ഭരതമുനിയുടെ



# നാട്യശാസ്ത്രം

ഭരതമുനിയുടെ

# നാട്യശാസ്ത്രം

വാല്യം ഒന്ന്

വിവർത്തനം

കെ. പി. നാരായണപിഷാരടി

സംശോധനം

ഡോ. കെ. വിജയൻ

# പ്രസാധകക്കുറിപ്പ്

നാട്യവിദ്യയെ സംബന്ധിച്ച് ഭാരതീയർക്കു ലഭിച്ച മഹത്തായ ഒരു ശാസ്ത്രഗ്രന്ഥമാണല്ലോ ഭരതമുനിയുടെ നാട്യശാസ്ത്രം. മുപ്പത്തിയാറ് അധ്യായങ്ങളുള്ള ഈ ബൃഹദ്ഗ്രന്ഥം മലയാള പരിഭാഷയോടുകൂടി അക്കാദമിയിൽനിന്നു പ്രസിദ്ധപ്പെടുത്തണമെന്നു തീരുമാനിച്ചത് 1963-ലാണ്. ശ്രീ കെ.പി. നാരായണ പിഷാരടിയെയാണ് പരിഭാഷയ്ക്ക് ചുമതലപ്പെടുത്തിയത്. അതനുസരിച്ച് നാട്യശാസ്ത്രത്തിൻെറ ആദ്യത്തെ പതിന്നാല് അദ്ധ്യായങ്ങൾ അദ്ദേഹം പരിഭാഷപ്പെടുത്തിത്തരുകയും ഒന്നാം വാല്യമെന്ന നിലയിൽ അത് 1971-ൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. തുടർന്ന് പരിഭാഷപ്പെടുത്തിക്കിട്ടിയവയിൽ പതിനഞ്ചു മുതൽ ഇരുപത്തിയേഴുവരെയുള്ള അദ്ധ്യായങ്ങൾ രണ്ടാം വാല്യമായി 1979-ലും ഇരുപത്തിയെട്ടു മുതൽ മുപ്പത്തിയാറു വരെയുള്ള അധ്യായങ്ങൾ മൂന്നാം വാല്യമായി 1984-ലും പ്രസിദ്ധപ്പെടുത്തുകയുണ്ടായി.

തുടർന്ന് മൂന്നു വാല്യങ്ങളുംകൂടി ഒന്നിച്ചുചേർത്ത് രണ്ടു വാല്യങ്ങളായി പുനഃസംവിധാനം ചെയ്ത് 1987-ൽ പ്രസിദ്ധപ്പെടുത്തി. ഒന്നു മുതൽ പത്തൊമ്പതു വരെയുള്ള അധ്യായങ്ങൾ ഒന്നാം വാല്യത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു. ഇരുപതു മുതൽ മുപ്പത്തിയാറുവരെയുള്ള അധ്യായങ്ങളാണ് രണ്ടാം വാല്യത്തിൽ. ഇത് പുനഃസംവിധാനം ചെയ്ത ആ ഒന്നാം വാല്യത്തിൻെറ പുതിയ പതിപ്പാണ്.

നാട്യശാസ്ത്രം പരിഭാഷപ്പെടുത്തിയ ശ്രീ കെ.പി. നാരായണ പിഷാരടിയോടും പുതിയ പതിപ്പ് സംശോധനം ചെയ്ത് അതിന് പഠനാർഹമായ ഒരവതാരിക എഴുതിത്തന്ന കേരള സർവ്വകലാശാലാ സംസ്കൃത വിഭാഗത്തിലെ ഡോ. കെ. വിജയനോടും അക്കാദമിക്ക് കൃതജ്ഞതയുണ്ട്.

എം. കുട്ടികൃഷ്ണൻ
സെക്രട്ടറി

# അദ്ധ്യായങ്ങൾ

[അദ്ധ്യായങ്ങളുടേയും അദ്ധ്യായങ്ങളിലെ ഉപവിഭാഗങ്ങളുടേയും പേരുകൾക്കു നേരെ കൊടുത്തിരിക്കുന്നത് പേജ് നമ്പരാണ്.]

## 5. പൂർവ്വരംഗവിധാനം 202

## 6. രസവികൽപം 240



## 7. ഭാവവ്യഞ്ജകം 266

## 9. ഹസ്താഭിനയം 343

## 10. ശാരീരാഭിനയം 379



## 11. ചാരീവിധാനം 389

## 12. മണ്ഡലവികല്പനം 406



## 13. ഗതിപ്രചാരം 417

# അവതാരിക

നാട്യശാസ്ത്രത്തെ സംബന്ധിച്ചിടത്തോളം സാംഗോപാംഗമെന്നോ സർവാംഗീണമെന്നോ പറയാവുന്ന പ്രതിപാദനമാണു *നാട്യശാസ്ത്ര*ത്തിൽനിന്നു ലഭിക്കുന്നത്. നാട്യത്തിൽ മറ്റു പല ശാസ്ത്രങ്ങളുടെയും ശില്പത്തിന്റെയും കലയുടെയും ആവശ്യമുള്ളതുകൊണ്ട് ആനുഷംഗികമായി അവയും നാട്യശാസ്ത്രത്തിൽ വിവരിക്കപ്പെട്ടു. "ശാസ്ത്രാദിവിജ്ഞാനമാകട്ടെ, പ്രതിമാനിർമ്മാണ ചിത്രലേഖനാദി ശില്പങ്ങളാകട്ടെ , രാജഭരണതന്ത്ര വിദ്യകളാകട്ടെ, ഗീതവാദ്യാദി കലകളാകട്ടെ, ഇവയുടെ സംയുക്ത സൃഷ്ടികളാകട്ടെ, യുദ്ധനിഗ്രഹാദി കർമങ്ങളാകട്ടെ, യാതൊന്നും തന്നെ ഈ നാട്യത്തിൽ കാണാത്തതായി ഉണ്ടാകുന്നതല്ല"[1] എന്നു പുകഴ്പരന്നത് അക്കാരണത്താലാണ്. നാട്യശാസ്ത്രത്തിലെ വിഷയങ്ങളെല്ലാം ഭരതനു മുമ്പും ചർച്ച ചെയ്തു വന്നതാകാനാണു സാദ്ധ്യത. ആ പരമ്പര വിവേചിച്ചു മനസ്സിലാക്കി ത്യാജ്യഗ്രാഹ്യവിവേകത്തോടെ പരിഷ്ക്കരിച്ചു കൂടുതൽ കാര്യങ്ങൾ ചേർത്തു വികസിപ്പിച്ചു തയ്യാറാക്കിയതാവണം *നാട്യശാസ്ത്രം*. എന്നാൽ ഭരതൻ കൈകാര്യം ചെയ്ത ഉപാദാനപരമ്പര തനതായ രീതിയിൽ ഏറെക്കാലം തുടർന്നില്ല. പ്രൗഢമായ പ്രതിപാദനമുൾക്കൊള്ളുന്ന *നാട്യശാസ്ത്രം* അതിനെ അസ്തപ്രഭമാക്കി. നാട്യശാസ്ത്രം വ്യാഖ്യാനിക്കാൻ തുടങ്ങുമ്പോൾ അനുഭവപ്പെടുന്ന ക്ലേശവും ഇതുതന്നെ. *നാട്യശാസ്ത്ര*ത്തിലെ കാരികകളും സൂത്രങ്ങളും വിശദീകരിക്കാൻ ബാഹ്യമായ സഹായം തുലോം തുച്ഛമായി അനുഭവപ്പെടുന്നു. അഭിനവഗുപ്തനെപ്പോലെ പ്രതിഭാധനനായ ഒരാൾ രസപ്രകരണത്തിനു ഉജ്ജ്വലമായ വ്യാഖ്യാനം നല്കിയെങ്കിലും, അതു ഭരതൻ മനസ്സിൽ കരുതിയ കാര്യങ്ങളുടെതന്നെ ആവിഷ്ക്കരണമാണോ എന്നു സംശയിക്കാൻ മതിയായ കാരണമുണ്ട്. അഥവാ, രസനിരൂപണത്തിന്റെ കാര്യത്തിൽ പ്രസിദ്ധമായ വ്യാഖ്യാനങ്ങൾ വച്ചുകൊണ്ടു ഭരതന്റെ ഹൃദയമെന്തെന്ന് അനുമാനിക്കാൻ കഴിഞ്ഞാലും സംഗീതം വാസ്തുശില്പം തുടങ്ങിയവയുടെ കാര്യത്തിൽ നാം കുഴങ്ങുകയേ ഉള്ളൂ. ഭരതന്റെ കാഴ്ചപ്പാടിൽനിന്നു തികച്ചും ഭിന്നമായ സരണിയാണു പിന്നീട് ഇവയ്ക്കു പ്രചാരത്തിൽ വന്നത്. അതുകൊണ്ടു നാട്യശാസ്ത്ര

---

1 ന തജ്ജ്ഞാനം ന തച്ഛില്പം
ന സാ വിദ്യാ ന സാ കലാ
നാസൗ യോഗോ ന തത്കർമ
നാട്യേƒസ്മിൻ യന്ന ഗീയതേ. (1.87)

ത്തിലെ പല ഭാഗങ്ങളും പരിഭാഷപ്പെടുത്തുകയോ വ്യാഖാനിക്കുകയോ ചെയ്യുക എന്നതു സുകരമായ ഒരു കൃത്യമല്ല.

നാട്യശാസ്ത്രപ്രസാധനം

*നാട്യശാസ്ത്രം* ആധുനികലോകത്തിൻെറ ശ്രദ്ധയിൽ കൊണ്ടു വന്നതു പാശ്ചാത്യപണ്ഡിതന്മാരാണ്. എഫ് . ഹാൾ (F. Hall) പ്രസിദ്ധം ചെയ്ത *ദശരൂപകത്തി*ൻെറ അനുബന്ധമായി *നാട്യശാസ്ത്രത്തി*ൻെറ 18, 19, 20, 34 എന്നീ അദ്ധ്യായങ്ങൾ ആദ്യമായി അച്ചടിയിൽ വന്നു. ഹാളിനു കിട്ടിയ കൈയെഴുത്തുപ്രതികളുടെ അപര്യാപ്തത കാരണം നാട്യശാസ്ത്രം പൂർണ്ണമായി പ്രസാധനം ചെയ്യാനുള്ള ആഗ്രഹം അദ്ദേഹം കൈവെടിയുകയാണ് ചെയ്തത്. അതിനുശേഷം പോൾ റെഞോ (Paul Regnaud) രസസിദ്ധാന്തപരമായ ആറും ഏഴും അദ്ധ്യായങ്ങൾ തർജ്ജമയോടുകൂടിയും വൃത്തശാസ്ത്രം സംബന്ധിച്ച പതിനഞ്ചും പതിനാറും അദ്ധ്യായങ്ങൾ തർജ്ജമയില്ലാതെയും പ്രസിദ്ധീകരിച്ചു. അധികം താമസിയാതെ അദ്ദേഹത്തിൻെറ ശിഷ്യനായ ജെ. ഗ്രോസെ (J.Grosset) സംഗീതശാസ്ത്ര സംബന്ധമായ ഇരുപത്തിയെട്ടാമദ്ധ്യായം തർജ്ജമചെയ്തു പുറത്തുകൊണ്ടു വന്നു. ശിവദത്തനും കാശീനാഥ് പാണ്ഡുരംഗ് പരബും ചേർന്നു 1894-ൽ ബോംബെയിൽ നിന്നു നാട്യശാസ്ത്രം പൂർണ്ണമായി പ്രസിദ്ധീകരിച്ചു[2]. അതിനുശേഷം ഒന്നുമുതൽ പതിനഞ്ചു വരെയുള്ള അദ്ധ്യായങ്ങൾ ഗ്രോസേ ആധുനികമായ സംശോധനസമ്പ്രദായമുപയോഗിച്ചു മനോഹരമായ രീതിയിൽ പ്രസിദ്ധീകരിക്കയുണ്ടായി. പക്ഷേ, എന്തു കൊണ്ടോ ഗ്രോസേ സ്വന്തം പരിശ്രമം മുഴുമിപ്പിച്ചില്ല. സംസ്കൃതനാടകങ്ങളുടെ ഉൽപത്തിയും സ്വഭാവവും സംബന്ധിച്ചു വിലപ്പെട്ട വിവരങ്ങളടങ്ങിയ ആ പതിപ്പ് അനന്തരതലമുറ വേണ്ടതുപോലെ പ്രയോജനപ്പെടുത്തിയതുമില്ല.

നാട്യശാസ്ത്രത്തിൻെറ പഠനത്തിൽ വമ്പിച്ച പുരോഗതിയുണ്ടായത് ആ ഗ്രന്ഥത്തിന് അഭിനവഗുപ്തനെഴുതിയ വ്യാഖ്യാനം ഈ നൂറ്റാണ്ടിൻെറ പ്രാരംഭത്തിൽ കണ്ടെത്തിയതോടെയാണ്. ഈ വ്യാഖ്യാനം എം. രാമകൃഷ്ണകവി വടോദര (Baroda) യിൽനിന്നു നാലു വാല്യങ്ങളായി പ്രസിദ്ധീകരിച്ചു. നാല്പതു കൈയെഴുത്തുപ്രതികളുപയോഗിച്ചു തയ്യാറാക്കിയ ഈ പതിപ്പിൽ *അഭിനവഭാരതി*വച്ചുകൊണ്ടു പാഠനിർണ്ണയം ചെയ്യാൻ സമ്പാദകനു കഴിഞ്ഞു. പിന്നീടു പ്രസിദ്ധീകൃതമായതു മനോമോഹൻഘോഷ് തയ്യാറാക്കിയ പതിപ്പും

2 കാവ്യമാല, നംബർ 42, ബോംബെ, 1894

അതിൻെറ ഇംഗ്ലീഷിലുള്ള പരിഭാഷയുമാണ്. ഈ അടുത്ത കാലത്തു വാരണാസിയിൽനിന്നും മറ്റുമായി പല നല്ല പതിപ്പുകളും പ്രകാശിപ്പിക്കപ്പെട്ടിട്ടുണ്ട്.

കാലം

*നാട്യശാസ്ത്രം* ഇന്നു കിട്ടുന്ന രീതിയിൽ ഭരതമുനി രചിച്ചുവോ അതോ പ്രക്ഷിപ്ത ഭാഗങ്ങൾ ചേർന്ന് ഇന്നത്തെ രൂപം അതിനു കൈവന്നുവോ എന്നതുതന്നെ ചർച്ചാവിഷയമാണ്; അതുപോലെ, എന്നു രചിച്ചുവെന്ന കാര്യവും. ഭരതമുനി അദ്ദേഹത്തിൻെറ കാലം വരെയുള്ള നാട്യശാസ്ത്രവിജ്ഞാനം ക്രോഡീകരിച്ചുവെന്നും തുടർന്നു നാട്യത്തിനു വേണ്ട പല വിവരങ്ങളും ആ ഗ്രന്ഥശരീരത്തിൽ കുത്തിത്തിരുകിയെന്നുമുള്ള തീരുമാനത്തിലാണ് ഇന്നു പണ്ഡിതന്മാർ എത്തിച്ചേർന്നിട്ടുള്ളത്.

*നാട്യശാസ്ത്രത്തി*ൻെറ കാലത്തെക്കുറിച്ച് ആധികാരികമായി ആദ്യം എഴുതിയതു പോൾ റെഞ്ഞോ ആണ്. അദ്ദേഹം ആലങ്കാരികമായും വൃത്തശാസ്ത്രപരമായും *നാട്യശാസ്ത്രം* പഠിച്ചശേഷം അതിൻെറ കാലം ക്രിസ്തുവിനു മുമ്പു ഒന്നാം ശതകത്തിലാണെന്നു നിശ്ചയിക്കുന്നു.[3] ഹരപ്രസാദ് ശാസ്ത്രി കുറെ തെളിവുകൾ ശേഖരിച്ചശേഷം ക്രിസ്തുവിനു മുമ്പു രണ്ടാം ശതകമാണു *നാട്യശാസ്ത്രത്തി*ൻെറ കാലമെന്ന് ഊഹിക്കുന്നുണ്ട്[4]. *നാട്യശാസ്ത്രത്തി*ൽ ഉദ്ധരിച്ചിട്ടുള്ള പ്രാകൃതത്തിൻെറ സ്വഭാവം പരിഗണിച്ച യാക്കോബി (Jacobi) ഗ്രന്ഥത്തിൻെറ കാലം ക്രിസ്തുവിനുശേഷം മൂന്നാം നൂറ്റാണ്ടാണെന്നു കരുതുന്നു[5]. നാട്യശാസ്ത്രത്തിൻെറ കാലം ക്രിസ്തുവിനുശേഷം മൂന്നാം നൂറ്റാണ്ടു കഴിഞ്ഞു പോകാൻ സാദ്ധ്യതയൊന്നുമില്ലെന്നു കാണുന്ന പി.വി. കാണേ അതിനുമുമ്പ് എപ്പോഴെങ്കിലുമാകണമെന്ന സൂചനയാണു തരുന്നത്[6]. പിന്നീടു വന്ന ഗവേഷകൻമാർക്ക് ഈ സൂചന വളരെ ഉപകരിച്ചിട്ടുണ്ട്. ക്രിസ്തുവിനുമുമ്പു അഞ്ചാം ശതകത്തിൽ ഇതിൻെറ രചന നടന്നിരിക്കാമെന്നാണു മനോമോഹൻഘോഷ് അഭിപ്രായപ്പെടുന്നത്. അദ്ദേഹത്തിൻെറ ചിന്താരീതി ഇങ്ങനെ സംഗ്രഹിക്കാം. *നാട്യശാസ്ത്രത്തി*ലെ ഭാഷ അതി പ്രാചീനമാണ്. അതു ക്രിസ്തുവിനുമുമ്പു അഞ്ചു മുതൽ മൂന്നുവരെയുള്ള ശതകങ്ങളിലെ ഭാഷയോടു സാദൃശ്യം വഹിക്കുന്നു. നാട്യശാസ്ത്രത്തിലെ വാക്കുകളുടെ ഒരു നല്ല ശത

3 ഗ്രോസേ, *നാട്യശാസ്ത്രം*, ഉപോദ്ഘാതം, പുറം viii

4 Journal of proceedings of the Asiatic Society, Bengal, vol v (New series) p. 351

5 മനോമോഹൻഘോഷ് , *ദി നാട്യശാസ്ത്ര*, കൽക്കട്ട, 1967

6 Indian Antiquany, XL, 1917, p. 177

മാനം അനന്തരശതകങ്ങളിൽ വിസ്മൃതമോ വിസ്മൃതപ്രായമോ ആയി. ത്വാന്തങ്ങളായ ഗൃഹീത്വാ, ഛാദയിത്വാ തുടങ്ങിയ പദങ്ങളുടെ സ്ഥാനത്തു ആർഷമായ ഗൃഹ്യ, ഛാദ്യ തുടങ്ങിയ പദങ്ങൾ നാട്യശാസ്ത്രത്തിൽ ഉപയോഗിച്ചിരിക്കുന്നു. ഇതു പാണിനീയവ്യാകരണം ആധികാരികമാകുന്നതിനു മുമ്പുള്ള ഒരവസ്ഥയാണു സൂചിപ്പിക്കുന്നത്. പ്രാകൃതത്തിനു കൊടുത്തിരിക്കുന്ന സ്ഥാനവും പ്രാകൃതഭേദങ്ങളായി പറയുന്ന മാഗധി, ആവന്തി, പ്രാച്യ, ശൗരസേനി അർദ്ധമാഗധി, വാഹ്ലികം, ദാക്ഷിണാത്യ തുടങ്ങിയ ഭേദങ്ങളുടെ പ്രചാരലോപവും ഇത്തരത്തിലുള്ള പഴക്കം സൂചിപ്പിക്കുന്നു. വൃത്തങ്ങളുടെ കാര്യത്തിൽ വൈദികപാരമ്പര്യമാണു *നാട്യശാസ്ത്ര*ത്തിൽ. സന്ധിനിയമങ്ങൾ സംബന്ധിച്ചു *നാട്യശാസ്ത്ര*വൃത്തങ്ങൾ കർശനമായ നിഷ്കർഷ പാലിക്കുന്നില്ല. യതിഭംഗം അനുവദിക്കുന്നുണ്ടുതാനും. അലങ്കാരപ്രയോഗങ്ങളുടെ വിവരണവും അതിപുരാതനമായ ഒരു കാലത്തേയ്ക്കാണു വിരൽചൂണ്ടുക. ക്രിസ്തുവിനുശേഷം ഒന്നാം ശതകത്തിൽ ജീവിച്ചിരുന്ന അശ്വഘോഷൻ ഉൽപ്രേക്ഷാലങ്കാരം പ്രയോഗിക്കുന്നുണ്ടെങ്കിലും ഭരതൻ ആ അലങ്കാരത്തിൻെറ പേരു പറയുന്നില്ല. ഭാസനും അലങ്കാരത്തെക്കുറിച്ചു നല്ല അവബോധം കാട്ടുന്നുണ്ട്. അതും *നാട്യശാസ്ത്ര*ത്തിൻെറ കാലം കണ്ടെത്താൻ സഹായകമായി നിൽക്കുന്നു. *നാട്യശാസ്ത്ര*ത്തിലെയും ഇതിഹാസങ്ങളിലെയും പുരാവൃത്തപരാമർശം ഐകരൂപ്യമുള്ളതാണ്. അതുകൊണ്ട് ഇതിഹാസങ്ങൾ അവയുടെ ആദിമരൂപത്തിൽ പ്രചരിച്ച കാലത്താകണം *നാട്യശാസ്ത്ര* നിർമ്മിതി നടന്നിരിക്കാൻ സാദ്ധ്യത. ഇതിഹാസത്തിൻെറ കാലം സംബന്ധിച്ചു പണ്ഡിതന്മാർക്കിടയിൽ അഭിപ്രായവ്യത്യാസമുണ്ടെങ്കിലും യുദ്ധകാണ്ഡത്തിൽ നിന്നു പതഞ്ജലി നടത്തിയ ഉദ്ധരണവും മറ്റു തെളിവുകളും വച്ചുകൊണ്ട് അവയുടെ കാലം ക്രിസ്തുവിനും മൂന്നുനാലു ശതകങ്ങൾക്കു മുമ്പാണെന്നു കരുതണം. *നാട്യശാസ്ത്ര*ത്തിൽ ഒരർത്ഥശാസ്ത്രത്തെപ്പറ്റി മൂന്നുതവണ പറയുന്നുണ്ടെങ്കിലും അവ ബൃഹസ്പതിയുമായിട്ടാണു ബന്ധപ്പെടുക. അതു പോലെ *നാട്യശാസ്ത്ര*ത്തിൽ വരുന്ന 'ദ്വാസ്ഥ'[7] ശബ്ദവും 'കുമാരാധികൃത' ശബ്ദവും[8] ബൃഹസ്പതിയുടെ കൃതിയിൽനിന്നെടുത്തിട്ടുള്ളതാണ്.[9] അതുകൊണ്ടു ഭരതമുനി *നാട്യശാസ്ത്രം* രചിച്ചതു ചന്ദ്രഗുപ്തമൗര്യൻെറ കാലത്തോ അതിനു മുമ്പോ ആണെന്ന് ഊഹിക്കാം. *നാട്യശാസ്ത്ര*ത്തിലുള്ള ഭൂമിശാസ്ത്ര

7 നാട്യശാസ്ത്രം, XXXIV-73
8 ടി. XXXIV-95-97
9 കൗടില്യൻ കുറേക്കൂടി ലളിതമായ ദൗവാരിക ശബ്ദവും കുമാരാദ്ധ്യക്ഷ ശബ്ദവുമാണ് ഉപയോഗിക്കുന്നത്.

പരമായ തെളിവുകൾ ഈ ഊഹത്തിനു ബലം കൂട്ടുന്നു. ഭാസൻ നാട്യശാസ്ത്രത്തെ പരാമർശിക്കുന്നെന്നു മാത്രമല്ല അതിൻെറ ഉള്ളടക്കവുമായി നല്ല പരിചയം പുലർത്തുന്നുമുണ്ട്. ആ നിലയ്ക്കു അദ്ദേഹം *നാട്യശാസ്ത്ര*നിയമങ്ങളിൽ ചിലത് അനുസരിക്കുന്നില്ലെങ്കിൽ അതിനു കാരണം ഉച്ഛൃംഖലത്വം മാത്രമാണ്. ഇങ്ങനെ ആലോചിക്കുമ്പോൾ *നാട്യശാസ്ത്രം* ഭാസനു മുമ്പു എഴുതപ്പെട്ടതാണെന്നു വരുന്നു. ഭാസൻെറ സംഭാഷണപ്രധാനവും ആർജ്ജവനിർഭരവുമായ ശൈലി കണക്കിലെടുത്ത് അദ്ദേഹത്തിൻെറ കാലം പാണിനിക്കു ശേഷവും കാത്യായനനു മുമ്പുമാണെന്നു നിശ്ചയിക്കാം. ഇങ്ങനെ ചിന്തിച്ചു നാട്യശാസ്ത്രത്തിൻെറ കാലം ക്രിസ്തുവിനുമുമ്പ് അഞ്ചാം ശതകമാണെന്നു മനോമോഹൻഘോഷ് നിശ്ചയിക്കുന്നു.

*നാട്യശാസ്ത്ര*ത്തിൻെറ കാലം സംബന്ധിച്ചു നിലവിലുള്ള പ്രധാനപ്പെട്ട അഭിപ്രായങ്ങളാണിവ. ക്രിസ്തുവിൻെറ ജനനത്തിനു മുമ്പാണു നാട്യശാസ്ത്രത്തിൻെറ ഉത്പത്തിയെന്ന് ആദ്യം പറയുകയും പഠിക്കുന്തോറും കാലപ്പഴക്കം കൂടുതൽ ബോദ്ധ്യമാകുകയും ചെയ്ത ഘോഷിൻെറ മേൽവിവരിച്ച ചിന്താസരണി ശ്രദ്ധേയമാണ്.

## നാട്യശാസ്ത്രത്തിൻെറ രചയിതാവ്

നാട്യശാസ്ത്രത്തിൻെറ രചയിതാവായി ഭരതമുനിയുടെ പേരാണു പറഞ്ഞുവരുന്നത്. അദ്ദേഹം ബ്രഹ്മാവിൻെറ പക്കൽ നിന്നു നാട്യവേദം സമ്പാദിക്കുകയും അതു തൻെറ നൂറു പുത്രന്മാരെ പഠിപ്പിക്കയും ചെയ്തു. അവരിൽ അനേകം പേർ സ്വന്തമായി നാട്യഗ്രന്ഥങ്ങൾ രചിച്ചു. *മഹേന്ദ്രവിജയം* നാടകവും *ത്രിപുരദാഹം* ഡിമവും *അമൃതമഥനം* സമവകാരവും ഭരതൻ സ്വയം മുൻനിന്നു പല അവസരങ്ങളിലായി അഭിനയിച്ചതായും പ്രസ്ഥാവമുണ്ട്. പ്രേക്ഷാഗൃഹത്തിൻെറ രചനയെക്കുറിച്ചു സവിസ്തരം ആദ്യമായി വിവരണം നൽകുന്നതുകൊണ്ടു ഭരതനെ നാട്യമണ്ഡപത്തിൻെറ ആദ്യത്തെ പ്രവർത്തകനായും കരുതിപ്പോരുന്നു. *നാട്യശാസ്ത്ര*വിഷയം പ്രതിപാദിക്കുന്ന ധനികൻെറ *ദശരൂപക*ത്തിലും നന്ദികേശ്വരൻെറ *അഭിനയദർപ്പണ*ത്തിലും ശാരദാതനയൻെറ *ഭാവപ്രകാശന*ത്തിലും അഭിനവഗുപ്തൻെറ *അഭിനവഭാരതീ*ടീകയിലും ശിംഗഭൂപാലൻെറ *രസാർണ്ണവസുധാകര*ത്തിലും സാഗരനന്ദിയുടെ *നാടകലക്ഷണരത്നകോശ*ത്തിലും വളരെ ആദരവോടെയാണു നാട്യശാസ്ത്രാചാര്യനായ ഭരതനെപ്പറ്റിപറയുന്നത്. അദ്ദേഹത്തെ നാട്യവിദ്യയുടെ സൂത്രകാരനായും പറഞ്ഞുവരുന്നുണ്ട്. *നാട്യശാസ്ത്ര*ത്തിനു *നാട്യസൂത്ര*മെന്നും പേരുള്ളത് ഇവിടെ സ്മരിക്കാം.

ഇന്നു കിട്ടുന്ന രൂപത്തിലുള്ള *നാട്യശാസ്ത്രം* ഭരതൻ രചിച്ചതുതന്നെയോ എന്നു സംശയിക്കുന്നവരുണ്ട്. ഭരതശബ്ദത്തിൻെറ 'അഭിനേതാവ് ', 'സൂത്രധാരൻ' തുടങ്ങിയുള്ള അർത്ഥഭേദവും കൂടി ആ ഒരു ശബ്ദംകൊണ്ടുതന്നെ അറിഞ്ഞുപോന്നതുമാണ് ഇതിനുകാരണം. അഭിനവഗുപ്തൻെറ കാലത്തുതന്നെ ഈ സംശയമുണ്ടായിരുന്നു. *നാട്യശാസ്ത്രം* ആദ്യം സദാശിവനാണു രചിച്ചതെന്നും പിന്നീട് ബ്രഹ്മാവ് അദ്ദേഹത്തിൽ നിന്നു സമ്പാദിച്ചു ഭരതനു പറഞ്ഞുകൊടുത്തുവെന്നും *അഭിനവഭാരതി*യിൽ അഭിനവഗുപ്തൻ പ്രസ്താവിക്കുന്നുണ്ട്. ശാരദാതനയൻെറ *ഭാവപ്രകാശത്തിൽ* *നാട്യശാസ്ത്ര*ത്തിനു പന്തീരായിരവും ആറായിരവും വീതം ശ്ലോകമുള്ള രണ്ടു പരമ്പര ഉണ്ടായിരുന്നെന്നു സ്പഷ്ടമായി പറയുന്നു.[10] എന്നാൽ ധനികനും അഭിനവഗുപ്തനും നാട്യശാസ്ത്രകാരനെ 'ഷട്സഹസ്രീ'കാരനെന്നേ വിളിക്കുന്നുള്ളു. രാമകൃഷ്ണകവിയുടെ അഭിപ്രായത്തിൽ അവ വൃദ്ധഭരതൻേറയും ഭരതൻേറയും രചനകളാണ്. ഇതിൽ ഏത് ആദ്യം രചിച്ചുവെന്നതിൽ തർക്കമില്ലാതില്ല. ബൃഹത്പാഠത്തിനാണു പ്രാചീനതയെന്നു ശാരദാതനയൻ കരുതുന്നു. മാക്ഡൊണലും രാമകൃഷ്ണകവിയും ഇതിനോടു യോജിക്കുമ്പോൾ ലഘുരചന ആദ്യമുണ്ടായെന്ന അഭിപ്രായമാണു ലക്ഷ്മണസ്വരൂപിനുള്ളത്. എ. ഡി. പത്താം ശതകം വരെ ഈ രണ്ടു പരമ്പരയും നിലനിന്നതായും ഊഹിക്കാം. *അഭിജ്ഞാനശാകുന്തള*ത്തിനു *അർത്ഥദ്യോതനികാ*വ്യാഖ്യാനം രചിച്ച രാഘവഭട്ടൻ ആദിഭരതനിൽ നിന്നു പതിനേഴുതവണയും ഭരതനിൽ നിന്നു പതിനൊന്നു തവണയും ഉദ്ധരിച്ചിരിക്കുന്നു. ആദിഭരതനിൽ നിന്നെന്നു പറയുന്ന ഉദ്ധരണങ്ങൾ ഇന്നത്തെ *നാട്യശാസ്ത്ര*ത്തിലുണ്ടെന്നതു ശ്രദ്ധേയമാണ്. ഭരതനെ ഉദ്ധരിക്കുമ്പോൾ സന്ദർഭം പറയുകയും ആദിഭരതനെ ഉദ്ധരിക്കുമ്പോൾ സന്ദർഭം പറയാതിരിക്കുകയും ചെയ്യുന്ന ഒരു പ്രത്യേകത ഇവിടെ കാണാം. ബഹുരൂപമിശ്രൻ *ദശരൂപകം* വ്യാഖ്യാനിക്കുമ്പോൾ 'ഷട്സഹസ്രീ'കാരനെയും 'ദ്വാദശസഹസ്രീ' കാരനെയും ഉദ്ധരിക്കുന്നുണ്ട്. ഭോജൻെറ ഉദ്ധരണം ബൃഹത്പാഠമാധാരമാക്കിയും അഭിനവൻെറയും ധനഞ്ജയൻെറയും ലഘുപാഠമാധാരമാക്കിയുമാണെന്നു കരുതിവരുന്നു. മനോമോഹൻഘോഷ് രാമകൃഷ്ണകവിയുടെ അഭിപ്രായത്തോട് ചേരുകയും വൃത്തസംബന്ധമായ ചില തെളിവുകൾ കൂടി അവതരിപ്പിക്കുകയും ചെയ്യുന്നുണ്ട്. *നാട്യശാസ്ത്രത്തിൽ* മിക്കവാറും അനുഷ്ടുപ്പ് വൃത്തം സ്വീകരിച്ചു കാണുന്നതുകൊണ്ട് ബൃഹത്പാഠം മൂലത്തോടു കൂടുതൽ അടുത്തുനിൽക്കുന്നു. ഭരതൻ തനിക്കു കിട്ടിയ ഉപാദാനം വച്ചുകൊണ്ടു സ്വന്തം പ്രതിഭയുടെ സവി

10 ഭാവപ്രകാശനം, P. 287 (9-11)

ശേഷമായ സാമർത്ഥ്യമുപയോഗിച്ചു ഒരു നാട്യഗ്രന്ഥം നിർമ്മിച്ചപ്പോൾ വൃദ്ധഭരതൻ തൻെറ കാലംവരെ നിലനിന്ന നാട്യനിയമങ്ങളുടെ ഒരു ക്രോഡീകരണംമാത്രം നടത്തി എന്നു നിശ്ചയിക്കയാകും ഉചിതം.

## നാട്യാചാര്യന്മാർ

*നടസൂത്ര*ങ്ങളുടെ പ്രണേതാക്കളായി ശിലാലി, കൃശാശ്വൻ എന്നു രണ്ടു പേരെക്കുറിച്ചു പാണിനി പറയുന്നുണ്ട്.[11] അവരുടെ ഗ്രന്ഥങ്ങളിൽ ഏതെല്ലാം വിഷയങ്ങൾ പ്രതിപാദിച്ചിരുന്നെന്നും അവയുടെ സ്വഭാവമെന്തെന്നും നമുക്കറിയില്ല. നടശബ്ദത്തിൻെറ വ്യുത്പത്തിവച്ചുകൊണ്ടു ആ ഗ്രന്ഥങ്ങൾ അഭിനേതാക്കൾക്കുവേണ്ടി എഴുതിയതാണെന്നു ഹില്ലേബ്രാൻഡും നർത്തകന്മാർക്കുവേണ്ടിയാണവയെന്നു സ്റ്റെൻ കോനോയും അഭിപ്രായപ്പെടുന്നു. ഭരതമുനിയുടെ *നാട്യശാസ്ത്ര*ത്തിൽ ഈ ഗ്രന്ഥങ്ങളും അന്തർഭവിച്ചിരിക്കാനാണു സാദ്ധ്യതയെന്നു തുടർന്ന് അവർ ചിന്തിക്കുന്നുമുണ്ട്. ശിലാലിയെയും കൃശാശ്വനെയും കൂടാതെ ഭരതമുനി തൻെറ നൂറ്റിയഞ്ചു ശിഷ്യന്മാരെക്കുറിച്ചു *നാട്യശാസ്ത്ര*ത്തിൽ പ്രതിപാദിക്കുന്നതു കാണാം. അവരിൽ കോഹലൻ, ദത്തിലൻ, ശാലികർണ്ണൻ (ശാതകർണ്ണൻ), ബാദരായണൻ (ബാദരി), നഖകുട്ടൻ, അശ്മകുട്ടൻ, വാത്സൻ, ശാണ്ഡില്യൻ, ധൂർതിലൻ എന്നിവരുടെ പേരുകൾ *നാട്യശാസ്ത്ര*ഗ്രന്ഥങ്ങളിൽ പ്രാമാണികരായ ആചാര്യന്മാരുടെ നാമങ്ങളായി കൊടുത്തിട്ടുണ്ട്. *നാട്യശാസ്ത്ര*ത്തിൽ ഉൾപ്പെടാത്ത നാട്യവിഷയങ്ങളെ പുരസ്ക്കരിച്ചു കോഹലൻ ഗ്രന്ഥമെഴുതുമെന്ന പ്രവചനവും നാട്യശാസ്ത്രത്തിൻെറ അവസാനം കാണുന്നു. ഇതിൻെറ അടിസ്ഥാനത്തിൽ കോഹലൻ ഭരതനു മുമ്പുള്ള ആചാര്യനാണെന്ന വാദം തള്ളിക്കളയാവുന്നതാണ്. അഭിനവഗുപ്തൻ കോഹലൻെറ അഭിപ്രായങ്ങൾ ഉദ്ധരിക്കുന്നു.[12] *കുട്ടിനീമത*ത്തിൽ കോഹലനെ ഭരതനോടൊപ്പം നൃത്യാചാര്യനായി പരാമർശിക്കുകയാണ്. ശാരദാതനയൻ *ഭാവപ്രകാശന*ത്തിൽ കോഹലനെ ആദരവോടെ സ്മരിക്കുന്നു. *രസാർണ്ണവസുധാകര*ത്തിൽ കോഹലനെ ഭരതൻെറ പുത്രനായിട്ടാണ് സ്മരിച്ചിരിക്കുക. *അഭിനവഭാരതി*യിലുള്ള പരാമർശങ്ങൾ വച്ചുനോക്കിയാൽ കോഹലൻ നാട്യത്തിൻെറ അംഗങ്ങളെ കുറിച്ച് പൊതുവേയും നൃത്യത്തെ കുറിച്ചും സംഗീതത്തെ കുറിച്ചും പ്രത്യേകമായും ഗ്രന്ഥം രചിച്ച നാട്യാചാര്യനായിരുന്നെന്നു കരുതാം. ഉദ്ധരണരൂപത്തിൽ മാത്രമേ നാട്യശാസ്ത്രപരമായ കോഹലോ

---

11 പാരാശര്യശിലാലിഭ്യാം ഭിക്ഷുനടസൂത്രയോഃ,
കർമന്ദകൃശാശ്വിനിഃ. IV, 3, 110-11

12 അഡയാർ സംസ്ക്കരണം, I, 51.

ക്തികൾ നമുക്കു ലഭ്യമാകുന്നുള്ളു. ശാർങ്ഗദേവൻെറ *സംഗീത രത്നാകര*വും ശിംഗഭൂപാലൻെറ *രസാർണ്ണവസുധാകര*വും കൂടെക്കൂടെ കോഹലമതമുദ്ധരിക്കുന്നതു കാണാം. പാർശ്വദേവൻെറ *സംഗീതസമയസാര*ത്തിൽ കോഹലനെ സംഗീതാചാര്യനെന്ന നിലയിലാണ് ഉദ്ധരിക്കുന്നത്. *കോഹലമത*മെന്ന പേരിൽ വളരെ ചെറിയൊരു പുസ്തകം കിട്ടിയിട്ടുണ്ട്. അതു പുഷ്പാഞ്ജലിയുടെ സ്വരൂപം മാത്രം വിവരിച്ച് അവസാനിക്കുന്നു. കോഹലീയമെന്ന ഒരു കൃതി ലണ്ടനിലെ ഇൻഡ്യ ഓഫീസിൽ താളിയോല ഗ്രന്ഥങ്ങളുടെ കൂട്ടത്തിലുണ്ട്. അപൂർണ്ണവും ഹ്രസ്വവുമായ ഈ കൃതി അച്ചടിയിൽ വന്നിട്ടില്ല.

തണ്ഡു താണ്ഡവനൃത്തത്തിൻെറ ആചാര്യനായിരുന്നു. ഭരതനെ താണ്ഡവം പഠിപ്പിച്ചത് അദ്ദേഹമായിരുന്നെന്നാണു വിശ്വാസം. ഈ തണ്ഡുവും നന്ദിയും നന്ദികേശ്വരനും ഒരാൾതന്നെ എന്ന് അഭിനവഗുപ്തൻ കരുതുന്നു. ശിവൻെറ പക്കൽ നിന്നു നേരിട്ടഭ്യസിച്ച താണ്ഡവം തണ്ഡുവിലൂടെ പ്രചരിച്ചതുകൊണ്ടാകാം ഇങ്ങനെ പേരു വന്നത്. *അഭിനയദർപ്പണമാണ്* ഈ ആചാര്യൻെറ രചന.

രേചകം, കരണം, അങ്ഗഹാരം, സംഗീതമെന്നിവ വിവരിക്കുമ്പോൾ *നാട്യശാസ്ത്ര*ത്തിൽ പരാമർശിക്കപ്പെട്ട ഒരാചാര്യനാണു തുമ്പുരു. നന്ദിയെപ്പോലെ തുമ്പുരുവും ഭരതൻെറ കാലത്തുതന്നെ ജീവിച്ചിരുന്നെന്നു വിശ്വസിച്ചുവരുന്നു. നൃത്യത്തിലും സംഗീതത്തിലും കൃതഹസ്തനായ തുമ്പുരുവിൻെറ പേര് പുരാണത്തിലും കാണാം. എന്നാൽ ഉദ്ധരണമായിപ്പോലും അദ്ദേഹത്തിൻെറ കൃതിയൊന്നും നമുക്കു ലഭിക്കുന്നില്ല.

നാട്യശാസ്ത്രത്തിലും സംഗീതശാസ്ത്രത്തിലും വിദഗ്ദ്ധനായിരുന്നു കാശ്യപൻ. അഭിനവഗുപ്തൻ കാശ്യപനെ ഭരതനു തുല്യം കരുതി ആദരിക്കുന്നുണ്ട്. ജാതി, രാഗം തുടങ്ങിയവയെ സംബന്ധിച്ച് ആചാര്യന്മാരുടെ അഭിപ്രായം പരിശോധിക്കുന്ന ഘട്ടത്തിൽ നീണ്ട നീണ്ട ഉദ്ധരണങ്ങൾ കാശ്യപൻേറതായി *അഭിനവഭാരതി*യിൽ കാണുന്നു.

ദത്തിലനും ദന്തിലനും ഒരാൾതന്നെ ആവാനാണു സാദ്ധ്യത. നാട്യത്തിൻെറയും സംഗീതത്തിൻെറയും പ്രാമാണികനായ ആചാര്യനായി ദത്തിലനെ കരുതിപ്പോരുന്നു. സംഗീതത്തെക്കുറിച്ചു പ്രതിപാദിക്കുന്ന *നാട്യശാസ്ത്ര*ഭാഗം വ്യാഖ്യാനിക്കുമ്പോൾ ദത്തിലൻെറ പേര് അഭിനവഗുപ്തൻ അനുസ്മരിക്കുന്നുണ്ട്. ഭരതപുത്രന്മാരുടെ പേരു കുറിക്കുമ്പോൾ കോഹലനു ശേഷം ദത്തിലനാണു വരിക. നൃത്തകലയെക്കുറിച്ചു വിശദമായ പ്രതിപാദനമടങ്ങുന്ന *ദത്തിലകോഹലീയം* തഞ്ചാ

വൂർ ഗ്രന്ഥശേഖരത്തിൽ ഹസ്തലിഖിത രൂപത്തിൽ കിട്ടാനുണ്ട്. രസാർണ്ണവസുധാകരത്തിൽ ശിംഗഭൂപാലൻ ദത്തിലനെ പൂർവ്വാചാര്യന്മാരുടെ കൂട്ടത്തിൽ പരാമർശിക്കുന്നു. *ഗാന്ധർവവേദസാര*മെന്നൊരു കൃതി ദത്തിലൻ രചിച്ചിട്ടുള്ളതായി രാമകൃഷ്ണ കവി രേഖപ്പെടുത്തിയിട്ടുണ്ട്. ദത്തിലമാണ് ഇതുവരെ പ്രസാധനം ചെയ്തിട്ടുള്ള ഒരേ ഒരു കൃതി.[13]

അശ്മകുട്ടനും നഖകുട്ടനും ഭരതപുത്രന്മാരുടെ കൂട്ടത്തിൽ *നാട്യശാസ്ത്ര*ത്തിൽ അനുസ്മരിക്കപ്പെട്ടവരാണ്. സാഗരനന്ദി *നാടകലക്ഷ*ണരത്നകോശത്തിൽ അശ്മകുട്ടനെ നാലു തവണയും നഖകുട്ടനെ രണ്ടുതവണയും ഉദ്ധരിച്ചിരിക്കുന്നു. ആമുഖത്തിൽ വീഥ്യംഗങ്ങളും മറ്റും സന്നിവേശിപ്പിച്ചിരിക്കുന്നതിനെക്കുറിച്ചു ചർച്ച ചെയ്യുന്ന സന്ദർഭത്തിൽ വിശ്വനാഥൻ *സാഹിത്യദർപ്പണ*ത്തിലും അശ്മകുട്ടനെ ഉദ്ധരിക്കുന്നുണ്ട്. ഈ ഉദ്ധരണങ്ങളിൽനിന്ന് ഏതാണ്ട് പതിനാലാം നൂറ്റാണ്ടുവരെ അശ്മകുട്ടന്റേയും നഖകുട്ടന്റേയും രചനകൾ പ്രചാരത്തിലിരുന്നെന്നു കരുതാം.

ബാദരായണനെന്ന ഒരാചാര്യന്റെ പേര് *നാട്യശാസ്ത്ര*ത്തിൽ ഭരതപുത്രന്മാരുടെ കൂട്ടത്തിൽ കാണുന്നുണ്ട്. *നാടകലക്ഷണരത്ന*കോശത്തിൽ ബാദരായണന്റെ അഭിപ്രായം മൂന്നു സ്ഥലത്തു പരാമർശിച്ചിട്ടുണ്ട്.[14] സാഗരനന്ദി ശാതകർണി[15] എന്ന ഒരാചാര്യനെക്കുറിച്ചും പ്രസ്താവിച്ചു കാണുന്നു. ഇവർ ഇരുവരും നാട്യശാസ്ത്രം സംബന്ധിച്ചു ഗ്രന്ഥങ്ങൾ രചിച്ചിരുന്നെന്ന് ഉദ്ധരണികളിൽ നിന്നു മനസ്സിലാക്കാം. ഭരതപുത്രനായി പറഞ്ഞിട്ടുള്ള ശാലകർണിയും ഈ ശാതകർണിയും ഒരാൾതന്നെ ആയിക്കൂടെന്നില്ല. പ്രാചീനകാലത്തിന്റെ പ്രതിനിധികളായി വാത്സ്യൻ, ശാണ്ഡിലൻ എന്ന രണ്ടു നാട്യാചാര്യന്മാരുടെ നാമങ്ങൾ കുടി പറഞ്ഞുവരുന്നു. എന്നാൽ ശേഷതന്ത്രത്തിന്റെ വ്യാഖ്യാതാക്കളെന്ന നിലയിലേ ഇവരെ അറിയുന്നുള്ളു. ഇവർ സ്വതന്ത്രഗ്രന്ഥങ്ങൾ രചിച്ചിരുന്നുവോ എന്ന വസ്തുത തന്നെ ഇന്ന് അജ്ഞാതമാണ്.

അഭിനവഗുപ്തൻ വിശാഖിലനെന്ന ഒരു നാട്യാചാര്യന്റെ കൃതിയിൽ നിന്ന് ഉദ്ധരിക്കുന്നുണ്ട്. അതിനെ ആസ്പദമാക്കി അദ്ദേഹം നാട്യശാസ്ത്രം സംബന്ധിച്ചു രചന നടത്തിയിരുന്നെന്ന് ഊഹിക്കാം. *നാടകലക്ഷണരത്നകോശ*ത്തിൽ

---

13 ടി. എസ്സ്. എസ്സ്. നം. 102, തിരുവനന്തപുരം, 1930

14 ചൗഖാംബാ സംസ്ക്കരണം, 1972, പുറം, 109, 262, 307

15 ടി. പുറം, 110

സാഗരനന്ദി പരാമർശിക്കുന്ന ചാരായണനും നാട്യാചാര്യനാകാനാണ് സാദ്ധ്യത. അഭിനവഭാരതിയിൽ പരാമർശിക്കപ്പെടുന്ന കാത്യായനൻ നാട്യശാസ്ത്രശാഖ മാത്രമല്ല , ഛന്ദശ്ശാസ്ത്രവും കൈകാര്യം ചെയ്തിരുന്നതായി കരുതണം. *നാടകലക്ഷണരത്നകോശ*ത്തിലെ പ്രസ്താവം ഇദ്ദേഹം നാട്യാചാര്യനായിരുന്നെന്ന് ഉറപ്പു വരുത്തുന്നുണ്ട്. അഭിനവഗുപ്തൻെറയും സാഗരനന്ദിയുടെയും കൃതികളിൽ നിന്നു രാഹുലനെന്നും ഗർഗ്ഗനെന്നുമുള്ള രണ്ടു നാട്യാചാര്യന്മാരെക്കുറിച്ചും വിവരം ലഭിക്കുന്നു.

ശകലീഗർഭനും ഘണ്ടകനും നാട്യാചാര്യൻമാർതന്നെ ആയിരുന്നു. അഭിനവഗുപ്തൻ അവരുടേതായി കൊടുക്കുന്ന അഭിപ്രായം തന്നെയാണിതിനു തെളിവ്. ശകലീഗർഭനും ഉദ്ഭടനും ഒരാൾതന്നെയെന്നു രാമകൃഷ്ണകവി പറയുന്നുണ്ടെങ്കിലും അതു ശരിയാകാൻ വഴിയില്ല. അനേകമിടങ്ങളിൽ ഉദ്ഭടൻെറ അഭിപ്രായം പേരുപറഞ്ഞു ആവിഷ്ക്കരിക്കുന്ന അഭിനവഗുപ്തൻ ഒരിടത്തുപോലും ശകലീഗർഭൻെറ നാമം കൂട്ടിച്ചേർക്കുന്നില്ലെന്നത് ഇതിനു തെളിവായി കരുതാം. ശകലീഗർഭൻെറയോ ഘണ്ടകൻെറയോ ഒരു ഗ്രന്ഥവും ഇന്നു ലഭിക്കുന്നില്ല.

*നാട്യശാസ്ത്ര*ത്തിനു ഹർഷൻ രചിച്ച ഒരു വാർത്തിക ഗ്രന്ഥം പ്രചാരത്തിലുണ്ടായിരുന്നു. അഭിനവഗുപ്തൻെറ കാലംവരെ അതു നിലനിന്നിരുന്നുവെന്നു തീർച്ച. അഭിനവഗുപ്തൻ പല തവണ ഈ ആചാര്യൻെറ വാക്കുകൾ ഉദ്ധരിക്കുന്നുണ്ട്. *ഭാവപ്രകാശ*ത്തിൽ ശാരദാതനയനും *നാടകലക്ഷണരത്നകോശ*ത്തിൽ സാഗരനന്ദിയും ഹർഷനെ നാട്യശാസ്ത്രരചയിതാവായി കാണുന്നു. ഈ ഹർഷൻ *രത്നാവലി*യും *പ്രിയദർശിക*യും *നാഗാനന്ദ*വും നിർമ്മിച്ച ഹർഷവർദ്ധന മഹാരാജാവുതന്നെയാണ് എന്നു ഡോ. ഏ. ശങ്കരൻ അഭിപ്രായപ്പെടുന്നു. *രാജതരംഗിണി*യിൽ പ്രകീർത്തിക്കുന്ന മാതൃഗുപ്തൻെറ സമകാലികനായ കാശ്മീരരാജാവു ഹർഷവിക്രമാദിത്യനാണു വാർത്തികം നിർമ്മിച്ചതെന്ന ഒരഭിപ്രായവുമുണ്ട്. ഇതു ശരിയാണെങ്കിൽ എ. ഡി. അഞ്ചാം ശതകത്തിൻെറ ആദ്യഭാഗമാവും ഹർഷവിക്രമൻെറ കാലം.

മാതൃഗുപ്തനെ കുറിച്ചു രാജതരംഗിണിയിൽ നിന്നു ചില വിവരങ്ങൾ കിട്ടുന്നുണ്ട്. അദ്ദേഹം കവിയും നാട്യാചാര്യനുമായിരുന്നു. ഹർഷവിക്രമനിൽ നിന്നു സിംഹാസനം സ്വീകരിക്കാനും അഞ്ചുവർഷക്കാലം കാശ്മീരിൻെറ ഭരണം നിർവഹിക്കാനും മാതൃഗുപ്തനു കഴിഞ്ഞിട്ടുണ്ട്. *അഭിനവഭാരതി*യിൽ വീണാവാദനം വിവരിക്കുമ്പോഴും *നാടകലക്ഷണരത്നകോശ*ത്തിൽ നാട്യസ്വരൂപവും നാട്യാംഗവും വിവരിക്കു

മ്പോഴും മാതൃഗുപ്തന്റെ അഭിപ്രായം പലതവണ രേഖപ്പെടുത്തുന്നു. *അഭിജ്ഞാനശാകുന്തള*ത്തിനു രാഘവഭട്ടൻ രചിച്ച വ്യാഖ്യാനത്തിൽ മാതൃഗുപ്തന്റെ വാക്യങ്ങൾ കൂടെക്കൂടെ ഉദ്ധരിക്കുന്നുണ്ട്. ഇതിൽ നിന്നൊക്കെ അനുമാനിക്കാവുന്നത് അദ്ദേഹം ആധികാരികമായ നാട്യ ഗ്രന്ഥം നിർമ്മിച്ചിട്ടുണ്ടെന്നാണ്. എന്നാൽ ഉദ്ധരണങ്ങൾക്കപ്പുറം ഗ്രന്ഥ മൊന്നും ഇന്നു ലഭിക്കുന്നില്ല. മാതൃഗുപ്തന്റെ കവിതാചാതുരി കണക്കിലെടുത്തു കാളിദാസനും മാതൃഗുപ്തനും ഒരാൾതന്നെ എന്നു വാദിക്കുന്നവരും ഇല്ലാതില്ല. മഹിമഭട്ടൻ അദ്ദേഹത്തിന്റെ *വക്രോക്തി ജീവിത*ത്തിൽ മാതൃഗുപ്തന്റെ കവിതയ്ക്കുള്ള സുകുമാരതയും വിചിത്രതയും പ്രശംസിക്കുന്നു.

ശാരദാതനയന്റെ ഭാവപ്രകാശനത്തിൽ സുബന്ധു എന്ന ഒരാചാ ര്യന്റെ നാടകസ്വരൂപത്തെക്കുറിച്ചുള്ള അഭിപ്രായം ഉൾക്കൊള്ളിച്ചിട്ടു ണ്ട്. ഗദ്യകാവ്യമായ *വാസവദത്ത*യുടെ രചയിതാവും ഈ സുബന്ധുവും ഒരാളാണോ എന്നു നിശ്ചയമില്ല. നാമസാദൃശ്യം മുൻനിർത്തി അങ്ങനെ വിചാരിക്കുന്നവരുമുണ്ട്. സുബന്ധു സ്വതന്ത്രമായി നാട്യശാ സ്ത്രം സംബന്ധിച്ചു ഗ്രന്ഥരചന നടത്തിയിരിക്കണം

## വ്യാഖ്യാനങ്ങൾ

ഭരതമുനിയുടെ *നാട്യശാസ്ത്ര*ത്തിന് അനേകം വ്യാഖ്യാനങ്ങളുണ്ടാ യി. എന്നാൻ മിക്കവയും കാലത്തിന്റെ പരീക്ഷണം അതിജീവിച്ചില്ല. അഭിനവഗുപ്തൻ നൽകിയിട്ടുള്ള ഉദ്ധരണങ്ങളിൽ നിന്നാണു മിക്ക പ്രാചീനവ്യാഖ്യാനങ്ങളെക്കുറിച്ചും നാം അറിയുക. *നാട്യശാസ് ത്രത്തി*ന്റെ ആറ്, ഒമ്പത്, പത്തൊമ്പത് എന്നീ അദ്ധ്യായങ്ങൾ വ്യാഖ്യാ നിക്കുമ്പോൾ ഉദ്ഭടന്റെ അഭിപ്രായം അഭിനവഗുപ്തൻ എടുത്തു പറയുന്നു. *കാവ്യപ്രകാശ*ത്തിൽ രസസൂത്രം വ്യാഖ്യാനിക്കുമ്പോൾ മമ്മടനും ഉദ്ഭടന്റെ ആശയഗതി വിവരിക്കുന്നുണ്ട്. *സംഗീതരത്നാകരം* രചിച്ച ശാർങ്ഗദേവനും ഉദ്ഭടനെ *നാട്യശാസ്ത്ര*ത്തിന്റെ വ്യാഖ്യാതാ വായിട്ടാണു കാണുന്നത്. കാശ്മീരിലെ രാജാവായിരുന്ന ജയാ പീഡന്റെ വിദ്വത്സഭയിൽ ഉദ്ഭടൻ അംഗമായിരുന്നതായി *രാജതരംഗി ണി*യിൽ പറയുന്നുണ്ട്. അതുകൊണ്ട് ഉദ്ഭടന്റെ കാലം ഏഴാം നൂറ്റാ ണ്ടായി കരുതാം.

ഭട്ടലോല്ലടൻ *നാട്യശാസ്ത്ര*ത്തിനു വ്യാഖ്യാനമോ ഭാഷ്യമോ രചിച്ചിരുന്നതെന്ന് അഭിനവഗുപ്തന്റെ പരാമർശം വച്ച് ഊഹിക്കാവുന്നതാണ്. മിക്ക നിരൂപകരും ലോല്ലടന്റെ രസ സൂത്രവ്യാഖ്യാനം ചർച്ച ചെയ്യുന്നതുതന്നെ അദ്ദേഹത്തിന്റെ

പ്രസിദ്ധിക്കു തെളിവായി കണക്കാക്കാം.ലോല്ലടനെയും ശങ്കുകനെയും താരതമ്യം ചെയ്യുന്ന *കാവ്യപ്രകാശ*വ്യാഖ്യാകാരനായ മാണിക്യചന്ദ്രൻ ലോല്ലടനെ രസശാസ്ത്രത്തിൻെറ മർമ്മജ്ഞനായ പണ്ഡിതനായി കരുതുന്നു. മീമാംസകനായ ഉദ്ഭടന് വ്യഞ്ജനസ്വീകാര്യമാകാത്തതിൽ അത്ഭുതമില്ല. ഹേമചന്ദ്രൻ *കാവ്യാനുശാസന*ത്തിൽ രണ്ടിടത്തു ലോല്ലടമതം കൊടുത്തിരിക്കുന്നു. അപരാജിതൻെറ പുത്രനായ ഭട്ടലോല്ലടൻ 'അപരാജിതി' എന്ന പേരിലും അറിയപ്പെട്ടിരുന്നു. രാജശേഖരൻെറ *കാവ്യമീമാംസ*യിൽ ലോല്ലടനെ ആ പേരിലാണ് ഉദ്ധരിച്ചിരിക്കുന്നത്.

നാട്യശാസ്ത്രവ്യാഖ്യാതാവായ ശങ്കുകനെക്കുറിച്ചു *ശാർങ്ഗധരപദ്ധതി*യിലും വല്ലഭൻെറ *സൂക്തിമുക്താവലി*യിലും ജല്ഹണൻെറ സൂക്തിസംഗ്രഹത്തിലും പരാമർശമുണ്ട്. കല്ഹണൻ *രാജതരംഗിണി*യിൽ ശങ്കുകനെക്കുറിച്ചു പറയുന്നു. അതനുസരിച്ചു ശങ്കുകൻ *ഭുവനാഭ്യുദയ*മെന്ന കാവ്യത്തിൻെറ കർത്താവാണ്. അജിതാപീഡൻെറ ആശ്രിതനായിരുന്നെന്നും അവിടെ രേഖപ്പെടുത്തിയിട്ടുണ്ട്.[16] ശങ്കുകൻ രസസൂത്ര വ്യാഖ്യാനവേളയിൽ അനുമിതിവാദമാണു സ്വീകരിക്കുന്നത്.

നാട്യശാസ്ത്രം വ്യാഖ്യാനിച്ച പ്രാചീനാചാര്യന്മാരിൽ സുപ്രധാനമായ സ്ഥാനമാണ് ഭട്ടനായകനുള്ളത്. രസസൂത്രം വ്യാഖ്യാനിക്കവേ അദ്ദേഹം ആവിഷ്ക്കരിച്ച സാധാരണീകരണമെന്ന തത്ത്വം പില്ക്കാലത്തു സാർവത്രികമായ പ്രശംസയ്ക്കും അംഗീകാരത്തിനും വിഷയമായി. *അലങ്കാരസർവസ്വ*ത്തിനു രുയ്യകൻ രചിച്ച *വിമർശിനീ* ടീകയിലും ഹേമചന്ദ്രൻെറ*കാവ്യാനുശാസന*ത്തിലും മഹിമഭട്ടൻെറ *വ്യക്തിവിവേക*ത്തിലും ഭട്ടനായകൻെറ അഭിപ്രായങ്ങൾ ഉദ്ധരിച്ചിട്ടുണ്ട്. *വ്യക്തിവിവേക*ത്തിനു രുയ്യകൻ രചിച്ച ടീകയിൽ ഭട്ടനായകൻെറ *ഹൃദയദർപ്പണ*മെന്ന കൃതിയെക്കുറിച്ചു പറയുന്നു. ഭട്ടനായകനെ *രാജതരംഗിണി*യിൽ ശങ്കരവർമ്മയെന്ന മഹാരാജാവിൻെറ സമകാലികനായി പറയുന്നതുകൊണ്ട് അദ്ദേഹത്തിൻെറ കാലം ഒമ്പതാം നൂറ്റാണ്ടായി കരുതാം.

ഭട്ടയന്ത്രൻ, കീർത്തിധരൻ, നാന്യദേവൻ എന്നീ മൂന്നു പേരും നാട്യശാസ്ത്രത്തിനു ലഘുടീകകൾ നിർമ്മിച്ചിരിക്കാനിടയുണ്ട്.

---

16 കപിർബുധമന ഃ സിന്ധു ഃ
ശശാങ്ക ഃ ശങ്കുകാഭിധ ഃ
യമുദ്ദിശ്യാകരോത് കാവ്യം
ഭുവനാഭ്യുദയാഭിധം.
*രാജതരംഗിണി* 4, 704

അഭിനവഗുപ്തൻ ഇവരുടെ പേരുകളും അഭിപ്രായവും അനുസ്മരിച്ചിരിക്കുന്നു. നാന്യദേവൻെറ കൃതി *ഭരതഭാഷ്യ*മാണ്. ഭവഭൂതിയുടെ *മാലതീമാധവ*ത്തിന് അദ്ദേഹം ഒരു വ്യാഖ്യാനവും എഴുതിയിട്ടുണ്ട്. ഇവ വച്ചു നോക്കുമ്പോൾ ഭവഭൂതിക്കു ശേഷവും അഭിനവഗുപ്തനു മുമ്പുമായിരിക്കണം നാന്യദേവൻ ജീവിച്ചിരുന്നത്.

അഭിനവഗുപ്തൻ ഗുരുസ്ഥാനത്തു മാനിക്കുന്ന പണ്ഡിതനാണു ഭട്ടതൗതൻ. അദ്ദേഹം നാട്യശാസ്ത്രത്തിൻെറ ഒരു പരമ്പരയെ പ്രതിനിധാനം ചെയ്കയും അപ്രകാരം അതു വ്യാഖ്യാനിക്കുകയും ചെയ്തിരുന്നു. ശാന്തരസം പ്രതിപാദിക്കുന്ന *നാട്യശാസ്ത്ര*ഭാഗം പ്രാമാണികമായി കരുതിയിരുന്നതും ഭട്ടതൗതൻെറ പരമ്പര തന്നെ. ഭട്ടതൗതൻ *കാവ്യകൗതുക*മെന്ന ഒരു സ്വതന്ത്രഗ്രന്ഥം രചിച്ചിട്ടുണ്ട്. *അഭിനവഭാരതി*യിൽ കാവ്യകൗതുകത്തിൽ നിന്ന് ഏതാനും വരികൾ ഉദ്ധരിക്കുന്നതു കാണാം. അഭിനവഗുപ്തൻ *കാവ്യകൗതുക*ത്തിന് ഒരു വിവരണം രചിച്ചതായും അറിയുന്നു. എന്നാൽ മൂലഗ്രന്ഥവും വിവരണവും നഷ്ടപ്പെട്ടുപോയി.

ഭട്ടഗോപാലൻ, ഭാഗുരി, പ്രിയാഥിതി, ഭട്ടവൃദ്ധി, രുദ്രകൻ, ഭട്ടസുമനസ്സ്, ഭട്ടശങ്കരൻ എന്നിങ്ങനെ കുറെ നാട്യാചാര്യന്മാരുടെ പേരുകൾ അഭിനവഗുപ്തൻ അനുസ്മരിക്കുന്നുണ്ട്. അവർ *നാട്യശാസ്ത്ര*ത്തിന് വ്യാഖ്യാനം രചിച്ചുവോ, സ്വതന്ത്രകൃതികൾ എഴുതിയോ എന്നൊന്നും നിശ്ചയിക്കാൻ നിവൃത്തിയില്ല.

*നാട്യശാസ്ത്ര*ത്തിൻെറ ഏറ്റവും വിഖ്യാതനായ വ്യാഖ്യാതാവ് അഭിനവഗുപ്താചാര്യൻ തന്നെ. കാവ്യശാസ്ത്രത്തിലും തന്ത്രത്തിലും ദർശനങ്ങളിലുമെല്ലാം അപാരമായ അറിവുനേടിയ ഈ പ്രതിഭാധനൻ സർവാദരണീയനായി വർത്തിക്കുന്നു. അഭിനവഗുപ്തന് രണ്ടു നൂറ്റാണ്ടോളം നീളുന്ന പൂർവികബന്ധം കാശ്മീരദേശവുമായുണ്ടായിരുന്നു. യശോവർമ എന്ന രാജാവിൻെറ ക്ഷണമനുസരിച്ച് കാശ്മീരിൽ ചെന്ന അത്രിഗുപ്തൻ വിതസ്തയുടെ തീരത്തു താമസമാക്കി. ആ കുടുംബത്തിൽ പില്ക്കാലത്തു പിറന്ന വരാഹഗുപ്തനാണ് അഭിനവഗുപ്തൻെറ പ്രപിതാമഹൻ. വരാഹഗുപ്തനു നരസിംഹഗുപ്തനെന്ന പുത്രൻ ജനിച്ചു. അദ്ദേഹത്തെ ചുഖുലകനെന്നും വിളിച്ചിരുന്നു. അദ്ദേഹത്തിൻെറ ഇളയച്ഛനായിരുന്നു വാമനഗുപ്തൻ. കവിയായിരുന്ന വാമനഗുപ്തൻെറ ഒരു പദ്യം അഭിനവഗുപ്തൻ ഉദ്ധരിക്കുന്നുണ്ട്. നരസിംഹഗുപ്തൻെറ പുത്രനാണ് അഭിനവഗുപ്തൻ. അമ്മ വിമലകല ശിവഭ

ക്തിക്കു പ്രസിദ്ധിനേടിയ ഒരു കുടുംബത്തിലെ അംഗം. ബാല്യത്തിൽതന്നെ മാതാവിൽനിന്നും പിന്നീട് പിതാവിൽനിന്നും വിട്ടുപിരിഞ്ഞ അഭിനവഗുപ്തനു ജീവിതത്തിൻെറ കയ്പ് ഏറെ അനുഭവിക്കേണ്ടി വന്നു. വിദ്യോപാർജനം ലക്ഷ്യമാക്കിയ ആ ബാലൻ തളരാത്ത അഭിനിവേശത്തോടെ അതിൽ പ്രവർത്തിച്ചു. അച്ഛനായ നരസിംഹഗുപ്തനിൽ നിന്നു വ്യാകരണം, വ്യോമനാഥനിൽനിന്നു തന്ത്രശാസ്ത്രം, ഭൂതിരാജതനയനിൽനിന്നു ശൈവസമ്പ്രദായത്തിലെ ദീക്ഷ, ലക്ഷ്മണഗുപ്തനിൽനിന്നു പ്രത്യഭിജ്ഞ , ഭട്ടേന്ദുരാജനിൽനിന്നു ധ്വനിസിദ്ധാന്തം, ഭൂതിരാജനിൽനിന്നു ബ്രഹ്മവിദ്യ, ഭട്ടതൗതനിൽനിന്നു നാട്യശാസ്ത്രം എന്നിവ അദ്ധ്യയനം ചെയ്തു. സാംസാരികജീവിതത്തിൽ വിരക്തിപൂണ്ട അഭിനവഗുപ്തൻ ഗ്രന്ഥപാരായണവും ഗ്രന്ഥരചനയും ശിവഭക്തിയുമായി കഴിഞ്ഞു വന്നു. *ബോധപഞ്ചദശിക, പരാത്രിംശികാവിവരണം, മാലിനീവിജയവാർത്തികം, തന്ത്രാലോകം, തന്ത്രസാരം, തന്ത്രവടധാനികാ, അഭിനവഭാരതീവ്യാഖ്യാ, ധ്വന്യാലോകലോചനം, ഭഗവത്ഗീതാർത്ഥസംഗ്രഹം, പരമാർത്ഥസാരം, ഈശ്വരപ്രത്യഭിജ്ഞാവിമർശിനി, തന്ത്രോച്ചയം, ഘടകർപരകുലകവിവൃതി, ക്രമകേളി, ശിവദൃഷ്ട്യാലോചനം, പൂർവ്വപഞ്ചിക, പദാർത്ഥപ്രവേശനിർണയടീക, പ്രകീർണകവിവരണം, കാവ്യകൗസ്തുഭവിവരണം, കഥാമുഖതിലകം, ലഘ്വീപ്രക്രിയ, ഭേദവാദവിവരണം, ദേവീസ്തോത്രവിവരണം, തത്ത്വാധ്വപ്രകാശിക, ശിവശക്ത്യവിനാഭാവസ്തോത്രമെന്നിവ* അഭിനവഗുപ്തൻെറ രചനകളാണ്. ഇവ കൂടാതെ *ബിംബപ്രതിബിംബവാദം, അനുത്തരതത്ത്വവിമർശിനീവൃത്തി, നാട്യാലോചനം, പരമാർത്ഥസംഗ്രഹം* എന്നീ ഗ്രന്ഥങ്ങൾ കൂടി നിർമ്മിച്ചതായി അറിയുന്നുണ്ട്. സാഹിത്യശാസ്ത്രശാഖയ്ക്കായി അഭിനവഗുപ്തൻ സമ്മാനിച്ച *അഭിനവഭാരതി*യും *ധ്വന്യാലോകലോചന*വും സവിശേഷമായ പ്രശംസയ്ക്കു പാത്രമായി. അവയിലൂടെ അഭിനവഗുപ്തൻ അവതരിപ്പിച്ച സിദ്ധാന്തങ്ങൾ പരമപ്രമാണമായി മാറുകയും ചെയ്തു.

*നാട്യശാസ്ത്ര*ത്തിനുണ്ടായ വ്യാഖ്യാതാക്കളുടെ പരമ്പര *നാട്യശാസ്ത്ര*ത്തിലെ ചില വിഷയങ്ങൾ തിരഞ്ഞെടുത്തു പ്രകരണഗ്രന്ഥം രചിയ്ക്കുന്ന മറ്റൊരു പരമ്പരയ്ക്കു വഴിമാറി. ധനഞ്ജയൻെറ *ദശരൂപകം* അതിന് ഉത്തമോദാഹരണമാണ്. കാരികാരൂപത്തിലുള്ള ഈ കൃതിക്കു ധനഞ്ജയൻെറ സഹോദരൻ ധനികൻ അവലോകമെന്ന വൃത്തി എഴുതി ഉദാഹരണങ്ങളും ചേർത്തു സമഗ്രതയേകി. അസാധാരണമായ പ്രചാരം ലഭിച്ച ഈ

കൃതിക്കു ബഹുരൂപമിശ്രനും ഭട്ടനൃസിംഹനും ദേവപാണിയും ക്ഷോണീധരമിശ്രനും ടീക തയ്യാറാക്കിയിട്ടുണ്ട്.

ജാജ്വല്യമാനമായ വ്യക്തിത്വത്തിന്റെ ഉടമയാണു ഭോജൻ. ഗദ്യകാവ്യം, ധർമ്മശാസ്ത്രം, ജ്യോതിഷം, യോഗശാസ്ത്രം, വ്യാകരണം, ശില്പം, വാസ്തുവിദ്യ എന്നീ ശാഖകളെല്ലാം കൈകാര്യം ചെയ്തെങ്കിലും ഭോജന്റെ അലങ്കാര ഗ്രന്ഥങ്ങളായ *ശൃംഗാരപ്രകാശ*ത്തിനും *സരസ്വതീകണ്ഠാഭരണ*ത്തിനുമാണു കൂടുതൽ പ്രസിദ്ധി. ശൃംഗാരപ്രകാശത്തിൽ നാട്യവിഷയവും കൈകാര്യം ചെയ്തിരിക്കുന്നു.

സാഗരനന്ദി ധനഞ്ജയനെപ്പോലെ നാടകഘടനയെക്കുറിച്ചു വിശദമായി പഠിക്കാനാണു ശ്രമിച്ചത്. അദ്ദേഹത്തിന്റെ *നാടകലക്ഷണരത്നകോശം* മുഖ്യമായും *നാട്യശാസ്ത്ര*ത്തെ ആധാരമാക്കി എഴുതിയിരിക്കുന്നു. ആനുഷംഗികമായി മറ്റു വിമർശകരുടെ അഭിപ്രായങ്ങളും ഗ്രന്ഥകാരൻ രേഖപ്പെടുത്തുന്നുണ്ട്. ഇത് ഒരനുഗ്രഹമായി കണക്കാക്കണം. പല നാട്യാചാര്യന്മാരെക്കുറിച്ചും നാമറിയുന്നത് ഈ കൃതിയിൽ നിന്നാണ്.

ഹേമചന്ദ്രന്റെ *കാവ്യാനുശാസനം* കാവ്യവിഷയകവും നാട്യവിഷയകവുമാണ്. ഗ്രന്ഥകാരൻ തന്നെ *വിവേക*മെന്ന ഒരു വ്യാഖ്യാനവും അതിനു രചിച്ചിട്ടുണ്ട്. രൂപകങ്ങളുടെ ഭേദവും രസസൂത്രവും വിവരിക്കുന്ന ഭാഗത്താണ് *കാവ്യാനുശാസന*ത്തിന് നാട്യശാസ്ത്രവുമായി ബന്ധം. വ്യാകരണം തുടങ്ങിയ മറ്റു ശാസ്ത്രങ്ങളിലും ഹേമചന്ദ്രനു സവിശേഷമായ താൽപര്യമായിരുന്നു. അവയിലും പല ഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചതായി അറിയുന്നുണ്ട്. കുമാരപാലമഹാരാജാവിന്റെ ഗുരുവായിരുന്നതുകൊണ്ടു പന്ത്രണ്ടാം ശതകമാണു ഹേമചന്ദ്രന്റെ കാലമായി കരുതിപ്പോരുന്നത്.

കാശ്മീരിൽ പിറന്ന രുയ്യകനും പന്ത്രണ്ടാം നൂറ്റാണ്ടിൽ ത്തന്നെയാണു ജീവിച്ചിരുന്നത്. *അലങ്കാരസർവസ്വ*വും *സഹൃദയലീല*യും അദ്ദേഹത്തിന്റെ രചനകളാണ്. ഇവ കൂടാതെ മഹിമഭട്ടന്റെ *വ്യക്തിവിവേക*ത്തിനു ഒരു വ്യാഖ്യാനവും രുയ്യകൻ രചിച്ചു. മറ്റു കൃതികളൊന്നും ഇന്നു കിട്ടുന്നില്ല.

*നാട്യശാസ്ത്രം* ആശ്രയിച്ചു ഗ്രന്ഥരചന നടത്തിയവരിൽ സുപ്രധാനമായ സ്ഥാനമാണു ശാരദാതനയനുള്ളത്. കാശ്യപഗോത്രത്തിൽ ജനിച്ച ശിവഭക്തനായ ലക്ഷ്മണഭട്ടന് ഭട്ടഗോപാലനെന്ന ഒരു പുത്രൻ ജനിച്ചു. പതിനെട്ടു വിദ്യകളിലും പ്രാവീണ്യം സമ്പാദിച്ച ഭട്ടഗോപാലനു ശാരദാദേവിയുടെ പ്രസാദം കൊണ്ടു ലഭിച്ച പുത്രനാണു ശാരദാതനയൻ. വേദങ്ങളും ശാസ്ത്രങ്ങളും പഠിച്ചശേഷം ശാരദാതനയന്റെ ശ്രദ്ധ *നാട്യശാസ്ത്ര*ത്തി

ലേയ്ക്കു തിരിഞ്ഞു. ദിവാകരാചാര്യനാണു ശാരദാതനയന്റെ നാട്യാചാര്യൻ. അദ്ദേഹം നാട്യശാസ്ത്രം സംബന്ധിച്ചു രചിച്ച ഒരു കൃതി പൂർണ്ണസരസ്വതി മേഘസന്ദേശവ്യാഖ്യയിൽ ഉദ്ധരിക്കുന്നുണ്ട്. ശാരദാതനയന്റെ പിതാവു ഭട്ടഗോപാലനും സാഹിത്യസൃഷ്ടി നടത്തിയിരുന്നു. *കാവ്യപ്രകാശ*ത്തിന് അദ്ദേഹം ഒരു വ്യാഖ്യാനം തയ്യാറാക്കി. ശാരദാതനയൻ ഭോജനെയും മമ്മടനെയും സ്വഗ്രന്ഥത്തിൽ അനുസ്മരിക്കുന്നതുകൊണ്ടു പതിമൂന്നാം നൂറ്റാണ്ടിന്റെ ആദ്യഭാഗത്താണ് അദ്ദേഹം ജീവിച്ചിരുന്നതെന്നു കരുതാം. *നാട്യശാസ്ത്രം* സംബന്ധിച്ചു ഗ്രന്ഥകാരന്റെ കാലം വരെ നടന്ന പഠനഫലം സ്വാംശീകരിച്ചെഴുതിയ നല്ലൊരു പ്രകരണഗ്രന്ഥമാണ് ശാരദാതനയന്റെ *ഭാവപ്രകാശം.* വിഷയാവതരണവും പ്രതിപാദനവും വ്യക്തിത്വം പുലർത്തുന്നുണ്ടെന്നു സമ്മതിച്ചേ മതിയാവൂ. നാട്യത്തിൽ ഭാവങ്ങളുടെ പ്രകാശനമാണ് പ്രധാനമെന്നു ശാരദാതനയൻ വിശ്വസിക്കുന്നു. ഗ്രന്ഥനാമത്തിനും ഈ വിശ്വാസം തന്ന കാരണം. ഭാവം, രസം, നായകസ്വരൂപം, നായികാസ്വരൂപം, രൂപകഭേദം, കഥാവസ്തു തുടങ്ങിയവയുടെ വിശദവിവരണത്തോടൊപ്പം അഭിനയത്തെക്കുറിച്ചും ഗ്രന്ഥകാരൻ പ്രതിപാദിക്കുന്നു. ഭരതൻ, കോഹലൻ, മാതൃഗുപ്തൻ, ഹർഷൻ, സുബന്ധു എന്നീ പൂർവ്വാചാര്യന്മാരുടെ അഭിപ്രായങ്ങൾ യഥാവസരം *ഭാവപ്രകാശ*ത്തിൽ പ്രതിപാദിക്കുന്നുണ്ട്. രുദ്രടൻ, ഭോജൻ, ധനികൻ അഭിനവഗുപ്തൻ, മമ്മടൻ എന്നിവരുടെ അഭിപ്രായങ്ങൾ കൂടെക്കൂടെ ശാരദാതനയൻ ഉദ്ധരിക്കുന്നതു കാണാം.

നാട്യവിഷയം നിപുണമായി കൈകാര്യം ചെയ്ത ആചാര്യന്മാരുടെ കൂട്ടത്തിൽ ശ്രദ്ധേയമായ സ്ഥാനമാണ് ശിംഗഭൂപാലനുള്ളത്. രേചല്ല വംശത്തിൽ അനപോതന്റെ മകനായി ജനിച്ച ശിംഗഭൂപാലൻ വിന്ധ്യനും ശ്രീശൈലത്തിനുമിടയ്ക്കുള്ള ഭൂമിയുടെ അധിപതിയായിരുന്നു. പണ്ഡിതനും പണ്ഡിതന്മാർക്കു അഭയസ്ഥാനവുമായിരുന്ന ഭൂപാലനെ 'സർവ്വജ്ഞ'നെന്നു വിളിച്ചുപോന്നു. നാട്യശാസ്ത്രഗ്രന്ഥങ്ങളുടെ വിപുലതയും ദുർഗ്രഹത്വവും പരിഗണിച്ചു ലളിതമായ രീതിയിൽ ഒരു ഗ്രന്ഥം രചിക്കണമെന്ന് അദ്ദേഹം തീരുമാനിച്ചു.അതിന്റെ ഫലമായി നമുക്കു ലഭിച്ചത് ആർജവം മുഖമുദ്രയായി ശോഭിക്കുന്ന *രസാർണവസുധാകര*മാണ്. വിഷയത്തിലേയ്ക്കു നേരിട്ടു കടന്നു സൂക്ഷ്മവും വിശദവുമായി പ്രതിപാദനം നടത്തുന്ന ശൈലി ഈ കൃതിക്കു അനന്യമായ കീർത്തി സമ്പാദിച്ചുകൊടുത്തു. *ദശരൂപക*ത്തിന്റെ ചട്ടക്കൂടാണ് *രസാർണവസുധാകര*ത്തിനുമുള്ളത്. എന്നാൽ വിഷയങ്ങളുടെ സമഗ്രാവലോകനവും സൂക്ഷ്മാപഗ്രഥനവും എടുത്തു പറയേണ്ട ഗുണങ്ങളാണ്. ശിംഗഭൂപാലന്റെ

സംഗീതശാസ്ത്രപരിജ്ഞാനം അദ്ദേഹം *സംഗീതരത്നാകര*ത്തിനു രചിച്ച വ്യാഖ്യാനത്തിൽ നിന്നു മനസ്സിലാക്കാം. *നാടകപരിഭാഷ* എന്ന ഒരു സ്വതന്ത്രകൃതി അദ്ദേഹം രചിച്ചതായി പറയുന്നു. അതു ശരിയാണെന്നു തോന്നുന്നില്ല. *രസാർണവസുധാകര*ത്തിന്റെ അവസാനം ചേർത്തിട്ടുള്ള നാടകപരിഭാഷ ഉള്ളടക്കം കൊണ്ടു *രസാർണവസുധാകര*ത്തിന്റെ ഭാഗംതന്നെയാണ്.

വിശ്വനാഥകവിരാജൻ *സാഹിത്യദർപ്പണ*ത്തിന്റെ രചയിതാവെന്ന നിലയിൽ പ്രസിദ്ധനാണ്. കാവ്യനിരൂപണം പ്രധാനമായി സ്വീകരിച്ച പ്രസ്തുത കൃതിയിൽ ആറാം പരിച്ഛേദത്തിലാണ് നാട്യവിഷയം പ്രതിപാദിക്കുന്നത്. ഇവിടെ നാടകലക്ഷണം, രൂപകഭേദം, അർത്ഥപ്രകൃതി, സന്ധി എന്നിവ ദീർഘമായി വിവരിച്ചിരിക്കുന്നു. ഗ്രന്ഥകാരൻ ഉൽപലദേശത്താണു ജനിച്ചത്. പിതാവായ ചന്ദ്രശേഖരൻ കവിയും ഗ്രന്ഥകാരനുമായിരുന്നു. *പുഷ്പമാലാനാടിക*യും *ഭാഷാർണവ*വുമാണ് ചന്ദ്രശേഖരന്റെ രചനകളിൽ പ്രധാനം. സാഹിത്യനിരൂപണപരമായ പ്രകരണഗ്രന്ഥത്തിൽ *സാഹിത്യദർപ്പണം* പോലെ പ്രചുരമായ പ്രചാരം നേടിയ മറ്റു കൃതികൾ കുറവാണ്. ഗ്രന്ഥകാരന്റെതന്നെ രചനയായ *ചന്ദ്രകലാനാടിക* പ്രസാധനം ചെയ്തിട്ടില്ല. പതിന്നാലാം നൂറ്റാണ്ടാണ് ഇദ്ദേഹത്തിന്റെ കാലം.

*നാട്യശാസ്ത്രം* സംബന്ധിച്ചെഴുതിയ പ്രകരണഗ്രന്ഥങ്ങൾ ഇനിയും പലതുമുണ്ട്. അവയിൽ പ്രമുഖം വിദ്യനാഥന്റെ *പ്രതാപരുദ്രയശോഭൂഷണം*, രൂപഗോസ്വാമിയുടെ *നാടകചന്ദ്രിക*, സുന്ദരമിശ്രന്റെ *നാട്യപ്രദീപം*, കാമരാജദീക്ഷിതന്റെ *കാവ്യേന്ദുപ്രകാശം* തുടങ്ങിയവയാണ്. ഈ ഗ്രന്ഥങ്ങളിലൊന്നിലുംതന്നെ മൗലികമായ ആശയാവിഷ്ക്കാരമുണ്ടെന്നു പറഞ്ഞുകൂടാ. സന്ധിയുടെ അംഗം വിവരിക്കുമ്പോൾ പുതിയ ഉദാഹരണം കൊടുക്കുകയോ സന്ധ്യംഗത്തിന്റെ നിർവചനത്തിൽ അല്പം ഭേദം വരുത്തുകയോ മാത്രമാണ് അവയുടെ സംഭാവന. *നാട്യശാസ്ത്ര*ത്തിൽ ഭരതൻ പ്രതിപാദിക്കുന്ന സംഗീതത്തെക്കുറിച്ചോ, നൃത്തം, വാദ്യമെന്നിവയെക്കുറിച്ചോ ഒന്നും വിവരിക്കാൻ ഈ ഗ്രന്ഥകാരന്മാർ തുനിയുന്നില്ല. നാടകത്തിലെ സന്ധികളും സന്ധ്യംഗങ്ങളും *അഭിനവഭാരതി*യിൽത്തന്നെ വിവരിക്കുന്നുണ്ട്. അവയ്ക്കു പുതിയ ഉദാഹരണങ്ങൾ കൊടുക്കുന്നതിൽ കവിഞ്ഞു പ്രത്യേകമായ സംഭാവനയൊന്നും ഇവയ്ക്ക് അവകാശപ്പെടാനില്ല.

## നാട്യോത്പത്തി

നാട്യത്തിന്റെ ഉത്പത്തിയെക്കുറിച്ചു പല അഭിപ്രായങ്ങളും ആവിഷ്ക്കരിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ അവ ഒന്നും

തന്നെ സാർവത്രികമായ അംഗീകാരത്തിനു വിഷയമായിട്ടില്ല. ഓരോ അഭിപ്രായത്തിനും അതിൻേറതായ പരിമിതിയുണ്ടെന്നതാണ് ഇതിനു കാരണം. പ്രധാനപ്പെട്ട ചില പക്ഷങ്ങൾ ഇവിടെ ചുരുക്കിപ്പറയാം.

*നാട്യശാസ്ത്ര*ത്തിൽ നാട്യോൽപത്തിയെക്കുറിച്ചുള്ള വിവരണം ഭരതമുനിയുടെ അഭിപ്രായമായോ ഐതിഹ്യമായോ കണക്കാക്കാം. ബ്രഹ്മാവു വേദങ്ങളിൽനിന്നും നാട്യത്തിനുവേണ്ട ഉപാദാനങ്ങൾ ഉൾക്കൊണ്ടു. *ഋഗ്വേദ*ത്തിൽനിന്നു കഥാവസ്തുവും *സാമവേദ*ത്തിൽ നിന്നു ഗീതവും *യജുർവേദ*ത്തിൽനിന്ന് അഭിനയവും *അഥർവ വേദ*ത്തിൽനിന്ന് രസവും സ്വീകരിച്ചു. വേദങ്ങൾ നാലും കേൾക്കാൻ ശൂദ്രർക്ക് അവകാശമില്ലാത്തതുകൊണ്ട് ഇപ്രകാരമൊരു നൂതനസൃഷ്ടി അനിവാര്യമായി. ദേവന്മാരുടെ നിർദ്ദേശമനുസരിച്ചു ഋഷിമാർക്ക് ഇതിൽ ജ്ഞാനമുണ്ടാകാനായി ബ്രഹ്മാവ് ഈ വിദ്യ ഭരതമുനിയെ പഠിപ്പിച്ചു. അദ്ദേഹം തൻെറ നൂറു പുത്രന്മാരെയും പഠിപ്പിച്ചശേഷം ബ്രഹ്മാവിൻെറ മുമ്പിൽ നാട്യം അവതരിപ്പിച്ചു കാണിച്ചു. അപ്പോഴേയ്ക്കും ശാസ്ത്രപൂർണ്ണതയ്ക്കായി കൈശികീവൃത്തി കൂട്ടിച്ചേർക്കയും അതിൻെറ പ്രയോഗത്തിന് അപ്സരസ്സുകളെ സൃഷ്ടിക്കയും ചെയ്തു. ഇന്ദ്രധ്വജമഹോൽസവത്തോട് അനുബന്ധിച്ചു അഭിനയിച്ച *ദേവാസുരസം* ഗ്രാമത്തിൽ ദേവന്മാർ അസുരന്മാരുടെമേൽ വിജയം വരിക്കുന്ന ദൃശ്യം ആടേണ്ടി വന്നു. ഇത് അസുരന്മാരെ കുപിതരാക്കി. അവർ അഭിനയത്തിനു തടസ്സം സൃഷ്ടിക്കാൻ തുടങ്ങി. ഏതു തന്ത്രം സ്വീകരിച്ചിട്ടും അവർ ശാന്തരായില്ല. അപ്പോഴാണു നാട്യത്തിൻെറ രക്ഷയ്ക്കായി നാട്യഗൃഹത്തിൻെറ ആവശ്യം അനുഭവപ്പെട്ടത്. അനന്തരം വിശ്വകർമ്മാവു നാട്യഗൃഹം നിർമ്മിച്ചു. രംഗപൂജ നടത്താനും പ്രവേശനകവാടത്തിൽ രക്ഷാപുരുഷൻമാരായി ദേവഗണത്തെ നിയോഗിക്കാനും അതു സഹായകമായി. ഭരതനവതരിപ്പിച്ച *അമൃതമഥനം* സമവകാരവും *ത്രിപുരദാഹം* ഡിമവും കണ്ടിട്ടു പ്രസന്നത പൂണ്ട ശിവൻ പൂർവ്വരംഗവിധിയിൽ താണ്ഡവം യോജിപ്പിക്കണമെന്നു നിർദ്ദേശിച്ചു. തണ്ഡുവിൻെറ സഹായത്തോടെ ഭരതമുനി അതു മനസ്സിലാക്കി പൂർവ്വരംഗത്തിൽ നിവേശിപ്പിക്കയുണ്ടായി. സുകുമാരവും ശൃംഗാരപ്രധാനവുമായ ലാസ്യം നാട്യത്തിൽ യോജിപ്പിച്ചതു പാർവ്വതിയാണ്. വിഷ്ണു നാട്യവൃത്തികൾ ആവിഷ്ക്കരിച്ചു നാട്യത്തിനു സമ്മാനിച്ചു.

ആധുനികരായ നിരൂപകന്മാർ നാട്യോൽപത്തി സംബന്ധിച്ചു *നാട്യശാസ്ത്ര*ത്തിലുള്ള ഈ വിവരണം സ്വീകരിക്കുന്നില്ല. അനുക്ഷണം വികസിച്ചുകൊണ്ടിരിക്കുന്ന മനുഷ്യ

സംസ്ക്കാരംതന്നെയാണു നാട്യനിർമ്മിതിക്കും ആധാരമെന്ന് അവർ കരുതുന്നു. പ്രാചീനസാഹിത്യത്തിൽ നാട്യത്തിൻെറ അടിവേരുകളന്വേ ഷിക്കുന്ന ആ നിരൂപകർ ഋഗ്വേദത്തിലെ സംവാദസൂക്തങ്ങളിൽ അതി ൻെറ ആദിമരൂപം കാണുന്നു. ഋത്വിക്കുകൾ അഭിനയിച്ചുകൊണ്ടു സൂക്തങ്ങൾ ചൊല്ലിയിരുന്നതായി മാക്സ്മുള്ളർ പറയുന്നു. നാട്യ ത്തിൻെറ വൈദികമായ തുടക്കമാണ് അത്. ഡോ. സിൽവെൻ ലെവിക്കും ഇതുതന്നെ അഭിപ്രായം. യാഗാവസരത്തിൽ ഋത്വിക്കുകളിൽ ചിലർ ദേവതമാരുടെ രൂപം സ്വീകരിച്ച് ഏതെങ്കിലും ഇതിവൃത്തം അവതരിപ്പിച്ചിട്ടുണ്ടാകാം. രംഗനിർദ്ദേശവും ഗീതവും വരെ അതിൽ ഉൾ ക്കൊള്ളിച്ചിരുന്നെന്നു പ്രൊഫസർ ഫോൺ ഷേറയ്ഡർ (Von schroeder) കരുതുന്നു.

ഭാരതീയമായ നാട്യരൂപത്തിൽ ഗ്രീക്കുസ്വാധീനം പ്രസ്പഷ്ടമാ ണെന്നു വേബർ (Weber) രേഖപ്പെടുത്തുന്നുണ്ട്. ഗ്രീക്കുനാടകങ്ങൾ ഭാരതത്തിലുള്ള ഗ്രീക്കുരാജാക്കന്മാരുടെ ആസ്ഥാനങ്ങളിൽ അവതരി പ്പിച്ചിരിക്കാൻ സാദ്ധ്യതയില്ലാതില്ല. ഹിന്ദുക്കൾ അവയെ അനുകരിച്ചു നാടകരചന നടത്തിയെന്നുവരാം. ഈ വിശ്വാസത്തിന് ഉപോദ്ബലകം യവനശബ്ദത്തിൽ നിന്നു നിഷ്പന്നമായ 'യവനികയാണ്'. ഹിന്ദുക്ക ളായ കഥാനായകന്മാരുടെ അമ്പും വില്ലും വഹിച്ചു കൂടെ നടക്കുന്ന യവനസ്ത്രീകളെക്കുറിച്ചും കൂടെക്കൂടെ പരാമർശം കാണാം. (ശാകു ന്തളം രണ്ടാമങ്കം നോക്കുക) സംസ്കൃതനാടകത്തിന് ഇപ്രകാരം ഗ്രീക്കു സ്വാധീനമുണ്ടെന്നു സമർത്ഥിക്കാൻ ശ്രമിച്ചെങ്കിലും മിക്ക പണ്ഡി തന്മാരും അതു സ്വീകരിച്ചു കാണുന്നില്ല. രണ്ടാം ശതകത്തിനു മുമ്പു തന്നെ ഭാരതത്തിൽ നാടകങ്ങളുണ്ടായിരുന്നതായി *മഹാഭാഷ്യ*ത്തിൽ തെളിവുണ്ട്. 'യവനിക' എന്ന പദം 'കർട്ടൻ' എന്ന അർത്ഥമാണോ കുറി ച്ചിരുന്നതെന്ന് സംശയിക്കുന്നു. കർട്ടൻതുണി എന്ന അർത്ഥത്തിലാകാം ആ പദം ഉപയോഗിച്ചിരിക്കുക. ചീനദേശത്തുനിന്നു പട്ടുതുണി ഇവിടെയ്ക്കു കൊണ്ടുവന്നിരുന്നു. ഗ്രീക്കുകാർ പ്രസ്തുത കാ ലയളവിൽ കർട്ടൻ ഉപയോഗിച്ചിരുന്നതായി അറിവില്ല. അനുകരണത്തി ൻെറ പ്രശ്നം യവനിക അവിടെ ഉപയോഗിച്ചിരുന്നെങ്കിലേ ഉണ്ടാകുന്നു ള്ളു. ഇക്കാരണങ്ങൾവച്ചു നോക്കുമ്പോൾ ഗ്രീക്കു സ്വാധീനം സംസ്കൃ തനാടകത്തിനുണ്ടായിരുന്നെന്ന വാദം സ്വീകാര്യമല്ല. 'നാടക' മെന്ന പദം സംസ്കൃതത്തിലെ 'നട' ധാതുവിൽനിന്നുണ്ടായതാണ്. മാത്രമല്ല, ഭാരതീയമായ നാടകസങ്കൽപം ഗ്രീക്കുകാരുടേതിൽ നിന്നു തികച്ചും ഭി ന്നമാണ്. അവർ സ്ഥലകാലക്രിയൈക്യത്തിൽ പരമമായ നിഷ്കർഷ വേണമെന്നു നിശ്ചയിക്കുമ്പോൾ സംസ്കൃതനാടകത്തിലെ

സ്ഥിതി മറ്റൊന്നാണ്. കാലത്തിനും സ്ഥലത്തിനും ഒരതിർത്തിവരെ കഥാപുരോഗതിക്കും ഭാരതീയർ പ്രാമുഖ്യം കൽപ്പിക്കുന്നില്ല. സംസ്കൃതനാടകത്തിൽ രസാവിഷ്ക്കരണമാണു പ്രധാനം. മറ്റു പരിഗണനകൾ അതിനുശേഷമേ വരുന്നുള്ളു. അതുകൊണ്ടു സംസ്കൃതനാടകം ഇവിടത്തെ സംസ്കാരത്തിൻെറ ഭാഗമായി ഉടലെടുത്തതാണെന്നു തീർച്ച. എന്നാൽ പിൽക്കാലത്തു ചില ആദാനപ്രദാനങ്ങൾ നടന്നിരിക്കാം.

മരിച്ചുപോയ വീരപുരുഷന്മാരെ പൂജിക്കാനുള്ള വ്യഗ്രത നാടകനിർമ്മാണത്തിൽ പര്യവസാനിച്ചുവെന്നാണ് ഡോ. റിജ്വേ കരുതുന്നത്. ഇതു പൊതുവേ സ്വീകാര്യമായി കാണുന്നില്ല. മൃതശരീരം സംസ്കരിക്കുന്ന ചടങ്ങ് തീരെ അനാർഭാടമായിട്ടാണു ഹിന്ദുക്കൾ നിർവഹിക്കുന്നത്. നാടകം ഒരു സാഹിത്യശാഖയായി രൂപംകൊണ്ടശേഷം വീരപുരുഷൻമാരുടെ ചരിത്രവും വിഷയമായി സ്വീകരിച്ചുവെന്ന് ഉറപ്പിച്ചു പറയാം. എന്നാൽ വീരപൂജയിൽ നിന്നു നാടകശാഖ നിലവിൽവന്നെന്നു കരുതാൻ ഭാരതത്തിലെ സാഹചര്യത്തിൽ പ്രയാസമുണ്ട്. മാത്രമല്ല, വീരരസം പ്രധാനമായി ആവിഷ്ക്കരിക്കുന്ന നാടകങ്ങൾ തന്നെ സംസ്കൃതത്തിൽ കുറവാണ്; വിശേഷിച്ചും ആദ്യകാലങ്ങളിൽ. വീരപ്രധാനമായ നാടകങ്ങളിൽ ഒന്നിൽപോലും ഏതെങ്കിലും വീരനോടുള്ള ആദരവാണ് രചനയ്ക്കു നിദാനമെന്ന് പ്രസ്താവിച്ചിട്ടില്ല. മറിച്ചു, സ്ഥാപനയിലും പ്രസ്താവനയിലും സാമാജികരുടെ ആനന്ദത്തിനായി ഏതെങ്കിലും കഥ നാടകമായി അവതരിപ്പിക്കാമെന്നാണു പ്രതിജ്ഞ ചെയ്യുക.

മഹാവിഷുവവും ഇന്ദ്രധ്വജമഹോത്സവവുമായി ബന്ധപ്പെടുത്തി നാട്യോത്പത്തി പറയാൻ ശ്രമം നടന്നിട്ടുണ്ട്. ഇതനുസരിച്ചു അസഹനീയമായ തണുപ്പിനുശേഷം വരുന്ന വസന്തകാലത്തു ലോകത്താകമാനം ആഹ്ലാദം തിരതല്ലുമെന്നും തുടർന്നു നടത്തുന്ന ആഘോഷങ്ങളിൽനിന്നു നാടകം രൂപം കൊണ്ടിരിക്കാമെന്നുമാണു നിഗമനം. മേയ് പോൾ (May pole) മഹാമഹത്തിൻെറ സ്ഥാനമാണ് ഇതിൽ ഇന്ദ്രധ്വജമഹോത്സവത്തിനു കൽപ്പിക്കുക. ഇന്ദ്രധ്വജമഹോത്സവം മഴക്കാലം അവസാനിക്കുന്നതോടെയാണ് ആഘോഷിക്കുന്നതെന്നു ഹരപ്രസാദ് ശാസ്ത്രി വ്യക്തമാക്കിയതോടെ ഈ അഭിപ്രായത്തിനു സ്ഥാനമില്ലാതായി.

കൃഷ്ണഭക്തിക്കു നാട്യരൂപത്തിൻെറ ആവിഷ്കരണവുമായി ബന്ധമുണ്ടെന്നാണു മറ്റൊരു മതം. പ്രദർശനപ്രധാനമായ ഘോഷയാത്ര, പാട്ട്, നൃത്തം, ലീല (അവികസിത

നാടകം) എന്നിവ കൃഷ്ണഭക്തന്മാരുടെ ബാഹ്യാചാരങ്ങളിൽ ചിലതാണ്. ഇവ നാട്യോത്പത്തിക്ക് അവസരം നല്കിയിരിക്കണെമെന്നു കൃഷ്ണഭക്തിമതക്കാർ അഭിപ്രായപ്പെടുന്നു. കൃഷ്ണഭക്തിയുടെ ജന്മനാട് ശൂരസേനമാണ്. സംസ്കൃതനാടകങ്ങളിൽ ശൗരസേനി പ്രാകൃതം അധികം ഉപയോഗിച്ചിരിക്കുന്നതു ഈ ചിന്താഗതിക്ക് അനുകൂലമാണ്. എന്നാൽ കൃഷ്ണഭക്തി വേരൂന്നുന്നതിനു എത്രയോ മുമ്പു ഭാരതത്തിൽ നാടകം ഉത്തമസാഹിത്യരൂപമായി നിലനിന്നിരുന്നു! ശിവഭക്തി, രാമഭക്തി എന്നിവയൊക്കെ നാടകനിർമ്മിതിക്കു കാരണമാണെന്ന വാദമുഖങ്ങളും ഇതോടൊപ്പം നിരസ്തമായി.

ജീവിച്ചിരിക്കുന്ന ആളുകളെയും യഥാർത്ഥ സംഭവങ്ങളെയും പരിഹാസരൂപത്തിൽ ചിത്രീകരിക്കുന്ന സമ്പ്രദായ (mime) ത്തിൽ നിന്നുമാകാം നാട്യം രൂപം കൊണ്ടതെന്ന് ഹിൽബ്രാൻറും ( Hillebrandt) സ്റ്റെൻകനോവും അഭിപ്രായപ്പെടുന്നു. ഇതിഹാസപാരായണവും അക്കാര്യത്തിൽ സഹായകമായി വർത്തിച്ചിരിക്കാം. ഈ അഭ്യൂഹത്തെ ബാരിഡെയ്ൽ കീഥ് ശക്തമായി എതിർക്കുന്നു. കനോ കൊണ്ടുവരുന്ന എല്ലാ തെളിവുകളും മഹാഭാഷ്യകാലവുമായോ അതിനു ശേഷമുള്ള കാലയളവുമായോ ബന്ധപ്പെട്ടിരിക്കുന്നെന്നു അദ്ദേഹം പറയുന്നു. എന്നുമാത്രമല്ല, ഹാസ്യപ്രധാനമായ ആദിമനാട്യരൂപമെന്നതുതന്നെ തികച്ചും സാങ്കല്പികമാണ്. സംസ്കൃതഭാഷയോടൊപ്പം പ്രാകൃതം പ്രയോഗിക്കുന്നത്, ഗദ്യവും പദ്യവും ഇടകലർത്തുന്നത്, ഇന്ത്യൻ തീയേറ്ററിൻെറ ആർജവം എന്നിങ്ങനെ ഹിൽബ്രാൻറ് ചൂണ്ടിക്കാണിക്കുന്ന പ്രത്യേകതകൾക്ക് നാടകം ഭാരതീയ സംസ്കാരത്തിൽ പൊട്ടിവിരിഞ്ഞ ഒരു പ്രസ്ഥാനമാണെന്നല്ലാതെ അതിൻെറ ഉൽപത്തി സൂചിപ്പിക്കാനാവില്ല.

*മഹാഭാരത*ത്തിലും *കഥാസരിത്സാഗര*ത്തിലും *ബാലരാമായണ*ത്തിലും കൂടെക്കൂടെ പരാമർശിക്കുന്ന പാവകളിയിലാണു സംസ്കൃതനാടകത്തിൻെറ ആദിമരൂപം കണ്ടെത്തേണ്ടതെന്നു പിശ്ചേൽ (Pischel) എന്ന പണ്ഡിതൻ അഭിപ്രായപ്പെടുന്നു. പാവകളി ഭാരതത്തിൻെറ തനതായ ഒരു കലാരൂപമായതുകൊണ്ട് ഇപ്രകാരം നാടകമുണ്ടായെന്നു വന്നാൽ അത് ഇവിടെത്തന്നെ ഉണ്ടായതാണെന്നു സിദ്ധിച്ചുകൊള്ളും. നൃത്തം ചെയ്യുന്നതും പറക്കുന്നതും വെള്ളം കൊണ്ടുവരുന്നതുമായ *കഥാസരിത്സാഗര*ത്തിലെ പാവ, അന്വേഷണങ്ങൾക്ക് ഉത്തരം പറയത്തക്ക രിതിയിൽ വായിൽ തത്തയെ തിരുകിയ സീതാരൂപത്തിലുള്ള *ബാലരാമായണ*ത്തിലെ പാവ—എല്ലാം ഈ അഭിപ്രായത്തിനു ഉപോദ്ബലകമായി നിൽക്കുന്നു. ചരടുവലിക്കുന്ന

ആൾ എന്ന അർത്ഥത്തിലുള്ള 'സൂത്രധാര'നെന്ന പദവും, ഉറപ്പിക്കുക എന്ന അർത്ഥത്തിലുള്ള 'സ്ഥാപക' പദവും ഈ വാദത്തിനു ശക്തി കൂട്ടുന്നു. എന്നാൽ പാവകളി നാടകത്തെ അനുകരിക്കുകയാണെന്ന ഹിൽബ്രാൻറിൻെറ അഭിപ്രായമാണു നിരൂപകന്മാർ പൊതുവേ അംഗീകരിക്കുന്നത്.

സംസ്കൃത നാടകരൂപത്തിൻെറ വികാസം നിഴൽ നാടകങ്ങളിൽ നിന്നാണെന്നു പ്രൊഫസർ ല്യൂഡേഴ്സ് ചിന്തിക്കുന്നു. 'രൂപക'മെന്ന പദത്തിൻെറ വ്യുത്പത്തികൊണ്ടു കിട്ടുന്ന അർത്ഥം കൃതാർത്ഥമാകുകയും ചെയ്യും. ശൗഭികന്മാരെക്കുറിച്ചു *മഹാഭാഷ്യ*ത്തിൽ കൊടുത്തിട്ടുള്ള ഒരു ഭാഗം തെറ്റായി വ്യാഖ്യാനിക്കുന്നതാണ് ഈ അഭിപ്രായത്തിനു നിദാനമെന്നു കീഥ് പ്രസ്താവിക്കുന്നു. നിഴൽനാടകത്തിൽ നിന്നു സംസ്കൃതരൂപകമുണ്ടാകാൻ സാദ്ധ്യത ഇല്ലെന്നും അവ സംസ്കൃതരൂപകങ്ങളെ അനുകരിക്കാമെന്നുമാണു ഹിൽബ്രാൻറിൻെറ അഭിപ്രായം. നിഴൽനാടകമാണു നാടകത്തിൻെറ മുന്നോടി എന്നു പറയുകയാണെങ്കിൽ ഗദ്യവും പദ്യവും പ്രാകൃതവും സംസ്കൃതവും നാടകരൂപത്തിൽ എങ്ങനെ സ്ഥാനം പിടിച്ചുവെന്നു വിവരിക്കാൻ ഈ അഭിപ്രായക്കാർ കുഴങ്ങുകയേ ഉള്ളു.

ഋതുക്കളുടെ പരിവർത്തനത്തിനു മൂർത്തരൂപം കൊടുക്കാനും പ്രതീകാത്മകമായി അവതരിപ്പിക്കാനുമുള്ള പരിശ്രമം രൂപകത്തിൽ കലാശിച്ചതാകാമെന്നു കീഥ് കരുതുന്നു. ഒരു കല്പന എന്നതിൽ കവിഞ്ഞ് ഇതിനു പ്രാധാന്യം കൊടുക്കാൻ പ്രയാസമാണ്.

നൃത്തത്തിൻെറ വികസിതരൂപമാണു നാട്യകലയെന്നു മാക്ഡൊണൽ അഭിപ്രായപ്പെടുന്നു. പ്രൊഫ. മങ്കട് ഇതേ ആശയം അദ്ദേഹത്തിൻെറ *ടൈപ്സ് ഓഫ് സാൻസ്ക്രിറ്റു ഡ്രാമ*[17] എന്ന കൃതിയിൽ വിശദമായി പ്രതിപാദിച്ചിട്ടുണ്ട്. പ്രത്യേകമായ ആശയം ആവിഷ്ക്കരിക്കാതെ മനോഹരമായ രീതിയിൽ അംഗങ്ങൾ ചലിപ്പിക്കുന്നതാണല്ലോ നൃത്തം. ആശയാവിഷ്ക്കരണവും ഭാവോന്മീലനവും അടങ്ങുന്ന നൃത്യത്തെ അടുത്തപടി ആയി കണക്കാക്കാം. നാട്യത്തിൽ പരസ്പരം ബന്ധപ്പെട്ട സംഭവങ്ങളുടെ ഒരു പരമ്പര ഉണ്ടായിരിക്കും. നാട്യം പലർ ചേർന്ന് അവതരിപ്പിക്കുന്നതും രസാവിഷ്ക്കരണം ലക്ഷ്യമാക്കി സ്വീകരിക്കുന്നതുമായിരിക്കും. ഇങ്ങനെ നോക്കുമ്പോൾ നൃത്തത്തിൻെറയും നൃത്യത്തിൻെറയും ദീർഘകാലത്തെ വളർച്ചയുടെ ഫലമായി രൂപംകൊണ്ടതാവണം നാട്യം. ഭാണം, പ്രഹസനം, ഈഹാമൃഗം എന്നീഭേദങ്ങളി

17 Types of Sanskrit Drama

ലൂടെ മുന്നോട്ടുപോയി നാടകമായും പ്രകരണമായും രൂപകം വികാസം കൊണ്ടിരിക്കാനാണു സാദ്ധ്യത.

പാണിനി നാട്യാചാര്യന്മാരെയും നാട്യഗ്രന്ഥങ്ങളെയും കുറിച്ചു പ്രസ്താവിക്കുന്നുണ്ടല്ലോ. അതിനു വളരെ മുമ്പു തന്നെ നാട്യകല നിലനിന്നതായി ഊഹിക്കണം. ലക്ഷ്യമില്ലാതെ ലക്ഷണം ചമയ്ക്കാനാവുമോ ? കൗടില്ല്യൻ *അർത്ഥശാസ്ത്ര*ത്തിൽ രംഗോപജീവികളായ പുരുഷന്മാരെക്കുറിച്ചും ഗണികമാരെക്കുറിച്ചും പ്രതിപാദിക്കുന്നെന്നു മാത്രമല്ല , നൃത്തം നാട്യം തുടങ്ങിയ ശബ്ദങ്ങൾക്കു അവയുടെ പരിഭാഷികമായ അർത്ഥവും കൊടുക്കുന്നുണ്ട്. അതിപുരാതനമായ കാലത്താണു നാട്യത്തിൻെറ ഉത്പത്തിയെന്നു ഈ തെളിവുകൾവച്ച് ഊഹിക്കാം. ക്രിസ്തുവിനു അറുനൂറു കൊല്ലം മുമ്പെങ്കിലും നാട്യം ഭാരതത്തിൽ രൂപം കൊണ്ടിരിക്കാനാണിട. *നാട്യശാസ്ത്രം* പോലെ തികവുറ്റ ലക്ഷണ ഗ്രന്ഥങ്ങൾ നിലവിൽവരാൻ മറ്റു വഴികളില്ല. അക്കാലത്തെ നാട്യ രചനകൾ പിൻതലമുറയ്ക്കു കൈവന്നില്ലെന്നു മാത്രം.

## രസസിദ്ധാന്തത്തിൻെറ ചരിത്രം

*നാട്യശാസ്ത്ര*ത്തിൻെറ ആറാമദ്ധ്യായത്തിൽ അതിലെ വിഷയങ്ങൾ സംഗ്രഹിച്ചു പറയുന്നുണ്ട്.

രസാ ഭാവാ ഹ്യഭിനയാ
ധർമീ വൃത്തിഃ പ്രവൃത്തയഃ
സിദ്ധിഃ സ്വരാസ്തഥാതോദ്യം
ഗാനം പ്രകൃതിരേവ ച.
ഉപചാരസ്തഥാ വിപ്രാ
മണ്ഡപാശ്ചേതി സർവശഃ
ത്രയോദശ വിധോ ഹ്യേഷ
ഹ്യാദിഷ്ടോ നാട്യസംഗ്രഹഃ. [18]

രസം , ഭാവം , അഭിനയം , ധർമ്മി , വൃത്തി , പ്രവൃത്തി , സിദ്ധി , സ്വരം, ആതോദ്യം , ഗാനം , പ്രകൃതി , ഉപചാരം , മണ്ഡപം എന്നിങ്ങനെ പതിമൂന്നു വിഷയങ്ങൾ സംഗ്രഹിച്ചാൽ നാട്യമായി.[19] ഇതിൽ പ്രധാനം ആദ്യം പറഞ്ഞിരിക്കുന്ന രസമാണ്. അതിൻെറ നിഷ്പത്തിക്കുള്ള ഘടകങ്ങൾ മാത്രമാണു മറ്റു പന്ത്രണ്ടു വിഷയങ്ങളും. ആറാം അദ്ധ്യായ

18 *നാട്യശാസ്ത്രം*

19 പതിനൊന്നു വിഷയങ്ങളെന്ന ഒരു പക്ഷവുമുണ്ട്:
രസാ ഭാവാ ഹ്യഭിനയാ ധർമീ വൃത്തിപ്രവൃത്തയഃ
സിദ്ധിഃ സ്വരാസ്തഥാതോദ്യം ഗാനം രംഗശ്ച സംഗ്രഹാഃ
*നാട്യശാസ്ത്രം,*

ത്തിൽത്തന്നെ രസവിവരണം തുടങ്ങുമ്പോൾ ഭരതൻ ഇതു സ്പഷ്ടമായി പറയുന്നുണ്ട്.

തത്ര രസാനേവ താവദഭിവ്യാഖ്യാസ്യാമഃ.
ന ഹി രസാദൃതേ കശ്ചിദർത്ഥഃ പ്രവർതതേ.[20]

സംസ്കൃതസാഹിത്യശാസ്ത്രത്തിൽ അംഗീകരിച്ചിട്ടുള്ള നിരൂപണസമ്പ്രദായങ്ങളിൽ വച്ചു രസസിദ്ധാന്തത്തിനു തന്നെയാണ് മേന്മ എന്നതിൽ സംശയമില്ല. രസതത്ത്വത്തെക്കുറിച്ചു വികസിതമായ രീതിയിൽ തന്നെ *നാട്യശാസ്ത്ര*ത്തിൽ പ്രതിപാദനം കാണുന്നു. അതുകൊണ്ടു *നാട്യശാസ്ത്ര*ത്തിന്റെ രചനയ്ക്കു മുമ്പുതന്നെ നാട്യവിദ്യ ഉദ്ഭവിക്കുകയും വളർച്ച നേടുകയും ചെയ്തിരിക്കണം.

വേദകാലത്തു കാവ്യരസത്തെക്കുറിച്ചുള്ള അറിവു സിദ്ധാന്തരൂപം കൊണ്ടിരുന്നില്ല. എന്നാൽ രസശബ്ദത്തിന്റെ വേദങ്ങളിലെ സവിശേഷപ്രയോഗം ഈ ശബ്ദം തന്നെ സിദ്ധാന്തഘട്ടത്തിൽ തിരഞ്ഞെടുക്കാൻ നിരൂപകർക്കു പ്രേരണ നല്കിയെന്നു വിചാരിക്കണം. വെള്ളം , പാൽ, ചാറ് , തുടങ്ങിയ അർത്ഥങ്ങളിലാണു വേദത്തിൽ ഈ ശബ്ദം ഉപയോഗിക്കുക. അഭിനിവേശം, ആഗ്രഹം, ഇഷ്ടം എന്നിവയ്ക്കും ഈ പേരുണ്ട്. പരമസത്യമായ ബ്രഹ്മത്തിന്റെ സാക്ഷാത്കരണ സമയത്തു അനുഭവിക്കാൻ സാധിക്കുന്ന പരമാനന്ദം കുറിക്കാൻ രസശബ്ദമാണു *തൈത്തിരീയോപനിഷ*ത്തിലും ഉപയോഗിച്ചിട്ടുള്ളത്. ഈ സന്ദർഭവും പദപ്രയോഗവും കാവ്യാസ്വാദന വേളയിലുണ്ടാകുന്ന അനുഭവവിശേഷം വിവരിക്കാൻ കാവ്യ നിരൂപകർക്കു പ്രേരണയായി നിന്നിരിക്കും.

ശോകത്തിനു ശ്ലോകത്വം നൽകിയ വാല്മീകിയെ രസസിദ്ധാന്തത്തിന്റെ അനൗപചാരികനായ ഉപജ്ഞാതാവായി പരിഗണിച്ചു വരുന്നു. വാല്മീകിയുടേതായി *രാമായണ*മല്ലാതെ മറ്റു ഗ്രന്ഥമൊന്നും കിട്ടിയിട്ടില്ല. എങ്കിലും *രാമായണ*ത്തിലെ ചില വരികൾ രസസിദ്ധാന്തത്തിന്റെ മർമ്മമറിഞ്ഞ ഒരാളുടേതാണെന്നു നിശ്ചയിക്കാൻ വിഷമമില്ല. ക്രൗഞ്ചപ്പക്ഷിയുടെ വിയോഗം അദ്ദേഹത്തിന്റെ മനസ്സിനെ ഉലച്ചു. ആ ശോകമാണു ശ്ലോകമായി പരിണമിച്ചത്. തന്റെ നാവിൽ നിന്നു കാവ്യത്തിന്റേതായ പദങ്ങളുതിരുവാൻ ആ ദുഃഖമാണു കാരണമെന്നു വാല്മീകിയും അറിഞ്ഞിരുന്നു. [21]

20 ടി.

21 പ്രസ്തുത ബാലകാണ്ഡഭാഗം പ്രക്ഷിപ്തമാണെന്ന വാദം വിസ്മരിക്കുന്നില്ല.

ശോകാർതസ്യ പ്രവൃത്തോ മേ
ശ്ലോകോ ഭവതു നാന്യഥാ.[22]

ഈ കാവ്യരഹസ്യം കവിസാർവഭൗമനായ കാളിദാസൻ മനസ്സിലാക്കിയിട്ടുണ്ട്. അദ്ദേഹം രഘുവംശത്തിൽ ഇങ്ങനെ കുറിക്കുന്നു:

നിഷാദവിദ്ധാണ്ഡജദർശനോത്ഥഃ
ശ്ലോകത്വമാപദ്യത യസ്യ ശോകഃ[23]

ശോകത്തിൽ കുതിർന്ന കവിമനസ്സു സ്വന്തം വികാരത്തെ വാങ്മയത്തിലൂടെ പുനരാവിഷ്ക്കരിക്കുമ്പോൾ അനുവാചകഹൃദയത്തിലും അതേ വികാരം ഉണർന്നു രസരൂപം കൈക്കൊള്ളുന്നു. വാല്മീകിയെ സംബന്ധിച്ചിടത്തോളം തീവ്രമായ വികാരത്തിൻെറ ശക്തമായ ആവിഷ്ക്കരണമാണു കവിത. സശ്രദ്ധം കവിത വായിക്കുന്ന ഏതു സഹൃദയൻെറ മനസ്സിലും അനുഭവം മറിച്ചാകയില്ല. നിരൂപകാഗ്രേസരനായ ആനന്ദവർദ്ധനൻ ഇക്കാര്യം ഇങ്ങനെ സ്പഷ്ടമാക്കുന്നു:

കാവ്യസ്യാത്മാ സ ഏവാർത്ഥഃ
തഥാ ചാദികവേഃ പുരാ
ക്രൗഞ്ചദ്വന്ദ്വവിയോഗോത്ഥഃ
ശോകഃ ശ്ലോകത്വമാഗതഃ[24]

വാല്മീകിക്കും ഭരതമുനിക്കുമിടക്കുള്ള കാലയളവിൽ രസസിദ്ധാന്തത്തിന് എപ്രകാരമുള്ള വളർച്ചയുണ്ടായെന്നു നിശ്ചയമില്ല. ഭരതൻെറ *നാട്യശാസ്ത്ര*ത്തിൽ എല്ലാ അംശത്തിലും പൂർണ്ണതയുൾക്കൊള്ളുന്ന രസചർച്ചയാണു നാം കാണുന്നത്. ''വിഭാവാനുഭാവവ്യഭിചാരിസംയോഗാദ്രസനിഷ്പത്തിഃ'' എന്ന രസസൂത്രത്തിനു പല വീക്ഷണങ്ങളിൽകൂടി അനേകം വ്യാഖ്യാനമുണ്ടായതല്ലാതെ അതിനെ മറികടന്നു വിശേഷിച്ച് എന്തെങ്കിലും പറയാൻ സാധിച്ചിട്ടില്ല. അതു മാത്രമല്ല, സംഗീതവും അഭിനയവുമെല്ലാം സമന്വയിപ്പിച്ചും രസപോഷകങ്ങളായ ഘടകങ്ങൾ അത്യന്തം സൂക്ഷ്മമായി അപഗ്രഥിച്ചും *നാട്യശാസ്ത്ര*ത്തിൽ പ്രതിപാദിച്ചിരിക്കുന്നു. ശൃംഗാരം, വീരം, കരുണം, അദ്ഭുതം, ഹാസ്യം, രൗദ്രം, ബീഭത്സം, ഭയാനകം എന്നിങ്ങനെ എട്ടു രസങ്ങളാണു ഭരതൻ അംഗീകരിച്ചിട്ടുള്ളത്. ഒൻപതാമത്തേതായ ശാന്തരസത്തെക്കുറിച്ചു *നാട്യശാസ്ത്ര*ത്തിൽത്തന്നെ വിവരണമുണ്ട്. എന്നാൽ ആ ഭാഗം പ്രക്ഷിപ്തമാണെന്നു കരുതേണ്ടിയിരിക്കുന്നു. അഭിനവഭാരതിയോടുകൂടിയ കൈയെഴു

22 രാമായണം 1. 2. 18.
23 xiv, 70
24 *ധ്വന്യാലോകം* 1, 5

ത്തുപ്രതിയിലാണു ശാന്തരസം സംബന്ധിച്ച പ്രസ്തുതഭാഗം ആദ്യമായി കണ്ടെത്തുന്നത്. അവിടെത്തന്നെ ചില കൈയെഴുത്തു പ്രതികളിൽ മാത്രമേ ശാന്തരസസ്വരൂപം പ്രതിപാദിച്ചു കാണുന്നുള്ളുവെന്നും ഒൻപതു രസമുണ്ടെന്നു പറയുന്നവരുടെ അഭിപ്രായമനുസരിച്ചാണ് അതു നിർവഹിച്ചിരിക്കുന്നതെന്നും അഭിനവഗുപ്തൻ തന്നെ സൂചിപ്പിക്കുന്നുമുണ്ട്.

സമർത്ഥരായ നടന്മാർ സംഗീതത്തിൻെറയും നൃത്തത്തിൻെറയും സഹായത്തോടെ രൂപകങ്ങളവതരിപ്പിക്കുമ്പോൾ സാമാജികരുടെ മനസ്സിൽ സവിശേഷമായ ഒരവസ്ഥ സംജാതമാകുന്നു. സ്ഥലം, കാലം, വ്യക്തി എന്നിവ സംബന്ധിച്ച ഭേദബോധം അവിടെ ഉണ്ടാകയില്ല. തുടർന്ന് അലൗകികമായ ആനന്ദത്തിൽ മനസ്സു മുഴുകിപ്പോകുന്നു. ദശരൂപകങ്ങളുടെ ലക്ഷ്യം ഇതാണ്. വിഭാവം, അനുഭാവം, വ്യഭിചാരി എന്നിവയുടെ സംയോഗത്തിലൂടെ അവ ഈ കൃത്യം നിർവഹിക്കുന്നു. വിഭാവത്തിനു കാരണം, നിമിത്തം, ഹേതു എന്നൊക്കെ ഭരതൻ അർത്ഥം പറഞ്ഞിട്ടുണ്ട്. എന്നാൽ ലോകത്തിലെ കാര്യകാരണഭാവമാണിതെന്നു ധരിച്ചുകൂടാ. യഥാർത്ഥജീവിതത്തിൽ സന്ദർഭം വികാരത്തിനു കാരണമാകുമ്പോൾ രൂപകത്തിൽ അതു മാധ്യമം മാത്രമാണ്. കഥാപാത്രത്തിൻെറ വികാരത്തിനു ഹേതുവായി വിഭാവത്തെ മനസ്സിലാക്കണം. അപ്പോൾ ആലംബനം ഉദ്ദീപനമെന്നീ ഭേദം വിഭാവത്തിനുണ്ടെന്നു സ്പഷ്ടമാകുകയും ചെയ്യും. മാനസികഭാവങ്ങളുടെ ബാഹ്യപ്രകടനമാണ് അനുഭാവങ്ങൾ. ലോകത്തിൽ വികാരത്തിൻെറ ഫലമായി കടാക്ഷവും മറ്റും ഉണ്ടാകുമ്പോൾ നാടകത്തിൽ നടൻ പ്രകടിപ്പിക്കുന്ന കടാക്ഷത്തിൻെറയും മറ്റും ഫലമായി സഹൃദയരിൽ അനുകൂലമായ ചിത്തവൃത്തി ജനിക്കുകയാണ്. കാര്യകാരണക്രമത്തിന് ഇങ്ങനെ ഇവിടെ ഭേദമുണ്ട്. നദികളിലെയും തോടുകളിലെയും ജലം സമുദ്രത്തിനു പോഷകമാണെങ്കിലും അതു സമുദ്രത്തിൽ അന്തർഭവിക്കുന്നതുപോലെ, സ്ഥായിഭാവങ്ങൾക്കു പോഷണമാണെങ്കിലും സഞ്ചാരിഭാവങ്ങൾ അവയിൽ അന്തർഭവിക്കുന്നു. രസസൂത്രത്തിൽ സ്ഥായിഭാവശബ്ദം പ്രയോഗിച്ചിട്ടില്ലെങ്കിലും 'സ്ഥായി ഭാവോ രസഃ സ്മൃതഃ' എന്ന ഭാഗത്തുനിന്നു സ്ഥായിഭാവംതന്നെയാണു രസരൂപം പ്രാപിക്കുന്നതെന്നു മനസ്സിലാക്കാം. രസസൂത്രത്തിലെ സംയോഗം, നിഷ്പത്തി എന്നീ പദങ്ങൾ പിൽക്കാലത്തു വളരെയധികം ചർച്ചയ്ക്കു വിഷയമായി. പരിവാരങ്ങൾ പരിസേവിക്കുന്ന രാജാവിൻെറ അവസ്ഥ ഉദ്ധരിച്ചാണു ഭരതൻ സംയോഗശബ്ദം വിവരിക്കുന്നത്. രാജാവില്ലെങ്കിൽ പരിവാരങ്ങളുടെ പ്രൗഢിയും ഘോഷവും വ്യർത്ഥം. രാജാവിൻെറ

രാജഭാവം പ്രകാശിക്കുന്നതു പരിവാരങ്ങളുടെ സാന്നിദ്ധ്യം കൊണ്ടാണല്ലോ. രാജാവിനും പരിവാരങ്ങൾക്കും പല ധർമ്മങ്ങളും ഒരുപോലെയിരിക്കെ, ഒരാൾ രാജാവും മറ്റുള്ളവർ പരിവാരങ്ങളുമാകുന്നതു പോലെയാണു കാവ്യത്തിലെ സ്ഥിതി. വിഭാവവും അനുഭാവവും വ്യഭിചാരിഭാവവുംകൊണ്ടു സംവലിതമാകാതെ സ്ഥായിഭാവം പ്രകാശിക്കയോ പ്രധാനമാകയോ ചെയ്യുകയില്ല. ഏതെങ്കിലുമൊരു സ്ഥായിഭാവത്തെ ആശ്രയിക്കാതെ വിഭാവവും മറ്റും പ്രവർത്തിക്കുകയുമില്ല. പലവിധ വ്യഞ്ജനങ്ങൾ സമീചീനമായ രീതിയിൽ ചേരുമ്പോൾ ഉത്തമമായ സ്വാദുണ്ടാകുന്നതുപോലെ വിഭാവവും അനുഭാവവും വ്യഭിചാരിയും കൂടിച്ചേർന്ന സ്ഥായിരസമായി പരിഗണിക്കുന്നു. ആസ്വാദകനു രസാനുഭൂതി എങ്ങനെയുണ്ടാകുന്നു, അതിനു രംഗപ്രയുക്തമായ രസവുമായി എന്തുബന്ധം, രംഗപ്രയുക്തമായ രസത്തിനു ലൗകികരസവുമായുള്ള ഭേദമെന്ത്, പ്രേക്ഷകൻെറ അനുഭൂതി മറ്റു ലൗകികാനുഭൂതികളിൽനിന്നു എങ്ങനെ ഭിന്നമായി നിലകൊള്ളുന്നു എന്നിങ്ങനെയുള്ള ചോദ്യങ്ങൾ മുന്നിൽക്കണ്ടു സ്ഥായിഭാവങ്ങൾക്കു വിഭാവം തുടങ്ങിയ ഘടകങ്ങളുമായുള്ള ബന്ധം പല പ്രകാരത്തിൽ പിൽക്കാലത്തു വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്.

ലോല്ലടൻെറ രസസൂത്രവ്യാഖ്യാനം സംഗ്രഹിച്ച രൂപത്തിൽ *അഭിനവഭാരതി*യിൽ കൊടുത്തിട്ടുണ്ട്. അതിപ്രകാരമാണ്: വിഭാവം അനുഭാവം വ്യഭിചാരി എന്നിവ സ്ഥായിഭാവത്തോടു ചേരുമ്പോൾ രസം നിഷ്പന്നമാകുന്നു. വിഭാവമാണ് സ്ഥായിരൂപത്തിലുള്ള ചിത്തവൃത്തിയുടെ ഉത്പത്തിക്കു കാരണം. സൂത്രത്തിലെ അനുഭാവശബ്ദംകൊണ്ടു രസജന്യമായ അനുഭാവങ്ങളെയല്ല വിവക്ഷിക്കുക. രസത്തിൻെറ കാരണമെന്ന രീതിയിൽ അവയ്ക്കു പ്രസക്തി ഇല്ലല്ലോ. സ്ഥായിഭാവങ്ങളുടെ അനുഭാവങ്ങളെയാണ് സൂത്രത്തിലെ അനുഭാവശബ്ദം അർത്ഥമാക്കുന്നത്. വ്യഭിചാരിഭാവത്തിനു ചിത്തവൃത്തിയുടെ രൂപമാണ്. ഒരേ സമയത്ത് ഒന്നിലധികം ചിത്തവൃത്തി (ജ്ഞാനം) ഉണ്ടാകാൻ അനുവദിക്കാതെ ചിത്തവൃത്തിക്കു ക്രമം നൽകുന്ന സ്വഭാവം മനസ്സിനുണ്ട്. അക്കാരണത്താൽ രതിരൂപവും നിർവേദരൂപവുമായ രണ്ടു ചിത്തവൃത്തികൾ ഒരുമിച്ച് ഉണ്ടാകയില്ല. സ്ഥായിഭാവം രസമായി പരിണമിക്കുമ്പോൾ വ്യഭിചാരിഭാവം ഉദ്ഭൂതത്വം കൈവെടിയുന്നു. പാനകരസത്തിൻെറ ഉദാഹരണം കൊണ്ട് ഇതു വ്യക്തമാകും. അതിൽ ചേരുന്ന വ്യഞ്ജനങ്ങളിൽ ചിലതിനു സ്ഥായിയെപ്പോലെ വാസനാത്മകത്വവും മറ്റു ചിലതിനു വ്യഭിചാരിയെപ്പോലെ ഉദ്ഭൂതത്വവുമാണല്ലോ കാണുന്നത്. അങ്ങനെ വിഭാവാനു

ഭാവവ്യഭിചാരിഭാവങ്ങൾകൊണ്ട് ഉപചിതമായ സ്ഥായിയാണ് രസം. അനുപചിതാവസ്ഥയിൽ സ്ഥായിക്കു രസത്വമില്ല. ഇങ്ങനെയുള്ള സ്ഥായിഭാവം മുഖ്യവൃത്തി വച്ചുനോക്കിയാൽ രാമൻ തുടങ്ങിയ ആലംബനത്തിൽ (അനുകാര്യത്തിൽ) ആണ് സ്ഥിതിചെയ്യുന്നതെന്നു മനസ്സിലാക്കാം. രാമൻെറയും മറ്റും രൂപത്തിൽ ആത്മാനുസന്ധാനം നടക്കുന്നതുകൊണ്ട് ഉപചിതമെന്ന നിലയിൽ അനുകർത്താവായ നടനിലും സ്ഥായി കൽപ്പിക്കാറുണ്ട്. ചുരുക്കത്തിൽ ലോല്ലടമതമനുസരിച്ചു മൂലകഥാപാത്രത്തിൽ രസം സ്ഥിതി ചെയ്യുന്നു; അനുഭാവം അതു ബോധിപ്പിക്കുന്നു. വ്യഭിചാരിഭാവം അതിനെ പരിപോഷിപ്പിക്കുന്നു. സ്ഥായിക്കും വിഭാവത്തിനും തമ്മിൽ ഉത്പാദ്യോത്പാദകഭാവസംബന്ധം; സ്ഥായിക്കും അനുഭാവത്തിനും തമ്മിൽ ഗമ്യഗമകഭാവസംബന്ധം; സ്ഥായിക്കും വ്യഭിചാരിക്കും തമ്മിൽ പോഷ്യപോഷകഭാവസംബന്ധം. മീമാംസാദർശനമനുസരിച്ചാണ് ഈ വ്യാഖ്യാനമെന്നു കരുതുന്നു.

ശങ്കുകൻ ലോല്ലടമതം വിമർശിച്ച് എട്ടു ദോഷങ്ങളാണ് ഉദ്ഭാവനം ചെയ്തത്. (1) വിഭാവവും മറ്റുമായുള്ള സംയോഗം കൊണ്ടു മാത്രമേ രതി തുടങ്ങിയ സ്ഥായിഭാവങ്ങളുടെ സാക്ഷാത്കാരാത്മകമായ ജ്ഞാനം ഉണ്ടാകുകയുള്ളു. അതുതന്നെയാണ് രസം. അതു സ്ഥായിഭാവമല്ല. രസവും സ്ഥായിഭാവവും രണ്ടാണ്. (2) വിഭാവവും മറ്റുമായുള്ള സംയോഗത്തിനുമുമ്പ് ഉണ്ടാകുന്ന രതി തുടങ്ങിയവയുടെ ജ്ഞാനം ശബ്ദംകൊണ്ടു കിട്ടുന്ന പരോക്ഷജ്ഞാനമാണ്. അതിനെ രസമെന്നു വ്യവഹരിച്ചുകൂടാ. (3) സ്ഥായിയാണ് രസം എന്നു പറഞ്ഞാൽ വിഭാവവും മറ്റുമായുള്ള സംയോഗത്തിനു മുമ്പുതന്നെ രസം ലഭ്യമെന്നു വരും. അപ്പോൾ പിന്നെ വിഭാവത്തെ ആശ്രയിക്കുന്നതെന്തിന്? 'വിഭാവാനുഭാവ വ്യഭിചാരി സംയോഗാദ്രസ നിഷ്പത്തിഃ' എന്ന സൂത്രത്തിന് അർത്ഥമില്ലാതാകയും ചെയ്യും. (4) രതി തുടങ്ങിയവയെ രസമെന്നു വ്യവഹരിച്ചാൽ അവയുടെ മന്ദതയും തീവ്രതയും മറ്റും രസത്തിൽ ആരോപിച്ചേ മതിയാവൂ. ഒരു പ്രത്യേക സ്ഥായിഭാവവുമായി ബന്ധപ്പെട്ട രസത്തിനുതന്നെ ഭേദം പറയേണ്ട അവസ്ഥയും വന്നുചേരും. രസത്തിൻെറ കാര്യത്തിൽ ന്യൂനാദികഭാവം അംഗീകരിച്ചിട്ടുമില്ല. (5) ഭരതമുനി ഹാസത്തിന് ആറുഭേദം പറയുന്നുണ്ട്. സ്ഥായിഭാവത്തിനു മാത്രാഭേദം വരാമെങ്കിലും രസത്തിനു ഭേദമില്ല. ലോല്ലടപക്ഷമനുസരിച്ച് രസസൂത്രം വ്യാഖ്യാനിച്ചാൽ ഇവിടെ രസത്തിൽ ഭേദം കല്പിച്ചേ മതിയാവൂ. (6) മാത്രാഭേദം വെച്ചുകൊണ്ടു രസഭേദം സ്വീകരിച്ചാൽ *നാട്യശാസ്ത്ര*ത്തിൽ വിവരിച്ചിട്ടുള്ള കാമത്തിൻെറ പത്ത് അവസ്ഥ അടിസ്ഥാനമാക്കി

ശൃംഗാരം പത്തുതരമുണ്ടെന്നു പറയണം. (7) ഉപചിതമായ സ്ഥായി ഭാവംതന്നെ രസമെന്നു പറഞ്ഞാൽ ശോകത്തിനു രസത്വം കിട്ടാതെയാവും. പ്രഥമക്ഷണത്തിൽ തീവ്രമെങ്കിലും ശോകത്തിനു ഉത്തരക്ഷണത്തിൽ ഹ്രാസമാണ് സംഭവിക്കുന്നത്. (8) രൗദ്രത്തിൻെറ സ്ഥായിയായ ക്രോധത്തിനും വീരത്തിൻെറ സ്ഥായിയായ ഉത്സാഹത്തിനും നിരന്തരമായ പോഷണമില്ലെങ്കിൽ ഹ്രാസം വന്നുപോകും. രസാനുഭൂതിയുടെ കാര്യത്തിൽ വൃദ്ധിയോ ഹ്രാസമോ ഇല്ലതാനും. അതുകൊണ്ട് ഉപചിതമായ സ്ഥായിഭാവത്തെ രസമായി കാണുന്നത് ഉചിതമല്ല. ഇത്രയും അനുപപത്തികൾ ലോല്ലടമതത്തിന് ഉദ്ഭാവനം ചെയ്തുകൊണ്ടാണ് ശങ്കുകൻ രസസൂത്രം വ്യാഖ്യാനിക്കുന്നത്. *കാവ്യപ്രകാശ*ത്തിലെ ആവിഷ്ക്കരണത്തെ ആശ്രയിച്ചു ശങ്കുകമതം ഇങ്ങനെ സംഗ്രഹിക്കാം. ചിത്രത്തിലെ കുതിര 'ഇതു കുതിരയാണ്' എന്ന പ്രതീതി ജനിപ്പിക്കുന്നു. എന്നാൽ ആ പ്രതീതി സത്യമെന്നോ അസത്യമെന്നോ പറയാനാവുകയില്ല. അതു സന്ദേഹരൂപത്തിലോ സാദൃശ്യരൂപത്തിലോ ഉള്ളതുമല്ല. ഈ നാലുതരം ജ്ഞാനത്തിൽനിന്നും ഭിന്നമായ ഒരു ബോധമാണ് അതു ജനിപ്പിക്കുക. അതുപോലെ സംവിധാനവും വിദഗ്ദ്ധാഭിനയവും ഒത്തുചേരുമ്പോൾ നടനും കഥാപാത്രത്തിനും തമ്മിൽ തോന്നുന്ന ഏകത്വബോധവും ഈ നാലുപ്രകാരമുള്ള അറിവിൽ നിന്നു ഭിന്നമാണ്. അനുഭാവവ്യഭിചാരിരൂപമായ ഹേതു വച്ചുകൊണ്ടു സീതയായി അഭിനയിക്കുന്ന സ്ത്രീയുടെ മനസ്സു രാമനോടു രതിഭാവം കൊള്ളുന്നെന്നും, അതുപോലെ രാമനായി അഭിനയിക്കുന്ന പുരുഷൻെറ മനസ്സു സീതയോടു രതിഭാവം കൊള്ളുന്നെന്നും പ്രേക്ഷകൻ അനുമിക്കുന്നു. അനുമിക്കപ്പെടുന്ന അനുകരണവിധേയമായ സ്ഥായിഭാവമാണ് രസം. അനുമാനരൂപമായതുകൊണ്ട് ഈ ജ്ഞാനം പരോക്ഷമാണ്. എന്നാൽ ഇതു മറ്റു പരോക്ഷ ജ്ഞാനങ്ങളിൽ നിന്നു ഭിന്നമായ അനുഭവമാണ് ജനിപ്പിക്കുക. ആകർഷകമായ വിഭാവവുമായി ബന്ധപ്പെട്ടിരിക്കുന്നതുകൊണ്ടും പ്രത്യേക സൗന്ദര്യമടങ്ങുന്നതുകൊണ്ടും വാസനാസമ്പന്നമായ പ്രേക്ഷക മനസ്സിൽ ഒരാസ്വാദ്യാവസ്ഥ ഇതുണ്ടാക്കുന്നു. അനുകരണജന്യമായ ഈ ആസ്വാദ്യതയെ മുൻനിർത്തിയാണ് ഇതിനെ രസമെന്നു വിളിക്കുന്നത്. ഇതനുസരിച്ച് ശങ്കുകൻ പ്രേക്ഷകപക്ഷത്താണ് നിൽക്കുക. *അഭിനവഭാരതി*യിൽ ശങ്കുകമതം ഇങ്ങനെ സംഗ്രഹിച്ചിരിക്കുന്നു. സ്ഥായി അനുകാര്യമായ മൂലകഥാപാത്രത്തിൽ സ്ഥിതിചെയ്യുന്നു. പ്രേക്ഷകൻ അനുകർത്താവായ നടനിൽ അത് അനുമാനിക്കയാണ്. അനുമാനത്തിലൂടെ പ്രേക്ഷകന് ആസ്വാദം ലഭിക്കുന്നു. രസപ്രതീതിക്കു വിഭാവം

കാരണവും അനുഭാവം കാര്യവും വ്യഭിചാരി സഹകാരികാരിയുമാണ്. ഇവ പ്രയത്നാർജിതമാകയാൽ കൃത്രിമങ്ങളാണെന്നു ധരിക്കണം. നടൻ അറിവും അഭ്യാസവും സാമർത്ഥ്യവും കൊണ്ടു വിഭാവവും അനുഭാവവും വ്യഭിചാരിഭാവവും അഭിനയിച്ചു ഫലിപ്പിക്കുന്നു. പ്രേക്ഷകൻ ഈ കൃത്രിമഭാവങ്ങളെ അകൃത്രിമമായി കണ്ട് അവയെ നിമിത്തമാക്കി മൂലകഥാപാത്രത്തിൻെറ മനസ്സിലുള്ള സ്ഥായിയുടെ അനുകരണരൂപമായി അനുകർത്താവിൽ സ്ഥിതിചെയ്യുന്ന സ്ഥായി ഊഹിച്ചറിയുന്നു. ഇങ്ങനെ അറിയുന്ന സ്ഥായി അനുകരിക്കപ്പെട്ടതായതുകൊണ്ട് അതിനു രസമെന്ന പേരാണ് കൊടുക്കുക. ഈ വിവരണമനുസരിച്ചു ശങ്കുകൻ നടപക്ഷത്താണ് നിൽക്കുക. ശങ്കുകൻ ന്യായമതമനുസരിക്കുന്നതായി പറഞ്ഞുവരുന്നു.

സ്ഥായ്യനുകരണം സാദ്ധ്യമല്ലെന്നു പറഞ്ഞ് അഭിനവൻ ശങ്കുകമതം ഖണ്ഡിക്കുന്നു. അദ്ദേഹം ആദ്യം പ്രേക്ഷകൻെറ ഭാഗത്തുനിന്നാണ് അനുകരണവാദം പരിശോധിക്കുന്നത്. അനുകരണം സംബന്ധിച്ച ബോധത്തിന് അനുകാര്യം, അനുകർത്താവ് എന്നിവയെപ്പറ്റിയുള്ള ജ്ഞാനം ഉണ്ടായേ മതിയാവൂ. രാമനേയും സീതയേയും പ്രേക്ഷകനും നടനും കണ്ടിട്ടില്ല. വിഭാവത്തെയും മറ്റും അനുകരിക്കുന്നെന്ന ബോധം ബാഹ്യേന്ദ്രിയം വഴി പ്രാപ്തമായെന്നു വരാം. എന്നാലും രാമനിലും മറ്റുമുള്ള സ്ഥായിഭാവം എന്തെന്നറിഞ്ഞാലല്ലേ അതിൻെറ അനുകരണം മനസ്സിലാക്കാൻ കഴിയുകയുള്ളു. രതി ചിത്തവൃത്തിയുടെ രൂപത്തിൽ മൂലകഥാപാത്രത്തിൽ സ്ഥിതി ചെയ്യുന്നു. ഭ്രൂക്ഷേപം കടാക്ഷം മുതലായവ സമർത്ഥമായി അഭിനയിച്ചാൽത്തന്നെ അതു രതിയെന്ന സ്ഥായിഭാവത്തിൻെറ അനുകരണമാവില്ല. സാമാജികർ ഇതു കാണുന്നെന്നേയുള്ളു. ഇങ്ങനെ ആലോചിക്കുമ്പോൾ പ്രേക്ഷകൻെറ പക്ഷത്തു സ്ഥായിഭാവത്തിൻെറ അനുകരണമേ ഇല്ല. നടൻെറ ഭാഗത്തുനിന്നു നോക്കിയാലും സ്ഥായിഭാവത്തിൻെറ അനുകരണമില്ല. അനുകരണം കൊണ്ടു സദൃശകരണം അർത്ഥമാക്കുന്നെന്നും പറഞ്ഞുകൂടാ. മൂലകഥാപാത്രത്തെ കാണാതെ അനുകരണം സാദ്ധ്യമാകയില്ല. അനുകരണത്തിനു പശ്ചാത്കരണം (പിന്നീടുള്ള പ്രവൃത്തി) എന്നർത്ഥം പറഞ്ഞാൽ സ്ഥായി നേരിട്ട് അനുകരിക്കാമെന്നു വരും. അപ്പോൾ ലൗകികമായ ഏതു ഭാവാനുഭൂതിയും രസമാവും. ഭരതൻെറ *നാട്യശാസ്ത്ര*ത്തിലൊരിടത്തും സ്ഥായിയുടെ അനുകരണത്തെക്കുറിച്ചു പറഞ്ഞിട്ടില്ല. രസം അനുമിതികൊണ്ടു കിട്ടുന്നെന്ന അഭിപ്രായവും ശരിയല്ല. പ്രത്യക്ഷാനുഭവം വച്ചുകൊണ്ടാണ് ആനന്ദമുണ്ടാകുക.

ഒരു വ്യക്തിക്കുണ്ടാകുന്ന രസം മറ്റൊരു വ്യക്തിക്കു അനുമാനത്തിലൂടെ അനുഭവിക്കാൻ കഴിയുകയില്ല. അനുമാനം കൊണ്ടുണ്ടാകുന്ന ജ്ഞാനം പരോക്ഷമാണ്. സാക്ഷാത്കാര സ്വഭാവം അതിനില്ല. ഇക്കാരണത്താൽ അനുമിതി അടിസ്ഥാനമാക്കി രസാസ്വാദനം നടക്കുന്നെന്നു പറയുന്നതു ശരിയല്ല.

സാംഖ്യമതാനുയായിയായ ഭട്ടനായകൻ ഭുക്തിവാദിയാണ്. രസം പ്രതീയമാനമാകുകയോ ഉത്പന്നമാകുകയോ അഭിവ്യക്തമാകുകയോ ചെയ്യുന്നില്ല. അത് അനുകരിക്കപ്പെടുന്ന മൂലകഥാപാത്രത്തിലോ നടനിലോ സ്ഥിതി ചെയ്യുന്നില്ല. അവർ തടസ്ഥ (മദ്ധ്യസ്ഥ) ന്മാരാണ്. രസമനുഭവിക്കുന്നുമില്ല. അഭിധ, ഭാവന, ഭോഗം എന്നീ വ്യാപാരങ്ങളുടെ സഹായത്തോടെ പ്രേക്ഷകൻ അതു ഭുജിക്കുന്നു. രസനിഷ്പത്തി മൂലകഥാപാത്രത്തിലോ നടനിലോ ആണെങ്കിൽ പ്രേക്ഷകന് അതുകൊണ്ട് പ്രയോജനമൊന്നുമില്ല. രസത്തിന് അഭിവ്യക്തി സംഭവിക്കുന്നെന്നും പറഞ്ഞുകൂടാ. സിദ്ധമായ ഒന്നിനേ അഭിവ്യക്തി സംഭവിക്കൂ. രസം നേരത്തേ സിദ്ധമല്ലല്ലോ. അനുഭവവേളയിലല്ലാതെ അതിനുമുമ്പും അതിനുശേഷവും രസം സ്ഥിതി ചെയ്യുന്നില്ല. വിഭാവമാകുന്ന മൂലകഥാപാത്രം സാങ്കല്പികമായതുകൊണ്ടു വിഭാവം നിമിത്തമായി രസോത്പത്തി സംഭവിക്കയില്ല. അഭിനയവേളയിൽ ഇല്ലാത്ത വിഭാവം കൊണ്ട് അനുമിതിയും സാദ്ധ്യമല്ല. വിഭാവം കല്പിതമായതുകൊണ്ടുതന്നെ നടനിലും രസപ്രതീതി ഉണ്ടാകയില്ല. ഉത്പത്തി, അനുമതി, അഭിവ്യക്തി എന്നീ വാദങ്ങൾ ഈ രീതിയിൽ ഭട്ടനായകൻ തള്ളിക്കളയുന്നു. അഭിധയിലൂടെ കാവ്യത്തിൻെറ ശബ്ദാർത്ഥം ഗ്രഹിക്കാം. പ്രകാരഭേദമുണ്ടെങ്കിലും ലക്ഷണയുടെ പ്രവൃത്തിയും ഇതുതന്നെ. ഈ രണ്ടുവിധത്തിലും കിട്ടുന്ന ശബ്ദാർത്ഥം നായികാനായകന്മാരുടെ വ്യക്തിപരമായ ബന്ധം സഹൃദയനിൽ ഉണർത്തുന്നു. ശബ്ദഗതമായ ഭാവകത്വവ്യാപാരം ഈ വ്യക്തിപരമായ അംശത്തെ ഇല്ലാതാക്കയാണ്. ഈ പ്രവർത്തനത്തെ സാധാരണീകരണമെന്നു വിളിക്കുന്നു. സാധാരണീകരണം നടന്നു കഴിഞ്ഞാൽ പ്രേക്ഷകനെന്നും കഥാപാത്രമെന്നുമുള്ള ഭേദം നിലനിൽക്കുന്നില്ല. രജോഗുണവും തമോഗുണവും അമർന്നു കേവലമായ സത്വഗുണം വെളിപ്പെടുന്നതാണ് അടുത്ത പടി. ഇതിനു ഭോഗമെന്നോ ഭോജകത്വമെന്നോ പേരുകൊടുക്കാം. സത്വഗുണം പ്രകാശാത്മകവും ആനന്ദമയവുമാണ്. അതുകൊണ്ടു സത്വോദ്രേകത്തോടെ വിഗളിത

വേദ്യാന്തരമായ ആനന്ദാനുഭൂതിയിൽ സഹൃദയമനസ്സു വിലയം കൊള്ളുന്നു.

രസസൂത്രം സംബന്ധിച്ചു നിലവിൽനിന്ന പ്രധാനപ്പെട്ട മൂന്നു വ്യാഖ്യാനവും ഇപ്രകാരം സംഗ്രഹിച്ചശേഷം അഭിനവഗുപ്തൻ ദീർഘവും യുക്തിയുക്തവുമായ സ്വകീയവ്യാഖ്യാനത്തിന് ഒരുങ്ങുന്നു. അഭിവ്യക്തിവാദമെന്ന പേരിൽ അതു പ്രസിദ്ധമായി. അഭിവ്യക്തിവാദം ഇപ്രകാരമാണ്: നിർമ്മലവും പ്രതിഭാനശീലവുമായ ഹൃദയമാണ് കാവ്യത്തിന് അധികാരി. കാവ്യവാക്യങ്ങളിൽ നിന്ന് അർത്ഥബോധം നേടിക്കഴിഞ്ഞാൽ അതുമായി ബന്ധപ്പെട്ട കാലം, ദേശം തുടങ്ങിയ ജ്ഞാനാംശം അകന്നു മാറുന്ന മാനസികമായ സാക്ഷാത്ക്കാരമാണ് ജനിക്കുക. ആ സാക്ഷാത്ക്കാരത്തിലുള്ള മാൻകുഞ്ഞു തുടങ്ങിയ വിഷയങ്ങൾ വിശേഷരൂപത്തിൽ ഭാസിക്കാത്തതുകൊണ്ടും ഭയകാരണം അവാസ്തവികമായതുകൊണ്ടും ഭയപ്രതീതി നിർവിശേഷമായി അനുഭവപ്പെടുന്നു. അതുകൊണ്ടു 'ഞാൻ ഭീതനാണ്; ഇവൻ ഭയന്നിരിക്കുന്നു; ശത്രുവോ മിത്രമോ ജനങ്ങളോ ഭയപ്പെട്ടിരിക്കുന്നു' എന്നിങ്ങനെയുള്ള സുഖദുഃഖാത്മകമായ പ്രതീതിയിൽ നിന്നോ, മറ്റു പ്രകാരത്തിലുള്ള വിഘ്നമുൾക്കൊള്ളുന്ന ജ്ഞാനത്തിൽ നിന്നോ ഭിന്നമായതും, നിർവിഘ്നമായ ബോധത്തിനു വിഷയമായതും ഹൃദയത്തിലേയ്ക്കു നേരെ കടക്കുന്നതും, കൺമുമ്പിൽ നൃത്തം വയ്ക്കുന്നതുപോലെ തോന്നുന്നതുമാണ് ഭയാനകരസം. ഇങ്ങനെയുള്ള ഭയത്തിൽ സഹൃദയനെ സംബന്ധിച്ചിടത്തോളം അവന്റെ ആത്മാവു വിശേഷിച്ചു വെളിപ്പെടുകയോ അത്യന്തം തിരസ്കൃതമാവുകയോ ചെയ്യുന്നില്ല. വിഭാവത്തിന്റെയും മറ്റും സാധാരണീകരണം പരിമിതമല്ല. മറിച്ച്, അതു വളരെ വിസ്തൃതമാണ്. തീയും പുകയും തമ്മിലും വിറയലും ഭയവും തമ്മിലുമുള്ള സാഹചര്യനിയമം പോലെ വിശാലമാണത്. ഇവിടെ സാക്ഷാത്കാരത്തിനു സഹായകമായ നടനും മറ്റുമടങ്ങിയ സാമഗ്രി ഉണ്ട്. കാവ്യവസ്തു കാവ്യത്തിൽ സ്ഥാനം പിടിച്ച കാലം, ദേശം, പ്രമാതാവു തുടങ്ങിയ നൈയാമികകാരണങ്ങളുടെ പരസ്പരബന്ധനത്തിന്റെ പിടിയിൽ നിന്ന് അകലുമ്പോൾ സാധാരണീഭാവം അത്യന്തം പ്രബലമാകും. അനാദിയായ വാസനകൾ ഉൾക്കൊള്ളുന്ന സഹൃദയമനസ്സിനു സംവാദക്ഷമത കൈവരുന്നതുകൊണ്ടു സഹൃദയലോകത്തിനു മുഴുവൻ ഒരുപോലുള്ള പ്രതീതി ജനിക്കാൻ ഇതു കാരണമാവുന്നു. ഇതാണു വിഘ്നരഹിതവും ആനന്ദാത്മകവുമായ ചമത്കാരം. ഇതിൽ നിന്നുളവാകുന്ന കമ്പം, പുളകം തുടങ്ങിയ വികാരവും ചമത്കാരം തന്നെ. ഇതു സാക്ഷാത്കാരാത്മകമാണ്. ഇതിനു

പ്രതിഭാനമെന്നും പറയാം. ഈ പ്രതീതി എല്ലാ പ്രകാരത്തിലും ആസ്വാദരൂപമാണ്. ഇതിൽ രതി മാത്രമാണ് ഭാസിക്കുക. വിശേഷഗുണങ്ങളോടുകൂടാത്ത ഈ പ്രതീതി ആസ്വാദക്ഷമമായിരിക്കുമ്പോൾത്തന്നെ ലൗകികമോ മിഥ്യയോ അനർവചനീയമോ ലൗകിക സദൃശമോ ലൗകികത്വം ആരോപിച്ചതോ അല്ല. ഉപചയാവസ്ഥയിൽ ദേശവും കാലവും കൊണ്ടു നിയന്ത്രിക്കപ്പെടാതെ ഭാവത്തെ അനുഗമിക്കുന്ന അനുഭവമാണ് സഹൃദയന്. വിജ്ഞാനവാദം അവലംബമാക്കിയാലും വിഷയസാമഗ്രി ഇപ്രകാരം തന്നെ. ചുരുക്കത്തിൽ രസനാത്മകവും വീതവിഘ്നപ്രതീതിഗ്രാഹ്യവുമായ ഭാവം തന്നെയാണ് രസം. ചമത്കാരം, നിർവേശം, രസനം, ആസ്വാദനം, ഭോഗം, സമാപത്തി, ലയം, വിശ്രാന്തി തുടങ്ങിയ ശബ്ദങ്ങൾ ഈ പ്രതീതിയുടെ പര്യായങ്ങൾ തന്നെ.

രസാസ്വാദനവേളയിൽ വരാവുന്ന ഏതാനും വിഘ്നങ്ങൾ കൂടി അഭിനവൻ വിവരിക്കുന്നു. അവ ഇപ്രകാരമാണ്. (1) സംഭാവനാവിരഹം അതായതു പ്രതിപത്തിയുടെ അയോഗ്യത, (2) സ്വഗതമോ പരഗതമോ ആയ രൂപത്തിൽ ദേശവും കാലവും ആവേശിക്കുക, (3) സ്വന്തം സുഖദുഃഖങ്ങളിൽ വ്യാമുഗ്ദ്ധനായി പോകുക, (4) പ്രതീതി ജനിപ്പിക്കുന്ന ഉപായങ്ങളുടെ അഭാവം, (5) സ്പഷ്ടമായ പ്രതീതി ഉളവാകാതിരിക്കുക, (6) അപ്രധാനത്വം, (7) സംശയയോഗം. അവതരിപ്പിക്കപ്പെടുന്ന കാര്യം അസംഭവ്യമെന്നു കരുതുന്നതാണു സംഭാവനാവിരഹം. നിശ്ചയാത്മകമായ ഈ ബോധം അകന്നുപോകാതെ വിശ്രാന്തിക്കുള്ള വഴിപോലും തുറന്നു കിട്ടുകയില്ല. ലോകത്തു നടക്കാവുന്നതാണെന്ന തോന്നൽ ഉളവാകത്തക്ക രീതിയിലേ സംഭവങ്ങൾ ആവിഷ്ക്കരിക്കാവൂ. അതു ഹൃദയസംവാദക്ഷമത ഉണ്ടാക്കും. വിഘ്നം അറ്റുപോകും. ലോകസാമാന്യമല്ലാത്ത ചേഷ്ടിതങ്ങൾ അവതരിപ്പിക്കുമ്പോൾ കവി പ്രത്യേകമായ സമീപനം സ്വീകരിക്കണം. സഹൃദയമനസ്സിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ചിട്ടുള്ള രാമനെയും മറ്റും കഥാപാത്രങ്ങളാക്കിയാൽ വിശ്വാസ്യത വരാതിരിക്കില്ല. തൻേറത്, അന്യൻേറത് എന്ന രീതിയിൽ ഭേദബുദ്ധി ഉണ്ടാകാത്ത വിധം രസനീയമായി നാട്യധർമ്മിയും ലോകധർമ്മവും കൂടിച്ചേരാത്തതാണു രണ്ടാമത്തെ വിഘ്നം. ഉചിതവേഷം, രംഗസജ്ജീകരണം, അനുഭാവാദ്യഭിനയം എന്നിവകൊണ്ടു സ്വഗതപരഗതത്വം ഒഴിവാക്കാം. സ്വന്തം സുഖദു:ഖങ്ങളിൽ അമർന്നുപോയ ഒരുവനു തൻെറ ശ്രദ്ധ മറ്റൊരിടത്തു കേന്ദ്രീകരിക്കാനാവില്ല. വിവിധ വാദ്യങ്ങളുടെ ശബ്ദവും കഥോപകഥനവും നൃത്തവും മറ്റു രഞ്ജകോപാധികളും സ്വീകരിച്ച് ഈ വിഘ്നം പരിഹരിക്കാവുന്നതാണ്.

പ്രതീതി ജനിപ്പിക്കാനുള്ള ഉപായങ്ങളുടെ അഭാവവും സ്പഷ്ടമായ പ്രതീതി ഉളവാകാതിരിക്കലും രണ്ടു വിഘ്നങ്ങളായി അഭിനവൻ പറഞ്ഞിട്ടുണ്ട്. കാരണവും കാര്യവുമായി ഇവയെ കാണാവുന്നതാണ്. രസപ്രതീതിക്കുവേണ്ട ശബ്ദപരവും അർത്ഥപരവുമായ ഉപായം കൊണ്ടു സമ്പന്നമായിരിക്കണം രചന. അസ്പഷ്ടമോ, പരോക്ഷപ്രതീതി മാത്രം ജനിപ്പിക്കുന്നതോ ആയ ശബ്ദം ശ്രവിച്ചാലും പ്രത്യക്ഷപ്രതീതിക്കുവേണ്ടിയുള്ള ആകാംക്ഷ തുടരുകയേ ഉള്ളു. അപ്പോൾ രസാസ്വാദം സാദ്ധ്യമാകയില്ല. അലാതവലയത്തെക്കുറിച്ച് എത്ര പറഞ്ഞാലും അനുഭവപ്പെടുന്നതുവരെ അതിനെപ്പറ്റി ഒരുവൻ എന്തറിയാനാണ്? അതുകൊണ്ടു സാക്ഷാത്ക്കാരാത്മകമായ ജ്ഞാനത്തിൻെറ സഹായത്തോടെ വേണം പ്രതീതി ഉളവാക്കാൻ. അഭിനയംകൊണ്ടു നാട്യോപായത്തിൻെറ കുറവും ഭാവത്തിൻെറ അസ്പുടതയും മാറും. കേന്ദ്രമായ ഒരു വസ്തുവോ ഭാവമോ ഇല്ലാത്ത അവസ്ഥയാണ് അപ്രധാനത. പ്രധാനമെന്തെന്ന് അന്വേഷിച്ചു വ്യാകുലപ്പെടുന്ന മനസ്സിനു സംവിദ്വിശ്രാന്തി എവിടെനിന്നു ലഭിക്കും? വിഭാവാനുഭാവങ്ങൾ ഏതു സ്ഥായിഭാവം മുന്നിൽ കണ്ട് ആവിഷ്ക്കരിക്കുന്നെന്ന സംശയം വന്നുകൂടാ. വന്നാൽ രസാനുഭവം തടസ്സപ്പെടും. ഇതിനു പരിഹാരം സ്ഥായിഭാവത്തെ അനുഗുണമായ വിഭാവാദിയോടെ അവതരിപ്പിക്കുകയാണ്. ഇപ്രകാരം വിവിധ രീതിയിലുള്ള വിഘ്നങ്ങൾ നീങ്ങിയാൽ മാത്രമേ സ്ഥായിഭാവം ഉണർന്നു രസമായിത്തീരൂ.

രസം വ്യംഗ്യമായും അതു വ്യഞ്ജനാവ്യാപാരം കൊണ്ടു സാധിക്കപ്പെടുന്നതായും അഭിനവൻ കരുതുന്നു. അപ്രകാരമുള്ള രസം എല്ലാവർക്കും ആസ്വദിക്കാൻ കഴിയുകയില്ല. വിമലപ്രതിഭാശാലിയായ സഹൃദയനുമാത്രമാണ് അതു വേദ്യമായിത്തീരുന്നത്. വാസനയുടെ ബലമനുസരിച്ചു രസാസ്വാദനത്തിൻെറ അളവും ഭിന്നമായിരിക്കും. വിഭാവാനുഭാവവ്യഭിചാരികൾ നായികാനായകന്മാരുടെ രതി ബോധിപ്പിച്ചു സഹൃദയമനസ്സിലെ വാസനാരൂപമായ രതിയെ വ്യഞ്ജിപ്പിക്കുന്നു. പ്രേക്ഷകരുടെ സഹൃദയത്വം, നടന്മാരുടെ അഭിനയചാതുരി, ഉചിതമായ രംഗസജ്ജീകരണം, കവിപ്രതിഭ, ഗുണാലങ്കാരങ്ങളുടേയും രീതിവൃത്തികളുടേയും വിന്യാസം എന്നിവകൊണ്ടു സ്ഥായിഭാവം സാധാരണീഭൂതമാകും. ഈ സാധാരണീകരണം ഭട്ടനായകൻ വിവരിക്കുന്നതുപോലെ ഭാവനകൊണ്ടല്ല സംഭവിക്കുന്നത്. കാവ്യഗതമായ അഭിവ്യഞ്ജനശക്തിയാണു വിഭാവങ്ങളുടെ സാധാരണീകരണത്തിനു സഹായിക്കുക. അഭിനവമതമനുസരിച്ചു സാധാരണീകരണം രണ്ടുതരത്തിലാണു നടക്കുന്നത്.

ദരിടത്തു വിഭാവങ്ങളുടെ വിശേഷബന്ധം അതു വിച്ഛേദിക്കുന്നു; മറു വശത്തു സഹൃദയൻെറ വ്യക്തിത്വബന്ധവും. രസശബ്ദം അഭിനവൻ രണ്ടർത്ഥത്തിൽ പ്രയോഗിക്കുന്നുണ്ട്. 'രസ്യതേ ഇതി രസഃ, രസനം രസഃ'. സഹൃദയൻെറ സാധാരണീകൃതമായ ഭാവം രംഗത്തുള്ള സാധാ രണീകൃതമായ വസ്തുവിനെ വിഷയരൂപത്തിൽ ഉൾക്കൊള്ളുന്നതാണ് ആദ്യത്തെ അർത്ഥം. ആത്മാവിലെ ആനന്ദം മാത്രം പ്രകാശിക്കുന്ന അവസ്ഥയാണു രണ്ടാമത്തെ അർത്ഥം കുറിക്കുന്നത്.

രസസിദ്ധാന്തം എത്ര ചർച്ച ചെയ്തിട്ടും അടിസ്ഥാനപരമായി പോറലേൽക്കാത്തവിധം സുചിന്തിതമായി *നാട്യശാസ്ത്ര*ത്തിലൂടെ ഭരതൻ ആവിഷ്ക്കരിച്ചെങ്കിലും, നാടകമൊഴിച്ചുള്ള സാഹിത്യ ശാഖകളുടെ നിരൂപണത്തിൽ അതു മാനദണ്ഡമായി ഉടനെ അംഗീകരി ക്കപ്പെട്ടില്ല. കോഹലൻ, മാതൃഗുപ്തൻ, ഹർഷൻ തുടങ്ങിയവർക്കു രസസിദ്ധാന്തത്തോട് എതിർപ്പായിരുന്നു. നാടകത്തോടും, സംഗീത ത്തോടും, അഭിനയത്തോടുമുള്ള ഭരതമുനിയുടെ ഏറിയ താത്പര്യ മാകാം ഇങ്ങനെ ഒരു സ്ഥിതിവിശേഷം ജനിപ്പിച്ചത്. അവരുടെ ഗ്രന്ഥങ്ങൾ നമുക്കു കിട്ടാത്തതുകൊണ്ട് ഉദ്ധരണങ്ങൾ അടിസ്ഥാ നമാക്കി മാത്രമാണു തീരുമാനത്തിലെത്തുക. ഏതായാലും *നാട്യശാ സ്ത്ര*ത്തിനു ശേഷം സാഹിത്യനിരൂപണപരമായി ലഭിക്കുന്ന ആദ്യത്തെ ഗ്രന്ഥം കാവ്യാലങ്കാരമാണ്.[25] ഉത്തമകവിതയ്ക്കു നിദാനം ഉത്തമമായ അലങ്കാരപ്രയോഗമാണെന്നു പറഞ്ഞ് അദ്ദേഹം പ്രസിദ്ധമായ അലങ്കാ രപദ്ധതി സ്ഥാപിച്ചെടുത്തു. രൂപകമൊഴികെയുള്ള സാഹിത്യ രചനകളിൽ രസത്തിനു പ്രാധാന്യം കൊടുക്കാതെ അദ്ദേഹം അതിനെ രസവദ്, പ്രേയസ്, ഊർജസ്വി എന്നീ അലങ്കാരങ്ങളിൽ ഒതുക്കി നിർത്തി.[26]

---

25 ദണ്ഡിയാണു ഭാമഹനു മുമ്പു ജീവിച്ചിരുന്നതെന്ന് ഒരഭിപ്രായമുണ്ട്. അതു ശരി യാണെന്നു തോന്നുന്നില്ല. അഞ്ചു അലങ്കാരങ്ങൾ മാത്രമേ പൂർവ്വികന്മാർ സ്വീ കരിച്ചുവരുന്നുള്ളു എന്നു ഭാമഹൻ പറയുന്നു. എന്നാൽ ധാരാളം അലങ്കാരങ്ങ ളെ കുറിച്ചു മുൻഗാമികൾ അറിഞ്ഞിരുന്നെന്നു ദണ്ഡി പ്രസ്ഥാവിക്കുന്നുണ്ട്. ഭാമഹൻ പദ്യം ഗദ്യം എന്നു സാഹിത്യത്തെ രണ്ടായി തരംതിരിക്കുമ്പോൾ ദണ്ഡി ചിത്രം എന്ന വിഭാഗം കൂടി ചേർത്തു മൂന്നായി തിരിക്കയാണ്. വിദ്യാനാഥൻ പൂർവ്വികന്മാരുടെ കൂട്ടത്തിൽ ഭാമഹൻെറ പേരാണ് ആദ്യം പറയുന്നത്.

പൂർവേഭ്യോ ഭാമഹാദിഭ്യഃ
സാദരം വിഹിതാഞ്ജലിഃ
വക്ഷ്യേ സമ്യഗലങ്കാര-
ശാസ്ത്രസർവസ്വസംഗ്രഹം.

നായകപ്രകരണം, *പ്രതാപരുദ്രീയം*, കാരിക 2

26 *കാവ്യാലങ്കാരം* iii 5-7

ദണ്ഡി ഗുണപദ്ധതിയുമായാണു കടന്നുവന്നത്. ശ്ലേഷം, പ്രസാദം തുടങ്ങിയ പത്തുഗുണങ്ങൾ വൈദർഭീരീതിക്കു ജീവൻ നൽകുന്നെന്ന് അദ്ദേഹം സമർത്ഥിച്ചു. അലങ്കാരത്തിനു കാവ്യനിരൂപണത്തിൽ അദ്ദേഹം പ്രാധാന്യം കല്പിച്ചില്ല. അക്കാര്യത്തിൽ ഭാമഹനെ എതിർക്കുന്നെങ്കിലും രസത്തെ അലങ്കാരമായി ഗണിക്കുന്ന കാര്യത്തിൽ അദ്ദേഹത്തോടു കൂട്ടുചേരുന്നു. ഗുണം കാവ്യത്തിലെ ഉത്തമാംശമെന്നു ദണ്ഡി സമർത്ഥിച്ചെങ്കിലും കാവ്യത്തിൽ രസത്തിനുള്ള സ്ഥാനത്തെക്കുറിച്ച് അദ്ദേഹം ബോധവാനായിരുന്നു. ഇക്കാരണത്താൽ ഭാമഹനെപ്പോലെ ദണ്ഡി രസസിദ്ധാന്തത്തോടു ശത്രുത പുലർത്തിയിട്ടില്ലെന്നു പറയാം.

കാവ്യത്തിന് ആത്മാവുണ്ടെന്നും അതു രീതിയാണെന്നും വാമനൻ സമർത്ഥിച്ചു. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ രീതി മൂന്നു തരത്തിലുണ്ട്: വൈദർഭി, ഗൗഡി, പാഞ്ചാലി. ഭാമഹനും ദണ്ഡിയും പാഞ്ചാലിരീതി അംഗീകരിക്കുന്നില്ലെന്ന് ഇവിടെ സ്മരിക്കണം. ശ്ലേഷം, പ്രസാദം തുടങ്ങിയ ദശഗുണങ്ങൾകൊണ്ടു സമ്പന്നമായ വൈദർഭരീതി സ്വീകരിച്ചാൽ കവിത ഉത്തമമാകും. പാഞ്ചാലിയെന്ന ഒരു നൂതനരീതി സ്വീകരിച്ചതൊഴിച്ചാൽ വാമനൻ പൂർവാചാര്യന്മാരെത്തന്നെയാണു പിൻതുടർന്നത്. അലങ്കാരവും ഗുണവും വ്യവച്ഛേദിച്ചു വിവരിക്കാൻ വാമനനു കഴിഞ്ഞത് എടുത്തു പറയേണ്ട വസ്തുതയാണ്. രസത്തെ അദ്ദേഹം ഗുണമായി കണ്ടു 'ദീപ്തരസത്വം കാന്തിഃ'[27] എന്ന കാന്തിയുടെ നിർവചനത്തിൽ നിന്ന് ഇതു സ്പഷ്ടമാകുന്നു. ഇങ്ങനെ രസത്തിനു മുഖ്യമായ സ്ഥാനം കല്പിച്ചില്ലെങ്കിലും ദശരൂപകമാണ് ഉത്തമമായ കാവ്യവിഭാഗമെന്നു പ്രസ്താവിക്കാൻ വാമനൻ മടിച്ചില്ല.[28]

രസസിദ്ധാന്തം ഇങ്ങനെ മങ്ങിമയങ്ങിക്കിടന്ന കാലത്തായിരുന്നു ഉദ്ഭടൻെറ വരവ്. *കാവ്യാലങ്കാരസാരസംഗ്രഹം* കൂടാതെ *നാട്യശാസ്ത്ര*ത്തിന് ഒരു വ്യാഖ്യാനവും അദ്ദേഹത്തിൻേറതായി ഉണ്ട്. *കാവ്യാലങ്കാരസാരസംഗ്രഹ*ത്തിൽ ഭാമഹൻെറ പിൻതുടർച്ചയാണ് കാണുക. രസത്തിനു ഭാമഹനും ദണ്ഡിയും കല്പിച്ച സ്ഥാനമേ ഉദ്ഭടൻ നൽകിയുള്ളു. പ്രേയസ്സ്, രസവദ്, ഊർജസ്വി എന്നീ മൂന്ന് അലങ്കാരങ്ങൾക്കുപരിയായി സമാഹിതി എന്ന ഒരു രസാലങ്കാരം കൂടി അദ്ദേഹം സ്വീകരിച്ചു. ശാന്തരസം രൂപകത്തിലും ആവിഷ്ക്കരിക്കാമെന്ന് ആദ്യമായി പറഞ്ഞ എഴുത്തുകാരൻ ഉദ്ഭടനാണ്.

27 1, 3, 30

28 സന്ദർഭേഷു ദശരൂപകം ശ്രേഷ്ഠം
*കാവ്യാലങ്കാരം* 111, 2, 4

ഉദ്ഭടന്റെ ഉദ്യമങ്ങൾ രസസിദ്ധാന്തത്തിന് ഒരു പുതിയ ഉണർവേകി.

ഉദ്ഭടന്റെ കാലംവരെ രസസിദ്ധാന്തം രൂപകങ്ങൾക്കു മാത്രമുള്ള ഒന്നായി കരുതിവരികയായിരുന്നു. രൂപകങ്ങളൊഴികെയുള്ള കാവ്യങ്ങളിൽ ശബ്ദാർത്ഥങ്ങളുടെ ഗുണത്തിനും അലങ്കാരത്തിനും മാത്രമായിരുന്നു പ്രാമുഖ്യം കല്പിച്ചിരുന്നത്. അലങ്കാരം, ഗുണം, രീതി എന്നിവ കാവ്യതത്ത്വങ്ങളായി വികസിക്കയും പ്രാമാണ്യം കൈവരിക്കയും ചെയ്തപ്പോൾ രസസിദ്ധാന്തത്തിന്റെ പ്രവക്താവായി രുദ്രടൻ കടന്നുവന്നു. രസം രൂപകങ്ങളെ മാത്രം സമാശ്ലേഷിക്കുന്ന ഒരു തത്ത്വമല്ല, അതു മറ്റു കാവ്യങ്ങളുടെയും ജീവനാണെന്നു രുദ്രടൻ വാദിച്ചു. രസാവിഷ്ക്കരണത്തിന് സ്ഥാനം നൽകിയില്ലെങ്കിൽ കാവ്യം ശാസ്ത്രം പോലെ ആകുമെന്നും അദ്ദേഹം തറപ്പിച്ചു പറഞ്ഞു.[29] രസസിദ്ധാന്തത്തോടു വലിയ അഭിനിവേശംതന്നെ രുദ്രടൻ കാട്ടി. ശാന്തമെന്നും പ്രേയസ്സെന്നും രണ്ടുരസം കൂടി അദ്ദേഹം രസത്തിന്റെ പട്ടികയിൽ പെടുത്തി. വ്യഭിചാരഭാവത്തെയും അല്പം കൂടി കടന്നു സാത്വികഭാവത്തെത്തന്നെയും രസപദവി കൊടുത്ത് ആവിഷ്ക്കരിക്കാമെന്ന് അദ്ദേഹം പറഞ്ഞു.[30] രസമാണു കാവ്യത്തിന്റെ ജീവനെന്നു വിശ്വസിച്ച രുദ്രടൻ അത് അലങ്കാരത്തിൽ പെടുത്താൻ ഇഷ്ടപ്പെട്ടില്ല.

*ശൃംഗാരതിലക*ത്തിന്റെ രചയിതാവായ രുദ്രഭട്ടൻ പൊതുവേ രുദ്രടന്റെ ആശയങ്ങളുടെ പ്രപഞ്ചനമാണു നിർവഹിച്ചത്. ശ്രവ്യകാവ്യങ്ങളിൽ രസത്തിനുള്ള സ്ഥാനം സ്പഷ്ടമാക്കാനും എതിർവാദങ്ങളെ എതിർത്തു തള്ളാനുമാണ് അദ്ദേഹം ശൃംഗാരതിലകം രചിച്ചതെന്നതിൽ സംശയമില്ല. രുദ്രഭട്ടന്റെ രസചർച്ച സുവിശദമാണ്. ഉദ്ഭടന്റെയും രുദ്രടന്റെയും രുദ്രഭട്ടന്റെയും രസസമീപനത്തിൽനിന്ന് അക്കാലത്തു രസസിദ്ധാന്തത്തിനായിരുന്നു വ്യാപകമായ അംഗീകാരമെന്ന് ഊഹിക്കാം.

ഈ ഘട്ടത്തിലാണ് ആനന്ദവർദ്ധനന്റെ വരവ്. കാവ്യത്തിന്റെ ആത്മാവ് ധ്വനിയാണെന്ന് അദ്ദേഹം ധ്വന്യാലോകത്തിലൂടെ സമർത്ഥിച്ചു. ഇതിന്റെ ഒരു പ്രത്യേകത അതുവരെ നിലവിൽനിന്ന കാവ്യനിരൂപണ പ്രസ്ഥാനങ്ങളായ രസം, അലങ്കാരം, ഗുണം, രീതി എന്നിവയെ തിരസ്ക്കരിച്ചില്ലെന്നതാണ്. ആനന്ദവർദ്ധനൻ രസത്തെ കാവ്യത്തിലെ സുപ്രധാന തത്ത്വമായി കാണുകയും അതു ധ്വനിസമ്പ്രദായത്തിലൂടെ ആവിഷ്ക്കരിക്കണമെന്നു വാദിക്കയുംചെയ്തു. അലങ്കാരവും ഗുണവും രീതിയു

29 I, 12, 2
30 II, 12, 4

മെല്ലാം രസാവിഷ്ക്കരണത്തിന് അനുഗുണമായി മാത്രമേ ആകാവൂ. ഈ രസധ്വനിസിദ്ധാന്തം വൈയാകരണന്മാരുടെ സ്ഫോടവാദത്തിൻെറ അടിസ്ഥാനതത്ത്വത്തിൽ നിന്ന് ഉടലെടുത്തതാണെന്നു മനസ്സിലാക്കാൻ വിഷമമില്ല. ശബ്ദം ഉച്ചരിക്കുമ്പോൾ നിയതമായ അർത്ഥബോധം ജനിയ്ക്കാൻ സഫോടമാണല്ലോ സഹായിക്കുക.[31] അതുപോലെ അഭിധകൊണ്ടോ ലക്ഷണകൊണ്ടോ കിട്ടുന്ന അർത്ഥത്തിൽ നിന്നു ഭിന്നമായി നിൽക്കുന്ന വാക്യാർത്ഥമാണു ധ്വനിസിദ്ധാന്തത്തിൻെറ ഉന്നം. രസം ധ്വനിപ്പിക്കുന്ന കാവ്യം ഉത്തമമായി ധ്വനിവാദികൾ കാണുന്നു. വസ്തുവും അലങ്കാരവും ധ്വനിക്കപ്പെടാം. അവയ്ക്കാകട്ടെ രസധ്വനിക്കു താഴെയേ സ്ഥാനമുള്ളു. ഭരതൻ ആവിഷ്ക്കരിച്ച രസസിദ്ധാന്തത്തിനും ആനന്ദവർദ്ധനൻ രൂപംകൊടുത്ത ധ്വനിസിദ്ധാന്തത്തിനും തമ്മിൽ പ്രകടമായി രണ്ടു ഭേദങ്ങളുണ്ട്. വിഭാവാനുഭാവവ്യഭിചാരിഭാവങ്ങളുടെ സംയോഗംകൊണ്ടു രസനിഷ്പത്തിയെന്നു ഭരതൻ കരുതുമ്പോൾ പദങ്ങൾകൊണ്ടു വ്യഞ്ജിക്കപ്പെടുന്ന രീതിയിലാണു രസാസ്വാദമെന്നു ധ്വനികാരൻ കരുതുന്നു. വിഭാവവും മറ്റും അനുയോജ്യമായ രീതിയിൽ അവതരിപ്പിക്കുന്നതാണു കാവ്യത്തിൻെറ ലക്ഷ്യമെന്നു ഭരതൻ വിശ്വസിക്കുമ്പോൾ രസം, വസ്തു, അലങ്കാരം എന്നിവ ധ്വനിപ്പിക്കുന്നതാണ് കാവ്യത്തിൻെറ ധർമ്മമെന്ന് ആനന്ദവർദ്ധനൻ സ്ഥാപിക്കുന്നു. ഈ രണ്ടു ഭേദങ്ങൾ മാറ്റിനിർത്തിയാൽ ധ്വനികാരൻ രസസിദ്ധാന്തം തന്നെയാണ് ഉയർത്തിപ്പിടിക്കുന്നതെന്നു വ്യക്തമാകും. ശാന്തരസത്തിനു രസചർച്ചയിൽ സുപ്രധാനമായ സ്ഥാനം കൊടുത്തതും ആനന്ദവർദ്ധനൻ തന്നെ. *രാമായണ*ത്തിലെയും മഹാഭാരതത്തിലെയും രസം ശാന്തമാണെന്നു നിർദ്ധാരണം ചെയ്തതു സുവിദിതമാണല്ലോ.

ധ്വനിസിദ്ധാന്തം വ്യക്തമായും ശക്തമായും ആനന്ദവർദ്ധനൻ സ്ഥാപിച്ചെങ്കിലും പിൻതലമുറയിൽ പലർക്കും അതു സ്വീകാര്യമായില്ല. ഭാമഹൻെറ അലങ്കാരപദ്ധതി അംഗീകരിച്ച പ്രതിഹാരേന്ദുരാജൻ ധ്വനിയെ പര്യായോക്തം, ശ്ലേഷം, രസവദ് തുടങ്ങിയ അലങ്കാരങ്ങളിൽ പെടുത്തി. ഈ ആശയം സ്ഥാപിക്കാൻ ആനന്ദവർദ്ധനൻ ഉദ്ധരിച്ച പദ്യങ്ങൾ തന്നെയാണ് പ്രതിഹാരേന്ദുരാജനും സ്വീകരിച്ചത്. രസത്തെ കാവ്യാത്മാവായി അദ്ദേഹം അംഗീകരിച്ചു. രസത്തെ രസവദ് തുടങ്ങിയ അലങ്കാരങ്ങളിൽ ഉൾപ്പെടുത്തുന്നതു ശരിയല്ലെന്നും അദ്ദേഹം വിശ്വസിച്ചു.

രസം കാവ്യാത്മാവായി അംഗീകരിച്ച ഭട്ടനായകൻ ധ്വനിസിദ്ധാന്തത്തെ എതിർത്തു. *നാട്യശാസ്ത്ര*ത്തിലെ രസനിർവചന

---

31 സ്ഫുടത്യസ്മാദർത്ഥ ഇതി സ്ഫോടഃ.

മാണ് അദ്ദേഹത്തിനു സ്വീകാര്യമായത്. എന്നാൽ ഭട്ടനായകൻ അതിനു പ്രത്യേകമായ ഒരു വ്യാഖ്യാനം നൽകി. ഭാവം, വിഭാവം, അനുഭാവം എന്നിവയ്ക്കു ഭരതൻ നൽകുന്ന വിവരണം തന്നെയാണ് ഭട്ടനായകൻ ഉപയോഗപ്പെടുത്തുന്നത്.[32] ഭട്ടനായകമതമനുസരിച്ചു കാവ്യത്തിലുപയോഗിക്കുന്ന പദത്തിനു മൂന്നു ധർമ്മങ്ങളുണ്ട്: അഭിധ, ഭാവകത്വം, ഭോജകത്വം. ഇതു ശാസ്ത്രപ്രയുക്തമായ പദത്തിൻെറ സ്വഭാവത്തിൽ നിന്നു ഭിന്നമാണ്. അവിടെ അഭിധ മാത്രമേ ഉള്ളു. രൂപകം രംഗത്തവതരിപ്പിച്ചുകണ്ടാലും കാവ്യം പാരായണം ചെയ്താലും സഹൃദയരുടെ മനസ്സിനു വിഷയീഭൂതമാകുന്ന ആനന്ദം ഈ മൂന്നു വഴിക്കു വന്നു ചേരുന്നതാണ്. ധ്വനി കാവ്യാത്മാവായി ഭട്ടനായകൻ അംഗീകരിക്കുന്നില്ല.

ധനഞ്ജയനും ധനികനും ധ്വനിസിദ്ധാന്തം സ്വീകരിക്കുന്നില്ല. എന്നുമാത്രമല്ല, ശക്തമായി എതിർക്കയും ചെയ്യുന്നുണ്ട്. ധ്വനിയെന്ന ഒന്നുണ്ടെന്നു സമ്മതിക്കാൻ പോലും ധനികൻ കൂട്ടാക്കുന്നില്ല. വക്താവിൻെറ വിവക്ഷയെ അദ്ദേഹം താത്പര്യശക്തിയെന്നു വിളിക്കുന്നു. താത്പര്യശക്തി ഒന്നുമതി വ്യഞ്ജനകൊണ്ടു കിട്ടുന്ന അർത്ഥം മനസ്സിലാക്കാൻ. ഭട്ടനായകനെ ധ്വനിവാദികൾ എതിർത്തതു ഭാവകത്വവും ഭോഗവും യഥാക്രമം ധ്വനനവും വ്യംഗ്യവും തന്നെ എന്നു സമർത്ഥിച്ചു കൊണ്ടാണ്. പദങ്ങളുടെ ധ്വനനശക്തി അംഗീകരിക്കാത്തപക്ഷം ഭാവകത്വത്തിനു കാവ്യത്തിൽ സ്ഥാനമില്ലെന്ന് അവർ വാദിച്ചു. താത്പര്യശക്തി കല്പിച്ചതോടെ ഈ വിപ്രതിപത്തിക്കു സ്ഥാനമില്ലാതായി. കാവ്യത്തിനും രസത്തിനും തമ്മിലുള്ള ബന്ധം വ്യംഗ്യവ്യഞ്ജകഭാവമല്ലെന്നും ഭാവ്യഭാവകഭാവമാണെന്നും ധനികൻ സ്പഷ്ടമാക്കി.[33] രസം സ്ഥായിരൂപത്തിൽ സഹൃദയമനസ്സിലുള്ളതുകൊണ്ടു ജന്യജനകഭാവം ഇവിടെ സ്വീകരിച്ചുകൂടാ. കാവ്യം സ്ഥായിഭാവത്തെ ഭാവനം ചെയ്തു സ്വാദക്ഷമമാക്കുന്നേയുള്ളു. ധ്വനികാരൻെറ കാലത്തോടെ സുസ്ഥാപിതമായെ

---

32 വാചികം ആംഗികം സാത്വികം എന്നിവയോടു കൂടിയ കാവ്യാർത്ഥങ്ങളെ ഭവിപ്പിക്കുന്നതുകൊണ്ടു ഭാവങ്ങൾ എന്നു പറയുന്നു. വിഭാവനം ചെയ്യുന്നതു വിഭാവം. രസാനുഭവത്തിനു കാരണമായിട്ടുള്ള വാചികവും ആംഗികവും സാത്വികവുമായ അനുഭവമാണ് അനുഭാവം. (വാഗങ്ഗ സത്ത്വോപേതാൻ കാവ്യാർത്ഥാൻ ഭാവയന്തീതി ഭാവാഃ വിഭാവ്യതേ അനേന ഇത്യതോ വിഭാവഃ. അനുഭാവ്യതേ അനേന വാഗങ്ഗസത്ത്വകൃതോ ƒഭിനയഃ. ) *നാട്യശാസ്ത്രം*

33 IV-37. ന രസാദീനാം കാവ്യേന സഹ വ്യംഗ്യവ്യഞ്ജനഭാവഃ. കിം തർഹി? ഭാവ്യഭാവകസംബന്ധഃ കാവ്യം ഹി ഭാവകം. ഭാവ്യസ്തു രസാദയഃ. *ദശരൂപകാവലോകം.*

ങ്കിലും രൂപകത്തിൽ ശാന്തരസത്തിനു സ്ഥാനമില്ലെന്നു തന്നെ ധനഞ്ജയൻ കരുതി.

ആനന്ദവർദ്ധനൻെറ ധ്വനിസിദ്ധാന്തം അനാദരിക്കപ്പെട്ടു കിടന്ന അവസരത്തിലാണ് അഭിനവഗുപ്തൻ നാട്യശാസ്ത്രത്തിനു വ്യാഖ്യാനം രചിച്ചത്. ധ്വനിപക്ഷപാതിയായ അദ്ദേഹം രസസിദ്ധാന്തത്തിൻെറ ശക്തനായ പ്രവക്താവു കൂടിയായിരുന്നു. രസധ്വനിയെ കാവ്യാത്മാവായി കണ്ട അഭിനവഗുപ്തൻ മറ്റു തത്ത്വങ്ങളെല്ലാം കാവ്യത്തെ അലങ്കരിക്കുന്നതായി പ്രസ്താവിച്ചു. ധ്വനിയെ എതിർത്ത ഭട്ടനായകനെയും മറ്റും അദ്ദേഹം മൂർച്ചയുള്ള യുക്തികൾ കൊണ്ടു നേരിട്ടു. ശങ്കുകൻേറയും ഭട്ടനായകൻെറയും രസസൂത്രവ്യാഖ്യാനം സംക്ഷേപിച്ചതും വിമർശിച്ചതും രസാസ്വാദത്തിൻെറ പിറകിലുള്ള മാനസികതലം അപഗ്രഥിച്ചതും രസസൂത്രത്തിനു പുതിയ വ്യാഖ്യാനം നൽകിയതുമെല്ലാം അഭിനവഗുപ്തൻെറ സിദ്ധഹസ്തതയത്രേ. വിഭാവവും മറ്റും കൊണ്ടു മാത്രം രസാവിഷ്ക്കാരം സാധിച്ചാലേ ഉത്തമകവിതയാകൂ എന്നു ശഠിച്ചാൽ അതിമനോഹരമായ പല പദ്യങ്ങളും ഉത്തമകാവ്യത്തിൻെറ സീമയിൽ പെടുകയില്ല. ഈ ദോഷം ധ്വനിസമ്പ്രദായം സ്വീകരിച്ചാൽ പരിഹരിക്കാൻ കഴിയുമെന്നു അഭിനവഗുപ്തൻ വ്യക്തമാക്കി. ധ്വനനം കാവ്യധർമ്മമായും രസധ്വനി ഉത്തമകാവ്യമായും സ്വീകരിച്ചതോടെ കാവ്യത്തിലെ ആസ്വാദ്യമാനമായ അംശങ്ങൾക്കെല്ലാം യുക്തമായ സ്ഥാനം കല്പിക്കാൻ ധ്വനിവാദികൾക്കു കഴിഞ്ഞു.

അഭിനവഗുപ്തൻെറ കാലത്തോടെ രസസിദ്ധാന്തവും ധ്വനിസിദ്ധാന്തവും ഏതാണ്ടു സാർവത്രികമായ അംഗീകാരം നേടിയെങ്കിലും മൂന്നു നിരൂപണ പദ്ധതികൾകൂടി പിൽക്കാലത്തു നിലവിൽവന്നു. കുന്തകൻെറ വക്രോക്തിയും, മഹിമഭട്ടൻെറ അനുമാനവും, ക്ഷേമേന്ദ്രൻെറ ഔചിത്യവുമാണവ. കാവ്യത്തിൽ നടക്കുന്ന ആശയാവിഷ്കരണത്തിൻെറ സവിശേഷതയാണ് കുന്തകനെ ആകർഷിച്ച വസ്തുത. തുടർന്ന് അദ്ദേഹം വക്രോക്തി[34] എന്ന നിരൂപണ സമ്പ്രദായം അവതരിപ്പിക്കയും ചെയ്തു. രസവും വ്യംഗ്യാർത്ഥവും അലങ്കാരങ്ങളായി കരുതിയ കുന്തകൻ രസധ്വനിസിദ്ധാന്തങ്ങൾ ഒരു മട്ടിൽ അംഗീകരിച്ചിരുന്നു.

മഹിമഭട്ടൻ രസസിദ്ധാന്തം അംഗീകരിക്കയും രസമാണ് കാവ്യാത്മാവെന്ന് ഉദ്ഘോഷിക്കയും ചെയ്തു. അദ്ദേഹം ധ്വനിസമ്പ്രദായത്തെയാണ് ശക്തിയുക്തം എതിർത്തത്.

---

34 വൈദഗ്ദ്ധ്യം വിദഗ്ദ്ധഭാവഃ കവികർമകൗശലം
തസ്യ ഭംഗീ വിച്ഛിത്തിഃ, തയാ ഭണിതിഃ വിചി
ത്രൈവാഭിധാ വക്രോക്തിരിത്യുച്യതേ. ( I, 10 )

വ്യഞ്ജനാവ്യാപാരംകൊണ്ടുമാത്രം ലഭിക്കുമെന്നു ധ്വനികാരൻ കരുതുന്ന അർത്ഥം കാവ്യാനുമിതികൊണ്ടാണ് അനുഭവവേദ്യമാകുന്നതെന്നു മഹിമഭട്ടൻ സമർത്ഥിച്ചു.

കുന്തകൻെറയും മഹിമഭട്ടൻെറയും സമകാലികനായ ഭോജൻ രസസിദ്ധാന്തം സംബന്ധിച്ച് ഒരു പുതിയ അഭിപ്രായം ആവിഷ്ക്കരിച്ചു. രസം പലതില്ല. ശൃംഗാരം മാത്രമാണ് രസം. അത് ആത്മാവിൻെറ അഹങ്കാരവുമാണ്.[35] രസനിരൂപണവുമായി ബന്ധപ്പെട്ട നാല്പത്തിയൊമ്പതു ഭാവങ്ങളും ശൃംഗാരത്തിൽ നിന്നു ജനിക്കുന്നതായി അദ്ദേഹം കരുതുന്നു. സ്ഥായിഭാവം രസമായി പരിണമിക്കുന്നെന്ന രസവാദികളുടെ അഭിപ്രായം ഭോജനു സ്വീകാര്യമല്ല. സ്ഥായിഭാവത്തിനു അങ്ങനെ ഒരു കഴിവുണ്ടെങ്കിൽ മറ്റു ഭാവങ്ങൾക്കും അതുണ്ടായിരിക്കണം. വിഭാവവും മറ്റും കൊണ്ട് അവയെ പോഷിപ്പിക്കാനും കഴിയേണ്ടതാണ്. ഇങ്ങനെ നോക്കുമ്പോൾ രസത്തിൻെറ എണ്ണം വളരെ കൂടും. എട്ടു സ്ഥായിഭാവങ്ങൾ, എട്ടു സാത്വിക ഭാവങ്ങൾ, മുപ്പത്തിമൂന്നു വ്യഭിചാരിഭാവങ്ങൾ എന്നീ വിഭജനം തന്നെ ഭാവങ്ങളുടെ കാര്യത്തിൽ ശരിയല്ലെന്നാണ് അദ്ദേഹം വാദിക്കുക.[36] രസോത്പത്തിയെക്കുറിച്ചുള്ള ഭരതൻെറ സൂത്രവും അദ്ദേഹം സ്വീകരിക്കുന്നില്ല. സ്ഥായി, സാത്വികം, വ്യഭിചാരി എന്നീ ഭേദങ്ങളിൽ അറിയപ്പെടുന്ന ഭാവങ്ങളെ കേവലം ഭാവങ്ങൾ എന്നു വിളിച്ചാൽ മതി. അവ രസത്തിൽ നിന്നു ജനിക്കുന്നു.[37] ശൃംഗാരത്തിൽനിന്നു ഹാസ്യവും , രൗദ്രത്തിൽനിന്നു കരുണവും, വീരത്തിൽനിന്നു അത്ഭുതവും ബീഭത്സത്തിൽനിന്നു ഭയാനകവും ജനിക്കുന്നെന്ന ഭരതമതവും[38] ഭോജൻ അംഗീകരിക്കുന്നില്ല.

സംസ്കൃതസാഹിത്യ നിരൂപണത്തിൽ അവതരിപ്പിക്കപ്പെട്ട എട്ടാമത്തെ മൂല്യനിർണ്ണയസമ്പ്രദായമാണു ക്ഷേമേന്ദ്രൻെറ

---

35 ന രത്യാദിഭൂമാ രസഃ. കിന്തർഹി ? ശൃംഗാരഃ.
ശൃംഗാരോ ഹി നാമ ആത്മനോ ƒഹങ്കാര
വിശേഷഃ. സ ചേതസാ രസ്യമാനോ
രസ ഇത്യുച്യതേ. യദസ്തിത്വേ രസികോ
ƒ ന്യഥാത്വേ നീരസ ഇതി. (ശൃംഗാരപ്രകാശം II)

36 നന്വഷ്ടൗ സ്ഥായിനോ ƒഷ്ടൗ സാത്ത്വികാ
സ്ത്രയത്രിം ശദ് വ്യഭിചാരിണ ഇതി ബ്രൂവതേ.
ന തത് സാധു. യതോ ƒമീഷാമന്യതമ
സ്യൈതൈരേവ നിർവർത്യമാനത്വാത്, (ടി. II)

37 സ ശൃംഗാരഃ. സോ ƒഭിമാനഃ.
സ രസഃ. തത ഏതേ രത്യാദയോ
ജായന്തേ. (ടി. II)

38 *നാട്യശാസ്ത്രം*, VI, കാ. 39

ഔചിത്യം. ഇതനുസരിച്ച് ഔചിത്യമാണു കാവ്യത്തിൻെറ ജീവൻ. ഗുണമോ അലങ്കാരമോ രസംതന്നെയോ ഔചിത്യമില്ലാതെ ശോഭിക്കയില്ല. കാവ്യത്തിൽ ഔചിത്യത്തിൻെറ സ്ഥാനം ആനന്ദവർദ്ധനൻ കണ്ടിരുന്നതാണ്.[39] രസഭംഗത്തിനു അനൗചിത്യമല്ലാതെ മറ്റൊന്നുമല്ല കാരണമെന്ന് അദ്ദേഹം പ്രസ്താവിച്ചിരുന്നു. ക്ഷേമേന്ദ്രൻ ഈ ആശയത്തെ മറിച്ചിട്ടു വിവരിച്ചു. രസം ഔചിത്യത്തിന് ഉപാദാനമാണ് അദ്ദേഹത്തിന്. പദം, വാക്യം, ക്രിയ, വിഭക്തി, ലിംഗവചനം എന്നിവയുടെ കാര്യത്തിലും ഔചിത്യം സ്ഫുരിക്കണമെന്നു അദ്ദേഹം നിഷ്ക്കർഷിച്ചു. ജീവൻ ശരീരാവയവങ്ങൾക്കു ശോഭ നൽകുന്നതുപോലെ ഔചിത്യം കാവ്യഘടകങ്ങൾക്കു മാറ്റു നൽകുന്നു. ശാന്തമുൾപ്പെടെ ഒൻപതു രസമുണ്ടെന്നു ക്ഷേമേന്ദ്രനും സമ്മതിക്കുന്നു.

അലങ്കാരം, ഗുണം, രീതി, ധ്വനി, വക്രോക്തി, അനുമിതി, ഔചിത്യം എന്നീ കാവ്യനിരൂപണ സമ്പ്രദായങ്ങളെ പിറകിലാക്കിക്കൊണ്ടു മുന്നേറിയ ചരിത്രമാണു രസസിദ്ധാന്തത്തിനുള്ളത്. സാഹിത്യനിരൂപണമണ്ഡലത്തിലേയ്ക്കു കടന്നുവന്ന മഹാപ്രതിഭകൾ ഒട്ടുമുക്കാലും രസപക്ഷപാതികൾതന്നെ. അവർ രസസിദ്ധാന്തത്തിൻെറ നാനാമുഖങ്ങൾ കണ്ടെത്തി വ്യാഖ്യാനിച്ചു. ഇതരപക്ഷങ്ങൾക്കൊന്നും ലഭിക്കാത്ത ഈശത്വം ഒടുവിൽ രസപക്ഷത്തിനുതന്നെ ലഭിക്കയും ചെയ്തു.

തിരുവനന്തപുരം
1984 ഓഗസ്റ്റ്

ഡോ: കെ. വിജയൻ
സംസ്കൃതവിഭാഗം
കേരള സർവകലാശാല

39 *ധ്വന്യാലോകം*, ധാർവാർ സംസ്കരണം പുറം 143

# ആമുഖം

നാട്യവിദ്യയെസ്സംബന്ധിച്ചു ഭാരതീയർക്ക് ഒന്നാമതായി കിട്ടിയ മഹത്തരമായ ഒരു ശാസ്ത്രഗ്രന്ഥമാണ് ഭരതമുനിയുടെ നാട്യശാസ്ത്രം. വ്യാസൻേറയും വാല്മീകിയുടേയും കാലത്തിനു മുമ്പാണു നാട്യശാസ്ത്രത്തിൻെറ നിർമ്മാണമെന്ന് ഊഹിക്കപ്പെടുന്നു. മുപ്പത്താറ് അദ്ധ്യായമുള്ള ഈ നാട്യശാസ്ത്രത്തിൽ രാമായണ മഹാഭാരതാദികളിലെ കഥാപാത്രങ്ങളെയോ കഥാഭാഗങ്ങളെയോ തീരെ പരാമർശിച്ചു കാണുന്നില്ല. അസുരനിഗ്രഹം ത്രിപുരദഹനം അമൃതമഥനം മുതലായ വൈദികകഥകളുടെ പ്രസ്താവം മാത്രമേ ഇതിലുള്ളു. രാമായണത്തിന്നും മഹാഭാരതത്തിന്നും പ്രസിദ്ധിയും പ്രചാരവും സിദ്ധിച്ചതിന്നുശേഷമാണു നാട്യശാസ്ത്രനിർമ്മാണമെങ്കിൽ ഭരതമുനി അവയെ നിശ്ശേഷം ഒഴിവാക്കാൻ ഇടയില്ലല്ലോ.

അയോദ്ധ്യയിൽ വധൂനാടകസംഘങ്ങളുണ്ടായിരുന്നുവെന്നും കുശലവന്മാരുടെ രാമായണഗാനം സ്വരമൂർച്ഛനാതാളലയാദിശുദ്ധിയോടുകൂടിയതായിരുന്നുവെന്നും വാല്മീകിരാമായണത്തിലുണ്ട്.

''വധൂനാടകസംഘൈശ്ച സംയുക്താം സർവ്വതഃ പുരീം''

(ബാലകാണ്ഡം സർഗ്ഗം 5, ശ്ലോകം 12)

എന്നും

''പാഠ്യേ ഗേയേ ച മധുരം പ്രമാണൈസ്ത്രിഭിരന്വിതം
ജാതിഭിഃ സപ്തഭിർബദ്ധം തന്ത്രീലയസമന്വിതം
രസൈഃ ശൃംഗാരകരുണഹാസ്യരൗദ്രഭയാനകൈഃ
വീരാദിഭിശ്ച സംയുക്തം കാവ്യമേതദഗായതാം
തൗ തു ഗാന്ധർവ്വതത്ത്വജ്ഞൌ മൂർച്ഛനാസ്ഥാനകോവിദൌ
ഭ്രാതരൗ സ്വരസമ്പന്നാവശ്വിനാവിവ രൂപിണൗ.''

(ബാലകാണ്ഡം സർഗ്ഗം 4, ശ്ലോ. 8-10)

എന്നും വാല്മീകി രാമായണത്തിലുണ്ട്.

യൈഷാ നർത്തനശാലേഹ മത്സ്യരാജേന കാരിതാ
ദിവാത്ര കന്യാ നൃത്യന്തി രാത്രൗ യാന്തി യഥാഗൃഹം.

(വിരാടപർവ്വം അദ്ധ്യായം 22 ശ്ലോകം 3)

എന്നു മഹാഭാരതത്തിലുമുണ്ട്. ഈ പ്രസ്താവനകൾ വാല്മീകിക്കും വ്യാസനും നാട്യശാസ്ത്രത്തിൻെറ അറിവുണ്ടായിരുന്നുവെന്ന് സൂചിപ്പിക്കുന്നു. ഭരതമുനിയുടെ ജീവിതകാലത്തിന്നു മുമ്പ് നാടകസംഘങ്ങളോ നൃത്തശാലയോ ശാസ്ത്രനിഷ്കർഷയോടുകൂടിയ സംഗീതമോ ഇല്ലായിരുന്നുവെന്നാണു് നാട്യശാസ്ത്രത്തിൽ നിന്നു മനസ്സിലാവുന്നത്.

മുപ്പത്താറ് അധ്യായത്തിലും കൂടി ആറായിരം ഗ്രന്ഥമാണു് നാട്യശാസ്ത്രത്തിലുള്ളത്. ഒരു ഗ്രന്ഥത്തിന് മുപ്പത്തിരണ്ട് അക്ഷരം എന്നാണ് കണക്ക്. ആറായിരത്തോളം ശ്ലോകത്തിൻെറ വലിപ്പമുണ്ട്, ഗദ്യപദ്യങ്ങളടക്കം ഈ നാട്യശാസ്ത്രത്തിനെന്നു താൽപര്യം. നാട്യകലയോടു ബന്ധപ്പെട്ട സകല വിഷയങ്ങളും ഇതിൽ ലളിതവും വിശദവുമായി പ്രതിപാദിച്ചിരിക്കുന്നു.

ലോകവൃത്താനുകരണമാണല്ലോ നാട്യം. ലോകത്തിലുള്ളതെന്തും അപ്പോൾ നാട്യത്തിൻെറ അംഗമാവാതെ വയ്യ.

'ജ്ഞാനം ശില്പം വിദ്യ കല
യോഗം കർമ്മവുമാവിധം
യാതൊന്നുമില്ലിന്നാട്യത്തിൽ
കണ്ടുകിട്ടാതെയോർക്കുകിൽ'

എന്നു ഭരതമുനിതന്നെ അക്കാര്യം വ്യക്തമാക്കിയിട്ടുമുണ്ട്. സൂക്ഷ്മമായി പരിശോധിച്ചാൽ ഒരു സർവ്വവിജ്ഞാനകോശം തന്നെയാണ് നാട്യശാസ്ത്രമെന്ന് അനുഭവപ്പെടും. സംഗീതം, സാഹിത്യം, നൃത്തം അഭിനയം, ശില്പം മുതലായി കലകളെസ്സംബന്ധിച്ച് അറിഞ്ഞിരിക്കേണ്ടുന്ന സകല വിഷയങ്ങളും ഇതിലുണ്ട്.

നാട്യോൽപ്പത്തി, നാട്യമണ്ഡപനിർമ്മാണം, രംഗപൂജ എന്നിവ ആദ്യത്തെ മൂന്നദ്ധ്യായങ്ങളിൽ വിവരിച്ചു നാലാമദ്ധ്യായത്തിൽ നൃത്തഭേദങ്ങളും അഞ്ചിൽ പൂർവ്വരംഗവിധിയും വിവരിച്ചിരിക്കുന്നു. ആറ് ഏഴ് അദ്ധ്യായങ്ങൾ രസഭാവവിവരണപരങ്ങളാണ്. ആംഗികാഭിനയനിരൂപണമാണ് എട്ടാമദ്ധ്യായം മുതൽ ഏഴദ്ധ്യായത്തിലെ വിഷയം. പതിനഞ്ചാമദ്ധ്യായംതൊട്ട് ഇരുപത്തിരണ്ടാമദ്ധ്യായംകൂടി എട്ടദ്ധ്യായം വാചികാഭിനയത്തിനോടു ബന്ധപ്പെട്ട വിഷയങ്ങൾക്ക് നീക്കിവെച്ചിരിക്കുന്നു. വേഷവിധാനാദികളെസ്സംബന്ധിച്ചുള്ള ആഹാര്യാഭിനയവിഷയങ്ങളെല്ലാം ഇരുപത്തിമൂന്നാമദ്ധ്യായത്തിൽക്കഴിച്ചു തുടർന്നു നാലദ്ധ്യായങ്ങളിൽ അഭിനയബന്ധമുള്ള മറ്റു പല വിഷയങ്ങളും പ്രതിപാദിക്കുന്നു. വാദ്യങ്ങളും ഗീതങ്ങളുമാണ് ഇരുപത്തെട്ടുമുതൽ ആറദ്ധ്യായത്തിലെ വിഷയം. കഥാപാത്രങ്ങളുടെ പ്രകൃതിഭേദം വേഷഗ്രഹണത്തിൽ അറിഞ്ഞിരിക്കേണ്ടുന്ന വിശേഷങ്ങൾ നാട്യവിദ്യാപ്രചാരം എന്നീ മൂന്നു വിഷയങ്ങൾ ഒടുവിലുള്ള മൂന്നദ്ധ്യായങ്ങളിലും കാണിച്ചിരിക്കുന്നു. ഇങ്ങനെ മുപ്പത്താറദ്ധ്യായത്തിൽ നാട്യശാസ്ത്രം അവസാനിക്കുന്നു. ഓരോ അദ്ധ്യായത്തിലേയും വിഷയങ്ങൾ ഇവിടെ ചുരുക്കത്തിൽ ഒന്നു വിവരിക്കാം.

നാട്യവേദത്തിൻെറയും നാട്യപ്രയോഗത്തിൻെറയും ഉത്ഭവമാണ് ഒന്നാമദ്ധ്യായത്തിലെ വിഷയം. പണ്ടു ധർമ്മപ്രധാനവും സുഖമയവുമായിരുന്ന കൃതയുഗം കഴിഞ്ഞു കാമലോഭപരതന്ത്രവും സുഖദു:ഖസമ്മിശ്രവുമായ ത്രേതായുഗമാരംഭിച്ചപ്പോൾ ഇന്ദ്രാദിദേവന്മാർ ബ്രഹ്മാവിനോടു ചെന്നു പറഞ്ഞുവത്രേ—''നാലു വേദങ്ങളും ഇപ്പോൾ ഭൂരിപക്ഷം ജനങ്ങൾക്കും ഉപയോഗമില്ലാതായിരിക്കുന്നു. കണ്ടും കേട്ടും രസിക്കാൻ പറ്റുന്ന മറ്റൊരു വേദം അവിടുന്നു സൃഷ്ടിക്കണം'' എന്ന്. അതനുസരിച്ചു ബ്രഹ്മാവ് നാലു വേദങ്ങളുടെയും സാരമുൾക്കൊള്ളുന്ന നാട്യവേദം ദേവൻമാർക്കു സൃഷ്ടിച്ചു കൊടുത്തു. ദേവൻമാരെക്കൊണ്ട് അതഭിനയിപ്പിക്കുവാൻ ദേവേന്ദ്രനോട് ആവശ്യപ്പെടുകയും ചെയ്തു. അപ്പോൾ ദേവേന്ദ്രൻ പറഞ്ഞു— ''ഇതു പഠിച്ചു മനസ്സിലാക്കുവാനോ അഭിനയിച്ചു ഫലിപ്പിക്കുവാനോ ദേവൻമാരെക്കൊണ്ടാവില്ല. വേദതത്ത്വജ്ഞന്മാരായ മഹർഷിമാർക്കേ അതിനു കഴിവുള്ളു'' എന്ന്. അപ്പോൾ ബ്രഹ്മാവ് ഭരതമുനിയെ വിളിച്ച് ആജ്ഞാപിച്ചു. മക്കളൊന്നിച്ച് നാട്യവേദം പ്രയോഗിക്കുവാൻ. ഭരതമുനിക്കു പലതരക്കാരായ അസംഖ്യം മക്കളുണ്ടായിരുന്നു. അവരെ യഥോചിതം തിരഞ്ഞെടുത്തു വേണ്ടുംവണ്ണം പഠിപ്പിച്ചു ഭരതൻ. ഭാരതി സാത്ത്വതി ആരഭടി എന്ന മൂന്നു വൃത്തികളെ അവലംബിച്ചുകൊണ്ടുള്ള നാട്യപ്രയോഗം ബ്രഹ്മാവിനു കാണിച്ചുകൊടുക്കുകയും ചെയ്തു. ഭാരതിയിൽ വാക്കിനും സാത്ത്വതിയിൽ രസഭാവപ്രകാശനത്തിന്നും ആരഭടിയിൽ ഓട്ടം ചാട്ടം യുദ്ധം മുതലായ ശരീരചേഷ്ടകൾക്കുമാണു പ്രാധാന്യം. ആ നാട്യപ്രയോഗം കണ്ടപ്പോൾ ബ്രഹ്മാവു പറഞ്ഞു, കൈശികീവൃത്തിയുംകൂടി അഭിനയത്തിൽ ചേർക്കണമെന്ന്. അലങ്കാരഭംഗിയും അംഗചലനസൗകുമാര്യവും ശൃംഗാരരസപ്രാധാന്യവുമുള്ള വൃത്തിയാണു കൈശികി. ഭരതൻെറ പുത്രസംഘത്തിൽ സ്ത്രീകളില്ലാത്തതുകൊണ്ടോ മുനികന്യകമാരെ നാട്യത്തിൽ പങ്കെടുപ്പിക്കാത്തതുകൊണ്ടോ കൈശികീവൃത്തി നാട്യപ്രയോഗത്തിൽ ഭരതൻ ഉൾപ്പെടുത്തിയിരുന്നില്ല.

വാദ്യഗീതങ്ങളും വേണം കൈശികിക്ക്. ഭരതന്റെ സ്വാധീനത്തിൽ അതിനും ആളുണ്ടായിരുന്നില്ല. സുകേശി , മഞ്ജുകേശി മുതലായി ഇരുപത്തിനാല് അപ്സരസ്ത്രീകളെ ബ്രഹ്മാവു തന്നെ സൃഷ്ടിച്ചുകൊടുത്തു. വാദ്യത്തിനു സ്വാതിമഹർഷിയേയും പാട്ടിന്നു നാരദൻ മുതലായ ഗന്ധർവ്വൻമാരെയും നിയോഗിക്കുകയും ചെയ്തു. അപ്പോൾ കൈശികീവൃത്തിയേയും ഭരതൻ അഭിനയത്തിൽ ഇണക്കിച്ചേർത്തു. ഏറെത്താമസിയാതെ ദേവേന്ദ്രന്റെ ധ്വജോത്സവത്തിൽ അരങ്ങേറ്റവും നടന്നു.

ദേവന്മാർ അസുരന്മാരെ ജയിച്ച കഥയാണ് ആദ്യമായി അഭിനയിക്കപ്പെട്ടത്. അതു കണ്ടു ദേവന്മാർക്കെല്ലാം വളരെ സന്തോഷമായി. അവർ നാട്യോപയോഗാദികളായ പല സാധനങ്ങളും നടന്മാർക്കു സമ്മാനവും കൊടുത്തു. എന്നാൽ അവിടെ കാണികളായി ഉണ്ടായിരുന്ന വിരൂപാക്ഷാദികളായ അസുരന്മാർ വല്ലാതെ ക്ഷോഭിച്ചുവശായി. അവർ നാട്യപ്രയോഗത്തിനു വിഘ്നങ്ങൾ ഉണ്ടാക്കാൻ തുടങ്ങി. അപ്പോൾ ദേവേന്ദ്രൻ കോപിച്ച് അവരെ ആട്ടിയോടിച്ചു. ആദ്യത്തെ നാടകപ്രയോഗം അങ്ങനെ ഒരുവിധം കഴിഞ്ഞുകൂടുകയും ചെയ്തു.

പിന്നീട് ബ്രഹ്മാവ് വിഘ്നങ്ങൾ വന്നുചേരാതിരിക്കാൻവേണ്ടി ഭരതന്റെ അപേക്ഷയനുസരിച്ചു വിശ്വകർമ്മാവിനെക്കൊണ്ടു നല്ലോരു നാട്യഗൃഹം—കൂത്തമ്പലം—നിർമ്മിച്ചുകൊടുത്തു. എല്ലാ ഭാഗത്തും ദേവന്മാരെത്തന്നെ രക്ഷാപുരുഷന്മാരായും നിയോഗിച്ചു.

'നല്ല വാക്കു പറഞ്ഞു അസുരന്മാരെയും നാട്യപ്രയോഗത്തിൽ സഹകരിപ്പിച്ചാൽ കൊള്ളാം' എന്നായി, പിന്നെ ബ്രഹ്മാവിനോടുള്ള ദേവന്മാരുടെ അപേക്ഷ. അതനുസരിച്ചു ബ്രഹ്മാവ് അസുരന്മാരെ വിളിച്ചുപറഞ്ഞു —''അല്ലയോ ദൈത്യന്മാരെ നിങ്ങളെന്തിനാണ് ഇങ്ങനെ പരിഭവിക്കുന്നത്? നിങ്ങൾക്കും ദേവന്മാർക്കും ഒരുപോലെ നന്മതിന്മകളെ വേർതിരിച്ചു കാണിച്ചുതരാൻവേണ്ടിയാണ് ഞാൻ നാട്യവേദം നിർമ്മിച്ചത്. നിങ്ങളുടേയും ദേവന്മാരുടേയും മാത്രമല്ല, ലോകത്തിലുള്ള സകലരുടേയും സ്വഭാവം നാട്യത്തിൽ അവതരിപ്പിക്കപ്പെടുന്നു. ധർമ്മവും അർത്ഥവും കാമവും കളിയും കാര്യവും യുദ്ധവും വധവും എല്ലാം നാട്യത്തിലുണ്ട്. സ്വഭാവവും ആവശ്യവുമനുസരിച്ച് ഓരോരുത്തർക്കും വെവ്വേറെ പ്രയോജനങ്ങൾ ഇതിൽനിന്നു ലഭിക്കുന്നു. വിജ്ഞാനവും വിനോദവും ആശ്വാസവും നൽകുന്നതാണ് ഈ നാട്യം. പലവക ശാസ്ത്രങ്ങളും ശില്പങ്ങളും കർമ്മങ്ങളുമെല്ലാം ഇതിൽ അന്തർഭവിക്കുന്നു. അതുകൊണ്ടു നിങ്ങൾ നാട്യത്തിന്റെ കാര്യത്തിൽ ദേവന്മാരുമായി പിണങ്ങരുത്.'' ഇങ്ങനെ അസുരന്മാരെ പറഞ്ഞു ആശ്വസിപ്പിച്ചതിന്നുശേഷം നാട്യമണ്ഡപത്തിൽ രംഗപൂജയുടെ ആവശ്യകതയെപ്പറ്റി ബ്രഹ്മാവ് ദേവന്മാർക്കു അറിവുകൊടുക്കുകയും രംഗപൂജ നടത്തുവാൻ ഭരതനോടു ആവശ്യപ്പെടുകയും ചെയ്തു. നാട്യോൽപ്പത്തിയെ സംബന്ധിക്കുന്ന ഇത്രയും കാര്യങ്ങൾ ഒന്നാമധ്യായത്തിൽ അടങ്ങിയിരിക്കുന്നു. വേദാദിവിദ്യകൾ പഠിക്കുവാൻ സൗകര്യമില്ലാത്ത സാമാന്യജനങ്ങൾക്കു വിജ്ഞാനവും വിനോദവും ജനിപ്പിക്കുവാൻ വേണ്ടി ആവിഷ്ക്കരിച്ച അത്ഭുതവിദ്യയാണ് ഗുണദോഷസമ്മിശ്രമായ ലോകജീവിതത്തിന്റെ പ്രത്യക്ഷാനുകരണരൂപമായ നാട്യപ്രയോഗമെന്നു ചുരുക്കം.

നാട്യഗൃഹത്തിന്റെ നിർമ്മാണവിധിയാണ് രണ്ടാമധ്യായത്തിലെ വിഷയം. വലിപ്പംകൊണ്ടും ആകൃതികൊണ്ടും മൂമ്മൂന്നുതരത്തിലുള്ള നാട്യഗൃഹങ്ങളെക്കുറിച്ച് ഇതിൽ പ്രസ്താവിക്കുന്നുണ്ട്. മുപ്പത്തിരണ്ട്, അറുപത്തിനാല്, നൂറ്റെട്ട് എന്നാണു വലിപ്പത്തിന്റെ കോൽക്കണക്ക്. സമചതുരം, ദീർഘചതുരം, മുക്കോണ് എന്നു ആകൃതിയും മൂന്നുവിധം. സ്ഥലം

തിരഞ്ഞെടുത്തു ഭൂമി ശുദ്ധിചെയ്തു നല്ല നാളിൽ ശുഭമുഹൂർത്തത്തിൽ അളന്നു കുറ്റി തറച്ചു രംഗം, അണിയറ, പ്രേക്ഷകസ്ഥാനം മുതലായവ വേർതിരിച്ചു വാദ്യഘോഷങ്ങളോടുകൂടി തറക്കല്ലിട്ടു പണിതുടങ്ങുക, ഭിത്തികൾ കെട്ടുക, തൂണുകൾ നാട്ടുക തുടങ്ങി സകല കാര്യങ്ങൾക്കും സുസ്പഷ്ടങ്ങളായ നിർദ്ദേശങ്ങൾ ഈ അധ്യായത്തിലുണ്ട്. മുകളിൽ തട്ടിട്ടു ശൈലഗുഹാകാരമായി നിർമ്മിക്കണം നാട്യമണ്ഡപമെന്ന കാര്യം പ്രത്യേകം എടുത്തു പറയുന്നുണ്ട്. തൂണ്, ഉത്തരം, തുലാം മുതലായവയിൽ ചെയ്യേണ്ടുന്ന ശില്പവേലകളെക്കുറിച്ചും ചുമരിന്മേൽ കുമ്മായം തേച്ചു ചിത്രങ്ങൾ എഴുതേണ്ടുന്നതിനെക്കുറിച്ചും വ്യക്തമായി വിവരിക്കുന്നുണ്ട്. ഗൃഹനിർമ്മാണകലയെപ്പറ്റി രണ്ടാമധ്യായം ബഹുമുഖമായ വിജ്ഞാനം നൽകുന്നു.

രംഗദേവതാപൂജനമാണ് മൂന്നാമധ്യായത്തിലെ പ്രതിപാദ്യം. ബ്രഹ്മവിഷ്ണുമഹേശ്വരന്മാർക്കും ഇന്ദ്രാദി ദിക്പാലകന്മാർക്കും മറ്റുള്ള ദേവന്മാർക്കും അസുരന്മാർക്കും യക്ഷരാക്ഷസഗന്ധർവാദികൾക്കുമെന്നുവേണ്ട ലോകത്തിലുള്ള സകല ദേവതാവിഭാഗങ്ങൾക്കും സവിസ്തരം ചെയ്യേണ്ടുന്ന പൂജാപ്രകാരങ്ങളും ഓരോരുത്തരോടും പ്രാർത്ഥിക്കുവാനുള്ള മന്ത്രവിശേഷങ്ങളും ഇതിലുണ്ട്. ചുരുക്കത്തിൽ ഒരു യജ്ഞംതന്നെയാണ് ഇതിൽ വർണ്ണിച്ചിട്ടുള്ള രംഗദൈവപൂജ. 'യജ്ഞേന സമ്മിതം ഹ്യേതദ്രംഗദൈവതപൂജനം' എന്നു ഭരതൻ തന്നെ എടുത്തു പറയുന്നുണ്ട്.

നാട്യാംഗങ്ങളായ നൃത്തഭേദങ്ങളുടെ വർണ്ണനമാണ് നാലാമധ്യായത്തിലെ പ്രധാനവിഷയം. വിശ്വകർമ്മാവു നിർമ്മിച്ച നാട്യഗൃഹത്തിൽ ആദ്യം അഭിനയിച്ചത് അമൃതമഥനകഥയാണെന്ന് ഈ അധ്യായത്തിൽ ആദ്യം പ്രസ്താവിക്കുന്നു. ദേവൻമാരും അസുരന്മാരും ചേർന്നു പാലാഴിമഥനം നടത്തിയ പ്രമേയമായതുകൊണ്ട് അതു അസുരന്മാർക്കും ഇഷ്ടമാകുമല്ലോ.

പിന്നീടു ബ്രഹ്മാവിൻെറ നിർദ്ദേശപ്രകാരം ഹിമാലയത്തിൽച്ചെന്നു പരമേശ്വരസമക്ഷം ത്രിപുരദഹനം കഥയും ഭരതനും പുത്രന്മാരും കൂടി അഭിനയിക്കുകയുണ്ടായി. അതുകണ്ടു ഭൂതഗണങ്ങളും പരമേശ്വരനും വളരെ സന്തുഷ്ടരായി. പരമേശ്വരൻ ബ്രഹ്മാവിനോടു പറഞ്ഞു, ''അങ്ങു സൃഷ്ടിച്ച ഈ നാട്യം വളരെ നന്നായിട്ടുണ്ട്. ഞാനും പ്രദോഷനൃത്തത്തിനുവേണ്ടി പലവക കരണങ്ങളും അംഗഹാരങ്ങളും ഉൾക്കൊള്ളുന്ന നൃത്തം വ്യവസ്ഥപ്പെടുത്തീട്ടുണ്ട്. നാട്യപ്രയോഗത്തിൻെറ പൂർവ്വരംഗത്തിൽ ആ നൃത്തവും കൂടി പ്രയോഗിച്ചാൽ നന്നായിരിക്കും. ഇവിടെ ഇപ്പോൾ പ്രയോഗിച്ച പൂർവ്വരംഗം ശുദ്ധം; നൃത്തം ചേർന്നാൽ ആ പൂർവ്വരംഗം ചിത്രമാവും.'' ഇതുകേട്ടപ്പോൾ ബ്രഹ്മാവ് അംഗഹാരപ്രയോഗങ്ങളെക്കുറിച്ച് ഉപദേശിച്ചു തരണമെന്നു പരമേശ്വരനോടു ആവശ്യപ്പെട്ടു. അപ്പോൾ ആ ദേവൻ തണ്ഡുവിനെ— നന്ദികേശ്വരനെ—വിളിച്ച് , അംഗഹാരപ്രയോഗങ്ങളെ ഭരതന്നു ഉപദേശിച്ചു കൊടുക്കുവാൻ നിയോഗിച്ചു. അതനുസരിച്ചു തണ്ഡുവിൽനിന്നു താൻ പഠിച്ചതാണ് താണ്ഡവമെന്നു പേരുള്ള നൃത്തം എന്ന പ്രസ്താവനയോടുകൂടിയാണ് നാലാമധ്യായത്തിൽ കരണങ്ങളേയും അംഗഹാരങ്ങളേയും ഭരതൻ അവതരിപ്പിക്കുന്നത്.

നൃത്തത്തിൽ കൈകാലുകളുടെ നിലയ്ക്കുള്ള ഭേദത്തിൽനിന്നാണ് കരണങ്ങളുടെ ഉത്പത്തി. തലപുഷ്പപുടം തുടങ്ങി ഗംഗാവതരണാന്തമായി നൂറ്റെട്ടു കരണങ്ങളുണ്ട്. ആ കരണങ്ങൾ അഞ്ചാറെണ്ണം ചേർന്നുണ്ടാകുന്നവയാണ് അംഗഹാരങ്ങൾ. അവസ്ഥിരഹസ്തം മുതലായി മുപ്പത്തിരണ്ടാണ്. അക്ഷരങ്ങൾ ചേർന്നു പദങ്ങളും അവ ചേർന്നു വാക്യങ്ങളുമുണ്ടാകുന്നതുപോലെ ഹസ്തപാദസമായോഗംകൊണ്ടു കരണങ്ങളും കരണയോഗംകൊണ്ട് അംഗഹാരങ്ങളുമുണ്ടാകുന്നു. ഓരോ കരണത്തിനും

അംഗഹാരത്തിനും വെവ്വേറെ ലക്ഷണം പറയുന്നുണ്ട്. കരണങ്ങൾക്കു തമ്മിലുള്ള സൂക്ഷ്മഭേദം മനസ്സിലാക്കി പ്രയോഗിക്കുക വളരെ പ്രയാസമായ കാര്യമാണ്.

അംഗഹാരങ്ങളെത്തുടർന്നു നൃത്താംഗങ്ങളായ രേചകങ്ങളേയും പിണ്ഡീബന്ധങ്ങളേയും വിവരിക്കുന്നു. പാദരേചകം കടീരേചകം ഹസ്തരേചകം കണ്ഠരേചകം എന്ന് അതാതംഗങ്ങളുടെ ചലനവിശേഷങ്ങളെക്കാണിക്കുന്ന രേചകങ്ങൾ നാല്. ഓരോ ദേവന്മാർക്കും ദേവിമാർക്കും സൂചകമാംവിധം കല്പിച്ചിട്ടുള്ള പിണ്ഡീബന്ധങ്ങൾ പതിനാറിലേറെയുണ്ട്. ശിവനു വൃഷപിണ്ഡി, ചണ്ഡികക്കു സിംഹവാഹിനി, വിഷ്ണുവിനു താർക്ഷ്യപിണ്ഡി , ഇന്ദ്രനു ഐരാവതി ഇത്യാദികളാണ് സംജ്ഞകൾ. കൊടിയടയാളങ്ങളെയാണു മിക്കവാറും പിണ്ഡികൾക്കു ചിഹ്നങ്ങളായി സ്വീകരിച്ചിട്ടുള്ളത്.

നൃത്തം അഭിനയത്തിനു പോഷണമാവുന്നതെങ്ങിനെയെന്നുള്ള മഹർഷിമാരുടെ ചോദ്യവും അതിനുള്ള ഭരതൻെറ ഉത്തരവുമാണു നാലാമധ്യായത്തിൻെറ അവസാനത്തിലുള്ളത്. നൃത്തം അഭിനയത്തിനു ശോഭാജനകമാണ്, നൃത്തം സകലർക്കും ഇഷ്ടമായിട്ടുള്ളതാണ്, അതു മംഗളകരമാണ്, വിനോദകരവുമാണ് എന്നുള്ളതാണ് ഉത്തരത്തിൻെറ രത്നച്ചുരുക്കം.

അഞ്ചാമധ്യായം പൂർവ്വരംഗവിധിയെ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്. നാട്യപ്രയോഗത്തിൻെറ ആരംഭത്തിലുള്ള പൂർവ്വരംഗത്തിൽ നൃത്തവും കൂടി ചേർന്നാൽ നന്നായിരിക്കുമെന്നാണല്ലോ മുമ്പു പരമേശ്വരൻ നിർദ്ദേശിച്ചത്. അങ്ങിനെ പ്രസ്താവത്തിൽ വന്ന പൂർവ്വരംഗത്തിൻെറ വിശദീകരണമാണു പഞ്ചമാധ്യായത്തിലെ പ്രമേയം. പൂർവ്വരംഗത്തിനു നടന്മാർ മറയ്ക്കകത്തു പ്രയോഗിക്കേണ്ടുന്ന ഒമ്പത് അംഗങ്ങളും മറ നീക്കിയതിനുശേഷം പ്രയോഗിക്കേണ്ടുന്ന പത്ത് അംഗങ്ങളുമുണ്ട്. (1) പ്രത്യാഹാരം-വാദ്യക്കാരെ ഒരുക്കി യഥാസ്ഥാനം ഇരുത്തുക. (2) അവതരണം-പാട്ടുകാരെ ഇരുത്തുക. (3) ആരംഭം-പാട്ടുകാരുടെ ആലാപം തുടങ്ങൽ . (4) ആശ്രാവണ-വാദ്യത്തിൻെറ നാദം കേൾപ്പിക്കുക. (5) വക്ത്രപാണി-കുഴലൂത്തു തുടങ്ങുക. (6) പരിഘട്ടന-വീണമീട്ടൽ തുടങ്ങുക. (7) സംഘോടന -വാദ്യപ്രയോഗാരംഭം. (8) മാർഗ്ഗാസാരിതം- വീണയും വാദ്യവും ചേർത്തു പ്രയോഗിക്കുക. (9) ആസാരിതക്രിയ-താളം വ്യവസ്ഥപ്പെടുത്തുക ഇവയാണ് മറയ്ക്കകത്തുള്ള ഒമ്പതംഗങ്ങൾ.

1. ഗീതകം-ദേവതാകീർത്തനം ചെയ്യുക. 2. വർദ്ധമാനകം-ഒന്ന്, രണ്ട്, മൂന്ന്, നാല് എന്ന ക്രമത്തിൽ നർത്തകികൾ പ്രവേശിച്ച് നൃത്തം നിർവ്വഹിക്കുക. 3. ഉത്ഥാപനം-നാന്ദീപദ്യംചൊല്ലുക. 4. പരിവർത്തനം-നാലുദിക്കിലേയ്ക്കും തിരിഞ്ഞു ദിക്പാലവന്ദനം ചെയ്യുക. 5. ശുഷ്ക്കാവകൃഷ്ടനാന്ദി-ശുഷ്ക്കാക്ഷരങ്ങളെക്കൊണ്ട്-വായ്ത്താരികൾ കൊണ്ട്-ദേവദ്വിജനൃപാദികളെ ആശീർവ്വദിക്കുക. 6. രംഗദ്വാരം-വാചികവും ആംഗികവുമായ അഭിനയം തുടങ്ങുക. 7. ചാരി-ശൃംഗാരനൃത്തം ചെയ്യുക. 8. മഹാചാരി-രൌദ്രനൃത്തം ചെയ്യുക. 9. ത്രിഗതം-വിദൂഷകൻ സൂത്രധാരൻ പാരിപാർശ്വികൻ എന്നീ മൂന്നുപേർ പ്രവേശിച്ച് തമ്മിൽ സംഭാഷണം നടത്തുക. 10. പ്രരോചന-അവതരിപ്പിക്കാൻ പോവുന്ന നാട്യത്തിൻെറ മേന്മകൾ വിവരിച്ചു പ്രേക്ഷകർക്കു രുചി ജനിപ്പിക്കുക-ഇവയാണു മറ നീക്കിയതിനു ശേഷമുള്ള പൂർവരംഗാംഗങ്ങൾ. മേൽകാണിച്ച പൂർവ്വരംഗങ്ങളിൽ ചിലതൊക്കെ ചാക്യാർകൂത്ത്, കൃഷ്ണനാട്ടം, കഥകളി, ഓട്ടൻതുള്ളൽ മുതലായവയിൽ ഇപ്പോഴും കാണാം.

ത്ര്യശ്രവും ചതുരശ്രവുമായ പൂർവ്വരംഗത്തിൻെറയും ശുദ്ധം ചിത്രം എന്നിങ്ങനെ രണ്ടു വിധത്തിലുള്ള പൂർവ്വരംഗത്തിൻെറയും സ്വഭാവം വിവരി

ച്ചതിന്നുശേഷം പൂർവ്വരംഗത്തിന് ആവശ്യമായ അഞ്ചുതരം ധ്രുവാഗീതികളുടെ വിവരണവും നൽകുന്നു. ഇങ്ങനെ പൂർവ്വരംഗവിധി മാത്രമാണ് അഞ്ചാമധ്യായത്തിലെ വിഷയം.

രസാധ്യായമാണ് ആറാമത്തേത്. നാട്യപ്രയോഗത്തിൽ രസാഭിനയമാണല്ലോ പ്രധാനം. ശൃംഗാരാദികളായ എട്ടു രസങ്ങളെയും ഇതിൽ വിസ്തരിച്ചു പ്രതിപാദിക്കുന്നു. ശൃംഗാരം ഹാസ്യം കരുണം രൌദ്രം വീരം ഭയാനകം ബീഭത്സം അത്ഭുതം എന്നിങ്ങനെ രസങ്ങൾ എട്ടാണ്. അവയുടെ നിദാനങ്ങളായ സ്ഥായിഭാവങ്ങളും രതി ഹാസം ശോകം ക്രോധം ഉത്സാഹം ഭയം ജുഗുപ്സ വിസ്മയം എന്നിപ്രകാരം എട്ടുതന്നെ. രസങ്ങളെ പോഷിപ്പിക്കുന്ന വ്യഭിചാരിഭാവങ്ങൾ നിർവ്വേദാദികളായി മുപ്പത്തിമൂന്നെണ്ണമുണ്ട്. സ്തംഭം സ്വേദം രോമാഞ്ചം സ്വരഭേദം വേപഥു വൈവർണ്ണ്യം അശ്രു പ്രളയം എന്നീവണ്ണം എട്ടു സാത്വികഭാവങ്ങളുമുണ്ട്. അവയെല്ലാം നിർദ്ദേശിച്ചതിനു ശേഷം രത്യാദികളായ സ്ഥായിഭാവങ്ങളാണ് രസങ്ങളായി പരിണമിക്കുന്നതെന്നും ഓരോ രസത്തിനും പ്രത്യേകം നിറങ്ങളും ദേവതകളും ഉണ്ടെന്നും അവ ഇന്നിന്നതാണെന്നും കാണിക്കുന്നു. അതിന്നുശേഷം ഓരോ രസങ്ങളുടേയും കാരണകാര്യരൂപങ്ങളായ വിഭാവാനുഭാവങ്ങളേയും വ്യഭിചാരിഭാവങ്ങളേയും വെവ്വേറെ സവിസ്തരം വർണ്ണിക്കുന്നു. രസങ്ങൾക്കു വരുന്ന വകഭേദങ്ങളേയും എടുത്തു കാണിക്കുന്നുണ്ട്. ശാന്തരസത്തെക്കുറിച്ചുള്ള പ്രതിപാദനവും ഒടുവിലുണ്ട്. ആ ഭാഗം പ്രക്ഷിപ്തമാവാനാണ് ന്യായം. ശാന്തത്തിന്നു നാട്യത്തിൽ ആദ്യകാലത്തു സ്ഥാനമുണ്ടായിരുന്നില്ല.

ഏഴാമത്തേത് ഭാവാധ്യായമാണ്. എട്ടു സ്ഥായിഭാവം, മുപ്പത്തിമൂന്നു വ്യഭിചാരിഭാവം, എട്ടു സാത്വികഭാവം ഇങ്ങനെ നാല്പത്തിഒമ്പത് ഭാവങ്ങളുടെ സവിസ്തരവ്യാഖ്യാനമാണ് സപ്തമാധ്യായം. വ്യഭിചാരി സാത്വികഭാവങ്ങളിൽ ഏതേതു ഭാവങ്ങൾ ഏതേതു രസത്തെ പോഷിപ്പിക്കുമെന്ന കാര്യവും അവസാനത്തിൽ നിർദ്ദേശിക്കുന്നുണ്ട്.

എട്ടാമധ്യായത്തിൽ അഭിനയനിരൂപണം തുടങ്ങുന്നു. ആഭിമുഖ്യം നയിക്കുന്നത്- കാവ്യാർത്ഥങ്ങളെ പ്രേക്ഷകന്മാരുടെ കണ്മുന്നിലെത്തിക്കുന്നത്—അഭിനയം. അത് ആംഗികം വാചികം ആഹാര്യം സാത്വികം എന്നു നാലു വിധം. അവയിൽ സാത്വികാഭിനയത്തെപ്പറ്റി, അടുത്തുമുമ്പു കഴിഞ്ഞ ഭാവാധ്യായത്തിൽ സാത്വികഭാവനിരൂപണാവസരത്തിൽ വിവരിച്ചു കഴിഞ്ഞു.

ആംഗികാഭിനയം, മുഖജം ശാരീരം ചേഷ്ടാകൃതം എന്നു മൂന്നു വിധത്തിലാണ്. അവയിൽ മുഖജാഭിനയമാണ് എട്ടാമധ്യായത്തിലെ വിഷയം.

ആകമ്പിതാദികളായി തലയുടെ ചലനം 13 വിധം. ദൃഷ്ടികൾ 36 വിധത്തിലുണ്ട്. രസദൃഷ്ടികൾ എട്ട്, സ്ഥായിദൃഷ്ടികൾ എട്ട്, സഞ്ചാരിദൃഷ്ടികൾ ഇരുപത്. ഭ്രമണം വലനം തുടങ്ങി കൃഷ്ണമണികളുടെ ഗതി ഒമ്പത് വിധമാണ്. സമം സാചീകൃതം മുതലായി നോട്ടം എട്ടു തരത്തിലുണ്ട്. മിഴിക്കുക ചിമ്മുക മുതലായി കൺപോളകളുടെ കർമ്മങ്ങൾ ഒമ്പത്. പൊക്കുക താഴ്ത്തുക മുതലായി പുരികങ്ങളുടെ കർമ്മം ഏഴ്. ചുളുക്കുക വിടർത്തുക മുതലായി മൂക്കിൻെറ കർമ്മം ആറുതരം. ഒട്ടിക്കുക വീർപ്പിക്കുക തുടങ്ങി കവിളിൻെറ കർമ്മവും ആറാണ്. കോട്ടുക പിളുത്തുക തുടങ്ങി ചുണ്ടിൻെറ കർമ്മവും ആറുതന്നെ. താടിയുടെ കർമ്മം ഏഴുണ്ട്. തിരിക്കുക താഴ്ത്തുക ഉയർത്തുക ഇത്യാദിയായി മുഖാഭിനയം ആറ്. സാധാരണ നില, തെളിവ്, ചുവപ്പ്, കറുപ്പ് എന്നിങ്ങനെ മുഖരാഗം നാലുവിധം. ഒമ്പതുവിധം കർമ്മം കഴുത്തിനുമുണ്ട്. ഇങ്ങനെ കഴുത്തുവരെ

യുള്ള ഉപാംഗങ്ങളുടെയെല്ലാം അഭിനയം എട്ടാമധ്യായത്തിൽ വിസ്തരിക്കുന്നു. ഓരോ ചലനങ്ങളുടേയും ഉപയോഗങ്ങളും അപ്പപ്പോൾത്തന്നെ വിവരിക്കുന്നുണ്ട്.

ഒമ്പതാമധ്യായം മുഴുവനും ഹസ്താഭിനയമാണ്. ഒറ്റക്കൈ കൊണ്ടു കാണിക്കേണ്ടുന്ന കൈമുദ്ര 24. രണ്ടു കയ്യും ചേർത്തു കാണിക്കേണ്ടത് 13. ഉൽക്കർഷവികർഷണാദികളായി ഹസ്തകർമ്മങ്ങൾ 20. മലർത്തി, കമിഴ്ത്തി, ചെരിച്ച് എന്നിങ്ങനെ ഹസ്തപ്രചാരം മൂന്നു വിധം. പൊക്കിയും താഴ്ത്തിയും കാണിക്കേണ്ടുന്ന വിധങ്ങളും വേഗത്തിലും സാവധാനമായും ആംഗികങ്ങൾ കാണിക്കേണ്ടുന്ന സന്ദർഭങ്ങളും ഈ അദ്ധ്യായത്തിൽ വ്യക്തമാക്കുന്നുണ്ട്. ചതുരശ്രാദികളായി 29 വിധം നൃത്തക്കൈകളും ആവേഷ്ടിതാദികളായി നാലു നൃത്തകരണങ്ങളും വിലങ്ങനെ, മേല്പോട്ട്, കീഴ്പോട്ട് എന്ന മട്ടിൽ പത്തുവിധം കൈകളുടെ നിലകളും ഒടുവിൽ വിവരിക്കുന്നുണ്ട്. ആംഗികാഭിനയവിഷയത്തിൽ ഈ ഒമ്പതാമധ്യായം വളരെ പ്രാധാന്യമുള്ളതാണ്.

ശരീരാഭിനയമാണ് പത്താമധ്യായത്തിലെ വിഷയം. മാറിടം മുതൽ കാലടിവരെയുള്ള ശരീരാവയവങ്ങളുടെ കർമ്മങ്ങളെ ഇതിൽ വിവരിക്കുന്നു. മാറിടത്തിന് 5, വാരികൾക്ക് 5, വയറിന് 3, അരക്കെട്ടിന് 5, തുടകൾക്ക് 5, കണങ്കാലുകൾക്ക് 5, കാലടിക്ക് 5 ഇങ്ങനെയാണ് വകഭേദങ്ങളുടെ സംഖ്യാവ്യവസ്ഥ.

പതിനൊന്നാമധ്യായത്തിൽ ചാരീവിധാനമാണ്. ഒരുകാൽകൊണ്ടുള്ള വ്യായാമപ്രകാരമാണ് ചാരി. നൃത്തത്തിലും യുദ്ധത്തിലും മറ്റുമാണ് ചാരിയുടെ ഉപയോഗം. ഭൂമിചാരികൾ 16, ആകാശചാരികൾ 16 ഇങ്ങനെ ആകെ ചാരികൾ 32 ഉണ്ട്. ഇവയുടെ ലക്ഷണങ്ങളും ഉപയോഗങ്ങളും വിവരിച്ചതിനുശേഷം 6 വിധം സ്ഥാനങ്ങളെക്കുറിച്ചും 4 വിധം ന്യായങ്ങളെക്കുറിച്ചും വിവരിക്കുന്നു. നില്പുകളുടെ വകഭേദങ്ങളാണു സ്ഥാനങ്ങൾ. യുദ്ധച്ചിട്ടകളാണു ന്യായങ്ങൾ. എന്തുചെയ്യുമ്പോഴും അംഗസൌഷ്ഠവം—അഴക്—ഉണ്ടായിരിക്കണമെന്ന് പ്രത്യേകം എടുത്തുപറയുന്നുണ്ട്. സൌഷ്ഠവം വരുത്തേണ്ടതെങ്ങിനെയെന്നും കാണിക്കുന്നുണ്ട്. എടുക്കുക, തുടയ്ക്കുക, തൊടുക്കുക, അയയ്ക്കുക, എന്നിങ്ങനെ വില്ലെടുത്തു യുദ്ധം ചെയ്യുമ്പോൾ നാലു കരണമുണ്ടെന്നും പറയുന്നു. ഈ അധ്യായത്തിൽ പറഞ്ഞ വ്യായാമങ്ങളെല്ലാം എണ്ണ ദേഹത്തിലാകമാനം കൊഴുക്കെത്തേച്ച് അഭ്യസിക്കേണ്ടതാണെന്നും ആരോഗ്യമുള്ളവരെക്കൊണ്ടു മാത്രമേ വ്യായാമം ചെയ്യിക്കാവു എന്നും ഉപദേശിച്ചുകൊണ്ട് ഈ അധ്യായം അവസാനിപ്പിക്കുന്നു.

മണ്ഡലങ്ങളെക്കുറിച്ചാണ് പന്ത്രണ്ടാമധ്യായത്തിൽ പറയുന്നത്. ചാരികളെപ്പോലെ മണ്ഡലങ്ങളും ആകാശത്തിലേയ്ക്കും ഭൂമിയിലേയ്ക്കും വെവ്വേറെയുണ്ട്. ചാരികൾ ചേർന്നു കരണവും കരണങ്ങൾ ചേർന്നു ഖണ്ഡവും ഖണ്ഡങ്ങൾ ചേർന്നു മണ്ഡലവും ഉണ്ടാവുന്നു. അക്ഷരങ്ങൾ ചേർന്നു പദവും, പദങ്ങൾ ചേർന്നു വാക്യവും, വാക്യങ്ങൾ ചേർന്നു ഖണ്ഡികയും, ഖണ്ഡികകൾ ചേർന്നു പ്രബന്ധവും ഉണ്ടാകുന്നതു പോലെ എന്നു ദൃഷ്ടാന്തം പറയാം. കഥകളിയിലെ കലാശങ്ങൾക്ക് സദൃശങ്ങളാണ് മണ്ഡലങ്ങൾ. ആകാശഗതങ്ങളായി പത്ത്, ഭൂമിഗതങ്ങളായി പത്ത്, ഇങ്ങനെ ഇരുപത് മണ്ഡലങ്ങളുടെ ലക്ഷണം ഈ അധ്യായത്തിൽ പറയുന്നുണ്ട്. ശസ്ത്രയുദ്ധം ബാഹുയുദ്ധം പരിക്രമം മുതലായവയിലാണ് മണ്ഡലങ്ങളുടെ ഉപയോഗം.

കഥാപാത്രങ്ങളുടെ പ്രകൃതിഭേദമനുസരിച്ചു ഗതിയിൽ വരുത്തേണ്ടുന്ന വിശേഷങ്ങളെക്കുറിച്ചാണ് പതിമൂന്നാമധ്യായത്തിൽ പ്രതിപാദിക്കുന്നത്.

മനുഷ്യരുടേയും മൃഗങ്ങളുടേയും പക്ഷികളുടേയും ഗതിഭേദങ്ങൾ, സ്ത്രീപുരുഷഭേദം, തരുണവൃദ്ധഭേദം, സ്വാമിഭൃത്യഭേദം മുതലായ ഭേദമനുസരിച്ചുള്ള ഗതിഭേദങ്ങൾ, ആകാശത്തിൽ നിന്നു വീഴൽ, വെള്ളത്തിൽ ഒഴുകൽ, ആന കുതിര തേര് തോണി വിമാനം മുതലായ വാഹനങ്ങളിൽ സഞ്ചരിക്കുന്നവരുടെ ഗതിഭേദങ്ങൾ, കള്ളുകുടിയൻ, ഭ്രാന്തൻ, നൊണ്ടി, മുടന്തൻ തുടങ്ങിയവരുടെ ഗതിഭേദങ്ങൾ , രസഭേദത്തിൽ വരുന്ന ഗതിഭേദങ്ങൾ ഇങ്ങനെ എല്ലാതരം ഗതിഭേദങ്ങളെക്കുറിച്ചും ഈ അധ്യായത്തിൽ വിവരിക്കുന്നുണ്ട്. ഒടുവിൽ ഇരിപ്പിൻെറയും കിടപ്പിൻെറയും വകഭേദങ്ങളും പറയുന്നുണ്ട്. നടന്മാർക്കു നാട്യപ്രയോഗത്തിൽ എത്രമാത്രം ഔചിത്യബോധമുണ്ടായിരിക്കണം എന്നു കാണിക്കുന്ന അധ്യായമാണിത്.

കക്ഷ്യാവിഭാഗം പ്രവൃത്തിഭേദം ധർമ്മിഭേദം ഇതു മൂന്നുമാണ് പതിന്നാലാമധ്യായത്തിലെ വിഷയം. കഥാപാത്രങ്ങളുടെ മേലും കീഴുമുള്ള നിലയെ ആസ്പദമാക്കി രംഗത്തിൽ കല്പിക്കേണ്ടുന്ന സ്ഥാനഭേദവും ഏതുവഴിക്ക് രംഗത്തിൽ പ്രവേശിക്കണം, എവിടെ നിൽക്കണം, എവിടെ ഇരിക്കണം, എങ്ങോട്ടുനോക്കി പറയണം എന്നു തുടങ്ങിയ കാര്യങ്ങളിലുള്ള വ്യവസ്ഥയുമാണ് കക്ഷ്യാവിഭാഗത്തിൻെറ വിഷയം. പ്രവൃത്തി നാലു വിധമാണ്. ആവന്തി, ദാക്ഷിണാത്യ, പാഞ്ചാലി, ഔഡ്രമാഗധി എന്ന് അവയ്ക്ക് പേർ. ഭൂമിയിൽ പല പല ദേശങ്ങളിലുള്ള വേഷവും ഭാഷയും ആചാരവും ഉൾക്കൊള്ളുന്ന വൃത്താന്തങ്ങളെ പ്രകാശിപ്പിക്കുന്നവയാണ് പ്രവൃത്തികൾ. നാട്യപ്രയോഗത്തിനുള്ള സൗകര്യം നോക്കി നാലാക്കിത്തിരിച്ചിട്ടുണ്ടെന്നു മാത്രം. കൈശികി, ആരഭടി, സാത്ത്വതി, ഭാരതി എന്നിങ്ങനെ നാലുതരം വൃത്തികളെക്കുറിച്ച് ഒന്നാമധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആ വൃത്തികളുടെ അടിസ്ഥാനത്തിലാണ് പ്രവൃത്തി വിഭാഗം ചെയ്തിട്ടുള്ളത്. സുകുമാരം ആവിദ്ധം എന്നു രണ്ടുതരം നാട്യപ്രയോഗമുണ്ട്. നാടകം പ്രകരണം ഭാണം മുതലായ രൂപകങ്ങൾ സുകുമാരപ്രയോഗങ്ങളായിരിക്കെ ഡിമം സമവകാരം വ്യായോഗം മുതലായ രൂപകങ്ങൾ ആവിദ്ധപ്രയോഗങ്ങളാണ്. ആ പ്രയോഗഭേദമനുസരിച്ചു വേണം വൃത്തികളും പ്രവൃത്തികളും കൈക്കൊള്ളുവാൻ.

ധർമ്മി രണ്ടുവിധം. 1. ലോകധർമ്മി. 2. നാട്യധർമ്മി. ലോകസിദ്ധങ്ങളുടെ യഥാതഥമായ അഭിനയം ലോകധർമ്മി . നാട്യസങ്കേതസിദ്ധങ്ങളുടെ അഭിനയം നാട്യധർമ്മി. ഹിമവാനും ഗംഗയും സൂര്യചന്ദ്രന്മാരും മറ്റും കഥാപാത്രങ്ങളായി രംഗത്തിൽ പ്രവേശിക്കുന്നതും പദ്യത്തിൽ സംസാരിക്കുന്നതുമൊക്കെ നാട്യധർമ്മിയാണെന്നു താൽപര്യം. ഇങ്ങനെ പതിനാലാമധ്യായത്തോടുകൂടി ആംഗികാഭിനയവിധികളെല്ലാം അവസാനിക്കുന്നു.

പതിനഞ്ചാമധ്യായത്തിൽ വാചികാഭിനയം തുടങ്ങുന്നു. അഭിനയത്തിൻെറ കാതലായ ഭാഗം—ശരീരം—വാക്കാണ്. കവിപ്രജാപതിയുടെ ആദ്യസൃഷ്ടിയാണത്. അതിൻെറ രംഗാവിഷ്ക്കരണമാണ് വാചികാഭിനയം. ആംഗികവും സാത്വികവും ആഹാര്യവുമെല്ലാം കാവ്യാർത്ഥങ്ങളുടെ പ്രത്യക്ഷീകരണത്തിൽ സഹായകങ്ങൾ മാത്രമാണ്, അലങ്കാരങ്ങൾ മാത്രമാണ്. കാവ്യധർമ്മങ്ങളുടെയെല്ലാം നിരൂപണം വാചികാഭിനയപരങ്ങളായ, 15 തൊട്ട് 22 കൂടിയുള്ള എട്ടധ്യായത്തിൽ അന്തർഭവിക്കുന്നു.

വാചികാഭിനയത്തിനുള്ള വാക്യങ്ങൾക്ക് പാഠ്യമെന്നു പറയുന്നു. സംസ്കൃതം പ്രാകൃതം ഇങ്ങനെ രണ്ടുവിധമാണ് പാഠ്യം. പദ്യരൂപങ്ങളായ പാഠ്യങ്ങളുടെ വൃത്തങ്ങളെക്കുറിച്ചുള്ള പൊതുനിയമങ്ങളാണ് പതിനഞ്ചാമ

ധ്യായത്തിലെ പ്രധാന വിഷയം. അതിന്റെ പീഠികയെന്ന നിലയിൽ അകാരം മുതൽ ഔകാരം വരെയുള്ള 14 സ്വരങ്ങളെക്കുറിച്ചും ക മുതൽ ഹ വരെയുള്ള 33 വ്യഞ്ജനങ്ങളെക്കുറിച്ചും നാമാഖ്യാതോപസർഗ്ഗനിപാതരൂപങ്ങളായ നാലു വിധം പദങ്ങളെക്കുറിച്ചും തദ്ധിതവിഭക്ത്യാദിപ്രത്യയങ്ങളെക്കുറിച്ചും സന്ധിയെക്കുറിച്ചുമെല്ലാം ചുരുക്കത്തിൽ ഒരു നിരൂപണം ആദ്യം നൽകുന്നുണ്ട്. വ്യാകരണത്തിലെ പ്രാഥമികപാഠങ്ങളാണവ.

നാലു പാദം ചേർന്നത് ഒരു പദ്യം. പാദത്തിൽ ഒരക്ഷരം മുതൽ 26 അക്ഷരം വരെ വരാം. അക്ഷരത്തിന്റെ അടിസ്ഥാനത്തിൽ ഉക്ത മുതൽ ഉൽകൃതി കൂടി 26 ഛന്ദസ്സുകൾ. പാദത്തിൽ ഇരുപത്താറിലേറെ അക്ഷരമുള്ള വൃത്തത്തിന് മാലാവൃത്തമെന്നു പേർ. പാദത്തിൽ ആറക്ഷരമുള്ള ഗായത്രീഛന്ദസ്സു മുതൽ ഓരോ ഛന്ദസ്സിലും അനേകം വൃത്തങ്ങൾ വരാം. ലഘു ഗുരു എന്നിങ്ങനെ രണ്ടുവിധം അക്ഷരങ്ങളെയും ഭ മ ജ സ ര ത യ ന എന്ന് എട്ടുതരം ഗണങ്ങളേയും യതികളേയും ആശ്രയിച്ചാണ് വൃത്തവ്യവസ്ഥ. സമം, അർദ്ധസമം, വിഷമം എന്നു വൃത്തം മൂന്നു വിധമുണ്ട്. ഈ വിധത്തിൽ വൃത്തങ്ങളെക്കുറിച്ചുള്ള സാമാന്യനിയമങ്ങളെല്ലാം ഈ പതിനഞ്ചാമദ്ധ്യായത്തിൽ വിവരിക്കപ്പെട്ടിരിക്കുന്നു.

വൃത്തങ്ങളുടെ ലക്ഷണോദാഹരണങ്ങളാണ് പതിനാറാമദ്ധ്യായത്തിലുള്ളത്. ഒരു പാദത്തിൽ ആറക്ഷരം തൊട്ട് ഇരുപത്താറക്ഷരം വരെ വരുന്ന അമ്പതിലേറെ നല്ല സമവൃത്തങ്ങളുടെ ലക്ഷണങ്ങൾ ഈ അദ്ധ്യായത്തിലുണ്ട്. അർദ്ധസമവൃത്തങ്ങളും വിഷമവൃത്തങ്ങളും മാത്രാപ്രധാനങ്ങളായ ആര്യാദിവൃത്തങ്ങളും ഇതിൽ ഒടുവിൽ നിരൂപണം ചെയ്യപ്പെടുന്നുണ്ട്.

കാവ്യാലങ്കാരവിഷയങ്ങൾ മിക്കവാറും പതിനേഴാമദ്ധ്യായത്തിലാണു സംഗ്രഹിച്ചിട്ടുള്ളത്. കാവ്യലക്ഷണങ്ങൾ 36, കാവ്യാലങ്കാരങ്ങൾ 4, കാവ്യദോഷങ്ങൾ 10, കാവ്യഗുണങ്ങളും 10 ഇവയുടെ വിവരണം ഇതിലുൾപ്പെടുന്നു.

ഭൂഷണം, അക്ഷരസംഘാതം, ശോഭ, ഉദാഹരണം, ഹേതു തുടങ്ങിയ 36 ലക്ഷണങ്ങളെക്കുറിച്ചാണ് ആദ്യം പ്രസ്താവിക്കുന്നത്. ഇതിവൃത്തസ്വരൂപത്തെ അലങ്കരിക്കുന്ന കാവ്യധർമ്മങ്ങളാണ് ലക്ഷണങ്ങൾ. ഈ ലക്ഷണങ്ങളുടെ കഥതന്നെ പിന്നീട് മിക്ക ആലങ്കാരികന്മാരും വിട്ടുകളഞ്ഞിരിക്കുന്നു. അവയിൽ ചിലത് അർത്ഥാലങ്കാരങ്ങളിൽ ചിലർ ഉൾക്കൊള്ളിച്ചിട്ടുണ്ട്. അർവ്വാചീനന്മാരിൽ 'സാഹിത്യദർപ്പണ'ത്തിൽ മാത്രം 36 ലക്ഷണങ്ങളും സ്വീകരിച്ചുകാണുന്നു. വാസ്തവത്തിൽ അവ പ്രത്യേകം ശ്രദ്ധേയങ്ങളാണ്.

ഉപമ രൂപകം ദീപകം യമകം എന്നു നാല് അലങ്കാരങ്ങളേ ഭരതന്റെ മതപ്രകാരം കാവ്യങ്ങൾക്കുള്ളു. സംസ്കൃതാലങ്കാരഗ്രന്ഥങ്ങളിൽ അതിപ്രാചീനമായി കരുതി വരുന്ന ഭാമഹാലങ്കാരത്തിൽത്തന്നെ അലങ്കാരസംഖ്യ നാല്പത്തിമൂന്നുണ്ട്. അതു പിന്നെ വളർന്നു വളർന്നു അപ്പയ്യദീക്ഷിതരുടെ 'കുവലയാനന്ദ'ത്തിൽ 115 ആയിരിക്കുന്നു. ഭരതൻ ഏതായാലും അധികം അലങ്കാരപ്രിയനല്ല. ഉപമാദികളായ നാലലങ്കാരങ്ങളിൽത്തന്നെ പ്രഥമസ്ഥാനം ഉപമയ്ക്കാണ്. അതിനു ഏതാനും വകഭേദങ്ങൾ കാണിക്കുന്നുണ്ട്. ശബ്ദാലങ്കാരമായിട്ട് യമകം മാത്രമേ ഉള്ളൂ.

അഗൂഢമർത്ഥാന്തരമർത്ഥഹീനം
ഭിന്നാർത്ഥമേകാർത്ഥമഭിപ്ലുതാർത്ഥം
ന്യായാദപേതം വിഷമം വിസന്ധി
ശബ്ദച്യുതംവൈ ദശ കാവ്യദോഷാഃ.

എന്നിങ്ങനെ പത്തു കാവ്യദോഷങ്ങളെക്കുറിച്ചും

ശ്ലേഷഃ പ്രസാദഃ സമതാ സമാധിർ
മാധുര്യമോജഃ പദസൗകുമാര്യം
അർത്ഥസ്യ ച വ്യക്തിരുദാരതാ ച
കാന്തിശ്ച കാവ്യസ്യ ഗുണാ ദശൈതേ.

എന്നിങ്ങനെ പത്തു കാവ്യഗുണങ്ങളെക്കുറിച്ചും ഇതേ അധ്യായത്തിൽ ഭരതൻ വിവരിക്കുന്നു. ഇങ്ങിനെ ലക്ഷണാലങ്കാരദോഷഗുണനിരൂപണപരമാണ് പതിനേഴാമധ്യായം.

വാചികാഭിനയത്തിൽ അനുസരിക്കേണ്ടുന്ന ഭാഷാവ്യവസ്ഥ പതിനെട്ടാമധ്യായത്തിൽ വിവരിച്ചിരിക്കുന്നു. സംസ്കൃതത്തിന്നു പുറമേ നാട്യപ്രയോഗത്തിൽ പലതരം പ്രാകൃതങ്ങളും ഉപയോഗിക്കേണ്ടതുണ്ട്. സംസ്കൃതത്തിൽ നിന്നു പ്രാകൃതത്തിലേക്കു വരുത്തേണ്ടുന്ന അക്ഷരമാറ്റങ്ങളെക്കുറിച്ചാണ് ആദ്യം വിവരിക്കുന്നത്. അതിന്നുശേഷം ഭാഷാഭേദം കാണിക്കുന്നു. അതിഭാഷ, ആര്യഭാഷ, ജാതിഭാഷ, യോന്യന്തരഭാഷ, ഇങ്ങനെ ഭാഷ നാലു വിധം. ദേവന്മാരുടെ ഭാഷ അതിഭാഷ. രാജാക്കന്മാരുടേത് ആര്യഭാഷ. ജാതിഭേദങ്ങളെ ആസ്പദമാക്കിയുള്ള ഭാഷകൾ, ജാതിഭാഷകൾ. പശുപക്ഷ്യാദികളെ കഥാപാത്രങ്ങളാക്കുമ്പോൾ അവർക്കു വേണ്ടുന്ന ഭാഷ, യോന്യന്തരഭാഷ.

കഥാപാത്രങ്ങളിൽ ആർക്കെല്ലാം സംസ്കൃതം വേണം, പ്രാകൃതം ഉപയോഗിക്കേണ്ടവർ ആരെല്ലാം എന്നും മറ്റുമുള്ള വിവരങ്ങളും ഈ അദ്ധ്യായത്തിലുണ്ട്.

ദേശഭാഷാപ്രായോഗവ്യവസ്ഥയാണ് പിന്നീടുള്ളത്. കഥാപാത്രങ്ങളുടെ ഔചിത്യം നോക്കി മാഗധി, അർദ്ധമാഗധി, ആവന്തി, ശൌരസേനി, ബാഹ്ലീഹ, പ്രാച്യ, ദാക്ഷിണാത്യ എന്നിങ്ങനെ ഏഴു ദേശഭാഷകളെ നിർദ്ദേശിക്കുന്നുണ്ട്. ശകാരഭാഷ ആഭീരഭാഷ ദ്രാവിഡഭാഷ തുടങ്ങി വിഭാഷ എന്ന പേരിലും പല ഭാഷകൾ ഉള്ളതായി പറയുന്നുണ്ട്. ഏകാരം അധികമുള്ളത്, ഓകാരം അധികമുള്ളത്, ഉകാരം അധികമുള്ളത് ഇത്യാദിയായി അക്ഷരബാഹുല്യത്തെ ആസ്പദമാക്കിയും ഭാഷയെ വിഭജിക്കുന്നുണ്ട്. അവയുടെ ഉപയോഗങ്ങളേയും വേർതിരിച്ചു കാണിക്കുന്നുണ്ട്. ഭാഷാവ്യവസ്ഥയിൽ എടുത്തുപറയാത്ത കാര്യങ്ങളെല്ലാം ഔചിത്യം നോക്കി ലോകത്തിൽ നിന്നു ഗ്രഹിക്കേണ്ടതാണെന്നും പറഞ്ഞ് ഭാഷാവിചാരം അവസാനിപ്പിക്കുന്നു.

വാക്യപ്രയോഗത്തിലെ വിശേഷങ്ങളെ വിവരിക്കുന്ന പത്തൊമ്പതാമദ്ധ്യായത്തിൽ സംഭാഷണങ്ങളിൽ ആർ ആരെ എങ്ങിനെ സംബോധന ചെയ്യണമെന്ന കാര്യമാണ് ആദ്യം പറയുന്നത്. ഭഗവൻ, ദേവ, ആയുഷ്മൻ, താത, വത്സ, വയസ്യ, ആര്യപുത്ര തുടങ്ങി അനേകം സംബോധനാപ്രകാരങ്ങൾ ഇവിടെ എടുത്തു പറയുന്നുണ്ട്.

കവികൾ കഥാപാത്രങ്ങൾക്ക് പുതിയ പേർ കല്പിക്കുമ്പോൾ അംഗീകരിക്കേണ്ടുന്ന സാമാന്യതത്ത്വങ്ങളാണ് അടുത്ത വിഷയം. തുടർന്നു സംഭാഷണത്തിൽ അനുസരിക്കേണ്ടുന്ന സ്വരാദിവ്യവസ്ഥകളെക്കുറിച്ചു പറയുന്നു. ഷഡ്ജം ഋഷഭം ഗാന്ധാരം മധ്യമം പഞ്ചമം ധൈവതം നിഷാദം എന്ന് ഏഴു സ്വരം, ഉരസ്സ് ശിരസ്സ് കണ്ഠം എന്നു മൂന്നു സ്ഥാനം , ഉദാത്തം അനുദാത്തം സ്വരിതം കമ്പിതം എന്നു നാലു വർണ്ണം, സാകാംക്ഷം നിരാകാംക്ഷം എന്നു രണ്ടു കാകു, ഉച്ചം ദീപ്തം മന്ദം നീചം എന്നു നാലലങ്കാരം, അവയ്ക്കു ദ്രുതം വിളംബിതം എന്നു രണ്ടു സ്വഭാവം, വിച്ഛേദം അർപ്പണം വിസർഗ്ഗം അനുബന്ധം ദീപനം പ്രശമനം എന്ന് ആറ് അംഗങ്ങൾ എന്നീ ഉച്ചാരണഗുണങ്ങളെല്ലാം അനുസരിച്ച് രസോചിതമായി വാക്യങ്ങൾ

പ്രയോഗിക്കണമെന്നാണ് വിധി. നടന്മാരെ സംബന്ധിച്ചിടത്തോളം വളരെ പ്രാധാന്യമുള്ള അധ്യായമാണിത്.

നാടകാദികളായ ദശരൂപകങ്ങളുടെ ലക്ഷണമാണ് ഇരുപതാമധ്യായത്തിലെ പ്രതിപാദ്യം. നാടകം, പ്രകരണം, അങ്കം, വ്യായോഗം, ഭാണം, സമവകാരം, വീഥി, പ്രഹസനം, ഡിമം, ഈഹാമൃഗം ഇങ്ങനെ പത്തു വിധമാണ് രൂപകം. ഇവയിൽ നാടക പ്രകരണങ്ങളാണ് ഏറ്റവും പ്രധാനങ്ങൾ. അഞ്ചിൽ കുറയാതെ പത്തിലേറാതെ അങ്കമുണ്ടാവും നാടകത്തിലും പ്രകരണത്തിലും. അങ്കത്തെസ്സംബന്ധിച്ചുതന്നെ പല വ്യവസ്ഥകളുമുണ്ട്. സാങ്കേതികങ്ങളായ വളരെ വളരെ കാര്യങ്ങൾ നാടകത്തെസ്സംബന്ധിച്ച് അറിഞ്ഞിരിക്കേണ്ടതുണ്ട്. പ്രഖ്യാതം ഉൽപാദ്യം മിശ്രം എന്നു ഇതിവൃത്തം മൂന്നുവിധം. അതിൽത്തന്നെ സൂച്യം ദൃശ്യം എന്നു മറ്റൊരു വിഭാഗം. സൂച്യാംശങ്ങളെ സൂചിപ്പിക്കുന്ന രീതിക്കും വൈവിധ്യമുണ്ട്. എല്ലാം ആചാര്യൻ വളരെ വിസ്തരിച്ചു വിശദീകരിക്കുന്നുണ്ട്. ദശരൂപകങ്ങൾക്കു പുറമെ നാടിക എന്നൊരു ഉപരൂപകത്തെപ്പറ്റിയും പ്രസ്താവിക്കുന്നുണ്ട്. വീഥിയുടെ 13 അംഗങ്ങളും ലാസ്യത്തിൻെറ 12 അംഗങ്ങളും വിവരിക്കുന്നതും ഈ അദ്ധ്യായത്തിലാണ്.

സന്ധിസന്ധ്യംഗ നിരൂപണമാണ് 21-ാം അധ്യായത്തിൽ . മനുഷ്യശരീരത്തിന്ന് തല, മാറിടം, വയർ, തുട, കണങ്കാൽ ഇങ്ങനെ പ്രധാനമായി അഞ്ചു ഖണ്ഡങ്ങൾ ഉള്ളതുപോലെ നാടകപ്രകരണങ്ങളിലെ കഥാശരീരത്തിന്നും അഞ്ചു ഖണ്ഡങ്ങളുണ്ട്. അവയ്ക്കു സന്ധികൾ എന്നു പേർ. മുഖം, പ്രതിമുഖം, ഗർഭം, വിമർശം, നിർവ്വഹണം എന്നാണ് സന്ധികളുടെ വിശേഷപ്പേരുകൾ. അവയിൽ യഥാക്രമം ആരംഭം പ്രയത്നം പ്രാപ്ത്യാശനിയതാപ്തി ഫലസിദ്ധി എന്നീ അവസ്ഥകൾ വർണ്ണിച്ചിരിക്കണം. ബീജം ബിന്ദു പതാക പ്രകരി കാര്യം എന്ന ക്രമത്തിലാണ് ഇതിവൃത്തത്തിൻെറ വളർച്ച.

അഞ്ചു സന്ധികൾക്കു പുറമേ 21 സന്ധ്യന്തരങ്ങൾ, 64 സന്ധ്യംഗങ്ങൾ അവയുടെ പ്രയോജനം ഇങ്ങനെ പലതും ഈ അധ്യായത്തിലുണ്ട്. ഇതെല്ലാം സൂക്ഷ്മമായി മനസ്സിലാക്കിയാലേ ലക്ഷണമൊത്ത നാടകം നിർമ്മിക്കാൻ കവിയ്ക്കു സാധിക്കൂ. അതാണ് 'നാടകാന്തം കവിത്വം' എന്ന ചൊല്ലുണ്ടാവാൻ കാരണം.

ഭാരതി സാത്വകി കൈശികി ആരഭടി എന്ന നാലു വൃത്തികളുടെ നിരൂപണമാണ് 22-ാമധ്യായത്തിലെ പ്രമേയം. അഭിനയത്തിൽ കണ്ടുവരുന്ന നാലു സ്വഭാവഭേദത്തെയാണ് ഈ വൃത്തികൾ പ്രകാശിപ്പിക്കുന്നത്. വാക്പ്രധാനമായ അഭിനയം ഭാരതീവൃത്തി. ശാരീരാഭിനയത്തിന്നു പ്രാധാന്യമുള്ളത്സാത്വകി. ശൃംഗാരപ്രധാനവും നൃത്തഗീതപ്രചുരവുമായ ലളിതാഭിനയം കൈശികീവൃത്തി. ബാഹ്യാഡംബരപൂർണ്ണവും യുദ്ധപ്രധാനവുമായ അഭിനയം ആരഭടീവൃത്തി. നാലുവൃത്തിയ്ക്കും പ്രത്യേകമുള്ള വകഭേദങ്ങളേയും ഓരോന്നിനുമുള്ള രസോപയോഗിതയേയും ഈ അധ്യായത്തിൽ വ്യാഖ്യാനിച്ചുതരുന്നുണ്ട്. ഇങ്ങനെ വാചികാഭിനയ നിരൂപണം ഈ അധ്യായത്തോടുകൂടി അവസാനിപ്പിക്കുന്നു.

ഇരുപത്തിമൂന്നാമധ്യായം മാത്രമാണ് ആഹാര്യാഭിനയത്തിന് ഭരതമുനി നീക്കിവെച്ചിട്ടുള്ളത്. വേഷഭൂഷണാദിപരിഗ്രഹം വഴിക്ക് നടന്മാർക്ക് തന്മയത്വം വരുത്തുന്നത് ആഹാര്യം കൊണ്ടാണ്. പൊയ്മുഖങ്ങൾ, അംഗാഭരണങ്ങൾ, പലനിറത്തിലുള്ള ചായക്കൂട്ടുകൾ, ഓരോരുത്തർക്കും മുഖത്തിനു നിറം കൊടുക്കുന്നതിനുള്ള വ്യവസ്ഥകൾ, മീശ വെക്കുന്നതിൽ കാണിക്കേണ്ടുന്ന വൈവിധ്യങ്ങൾ, ശുദ്ധം ചിത്രം മലിനം

എന്നു മൂന്നു വക വേഷഭേദം, പലതരം ആയുധങ്ങൾ, വാഹനങ്ങൾ തുടങ്ങി വേഷത്തിനു തന്മയത്വം വരുത്തുവാൻ വേണ്ടതെല്ലാം ഇരുപത്തിമൂന്നാമധ്യായത്തിലുണ്ട്. വേഷസാമഗ്രികൾക്കു ലോഹങ്ങൾ ഉപയോഗിക്കരുതെന്നും കനം നന്നെ കുറഞ്ഞിരിക്കണമെന്നും അല്ലാത്തപക്ഷം അഭിനയത്തിനു പുഷ്ടികിട്ടില്ലെന്നും പ്രത്യേകം എടുത്തു പറയുന്നുണ്ട്.

ഇരുപത്തിനാലാമത്തെ അധ്യായത്തിനു സാമാന്യാഭിനയം എന്നാണ് പേർ. ഭാവം ഹാവം ഹേല മുതലായി സ്ത്രീകളുടെ 13 ശൃംഗാരചേഷ്ടകളെക്കുറിച്ചാണ് ആദ്യം പ്രതിപാദിക്കുന്നത്. തുടർന്നു ശോഭ കാന്തി മുതലായി സ്ത്രീകളുടെ 7 അയത്നജാലങ്കാരങ്ങൾ, ശോഭാവിലാസാദികളായി പുരുഷന്മാരുടെ 8 അയത്നജാലങ്കാരങ്ങൾ, വാക്യസൂചാങ്കുരാദികളായി 6 ശരീരാഭിനയഭേദങ്ങൾ, ആലാപപ്രലാപവിലാപാദികളായി 12 കാവ്യാർത്ഥാഭിനയഭേദങ്ങൾ, പ്രത്യക്ഷപരോക്ഷാദികളായി അവയ്ക്കുള്ള പ്രകാരഭേദങ്ങൾ, ആഭ്യന്തരം ബാഹ്യമെന്നുള്ള നാട്യഭേദം, ശബ്ദസ്പർശരസാദികളുടെ അഭിനയം, ഇഷ്ടാനിഷ്ടമധ്യാഭിനയങ്ങൾ, ആത്മസ്ഥപരസ്ഥാഭിനയങ്ങൾ ഇങ്ങനെ അഭിനയപരങ്ങളായ ഒട്ടേറെ വിഷയങ്ങൾ ഈ അധ്യായത്തിലുണ്ട്. സ്ത്രീകളുടെ സ്വഭാവഭേദങ്ങളെക്കുറിച്ചു വളരെ വിസ്തരിച്ച നിരൂപണവുമുണ്ട്.

സുഖമൂലം സ്ത്രീകളാണ്. നാനാസ്വഭാവകളാണവർ. ദേവശീലം മുതൽ ഗോശീലമടക്കം ഇരുപത്തൊന്നുവിധം ശീലമുള്ള സ്ത്രീകളുണ്ട്. സ്ത്രീകളുടെ കാമോപചാരം, ബാഹ്യം ആഭ്യന്തരം എന്നു രണ്ടുവിധം. കുലീനകളായ സ്ത്രീകളിൽനിന്നു ലഭിക്കുന്ന കാമോപചാരം ആഭ്യന്തരം. വേശ്യകളിൽനിന്നു ലഭിക്കുന്നത് ബാഹ്യം. കടാക്ഷവീക്ഷണാദികളായ ശൃംഗാരചേഷ്ടകൾ പലതാണ്. അഭിലാഷാദികളായി കാമാവസ്ഥകൾ പത്തുണ്ട്. വാസകസജ്ജ വിരഹോൽക്കണ്ഠിത തുടങ്ങി ശൃംഗാരനായികമാർ എട്ടു വിധത്തിലാണ്. അന്തഃപുരനായികമാരുടെ ശൃംഗാരോപചാരങ്ങളെക്കുറിച്ചു വിസ്തരിച്ചു വർണ്ണിക്കുന്നുണ്ട്. എന്നാൽ ചുംബനാലിംഗനാദികളായ വ്രീഡാകരകാര്യങ്ങളൊന്നും രംഗത്തിൽ പ്രയോഗിക്കരുതെന്നും അച്ഛനമ്മമാർക്കും മക്കൾക്കും ഒന്നിച്ചിരുന്നു കാണേണ്ടതാണ് നാടകമെന്ന കാര്യം എപ്പോഴും ഓർമ്മ വേണമെന്നും പ്രത്യേകം പറയുന്നുണ്ട്. അന്തഃപുരസ്ത്രീകൾ ഭർത്താക്കന്മാരോടു പെരുമാറേണ്ടുന്ന എല്ലാ പ്രകാരങ്ങളും ഈ അദ്ധ്യായത്തിൽ എടുത്തെടുത്തു പറയുന്നുണ്ട്.

കലാവിശേഷങ്ങളെല്ലാം ഉൾക്കൊള്ളുന്ന വേശ്യമാരുടെ ബാഹ്യോപചാരങ്ങളെക്കുറിച്ചുള്ള നിരൂപണമാണ് 25-ാമധ്യായത്തിൽ. സകലകലാവിചക്ഷണനും സ്ത്രീചിത്താകർഷണകുശലനുമായ പുരുഷനത്രേ വൈശികൻ. ശാസ്ത്രജ്ഞാനം ശില്പജ്ഞാനം സൌന്ദര്യം മുതലായി വേശ്യാവല്ലഭന്നു 33 ഗുണങ്ങൾ വേണ്ടതുണ്ട്. അയാളുടെ തോഴന്ന് സ്നേഹം ദാക്ഷിണ്യം മുതലായി ആറു ഗുണങ്ങൾ വേണം. അയൽക്കാരി സഖി ദാസി മുതലായി ദൂതിയാക്കാവുന്നവർ പലരുമുണ്ട്. ബുദ്ധികൌശലം വാങ്മാധുര്യം മുതലായവയാണ് ദൂതീഗുണങ്ങൾ. പ്രഥമസമാഗമസ്ഥാനങ്ങൾ, അനുരക്തയേയും വിരക്തയേയും തിരിച്ചറിയുവാനുള്ള ലക്ഷണങ്ങൾ, വിരക്തി വന്നു ചേരാനുള്ള കാരണങ്ങൾ, വിരക്തിയെ വശീകരിക്കാനുള്ള ഉപായങ്ങൾ ഇതെല്ലാം ഇതിൽ വിവരിക്കുന്നുണ്ട്.

ഉത്തമ മധ്യമ അധമ എന്നു വേശ്യമാർ മൂന്നുവിധം. അവരുടെ യൌവനത്തിന്നു നാലുഘട്ടം. ചതുരൻ ഉത്തമൻ മധ്യമൻ അധമൻ സംപ്രവൃത്തൻ എന്നിങ്ങനെ പുരുഷന്മാർ അഞ്ചു വിധം. സാമം ദാനം ഭേദം ദണ്ഡം എന്ന നാലുപായങ്ങളെക്കൊണ്ടു സ്വാധീനമാവാത്ത സ്ത്രീയെ ഉപേ

ക്ഷിച്ചേക്കണം. ഇങ്ങനെ ശൃംഗാരപ്രധാനമായ പ്രകരണമെന്ന രൂപകത്തിലും മറ്റും പ്രയോഗിക്കാവുന്ന കാമോപചാരഭേദങ്ങളെല്ലാം ഇരുപത്തഞ്ചാമധ്യായത്തിൽ പ്രതിപാദിക്കപ്പെടുന്നു. ഭാഷാസാഹിത്യത്തിലെ വൈശികതന്ത്രമെന്ന പ്രാചീനകൃതി ഈ അധ്യായത്തിൻെറ ഒരു വ്യാഖ്യാനമാണെന്നു പറയാം.

ആംഗികാഭിനയത്തിൽ അനുസരിക്കേണ്ടുന്ന ചില വിശേഷങ്ങളെക്കുറിച്ചാണ് 26–ാമധ്യായത്തിൽ പറയുന്നത്. നില്പിലും നടപ്പിലും നോട്ടത്തിലും വാക്യോച്ചാരണത്തിലും മറ്റും ശ്രദ്ധിക്കേണ്ടുന്ന പല കാര്യങ്ങളും ഈ ചിത്രാഭിനയാധ്യായത്തിലുണ്ട്. കാലദേശാവസ്ഥാദിഭേദങ്ങളെ കാണിക്കുന്ന അഭിനയവിശേഷങ്ങളും ഉണ്ട്. അഭിനയനിർണ്ണയത്തിൽ ലോകമാണ് പരമപ്രധാനമെന്നു പറഞ്ഞുകൊണ്ടാണ് ഈ അധ്യായം സമാപിക്കുന്നത്.

സിദ്ധിവ്യഞ്ജകം എന്നാണ് 27–ാമധ്യായത്തിൻെറ പേര്. അഭിനയം ഫലിച്ചുവെന്നു എങ്ങിനെ മനസ്സിലാക്കാം? പ്രേക്ഷകന്മാരുടെ സ്ഥിതിഗതികളിൽനിന്നു വേണം നാട്യസിദ്ധി അറിയാൻ. ദൈവികി മാനുഷി എന്നു സിദ്ധി രണ്ടുവിധം. സ്മിതം, അർദ്ധഹാസം, അതിഹാസം, സാധുവചനം, അമ്പോ എന്ന വാക്ക് , കഷ്ടമെന്ന വാക്ക്, ഉറക്കെ ശബ്ദമുണ്ടാക്കുക, രോമാഞ്ചം, എഴുന്നേൽക്കൽ, വസ്ത്രദാനം, കയ്യാംഗ്യം കാണിക്കൽ—ഇത്തരത്തിലുള്ള പ്രേക്ഷകന്മാരുടെ പ്രതികരണം മാനുഷിയായ സിദ്ധിയെ കാണിക്കുന്നു. പ്രേക്ഷകന്മാർ കണ്ണിമയ്ക്കാതെ, ശ്വാസം വിടാതെ നോക്കിയിരിക്കുന്നതും അരങ്ങു പ്രേക്ഷകന്മാരെക്കൊണ്ടു നിറഞ്ഞിരിക്കുന്നതും ദൈവികിയായ സിദ്ധിയത്രേ.

അഭിനയം മോശമാവാനുള്ള കാരണങ്ങളെയും ഘാതസ്ഥാനങ്ങൾ എന്ന പേരിൽ സവിസ്തരം വിശദീകരിക്കുന്നുണ്ട്. ദേവഘാതം ആത്മഘാതം പരഘാതം ഔൽപാതികഘാതം ഇങ്ങനെ നാലുവിധം ഘാതം വരാം. കാറ്റും മഴയും വരുക, ആന ചങ്ങലപൊട്ടിച്ചോടുക മുതലായത് ദേവഘാതം. ഒച്ചയടയ്ക്കുക, താളം പിഴയ്ക്കുക, കാലിടറുക മുതലായത് ആത്മഘാതം. സദസ്യർ ബഹളം കൂട്ടുന്നതു നിമിത്തം അഭിനയം ശരിയാവാതിരിക്കുന്നത് പരഘാതം. ഭൂകമ്പാദികൾ ഉണ്ടാവുന്നതു ഔൽപാതികഘാതം. അഭിനയത്തെ അസുന്ദരമാക്കുന്ന പലതരം കാരണങ്ങളെയും ഇവിടെ പ്രപഞ്ചനം ചെയ്യുന്നുണ്ട്. നിർദ്ദോഷമായി ഏതെങ്കിലും ഒരു ദൃശ്യപ്രബന്ധം അഭിനയിച്ചു ഫലിപ്പിക്കുക വളരെ വളരെ പ്രയാസമുള്ള കാര്യമാണെന്ന് ഇവിടെ സമർത്ഥിക്കുന്നു.

പ്രേക്ഷകഗുണങ്ങളെക്കുറിച്ചാണ് അടുത്ത നിരൂപണം. പ്രേക്ഷകനു പല പല ഗുണങ്ങളും ഉണ്ടായിരിക്കണമെന്ന് അനുശാസിക്കുന്നുണ്ട്. നാനാശാസ്ത്രകലാതത്വങ്ങളിൽ കറ കളഞ്ഞ പാണ്ഡിത്യവും നിർമ്മത്സരബുദ്ധിയും തികഞ്ഞ സഹൃദയത്വവും വേണമെന്നാണ് ഒട്ടാകെ വന്നുകൂടുന്ന താൽപര്യം.

നാട്യത്തിൻെറ ഗുണദോഷനിർണ്ണയത്തിന്നു നിയമിക്കുന്ന പരിശോധകന്മാർക്കു വേണ്ടുന്ന ഗുണങ്ങളേയും നിർദ്ദേശിക്കുന്നുണ്ട്. പത്തു പേരെ പ്രാശ്നികന്മാരായി നിശ്ചയിക്കണമെന്നാണ് പറയുന്നത്. അവർ, നൃത്തം വൃത്തം ശബ്ദം ചിത്രം ഗീതം മുതലായി വെവ്വേറെ വിഷയങ്ങളിൽ പാണ്ഡിത്യം സിദ്ധിച്ചവരായിരിക്കണമെന്നും പറയുന്നുണ്ട്. പ്രേക്ഷകന്മാർ നന്നെ അടുത്തും അധികം അകന്നും ഇരിക്കരുത് എന്ന നിർദ്ദേശവുമുണ്ട്.

നടഗുണം ഗീതവാദ്യാദിഗുണം വേഷഗുണം ഇതെല്ലാം വേണ്ടതുപോലെ ഇണങ്ങിച്ചേർന്നാൽ നാട്യസിദ്ധി നിശ്ചിതമാണെന്നു കാണിച്ചുകൊണ്ടു സിദ്ധിവ്യഞ്ജകമെന്ന ഇരുപത്തേഴാമധ്യായം അവസാനിക്കുന്നു.

വാദ്യവിധിയാണ് 28-ാമധ്യായത്തിലെ വിഷയം. വാദ്യം നാലുവിധം. 1. തതം. 2. അവനദ്ധം. 3. ഘനം. 4. സുഷിരം. കമ്പി മീട്ടി വായിക്കുന്ന വീണാദികൾ തതവാദ്യങ്ങൾ. അടച്ചുകെട്ടി വായിക്കുന്ന മൃദംഗാദികൾ അവനദ്ധവാദ്യങ്ങൾ. കൂട്ടിമുട്ടി നാദമുണ്ടാക്കുന്ന കുഴിതാളം തുടങ്ങിയവ ഘനവാദ്യങ്ങൾ. ഊതിവായിക്കുന്ന ഓടക്കുഴൽ മുതലായവ സുഷിരവാദ്യങ്ങൾ. വാദ്യങ്ങൾ ചേർന്ന ഗീതപ്രയോഗം ഗന്ധർവ്വന്മാർക്ക് ഏറ്റവും ഇഷ്ടമായതുകൊണ്ടു സംഗീതത്തിനു ഗാന്ധർവ്വമെന്നു പറയുന്നു. കണ്ഠം വീണ കുഴൽ ഇവയിൽനിന്നാണു ഗീതത്തിന്റെ ഉത്ഭവം. സ്വരം താളം പദം ഇവയാണു ഗീതത്തിന്റെ ആശ്രയം. ഷൾജാദിസ്വരങ്ങൾ ശ്രുതിഗ്രാമമൂർച്ഛനാദിക്രമത്തിൽ ഗീതിവരെ വളർന്നു പോകുന്നു. താളത്തിന്നു ആവാപനിഷ്ക്രാമാദികളായി 21 അംഗങ്ങളുണ്ട്. പദത്തിനു സ്വരം വ്യഞ്ജനം സന്ധി നാമാഖ്യാതാദികൾ തുടങ്ങി പല ഘടകങ്ങളുമുണ്ട്. ഇവയുടെയെല്ലാം വിവരണമാണ് ഈ അധ്യായത്തിൽ.

സ രി ഗ മ പ ധ നി എന്നു ഏഴു സ്വരങ്ങൾ. അവയ്ക്കു വാദി സംവാദി വിവാദി അനുവാദി എന്നു നാലു ഭേദം. ഷഡ്ജം മധ്യമം എന്നു ഗ്രാമം രണ്ടുവിധം. ഏഴു സ്വരങ്ങൾക്കും കുടി 22 ശ്രുതികൾ. രണ്ടു ഗ്രാമങ്ങൾക്കും കൂടി 14 മൂർച്ഛനകൾ. മൂർച്ഛനകളുടെ അടിസ്ഥാനത്തിൽ 84 താനങ്ങൾ. 18 ജാതികൾ. ഗ്രഹം അംശം താരം മന്ദ്രം മുതലായി പത്തു ജാതി ലക്ഷണങ്ങൾ. ഇവയുടെയെല്ലാം പ്രപഞ്ചനം ഈ ഇരുപത്തെട്ടാമധ്യായത്തിലാണ്.

29-ാമധ്യായത്തിൽ വീണാവാദ്യവിധികളാണ്. വീണയിൽ 18 ജാതികളുടേയും ഉപയോഗം ഏതേതു രസങ്ങളിലാണെന്നു ആദ്യം പറയുന്നു. സ്വരങ്ങളുടെ രസോപയോഗം രണ്ടാമത്. ആരോഹി അവരോഹി സ്ഥായി സഞ്ചാരി എന്നു നാലു വിധം വർണ്ണങ്ങളുണ്ട്. ഓരോ വർണ്ണത്തിനും വെവ്വേറെ പല പല അലങ്കാരങ്ങളുമുണ്ട്. മാഗധി അർദ്ധമാഗധി സംഭാവിത പൃഥുല എന്നു ഗീതികൾ നാല്. മുമ്പു പൂർവ്വരംഗത്തിൽ പറഞ്ഞ ധ്രുവാദിഗീതികൾക്കു പുറമേയാണിവ. വിസ്താരം കരണം ആവിദ്ധം വ്യഞ്ജനം എന്നു ധാതുക്കളും നാല്. വിസ്താരം 14 വിധം. കരണം 5 വിധം. ആവിദ്ധവും 5 വിധം. വ്യഞ്ജനം 10 വിധം. തത്ത്വം അനുഗതം ഓഘം എന്നു ധാതുക്കളുടെ പ്രയോഗത്തിൽ ഗതി മൂന്നു വിധം. രൂപകൃതാദികളായി വീണയിലെ കരണം 6. ചിത്ര വിപഞ്ചി എന്നു വീണ രണ്ടുവിധം. ഏഴു കമ്പി കെട്ടിയത് ചിത്ര. ഒമ്പതു കമ്പിയുള്ളത് വിപഞ്ചി, ഈ അധ്യായത്തിൽ ആ ശ്രാവണാദികളായ പൂർവ്വരംഗാംഗങ്ങളുടെ വിശദീകരണവുമുണ്ട്.

ഓടക്കുഴലിന്നു വേണ്ടുന്ന വിശേഷവിധി 30-ാമധ്യായത്തിലാണ്. കുഴലിന്റെ തുളകളിൽ വിരൽ വെയ്ക്കുന്നതിന്റെ വ്യക്തമുക്തം അർദ്ധമുക്തം കമ്പിതം എന്നു മൂന്നുവിധമുള്ള ഭേദംകൊണ്ട് സ്വരങ്ങൾക്കു വരുന്ന വ്യത്യാസങ്ങളെക്കുറിച്ചു പറയുന്ന ഒരേ ഒരു വിഷയമൊഴിച്ചാൽ ബാക്കിയെല്ലാം വീണയിലെപ്പോലെയാണെന്നു പറഞ്ഞു അധ്യായം അവസാനിപ്പിക്കുന്നു.

താളവാദ്യവിധിയാണ് 31-ാമധ്യായത്തിലെ വിഷയം. കുഴിതാളം ചേങ്ങല മുതലായ ഓട്ടുവാദ്യങ്ങളാണ് താളവാദ്യങ്ങൾ. താളഭേദങ്ങ

ളെസ്സംബന്ധിക്കുന്ന സകല കാര്യങ്ങളും സുദീർഘമായ ഈ അധ്യായത്തിൽ വിവരിക്കുന്നു.

5 നിമേഷം ഒരു മാത്ര. മാത്രകൾ ചേർന്നു കലയുണ്ടാവുന്നു. 2 മാത്ര, 4 മാത്ര, 8 മാത്ര എന്നു കല മൂന്നുവിധം. ദ്രുതം മദ്ധ്യം വിളംബിതം എന്നു മൂന്നു തരം ലയം. ചിത്രം വാർത്തികം ദക്ഷിണം എന്നു മൂന്നു മാർഗം. ചതുരശ്രം ത്ര്യശ്രം മിശ്രം എന്നു മൂന്നു വിധം താളം. രണ്ടോ നാലോ കലയുൾക്കൊള്ളുന്ന താളം ചതുരശ്രം, മൂന്നു കലയുൾക്കൊള്ളുന്നത് ത്ര്യശ്രം. ഇതു രണ്ടും കൂടിക്കലർന്ന താളം മിശ്രം . സന്നിപാതാദി, ശമ്യാദി, താളാദി എന്നു താളങ്ങൾക്കു മറ്റൊരു വിഭാഗം. സശ്ശബ്ദം നിശ്ശബ്ദം എന്നു ശബ്ദത്തെ ആശ്രയിച്ചു രണ്ടു വകഭേദം. ആവാപം നിഷ്ക്രാമം വിക്ഷേപം പ്രവേശം എന്നു നിശ്ശബ്ദതാളത്തിനുള്ള ഹസ്തക്രിയ നാലു വിധം. ശമ്യതാളം സന്നിപാദം ധ്രുവം എന്നു സശ്ശബ്ദഹസ്തക്രിയയും നാലുവിധം. ഇത്യാദിയായി താളത്തെസ്സംബന്ധിക്കുന്ന സകല വിഷയങ്ങളും വിവരിച്ചതിന്നുശേഷം താളങ്ങൾക്കു പൂർവ്വരംഗത്തിലും ഗീതകങ്ങളിലും ധ്രുവാഗാനങ്ങളിലും മറ്റുമുള്ള ഉപയോഗഭേദങ്ങളേയും ഈ അധ്യായത്തിൽ സവിസ്തരം പ്രതിപാദിക്കുന്നുണ്ട്.

ധ്രുവാഗീതികളുടെ വിധിയാണ് 32-ാമധ്യായത്തിൽ. ഉത്ഥാപനിപരിവർത്തനവകൃഷ്ട അഡ്ഡിത വിക്ഷിപ്ത എന്നിങ്ങനെ അഞ്ചു ധ്രുവകളെക്കുറിച്ച് 5-ാമധ്യായത്തിന്റെ അവസാനത്തിൽ പറഞ്ഞിട്ടുണ്ട്. പ്രാവേശികി, ആക്ഷേപികി, പ്രാസാദികി, നൈഷ്ക്രാമികി, അന്തര എന്നു പ്രയോഗസ്ഥാനഭേദമനുസരിച്ച് ധ്രുവകൾക്കു വേറൊരു വിഭാഗമുണ്ട്. ധ്രുവാപാദങ്ങളിലുള്ള അക്ഷരക്കണക്കനുസരിച്ചു ജാതിഭേദമുണ്ട്. സമവൃത്തം അർദ്ധസമവൃത്തം വിഷമവൃത്തം എന്നു വൃത്തങ്ങൾക്കു പ്രകാരഭേദമുണ്ട്. ആറുകല, എട്ടുകല എന്നു രണ്ടുവിധം പ്രമാണഭേദമുണ്ട്. ഓരോന്നിനെക്കുറിച്ചും വളരെ വിസ്തരിച്ചു നിരൂപണം ചെയ്യുന്നു. ഏകാക്ഷരപാദം മുതൽ പല വലിപ്പത്തിലും ഭംഗിയിലുമുള്ള ഒട്ടേറെ വൃത്തങ്ങൾ ഈ അധ്യായത്തിൽ ലക്ഷണോദാഹരണപൂർവ്വകം വിവരിക്കുന്നു. എല്ലാം ഗീതോപയോഗികളാണ്. പതിനാറാമധ്യായം വൃത്തവിഷയമായിരുന്നുവല്ലോ. അതിൽ വിവരിച്ച വൃത്തങ്ങൾ അഭിനയോപയോഗികളാണ്. ഇവിടെയുള്ളവ താളം പിടിച്ചു പാടാവുന്നവയത്രേ. മാത്രമല്ല, കാലം ദേശം പാത്രം രസം അവസ്ഥ മുതലായവ നോക്കി ഏതേതു തരം ഗീതി എവിടെയെവിടെ ഉപയോഗിക്കണമെന്നും വളരെയേറെ നിഷ്ക്കർഷിക്കുന്നുണ്ട്. ഗീതികൾക്കുപയോഗിക്കേണ്ടുന്ന സംസ്കൃതപ്രാകൃതാദി ഭാഷാ ഭേദത്തെക്കുറിച്ചും പ്രസ്താവിക്കുന്നുണ്ട്.

ഈ അധ്യായത്തിന്റെ അവസാനത്തിൽ ശ്രദ്ധേയങ്ങളായ പല കാര്യങ്ങളും പ്രസ്താവിച്ചിരിക്കുന്നു. പാടുന്നവർക്ക് എന്തെല്ലാം ഗുണമുണ്ടായിരിക്കണം. വീണ വായിക്കുന്നവർക്കും കുഴലൂതുന്നവർക്കും വേണ്ടുന്ന ഗുണമെന്തെല്ലാം. പാടുവാൻ സ്ത്രീകളാണ് നല്ലത്. വാദ്യത്തിനു പുരുഷന്മാരാണു മെച്ചം. സ്മൃതിമതി മുതലായി ആചാര്യഗുണങ്ങൾ ആറ്. ശിഷ്യന്മാർക്കും ആറു ഗുണങ്ങൾ വേണ്ടതുണ്ട്. പാടുന്നവരുടെ കണ്ഠഗുണങ്ങൾ ആറ്. കണ്ഠദോഷങ്ങൾ അഞ്ച്. എല്ലാം വ്യക്തമായി വിവരിച്ചിരിക്കുന്നു. അഞ്ഞൂറിൽപരം പദ്യങ്ങളുണ്ട് ധ്രുവാവിധാനപരമായ ഈ അധ്യായത്തിൽ. നാട്യകലയുമായി ബന്ധപ്പെട്ടിട്ടുള്ള സകലർക്കും വിജ്ഞേയങ്ങളായ വിവിധ വിഷയങ്ങൾ ഉൾക്കൊള്ളുന്ന ഒരധ്യായമാണിത്.

അവനദ്ധമെന്നു പറയുന്ന അടച്ചുകെട്ടിയ മൃദംഗാദിവാദ്യങ്ങളെസ്സംബന്ധിച്ച വിധികളാണ് 33-ാമധ്യായത്തിലെ വിഷയം. മൃദംഗം മദ്ദളം

തിമില ചെണ്ട തകില് ഉടുക്ക് ഇടയ്ക്ക മുതലായ വാദ്യങ്ങളെല്ലാം അവന ദ്ധവർഗ്ഗത്തിൽപ്പെട്ടവയാണ്. ഇത്തരം വാദ്യത്തിൻെറ ഉത്പത്തിയെക്കുറിച്ച് ഒരു കഥയുണ്ട്, ആദ്യത്തിൽ. മഴക്കാർ കേറി മൂടിപ്പിടിച്ച ഒരു ദിവസം സ്വാതിമഹർഷി ഒരു താമരപ്പൊയ്കയിലേയ്ക്കു വെള്ളം കൊണ്ടുവരാൻ പോയി. അദ്ദേഹം പൊയ്കയിലെത്തിയപ്പോഴേയ്ക്കും ശക്തിയായ മഴ തുടങ്ങി. താമരയിലകളിൽ വെള്ളം വീഴുമ്പോൾ മനോഹരമായ ശബ്ദം പുറപ്പെടുന്നതുകേട്ട് സ്വാതി ആശ്ചര്യപ്പെട്ടു നോക്കി നിന്നു. മധുര ഗംഭീരങ്ങളായ പലതരം ധ്വനികൾ! അതിൽനിന്നു കിട്ടിയ പ്രചോദനത്തിൻെറ ഫലമായി സ്വാതിമഹർഷി വിശ്വകർമ്മാവിൻെറ സഹായത്തോടുകൂടി നിർമ്മിച്ചവയത്രേ മൃദംഗാദികളായ അവനദ്ധവാദ്യങ്ങൾ.

അവനദ്ധം മൂന്നുവിധമുണ്ട്-മടിയിൽ വെച്ചു വായിക്കേണ്ടവ- അങ്കൃങ്ങൾ-മൃദംഗാദികൾ, എടുത്തുപൊക്കി പ്രയോഗിക്കേണ്ടവ-ആലിംഗ്യങ്ങൾ-ചെണ്ട മദ്ദളം മുതലായവ, നിലത്തു ഊർദ്ധ്വമുഖമാക്കി വെച്ചു കൊട്ടേണ്ടവ-ഊർദ്ധ്വകങ്ങൾ-മിഴാവ് തുടങ്ങിയവ.

അവനദ്ധവാദ്യങ്ങളുടെ പ്രയോഗത്തിന്ന് അക്ഷരം 20, മാർഗം 4, വിലേപനം 2, കരണം 6, യതി 3, ഗതി 3, പ്രചാരം 3, യോഗം 3, പാണി 3, പാണിപ്രഹതി 5, പ്രഹാരം 3, മാർജ്ജന 3, ജാതി 18, പ്രകാരം 20- ഇങ്ങനെ പലതും മനസ്സിലാക്കേണ്ടതുണ്ട്. ഇവയുടെയെല്ലാം വിശദമായ വിവരണം ഈ അധ്യായത്തിൽ നിർവ്വഹിക്കുന്നു. വാദ്യങ്ങളുടെ ഏതേതുഭാഗത്തു കൈകളുടെ ഏതേതു ഭാഗങ്ങളെക്കൊണ്ട് ഏതുവിധം പ്രയോഗിച്ചാൽ ഏതേതക്ഷരങ്ങളുണ്ടാവുമെന്നും അവ പ്രയോഗിക്കേണ്ടുന്ന സന്ദർഭങ്ങളേതെല്ലാമെന്നും ഇതിൽ പ്രതിപാദിക്കുന്നു. മൃദംഗം പണവം ദർദ്ദുരം എന്നീ വാദ്യങ്ങൾ നിർമ്മിക്കുന്ന പ്രകാരവും ആകൃതിയും വലിപ്പവും പറയുന്നുണ്ട്. വാദ്യക്കാർക്ക് പൊതുവിൽ വേണ്ടുന്ന ഗുണങ്ങളും മൃദംഗം പണവം ദർദ്ദുരം ഇവയുടെ പ്രയോക്താക്കൾക്ക് പ്രത്യേകം വേണ്ടുന്ന ഗുണങ്ങളും വർണ്ണിച്ച് ഈ അധ്യായം ഉപസംഹരിക്കുന്നു.

പ്രകൃതി വിചാരപരമായ 34-ാമധ്യായത്തിൽ നായികാനായകാദികളായ കഥാപാത്രങ്ങളുടെ സ്വഭാവഭേദങ്ങൾ നിരൂപണംചെയ്യപ്പെട്ടിരിക്കുന്നു. ധീരോദാത്തൻ ധീരോദ്ധതൻ ധീരലളിതൻ ധീരശാന്തൻ എന്നു നായകൻ നാലു വിധം. ദേവൻ രാജാവ് സേനാപതി മന്ത്രി ബ്രാഹ്മണൻ വണിക്ക് ഇവരെല്ലാം നായകന്മാരാവാം. അന്തഃപുരങ്ങളിൽ മഹാദേവി സ്വാമിനി സ്ഥായിനി ഭോഗിനി ശില്പകാരിണി നാടകീയനർത്തകി അനുചാരിക സഞ്ചാരിക പരിചാരിക പ്രേക്ഷണചാരിക മഹത്തര പ്രതീഹാരി കുമാരി സ്ഥവിര ആയുക്തിക ഇങ്ങനെ പലതരം സ്ത്രീകളുണ്ട്. അന്തഃപുരങ്ങളിൽ പ്രവൃത്തികൾക്കു നിയോഗിക്കാവുന്ന സ്ത്രീകൾക്കും പുരുഷന്മാർക്കും വേണ്ടുന്ന സ്വഭാവവിശേഷങ്ങളുടെ വിവരണവും ഇവിടെ ഉണ്ട് . രാജാവ് സേനാപതി പുരോഹിതൻ മന്ത്രി പ്രാഡ്വിവാകൻ ഇങ്ങനെ പുരുഷകഥാപാത്രങ്ങളും പലരുണ്ട്. അവർക്കെല്ലാം ആവശ്യമായ ഗുണങ്ങളേയും വർണ്ണിക്കുന്നുണ്ട്. ഇങ്ങനെ നാടകങ്ങളിൽ വരാവുന്ന എല്ലാതരം കഥാപാത്രങ്ങളുടേയും സ്വഭാവം ഈ അധ്യായത്തിൽ സമാഹരിച്ചിരിക്കുന്നു.

കഥാപാത്രങ്ങൾക്കു ഏതേതുതരം ആളുകളെയാണ് സ്വീകരിക്കേണ്ടത് എന്നുള്ളതിനെക്കുറിച്ചാണ് 35-ാമധ്യായത്തിൽ വിവരിച്ചിട്ടുള്ളത്. ദേഹസൌന്ദര്യമുള്ളവർക്ക് ദേവന്മാരുടെ വേഷം നൽകണം. തടിയും പൊക്കവും വലിയ കണ്ണുമുള്ള ആളുകൾ വേണം രാക്ഷസന്മാരുടേയും അസുരന്മാരുടേയും വേഷം ഗ്രഹിക്കുവാൻ. രാജാവും രാജകുമാരനും

ആവുന്നതു സർവാംഗസുന്ദരന്മാരാവണം. വെള്ളാരങ്കണ്ണും നീണ്ട മൂക്കുമുള്ളവനെ കഞ്ചുകീയനാക്കാം. കോങ്കണ്ണൻ പതിമൂക്കൻ കുള്ളൻ കൂനൻ മുതലായവരെ ദാസന്മാരാക്കാം.

അനുരൂപ വിരൂപ രൂപാനുസാരിണി എന്നു മൂന്നു തരം പ്രകൃതിയുണ്ട്. പുരുഷൻ പുരുഷൻെറയും സ്ത്രീ സ്ത്രീയുടെയും ബാലൻ ബാലൻെറയും വൃദ്ധൻ വൃദ്ധൻെറയും രൂപം ധരിക്കുന്നത് അനുരൂപപ്രകൃതി. ബാലൻ വൃദ്ധൻെറയോ വൃദ്ധൻ ബാലൻെറയോ വേഷം ധരിക്കുന്നത് വിരൂപപ്രകൃതി. പുരുഷൻ സ്ത്രീവേഷം കെട്ടുന്നതു രൂപാനുസാരിണി.

സുകുമാരം ആവിദ്ധം എന്നു രണ്ടുവിധം നാട്യപ്രയോഗമുണ്ട്. ശൃംഗാരപ്രധാനങ്ങളായ നാടകാദികൾ സുകുമാരങ്ങളാണ്. ഈഹാമൃഗഡിമസമവകാരാദികൾ ആവിദ്ധങ്ങളാണ്. ആവിദ്ധങ്ങൾക്ക് സ്ത്രീകൾ പറ്റില്ല, പുരുഷന്മാർ തന്നെ വേണം.

സൂത്രധാരൻ നടൻ വിടൻ ചേടൻ ശകാരൻ വിദൂഷകൻ മുതലായവർക്കു വേണ്ടുന്ന ഗുണങ്ങൾ ഈ അധ്യായത്തിൽ സവിസ്തരം പ്രതിപാദിക്കുന്നുണ്ട്. ഒരു നാടകസംഘത്തിൽ ആരെല്ലാമുണ്ടായിരിക്കണമെന്നും നിർദ്ദേശിക്കുന്നുണ്ട്. നാട്യാചാര്യൻ വിദൂഷകൻ തൌരിപൻ നടൻ സൂത്രധാരൻ നാട്യകാരൻ മുകുടകാരൻ ആഭരണക്കാരൻ മാലാകാരൻ അലക്കുകാരൻ ചിത്രകാരൻ ശില്പകാരൻ പാട്ടുകാർ വാദ്യക്കാർ-ഇങ്ങനെ പലരും നാട്യസംഘത്തിലുണ്ടായിരിക്കണം എന്നു പറഞ്ഞുകൊണ്ടാണ് ഈ അധ്യായത്തിൻെറ സമാപനം.

സ്വർഗ്ഗത്തിൽ ഉത്ഭവിച്ച നാട്യം ഭൂമിയിൽ വന്നതെങ്ങിനെയെന്നാണ് ഒടുവിലുള്ള നാട്യാവതാരമെന്ന അധ്യായത്തിൽ പറയുന്നത്.

നാട്യപ്രയോഗത്തിൽ നിപുണന്മാരായ ഭരതപുത്രന്മാർ കാലക്രമത്തിൽ അഹങ്കാരികളായിത്തീർന്നു. അവർ മഹർഷിമാരുടെ സദസ്സിൽ അശ്ലീലം നിറഞ്ഞ നാട്യം പ്രയോഗിച്ചു. മഹർഷിമാർ കോപിച്ച് ''നിങ്ങളെല്ലാം ശൂദ്രാചാരന്മാരായിത്തീരു''മെന്നു ശപിച്ചു. അതറിഞ്ഞു ദേവന്മാർ മഹർഷിമാരെ ശരണം പ്രാപിച്ചു. നാട്യവിദ്യ നശിച്ചു പോകുമല്ലോ എന്നാവലാതിപ്പെട്ടു. ഫലമുണ്ടായില്ല. ''ഞങ്ങളുടെ വാക്ക് ഒരിക്കലും തെറ്റുകയില്ലെ''ന്നാണ് അവരുടെ മറുപടി.

ഭരതപുത്രന്മാരും അച്ഛനോട്, തങ്ങൾ നാട്യവിദ്യ പഠിച്ചതുകൊണ്ട് അധഃപതിച്ചുവല്ലോ എന്നു പരിഭവം പറഞ്ഞു. ഭരതൻ അവരെ പറഞ്ഞു ആശ്വസിപ്പിച്ചു— ''ഇതെല്ലാം ദൈവയോഗമാണ്. നാട്യവിദ്യ ബ്രഹ്മനിർമ്മിതമാണ്. അതു നശിക്കരുത്. നിങ്ങൾ അതു മറ്റു ശിഷ്യജനങ്ങൾക്ക് ഉപദേശിക്കണം. അപ്സരസ്സുകൾക്ക് ഈ നാട്യം ഉപദേശിച്ചു കൊടുക്കുക. അതിനുശേഷം നിങ്ങൾക്കു തെറ്റിന്നു പ്രായശ്ചിത്തം ചെയ്യാം.''

കുറച്ചുകാലം കഴിഞ്ഞപ്പോൾ നഹുഷൻ എന്ന രാജാവു നയബുദ്ധി പരാക്രമങ്ങളാൽ സ്വർഗ്ഗാധിപതിയായി ഭവിച്ചു.

സ്വർഗ്ഗത്തിൽ അപ്സരസ്സുകളുടെ പാട്ടും അഭിനയവും കണ്ടപ്പോൾ അതു തൻെറ രാജധാനിയിലേക്കും കൊണ്ടുപോയാൽ കൊള്ളാമെന്നു നഹുഷന്നു ആഗ്രഹം തോന്നി. അദ്ദേഹം അതു ദേവന്മാരെ അറിയിച്ചു. ദേവന്മാർ പറഞ്ഞു 'അപ്സരസ്സുകൾ മനുഷ്യരുടെ ഇടയിൽ വരുന്നതു ശരിയല്ല. ഇവരുടെ ആചാര്യൻ അവിടെ വന്ന് അങ്ങയുടെ ആഗ്രഹം സാധിപ്പിച്ചു തന്നുകൊള്ളട്ടെ.'

നഹുഷൻ ഭരതമുനിയോടു തൻെറ ആഗ്രഹം അറിയിച്ചു. അപ്പോൾ ഭരതൻ മക്കളെ വിളിച്ച്, നഹുഷൻെറ ആഗ്രഹം സാധിപ്പിച്ചുകൊടുക്കാൻ ഉപദേശിച്ചു. നിങ്ങൾ ഭൂമിയിൽ പോയി നാട്യം പ്രയോഗിച്ചാൽ നിങ്ങ

ളുടെ ശാപം തീരുമെന്നും പറഞ്ഞു. അതനുസരിച്ച് ഭരതപുത്രന്മാർ ഭൂമിയിൽ ചെന്നു നാട്യം പ്രചരിപ്പിച്ചു. അവിടെ ഭരതപുത്രന്മാർക്കു മനുഷ്യസ്ത്രീകളിൽ പുത്രരുണ്ടായി. അവർക്കു നാട്യവിദ്യ ഉപദേശിച്ചു ഭരതപുത്രന്മാർ ശാപംതീർന്നു സ്വർഗത്തിലേക്കു തിരിച്ചുപോവുകയും ചെയ്തു. അവരിൽ കോഹലൻ വാത്സ്യൻ ശാണ്ഡില്യൻ ദത്തിലൻ എന്നിവരാണ് നാട്യശാസ്ത്രം ഭൂമിയിൽ പ്രചരിപ്പിച്ചത്.

യജ്ഞതുല്യമായ ഒരു പുണ്യകർമ്മമാണു നാട്യപ്രയോഗമെന്നുള്ള ഉപദേശത്തോടുകൂടിയാണു നാട്യശാസ്ത്രം 36-ാമധ്യായം ഉപസംഹരിക്കുന്നത്.

ആറായിരം ഗ്രന്ഥസംഖ്യയുൾക്കൊള്ളുന്ന ഈ നാട്യശാസ്ത്രത്തിൽ പരാമർശിക്കാത്ത ഒരു വിഷയവുമില്ല. ഈ പാലാഴി ബുദ്ധിമന്ദരം കൊണ്ടു കടഞ്ഞാൽ കല്പവൃക്ഷവും കാമധേനുവും കൌസ്തുഭവും ചന്ദ്രക്കലയുമെന്നുവേണ്ട അമൃതമടക്കം എന്തും കിട്ടും. സംസ്കൃതസാഹിത്യത്തിലെ ഒരു അപൂർവ്വനിധി തന്നെയാണ് നാട്യശാസ്ത്രം.

ഈ നാട്യശാസ്ത്രത്തിനു ഒരു വിവർത്തനം ഇതുവരെ മലയാളത്തിൽ ഉണ്ടായിട്ടില്ല. പണ്ടുകാലം മുതൽക്കേ കേരളത്തിൽ പ്രചാരത്തിലിരുന്ന ഒരു ഗ്രന്ഥമാണിത്. ഇതിന്റെ അഭിനവഗുപ്ത വ്യാഖ്യാനമായ അഭിനവഭാരതി അടുത്തകാലത്തു കേരളത്തിൽ നിന്നാണ് കണ്ടുകിട്ടിയത്. നാട്യശാസ്ത്രത്തിന്റെ അടിസ്ഥാനത്തിലുള്ള സംസ്കൃതനാടകാഭിനയം കേരളത്തിലെ മഹാക്ഷേത്രങ്ങളിൽ മാത്രമേ ഇപ്പോൾ നിലനില്ക്കുന്നുള്ളൂ. ഒരു ഭാഷാ വിവർത്തനം ഇതിനു ഉണ്ടാവേണ്ടതാണെന്നു ചില പണ്ഡിതന്മാർ അഭിപ്രായപ്പെട്ടു. മറ്റു പലർക്കും അതു ശരിയാണെന്നു തോന്നി. അക്കാര്യത്തിൽ കേരള സാഹിത്യ അക്കാദമി മുൻകയ്യെടുത്തു പ്രവർത്തിക്കാൻ തീരുമാനിച്ചു. അക്കാദമി, അക്കാര്യം നിർവ്വഹിക്കാമോ എന്ന് ഈയുള്ളവനോട് അന്വേഷിച്ചു. ശ്രമിച്ചുനോക്കാമെന്നു ഞാൻ മറുപടിയും കൊടുത്തു. ഇതാണ് ഈ ഭാഷാ വിവർത്തനത്തിന്റെ ആവിർഭാവചരിത്രം.

നാട്യോൽപത്തി നൃത്തഭേദങ്ങൾ രസഭാവങ്ങൾ ആംഗികാഭിനയങ്ങൾ ഇവയെല്ലാം ഉൾക്കൊള്ളുന്ന ആദ്യത്തെ പതിന്നാലധ്യായം ഒന്നാം വാള്യമായും വാചികാഭിനയാദികളായ മറ്റഭിനയഭേദങ്ങളെ വിവരിക്കുന്ന പതിമൂന്നധ്യായം രണ്ടാം വാള്യമായും ഗീതവാദ്യാദികളായ വിവിധ വിഷയങ്ങളെ പ്രതിപാദിക്കുന്ന ഒടുവിലുള്ള ഒമ്പതധ്യായം മൂന്നാം വാള്യമായും പ്രസിദ്ധപ്പെടുത്താമെന്നാണ് ആദ്യം ചെയ്ത വ്യവസ്ഥ. അതനുസരിച്ച് ഒന്നാം വാള്യത്തിന്റെ വിവർത്തനം ആരംഭിച്ചിട്ട് ആറോളം കൊല്ലമായി. ആദ്യത്തെ രണ്ടധ്യായത്തിന്റെ വിവർത്തനം ദിവംഗതനായ ഗുരുപാദർ ആറ്റൂരും പണ്ഡിതോത്തമനായിരുന്ന എൻ. ഗോപാലപിള്ളയും പരിശോധിച്ചിട്ടുള്ളതും ആ രീതിയിൽ തുടർന്നാൽ മതിയെന്നു സമ്മതിച്ചിട്ടുള്ളതുമാണ്. വിഷയത്തിന്റെ ദുർഗ്രഹതയും എന്റെ കാര്യാന്തരവ്യഗ്രതയും നിമിത്തം ഒന്നാംവാള്യം ഇപ്പോഴേ പൂർത്തിയായുള്ളൂ. വിവർത്തനം എന്റെ കഴിവനുസരിച്ച് അബദ്ധം കൂടാതെ കഴിയ്ക്കാൻ നോക്കീട്ടുണ്ട്. മൂലവും ചേർത്തിട്ടുള്ളതുകൊണ്ടു പണ്ഡിതന്മാർക്കു കൂടുതൽ ശരിയെന്നു തോന്നുന്ന അർത്ഥം ഗ്രഹിക്കാവുന്നതുമാണല്ലോ.

നാട്യശാസ്ത്രത്തിന്റെ മൂലം അപപാഠജടിലമാണ്. അച്ചടിച്ച മൂന്നു പുസ്തകവും ഒരു താളിയോലഗ്രന്ഥവും ഞാൻ പാഠശോധനത്തിൽ ഉപയോഗപ്പെടുത്തീട്ടുണ്ട്. എനിക്കു നല്ലതെന്നു തോന്നിയ പാഠം സ്വീകരിച്ചിരിക്കുന്നു.

തൃശൂർ
16-2-1970

കെ. പി. നാരായണപിഷാരടി

# അദ്ധ്യായം 1

# നാട്യോൽപത്തി

ഭരതമുനി ഇഷ്ടദേവതാനമസ്കാരപൂർവ്വകം ഗ്രന്ഥപ്രതിപാദ്യവിഷയം അവതരിപ്പിക്കുന്നു:—

പ്രണമ്യ ശിരസാ ദേവൌ
പിതാമഹമഹേശ്വരൌ
നാട്യശാസ്ത്രംപ്രവക്ഷ്യാമി
ബ്രഹ്മണാ യദുദാഹൃതം. 1

ബ്രഹ്മാവു മഹേശ്വരൻ എന്നീ ദേവന്മാരെ തലകുനിച്ചു നമസ്കരിച്ചിട്ടു ബ്രഹ്മാവ് ഉപദേശിച്ചു തന്നിട്ടുള്ള നാട്യശാസ്ത്രം ഞാൻ വിസ്തരിച്ചു പറയാം.

[നാട്യവേദകർത്താവാണ് ബ്രഹ്മാവ്. ആദ്യത്തെ നടൻ മഹേശ്വരനുമാണ്. നാട്യശാസ്ത്രാരംഭത്തിൽ ആ ദേവന്മാരെ നമസ്കരിക്കാൻ അതാണ് കാരണം.]

നാട്യോൽപത്തിയുടെ ചരിത്രം വിവരിക്കുന്നു—

സമാപ്തജപ്യം വ്രതിനം
സ്വസുതൈഃ പരിവാരിതം
അനദ്ധ്യായേ കദാചിത്തു
ഭരതം നാട്യകോവിദം.
മുനയഃ പര്യുപാസ്യൈന-
മാത്രേയപ്രമുഖാഃ പുരാ
പപ്രപ് ഛുസ്തേ മഹാത്മാനോ
നിയതേന്ദ്രിയബുദ്ധയഃ. 2

പണ്ടൊരിക്കൽ വ്രതവാനായ ഭരതമഹർഷി ജപം കഴിഞ്ഞിരിക്കയായിരുന്നു. പുത്രന്മാരും അരികിലുണ്ട്. ഒരനദ്ധ്യായദിവസമാണ്. അപ്പോൾ മഹാത്മാക്കളായ ആത്രേയാദിമഹർഷിമാർ ആ നാട്യപണ്ഡിതന്റെ അടുക്കൽച്ചെന്ന് ചുറ്റുമിരുന്ന് ഏറ്റവും ശ്രദ്ധയോടുകൂടി ചോദിച്ചു.

[ഭരതമുനി, തന്നെത്തന്നെ അന്യനാക്കിക്കല്പിച്ചുകൊണ്ടാണ് ഗ്രന്ഥം ആരംഭിക്കുന്നത്. ഈ അന്യത്വകല്പനം വേറെയും ചില ദിക്കിൽ കാണാവുന്നതാണ്.

ചോദിക്കപ്പെടുവാൻ യോഗ്യത ഭരതന്നും ചോദിക്കുവാൻ അർഹത ആത്രേയാദികൾക്കും ഉണ്ടെന്നു 'നാട്യകോവിദം മഹാത്മാനഃ' എന്ന വിശേഷണങ്ങൾ സൂചിപ്പിക്കുന്നു. ജപം കഴിഞ്ഞതിനാലും അനദ്ധ്യായദിവസമായതുകൊണ്ടും സംഭാഷണത്തിനു തക്ക അവസരവുമാണ്.]

യോഽയം ഭഗവതാ സമ്യഗ്—
ഗ്രഥിതോ വേദസമ്മിതഃ
നാട്യവേദഃ കഥം ചായ—
മുൽപന്നഃ കസ്യ വാ കൃതേ

കത്യംഗഃ കിംപ്രമാണശ്ച
പ്രയോഗശ്ചാസ്യ കിദൃശഃ
സർവ്വമേതദ്യഥാതത്ത്വം
ഭഗവാൻ വക്തുമർഹസി. 3

ഗുരോ, അവിടുന്നു വേദം പോലെ വേണ്ടുംവണ്ണം ചിട്ടപ്പെടുത്തിവെച്ചിട്ടുള്ള നാട്യവേദമുണ്ടല്ലോ, അത് ആർക്കുവേണ്ടി എങ്ങനെയുണ്ടായി? അതിന്ന് അംഗങ്ങളെത്ര? വലിപ്പമെന്ത്? അതിൻെറ പ്രയോഗം ഏതു വിധത്തിലാണ്? ഇതെല്ലാം ഉള്ളവണ്ണം അവിടുന്നു പറഞ്ഞുതരണം.

[വേദങ്ങൾ ലോകാനുഗ്രഹത്തിനുവേണ്ടി ബ്രഹ്മാവിൽ നിന്നുണ്ടായവയാണ്. വേദങ്ങൾ നാല്, വേദാംഗങ്ങൾ ആറ്, അവയിൽ ഋഗ്വേദത്തിൽ പത്തു മണ്ഡലം, എട്ടഷ്ടകം, അറുപത്തിനാലോത്ത് ഇത്യാദിയായി അംഗങ്ങൾക്കും വലിപ്പത്തിനുമെല്ലാം കണക്കുണ്ട്. ഇതെല്ലാമോർത്തുകൊണ്ടാണ് നാട്യവേദത്തെസ്സംബന്ധിച്ചുള്ള ആത്രേയാദികളുടെ ഈ ചോദ്യം.]

തേഷാം തദ്വചനംശ്രുത്വാ
മുനീനാം ഭരതോ മുനിഃ
പ്രത്യുവാച തതോ വാക്യം
നാട്യവേദകഥാംപ്രതി. 4

നാട്യവേദത്തെക്കുറിച്ചു വിവരിച്ചു പറയണമെന്നുള്ള ആത്രേയാദി മഹർഷിമാരുടെ ആ വാക്കു കേട്ടിട്ടു ഭരതമുനി മറുപടി പറഞ്ഞു.

നാട്യവേദം ആർക്കുവേണ്ടി എങ്ങനെയുണ്ടായി എന്ന ആദ്യത്തെ ചോദ്യത്തിനു മറുപടി പറവാൻ തുടങ്ങുന്നു-

ഭവദ്ഭിഃ ശുചിഭിർഭൂത്വാ
തഥാവഹിതമാനസൈഃ
ശ്രൂയതാം നാട്യവേദസ്യ
സംഭവോ ബ്രഹ്മനിർമ്മിതഃ. 5

നിങ്ങൾ ശരീരശുദ്ധി വരുത്തി മനസ്സിരുത്തി കേട്ടു കൊള്ളുക. നാട്യവേദത്തിൻെറ ഉൽപത്തി ബ്രഹ്മാവിൽ നിന്നാണ്.

നാട്യവേദോൽപത്തിക്കു കാരണമായ കാലവിപരിണാമവും അന്നത്തെ ജനങ്ങളുടെ സ്വഭാവഭേദവും കാണിക്കുന്നു—

പൂർവ്വം കൃതയുഗേ വിപ്രാ
വൃത്തേ സ്വായംഭുവേന്തരേ
ത്രേതായുഗേ സമ്പ്രവൃത്തേ
മനോർവൈവസ്വതസ്യ തു
ഗ്രാമ്യധർമ്മപ്രവൃത്തേ തു
കാമലോഭവശംഗതേ
ഈർഷ്യാക്രോധാദിസമ്മൂഢേ
ലോകേ സുഖിതദുഃഖിതേ

ദേവദാനവഗന്ധർവ്വ—
യക്ഷരക്ഷോമഹോരഗൈഃ
ജംബുദ്വീപേ സമാക്രാന്തേ
ലോകപാലപ്രതിഷ്ഠിതേ
മഹേന്ദ്ര പ്രമുഖൈർദേവൈ—
രുക്തഃ കില പിതാമഹഃ. 6

അല്ലയോ വിജ്ഞാനതൽപരന്മാരേ, സ്വായംഭുവമന്വന്തരത്തിലെന്നപോലെ ഈ വൈവസ്വതമന്വന്തരത്തിലും ആദ്യത്തെ കൃതയുഗം കഴിഞ്ഞ് ത്രേതായുഗം തുടങ്ങിയതോടെ ലോകം സ്വധർമ്മം വിട്ട് ഗ്രാമ്യധർമ്മങ്ങളിൽ പ്രവേശിച്ചുതുടങ്ങി, കാമത്തിനും ലോഭത്തിനും അടിപ്പെട്ടു, അസൂയകൊണ്ടും ക്രോധംകൊണ്ടുംഅന്ധമായിത്തീർന്നു, സുഖദുഃഖസമ്മിശ്രമായിബ്ഭവിച്ചു. ഇന്ദ്രാദിദിക്പാലന്മാരുടെ രക്ഷയിൽ ഉറച്ചു നിന്നിരുന്ന ജംബൂദ്വീപിൽ ദേവന്മാരും അസുരന്മാരും ഗന്ധർവ്വന്മാരും യക്ഷന്മാരും രാക്ഷസന്മാരും മഹാനാഗങ്ങളും മറ്റും കടന്നുചെന്ന് ആക്രമിക്കാൻ തുടങ്ങി. ആ സന്ദർഭത്തിൽ ഇന്ദ്രാദിദേവന്മാർ ബ്രഹ്മാവിനോടു പറഞ്ഞുവത്രേ.

[പതിന്നാലു മന്വന്തരങ്ങൾ കൂടിയതാണ് ബ്രഹ്മാവിന്റെ ഒരു ദിവസം. ആദ്യത്തേത് സ്വായംഭൂവമന്വന്തരമാണ്. ഏഴാമത്തേതായ വൈവസ്വതമന്വന്തരത്തിലാണ് നാം ജീവിക്കുന്നത്. എഴുപത്തൊന്നു ചതുര്യുഗം കൂടിയാൽ ഒരു മന്വന്തരം. കൃതം, ത്രേത, ദ്വാപരം, കലി എന്നാണ് ചതുര്യുഗത്തിന്റെ ക്രമം. കൃതയുഗത്തിൽ നാട്യവേദമില്ല. ദുഃഖമില്ലാത്ത കാലമാണത്. ത്രേതായുഗത്തിലാണ് ഏതു ചതുര്യുഗത്തിലും നാട്യവേദോൽപത്തി. സുഖദുഃഖസമ്മിശ്രമായ ത്രേതായുഗത്തിൽ ദുഃഖപരിഹാരത്തിന്നുവേണ്ടി ഉണ്ടായതാണ് നാട്യവേദം.

വേദശാസ്ത്രാദികൾ പഠിക്കാത്ത ജനങ്ങൾ പാർക്കുന്ന പ്രദേശമാണ് ഗ്രാമം. അവരുടെ ധർമ്മമാണ് ഗ്രാമ്യധർമ്മം. ഗ്രാമീണർക്കു സ്വധർമ്മങ്ങളും വിധർമ്മങ്ങളും ഒന്നും അറിഞ്ഞുകൂടാ. തനിക്കു തോന്നിയതു തന്റെ ധർമ്മം, അത്രതന്നെ.

ജംബൂദ്വീപിന്റെ ഒരു ഭാഗമാണ് ഈ ഭാരതഖണ്ഡം. ഇന്ദ്രാദിദിക്പാലകന്മാരത്രേ ഇതിന്റെ സംരക്ഷകർ. അവരുടെ പ്രാർത്ഥനയാണ് ബ്രഹ്മാവു നാട്യവേദം നിർമ്മിക്കാൻ കാരണം.]

ഇന്ദ്രാദിദേവന്മാരുടെ പ്രാർത്ഥനയെന്തെന്നു പറയുന്നു—

ക്രീഡനീയകമിച്ഛാമോ
ദൃശ്യം ശ്രവ്യം ച യൽ ഭവേൽ
ന വേദവ്യവഹാരോയം
സംശ്രാവ്യഃ ശൂദ്രജാതിഷു
തസ്മാൽ സൃജാപരം വേദം
പഞ്ചമം സാർവ്വവർണ്ണികം. 7

കാണാനും കേൾക്കാനും തക്കതായ വിനോദസാധനം ഞങ്ങൾ ആഗ്രഹിക്കുന്നു. ഇപ്പോഴുള്ള വേദങ്ങളെ സംബന്ധിച്ച കാര്യങ്ങൾ ശൂദ്രജാതിക്കാരെ കേൾപ്പിക്കാൻപാടില്ലല്ലോ. അതിനാൽ ബ്രാഹ്മണർ മുതൽ

ശൂദ്രരടക്കം എല്ലാ ജാതിക്കാർക്കും പ്രയോജനപ്പെടുമാറ് വേറെ അഞ്ചാമതൊരു വേദം അവിടുന്നു സൃഷ്ടിക്കണം.

[ത്രേതായുഗത്തിൽ ചിലർ സ്വധർമ്മവിമുഖരായപ്പോൾ അവർക്കുകൂടി ധർമ്മ ബോധം ജനിപ്പിക്കാൻ വേണ്ടിയാണ് ദേവന്മാർ നാട്യവേദനിർമ്മാണാർത്ഥം ബ്രഹ്മാവിനെ പ്രേരിപ്പിച്ചതെന്നു താൽപര്യം.]

ഏവമസ്ത്വിതി താനുക്ത്വാ
ദേവരാജം വിസൃജ്യ ച
സസ്മാര ചതുരോ വേദാൻ
യോഗമാസ്ഥായ തത്ത്വവിൽ. 8

അങ്ങനെയാവട്ടെ എന്ന് ആ ദേവന്മാരോടു പറഞ്ഞ് ദേവേന്ദ്രന്നു വിട നൽകിയ ശേഷം ലോകവേദതത്ത്വജ്ഞനായ ബ്രഹ്മാവ് ധ്യാനയോഗത്തിലിരുന്ന് നാലു വേദങ്ങളേയും സ്മരിച്ചു.

[സർവ്വവേദങ്ങളുടേയും തത്ത്വങ്ങൾ ഒപ്പം മനസ്സിലുദിക്കാൻ ധ്യാനം ആവശ്യമാണല്ലോ.]

വേദസ്മരണത്തിനു മുമ്പുള്ള ബ്രഹ്മാവിൻെറ സങ്കല്പം വ്യക്തമാക്കുന്നു—

ധർമ്മ്യമർത്ഥ്യം യശസ്യം ച
സോപദേശം സസംഗ്രഹം
ഭവിഷ്യതശ്ച ലോകസ്യ
സർവ്വകർമ്മാനുദർശകം
സർവ്വശാസ്ത്രാർത്ഥസമ്പന്നം
സർവ്വശില്പപ്രവർത്തകം
നാട്യാഖ്യം പഞ്ചമം വേദം
സേതിഹാസം കരോമ്യഹം
ഏവം സങ്കല്പ്യ ഭഗവാൻ
സർവ്വവേദാനനുസ്മരൻ
നാട്യവേദം തതശ്ചക്രേ
ചതുർവ്വേദാംഗസംഭവം. 9

ധർമ്മാദിപുരുഷാർത്ഥങ്ങളെ സാധിപ്പിക്കുന്നതും ഹൃദ്യത നിമിത്തം ഏതു ജനങ്ങൾക്കും അഭിലഷിക്കത്തക്കതും കീർത്തിയുണ്ടാക്കുന്നതും ഉപദേശങ്ങൾ ഉൾക്കൊള്ളുന്നതും പ്രത്യക്ഷമായി കാണാവുന്നതുകൊണ്ട് വ്യക്തമായി മനസ്സിലാക്കാവുന്നതും ഭാവിലോകത്തിന് എല്ലാ കർമ്മങ്ങളെയും തുടർച്ചയായി കാണിച്ചുകൊടുക്കുന്നതും ഗീതാനൃത്തവാദ്യാദികളായ സകല കലാശാസ്ത്ര വിഷയങ്ങളും ചേർന്നതും ചിത്രം, കൊത്തുപണി മുതലായ സർവ്വശില്പങ്ങൾക്കും പ്രോത്സാഹനം നല്കുന്നതും ഇതിവൃത്തവിശേഷങ്ങളെ അവലംബിക്കുന്നതുമായി നാട്യമെന്ന പേരിൽ അഞ്ചാമതൊരു വേദം ഞാൻ നിർമ്മിക്കുന്നുണ്ട് എന്നു സങ്കല്പിച്ചതിനുശേഷം ഭഗവാൻ ബ്രഹ്മാവ് എല്ലാ വേദങ്ങളെയും അനുസ്മരിച്ച് നാലുവേദങ്ങളുടേയും അംഗങ്ങൾ ചേർത്ത് നാട്യവേദം നിർമ്മിച്ചു.

[ധർമ്മം അർത്ഥം കാമം മോക്ഷം എന്നീ ചതുർവ്വിധപുരുഷാർത്ഥങ്ങളുടെ സിദ്ധിയാണ് നാട്യത്തിൻെറ ഫലം. നാട്യദർശനത്തിന്ന് ആരേയും പ്രേരിപ്പിക്കേണ്ടതില്ല, പ്രേക്ഷകന്മാർ തന്നത്താൻ തേടിച്ചെന്നുകൊള്ളും.

നടന്മാർക്കു കീർത്തിയും ലഭിക്കും. പുരുഷാർത്ഥങ്ങൾ നേടുവാനുള്ള ഉപദേശങ്ങളെയാണു നാട്യം പ്രദാനം ചെയ്യുന്നത്. കുറച്ചുകാലംകൊണ്ടു കഥാനായകൻെറ ജീവിതത്തിലെ മുഖ്യകർമ്മങ്ങളെ മുഴുവൻ പ്രദർശിപ്പിക്കുവാൻ നാട്യകലയ്ക്കു കഴിവുണ്ട്. നൃത്തഗീതവാദ്യാദികലകൾ നാട്യത്തെ പോഷിപ്പിക്കുന്നു. ചിത്രശില്പാദികളുടെ സഹായം കൂടാതെ നടന്മാർക്കു വേഷഗ്രഹണം സാധ്യമല്ല. ഇതിവൃത്തങ്ങളെ അവലംബിക്കാതെ നാടകാദിദൃശ്യങ്ങൾക്കു രൂപം കൊടുക്കാൻ കഴികയുമില്ലല്ലോ. ഇങ്ങനെ സങ്കല്പിച്ചുകൊണ്ടാണ് ബ്രഹ്മാവു നാട്യവേദം നിർമ്മിച്ചത്. സങ്കല്പം ശരിയാവണമല്ലോ സൃഷ്ടി നന്നാവാൻ.]

നാലുവേദങ്ങളിൽനിന്നാണു നാട്യത്തിൻെറ അംഗനിഷ്പത്തിയെന്നു പറഞ്ഞുവല്ലോ. ഏതേതു നാട്യാംഗം ഏതേതു വേദത്തിൽ നിന്ന് സ്വീകരിക്കപ്പെട്ടുവെന്നു വ്യക്തമാക്കുന്നു—

ജഗ്രാഹ പാഠ്യമൃഗ്വേദാത്
സാമഭ്യോ ഗീതമേവ ച
യജൂർവ്വേദാദഭിനയാൻ
രസാനാഥർവ്വണാദപി. 10

വാക്കുകളുടെ ഉച്ചാരണഭേദം ഋഗ്വേദത്തിൽനിന്നും ഗീതം സാമവേദത്തിൽനിന്നും അഭിനയങ്ങൾ യജൂർവ്വേദത്തിൽനിന്നും രസങ്ങൾ അഥർവ്വവേദത്തിൽനിന്നുമാണ് അംഗീകരിക്കപ്പെട്ടത്.

[സ്തുതിരൂപമായ ഋഗ്വേദം മന്ത്രോച്ചാരണപ്രധാനമാണ്. ഉദാത്താദിസ്വരഭേദത്തോടുകൂടിയ വാക്യോച്ചാരണരീതി അതിൽനിന്നു സ്വീകരിച്ചു. സാമവേദം ഗാനാത്മകമാണ്. തന്മൂലം ഗീതം അതിൽനിന്നെടുത്തു. യജൂർവ്വേദത്തിൽ യാഗഹോമാദി കർമ്മങ്ങൾക്കാണു പ്രാധാന്യം. ക്രിയാരൂപങ്ങളായ അംഗാഭിനയങ്ങൾ യജൂർവ്വേദത്തിൽനിന്നു കൈക്കൊള്ളാനതാണുകാരണം. അഥർവ്വവേദത്തിൽ ശാന്തികമാരണാദ്യാഭിചാരങ്ങളാണുവിഷയം. അതിൻെറ പ്രയോഗത്തിൽ രാഗദ്വേഷാദിമനോവികാരങ്ങൾക്കും ചിത്തൈകാഗ്ര്യത്തോടുകൂടിയ അനുഭവപ്രകടനങ്ങൾക്കും അദ്വിതീയമായ സ്ഥാനമുണ്ട്. രസഭാവാദികളെ അഥർവ്വവേദത്തിൽനിന്നു സ്വീകരിക്കാൻ അതത്രേ നിമിത്തം. വാക്യോച്ചാരണാഭിനയാദികളാണു നാട്യവേദത്തിൻെറ അംഗങ്ങളെന്നും ഇവിടെ സൂചിപ്പിച്ചിരിക്കുന്നു.]

വേദോപവേദൈഃ സംബദ്ധോ
നാട്യവേദോ മഹാത്മനാ
ഏവം ഭഗവതാ സൃഷ്ടോ
ബ്രഹ്മണാ സർവ്വവേദിനാ. 11

ഇങ്ങനെ വേദങ്ങളോടും ആയുർവ്വേദധനുർവ്വേദാദികളായ ഉപവേദങ്ങളോടും ബന്ധപ്പെടുത്തിക്കൊണ്ടു നാട്യവേദം സർവ്വജ്ഞനും മഹാത്മാവുമായ ബ്രഹ്മദേവൻ സൃഷ്ടിച്ചു.

[നാട്യവേദം ആർക്കുവേണ്ടി എങ്ങനെ ഉണ്ടായി? അതിന്ന് അംഗങ്ങളെത്ര എന്ന ചോദ്യങ്ങൾക്ക് ഇതോടുകൂടി ഉത്തരം പറഞ്ഞുകഴിഞ്ഞു. ത്രേതാദിയുഗങ്ങളിലെ സ്വധർമ്മവിമുഖരും സുഖിതദുഃഖിതരുമായ ജനങ്ങൾക്കു ധർമ്മബോധവും സുഖവും വളർത്തുവാൻ വേണ്ടിയാണു നാട്യവേദമുണ്ടായത്; ലോകാനുഗ്രഹകാംക്ഷികളായ ഇന്ദ്രാദിദേവന്മാർ ബ്രഹ്മാവിനോടപേക്ഷിച്ചതാണു നാട്യവേദോൽപത്തിക്കു നിമിത്തം; പാഠ്യം

ഗീതം അഭിനയങ്ങൾ രസങ്ങൾ ഇത്യാദികളാണു നാട്യാംഗങ്ങൾ; എന്നു ചുരുക്കം.]

നാട്യവേദത്തിന്റെ പ്രയോഗം ഏതുവിധത്തിലാണ് എന്ന ചോദ്യത്തിന്നു സമാധാനം പറയാൻ തുടങ്ങുന്നു—

ഉൽപാദ്യ നാട്യവേദം തു
ബ്രഹ്മോവാച സുരേശ്വരം
ഇതിഹാസോ മയാ സൃഷ്ടഃ
സ സുരേഷു നിയുജ്യതാം.
കുശലാ യേ വിദഗ്ദ്ധാശ്ച
പ്രഗല്ഭാശ്ച ജിതശ്രമാഃ
തേഷ്വയം നാട്യസംജ്ഞോ ഹി
വേദഃ സംക്രാമ്യതാം ത്വയാ. 12

നാട്യവേദം ഉണ്ടാക്കിയതിന്നുശേഷം ബ്രഹ്മാവു ദേവേന്ദ്രനോടു പറഞ്ഞു—ഇതിവൃത്തഭേദങ്ങളെ അവലംബിച്ചു നാടകാദിദശരൂപങ്ങൾ ഞാൻ സൃഷ്ടിച്ചുകഴിഞ്ഞു. അവയുടെ അഭിനയത്തിനു ദേവന്മാരെ ചുമതലപ്പെടുത്തുക. ബുദ്ധിസാമർത്ഥ്യം, വിവേകം, ധൈര്യം, ആരോഗ്യം എന്നീ ഗുണങ്ങൾ തികഞ്ഞിട്ടുള്ള ദേവന്മാരെ അങ്ങ് ഇതു അഭ്യസിപ്പിക്കണം.

[ബുദ്ധിസാമർത്ഥ്യമുണ്ടെങ്കിലേ പഠിച്ചുറപ്പിക്കാൻ കഴിയൂ. ഊഹാപോഹപൂർവ്വകം തത്ത്വം മനസ്സിലാക്കാൻ വിവേകം വേണം. ധൈര്യമില്ലെങ്കിൽ സഭാകമ്പം കൊണ്ട് ഒന്നും പ്രയോഗിപ്പാൻ കഴികയില്ല. നൃത്താഭിനയാദികൾക്കു ദേഹബലം അത്യാവശ്യവുമാണല്ലോ—നടന്മാർക്കു വേണ്ടുന്ന ആ നാലു പ്രധാന ഗുണങ്ങളാണ് ഇവിടെ ഉപക്ഷേപിച്ചത്.]

തച്ഛ്റുത്വാ ഭഗവാഞ്ഛക്രോ
ബ്രഹ്മണാ യദുദാഹൃതം
പ്രാഞ്ജലിഃപ്രണതോ ഭൂത്വാ
പ്രത്യുവാച പിതാമഹം. 13

ബ്രഹ്മാവു പറഞ്ഞ ആ വാക്കു കേട്ടപ്പോൾ ദേവേന്ദ്രൻ തൊഴുതു വന്ദിച്ചു ബ്രഹ്മാവിനോടു പറഞ്ഞു—

ഗ്രഹണേ ധാരണേ ജ്ഞാനേ
പ്രയോഗേ ചാസ്യ സത്തമ
അശക്താ ഭഗവൻ ദേവാ
അയോഗ്യാ നാട്യകർമ്മണി. 14

പണ്ഡിതോത്തമനായ ഭഗവാനേ, പഠിച്ചുറപ്പിക്കാനും തത്ത്വം മനസ്സിലാക്കുവാനും രംഗത്തിൽ പ്രയോഗിപ്പാനും ദേവന്മാർ അശക്തന്മാരാണ്. അവർ നാട്യപ്രയോഗത്തിനു യോഗ്യന്മാരല്ല.

യ ഇമേ വേദഗുഹ്യജ്ഞാ
ഋഷയഃ സംശിതവ്രതാഃ
ഏതേസ്യ ഗ്രഹണേ ശക്താഃ
പ്രയോഗേ ധാരണേ തഥാ. 15

വേദതത്ത്വജ്ഞന്മാരും ദൃഢവ്രതന്മാരുമായ ഈ മഹർഷിമാരുണ്ടല്ലോ, അവർ ഈ നാട്യം പഠിച്ചു മനസ്സിലാക്കാനും പ്രയോഗിപ്പാനും ശക്തന്മാരാണ്.

ശ്രുത്വാ തു ശക്രവചനം
മാമാഹാംബുജസംഭവഃ
ത്വം പുത്രശതസംയുക്തഃ
പ്രയോക്താസ്യ ഭവാനഘ! 16

ദേവേന്ദ്രൻെറ വാക്കു കേട്ടപ്പോൾ ബ്രഹ്മാവ് എന്നോടു (ഭരതമുനിയോടു) പറഞ്ഞു— "പുണ്യശാലിൻ, അങ്ങുന്ന് പുത്രസംഘത്തോടുകൂടി ഈ നാട്യം പ്രയോഗിക്കുക".

ആജ്ഞാപിതോ വിദിത്വാഹം
നാട്യവേദം പിതാമഹാൽ
പുത്രാനദ്ധ്യാപയാമാസ
പ്രയോഗം ചാപി തത്ത്വതഃ. 17

ആ ആജ്ഞ ലഭിച്ച ഞാൻ (ഭരതമുനി) ബ്രഹ്മാവിൽ നിന്നു നാട്യവേദം പഠിച്ചു. പുത്രന്മാരെ പഠിപ്പിച്ചു. പ്രയോഗരീതിയും ശരിയായി പരിശീലിപ്പിച്ചു.

പുത്രന്മാരുടെ പേർ നിർദ്ദേശിക്കുന്നു–

ശാണ്ഡില്യം ചൈവ വാത്സ്യം ച
കോഹലം ദത്തിലം തഥാ
ജടിലാംബഷ്ഠകൌ ചൈവ
തണ്ഡുമഗ്നിശിഖം തഥാ
സൈന്ധവം സപുലോമാനം
ശാഡ്വലിം വിപുലം തഥാ
കപിഞ്ജലം ബാദിരം ച
യമധൂമ്രായണൌ തഥാ
ജംബുധ്വജം കാകജംഘം
സ്വർണ്ണകം താപസം തഥാ
കൈദാരിം ശാലികർണ്ണം ച
ദീർഘഗാത്രം ച ശാലികം
കൌത്സം താണ്ഡായനിം ചൈവ
പിംഗലം ചിത്രകം തഥാ
ബന്ധുലം ഭല്ലകം ചൈവ
മുഷ്ടികം സൈന്ധവായനം
തൈതിലം ഭാർഗ്ഗവം ചൈവ
ശുചിം ബഹുളമേവ ച
അബുധം ബുധസേനം ച
പാണ്ഡുകർണ്ണം സകേരളം.

ഋജൂകം മണ്ഡകം ചൈവ
ശംബരം വഞ്ചുളം തഥാ
മാഗധം സരളം ചൈവ
കർത്താരം ചോഗ്രമേവ ച
തുഷാരം പാർഷദം ചൈവ
ഗൌതമം ബാദരായണം
വിശാലം ശബളം ചൈവ
സുനാഭം മേഷമേവ ച
കാളിയം ഭ്രമരം ചൈവ
തഥാ പീഠമുഖം മുനിം
നഖകുട്ടാശ്മകുട്ടൌ ച
ഷട്പദം സോത്തമം തഥാ
പാദുകോപാനഹൌ ചൈവ
ശ്രുതിം ചാഷസ്വരം തഥാ
അഗ്നികുണ്ഡാജ്യകുണ്ഡൌ ച
വിതണ്ഡ്യം താണ്ഡ്യമേവ ച
കർത്തരാക്ഷം ഹിരണ്യാക്ഷം
കുശലം ദുഃഷഹം തഥാ
ലാജം ഭയാനകം ചൈവ
ബീഭത്സം സവിചക്ഷണം.
പുണ്ഡ്രാക്ഷം പുണ്ഡ്രനാസം ചാ-
പ്യസിതം സിതമേവ ച
വിദ്യുജ്ജിഹ്വം മഹാജിഹ്വം
സാലങ്കായനമേവ ച
ശ്യാമായനം മാഠരം ച
ലോഹിതാംഗം തഥൈവ ച
സംവർത്തകം പഞ്ചശിഖം
ത്രിശിഖം ശിഖമേവ ച
ശംഖവർണ്ണമുഖം ഷണ്ഡം
ശങ്കുകർണ്ണമഥാപി ച
ശക്രനേമിം ഗഭസ്തിം ചാ-
പ്യംശുമാലിം ശഠം തഥാ
വിദ്യുതം ശാതജംഘം ച
രൌദ്രം വീരമഥാപി ച. 18

1. ശാണ്ഡില്യൻ 2. വാത്സ്യൻ 3. കോഹലൻ 4. ദത്തിലൻ 5. ജടിലൻ 6. അംബഷ്ഠകൻ 7. താണ്ഡു 8. അഗ്നിശിഖൻ 9. സൈന്ധവൻ 10. പുലോമാവ് 11. ശാഡ്വലി 12. വിപുലൻ 13.കപിഞ്ജലൻ 14. ബാദിരൻ 15. യമൻ

16. ധൂമ്രായണൻ 17. ജംബുധ്വജൻ 18. കാകജംഘൻ 19. സ്വർണ്ണകൻ 20. താപസൻ 21. കൈദാരി 22. ശാലികർണ്ണൻ 23. ദീർഘഗാത്രൻ 24. ശാലികൻ 25. കൌത്സൻ 26.താണ്ഡായനി 27. പിംഗലൻ 28. ചിത്രകൻ 29. ബന്ധുലൻ 30. ഭല്ലകൻ 31. മുഷ്ടികൻ 32. സൈന്ധവായനൻ 33. തൈതിലൻ 34. ഭാർഗ്ഗവൻ 35. ശുചി 36. ബഹുളൻ 37. അബുധൻ 38. ബുധസേനൻ 39. പാണ്ഡുകർണ്ണൻ 40. കേരളൻ 41. ഋജുകൻ 42. മണ്ഡകൻ 43. ശംബരൻ 44. വഞ്ചുളൻ 45. മാഗധൻ 46. സരളൻ 47. കർത്താവ് 48. ഉഗ്രൻ 49. തുഷാരൻ 50. പാർഷദൻ 51. ഗൌതമൻ 52. ബാദരായണൻ 53. വിശാലൻ 54. ശബളൻ 55. സുനാഭൻ 56. മേഷൻ 57. കാളിയൻ 58. ഭ്രമരൻ 59. പീഠമുഖൻ 60. മുനി 61. നഖകുട്ടൻ 62. അശ്മകുട്ടൻ 63. ഷട്പദൻ 64. ഉത്തമൻ 65. പാദുകൻ 66. ഉപാനഹൻ 67. ശ്രുതി 68. ചാഷസ്വരൻ 69. അഗ്നികുണ്ഡൻ 70. ആജ്യകുണ്ഡൻ 71. വിതണ്ഡ്യൻ 72. താണ്ഡ്യൻ 73. കർത്തരാക്ഷൻ 74. ഹിരണ്യാക്ഷൻ 75. കുശലൻ 76. ദുഃഷഹൻ 77. ലാജൻ 78. ഭയാനകൻ 79. ബീഭത്സൻ 80. വിചക്ഷണൻ 81. പുണ്ഡ്രാക്ഷൻ 82. പുണ്ഡ്രനാസൻ 83. അസിതൻ 84. സിതൻ 85. വിദ്യുജ്ജിഹ്വൻ 86. മഹാജിഹ്വൻ 87. സാലങ്കായനൻ 88. ശ്യാമായനൻ 89. മാഠരൻ 90. ലോഹിതാംഗൻ 91. സംവർത്തകൻ 92. പഞ്ചശിഖൻ 93. ത്രിശിഖൻ 94. ശിഖൻ 95. ശംഖവർണ്ണമുഖൻ 96. ഷണ്ഡൻ 97. ശങ്കുകർണ്ണൻ 98. ശക്രനേമി 99. ഗഭസ്തി 100. അംശുമാലി 101. ശഠൻ 102. വിദ്യുത്ത് 103. ശാതജംഘൻ 104. രൌദ്രൻ 105. വീരൻ.

[നൂറ്റഞ്ചു പേരാണു ഭരതപുത്രന്മാർ (പുത്രശതം-നൂറുപുത്രന്മാർ) എന്നു സ്ഥൂലമായി പറഞ്ഞതാവും. 'സാഗ്രം പുത്രശതം എന്ന് അടുത്തുതന്നെ പറയുന്നുമുണ്ട്. ഇവരെയാണു ഭരതമുനി ആദ്യം നാട്യപ്രയോഗം പഠിപ്പിച്ചത്. പേരുകൾ എടുത്തു പറഞ്ഞതു നാട്യപ്രയോഗത്തിൽ ആദരം തോന്നിക്കുവാനും എല്ലാതരം വേഷങ്ങൾക്കും പറ്റിയ ആളുകളുണ്ടെന്നു കാണിക്കാനുമാണ്.]

പിതാമഹാജ്ഞയാസ്മാഭിർ-
ലോകസ്യ ച ഗുണേപ്സയാ
പ്രയോജിതം പുത്രശതം
സാഗ്രം ഭൂമി വിഭാഗശഃ 19

നാം (ഭരതൻ) ബ്രഹ്മാവിൻെറ ആജ്ഞയനുസരിച്ചും ലോകത്തിനു ഗുണമുണ്ടാവാനുള്ള ആഗ്രഹത്താലും നൂറ്റിലേറെയുള്ള പുത്രന്മാർക്കു വേഷവിഭാഗത്തിനു യോജിച്ചവിധം പ്രയോഗപരിശീലനം നിർവ്വഹിച്ചു.

യോ യസ്മിൻ കർമ്മണി യഥാ
യോഗ്യസ്തസ്മിൻ സ യോജിതഃ. 20

ആർ ഏതു പ്രവൃത്തിക്കു യോഗ്യനോ ആ പ്രവൃത്തിക്ക് അയാളെ നിയോഗിച്ചു.

ഭാരതീം സാത്ത്വതീം ചൈവ
വൃത്തിമാരഭടീം തഥാ
സമാശ്രിതഃ പ്രയോഗസ്തു
പ്രയുക്തോ വൈ മയാ ദ്വിജാഃ 21

അല്ലയോ ബ്രാഹ്മണൻമാരേ! ഭാരതി, സാത്ത്വതി, ആരഭടി എന്നീ വൃത്തികളെ അവലം ബിച്ചുകൊണ്ടുള്ള പ്രയോഗമെല്ലാം ഞാൻ അഭ്യസിപ്പിച്ചു.

[വാക്ക്, മനസ്സ്, ശരീരം ഇതു മൂന്നുമാണല്ലോ നാട്യപ്രയോഗത്തിൽ പ്രധാനം. വാഗ്വ്യാപാരവിശേഷങ്ങളെല്ലാം ഭാരതീവൃത്തിയിൽ ഉൾപ്പെടുന്നു. ഭാരതി=വാക്ക്. വാക്കിൻെറ വൃത്തി ഭാരതി. മനോവ്യാപരഭേദങ്ങളെല്ലാം സാത്ത്വതീവൃത്തിയിൽ അന്തർഭവിച്ചവയാണ്. സത്ത്വം=മനസ്സ്. മനസ്സിൻെറ വൃത്തി സാത്ത്വതി. ശരീരവ്യാപാ രങ്ങളെല്ലാം ആരഭടീവൃത്തിയുടെ വിഷയങ്ങളാണ്. അരഭടന്മാർ=ഉത്സാഹികളായ പടയാളികൾ. അവരുടെ വൃത്തി ആരഭടി. ശരീരവൃത്തികളാണല്ലോ ഭടന്മാർക്കു പ്രധാനം.]

പരിഗൃഹ്യ പ്രണമ്യാഥ
ബ്രഹ്മാ വിജ്ഞാപിതോ മയാ. 22

അഭ്യാസമെല്ലാം കഴിഞ്ഞ ഉടനെ ഞാൻ ബ്രഹ്മാവിനെച്ചെന്നു വന്ദിച്ചു വിവരം അറിയിച്ചു.

അഥാഹ മാം സുരഗുരുഃ
കൈശികീമപി യോജയ
യച്ച തസ്യാഃ ക്ഷമം ദ്രവ്യം
തദ് ബ്രൂഹി ദ്വിജസത്തമ. 23

അനന്തരം ബ്രഹ്മാവ് എന്നോടു പറഞ്ഞു, കൈശികീവൃത്തിയെക്കൂടി അഭ്യസി പ്പിക്കുക. ബ്രാഹ്മണോത്തമ, കൈശികിക്ക് ആവശ്യമായ വസ്തുവെന്തോ അത് പറ ഞ്ഞോളൂ. (സൗന്ദര്യത്തിനു വേണ്ടി മാത്രം ചെയ്യുന്നതെല്ലാം കൈശികീവൃത്തിയാണ്. കേശം, തലമുടി. അതുകൊണ്ടുള്ള ഉപയോഗം ദേഹശോഭ മാത്രമാണല്ലോ. നാട്യത്തിൽ മാധുര്യലാളിത്യാദികൾ വർദ്ധിക്കുന്നതു കൈശികീവൃത്തിയുടെ മഹിമ കൊണ്ടത്രേ.)

ഏവം തേനാസ്മ്യഭിഹിതഃ
പ്രത്യുക്തശ്ച മയാ പ്രഭുഃ
ദീയതാം ഭഗവൻ, ദ്രവ്യം
കൈശിക്യാഃ സമ്പ്രയോജകം. 24

ബ്രഹ്മാവിങ്ങനെ എന്നോടു പറഞ്ഞപ്പോൾ ഞാൻ ആ പ്രഭുവിനോടു മറുപടി പറഞ്ഞു— ഭഗവാനേ, കൈശികിയുടെ പ്രയോഗത്തിനു വേണ്ടുന്ന ദ്രവ്യം അവിടന്നു നൽകിയാലും.

നൃത്താംഗഹാരസമ്പന്നാ
രസഭാവക്രിയാത്മികാ
ദൃഷ്ടാ മയാ ഭഗവതോ
നീലകണ്ഠസ്യ നൃത്യതഃ. 25

നൃത്തസംബന്ധികളായ പലവിധം അംഗവിക്ഷേപങ്ങൾ ഇടകലർന്നതും രസഭാ വങ്ങളുടെ അഭിനയത്തിൻെറ രൂപത്തിലുള്ളതുമായ കൈശികീവൃത്തി, ഭഗവാൻ പര മേശ്വരൻ നൃത്തം ചെയ്യുമ്പോൾ ഞാൻ കണ്ടിട്ടുണ്ട്.

കൈശികീ ശ്ലക്ഷ്ണനൈപഥ്യ
ശൃംഗാരരസസംഭവാ
അശക്യാ പുരുഷൈഃ സാ തു
പ്രയോക്തും സ്ത്രീജനാദൃതേ. 26

ലളിതമായ വേഷവിധാനത്തോടുകൂടി ശൃംഗാരരസാസ്വാദം ജനിപ്പിക്കേണ്ടതായ ആ കൈശികീവൃത്തി സ്ത്രീകൾക്കല്ലാതെ പുരുഷന്മാർക്കു പ്രയോഗിപ്പാൻ കഴികയില്ല. (കൈശികീ പ്രയോഗത്തിനു സ്ത്രീകളെത്തരണമെന്നു ചുരുക്കം.)

തതോസൃജന്മഹാതേജാ
മനസാപ്സരസോ വിഭൂഃ
നാട്യാലങ്കാരചതുരാഃ
പ്രാദാന്മഹ്യം പ്രയോഗതഃ. 27

ഉടനെ മഹാപ്രഭാവനും സർവ്വശക്തനുമായ ബ്രഹ്മാവ് നാട്യപ്രയോഗത്തെ കൈശികികൊണ്ടലങ്കരിക്കുന്നതിൽ അതിവിദഗ്ദ്ധകളായ അപ്സരസ്സുകളെ മനസ്സുകൊണ്ടു സൃഷ്ടിച്ചു. പ്രയോഗപരിശീലനാർത്ഥം അവരെ എനിക്കു ഏല്പിച്ചു തരികയും ചെയ്തു.

ആ അപ്സരസ്സുകളുടെ പേരുകൾ നിർദ്ദേശിക്കുന്നു—

മഞ്ജുകേശീം സുകേശീം ച
മിശ്രകേശീം സുലോചനാം
സൌദാമിനീം ദേവദത്താം
ദേവസേനാം മനോരമാം
സുദതീം സുന്ദരീം ചൈവ
വിദഗ്ദ്ധാം വിപുലാം തഥാ
സുമാലാം സന്തതീം ചൈവ
സുനന്ദാം സുമുഖീം തഥാ
മാഗധീമർജ്ജുനീം ചൈവ
സരളാം കേരളാം ധൃതീം
നന്ദാം സപുഷ്ക്കലാം ചൈവ
കളഭാം ചൈവ മേ ദദൌ. 28

1. മഞ്ജുകേശി 2. സുകേശി 3. മിശ്രകേശി 4. സുലോചന 5. സൌദാമിനി 6. ദേവദത്ത 7. ദേവസേന 8. മനോരമ 9. സുദതി 10. സുന്ദരി 11. വിദഗ്ദ്ധ 12. വിപുല 13. സുമാല 14. സന്തതി 15. സുനന്ദ 16. സുമുഖി 17. മാഗധി 18. അർജ്ജുനി 19. സരള 20. കേരള 21. ധൃതി 22. നന്ദ 23. പുഷ്ക്കല 24. കളഭ.

ഈ ഇരുപത്തിനാല് അപ്സരസ്സുകളെ ബ്രഹ്മാവ് എനിയ്ക്കു തന്നു.

[നാട്യപ്രയോഗത്തിൽ മുനികളോടൊപ്പം സ്ത്രീകളുടെ ഭാഗം നിർവ്വഹിക്കാൻ മുനികന്യകമാർ യോഗ്യകളല്ലെന്ന് ബ്രഹ്മാവ് അപ്സരസ്സുകളെ സൃഷ്ടിച്ചുകൊടുത്തതിൽ നിന്നു വ്യക്തമാക്കിയിരിക്കുന്നു.]

സ്വാതിർഭാണ്ഡനിയുക്തസ്തു
സഹശിഷ്യൈഃ സ്വയംഭൂവാ
നാരദാദ്യാശ്ച ഗന്ധർവ്വാ
ഗാനയോഗേ നിയോജിതാഃ. 29

സ്വാതിമഹർഷിയെ ശിഷ്യന്മാരോടുകൂടെ വാദ്യവിഷയത്തിൽ ബ്രഹ്മാവ് നിയോഗിച്ചു. നാരദാദിഗന്ധർവ്വന്മാരെ ഗാനവിഷയത്തിലും നിയമിച്ചു.

ഏവം നാട്യമിദം സമ്യഗ്
ബുദ്ധ്വാ സർവ്വൈഃ സുതൈഃ സഹ
സ്വാതിനാരദസംയുക്തോ
വേദവേദാംഗകാരണം.
ഉപസ്ഥിതോഹം ലോകേശം
പ്രയോഗാർത്ഥം കൃതാഞ്ജലിഃ
''നാട്യസ്യ ഗ്രഹണം പ്രാപ്തം
ബ്രൂഹി കിം കരവാണ്യഹം.'' 30

ഇങ്ങനെ നാട്യത്തിനു വേണ്ടതെല്ലാം തികഞ്ഞു എന്നു ബോധ്യപ്പെട്ടതിനുശേഷം ഞാൻ എല്ലാ പുത്രന്മാരോടും സ്വാതിനാരദന്മാരോടും കൂടി, രംഗപ്രയോഗത്തിനുവേണ്ടി വേദങ്ങളുടെയും വേദാംഗങ്ങളുടെയും കാരണഭൂതനായ ബ്രഹ്മാവിൻെറ അടുക്കൽ തൊഴുകയ്യുമായി ചെന്നുനിന്നു ചോദിച്ചു: ''നാട്യത്തിൻെറ അഭ്യാസം പൂർണ്ണമായിരിക്കുന്നു. ഇനി എന്താണു ഞാൻ ചെയ്യേണ്ടത്? പറഞ്ഞാലും.''

ഏതത്തു വചനം ശ്രുത്വാ
പ്രത്യുവാച പിതാമഹഃ
''മഹാനയം പ്രയോഗസ്യ
സമയഃ സമുപസ്ഥിതഃ
അയം ധ്വജമഹഃ ശ്രീമാൻ
മഹേന്ദ്രസ്യ പ്രവർത്തതേ
അത്രേദാനീമയം വേദോ
നാട്യസംജ്ഞഃ പ്രയുജ്യതാം.'' 31

ഈ വാക്കു കേട്ടപ്പോൾ ബ്രഹ്മാവു മറുപടി പറഞ്ഞു— ''നാട്യപ്രയോഗത്തിന് ഏറ്റവും നല്ല ഒരു സമയം ഇതാ അടുത്തു വന്നിരിക്കുന്നു. ദേവേന്ദ്രൻെറ കേമമായൊരു ധ്വജോത്സവം ഇതാ നടക്കാൻ പോകുന്നു. ഇപ്പോൾ അതിൽ ഈ നാട്യവേദം പ്രയോഗിക്കാം.''

തതസ്തസ്മിൻ ധ്വജമഹേ
നിഹതാസുരദാനവേ
പ്രഹൃഷ്ടാമരസങ്കിർണ്ണേ
മഹേന്ദ്രവിജയോത്സവേ
പൂർവ്വം കൃതാ മയാ നാന്ദീ
ഹ്യാശീർവ്വചനസംയുതാ
അഷ്ടാംഗപദസംയുക്താ
വിചിത്രാ വേദനിർമ്മിതാ
തദന്തേനുകൃതിർബ്ബദ്ധാ
യഥാ ദൈത്യാഃ സുരൈർജ്ജിതാഃ
സംഫേടവിദ്രവകൃതാ
ഛേദ്യഭേദ്യാഹവാത്മികാ. 32

അനന്തരം അസുരന്മാരെയും ദാനവന്മാരെയും വധിച്ചു സന്തുഷ്ടന്മാരായ ദേവന്മാർ ഒത്തുചേർന്നു ദേവേന്ദ്രവിജയം ആഘോഷിക്കുന്ന ധ്വജോത്സവത്തിൽ ഞാനാദ്യം ആശീർവ്വചനത്തോടുകൂടിയ നാന്ദി നിർമ്മിച്ചു. അത് അംഗങ്ങളായി എട്ടുവാക്യമുള്ള വിചിത്രമായ നാന്ദിയാണ്. ആശീർവ്വചനം ചെയ്യണമെന്നുള്ളതു വേദവിധിയാണല്ലോ. നാന്ദ്യന്തത്തിൽ ദേവന്മാർ അസുരന്മാരെ ജയിച്ച കഥയുൾക്കൊള്ളുന്ന രൂപകത്തെയും നിബന്ധിച്ചു. പോരിനു വിളിയും പേടിച്ചോട്ടവും വെട്ടും കുത്തും മറ്റുമുള്ള യുദ്ധമായിരുന്നു അതിലെ വിഷയം.

തതോ ബ്രഹ്മാദയോ ദേവാഃ
പ്രയോഗപരിതോഷിതാഃ
പ്രദദുർമ്മത്സുതേഭ്യസ്തു
സർവ്വോപകരണാനി വൈ. 33

നാട്യപ്രയോഗത്തിൽ പരിതോഷമുള്ളവരായ ബ്രഹ്മാദിദേവന്മാർ എന്റെ മക്കൾക്ക് എല്ലാ ഉപകരണങ്ങളും ദാനം ചെയ്തു.

പ്രീതസ്തു പ്രഥമം ശക്രോ
ദത്തവാൻ ധ്വജമുത്തമം
ബ്രഹ്മാ കുടിലകം ചൈവ
ഭൃംഗാരം വരുണഃ ശുഭം
സൂര്യശ്ഛത്രം ശിവഃ സിദ്ധിം
വായുർവ്യജനമേവ ച
വിഷ്ണുഃ സിംഹാസനം ചൈവ
കുബേരോ മുകുടം തഥാ
ശ്രവ്യത്വം പ്രേക്ഷണീയസ്യ
ദദൌ ദേവീ സരസ്വതീ. 34

ആദ്യം സന്തുഷ്ടനായ ദേവേന്ദ്രൻ വിശേഷപ്പെട്ട ഒരു കൊടിമരം കൊടുത്തു, ബ്രഹ്മാവ് ഒരു വളഞ്ഞ വടി, വരുണൻ നല്ലൊരു ജലപാത്രം, സൂര്യൻ കുട, ശിവൻ പ്രയോഗസിദ്ധിക്കു വേണ്ടുന്ന അനുഗ്രഹം, വായുദേവൻ ആലവട്ടം, വിഷ്ണു സിംഹാസനം, കുബേരൻ കിരീടം, സരസ്വതീദേവി നാട്യപ്രബന്ധത്തിനു ശ്രവണസുഖം ഇങ്ങിനെ ഓരോ ദേവന്മാരും ഓരോ നാട്യോപകരണങ്ങൾ ദാനം ചെയ്തു.

[വിഘ്നശാന്തിക്കുവേണ്ടി പൂജിക്കാനുള്ളതാണു കൊടിമരം. വളഞ്ഞ വടി വിദൂഷകനുപയോഗമുള്ളതാണ്. ജലപാത്രം പാരിപാർശ്വികനു വേണ്ടതത്രേ. സിദ്ധി എല്ലാ കാര്യത്തിലും വേണ്ടതാണ്. സിംഹാസനം, കിരീടം മുതലായവ രാജകഥാപാത്രങ്ങൾക്ക് ആവശ്യമാണ്. നടവാക്യങ്ങൾക്കു ശ്രവണസുഖം അനുപേക്ഷണീയവുമാണല്ലോ.]

ശേഷാ യേ ദേവഗന്ധർവ്വ—
യക്ഷരാക്ഷസപന്നഗാഃ
തസ്മിൻ സദസ്യഭിപ്രേതാൻ
നാനാജാതി ഗുണാശ്രയാൻ.
അംശാംശൈർഭാഷിതാൻ ഭാവാൻ
രസാൻ രൂപം ക്രിയാബലം

ദത്തവന്തഃ പ്രഹൃഷ്ടാസ്തേ
മത്സുതേഭ്യോ ദിവൌകസഃ. 35

ദേവന്മാർ, ഗന്ധർവ്വന്മാർ, യക്ഷന്മാർ, രാക്ഷസന്മാർ, നാഗങ്ങൾ തുടങ്ങി ആ സദസ്സിലുണ്ടായിരുന്ന മറ്റുള്ള സ്വർഗ്ഗവാസികളും സന്തോഷിച്ചു. തങ്ങളുടെ വകയായി നാനാ ജാതിക്കാരുടെയും ഗുണവിശേഷങ്ങൾക്കു യോജിക്കുന്ന വാക്കുകൾ, ഭാവങ്ങൾ, രസങ്ങൾ, ആകൃതി വിശേഷങ്ങൾ, പ്രയോഗശക്തികൾ മുതലായവ എന്റെ മക്കൾക്കു ദാനം ചെയ്തു.

ഏവം പ്രയോഗേ പ്രാരബ്ധേ
ദൈത്യദാനവനാശനേ
അഭവൻ ക്ഷുഭിതാഃ സർവ്വേ
ദൈത്യാ യേ തത്ര സംഗതാഃ. 36

ഇങ്ങനെ നാട്യപ്രയോഗം തുടങ്ങി. ദിതിയുടെ പുത്രന്മാരും ദനുവിന്റെ പുത്രന്മാരുമായ അസുരന്മാരെ നശിപ്പിച്ച കഥയായിരുന്നുവല്ലോ അഭിനയവിഷയം. അതു തുടങ്ങിയപ്പോൾ അവിടെ വന്നുചേർന്നിരുന്ന അസുരന്മാരെല്ലാം ക്ഷോഭിച്ചുവശായി.

വിരൂപാക്ഷപുരോഗാംശ്ച
വിഘ്നാൻ പ്രോത്സാഹ്യ തേബ്രുവൻ
നേത്ഥമിച്ഛാമഹേ നാട്യ-
മേത, ദാഗമ്യതാമിതി. 37

ആ അസുരന്മാർ വിരൂപാക്ഷൻ മുതലായ വിഘ്നകാരികളെ പ്രോത്സാഹിപ്പിച്ചുകൊണ്ടു പറഞ്ഞു— ''ഇത്തരം നാട്യം നമുക്കു വേണ്ട, വരുവിൻ'' എന്ന്.

തതസ്തൈരസുരൈഃ സാർദ്ധം
വിഘ്നാ മായാമുപാശ്രിതാഃ
വചശ്ചേഷ്ടാം സ്മൃതിം ചൈവ
സ്തംഭയന്തി സ്മ നൃത്യതാം. 38

ഉടനെ വിഘ്നകാരികൾ ആ അസുരന്മാരോടുകൂടി മായയെ അവലംബിച്ച് അപ്രത്യക്ഷരായിട്ട് നടന്മാരുടെ വാക്കും ആംഗികാദിചേഷ്ടയും സ്മരണശക്തിപോലും സ്തംഭിപ്പിച്ചു.

തഥാ വിധ്വംസനം ദൃഷ്ട്വാ
സൂത്രധാരസ്യ ദേവരാട്
കസ്മാത് പ്രയോഗവൈഷമ്യ—
മിത്യുക്ത്വാ ധ്യാനമാവിശത്. 39

സൂത്രധാരപ്രയോഗത്തിൽത്തന്നെ അത്തരം അനർത്ഥം കണ്ടപ്പോൾ ദേവേന്ദ്രൻ, എന്തായിരിക്കും ഈ പ്രയോഗവൈഷമ്യത്തിന്റെ കാരണം എന്നു പറഞ്ഞു കൊണ്ട് ധ്യാനത്തിൽ മുഴുകി.

അഥാപശ്യൽ സദോ വിഘ്നൈഃ
സമന്താൽ പരിവാരിതം
സഹേതരൈഃ സൂത്രധാരം
നഷ്ടസംജ്ഞം ജഡീകൃതം. 40

അപ്പോൾ സദസ്സിനു ചുറ്റും വിഘ്നകാരികൾ വളഞ്ഞതായും സൂത്രധാരനും കൂട്ടുകാരും ബോധംകെട്ടു സ്തംഭിച്ചതായും ദേവേന്ദ്രൻ കണ്ടു.

ഉത്ഥായ ത്വരിതം ശക്രഃ
ക്രോധാജ്ജഗ്രാഹ തം ധ്വജം
സർവ്വരത്നോജ്ജ്വലതനും
കിഞ്ചിദുദ്വൃത്തലോചനഃ. 41

ഉടനെ ദേവേന്ദ്രൻ എഴുന്നേറ്റ് ക്രോധത്താൽ കണ്ണല്പമൊന്നുരുട്ടി മിഴിച്ച് സർവ്വരത്നോജ്ജ്വലമായ ആ കൊടിമരമെടുത്തു.

[പല രത്നങ്ങളും പതിച്ച വിശേഷപ്പെട്ടൊരു കൊടിമരമായിരുന്നു ദേവേന്ദ്രൻ ആദ്യം നടന്മാർക്കു സമ്മാനിച്ചത്. അതുതന്നെയാണ് ഇപ്പോൾ കടന്നെടുത്തത്.]

രംഗപീഠഗതാൻ വിഘ്നാ—
നസുരാംശ്ചൈവ ദേവരാട്
ജർജ്ജരീകൃതദേഹാംസ്താ—
നകരോജ്ജർജ്ജരേണ സഃ 42

അരങ്ങത്തുള്ള ആ വിഘ്നകാരികളെയും അസുരന്മാരെയും ദേവേന്ദ്രൻ ആ ജർജ്ജരം കൊണ്ടടിച്ച് ഉടൽ ഞെരിച്ചു.

[വിഘ്നകാരികളുടെ ദേഹം ജർജ്ജരീകരിച്ചതുമൂലം ദേവേന്ദ്രൻ ഉപയോഗിച്ച ആ ധ്വജത്തിനു ജർജ്ജരമെന്നു പേർ കിട്ടിയെന്നു കൂടി ഇവിടെ സൂചിപ്പിച്ചിരിക്കുന്നു.]

നിഹതേഷു ച സർവ്വേഷു
വിഘ്നേഷുസഹദാനവൈഃ
പ്രണമ്യൈനം തദാ വാക്യ—
മിദമൂചുർദിവൌകസഃ 43

വിഘ്നകാരികളെല്ലാം അസുരന്മാരോടുകൂടെ അടിച്ചമർത്തപ്പെട്ടപ്പോൾ ദേവന്മാർ നമസ്കരിച്ച് ആ ദേവേന്ദ്രനോടിങ്ങനെ പറഞ്ഞു.

അഹോ പ്രഹരണം ദിവ്യ—
മിദമാസാദിതം ത്വയാ
ജർജ്ജരീകൃതസർവ്വാംഗാ
യേനൈതേ ദാനവാഃ കൃതാഃ. 44

അവിടുത്തേക്കു ലഭിച്ച ഈ ദിവ്യായുധം അത്ഭുതം തന്നെ. അതുകൊണ്ടു ഈ അസുരന്മാരുടെ ശരീരമാകെ ജർജ്ജരമാക്കപ്പെട്ടുവല്ലോ—ഞെരിക്കപ്പെട്ടുവല്ലോ.

യസ്മാദനേന തേ വിഘ്നാഃ
സാസുരാ ജർജ്ജരീകൃതാഃ
തസ്മാജ്ജർജ്ജര ഏവേതി
നാമതോയം ഭവിഷ്യതി. 45

ആ വിഘ്നകാരികളെയും അസുരന്മാരെയും ഇതുകൊണ്ടു ജർജ്ജരീകരിക്കാൻ ഇടവന്നതുനിമിത്തം ഇനി ഇതിൻെറ പേർ ജർജ്ജരമെന്നുതന്നെ ആയിത്തീരും.

ശേഷാ യേ ചൈവ ഹിംസാർത്ഥ-
മുപയാസ്യന്തി ഹിംസകാഃ
ദൃഷ്ട്വൈനം ജർജ്ജരം തേപി
ഗമിഷ്യന്ത്യേവമേവ തു. 46

ഇനി ബാക്കിയുള്ള ദ്രോഹികൾ ദ്രോഹിക്കാൻ വരുന്നതായാൽ അവരും ഈ ജർജ്ജരം കാണുമ്പോൾ ഇതുപോലെതന്നെ പോയിക്കൊള്ളും.

ഏവമേവാസ്ത്വിതി തതഃ
ശക്രഃ പ്രോവാച താൻ സുരാൻ
രക്ഷാഭൂതശ്ച സർവ്വേഷാം
ഭവിഷ്യത്യേഷ ജർജ്ജരഃ. 47

അപ്പോൾ ദേവേന്ദ്രൻ ആ ദേവന്മാരോടു പറഞ്ഞു— ''ഇങ്ങനെതന്നെ വരട്ടെ. ഈ ജർജ്ജരം എല്ലാവർക്കും രക്ഷയ്ക്കായി ഭവിക്കും''.

പ്രയോഗേ പ്രസ്തുതേ ഹ്യേവം
സ്ഫീതേ ശക്രമഹേ പുനഃ
ത്രാസം സഞ്ജനയന്തി സ്മ
വിഘ്നാഃ ശേഷാസ്തു നൃത്യതാം. 48

കേങ്കേമമായ ആ ഇന്ദ്രോത്സവത്തിൽ ഇപ്രകാരം നാട്യപ്രയോഗം വീണ്ടും തുടങ്ങിയപ്പോൾ മുമ്പു മർദ്ദിക്കപ്പെടാതെ അവശേഷിച്ചിരുന്ന വിഘ്നകാരികൾ നടന്മാരെ ഭീഷണിപ്പെടുത്തുവാനും തുടങ്ങി.

ദൃഷ്ട്വാ തേഷാം വ്യവസിതം
ദൈത്യാനാം വിപ്രകാരജം
ഉപസ്ഥിതോഹം ബ്രഹ്മാണം
സുരൈഃ സർവ്വൈഃ സമന്വിതഃ. 49

അവമാനത്തിൽ നിന്നുളവായ ആ അസുരന്മാരുടെ പ്രതികാരോദ്യമം കണ്ടപ്പോൾ ഞാൻ എല്ലാ ദേവന്മാരോടും കൂടി ബ്രഹ്മാവിൻെറ അടുക്കൽ ചെന്നു.

നിശ്ചിതാ ഭഗവൻ! വിഘ്നാ
നാട്യസ്യാസ്യ വിനാശനേ
അസ്യ രക്ഷാവിധിം സമ്യ—
ഗാജ്ഞാപയ പിതാമഹ! 50

ഞാൻ പറഞ്ഞു— ''ഭഗവാനേ, വിഘ്നകാരികൾ ഈ നാട്യം നശിപ്പിക്കാൻ തന്നെ തീർച്ചപ്പെടുത്തിയിരിക്കുന്നു. പിതാമഹ, ഇതിനു ശരിയായ രക്ഷയുണ്ടാക്കിത്തരുവാൻ കല്പനയാവണം''—

തതശ്ച വിശ്വകർമ്മാണം
ബ്രഹ്മോവാച പ്രയത്നതഃ
കുരു ലക്ഷണസമ്പന്നം
നാട്യവേശ്മ മഹാമതേ. 56

ഉടനെ ബ്രഹ്മാവു വിശ്വകർമ്മാവിനോട് (ദേവശില്പിയോട്) പറഞ്ഞു— ''മഹാബുദ്ധിശാലിൻ, അങ്ങു തൻെറ കഴിവെല്ലാം ഉപയോഗിച്ചു ലക്ഷണമൊത്ത ഒരു നാട്യഗൃഹം നിർമ്മിക്കുക.''

തതോചിരേണ കാലേന
വിശ്വകർമ്മാ മഹച്ഛുഭം
സർവ്വലക്ഷണസമ്പന്നം
നാട്യവേശ്മ ചകാര സഃ 57

അനന്തരം ചുരുങ്ങിയ കാലത്തിനുള്ളിൽ ആ വിശ്വകർമ്മാവു സർവ്വലക്ഷണങ്ങളും തികഞ്ഞ വലിയതും ശോഭനവുമായ ഒരു നാട്യഗൃഹം നിർമ്മിച്ചു.

പ്രോക്തവാൻ ദ്രുഹിണം ഗത്വാ
സഭായാം തു കൃതാഞ്ജലിഃ
സജ്ജം നാട്യഗൃഹം ദേവ!
തദവേക്ഷിതുമർഹസി. 58

വിശ്വകർമ്മാവു ദേവസഭയിൽ ചെന്നു തൊഴുകയ്യോടെ ബ്രഹ്മാവിനോടു പറഞ്ഞു— ''ദേവ, നാട്യഗൃഹം തയ്യാറായിരിക്കുന്നു. വന്നു നോക്കുമാറാകണം.''

തതഃ സഹ മഹേന്ദ്രേണ
സുരൈഃ സർവ്വൈശ്ച സേതരൈഃ
ആഗതസ്ത്വരിതോ ദ്രഷ്ടും
ദ്രുഹിണോ നാട്യമണ്ഡപം. 59

ഉടനെ ബ്രഹ്മാവു ദേവേന്ദ്രനോടും വിദ്യാധരഗന്ധർവ്വാദികളടക്കം സർവ്വദേവന്മാരോടുംകൂടി വേഗത്തിൽ നാട്യമണ്ഡപം കാണ്മാൻ വന്നു.

ദൃഷ്ട്വാ നാട്യഗൃഹംബ്രഹ്മാ
പ്രാഹ സർവ്വാൻ സുരാംസ്തതഃ
അംശഭാഗൈർഭവത്ഭിസ്തു
രക്ഷ്യോയം നാട്യമണ്ഡപഃ. 60

നാട്യഗൃഹം നോക്കിക്കണ്ടതിനുശേഷം ബ്രഹ്മാവ് എല്ലാ ദേവന്മാരോടും പറഞ്ഞു— ''നിങ്ങൾ ഈ നാട്യമണ്ഡപം, ഓരോ ഭാഗം വേർതിരിച്ചെടുത്തു സംരക്ഷിക്കണം.''

ഏതേതു ഭാഗം ആരാരു രക്ഷിക്കണമെന്നു കാണിക്കുന്നു—

രക്ഷണേ മണ്ഡപസ്യാഥ
വിനിയുക്തസ്തു ചന്ദ്രമാഃ
ലോകപാലാസ്തഥാ ദിക്ഷു
വിദിക്ഷ്വപി ച മാരുതാഃ. 61

രംഗമണ്ഡപം രക്ഷിക്കാൻ ചന്ദ്രനെ നിയോഗിച്ചു. ദിക്പാലന്മാരായ ഇന്ദ്രവരുണയമകുബേരന്മാരെ നാലുദിക്കിലും നിയമിച്ചു. വിദിക്കുകളിൽ കാറ്റുകളെയും നിശ്ചയിച്ചു.

[മണ്ഡപസംരക്ഷകൻ സൗമ്യനായിരിക്കണം. നാലു പ്രവേശനദ്വാരങ്ങളിലും ആജ്ഞാശക്തിയുള്ളവർ വേണം. ചുട്ടുവിങ്ങാതിരിക്കാൻ എല്ലാസ്ഥലത്തും കാറ്റ് അത്യാവശ്യവുമാണല്ലോ. ഈ സംഗതികളാണ് ചന്ദ്രാദികളുടെ നിയമനത്തിൽ സൂചിതങ്ങളായിട്ടുള്ളത്.]

നേപഥ്യഭൂമൗ മിത്രസ്തു
നിക്ഷിപ്തോ വരുണോംബരേ

വേദികാരക്ഷണേ വഹ്നിർ
ഭാണ്ഡേ സർവ്വദിവൌകസഃ 62

അണിയറയിൽ സൂര്യനെയും വസ്ത്രസംരക്ഷണത്തിൽ വരുണനെയും രംഗത്തറയിൽ അഗ്നിയെയും വാദ്യങ്ങളുടെ അടുക്കൽ മേഘാധിദേവതകളെയും നിയമിച്ചു.

[അണിയറയിൽ വെളിച്ചത്തിന് സൂര്യൻ, വസ്ത്രങ്ങളുടെ ശുദ്ധിക്കു ജലാധിപതിയായ വരുണൻ, രംഗത്തിൽ തെളിഞ്ഞ വിളക്കിൻെറ സ്ഥാനത്ത് അഗ്നി, വാദ്യങ്ങൾക്കു മുഴക്കം കിട്ടാൻ അവയ്ക്കു ചുറ്റും മേഘങ്ങളും. ദിവൌകസ്സുകൾ എന്നതിന് മേഘങ്ങൾ എന്നാണ് അഭിനവഗുപ്തൻ പറയുന്ന അർത്ഥം.]

വർണ്ണാശ്ചത്വാര ഏവാഥ
സ്തംഭേഷു വിനിയോജിതാഃ
ആദിത്യാശ്ചൈവ രുദ്രാശ്ച
സ്ഥിതാഃ സ്തം ഭാന്തരേഷ്വഥ. 63

ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രജാതിക്കാരുടെ അധിദേവതകൾ നാലും നാലു തൂണുകളിൽ നിയുക്തങ്ങളായി. പന്ത്രണ്ടാദിത്യന്മാരും പതിനൊന്നു രുദ്രന്മാരും തൂണുകളുടെ ഇടയ്ക്കുള്ള സ്ഥലങ്ങളിൽ സ്ഥിതി ചെയ്തു.

[ലോകത്തിലുള്ള സകല പദാർത്ഥങ്ങൾക്കും ദേവതകളുണ്ട്. അതാണു മേഘങ്ങൾക്കും ബ്രാഹ്മണാദിവർഗ്ഗങ്ങൾക്കും മറ്റും അധിദേവതകൾ ഉള്ളതായി പറയുന്നത്.]

ധാരണീഷു സ്ഥിതാ ഭൂതാഃ
ശാലാസ്വപ്സരസസ്തഥാ
സർവ്വപർവ്വസു യക്ഷിണ്യോ
മഹീപൃഷ്ഠേ മഹോദധിഃ. 64

ഉത്തരങ്ങളിൽ ഭൂതങ്ങൾ സ്ഥിതി ചെയ്തു. തൂണുകളിലുള്ള സ്ത്രീപ്രതിമകളിൽ അപ്സരസ്സുകളും എല്ലാ ഏപ്പുകളിലും യക്ഷിണികളും താഴെ നിലത്തു സമുദ്രാധിദേവതയും സ്ഥിതി ചെയ്തു.

ദ്വാരശാലാനിയുക്തൗ തു
കൃതാന്തഃ കാല ഏവ ച
സ്ഥാപിതൌ ദ്വാരപാത്രേഷു
നാഗമുഖ്യൌ മഹാബലൌ. 65

പ്രവേശദ്വാരത്തിൽ കൃതാന്തനെയും കാലനെയും നിയോഗിച്ചു. അവിടെ വാതിലുകളിൽ അനന്തൻ, ഗുളികൻ എന്ന മഹാബലവാന്മാരായ നാഗത്താന്മാരേയും സ്ഥാപിച്ചു.

ദേഹല്യാം യമദണ്ഡസ്തു
ശൂലം തസ്യോപരി സ്ഥിതം
ദ്വാരപാലൌ സ്ഥിതൌ ചോഭൌ
നിര്യതിർമ്മൃത്യുരേവ ച. 66

ഉമ്മറപ്പടിയിൽ യമദണ്ഡവും, മേൽപ്പടിയിന്മേൽ ശൂലവും നിക്ഷിപ്തമായി നിരൃതിയും മൃത്യുവും ദ്വാരപാലന്മാരായി ഇരുവശത്തും നിന്നു.

[നിരൃതി തെക്കുപടിഞ്ഞാറു കോണിലെ ദിക്പാലകനാണ്. കൃതാന്തൻ കാലൻ മൃത്യു ഇതെല്ലാം പര്യായപദങ്ങളാണെങ്കിലും മൂന്നു ദേവതകളായി സങ്കല്പിച്ചിരിക്കുന്നു.]

പാർശ്വേ ച രംഗപീഠസ്യ
മഹേന്ദ്രഃ സ്ഥിതവാൻ സ്വയം
സ്ഥാപിതാ മത്തവാരണ്യാം
വിദ്യുദ്ദൈത്യനിഷൂദനേ. 67

രംഗപീഠത്തിൻെറ ഒരു വശത്ത് ദേവേന്ദ്രൻ സ്വയം സ്ഥിതനായി. മത്തവാരണിയിൽ ദൈത്യന്മാരെ നിഗ്രഹിക്കാൻ വിദ്യുദ്ദേവതയെയും (ഇടിമിന്നലിനെയും) നിർത്തി.

[രംഗപീഠത്തിൻെറ രണ്ടു പാർശ്വങ്ങളിലുമുള്ള തറകളാണു മത്തവാരണികൾ.]

സ്തംഭേഷു മത്തവാരണ്യാഃ
സ്ഥാപിതാഃ പരിപാലനേ
യക്ഷഭൂതപിശാചാശ്ച
സുരേന്ദ്രേണാമിതൌജസാ
വീരഭദ്രോഥ ഭഗവാൻ
ഗുഹ്യകാശ്ച തഥൈവ ച. 68

മഹാപ്രഭാവശാലിയായ ദേവേന്ദ്രൻ മത്തവാരണിയിലെ തൂണുകളിൽ കാവലിനു യക്ഷഭൂതപിശാചങ്ങളെയും വീരഭദ്രഭഗവാനെയും ഗുഹ്യകന്മാരെയും സ്ഥാപിച്ചു.

ജർജ്ജരേ തു വിനിക്ഷിപ്തം
വജ്രം ദൈത്യനിബർഹണം
തത്പർവ്വസു വിനിക്ഷിപ്താഃ
സുരേന്ദ്രാഹ്യമിതൌജസഃ. 69

ജർജ്ജരമെന്ന കൊടിമരത്തിന്മേൽ അസുരസംഹാരകമായ വജ്രം നിക്ഷേപിക്കപ്പെട്ടു. ജർജ്ജരത്തിൻെറ അന്തരാളസന്ധികളിൽ വീര്യശാലികളായ ദേവന്മാരെയും സ്ഥാപിച്ചു.

ശിരഃപർവ്വസ്ഥിതോ ബ്രഹ്മാ
ദ്വിതീയേ ശങ്കരസ്തഥാ
തൃതീയേ ച സ്ഥിതോ വിഷ്ണു—
ശ്ചതുർത്ഥേ സ്കന്ദ ഏവ ച
പഞ്ചമേ ച മഹാനാഗാഃ
ശേഷവാസുകിതക്ഷകാഃ
ഏവം വിഘ്നവിനാശായ
സ്ഥാപിതാ ജർജ്ജരേ സുരാഃ. 70

തലയ്ക്കലെ സന്ധിയിൽ ബ്രഹ്മാവും രണ്ടാം സന്ധിയിൽ മഹേശ്വരനും സ്ഥിതനായി. മൂന്നാമത്തേതിൽ വിഷ്ണുവും നാലാമത്തേതിൽ സുബ്രഹ്മണ്യനും സ്ഥിതി ചെയ്തു. അഞ്ചാം സന്ധിയിൽ അനന്തൻ, വാസുകി,

തക്ഷകൻ എന്നീ മഹാനാഗങ്ങളാണ് ഇപ്രകാരമാണ് വിഘ്നവിനാശാർത്ഥം ജർജ്ജരത്തിൽ ദേവന്മാർ സ്ഥാപിതന്മാരായത്.

രംഗപീഠസ്യ മദ്ധ്യേ തു
സ്വയം ബ്രഹ്മാ പ്രതിഷ്ഠിതഃ
ഇത്യർത്ഥം രംഗമദ്ധ്യേ തു
ക്രിയതേ പുഷ്പമോക്ഷണം. 71

രംഗപീഠത്തിന്റെ നടുവിലാണ് ബ്രഹ്മാവ് സ്വയം പ്രതിഷ്ഠിതനായത്. അതാണ് രംഗമദ്ധ്യത്തിൽ പുഷ്പാഞ്ജലി ചെയ്യുന്നതിനുള്ള കാരണം.

പാതാളവാസിനോ യേ ച
യക്ഷഗുഹ്യകപന്നഗാഃ
അധസ്താദ്രംഗപീഠസ്യ
രക്ഷണേ തേ നിയോജിതാഃ. 72

പാതാളവാസികളായ ചില യക്ഷന്മാരും ഗുഹ്യകന്മാരും നാഗങ്ങളുമുണ്ടല്ലോ. അവരെ രംഗപീഠത്തിന്റെ അടിയിലും കാവലിനാക്കി.

നായകാദികളായ പ്രധാന കഥാപാത്രങ്ങളുടെ രക്ഷയെക്കുറിച്ചു പ്രസ്താവിക്കുന്നു—

നായകം രക്ഷതീന്ദ്രസ്തു
നായികാം തു സരസ്വതീ
വിദൂഷകമഥോങ്കാരഃ
ശേഷാസ്തു പ്രകൃതീർഹരഃ. 73

നായകനെ ഇന്ദ്രനും നായികയെ സരസ്വതിയും വിദൂഷകനെ ഓങ്കാരവും മറ്റു കഥാപാത്രങ്ങളെ ഹരനും രക്ഷിക്കുന്നു.

യാന്യേതാനി നിയുക്താനി
ദൈവതാനീഹ രക്ഷണേ
ഏതാന്യേവാധിദൈവാനി
ഭവിഷ്യന്തീത്യുവാച സഃ. 74

''ഏതേതു ദേവതകളെയാണോ ഇവിടെ രക്ഷയ്ക്കു നിയോഗിച്ചത് അവർ തന്നെയായിരിക്കും അതാതു സ്ഥാനങ്ങളിലെ അധിദേവതകൾ'' എന്നും ബ്രഹ്മാവ് അരുളിച്ചെയ്തു.

നാട്യതത്ത്വപ്രകാശനത്തിനുവേണ്ടി ഇനി മറ്റൊരു പ്രസ്താവത്തിലേയ്ക്ക് തിരിയുന്നു—

ഏതസ്മിന്നന്തരേ സർവ്വൈർ—
ദേവൈരുക്തഃ പിതാമഹഃ
സാമ്നാ താവദിമേ വിഘ്നാഃ
സ്ഥാപ്യന്താം വചസാ ത്വയാ. 75

ഈ അവസരത്തിൽ ദേവന്മാരെല്ലാവരും ചേർന്ന് ബ്രഹ്മാവിനോടപേക്ഷിച്ചു— ''ഈ വിഘ്നകാരികളെ അവിടുന്ന് ആദ്യമായി സാമവചനംകൊണ്ട് അടക്കിനിർത്താൻനോക്കൂ''.

പൂർവ്വം സാമ പ്രയോക്തവ്യം
ദ്വിതീയം ദാനമേവ ച
തയോരുപരി ഭേദസ്തു
തതോ ദണ്ഡഃ പ്രയുജ്യതേ. 76

''ആദ്യം സാമമാണല്ലോ പ്രയോഗിക്കേണ്ടത്. രണ്ടാമതു ദാനം. രണ്ടും കഴിഞ്ഞാൽ ഭേദമാവാം. പിന്നീടുവേണമല്ലോ ദണ്ഡോപായം പ്രയോഗിക്കാൻ''.

[നല്ലവാക്കു പറയുന്നതു സാമം. വല്ലതുമൊക്കെ കൊടുക്കുന്നത് ദാനം. പിന്നെ ഭീഷണിപ്പെടുത്തിനോക്കാം. അതാണ് ഭേദം. മൂന്നുപായവും ഫലിക്കാതെ വന്നാലേ ദണ്ഡം (യുദ്ധാദിപ്രതികാരം) ചെയ്തുകൂടൂ എന്നാണു നിയമം.]

ദേവാനാം വചനം ശ്രുത്വാ
ബ്രഹ്മാ വിഘ്നാനുവാച ഹ
''കസ്മാത് ഭവന്തോ നാട്യസ്യ
വിനാശായ സമുത്ഥിതാഃ''. 77

ദേവന്മാരുടെ വാക്കു കേട്ടപ്പോൾ ബ്രഹ്മാവു വിഘ്നകാരികളോടു പറഞ്ഞു— ''നിങ്ങൾ എന്താണു നാട്യം നശിപ്പിക്കാൻ മുതിർന്നിരിക്കുന്നത്?''

ബ്രഹ്മണോ വചനം ശ്രുത്വാ
വിരൂപാക്ഷോബ്രവീത്തതഃ
ദൈത്യൈർവിഘ്നഗണൈഃ സാർദ്ധം
സാമപൂർവ്വമിദം വചഃ. 78

ബ്രഹ്മാവിന്റെ വാക്കുകേട്ട ഉടനെ വിരൂപാക്ഷൻ വിഘ്നകാരികളായ അസുരന്മാരോടുകൂടെ സാന്ത്വനപൂർവ്വകം ഈ വാക്കു പറഞ്ഞു.

യോയം ഭഗവതാ സൃഷ്ടോ
നാട്യവേദഃ സുരേച്ഛയാ
പ്രത്യാദേശോയമസ്മാകം
സുരാർത്ഥം ഭവതാ കൃതഃ. 79

''ദേവന്മാരുടെ ഇച്ഛയനുസരിച്ച് അവിടുന്നു സൃഷ്ടിച്ച നാട്യവേദമുണ്ടല്ലോ, അത് ഞങ്ങൾക്ക് അവമാനമാണ്. ദേവന്മാർക്കുവേണ്ടി അവിടുന്നു നിർമ്മിച്ചതാണത്''.

തന്നൈതദേവം കർത്തവ്യം
ത്വയാ ലോകപിതാമഹ!
യഥാ ദേവാസ്തഥാ ദൈത്യാ—
സ്ത്വത്തഃ സർവ്വേ വിനിർഗ്ഗതാഃ. 80

''ലോകങ്ങളുടെ മുത്തച്ഛ, അവിടുന്ന് ഇത് ഇങ്ങനെ നിർമ്മിക്കേണ്ടിയിരുന്നില്ല. ദേവന്മാരെപ്പോലെ അസുരന്മാരും എല്ലാവരും അങ്ങയിൽ നിന്നുണ്ടായവരാണല്ലോ''.

വിഘ്നാനാം വചനം ശ്രുത്വാ
ബ്രഹ്മാ വചനമബ്രവീൽ
അലം വോ മന്യുനാ ദൈത്യാ
വിഷാദം ത്യജതാനഘാഃ. 81

വിഘ്നകാരികളുടെ വാക്കുകേട്ടപ്പോൾ ബ്രഹ്മാവു മറുപടി പറഞ്ഞു— "നിർദ്ദോഷന്മാരായ അസുരന്മാരേ, നിങ്ങൾ പരിഭവിക്കരുത്. വിഷാദം പരിത്യജിക്കുക."

ഭവതാം ദേവതാനാം ച
ശുഭാശുഭവികല്പകഃ
കർമ്മഭാവാന്വയാപേക്ഷീ
നാട്യവേദോ മയാ കൃതഃ. 82

"നിങ്ങൾക്കും ദേവന്മാർക്കും, കർമ്മഭേദങ്ങളെയും സ്വഭാവഭേദങ്ങളെയും വംശഭേദങ്ങളെയും ആസ്പദമാക്കി ശുഭാശുഭങ്ങളെ വേർതിരിച്ചു കാണിക്കുന്നതാണു ഞാനുണ്ടാക്കിയ നാട്യവേദം."

നാട്യത്തിൻെറ യഥാർത്ഥസ്വരൂപം വ്യക്തമാക്കുന്നു—

നൈകാന്തതോത്ര ഭവതാം
ദേവാനാഞ്ചാനുഭാവനം
ത്രൈലോക്യസ്യാസ്യ സർവ്വസ്യ
നാട്യം ഭാവാനുകീർത്തനം. 83

"ഈ നാട്യത്തിൽ നിങ്ങൾക്കും ദേവന്മാർക്കും മാത്രം എന്തെങ്കിലും അനുഭൂതിയുണ്ടാക്കിത്തീർക്കുക എന്നുള്ളതല്ല ഉദ്ദേശ്യം. ഈ മൂന്നുലോകത്തിലുമുള്ള എല്ലാവരുടെയും സ്വഭാവം വർണ്ണിച്ചുകാണിച്ചു രസാസ്വാദനമുളവാക്കുക എന്നുള്ളതു മാത്രമാണ്."

[നാട്യത്തിൽ ദേവാസുരന്മാരുടെ മാത്രം കാര്യമല്ല, ത്രൈലോക്യവാസികളുടെയെല്ലാം കാര്യമുൾക്കൊള്ളുന്നു, ദേവാസുരന്മാർക്കുമാത്രം രസവൈരസ്യങ്ങൾ ജനിപ്പിക്കാൻ വേണ്ടിയല്ല, എല്ലാവരേയും രസിപ്പിക്കാൻ വേണ്ടിയാണു നാട്യം സൃഷ്ടിച്ചിട്ടുള്ളത് എന്നു താൽപര്യം.]

ത്രൈലോക്യത്തിലെ അവസ്ഥാവിശേഷങ്ങൾ മുഴുവൻ ഒരേ നാട്യത്തിൽ എങ്ങനെ പ്രകാശിപ്പിക്കാമെന്ന ആശങ്ക പരിഹരിക്കുന്നു—

ക്വചിദ്ധർമ്മഃ ക്വചിത്ക്രീഡാ
ക്വചിദർത്ഥഃ ക്വചിച്ഛമഃ
ക്വചിദ്ധാസ്യം ക്വചിദ്യുദ്ധം
ക്വചിൽ കാമഃ ക്വചിദ്വധഃ. 84

"ചിലേടത്ത് ധർമ്മം, ചിലേടത്ത് കളി, ചിലേടത്ത് അർത്ഥം, ചിലേടത്തു മനഃസമാധാനം, ചിലേടത്തു ഹാസ്യം, ചിലേടത്തു യുദ്ധം, ചിലേടത്തു കാമം, ചിലേടത്തു വധം ഇതാണു നാട്യത്തിൻെറ സ്വഭാവം."

[നാടകം, പ്രകരണം, ഭാണം, പ്രഹസനം, ഡിമം, വ്യായോഗം, സമവകാരം, വീഥി, ഉത്സൃഷ്ടാങ്കം, ഈഹാമൃഗം ഇങ്ങനെ പത്തുവിധം രൂപകങ്ങളുണ്ട്. നാടകം പ്രകരണം എന്നിവയിൽ ധർമ്മാർത്ഥകാമങ്ങൾക്കു കഥാപാത്രങ്ങളുടെ സ്വഭാവഭേദമനുസരിച്ചും സന്ദർഭഭേദമനുസരിച്ചും പ്രാധാന്യം കാണാം. ഭാണത്തിലും പ്രഹസനത്തിലും ഹാസ്യത്തിനാണു പ്രാധാന്യം. വ്യായോഗത്തിലും സമവകാരത്തിലും യുദ്ധമുണ്ട്. ഇതുപോലെ രൂപകാദിഭേദങ്ങൾ വഴിക്കു നാട്യത്തിൽ ധർമ്മാർത്ഥാദികൾക്കു യഥോചിതം അനുപ്രവേശം കാണാമെന്നു താത്പര്യം.]

ധർമ്മോ ധർമ്മപ്രവൃത്താനാം
കാമഃ കാമോപസേവിനാം
നിഗ്രഹോ ദുർവ്വിനീതാനാം
വിനീതാനാം ദമക്രിയാ
ക്ലീബാനാം ധാർഷ്ട്യകരണ—
മുത്സാഹഃ ശൂരമാനിനാം
അബുധാനാം വിബോധശ്ച
വൈദുഷ്യം വിദുഷാമപി
ഈശ്വരാണാം വിലാസശ്ച
സ്ഥൈര്യം ദുഃഖാർദ്ദിതസ്യ ച
അർത്ഥോപജീവിനാമർത്ഥോ
ധൃതിരുദ്വിഗ്നചേതസാം
നാനാഭാവോപസമ്പന്നം
നാനാവസ്ഥാന്തരാത്മകം
ലോകവൃത്താനുകരണം
നാട്യമേതന്മയാ കൃതം. 85

''ധർമ്മശീലന്മാരുടെ ധർമ്മനിഷ്ഠ, കാമാസക്തന്മാരുടെ കാമോപസേവനം, ദുഷ്ടന്മാരുടെ നിഗ്രഹം, ശിഷ്ടന്മാരുടെ മനോനിയന്ത്രണം, കൊള്ളരുതാത്തവരുടെ താന്തോന്നിത്തം, ശൂരത ഭാവിക്കുന്നവരുടെ ഉത്സാഹം, അജ്ഞന്മാരുടെ ജ്ഞാനസമ്പാദനം, വിദ്വാന്മാരുടെ പാണ്ഡിത്യം, പ്രഭുക്കന്മാരുടെ വിനോദം, ദുഃഖാർദ്ദിതന്മാരുടെ മനഃസ്ഥൈര്യസമ്പാദനം, ധനാർത്ഥികളുടെ ധനാർജ്ജനം, വിഷയവിരക്തന്മാരുടെ നിർവ്വികാരചിത്തത ഇങ്ങനെ നാനാഭാവങ്ങൾ ഉൾക്കൊള്ളുന്നതും പലതരം അവസ്ഥാവിശേഷങ്ങളെയും പ്രകാശിപ്പിക്കുന്നതുമായ ലോകവൃത്താനുകരണമാണു ഞാൻ നിർമ്മിച്ച നാട്യം.''

നാട്യത്തിൻെറ ഫലവിശേഷങ്ങൾ വിവരിക്കുന്നു—

ഉത്തമാധമമദ്ധ്യാനാം
നരാണാം കർമ്മസംശ്രയം
ഹിതോപദേശജനനം
നാട്യമേതൽ ഭവിഷ്യതി
സർവ്വാർത്ഥേ സർവ്വദാ ചൈവ
സർവ്വകർമ്മക്രിയാസ്വഥ.
സർവ്വോപദേശജനനം
നാട്യം ലോകേ ഭവിഷ്യതി.
ദുഃഖാർത്താനാം ശ്രമാർത്താനാം
ശോകാർത്താനാം തപസ്വിനാം
വിശ്രാന്തിജനനം കാലേ
നാട്യമേതദ് ഭവിഷ്യതി.

ധർമ്മ്യം യശസ്യമായുഷ്യം
ഹിതം ബുദ്ധിവിവർദ്ധനം
ലോകോപദേശജനനം
നാട്യമേതദ് ഭവിഷ്യതി. 86

ഉത്തമന്മാരും മദ്ധ്യമന്മാരും അധമന്മാരുമായ മനുഷ്യരുടെ കർമ്മഭേദങ്ങളെ അവലംബിച്ചുകൊണ്ടു ഹിതോപദേശം ജനിപ്പിക്കുന്നതായിരിക്കും ഈ നാട്യം.

ലോകത്തിൽ സർവ്വജനങ്ങൾക്കുംവേണ്ടി ഏതുകാലത്തും സകല പ്രവൃത്തികളെ സ്സംബന്ധിച്ചും എല്ലാ ഉപദേശങ്ങളും ഉളവാക്കുന്നതായിരിക്കും ഈ നാട്യം.

രോഗാദികൾകൊണ്ടു ദുഃഖിച്ചവർക്കും പ്രവൃത്തികൾ ചെയ്തു ക്ഷീണിച്ചവർക്കും ബന്ധുമരണാദികൾമൂലം വ്യാകുലപ്പെടുന്നവർക്കും ചാന്ദ്രായണാദി തപോനുഷ്ഠാനത്താൽ ദൗർബല്യം ബാധിച്ചവർക്കും യഥാകാലം വിശ്രമം നൽകുന്നതായിരിക്കും ഈ നാട്യം.

സുഖിതന്മാർക്കു ധർമ്മാദിബോധം ജനിപ്പിക്കും, കീർത്തിസംവർദ്ധകങ്ങളായ പ്രവൃത്തികളുടെ അറിവുണ്ടാക്കും, ആയുസ്സു വർദ്ധിപ്പിക്കും, ഹിതാഹിതവിവേകമുളവാക്കും, ബുദ്ധിവികാസം നൽകും, അങ്ങനെ ലോകജീവിതത്തിൽ വേണ്ടതായ എല്ലാ ഉപദേശങ്ങളും ഈ നാട്യം പ്രദാനം ചെയ്യുന്നതാണ്.''

നാട്യാംഗമാകാതെ ലോകത്തിൽ യാതൊന്നുമില്ലെന്നു പറഞ്ഞ് ഈ പ്രകൃതം ഉപസംഹരിക്കുന്നു—

ന തജ്ജ്ഞാനം ന തച്ഛില്പം
ന സാ വിദ്യാ ന സാ കലാ
നാസൌ യോഗോ ന തത് കർമ്മ
നാട്യേസ്മിൻ യന്ന ദൃശ്യതേ. 87

''ശാസ്ത്രാദിവിജ്ഞാനമാവട്ടെ, പ്രതിമാനിർമ്മാണ ചിത്രലേഖനാദി ശില്പങ്ങളാകട്ടെ, രാജ്യഭരണതന്ത്രാദിവിദ്യകളാവട്ടെ, ഗീതവാദ്യാദികലകളാവട്ടെ, ഇവയുടെ സംയുക്തസൃഷ്ടികളാവട്ടെ, യുദ്ധനിഗ്രഹാദികർമ്മങ്ങളാവട്ടെ, യാതൊന്നുംതന്നെ ഈ നാട്യത്തിൽ കാണാത്തതായി ഉണ്ടാകുന്നതല്ല''.

സർവ്വശാസ്ത്രാണി ശില്പാനി
കർമ്മാണി വിവിധാനി ച
അസ്മിൻ നാട്യേ സമേതാനി
തസ്മാദേതന്മയാ കൃതം. 88

സർവ്വശാസ്ത്രങ്ങളും ശില്പങ്ങളും വിവിധകർമ്മങ്ങളും ഈ നാട്യത്തിൽ ഒത്തുചേർന്നിട്ടുണ്ട്. അങ്ങനെയാണ് ഞാനിതു സൃഷ്ടിച്ചിട്ടുള്ളത്.''

[ലോകവൃത്തങ്ങളുടെ സമഗ്രമായ അനുകരണമാണു നാട്യമെന്നു ചുരുക്കം.]

ഇപ്രകാരം നാട്യസ്വരൂപവും അതിന്റെ പ്രയോജനങ്ങളും സവിസ്തരം വിവരിച്ചതിനുശേഷം ബ്രഹ്മാവ് അസുരന്മാരെ സാന്ത്വനംചെയ്തുകൊണ്ടു പ്രകൃതത്തോടു യോജിപ്പിക്കുന്നു—

തന്നാത്ര മന്യുഃ കർത്തവ്യോ
ഭവത്ഭിരമരാൻ പ്രതി
സപ്തദ്വീപാനുകരണം
നാട്യമേതദ്ഭവിഷ്യതി. 89

''അതിനാൽ ഈ നാട്യത്തെസ്സംബന്ധിച്ചിടത്തോളം നിങ്ങൾ ദേവന്മാരോടു കോപിക്കേണ്ടതില്ല. ഈ നാട്യം ഏഴു ദ്വീപുകളിലെ വൃത്താന്തങ്ങളുടേയും അനുകരണം മാത്രമേ ആവുകയുള്ളൂ.''

[പുരാണപ്രകാരം ജംബു, പ്ലാക്ഷം , ശാല്മലം, കുശം, ക്രൌഞ്ചം, ശാകം, പുഷ്കരം ഇങ്ങനെ ഏഴു ദ്വീപങ്ങളാണു പ്രധാനങ്ങൾ. നാം അധിവസിക്കുന്നതു ജംബൂദ്വീപത്തിലാണ്. '' അഷ്ഖാദശദ്വീപനിഖാതയൂപഃ'' എന്നു കാളിദാസൻ പതിനെട്ടു ദ്വീപങ്ങളെക്കുറിച്ചു പ്രസ്താവിച്ചിട്ടുണ്ട്. അതിവിടെ പ്രകൃതമല്ലല്ലോ.]

ബ്രഹ്മാവു നാട്യവേദം നിർമ്മിച്ചത്, അസുരന്മാരെ അവമാനിക്കാനാണെന്നും അതു ദേവന്മാർക്കുവേണ്ടിയാണെന്നും അസുരന്മാർ മുമ്പു രണ്ടാക്ഷേപം പറഞ്ഞിട്ടുണ്ടല്ലോ. അതിനു ബ്രഹ്മാവു മറുപടി പറയുന്നു—

ദേവാനാമസുരാണാം ച
രാജ്ഞാമഥ കുടുംബിനാം
ബ്രഹ്മർഷീണാം ച വിജ്ഞേയം
നാട്യം വൃത്താന്തദർശകം. 90

''ദേവന്മാരുടെയും അസുരന്മാരുടെയും രാജാക്കന്മാരുടെയും കുടുംബികളുടെയും ബ്രഹ്മർഷികളുടെയും വൃത്താന്തങ്ങൾ പ്രദർശിപ്പിക്കുന്ന ഈ നാട്യം വിജ്ഞാനസംവർദ്ധകമാണ്''.

യോയം സ്വഭാവോ ലോകസ്യ
സുഖദുഃഖസമന്വിതഃ
സോംഗാദ്യഭിനയോപേതോ
നാട്യമിത്യഭിധീയതേ. 91

''സുഖദുഃഖങ്ങൾ ഇടകലർന്ന ലോകസ്വഭാവമുണ്ടല്ലോ, അത് ആംഗികാദ്യഭിനയങ്ങളോടുകൂടിച്ചേരുമ്പോൾ നാട്യമെന്നു പറയപ്പെടുന്നു.''

ശ്രുതിസ്മൃതി സദാചാര—
പരിശേഷാർത്ഥകല്പനം
വിനോദജനനംലോകേ
നാട്യമേതന്മയാ കൃതം. 92

''വേദങ്ങൾ, ധർമ്മശാസ്ത്രങ്ങൾ, സദാചാരങ്ങൾ ഇവയെക്കൊണ്ടു വ്യക്തമാവാതെ അവശേഷിച്ചിട്ടുള്ള കാര്യങ്ങളെ സംയോജിപ്പിച്ചു വിനോദം ജനിക്കുമാറു സംഘടിപ്പിച്ചിട്ടുള്ളതാണു ഞാനാവിഷ്ക്കരിച്ച നാട്യം.''

ഏതസ്മിന്നന്തരേ ദേവൈഃ
സർവ്വൈരുക്തഃ പിതാമഹഃ
കാരയത്വത്ര വിധിവ—
ദ്യജനം നാട്യമണ്ഡപേ. 93

ഈ സമയത്ത് എല്ലാ ദേവന്മാരും ബ്രഹ്മാവിനോടു പറഞ്ഞു— "അവിടുന്ന് ഈ നാട്യമണ്ഡപത്തിൽ വിധിപ്രകാരം രംഗപൂജ നടത്തിക്കണം".

ബലിപ്രദാനൈർഹോമൈശ്ച
മന്ത്രൌഷധിസമന്വിതൈഃ
ഭോജ്യൈർഭക്ഷ്യൈശ്ച പാനൈശ്ച
ബലിഃ സമുപകല്പ്യതാം. 94

"മന്ത്രപൂർവ്വകം ഔഷധിദ്രവ്യങ്ങളുപയോഗിച്ചു പൂജാവിധാനങ്ങൾ ഹോമങ്ങൾ ഇവയോടുകൂടിയും ഖാദ്യഭോജ്യപേയരൂപങ്ങളായ പലവക ഭക്ഷണവിഭവങ്ങളോടു കൂടിയും രംഗപൂജ നടത്തുവാനേർപ്പാടുചെയ്യണം".

മർത്ത്യലോകേപ്യയം വേദഃ
ശുഭാംപൂജാമവാപ്സ്യതി
അപൂജയിത്വാ രംഗം തു
നൈവ പ്രേക്ഷാം പ്രവർത്തയേത്. 95

"മനുഷ്യലോകത്തിലും ഈ നാട്യവേദത്തിന്നു ശുഭമായ പൂജ ലഭിക്കുമാറാകണം. രംഗപൂജ നടത്താതെ ആരും നാട്യപ്രദർശനം നടത്തരുതെന്നു വ്യവസ്ഥ വരണം".

അപ്രപൂജ്യാഥ രംഗം തു
യഃ പ്രേക്ഷാം കല്പയിഷ്യതി
തസ്യ തന്നിഷ്ഫലം ജ്ഞാനം
തിര്യഗ്യോനിം ച യാസ്യതി. 96

"രംഗപൂജ നടത്തിക്കാതെ പ്രദർശനം നടത്തുന്ന നാട്യാചാര്യന്റെ ജ്ഞാനം നിഷ്ഫലമാണ്. ഭാവിജന്മത്തിൽ പശുപക്ഷ്യാദിതിര്യഗ്വർഗ്ഗത്തിൽ ചെന്നു ജനിക്കുകയും ചെയ്യും".

യജ്ഞേന സമ്മിതം ഹ്യേത—
ദ്രംഗദൈവതപൂജനം
തസ്മാത് സർവ്വപ്രയത്നേന
കർത്തവ്യം രംഗപൂജനം. 97

"രംഗത്തിൽ ചെയ്യുന്ന ദേവപൂജ യജ്ഞതുല്യമാണ്. അതിനാൽ എത്ര പ്രയാസപ്പെട്ടാലും രംഗപൂജ നിർവ്വഹിക്കണം."

നർത്തകോർത്ഥപതിർവാപി
യഃ പൂജാം ന കരിഷ്യതി
കാരയിഷ്യതി വാ നൈവ
പ്രാപ്സ്യത്യാപദമേവ സഃ. 98

"നടനോ നാടകപ്രവർത്തകനായ പ്രഭുവോ പൂജ നടത്താതിരിക്കയോ നടത്തിക്കാതിരിക്കയോ ചെയ്യുന്നതായാൽ അയാൾ ആപത്തിനെത്തന്നെ പ്രാപിക്കുന്നതാണ്."

യഥാവിധി യഥാദൃഷ്ടം
യസ്തു പൂജാം കരിഷ്യതി
സ ലപ്സ്യതേ ശുഭാനർത്ഥാൻ
സ്വർഗ്ഗലോകം ച യാസ്യതി. 99

''വിധിപ്രകാരം ശാസ്ത്രത്തിൽ കണ്ടതനുസരിച്ച് ആരു രംഗപൂജ ചെയ്യുന്നുവോ, അയാൾക്കു ധനമാനാദികളായ ഐഹികസുഖങ്ങൾ ലഭിക്കുന്നതാണ്. സ്വർഗ്ഗലോകഗമനവും സാധിക്കും.''

ഏവം ഭവത്വതി പ്രാഹ
ദ്രുഹിണഃ സഹ ദൈവതൈഃ
രംഗപൂജാം കുരുഷ്വേതി
മാമേവം സമചോദയത്. 100

ഇപ്രകാരം ഭവിക്കട്ടെ എന്നു ബ്രഹ്മാവു ദേവന്മാരോടു പറഞ്ഞു. ''രംഗപൂജ ചെയ്യുക'' എന്ന് എന്നെ പ്രേരിപ്പിക്കയും ചെയ്തു.

[ബ്രഹ്മാവിനെപ്പോലെയായിരിക്കണം കവി, ഇന്ദ്രനെപ്പോലെയായിരിക്കണം നാട്യപ്രവർത്തകൻ, ഭരതമുനിയെപ്പോലിരിക്കണം നാട്യാചാര്യൻ, ശാണ്ഡില്യാദികളെപ്പോലിരിക്കണം നടന്മാർ, അപ്സരസ്സദൃശികളായിരിക്കണം നടികൾ, സ്വാതിസദൃശനാവണം വാദ്യവിദഗ്ധൻ, നാരദതുല്യനാവണം ഗീതജ്ഞൻ, നാട്യമണ്ഡപത്തിന്നു എല്ലാ രക്ഷാസംവിധാനങ്ങളും വേണം, ഇന്ദ്രോത്സവം പോലുള്ള ഉത്സവവേളകളിൽ വേണം നാട്യപ്രദർശനം, പ്രേക്ഷകർ രാഗദ്വേഷവിഹീനരാവണം, രംഗപൂജാപൂർവ്വകം വേണം പ്രയോഗമാരംഭിക്കുവാൻ എന്നിത്രയും കാര്യങ്ങൾ ഈ ഒന്നാമദ്ധ്യായത്തിൽ ചുരുക്കി സൂചിപ്പിച്ചിരിക്കുന്നു.]

ഇതി ഭാരതീയേ നാട്യശാസ്ത്രേ
നാട്യോത്പത്തിർനാമ
പ്രഥമോധ്യായഃ

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
നാട്യോൽപത്തിയെന്ന
ഒന്നാമധ്യായം.

അദ്ധ്യായം 2

# മണ്ഡപവിധി

കഴിഞ്ഞ അദ്ധ്യായത്തിന്റെ അവസാനത്തിൽ പ്രസ്താവിച്ചരംഗപുജയെ സംബന്ധിച്ചും മറ്റും ആത്രേയാദിമുനിമാർ ഭരതമുനിയോടു ചോദിക്കുന്നു—

ഭരതസ്യ വചഃ ശ്രുത്വാ
പ്രാബ്രുവൻ മുനയസ്തതഃ
ഭഗവൻ ശ്രോതുമിച്ഛാമോ
യജനം രംഗസംശ്രയം.
അഥവാ യഃ ക്രിയാസ്തത്ര
ലക്ഷണം യച്ച പൂജനം
ഭവിഷ്യത്ഭിർനരൈഃ കാര്യം
കഥം തന്നാട്യവേശ്മനി.
ഇഹാദൌ നാട്യയോഗസ്യ
കീർത്തിതോ നാട്യമണ്ഡപഃ
തസ്മാത്തസ്യൈവ താവത്ത്വം
ലക്ഷണം വക്തുമർഹസി. 1

ഭരതമുനിയുടെ വാക്കു കേട്ടപ്പോൾ മഹർഷിമാർ പറഞ്ഞു— ''ഭഗവാനേ, രംഗപൂജയെസ്സംബന്ധിച്ചു കേട്ടാൽ കൊള്ളാമെന്നുണ്ട്.

അല്ലെങ്കിൽ നാട്യഗൃഹത്തിലെ (കൂത്തമ്പലത്തിലെ) കൈവേലകൾ എന്തെല്ലാമാണ്? അതിന്റെ ലക്ഷണമെന്ത്? രംഗപൂജ ഏതു വിധമാണ്? ഭാവിയിൽ മനുഷ്യർ കൂത്തമ്പലത്തിൽ അതു ചെയ്യേണ്ടതെങ്ങനെയാണ്.

ഇവയിൽ നാട്യപ്രയോഗത്തിന് ആദ്യം വേണ്ടതു കൂത്തമ്പലമാണല്ലോ. അതിനാൽ അവിടുന്ന് ആദ്യം ആ കൂത്തമ്പലത്തിന്റെ ലക്ഷണം പറഞ്ഞുതന്നാൽ വേണ്ടില്ല.''

['ഭരതസ്യ വചഃ ശ്രുത്വാ' എന്നും അടുത്ത പദ്യത്തിലെ 'ഭരതോബ്രവിത്' എന്നും പ്രഥമാദ്ധ്യായാരംഭത്തിലെപ്പോലെതന്നെ തന്നെ അന്യനാക്കിക്കല്പിച്ചു കൊണ്ടുള്ള ഭരതവചനമാണ്.]

തേഷാം തു വചനം ശ്രുത്വാ
മുനീനാം ഭരതോബ്രവീത്
ലക്ഷണം പൂജനം ചൈവ
ശ്രൂയതാം നാട്യവേശ്മനഃ 2

ആ മുനിമാരുടെ വാക്കു കേട്ടപ്പോൾ ഭരതൻ പറഞ്ഞു—കൂത്തമ്പലത്തിന്റെ ലക്ഷണവും രംഗപുജാപ്രകാരവും കേട്ടുകൊള്ളുക.

ദിവ്യാനാംമാനസീ സൃഷ്ടിർ—
ഗൃഹേഷൂപവനേഷു ച
നരാണാം യത്നതഃ കാര്യാ
ലക്ഷണാഭിഹിതാഃ ക്രിയാഃ. 3

ദിവ്യന്മാർ ഗൃഹങ്ങളും ഉദ്യാനങ്ങളും സൃഷ്ടിക്കുന്നതു മനസ്സുകൊണ്ടാണ്. മനുഷ്യർക്കാണെങ്കിൽ ലക്ഷണമനുസരിച്ചു പണിചെയ്തുണ്ടാക്കണം.

[ദേവന്മാരെസ്സംബന്ധിച്ചിടത്തോളം പണിത്തരങ്ങൾ മനസ്സിലാക്കേണ്ടതില്ല. ലക്ഷണം ഗ്രഹിച്ചുകഴിഞ്ഞാൽ അതനുസരിച്ചു സങ്കല്പിക്കയേവേണ്ടൂ, ഗൃഹങ്ങളും ഉദ്യാനങ്ങളും ഉണ്ടായിക്കഴിയും. അതിനാൽ പണിത്തരങ്ങളുടെ ഉപദേശം മനുഷ്യർക്കു മാത്രമേ ആവശ്യമുള്ളൂ. എങ്കിലും ലക്ഷണവും പണിത്തരങ്ങളും പറഞ്ഞുതരാം എന്നു താൽപര്യം.]

ശ്രൂയതാം തദ്യഥാ യത്ര
കർത്തവ്യോ നാട്യമണ്ഡപഃ
തസ്യ വാസ്തുച പൂജാ ച
യഥാ യോജ്യാ പ്രയത്നതഃ. 4

കൂത്തമ്പലം എവിടെ എങ്ങിനെ നിർമ്മിക്കണമെന്നും അതിന്നു പറ്റിയ ഭൂമി, അതിൽ നടത്തേണ്ടുന്ന പുജ ഇതൊക്കെ ഏതു പ്രകാരം വേണമെന്നും കേട്ടുകൊള്ളുക.

ഇഹ പ്രേക്ഷാഗൃഹം ദൃഷ്ട്വാ
ധീമതാ വിശ്വകർമ്മണാ
ത്രിവിധഃ സന്നിവേശശ്ച
ശാസ്ത്രതഃ പരികല്പിതഃ. 5

ബുദ്ധിമാനായ വിശ്വകർമ്മാവു കൂത്തമ്പലത്തെസ്സംബന്ധിച്ചു ശാസ്ത്രപ്രകാരം ആലോചിച്ചുനോക്കി അതിനു മൂന്നുവിധം ആകൃതിയും അളവുമാണ് തീർച്ചപ്പെടുത്തിയിട്ടുള്ളത്.

വികൃഷ്ടശ്ചതുരശ്രശ്ച
ത്ര്യശ്രശ്ചൈവ തു മണ്ഡപഃ
തേഷാം ത്രീണി പ്രമാണാനി
ജ്യേഷ്ഠം മദ്ധ്യം തഥാവരം.
പ്രമാണമേഷാം നിർദ്ദിഷ്ടം
ഹസ്തദണ്ഡസമാശ്രയം.
ശതം ചാഷ്ടൌ ചതുഃഷഷ്ടിഃ—
ദ്വാത്രിംശച്ചേതി നിശ്ചയം. 6

വികൃഷ്ടം, ചതുരശ്രം, ത്ര്യശ്രം ഇങ്ങനെ മൂന്നാകൃതിയിൽ കൂത്തമ്പലമുണ്ട്. അതിനു മൂന്നിനും ജ്യേഷ്ഠം, മദ്ധ്യം, കനിഷ്ഠം എന്നു മൂന്നളവുമുണ്ട്. ഇപ്പറഞ്ഞ അളവുകൾ ഹസ്തത്തെ ആശ്രയിച്ചും ദണ്ഡത്തെ ആശ്രയിച്ചുമാവാം. നൂറ്റെട്ട്, അറുപത്തിനാല് , മുപ്പത്തിരണ്ട് എന്നിവയാണ് അളവിൻെറ കണക്കുകൾ നിശ്ചയിച്ചിട്ടുള്ളത്.

[വികൃഷ്ടം=ദീർഘചതുരം. ചതുരശ്രം=ചതുരം, ത്ര്യശ്രം=മുക്കോണ്. ജ്യേഷ്ഠം=വലിയത്, മദ്ധ്യം=ഇടത്തരം, കനിഷ്ഠം=ചെറിയത്, ഹസ്തം=ആശാരിക്കോല് (24 അംഗുലം) ദണ്ഡം=നാലു കോല്.

കൂത്തമ്പലം പതിനെട്ടുതരത്തിൽ വരാമെന്നാണിവിടെ നിർദ്ദേശിച്ചത്. ദീർഘചതുരമായ കൂത്തമ്പലംതന്നെ നൂറ്റെട്ട്കോല്, നൂറ്റെട്ട് ദണ്ഡ്, അറുപത്തിനാല് കോല്, അറുപത്തിനാലു ദണ്ഡ്, മുപ്പത്തിരണ്ടു കോല്, മുപ്പത്തിരണ്ടു ദണ്ഡ് ഇങ്ങനെ ആറുതരം വരാമല്ലോ. ചതുരവും മുക്കോ

ണുമായ കൂത്തമ്പലങ്ങളും ഇങ്ങനെ ആറാറു തരം കൂടുമ്പോൾ ആകെ പതിനെട്ടു വിധമാവും. ശാസ്ത്രപൂർത്തിക്കുവേണ്ടി മാത്രം ഇത്രയും പറഞ്ഞതാണ്.]

മൂന്നുതരത്തിലുള്ള അളവുകളിൽ ഏതേതാണു ജ്യേഷ്ഠാദികൾ എന്നു വിശദമാക്കുന്നു—

അഷ്ടാധികം ശതം ജ്യേഷ്ഠം
ചതുഃ ഷഷ്ടിസ്തുമദ്ധ്യമം
കനീയസ്തു തഥാ വേശ്മ
ദ്വാത്രിംശൽകരമിഷ്യതേ. 7

നൂറ്റെട്ടുകോല് ജ്യേഷ്ഠം, ഏറ്റവും വലിയത്; അറുപത്തിനാലുകോല് മധ്യമം, ഇടത്തരം; മുപ്പത്തിരണ്ടുകോല് കനിഷ്ഠം, ഏറ്റവും ചെറിയത്.

ദേവാനാം തു ഭവേജ്ജ്യേഷ്ഠം
നൃപാണാം മദ്ധ്യമം ഭവേത്
ശേഷാണാം പ്രകൃതീനാം തു
കനീയഃ സംവിധീയതേ. 8

ദേവന്മാരാണ് കഥാപാത്രങ്ങളെങ്കിൽ വലിയ കൂത്തമ്പലം വേണം. രാജാക്കന്മാരാണെങ്കിൽ ഇടത്തരം കൂത്തമ്പലം. മറ്റാരായാലും ചെറുതുമതി.

[ദേവാസുരാദികൾ കഥാപാത്രമായ ഡിമം മുതലായ രൂപകങ്ങളിൽ യുദ്ധം, ഓട്ടം, ചാട്ടം മുതലായവയ്ക്കു വളരെയേറെ സ്ഥലം ആവശ്യമായി വരുന്നതുകൊണ്ടു നൂറ്റെട്ടു കോലു വലിപ്പമുള്ള കൂത്തമ്പലം വേണമെന്നു താൽപര്യം.]

അനന്തരം അളവുകളുടെ വ്യവസ്ഥ വിവരിക്കാൻ തുടങ്ങുന്നു—

പ്രമാണം യച്ച നിർദ്ദിഷ്ടം
ലക്ഷണം വിശ്വകർമ്മണാ
പ്രേക്ഷാഗൃഹാണാം സർവ്വേഷാം
തച്ചൈവ ഹി നിബോധത. 9

എല്ലാവിധം കൂത്തമ്പലങ്ങൾക്കും ഉപയോഗപ്പെടത്തക്കവണ്ണം വിശ്വകർമ്മാവ് ഏതേതു അളവുകളും ലക്ഷണങ്ങളും നിർദ്ദേശിച്ചിട്ടുണ്ടോ അവയും നിങ്ങൾ മനസ്സിലാക്കുക.

അണൂ രജശ്ച വാലശ്ച
ലിക്ഷാ യൂകാ യവസ്തഥാ
അംഗുലം ചൈവ ഹസ്തശ്ച
ദണ്ഡശ്ച പരികീർത്തിതഃ. 10

അണു, രജസ്സ്, വാലം, ലിക്ഷ, യൂക, യവം, അംഗുലം, ഹസ്തം, ദണ്ഡം ഇവയാണ് അളവുകൾ (ദീർഘമാനങ്ങൾ) ആയി നിർണ്ണയിച്ചിട്ടുള്ളത്.

ഈ അളവുകളുടെ ലക്ഷണം മുറയ്ക്കു വിവരിക്കുന്നു—

അണവോഷ്ടൗ രജഃ പ്രോക്തം
താന്യഷ്ടൗ വാല ഉച്യതേ
വാലസ്ത്വഷ്ടൗ ഭവേല്ലിക്ഷാ
യൂകാ ലിക്ഷാഷ്ടകം ഭവേൽ.

യൂകാസ്ത്വഷ്ടൗ യവഃ പ്രോക്തോ
യവാസ്ത്വഷ്ടൗ തഥാംഗുലം
അംഗുലാനി തഥാ ഹസ്ത—
ശ്ചതുർവ്വിംശതിരുച്യതേ.
ചതുർഹസ്തോ ഭവേദ്ദണ്ഡോ
നിർദ്ദിഷ്ടസ്തു പ്രമാണതഃ
അനേനൈവ പ്രമാണേന
വക്ഷ്യാമ്യേഷാം വിനിർണ്ണയം. 11

കാണാവുന്നവയിൽവെച്ച് ഏറ്റവും ചെറിയത് അണു. അണുക്കൾ എട്ടു ചേർന്നത് ഒരു രജസ്സ്. എട്ടു രജസ്സ് ഒരു വാലം. എട്ടു വാലം ഒരു ലിക്ഷ. എട്ടു ലിക്ഷ ഒരു യൂക. എട്ടു യൂക ഒരു യവം. എട്ടു യവം ഒരംഗുലം. ഇരുപത്തിനാലംഗുലം ഒരു ഹസ്തം ആശാരിക്കോൽ).നാല് കോല് ഒരു ദണ്ഡം (ദണ്ഡ്). ഈ വ്യവസ്ഥയനുസരിച്ചാണ് മേലിൽ കൂത്തമ്പലങ്ങളുടെ കണക്കുകൾ പറയാൻ പോകുന്നത്.

ചതുഃഷഷ്ടികരഃ കാര്യോ
ദീർഘത്വേന തു മണ്ഡപഃ
ദ്വാത്രിംശദേവ വിസ്താരോ
മർത്ത്യാനാം തു ഭവേദിഹ. 12

മനുഷ്യർക്കു വേണ്ടിയുള്ള കൂത്തമ്പലം അറുപത്തിനാലു കോൽ നീളത്തിലാണു നിർമ്മിക്കേണ്ടത്. അതിന്റെ വീതി മുപ്പത്തിരണ്ടു കോലുമാണ് വേണ്ടത്.

അത ഊർദ്ധ്വം ന കർത്തവ്യഃ
കർത്തൃഭിർനാട്യമണ്ഡപഃ
യസ്മാദവ്യക്തഭാവം ഹി
തത്ര നാട്യം വ്രജേദിതി. 13

ഇതിൽക്കവിഞ്ഞ വലിപ്പത്തിൽ ആരും കൂത്തമ്പലം സ്വയം നിർമ്മിക്കരുത്. അങ്ങനെ നിർമ്മിച്ചാൽ നാട്യം അവ്യക്തമായിത്തീരും.

അതുതന്നെ വിവരിക്കുന്നു—

മണ്ഡപേ വിപ്രകൃഷ്ടേ തു
പാഠ്യമുച്ചാരിതസ്വരം
അനഭിവ്യക്തവർണ്ണത്വാ—
ദ്വിസ്വരത്വം ഭൃശം വ്രജേൽ. 14

രംഗം വളരെ അകന്നുപോയാൽ (ദൂരത്തിരിക്കുന്ന സദസ്യർക്കും കേൾക്കണമല്ലോ എന്നു കരുതി) ഉച്ചത്തിൽ ഉച്ചരിക്കപ്പെടുന്ന നടവാക്യങ്ങൾ അക്ഷരവ്യക്തിയില്ലാതെയും ഏറ്റവും വികൃതസ്വരമായും ഭവിക്കും.

യശ്ചാപ്യാസ്യഗതോ ഭാവോ
നാനാദൃഷ്ടിരസാശ്രയഃ
സ വേശ്മനഃ പ്രകൃഷ്ടത്വാദ്—
വ്രജേദവ്യക്തതാം പരാം. 15

നടൻെറ പലതരം രസദൃഷ്ടികളോടുകൂടിയ മുഖഭാവവും കൂത്തമ്പലം വളരെ വലുതാവുമ്പോൾ ഏറ്റവും അവ്യക്തമായേക്കും.

[മുപ്പത്തിയാറു ദൃഷ്ടിഭേദങ്ങളും മുഖരാഗഭേദങ്ങളും മേലിൽ വിവരിക്കാൻ പോകുന്നുണ്ട്.]

പ്രേക്ഷാഗൃഹാണാം സർവ്വേഷാം
തസ്മാന്മദ്ധ്യമമിഷ്യതേ
യസ്മാത് പാഠ്യം ച ഗേയം ച
സുഖശ്രാവ്യം ഭവിഷ്യതി. 16

എല്ലാവിധ കൂത്തമ്പലങ്ങളിലുംവെച്ചു മദ്ധ്യമമായ (അറുപത്തിനാലുകോൽ നീളമായ) കൂത്തമ്പലമാണു നല്ലത്. അതായാൽ നടവാക്യങ്ങളും ഗീതങ്ങളുമെല്ലാം സുഖമായി കേൾക്കാം. മുഖഭാവങ്ങൾ വ്യക്തമായി കാണാമെന്നും കൂട്ടത്തിൽ ഗ്രഹിച്ചുകൊള്ളണം.

[കൂത്തമ്പലം നന്നേ ചെറുതായാലും ഏറ്റവും വലിയ കൂത്തമ്പലത്തിനു കാണിച്ച ദോഷങ്ങളെല്ലാം വരുമെന്നു അഭിനവഭാരതീവ്യാഖ്യാനത്തിൽ യുക്തിയുക്തം സമർത്ഥിച്ചിട്ടുണ്ട്. കണ്ണിനോടു നന്നേ അടുത്താലും കാഴ്ച കുറയുമെന്നത് അനുഭവമാണല്ലോ. അതാണ്, മദ്ധ്യമമായ കൂത്തമ്പലമാണ് എല്ലാറ്റിലും വെച്ചു നല്ലതെന്നു മുനി പറഞ്ഞതിൻെറ താൽപര്യം.]

കോൽക്കണക്കിനു പുറമേ ദണ്ഡിൻെറ കണക്കിലും കൂത്തമ്പലത്തിൻെറ അളവു പറഞ്ഞിട്ടുള്ളതു ദേവന്മാർക്കു വേണ്ടിയാണെന്നും മനുഷ്യർ കോൽക്കണക്കുതന്നെ സ്വീകരിക്കുന്നതാണു യുക്തമെന്നും കാണിച്ചിരിക്കുന്നു—

ദേവാനാം മാനസീ സൃഷ്ടിർ—
ഗൃഹേഷൂപവനേഷു ച—
യത്നഭാവാദ്വിനിഷ്പന്നാഃ
സർവ്വേ ഭാവാസ്തു മാനുഷാഃ.
തസ്മാദ്ദേവകൃതൈർഭാവൈർ—
ന വിസ്പർദ്ധേത മാനുഷഃ
മാനുഷസ്യ തു ഗേഹസ്യ
സമ്പ്രവക്ഷ്യാമി ലക്ഷണം. 17

ദേവന്മാർക്കു ഗൃഹങ്ങളും ഉദ്യാനങ്ങളും മറ്റും (വേണ്ടുവോളം വലിപ്പത്തിലും വൈചിത്ര്യത്തിലും) സങ്കല്പമാത്രംകൊണ്ടു സൃഷ്ടിക്കാൻ കഴിയും. മനുഷ്യർക്കു സകലവസ്തുക്കളും പ്രയത്നിച്ചുണ്ടാക്കേണ്ടവയാണ്. അതിനാൽ മനുഷ്യൻ ദേവനിർമ്മിതങ്ങളായ വസ്തുക്കളോടു മത്സരിക്കാൻ ഒരുങ്ങരുത്. മനുഷ്യർക്കു വേണ്ടുന്ന കൂത്തമ്പലത്തിൻെറ ലക്ഷണം വെടിപ്പായി പറഞ്ഞു തരാം.

ഭൂപരീക്ഷണം മുതൽക്കു തുടങ്ങണമെന്നു പറയുന്നു—

ഭൂമേർവിഭാഗം പൂർവ്വം തു
പരീക്ഷേത പ്രയോജകഃ
തതോ വാസ്തു പ്രമാണശ്ച
പ്രാരഭേത ശുഭേച്ഛയാ. 18

കൂത്തമ്പലം പണിയിക്കാൻ ഉറച്ചുകഴിഞ്ഞാൽ ആദ്യം ചെയ്യേണ്ടതു നല്ല ഭൂവിഭാഗമേത് എന്ന് പരിശോധിച്ചു തിരഞ്ഞെടുക്കുകയാണ്. പിന്നെ ശുഭേച്ഛയോടെ സ്ഥലമളന്നു കുറ്റിതറയ്ക്കുവാൻ തുടങ്ങുക.

സമാ സ്ഥിരാ ച കഠിനാ
കൃഷ്ണാ ഗൌരീ ച യാ ഭവേത്
ഭൂമിസ്തത്രൈവ കർത്തവ്യഃ
കർത്തൃഭിർനാട്യമണ്ഡപഃ. 19

നിരന്നും ഉറച്ചും കട്ടിയായും കറുത്തോ വേളുത്തോ നിറമായും ഉള്ള ഭൂമീയേതോ അവിടെ മാത്രമേ കൂത്തമ്പലം നിർമ്മിക്കാവൂ.

[നിലം നിരപ്പില്ലാത്തതാവരുത്. ഊക്കിൽ ചവിട്ടിയാൽ കുലുക്കം തോന്നാത്ത സ്ഥലമാവണം. ഉവർപ്പുളിയില്ലാതെ നല്ലപോലെ കടുപ്പം കിട്ടുന്ന മണ്ണായിരിക്കണം. മണ്ണിൻെറ നിറം കറുപ്പോ വെളുപ്പോ ആവാം. കറുപ്പും വെളുപ്പും കലർന്ന നിറമാണു മണ്ണിനു വേണ്ടതെന്നും ചിലർക്കു പക്ഷമുണ്ട്. ഇങ്ങനെയുള്ള സ്ഥലത്തുവേണം കൂത്തമ്പലം പണിയാൻ.]

പ്രഥമം ശോധനം കൃത്വാ
ലാംഗലേന സമുൽകൃഷേത്
അസ്ഥികീലകപാലാനി
തൃണഗുല്മാംശ്ച ശോധയേത്. 20

ഭൂമി പരീക്ഷണം കഴിഞ്ഞാൽ ആദ്യം ചെയ്യേണ്ടത് സ്ഥലം വൃത്തിയാക്കുകയാണ്. പിന്നെ കലപ്പ കൊണ്ടുഴുതണം. എല്ലിൻകഷണം, ആണി, പുല്ല്, വേര്, മുരട് മുതാലയവ പെറുക്കിക്കളഞ്ഞു ശുദ്ധമാക്കണം.

ശോധയിത്വാ വസുമതീം
പ്രമാണം നിർദ്ദിശേത്തതഃ
പുഷ്യനക്ഷത്രയോഗേന
ശുക്ലസൂത്രം പ്രസാരയേൽ.

കാർപ്പാസം ബാല്ബജം വാപി
മൌഞ്ജം വാല്ക്കലമേവ വാ
സൂത്രം ബുധൈസ്തു കർത്തവ്യം
യസ്യ ഛേദോ ന വിദ്യതേ. 21

ഭൂമി ശുദ്ധിവരുത്തിയതിന്നുശേഷം അളന്നു കുറ്റിതറയ്ക്കുക. പൂയ്യം നാൾകൊണ്ടു വെളുത്ത ചരടുകെട്ടണം. ആ ചരട് പഞ്ഞിനൂല് (കാർപ്പാസം) ബല്ബജപ്പുല്ല് (ബാല്ബജം) മുഞ്ഞപ്പുല്ല് (മൌഞ്ജം) മരത്തോല് (വല്ക്കലം) ഇവയിലൊന്നുകൊണ്ടു പൊട്ടാത്തവിധം ഉണ്ടാക്കിയതാവണം.

അർദ്ധച്ഛിന്നേ ഭവേൽ സൂത്രേ
സ്വാമിനോ മരണം ധ്രുവം
ത്രിഭാഗച്ഛിന്നയാ രജ്ജ്വാ
രാഷ്ട്രകോപോ വിധീയതേ. 22

ചരടു നടുവിൽ മുറിഞ്ഞാൽ സ്വാമിക്ക് (കൂത്തമ്പലത്തിൻെറ സ്ഥാപകന്) മരണം നിശ്ചയമാണ്. മൂന്നിലൊന്നു വരുന്ന ഭാഗത്തു മുറിഞ്ഞാൽ രാഷ്ട്രകോപമാണ് ഫലം..

ഛിന്നായാം തു ചതുർഭാഗേ
പ്രയോക്തുർനാശ ഉച്യതേ
ഹസ്താത് പ്രഭ്രഷ്ടയാ വാപി
കശ്ചിത്ത്വപചയോ ഭവേത്. 23

നാലിലൊന്നായ ഭാഗത്തു മുറിഞ്ഞാൽ പ്രയോക്താവിന് (നാട്യപ്രയോഗം ചെയ്യുന്ന നടന്) നാശം പറയപ്പെടുന്നു. കയ്യിൽനിന്നു ചരടു വിട്ടുപോയാലും എന്തെങ്കിലും വൈകല്യം വരും.

തസ്മാന്നിത്യം പ്രയത്നേന
രഞ്ജുഗ്രഹണമിഷ്യതേ
കാര്യം ചൈവ വിശേഷേണ
മാനം നാട്യഗൃഹസ്യ തു. 24

അതിനാൽ എപ്പോഴും മനസ്സിരുത്തി ചരടു പിടിക്കണം. നാട്യഗൃഹത്തിന്റെ അളവും കൃത്യമായി നിർവ്വഹിക്കണം.

മുഹൂർത്തേനാനുകൂലേന
തിഥ്യാ സുകരണേന ച
ബ്രാഹ്മണാം സ്തർപ്പയിത്വാ തു
പുണ്യാഹം വാചയേത്തതഃ
ശാന്തിതോയം തതോ ദത്വാ
തതഃ സൂത്രം പ്രസാരയേത്. 25

നല്ല തിഥിയും കരണവും മുഹൂർത്തവും നോക്കി ബ്രാഹ്മണതൃപ്തിവരുത്തി പുണ്യാഹവാചനം ചെയ്തു തീർത്ഥജലം തളിച്ചുകഴിഞ്ഞതിന്നുശേഷം വേണം ചരടു കെട്ടുവാൻ.

ചതുഃഷഷ്ടികരാൻ കൃത്വാ
ദ്വിധാഭൂതാൻ പുനശ്ച താൻ
പൃഷ്ഠതോ യോ ഭവേദ് ഭാഗോ
ദ്വിധാ ഭൂതോ ഭവേച്ച സഃ
തസ്യാർദ്ധേന വിഭാഗേന
രംഗശീർഷം പ്രകല്പയേത്
പശ്ചിമേ തു പുനർഭാഗേ
നേപഥ്യഗൃഹമാദിശേത്. 26

അറുപത്തിനാലു കോലളന്ന് അതു രണ്ടു ഭാഗമാക്കി പിന്നിൽ വരുന്ന ഭാഗം മുപ്പത്തിരണ്ടുകോൽ രണ്ടായി പകുക്കുക. അതിന്റെ പകുതി (എട്ടുകോൽ) രംഗശീർഷത്തിനു കല്പിക്കണം. പടിഞ്ഞാറേ അറ്റത്തുള്ള ഭാഗം (പതിനാറുകോൽ) അണിയറയ്ക്കുള്ളതാണ്.

വിഭജ്യ ഭാഗാൻ വിധിവ—
ദ്യഥാവദനുപൂർവ്വശഃ
ശുഭേ നക്ഷത്രയോഗേ ച
മണ്ഡപസ്യ നിവേശനം. 27

വിധിപ്രകാരം യഥാക്രമം എല്ലാ ഭാഗങ്ങളും അളന്നു വേർതിരിച്ചതിന്നുശേഷം ശുഭനക്ഷത്രംകൊണ്ടു കൂത്തമ്പലത്തിനു ശിലാസ്ഥാപനം നിർവ്വഹിക്കണം.

ശംഖദുന്ദുഭിനിർഘോഷൈർ—
മൃദംഗപണവാദിഭിഃ
സർവ്വാതോദ്യൈഃ പ്രണുദിതൈഃ
സ്ഥാപനം കാര്യമേവ തു. 28

ശംഖും പെരുമ്പറയും മുഴക്കിക്കൊണ്ടും മൃദംഗം, പണവം മുതലായ എല്ലാ വാദ്യങ്ങളും പ്രയോഗിച്ചുകൊണ്ടും വേണം ശിലാസ്ഥാപനം നിർവ്വഹിക്കുവാൻ.

ഉത്സാര്യാണി ത്വനിഷ്ടാനി
പാഷണ്ഡ്യാശ്രമിണസ്തഥാ
കാഷായവസനാശ്ചൈവ
വികലാശ്ചൈവ യേ നരാഃ. 29

അനിഷ്ടങ്ങളെ ഒഴിവാക്കണം. പാഷണ്ഡികൾ (ചണ്ഡാലാദികൾ) ആശ്രമവാസികൾ (താപസാദികൾ) കാഷായവസനന്മാർ (മറ്റു കാവിവസ്ത്രക്കാർ) അംഗവൈകല്യമുള്ള ആളുകൾ എന്നിവരെയെല്ലാം (ശിലാസ്ഥാപനവേളയിൽ) അകറ്റി നിറുത്തേണ്ടതാണ്.

നിശായാം ച ബലിഃ കാര്യോ
നാനാഭോജനസംയുതഃ
ഗന്ധപുഷ്പഫലോപേതോ
ദിശോ ദശ സമാശ്രിതഃ. 30

രാത്രിയിൽ പലതരം ഭക്ഷണദ്രവ്യങ്ങളോടും ചന്ദനം, പുഷ്പം, പഴം എന്നിവയോടുംകൂടി പത്തുദിക്കിലും ബലി തൂവണം.

പൂർവ്വേണ ശുക്ലാന്നയുതോ
നീലാന്നോ ദക്ഷിണേന തു
പശ്ചിമേന ബലിഃ പീതോ
രക്തശ്ചൈവോത്തരേണ തു. 31

കിഴക്കു വെളുത്ത അന്നംകൊണ്ടും തെക്ക് കറുത്ത അന്നംകൊണ്ടും പടിഞ്ഞാറു മഞ്ഞ അന്നംകൊണ്ടും വടക്കു ചുവന്ന അന്നംകൊണ്ടുമാണ് ബലി തൂവേണ്ടത്.

യസ്യാം യച്ചാധിദൈവം തു
ദിശി സമ്പരികീർത്തിതം
താദൃശസ്തത്രദാതവ്യോ
ബലിർമന്ത്രപുരസ്കൃതഃ. 32

ഏതുദിക്കിൽ ഏതു ദേവനെയാണോ നിശ്ചയിച്ചിട്ടുള്ളത് ആ ദിക്കിൽ ആ ദേവന്നു മന്ത്രപുരസ്സരം ബലി തൂവണം. കിഴക്കുമുതൽ ഇന്ദ്രാദികളായ പത്തുദിക്പാലകന്മാർക്കും ബലിതൂവണമെന്നർത്ഥം.

സ്ഥാപനേ ബ്രാഹ്മണേഭ്യശ്ച
ദാതവ്യം ഘൃതപായസം
മധുപർക്കസ്തഥാ രാജ്ഞേ
കർത്തൃഭ്യശ്ചഗുളൌദനം. 33

ശിലാസ്ഥാപനത്തിൽ ബ്രാഹ്മണർക്കു നൈപ്പായസം കൊടുക്കണം. രാജാവിനു *മധുപർക്കം നൽകണം.* (*മധുപർക്കം=തേൻ, തൈര്,* നെയ്യ്, പഞ്ചസാര, വെള്ളം ഇവ ചേർത്തുണ്ടാക്കുന്ന പാനീയദ്രവ്യം) പണിക്കാർക്ക് ഗുളാന്നം (ശർക്കരപ്പായസം) ദാനം ചെയ്യണം.

നക്ഷത്രേണ തു കർത്തവ്യം
മൂലേന സ്ഥാപനം ബുധൈഃ
മുഹൂർത്തേനാനുകൂലേന
തിഥ്യാ സുകരണേന ച. 34

നല്ല മുഹൂർത്തവും തിഥിയും കരണവും നോക്കി മൂലനക്ഷത്രം കൊണ്ടു ശിലാസ്ഥാപനം നിർവ്വഹിക്കണം.

ഏവം തു സ്ഥാപനം കൃത്വാ
ഭിത്തികർമ്മ പ്രയോജയേത്
ഭിത്തികർമ്മിണി നിർവൃത്തേ
സ്തംഭാനാം സ്ഥാപനം തതഃ. 35

ഇങ്ങനെ ശിലാസ്ഥാപനം നിർവ്വഹിച്ചു കഴിഞ്ഞാൽ ഭിത്തികൾ കെട്ടിക്കാം. ഭിത്തികൾ കെട്ടിക്കഴിഞ്ഞാൽ പിന്നെ തൂണുകൾ നാട്ടുക.

തിഥിനക്ഷത്രയോഗേന
ശുഭേന കരണേന ച
സ്തംഭാനാം സ്ഥാപനം കാര്യം
രോഹിണ്യാ ശ്രവണേന വാ. 36

നല്ല തിഥിയും നക്ഷത്രവും കരണവും നോക്കീട്ടുവേണം തൂണുകൾ നാട്ടുവാൻ. നക്ഷത്രം രോഹിണിയോ തിരുവോണമോ ആണ് വേണ്ടത്.

ആചാര്യേണ സുയുക്തേന
ത്രിരാത്രോപോഷിതേന ച
സ്തംഭാനാം സ്ഥാപനം കാര്യം
പ്രാപ്തേ സൂര്യോദയേ ശുഭേ. 37

മൂന്നുരാത്രി ഉപവാസമനുഷ്ഠിച്ച വിശിഷ്ടനായ മൂത്താശാരിയെക്കൊണ്ടു ശുഭമായ സൂര്യോദയസമയത്തു തൂണുകൾ നാട്ടിക്കണം.

പ്രഥമേ ബ്രാഹ്മണസ്തംഭേ
സർപ്പിഃ സർഷപസംസ്കൃതഃ
സർവ്വശുക്ലോവിധിഃ കാര്യോ
ദദ്യാൽ പായസമേവ ച. 38

ഒന്നാമത്തെ ബ്രാഹ്മണസ്തംഭത്തിൽ വെള്ളക്കടുക് നെയ്യിൽ അരച്ചു പുരട്ടുക, വെള്ളവസ്ത്രംകൊണ്ടു പൊതിയുക, വെള്ളമാലയണിയുക ഇങ്ങനെ എല്ലാം വെള്ളയായിരിക്കണം. പാൽപ്പായസം ദാനം ചെയ്കയും വേണം.

തതശ്ച ക്ഷത്രിയസ്തംഭേ
വസ്ത്രമാല്യാനുലേപനം
സർവ്വം രക്തം പ്രദാതവ്യം
ദ്വിജേഭ്യശ്ച ഗുളൌദനം. 39

പിന്നെ ക്ഷത്രിയ സ്തംഭത്തിൽ വസ്ത്രവും മാലയും ലേപനവും എല്ലാം ചുവന്നതായിരിക്കണം. ബ്രാഹ്മണർക്കു ഗുളാന്നം (ശർക്കരപ്പായസം) നൽകണം.

വൈശ്യസ്തംഭേ വിധിഃ കാര്യോ
ദിഗ്ഭാഗേ പശ്ചിമോത്തരേ
സർവ്വഃ പീതഃ, പ്രദാതവ്യം
ദ്വിജേഭ്യശ്ച ഘൃതൌദനം. 40

പടിഞ്ഞാറുവടക്കുള്ള മൂലയിൽ വൈശ്യസ്തംഭത്തിൽ ചെയ്യുന്നതെല്ലാം മഞ്ഞനിറത്തിലുള്ളതായിരിക്കണം. ബ്രാഹ്മണർക്കു ദാനം ചെയ്യേണ്ടതു ഘൃതാന്നം (നൈച്ചോറ്) ആണ്.

ശൂദ്രസ്തംഭേ വിധിഃ കാര്യഃ
സമ്യക് പൂർവ്വോത്തരാശ്രയേ
നീലപ്രായഃ പ്രയത്നേന
കൃസരം ച ദ്വിജാശനം. 41

കിഴക്കു വടക്കേ മൂലയിലെ ശൂദ്രസ്തംഭത്തിൽ വസ്ത്രാദികൾ കറുത്ത നിറമായിരിക്കണം. ബ്രാഹ്മണഭക്ഷണം കൃസരവുമാണ്. കൃസരം=എൾച്ചോറ്. വൈശ്യശൂദ്രസ്തംഭങ്ങളുടെ സ്ഥാനം പറഞ്ഞതിൽനിന്നു ബ്രാഹ്മണസ്തംഭം തെക്കുകിഴക്കേ മൂലയിലും ക്ഷത്രിയസ്തംഭം തെക്കുപടിഞ്ഞാറേമൂലയിലുമാണെന്ന് വന്നുകൂടുന്നു.

പൂർവ്വേ തു ബ്രാഹ്മണസ്തംഭേ
ശുക്ലമാല്യാനുലേപനേ
നിക്ഷിപേത് കനകം മൂലേ
കർണ്ണാഭരണസംശ്രയം. 42

വെളുത്ത മാലയും ലേപനവുമുള്ള ആദ്യത്തെ ബ്രാഹ്മണസ്തംഭത്തിന്നടിയിൽ കർണ്ണാഭരണത്തിലെ (കുണ്ഡലത്തിലെ) പൊന്നു വെയ്ക്കണം.

താമ്രം ചാധഃ പ്രദാതവ്യം
സ്തംഭേ ക്ഷത്രിയസംജ്ഞകേ
വൈശ്യസ്തംഭസ്യ മൂലേ തു
രജതം സമ്പ്രദാപയേത്. 43

ക്ഷത്രിയസ്തംഭത്തിൻെറ അടിയിൽ ചെമ്പു വെയ്ക്കണം. വൈശ്യസ്തംഭത്തിൻെറ അടിയിൽ വെള്ളി വെക്കണം.

ശൂദ്രസ്തംഭസ്യ മൂലേ തു
ദദ്യാദായസമേവ ച
ശേഷേഷ്വേവ തു നിക്ഷേപ്യം
സ്തംഭമൂലേഷു കാഞ്ചനം. 44

ശൂദ്രസ്തംഭത്തിൻെറ ചുവട്ടിൽ ഇരുമ്പു വെയ്ക്കണം. മറ്റുള്ള സ്തംഭമൂലങ്ങളിലും പൊന്നുവെയ്ക്കണം.

സ്വസ്തിപുണ്യാഹഘോഷേണ
ജയശബ്ദേന ചൈവ ഹി
സ്തംഭാനാം സ്ഥാപനം കാര്യം
പുഷ്പമാലാപുരസ്കൃതം. 45

സ്വസ്തിവാചനം, പുണ്യാഹവാചനം ഇവയുടെ ഘോഷത്തോടുകൂടിയും ജയശബ്ദത്തോടുകുടിയും പുഷ്പമാലകൾ ചാർത്തിയും വേണം സ്തംഭങ്ങൾ സ്ഥാപിക്കുവാൻ.

രത്നദാനൈഃ സഗോദാനൈർ—
വസ്ത്രദാനൈരനല്പകൈഃ
ബ്രാഹ്മണാംസ്തർപ്പയിത്വാ തു
സ്തംഭാനുത്ഥാപയേത് തതഃ. 46

രത്നദാനം, പശുദാനം, വസ്ത്രദാനം ഇതൊക്കെ ധാരാളം ചെയ്തു ബ്രാഹ്മണതൃപ്തി വരുത്തീട്ടുവേണം സ്തംഭങ്ങൾ നാട്ടുവാൻ.

അചലം ചാപ്യകമ്പം ച
തഥൈവാസ്ഖലിതം പുനഃ
സ്തംഭാനുത്ഥാപയേത് സമ്യഗ്
ദോഷാ ഹ്യേതേ പ്രകീർത്തിതാഃ. 47

ഇളകാതെയും ആടാതെയും സ്ഥാനം തെറ്റാതെയും തൂണുകൾ നാട്ടണം. ചലനം, കമ്പനം, സ്ഖലനം എന്നിവ ദോഷങ്ങളത്രേ.

അവൃഷ്ടിരുക്താ ചലനേ
സ്ഖലനേ മൃതിതോ ഭയം
കമ്പനേ പരിചക്രാത് തു
ഭയം ഭവതി ദാരുണം. 48

ഇളക്കമുണ്ടായാൽ മഴയുണ്ടാവില്ല. സ്ഥാനം തെറ്റിയാൽ മരണഭയവും ആടിയാൽ ശത്രുസൈന്യത്തിൽനിന്ന് കടുത്ത ഭയവുമാണ് ഫലം.

ദോഷൈരേതൈർവിഹീനം തു
സ്തംഭമുത്ഥാപയേച്ഛുഭം
പവിത്രം, ബ്രാഹ്മണസ്തംഭേ
ദാതവ്യാ ദക്ഷിണാ ച ഗൌഃ. 49

ഈ ദോഷങ്ങളൊന്നും കൂടാതെ ശുഭവും പരിശുദ്ധവുമായ സ്തംഭം നാട്ടണം. ബ്രാഹ്മണസ്തംഭം നാട്ടുമ്പോൾ ദക്ഷിണയായി പശുവിനെ ദാനം ചെയ്യുകയും വേണം

ശേഷാണാം സ്ഥാപനേ കാര്യം
ഭോജനം കർത്തൃസംശ്രയം
മന്ത്രപൂർവ്വം ച തദ്ദേയം
നാട്യാചാര്യേണ ധീമതാ. 50

മറ്റു തൂണുകൾ നാട്ടുമ്പോൾ പണിക്കാർക്കു ഭക്ഷണം കൊടുക്കണം. ബുദ്ധിമാനായ നാട്യാചാര്യൻ മന്ത്രപൂർവ്വമായി ഭക്ഷണം നൽകേണ്ടതാണ്.

പുരോഹിതം നൃപം ചൈവ
ഭോജയേന്മധുപായസൈഃ
കർത്തൃനപി തഥാ സർവ്വാൻ
കൃസരം ലവണോത്തരം. 51

പുരോഹിതനെയും രാജാവിനെയും തേനും പാൽപ്പായസവുമായി ഊട്ടണം. എല്ലാ പണിക്കാരേയും ഉപ്പുചേർത്ത എൾച്ചോറു കൊടുത്തു ഊണുകഴിപ്പിക്കണം.

സർവ്വമേവം വിധിം കൃത്വാ
സർവ്വാതോദ്യൈഃ പ്രവാദിതൈഃ
അഭിമന്ത്ര്യ യഥാന്യായം
സ്തംഭാനുത്ഥാപയേച്ഛുചിഃ. 52

ഇങ്ങനെ എല്ലാ വിധിയും അനുഷ്ഠിച്ചതിനുശേഷം സർവ്വവാദ്യാഘോഷങ്ങളോടുകൂടി ശുചിയായി യഥോചിതം മന്ത്രമുച്ചരിച്ചുകൊണ്ടു തൂണുകൾ നാട്ടണം.

മന്ത്രം താഴെ കൊടുക്കുന്നു—

യഥാചലോ ഗിരീർമേരു—
ഹിമവാംശ്ച യഥാചലഃ
ജയാവഹോ നരേന്ദ്രസ്യ
തഥാ തവമചലോ ഭവ. 53

അചലമായ (ഉറച്ചുനില്ക്കുന്ന) മഹാമേരുപർവ്വതംപോലെയും അചലമായ ഹിമവാനെപ്പോലെയും രാജാവിന്നു ജയം കൈവരുത്തുന്ന നീ അചലമായി ഭവിച്ചാലും.

സ്തംഭദ്വാരം ച ഭിത്തിം ച
നേപത്ഥ്യാഗൃഹമേവ ച
ഏവമുത്ഥാപയേത് തജ്ജ്ഞോ
വിധി ദൃഷ്ടേന കർമ്മണാ. 54

കട്ടള, ഭിത്തി, അണിയറ ഇതെല്ലാം സ്ഥാപിക്കുന്നത്, ഇങ്ങനെ വിധിയിൽകണ്ട കർമ്മത്തോടുകൂടി വേണം.

രംഗപീഠസ്യ പാർശ്വേ തു
കർത്തവ്യാ മത്തവാരണീ
ചതുഃ സ്തംഭസമായുക്താ
രംഗപീഠപ്രമാണതഃ. 55

രംഗപീഠത്തിന്റെ (രംഗത്തറയുടെ) ഇടതുവലതുപാർശ്വങ്ങളിൽ മത്തവാരണി നിർമ്മിക്കണം. അതിനു നാലുതൂണുകൾ വേണം, മത്തവാരണിയുടെ നീളം രംഗപീഠത്തിന്റെ തന്നെ.

മത്തവാരണിയെന്നു പറയുന്നതു രംഗപീഠത്തിന്റെ രണ്ടുവശത്തും ഉണ്ടാക്കുന്ന തറകളത്രെ. രംഗപീഠത്തിനു എട്ടുകോൽനീളവും പതിനാറുകോൽ വീതിയുമാണ്. മത്തവാരണികൾ എട്ടുകോൽ സമചതുരത്തിലുമാണ്.

അദ്ധ്യർദ്ധഹസ്തോത്സേധേന
കർത്തവ്യാ മത്തവാരണീ
ഉത്സേധേന തയോസ്തുല്യം
കർത്തവ്യം രംഗമണ്ഡപം. 56

ഒന്നരക്കോൽ ഉയരത്തിൽ മത്തവാരണി നിർമ്മിക്കുക. രംഗമണ്ഡപത്തിന്നു ആ മത്തവാരണികളുടെ ഉയരം തന്നെയാണു വേണ്ടത്.

തസ്യാം മാല്യം ച ധൂപം ച
ഗന്ധം വസ്ത്രം തഥൈവ ച
നാനാവർണ്ണാനി ദേയാനി
തഥാ ഭൂതപ്രിയോ ബലിഃ. 57

ആ മത്തവാരണിയിൽ നാനാവർണ്ണങ്ങളായ മാല, ധൂപം, ഗന്ധം, വസ്ത്രം എന്നിവയെല്ലാം വേണം. അതുപോലെ ഭൂതബലിയും ചെയ്യണം.

ആയസം തത്ര ദാതവ്യം
സ്തംഭാനാം കുശലൈരധഃ
ഭോജനം കൃസരം ചൈവ
ദാതവ്യം ബ്രാഹ്മണാശനം. 58

മത്തവാരണിയിൽ തൂണുകൾക്കിടയിൽ ഇരുമ്പുവെക്കണം.—ഭക്ഷണത്തിനു ബ്രാഹ്മണർക്ക് എൾച്ചോറും നൽകണം.

ഏവംവിധൈഃ പുരസ്കാരൈഃ
കർത്തവ്യാ മത്തവാരണീ
രംഗപീഠം തതഃ കാര്യം
വിധിദൃഷ്ടേന കർമ്മണാ. 59

ഇപ്രകാരമുള്ള പുരശ്ചരണങ്ങളെല്ലാം ചെയ്തുകൊണ്ടുവേണം മത്തവാരണിയുടെ നിർമ്മാണം. പിന്നെ വിധിയിൽ കണ്ടമാതിരി രംഗപീഠം നിർമ്മിക്കണം.—

രംഗശീർഷം തു കർത്തവ്യം
ഷഡ്ദാരുകസമന്വിതം
കാര്യം ദ്വാരദ്വയം ചാത്ര
നേപത്ഥ്യഗൃഹകസ്യ തു. 60

രംഗശീർഷവും നിർമ്മിക്കണം. അണിയറയ്ക്കു ഷഡ്ദാരുകത്തോടുകൂടിയ (രണ്ടുകട്ടള, മേപ്പടി, ഉമ്മറപ്പടി, രണ്ടുവാതിൽ ഇങ്ങനെ മരംകൊണ്ടുണ്ടാക്കിയ ആറുരുപ്പടികളുള്ള) രണ്ടു പ്രവേശനദ്വാരവും നിർമ്മിക്കണം.

പൂരണേ മൃത്തികാ ചാത്ര
കൃഷ്ണാ ദേയാ പ്രയത്നതഃ
ലാംഗലേന സമുൽകൃഷ്യ
നിർല്ലോഷ്ടതൃണശർക്കരാ. 61

കൂത്തമ്പലത്തറ നിറയ്ക്കുവാൻ കലപ്പകൊണ്ടുഴുതു കല്ലും കട്ടയും പുല്ലും കളഞ്ഞു വൃത്തിയാക്കിയ കറുത്ത മണ്ണുവേണം.—

ലാംഗലേ ശുദ്ധവർണ്ണൌ തു
ധൂര്യൌ യോജ്യൌ പ്രയത്നതഃ
കർത്താരഃ പുരുഷാശ്ചാത്ര
യേംഗദോഷവിവർജ്ജിതാഃ. 62

കലപ്പകൊണ്ടുഴുതുന്നതു ശുദ്ധവർണ്ണങ്ങളായ (വെളുത്ത) കരുത്തുറ്റ കാളകളെക്കൊണ്ടുവേണം. പണിക്കാരും അംഗവൈകല്യമൊന്നും ഇല്ലാത്തവരാവണം.

അഹീനാംഗൈശ്ച കർത്തവ്യാ
മൃത്തികാ പീവരൈർനരൈഃ
ഏവംവിധം പ്രകർത്തവ്യം
രംഗശീർഷം പ്രയത്നതഃ. 63

മണ്ണുചുമക്കാൻ അംഗവൈകല്യമില്ലാത്ത തടിച്ച ആളുകളായിരിക്കണം. രംഗശീർഷം ഇങ്ങനെയെല്ലാം പ്രയാസപ്പെട്ടു നിർമ്മിക്കണം.

കൂർമ്മപൃഷ്ഠം ന കർത്തവ്യം
മത്സ്യപൃഷ്ഠം തഥൈവ ച
ശുദ്ധാദർശതലാകാരം
രംഗശീർഷം പ്രശസ്യതേ. 64

രംഗശീർഷം നിർമ്മിക്കുന്നത് ആമപ്പുറം പോലെയോ മത്സ്യപ്പുറം പോലെയോ ആവരുത്. തെളിഞ്ഞ കണ്ണാടിപോലെ നിരന്ന രംഗശീർഷമാണു പ്രശസ്തമായിട്ടുള്ളത്—

രത്നാനി ചാത്ര ദേയാനി
പൂർവ്വേ വജ്രം വിചക്ഷണൈഃ
വൈഡൂര്യം ദക്ഷിണേ പാർശ്വേ
സ്ഫടികം പശ്ചിമേ തഥാ.
പ്രവാളമുത്തരേ ചൈവ
മദ്ധ്യേ തു കനകം ഭവേത് 65

ഇതിൽ രത്നങ്ങളും സ്ഥാപിക്കണം. കിഴക്കുഭാഗത്തു വൈരക്കല്ല്, തെക്കു വൈഡൂര്യരത്നം, പടിഞ്ഞാറു സ്ഫടികം, വടക്കു പവിഴം, നടുക്കു സ്വർണ്ണവും.

ഏവം, രംഗശിരഃ കൃത്വാ
ദാരുകർമ്മ പ്രയോജയേത്
ഊഹപ്രത്യൂഹസംയുക്തം
നാനാശില്പപ്രയോജിതം.
നാനാസഞ്ജവനോപേതം
ബഹുവ്യാളോപശോഭിതം
ഭവേയുശ്ചാത്ര വിന്യസ്താ
വിവിധാഃ സാലഭഞ്ജികാഃ
നിർവ്യൂഹകുഹരോപേതം
നാനാഗ്രഥിതവേദികം
നാനാവിന്യാസസംയുക്തം
ചിത്രജാലഗവാക്ഷകം.
സുപീഠധാരണീയുക്തം
കപോതാളീസമാകുലം
നാനാകുട്ടിമവിന്യസ്തൈഃ
സ്തംഭൈശ്ചാപ്യുപശോഭിതം. 66

ഇങ്ങനെ രംഗശീർഷം ഉണ്ടാക്കിക്കഴിഞ്ഞാൽ പിന്നെ മരപ്പണി ചെയ്യിക്കാം. തുലാം, ഇടത്തുതുലാം, പലവക കൊത്തുപണിത്തരങ്ങൾ, അസംഖ്യം ഇടക്കെട്ടുകൾ, വളരെ വ്യാളങ്ങൾ (പാമ്പുകൾ) വിവിധങ്ങളായ ദാരുപ്രതിമകൾ (മരപ്പാവകൾ), ചേതികേൾ, ഉത്തരക്കൂടുകൾ, പോതികകൾ, പലതരം ഘടനകളോടുകൂടിയ വിചിത്രങ്ങളായ ജനലുകൾ, ഓമകൾ, ഉത്തരങ്ങൾ, പ്രാപ്പലകകൾ, പല തറകളിൽ സ്ഥാപിച്ചിട്ടുള്ള തൂണുകൾ എന്നിങ്ങനെ അസംഖ്യം ഇനങ്ങൾ മരപ്പണിയിലുണ്ട്.

ഏവം കാഷ്ഠവിധിം കൃത്വാ
ഭിത്തികർമ്മ പ്രയോജയേത്. 67

ഇപ്രകാരം മരപ്പണി കഴിഞ്ഞാൽ ചുമർപ്പണി ചെയ്യിക്കാം.

സ്തംഭം വാ നാഗദന്തം വാ
വാതായനമഥാപി വാ
കോണം വാ സപ്രതിദ്വാരം
ദ്വാരവിദ്ധം ന കാരയേൽ. 68

സ്തംഭം (തൂണ്) നാഗദന്തം (ഗജമുട്ടി) വാതായനം (ജന്നൽ) കോണം (മൂല) പ്രതിദ്വാരം (മറുവാതിൽ) ഇതൊന്നും ദ്വാരവിദ്ധമായി (നേർക്കുനേരെ) വെയ്ക്കരുത്.

കാര്യഃ ശൈലഗുഹാകാരോ
ദ്വിഭൂമിർനാട്യമണ്ഡപഃ
മന്ദവാതായനോപേതോ
നിവാതോ ധീരശബ്ദഭാക്. 69

നാട്യമണ്ഡപം പർവ്വതഗുഹപോലെയും രണ്ടുനിലയുള്ളതായും നിർമ്മിക്കണം. (തട്ടിടണമെന്നർത്ഥം) ജനലുകൾ ചെറുതായും അധികം കാറ്റു കടക്കാതെയും ഇരുന്നാലേ ശബ്ദത്തിനു മുഴക്കം കിട്ടുകയുള്ളൂ.

തസ്മാന്നിവാതഃ കർത്തവ്യഃ
കർത്തൃഭിർന്നാട്യമണ്ഡപഃ
ഗാംഭീര്യം സുസ്വരത്വം ച
കുതപസ്യ ഭവേദിതി. 70

അതിനാൽ നാട്യമണ്ഡപം കാറ്റുകടക്കാത്തതാകണം. വാദ്യത്തിനു എന്നാൽ മുഴക്കവും സ്വരശുദ്ധിയും ഉണ്ടാവും.

ഭിത്തികർമ്മവിധിം കൃത്വാ
ഭിത്തിലേപം പ്രദാപയേത്
സുധാകർമ്മ ബഹിസ്തസ്യ
വിധാതവ്യം പ്രയത്നതഃ. 71

ഭിത്തി കെട്ടിക്കഴിഞ്ഞാൽ പിന്നെ ഭിത്തി തേപ്പിക്കണം. അതിൻെറ മീതെ നന്നായി കുമ്മായം തേക്കണം.

ഭിത്തിഷ്വഥ വിലിപ്താസു
പരിമൃഷ്ടാസു സർവ്വതഃ
സമാസു ജാതശോഭാസു
ചിത്രകർമ്മ പ്രയോജയേത്. 72

ചുമരുകൾ എല്ലാഭാഗവും കുമ്മായം തേച്ചു മിനുക്കി നിരപ്പും നിറപ്പകിട്ടും വന്നു കഴിഞ്ഞാൽ ചിത്രങ്ങൾ എഴുതാൻ ഏർപ്പാടു ചെയ്യണം.

ചിത്രകർമ്മണി ചാലേഖ്യാഃ
പുരുഷാഃ സ്ത്രീജനാസ്തഥാ
ലതാബന്ധാശ്ച കർത്തവ്യാ—
ശ്ചരിതം ചാത്മഭോഗജം. 73

ചിത്രപ്പണിയിൽ പുരുഷന്മാരേയും സ്ത്രീകളേയും എഴുതണം. ലതാബന്ധങ്ങളും (മുന്തിരിക്കൊടി മുതലായവ) ഉണ്ടാക്കണം.സ്വാനുഭവകഥകളും ചിത്രീകരിക്കാം.

ഏവം വികൃഷ്ടം കർത്തവ്യം
നാട്യവേശ്മ പ്രയോക്തൃഭിഃ
പുനരേവ ഹി വക്ഷ്യാമി
ചതുരസ്രസ്യ ലക്ഷണം. 74

വികൃഷ്ടമായ (ദീർഘചതുരമായ) നാട്യഗൃഹം നിർമ്മിക്കേണ്ടതിങ്ങനെയാണ്. ഇനി ചതുരത്തിലുള്ള നാട്യഗൃഹത്തിന്റെ ലക്ഷണം പറയാം.

സമന്തതശ്ച കർത്തവ്യാ
ഹസ്താ ദ്വാത്രിംശദേവ തു
ശുഭഭൂമിവിഭാഗസ്ഥോ
നാട്യജ്ഞൈർനാട്യമണ്ഡപഃ. 75

നാലുഭാഗത്തേക്കും മുപ്പത്തിരണ്ടുകോൽ വീതം എടുക്കണം. നല്ല പ്രദേശത്തു നാട്യമണ്ഡപം നിർമ്മിക്കണം.

യോ വിധിഃ പൂർവ്വമുക്തസ്തു
ലക്ഷണം മംഗലാനി ച
വികൃഷ്ടേ, താന്യശേഷേണ
ചതുരശ്രേപി കാരയേത്. 76

മുമ്പു വികൃഷ്ടത്തിന് (ദീർഘചതുരമായ നാട്യഗൃഹത്തിന്) എന്തെല്ലാം ക്രിയകളും ലക്ഷണങ്ങളും മംഗളങ്ങളും പറഞ്ഞുവോ അതൊക്കെ ചതുരത്തിലുള്ള നാട്യഗൃഹത്തിനും വേണം.

ചതുരശ്രം സമം കൃത്വാ
സൂത്രേണ പ്രവിഭജ്യ ച
ബാഹ്യതഃ സർവ്വതഃ കാര്യാ
ഭിത്തിഃ ശ്ലിഷ്ടേഷ്ടകാ ദൃഢാ. 77

ചരടുപിടിച്ചു സമചതുരമായി അളന്നു വേർതിരിച്ചു പുറമേ എല്ലാ ഭാഗത്തും നല്ല ഇഷ്ടിക ചേർത്തുപടുത്ത് ഉറപ്പിൽ ഭിത്തികെട്ടണം.

തത്രാഭ്യന്തരതഃ കാര്യാ
രംഗപീഠോപരി സ്ഥിതാഃ
ദശ പ്രയോക്തൃഭിഃ സ്തംഭാഃ
ശസ്താ മണ്ഡപധാരണേ. 78

അതിൽ അകത്തു രംഗപീഠത്തിന്റെ മീതെയായി താങ്ങുവാൻ തക്ക തൂണുകൾ പത്തെണ്ണം സ്ഥാപിക്കണം.

സ്തംഭാനാം ബാഹ്യതശ്ചാപി
സോപാനാകൃതി പീഠകം.
ഇഷ്ടകാദാരുഭിഃ കാര്യം
പ്രേക്ഷകാണാം നിവേശനം. 79

തൂണുകളിൽനിന്നു വിട്ടു സോപാനാകൃതിയിൽ (പടിപടിയായി) ഇഷ്ടിക കൊണ്ടും മരംകൊണ്ടും പ്രേക്ഷകന്മാർക്കിരിക്കുവാൻ പടികൾ നിർമ്മിക്കണം.

ഹസ്തപ്രമാണൈരുത്സേധൈർ—
ഭൂമിഭാഗസമുത്ഥിതൈഃ
രംഗപീഠാവലോക്യം തു
കുര്യാദാസനജം വിധിം. 80

നിലത്തുനിന്ന് ഒരുക്കോലുയരത്തിൽ രംഗപീഠം കാണത്തക്കവണ്ണം വേണം ഇരിക്കുവാനുള്ള പടികൾ നിർമ്മിക്കുവാൻ. (പിന്നിൽ പിന്നിലുള്ള പടികൾ ഉയർന്നുയർന്നു വരണമെന്നു മുൻ പദ്യത്തിലെ 'സോപാനാകൃതി' എന്ന വചനം സൂചിപ്പിക്കുന്നു.)

ഷഡന്യാനന്തരേ ചൈവ
പുനഃ സ്തംഭാൻ യഥാദിശം
വിധിനാ സ്ഥാപയേത് പ്രാജ്ഞോ
ദൃഢാൻ മണ്ഡപധാരണേ. 81

പിന്നെ കൂത്തമ്പലം താങ്ങുവാൻ കരുത്തുള്ള വേറെയും ആറു തൂണുകൾ അകമേ യഥാസ്ഥാനം വിധിയാംവണ്ണം സ്ഥാപിക്കണം.

അഷ്ടൌ സ്തംഭാൻ പുനശ്ചൈവ
തേഷാമുപരി കാരയേത്
സ്ഥാപ്യം ചൈവ തതഃ പീഠ—
മഷ്ടഹസ്തം പ്രമാണതഃ. 82

അവയ്ക്കുമീതെ പിന്നെയും എട്ടു തൂണുകൾ നാട്ടണം. എട്ടുകോൽ വലിപ്പത്തിൽ രംഗപീഠവും സ്ഥാപിക്കണം.

തത്ര സ്തംഭാഃ പ്രദാതവ്യാ—
സ്തജ്ഞൈർമണ്ഡപധാരണേ
ധാരണീധാരണാസ്തേ ച
ശാലസ്ത്രീഭിരലങ്കൃതാഃ. 83

അവിടെ മണ്ഡപധാരണത്തിനു കൊടുക്കുന്ന ഉത്തരം താങ്ങുന്ന തൂണുകൾ മരപ്പാവകളാൽ അലങ്കൃതങ്ങളുമാവണം.

നേപഥ്യഗൃഹകം ചൈവ
തതഃ കാര്യം പ്രയോക്തൃഭിഃ
ദ്വാരം ചൈകം ഭവേത്തത്ര
രംഗപീഠപ്രവേശനം. 84

പിന്നെ അണിയറയും ഉണ്ടാക്കണം. രംഗത്തിലേയ്ക്കു പ്രവേശിക്കാൻ അതിൽ പ്രവേശനദ്വാരം ഒന്നുമതി.

ജനപ്രവേശനം ചൈക—
മാഭിമുഖ്യേന കാരയേത്
രംഗസ്യാഭിമുഖം കാര്യം
ദ്വിതീയം ദ്വാരമേവ തു. 85

ജനങ്ങൾക്കു പ്രവേശിപ്പാൻ (അണിയറയ്ക്കു) നേരെ ഒരു പ്രവേശനദ്വാരം വേണം. രംഗാഭിമുഖമായി രണ്ടാമത്തെ പ്രവേശനദ്വാരവും നിർമ്മിക്കണം.

അഷ്ടഹസ്തം തു കർത്തവ്യം
രംഗപീഠം പ്രമാണതഃ
ചതുരശ്രം സമതലം
വേദികാസമലങ്കൃതം. 86

രംഗപീഠത്തിന്റെ അളവ് എട്ടു കോലായിരിക്കണം. ചതുരത്തിൽ സമതലമായും അടിത്തറയോടുകൂടിയും വേണം രംഗപീഠനിർമ്മാണം.

പൂർവ്വപ്രമാണനിർദ്ദിഷ്ടാ
കർത്തവ്യാ മത്തവാരണീ
ചതുഃസ്തംഭസമായുക്താ
വേദികായാസ്തു പാർശ്വതഃ. 87

രംഗപീഠത്തറയുടെ പാർശ്വഭാഗങ്ങളിൽ മുമ്പുപറഞ്ഞ അളവിൽ നാലു തൂണുള്ള മത്തവാരണിയും നിർമ്മിക്കണം.

സമുന്നതം സമം ചൈവ
രംഗപീഠം തു കാരയേത്
വികൃഷ്ടേ തൂന്നതം കാര്യം
ചതുരശ്രേ സമം തഥാ. 88

ഉയരത്തിലും സമമായും രണ്ടുവിധത്തിലുണ്ട് രംഗപീഠം. വികൃഷ്ടമായ (ദീർഘചതുരമായ) നാട്യഗൃഹത്തിൽ ഉയർന്ന രംഗപീഠം. ചതുരമായിട്ടുള്ളതിൽ സമതലമായ രംഗപീഠം.

ഏവമേതേന വിധിനാ
ചതുരശ്രം ഗൃഹം ഭവേത്
അതഃപരം പ്രവക്ഷ്യാമി
ത്ര്യശ്രഗേഹസ്യ ലക്ഷണം. 89

ഇങ്ങനെയൊക്കെയാണു ചതുരത്തിലുള്ള കൂത്തമ്പലത്തിന്റെ നിയമം. ഇനി ത്ര്യശ്രമായ നാട്യഗൃഹത്തിന്റെ ലക്ഷണവും പറയാം.

ത്ര്യശ്രം ത്രികോണം കർത്തവ്യം
നാട്യവേശ്മപ്രയോക്തൃഭിഃ
മദ്ധ്യേ ത്രികോണമേവാസ്യ
രംഗപീഠം തു കാരയേത്. 90

മൂന്നുകോണുള്ളതായിട്ടുവേണം ത്ര്യശ്രമായ കൂത്തമ്പലം പണിചെയ്യുവാൻ. അതിന്റെ നടുവിൽ രംഗപീഠവും മുക്കോൺ തന്നെയായിരിക്കണം.

ദ്വാരമേകേന കോണേന
കർത്തവ്യം തസ്യ വേശ്മനഃ
ദ്വിതീയം ചൈവ കർത്തവ്യം
രംഗപീഠസ്യ പൃഷ്ഠതഃ. 91

ആ കൂത്തമ്പലത്തിന് ഒരു കോണിലൂടെ വേണം പ്രവേശനദ്വാരം നിർമ്മിക്കുവാൻ. രംഗപീഠത്തിന്റെ പിന്നിൽ രണ്ടാമതൊരു പ്രവേശനദ്വാരവും വേണം.

വിധിര്യശ്ചതുരശ്രസ്യ
ഭിത്തിസ്തംഭസമാശ്രയഃ
സ തു സർവ്വഃ പ്രയോക്തവ്യ—
സ്ത്ര്യശ്രസ്യാപി പ്രയോക്തൃഭിഃ. 92

ചതുരശ്രമായ കൂത്തമ്പലത്തിന്റെ ചുമരിന്നും തൂണിന്നും പറഞ്ഞ നിയമമൊക്കെത്തന്നെയാണ് ത്ര്യശ്രത്തിനും അനുസരിക്കേണ്ടത്.

ഏവമേതേന വിധിനാ
കാര്യം നാട്യഗൃഹം ബുധൈഃ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
പൂജാമേഷാം യഥാവിധി. 93

ഇങ്ങനെ ഈ വിധി അനുസരിച്ചാണു നാട്യഗൃഹങ്ങൾ നിർമ്മിക്കേണ്ടത്. ഇനി ഈ നാട്യഗൃഹങ്ങളിലെ പൂജയും വിധിപ്രകാരം പറഞ്ഞുതരാം.

ഇതി ഭാരതീയേ നാട്യശാസ്ത്രേ
മണ്ഡപവിധാനം നാമ
ദ്വിതീയോധ്യായഃ.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
മണ്ഡപവിധിയെന്ന
രണ്ടാമധ്യായം.

## അദ്ധ്യായം 3

# രംഗപൂജ

സർവ്വലക്ഷണസമ്പന്നേ
കൃതേ നാട്യഗൃഹേ ശുഭേ
ഗാവോ വസേയുഃ സപ്താഹം
സഹ ജപ്യപരൈർദ്വിജൈഃ. 1

എല്ലാ ലക്ഷണങ്ങളും ഒത്തു നിർമ്മിച്ച ശുഭമായ നാട്യഗൃഹത്തിൽ ഏഴുദിവസം പശുക്കളും മന്ത്രജപതൽപരന്മാരായ ബ്രാഹ്മണരും വസിക്കണം.

തതോധിവാസയേദ്വേശ്മ
രംഗപീഠം തഥൈവ ച
മന്ത്രപൂതേന തോയേന
പ്രോക്ഷിതാംഗോ നിശാഗമേ
യഥാസ്ഥാനാന്തരഗതോ
ദീക്ഷിതഃ പ്രയതഃ ശുചിഃ
ത്രിരാത്രോപോഷിതോ ഭൂത്വാ
നായകോഹതവസ്ത്രധൃക്. 2

അതിന്നുശേഷം നാട്യഗൃഹത്തിലും രംഗപീഠത്തിലും (ദേവതകളെ) അധിവസിപ്പിക്കണം (കുടിവെക്കണം). വ്രതസ്ഥനായ നാട്യാചാര്യൻ മൂന്നു രാത്രി ഉപവസിച്ച് ശരീരശുദ്ധിയും ഹൃദയശുദ്ധിയും വരുത്തി കോടിപ്പുടവ ധരിച്ചു മന്ത്രപൂർവ്വം ശരീരത്തിൽ ജലം പ്രോക്ഷിച്ചു (തളിച്ച്) സന്ധ്യാസമയത്ത് അതാതു സ്ഥാനത്തുചെന്നു ചെയ്യേണ്ടതാണു ദേവതാധിവാസനം.

നമസ്കൃത്യ മഹാദേവം
സർവ്വലോകോത്ഭവം ഭവം
പത്മയോനിം സുരഗുരും
വിഷ്ണുമിന്ദ്രം ഗുഹം തഥാ
സരസ്വതീം ച ലക്ഷ്മീം ച
സിദ്ധിം മേധാം മതിം സ്മൃതിം
സോമം സൂര്യം ച മരുതോ
ലോകപാലാംസ്തഥാശ്വിനൌ
മിത്രമഗ്നിം സ്വരാൻ വർണ്ണാൻ
രുദ്രാൻ കാലം കലിം തഥാ
മൃത്യും ച നിയതിം ചൈവ
കാലദണ്ഡം തഥൈവ ച
വിഷ്ണുപ്രഹരണം ചൈവ
നാഗരാജം ഖഗേശ്വരം
വജ്രം വിദ്യുത്സമുദ്രാംശ്ച
ഗന്ധർവ്വാപ്സരസോ മുനീൻ.

ഭൂതാൻ പിശാചാൻ യക്ഷാംശ്ച
ഗുഹ്യകാംശ്ച മഹോരഗാൻ
അസുരാൻ നാട്യവിഘ്നാംശ്ച
തഥാന്യാൻ ദൈത്യരാക്ഷസാൻ
തഥാ നാട്യസ്യ മാതൃംശ്ച
മഹാഗ്രാമണ്യമേവ ച
ഏതാംശ്ചാന്യംശ്ച വൈ സർവ്വാൻ
പ്രണമ്യ രചിതാഞ്ജലിഃ
യഥാസ്ഥാനാന്തരഗതാൻ
നിമന്ത്ര്യേതദ്വചോ വദേത്. 3

സർവ്വലോകങ്ങളുടെയും ഉത്ഭവത്തിനു കാരണഭൂതനായ മഹാദേവൻ ശിവൻ, ദേവഗുരുവായ ബ്രഹ്മാവ്, വിഷ്ണു, ഇന്ദ്രൻ, സുബ്രഹ്മണ്യൻ, സരസ്വതി, ലക്ഷ്മി, സിദ്ധി, മേധ, മതി, സ്മൃതി, ചന്ദ്രൻ, സൂര്യൻ, മരുത്തുക്കൾ, ദിക്പാലകന്മാർ, അശ്വിനീദേവന്മാർ, മിത്രൻ, അഗ്നി, സ്വരങ്ങൾ, വർണ്ണങ്ങൾ, രുദ്രന്മാർ, കാലം, കലി, മൃത്യു, നിയതി, കാലദണ്ഡം, വിഷ്ണുചക്രം, അനന്തൻ, ഗരുഡൻ, വജ്രം, വിദ്യുത്ത്, സമുദ്രങ്ങൾ, ഗന്ധർവ്വന്മാർ, അപ്സരസ്സുകൾ, മഹർഷിമാർ, ഭൂതങ്ങൾ, പിശാചങ്ങൾ, യക്ഷന്മാർ, ഗുഹ്യകന്മാർ, നാഗത്താന്മാർ, നാട്യവിഘ്നകാരികളായ അസുരന്മാർ, മറ്റുള്ള അസുരന്മാരും രാക്ഷസന്മാരും, നാട്യമാതൃക്കൾ, മഹാഗണപതി എന്നിവരേയും മറ്റുള്ളവരേയുമെല്ലാം യഥാസ്ഥാനങ്ങളിൽ തൊഴുതു നമസ്കരിച്ച് പ്രാർത്ഥിച്ചുകൊണ്ട് (നാട്യാചാര്യൻ) ഈ വാക്കു പറയണം.

[മേധ, മതി, സ്മൃതി മുതലായ ആത്മശക്തികളെപ്പോലും ദേവതകളായി സങ്കല്പിച്ചു വന്ദിച്ചു പ്രാർത്ഥന നടത്തുന്നതു പ്രത്യേകം ശ്രദ്ധാർഹമാണ്. ദേവതാസാന്നിദ്ധ്യമില്ലാതെ ലോകത്തിൽ യാതൊന്നുമില്ലെന്നത്രേ ആർഷസങ്കല്പം. ശ്രദ്ധാപൂർവ്വമുള്ള പ്രാർത്ഥന ആത്മശക്തിയെ വർദ്ധിപ്പിക്കുമെന്നും അവർ വിശ്വസിച്ചിരുന്നു.]

ഭവത്ഭിർനോ നിശായാം തു
കർത്തവ്യഃ സമ്പരിഗ്രഹഃ
സാഹായ്യം ചൈവ ദാതവ്യ—
മസ്മിൻ നാട്യേ സഹാനുഗൈഃ. 4

ഭവാന്മാർ രാത്രിയിൽ ഞങ്ങളെ സ്വീകരിച്ചനുഗ്രഹിക്കണം. ഈ നാട്യത്തിൽ പരിവാരങ്ങളോടുകൂടി ഞങ്ങൾക്കു സഹായവും ചെയ്തുതരണം.

നിമന്ത്ര്യ ദേവതാഃ സർവ്വാഃ
കുതപം സമ്പ്രയുജ്യ ച
ജർജ്ജരായ പ്രയുഞ്ജീത
പൂജാം നാട്യപ്രസിദ്ധയേ. 5

എല്ലാ ദേവതമാരോടും പ്രാർത്ഥിച്ചതിനുശേഷം വാദ്യം പ്രയോഗിച്ചു നാട്യപ്രസിദ്ധിക്കുവേണ്ടി ജർജ്ജരപൂജ ചെയ്യണം.

ത്വം മഹേന്ദ്രപ്രഹരണ!
സർവ്വദാനവസൂദന!

നിർമ്മിതഃ സർവ്വദേവൈസ്തു
സർവ്വവിഘ്നനിബർഹണഃ
നൃപസ്യ വിജയം ശംസ
രിപൂണാം ച പരാജയം
ഗോബ്രാഹ്മണശിവം ചൈവ
നാട്യസ്യ ച വിവർദ്ധനം 6

സർവ്വദാനവന്മാരെയും ഹിംസിക്കുന്ന മഹേന്ദ്രായുധമേ! സർവ്വവിഘ്നങ്ങളെയും നശിപ്പിക്കാൻവേണ്ടി എല്ലാ ദേവന്മാരാലുംകൂടി നിർമ്മിക്കപ്പെട്ട നീ രാജാവിന്നു വിജയമാശംസിച്ചാലും. ശത്രുക്കൾക്കു പരാജയവും ഗോക്കൾക്കും ബ്രാഹ്മണർക്കും മംഗളവും നാട്യത്തിനു അഭിവൃദ്ധിയും ആശംസിച്ചാലും.

ഏവം കൃത്വാ യഥാന്യായ—
മുഷിത്വാ നാട്യമണ്ഡപേ
നിശായാന്തു പ്രഭാതായാം
പൂജനം പ്രക്രമേത് ബുധഃ. 7

ഇപ്രകാരം വിധിപോലെ എല്ലാം ചെയ്തിട്ടു നാട്യമണ്ഡപത്തിൽ വസിച്ചു രാത്രി പുലർന്നാൽ പൂജ ആരംഭിക്കുക.

ആർദ്രായാം വാ മഘായാം വാ
യാമ്യേ പൂർവ്വാസു ച ത്രിഷു
ആശ്ലേഷാമൂലയോർവാപി
കർത്തവ്യം രംഗപൂജനം. 8

തിരുവാതിര, മകം, ഭരണി, പൂരം, പൂരാടം, പൂരോരുട്ടാതി, ആയില്യം, മൂലം എന്നിവയിൽ ഏതെങ്കിലും ഒരു നക്ഷത്രത്തിലാണു രംഗപൂജ ചെയ്യേണ്ടത്.

ആചാര്യേണ സുയുക്തേന
ശുചിനാ ദീക്ഷിതേന ച
രംഗസ്യോദ്യോതനം കാര്യം
ദേവതാനാം ച പൂജനം. 9

ഏറ്റവും യോഗ്യനും ശുദ്ധനും വ്രതവാനുമായ നാട്യാചാര്യൻ രംഗം തെളിയിക്കുകയും ദേവതകൾക്കു പൂജ നടത്തുകയും വേണം.

ദിനാന്തേ ദാരുണേ ഘോരേ
മുഹൂർത്തേ ഭൂതദൈവതേ
ആചമ്യ തു യഥാന്യായം
ദേവതാ വിനിവേശയേത്. 10

ദാരുണമായ സന്ധ്യക്ക് ഘോരമായ ഭൂതമുഹൂർത്തത്തിൽ ആചമനം ചെയ്തു നിയമപ്രകാരം ദേവതകളെ കുടിവെക്കണം.

രക്താഃ പ്രതിസരാസ്തത്ര
രക്തഗന്ധാശ്ച പൂജിതാഃ
രക്താഃ സുമനസശ്ചൈവ
യച്ച രക്തം ഫലം ഭവേത് 11

അവിടെ കാപ്പുചരടുകൾ ചുവന്നതാവണം. വിശേഷപ്പെട്ട രക്തചന്ദനം, ചുവന്ന പൂക്കൾ, ചുവന്ന പഴം ഇതൊക്കെ വേണം.

യവൈഃ സിദ്ധാർത്ഥകൈർലാജൈ—
രക്ഷതൈഃ ശാലിതണ്ഡുലൈഃ
നാഗപുഷ്പസ്യ മൂലേന
വിതുഷാഭിഃ പ്രിയംഗുഭിഃ
ഏതൈർദ്രവ്യൈര്യുതം കുര്യാ—
ദ്ദേവതാനാം നിവേശനം. 12

യവം, കടുക്, മലര്, അക്ഷതം, നാഗദന്തിവേര്, ഉമികളഞ്ഞ തിന ഈ ദ്രവ്യങ്ങളോടുകൂടി വേണം ദേവതകളെ കുടിവെയ്ക്കുവാൻ.

ആലിഖേന്മണ്ഡലം പൂർവ്വം
യഥാസ്ഥാനം യഥാവിധി
സമന്തതശ്ച കർത്തവ്യം
ഹസ്താഃ ഷോഡശ മണ്ഡലേ 13

ആദ്യം സ്ഥാനംനോക്കി വിധിപ്രകാരം മണ്ഡലമെഴുതണം (കളമെഴുതണം). മണ്ഡലത്തിനു പതിനാറുകോൽ ചുറ്റളവു വേണം. നാലുകോൽ സമചതുരമാവണം മണ്ഡലമെന്നർത്ഥം.

ദ്വാരാണി ചാത്ര കുർവ്വീത
വിധാനേന ചതുർദ്ദിശം
മദ്ധ്യേ ചൈവാത്ര കർത്തവ്യേ
ദ്വേ രേഖേ തിര്യഗൂർദ്ധ്വഗേ. 14

ഇതിൽ വിധിപ്രകാരം നാലുദിക്കിലും ദ്വാരങ്ങളും (നടകളും) നിർമ്മിക്കണം. നടുവിൽ വിലങ്ങത്തിലും നേരെയുമായി രണ്ടുരേഖകളും ഉണ്ടാക്കണം.

തയോഃ കക്ഷ്യാവിഭാഗേന
ദൈവതാനി നിവേശയേൽ
പത്മോപവിഷ്ടം ബ്രഹ്മാണം
രംഗമദ്ധ്യേ നിവേശയേൽ. 15

ആ രേഖകളെ ആസ്പദമാക്കി കള്ളികൾ തിരിച്ചു ദേവതകളെ സ്ഥാപിക്കണം. രംഗമദ്ധ്യത്തിൽ പത്മത്തിൽ ഇരിക്കുന്ന മട്ടിൽ ബ്രഹ്മാവിനെ സ്ഥാപിക്കണം.

ആദൌ നിവേശ്യോ ഭഗവാൻ
സാർദ്ധം ഭൂതഗണൈർഭവഃ
നാരായണോ മഹേന്ദ്രശ്ച
സ്കന്ദഃ സൂര്യോശ്വിനൌ ശശീ
സരസ്വതീ ച ലക്ഷ്മീശ്ച
ശ്രദ്ധാ മേധാ ച പൂർവ്വതഃ. 16

ആദ്യം ഭഗവാൻ ശിവനേയും ശിവഭൂതങ്ങളേയും (കിഴക്കു വടക്കെ മുക്കിൽ) സ്ഥാപിക്കണം. പിന്നെ വിഷ്ണു, ഇന്ദ്രൻ, സുബ്രഹ്മണ്യൻ, സൂര്യൻ, അശ്വിനീദേവകൾ, ചന്ദ്രൻ എന്നിവരേയും സരസ്വതി, ലക്ഷ്മി, ശ്രദ്ധ, മേധ എന്നിവരെയും കിഴക്കു നിവേശിപ്പിക്കുക.

പൂർവ്വദക്ഷിണതോ വഹ്നിർ—
നിവേശ്യഃ സ്വാഹയാ സഹ
വിശ്വേദേവാഃ സഗന്ധർവ്വാ
രുദ്രാഃ സർഷിഗണാസ്തഥാ. 17

കിഴക്കുതെക്കേ മുക്കിൽ അഗ്നിയേയും സ്വാഹയേയും വിശ്വേദേവന്മാരെയും ഗന്ധർവ്വന്മാരെയും രുദ്രന്മാരെയും ഋഷികളെയും ആവാഹിക്കുക.

ദക്ഷിണേന നിവേശ്യസ്തു
യമഃ പ്രേതഗണൈഃ സഹ
പിതൄൻ പിശാചാനുരഗാൻ
ഗുഹ്യകാംശ്ച നിവേശയേത്. 18

തെക്കുഭാഗത്ത് യമൻ, പ്രേതഗണങ്ങൾ, പിതൃക്കൾ, പിശാചങ്ങൾ, നാഗത്താന്മാർ, ഗുഹ്യകന്മാർ എന്നിവരെ സ്ഥാപിക്കുക.

നൈരൃതാം രാക്ഷസാംശ്ചൈവ
ഭൂതാനി ച നിവേശയേത്
പശ്ചിമായാം സമുദ്രാംശ്ച
വരുണം ചാംഭസാം പതിം. 19

തെക്കുപടിഞ്ഞാറു മുക്കിൽ രാക്ഷസന്മാരെയും ഭൂതങ്ങളെയും സ്ഥാപിക്കുക. പടിഞ്ഞാറേ ദിക്കിൽ സമുദ്രങ്ങളെയും ജലാധിപതിയായ വരുണനെയും നിവേശിപ്പിക്കുക.

വായവ്യാം വൈ ദിശി തഥാ
സപ്ത വായൂൻ നിവേശയേത്
തത്രൈവ വിനിവേശ്യസ്തു
ഗരുഡഃ പക്ഷിഭിഃ സഹ. 20

വടക്കുപടിഞ്ഞാറേ മുക്കിൽ ഏഴു വായുക്കളെ സ്ഥാപിക്കുക. പക്ഷികളോടുകൂടിയ ഗരുഡനേയും അവിടെത്തന്നെ സ്ഥാപിക്കുക.

ഉത്തരസ്യാം ദിശി തഥാ
ധനദം സംനിവേശയേത്
നാട്യസ്യ മാതൄശ്ച തഥാ
യക്ഷാനഥ സഹാനുഗാൻ. 21

വടക്കേ ദിക്കിൽ കുബേരനെയും നാട്യമാതൃക്കളെയും യക്ഷന്മാരെയും അനുചരന്മാരെയും സ്ഥാപിക്കുക.

തഥൈവോത്തരപൂർവ്വായാം
നന്ദ്യാദ്യാംശ്ച ഗണേശ്വരാൻ
ബ്രഹ്മർഷിഭൂതസംഘാംശ്ച
യഥാഭാഗം നിവേശയേത്. 22

അതുപോലെ കിഴക്കുവടക്കേ മുക്കിൽ നന്ദികേശ്വരൻ തുടങ്ങിയ ഗണാധിപന്മാരെയും ബ്രഹ്മർഷിഭൂതസംഘങ്ങളെയും അതതു സ്ഥാനത്തു സ്ഥാപിക്കണം.

പൂർവ്വേ സനൽകുമാരം തു
ദക്ഷിണേ ദക്ഷമേവ ച
ഗ്രാമണ്യമുത്തരേ സ്തംഭേ
പൂജാർത്ഥം സംനിവേശയേത്. 23

കിഴക്കേ തൂണിൽ സനൽക്കുമാരനെയും തെക്കേ തൂണിൽ ദക്ഷനെയും വട ക്കേതൂണിൽ ഗണപതിയെയും പൂജക്കായി സ്ഥാപിക്കണം.

അനേനൈവ വിധാനേന
യഥാസ്ഥാനം യഥാവിധി
സുപ്രസന്നാനി സർവ്വാണി
ദൈവതാനി നിവേശയേത്. 24

ഇതേ നിയമമനുസരിച്ചു തത്തൽസ്ഥാനങ്ങളിൽ വിധിപ്രകാരം എല്ലാ ദേവതക ളെയും പ്രസന്നഭാവത്തിൽ സ്ഥാപിക്കണം.

സ്ഥാനേ സ്ഥാനേ യഥാന്യായം
വിനിവേശ്യ തു ദേവതാഃ
പ്രകുർവ്വീത തതസ്താസാം
പൂജനം തു യഥാർഹതഃ. 25

അതാതു സ്ഥാനങ്ങളിൽ വിധിപ്രകാരം ദേവതകളെ ആവാഹിച്ചതിനുശേഷം അവരുടെ പൂജ വേണ്ടുംവണ്ണം ചെയ്യുക.

ദേവതാഭ്യസ്തു ദാതവ്യം
സിതം മാല്യാനുലേപനം
ഗന്ധർവ്വവഹ്നിസൂര്യോഭ്യോ
രക്തം മാല്യാനുലേപനം. 26

ദേവന്മാർക്കുള്ള മാലയും ചന്ദനവും വെളുത്തതാവണം. ഗന്ധർവ്വന്മാർക്കും അഗ്നിക്കും സൂര്യനും മാലയും ചന്ദനവും ചുവന്നതാവണം.

ഗന്ധം മാല്യം ച ധൂപം ച
യഥാവദനുപൂർവ്വശഃ
ദത്വാ തതഃ പ്രകുർവ്വീത
ബലിം പൂജാം യഥാവിധി. 27

ഗന്ധം, മാല്യം, ധൂപം ഇവ യഥാക്രമം ദാനം ചെയ്തിട്ടു വിധിയാംവണ്ണം പൂജ ചെയ്യുക.

ദ്രുഹിണോ മധുപർക്കേണ
പായസേന സരസ്വതീ
ശിവവിഷ്ണുമഹേന്ദ്രാദ്യാഃ
സംപൂജ്യാ മോദകൈരഥ.
ഘൃതൗദനേന ഹുതഭുക്
സോമാർക്കൌ തു ഗുളൌദനൈഃ
വിശ്വേദേവാഃ സഗന്ധർവ്വാ
മുനയോ മധുപായസൈഃ. 28

ബ്രഹ്മാവിനു മധുപർക്കം, സരസ്വതിക്കു പാൽപ്പായസം, ശിവൻ, വിഷ്ണു, ഇന്ദ്രൻ മുതലായവർക്ക് അട (മോദകം) അഗ്നിക്കു നൈച്ചോറ്, (ഘൃതോദനം) ചന്ദ്രസൂര്യന്മാർക്കു ശർക്കരപ്പായസം, വിശ്വേദേവന്മാർക്കും ഗന്ധർവ്വന്മാർക്കും മുനികൾക്കും തേൻപായസം എന്നീ നിയമമനുസരിച്ചാണു പൂജ ചെയ്യേണ്ടത്.

യമമിത്രൌ ച സമ്പൂജ്യാ—
വപൂപൈർമോദകൈസ്തഥാ
പിതൄൻ പിശാചാനുരഗാൻ
സർപ്പിഃക്ഷീരേണ തർപ്പയേത്. 29

യമനും മിത്രനും അപ്പവും അടയുമായി പൂജ ചെയ്യണം. പിതൃക്കൾ, പിശാചങ്ങൾ, നാഗത്താന്മാർ എന്നിവർക്ക് നെയ്യും പാലുമായി പൂജ ചെയ്യുക.

പക്വാന്നേന തു മാംസേന
സുരാസീധുഫലാസവൈഃ
അർച്ചയേൽ ഭൂതസംഘാംശ്ച
ചണകൈഃ പലലാപ്ലുതൈഃ. 30

ഭൂതസംഘങ്ങളുടെ പൂജയ്ക്ക് പാകംചെയ്ത അന്നം, മാംസം, പലതരം മദ്യങ്ങൾ (സുരാ, സീധു, ഫലാസവം) മാംസം ചേർത്തു പാകം ചെയ്ത കടലപ്പരിപ്പ് എന്നിവയാണ് വേണ്ടത്.

അനേനൈവ വിധാനേന
സമ്പൂജ്യാ മത്തവാരണീ
പക്വാമകേന മാംസേന
സമ്പൂജ്യാ രക്ഷസാം ഗണാഃ 31

ഇതേ വിധിയനുസരിച്ച് മത്തവാരണിയിലും പൂജ ചെയ്യണം. പാകംചെയ്തതും പച്ചയുമായ മാംസം കൊണ്ടു രാക്ഷസവർഗ്ഗത്തിനു പൂജ ചെയ്യുക.

സുരാമാംസപ്രദാനേന
ദാനവാൻപ്രതിപൂജയേത്
ശേഷാൻ ദേവഗണാംസ്തജ്ഞഃ
സാപൂപോത്ക്കാരികൌദനൈഃ. 32

മദ്യവും മാംസവും നല്കി അസുരന്മാരെ പൂജിക്കണം. മറ്റു ദേവന്മാരെയെല്ലാം അപ്പം, വട (ഉത്ക്കാരിക), അന്നം ഇവകൊണ്ടു പൂജിക്കുക.

മത്സ്യൈശ്ച പിഷ്ടഭക്ഷ്യൈശ്ച
സാഗരാൻ സരിതസ്തഥാ
സമ്പൂജ്യ വരുണം ചാപി
ദാതവ്യോ ഘൃതപായസഃ. 33

സമുദ്രങ്ങളെയും നദികളെയും മത്സ്യങ്ങളെക്കൊണ്ടും പലഹാരങ്ങൾ കൊണ്ടും പൂജിച്ചിട്ടു വരുണനെയും പൂജിച്ചു നൈപ്പായസം (ഘൃതപായസം) നല്കണം.

നാനാമൂലഫലൈശ്ചാപി
മുനീൻ സമ്പ്രതിപൂജയേത്
വായൂംശ്ച പക്ഷിണശ്ചൈവ
വിചിത്രൈർഭക്ഷ്യഭോജനൈഃ. 34

പലതരം കിഴങ്ങുകൾകൊണ്ടും പഴങ്ങൾകൊണ്ടും മഹർഷിമാരെ പൂജിക്കണം. വായുക്കളെയും പക്ഷികളെയും വിചിത്രങ്ങളായ ഭക്ഷണസാധനങ്ങൾകൊണ്ടും അന്നങ്ങൾകൊണ്ടും പൂജിക്കുക.

മാതൃർനാട്യസ്യ സർവ്വാസ്താ
ധനദം ച സഹാനുഗൈഃ
അപൂപൈർല്ലേപികാമിശ്രൈർ—
ഭക്ഷ്യഭോജ്യൈഃ പ്രയത്നതഃ. 35

എല്ലാ നാട്യമാതൃക്കളെയും കുബേരനെയും അനുചരന്മാരെയും അപ്പം ലേപിക (ചട്ടിണി) കലർന്ന ഭക്ഷ്യഭോജ്യങ്ങൾ ഇവകൊണ്ടു പൂജിക്കണം.

ഏവമേഷാം ബലിഃ കാര്യോ
നാനാഭോജനസംശ്രയഃ
പുനർമ്മന്ത്രവിധാനം ച
ബലികർമ്മണി വക്ഷ്യതേ. 36

ഇങ്ങനെ ഇവരുടെ ബലി നാനാഭോജനങ്ങളോടുകൂടി ചെയ്യണം. ഇനി ബലി കർമ്മത്തിനുള്ള മന്ത്രങ്ങളുടെ വിധിയും പറയാം.

ദേവദേവ! മഹാഭാഗ!
പത്മയോനേ! പിതാമഹ!
മന്ത്രപൂതമിമം ദേവ!
പ്രതിഗൃഹ്ണീഷ്വ മേ ബലിം. 37

ബ്രഹ്മാവേ! മന്ത്രസംശുദ്ധമായ എന്റെ ഈ ബലി സ്വീകരിച്ചാലും.

ദേവദേവ! മഹാദേവ!
ഗണേശ! ത്രിപുരാന്തക!
പ്രഗൃഹ്യതാം ബലിർദേവ!
മന്ത്രസംസ്കാരസംസ്കൃതഃ. 38

പരമേശ്വര! ബലി സ്വീകരിച്ചാലും.

നാരായണ! ഹരേ! വിഷ്ണോ!
പത്മനാഭ! സുരോത്തമ!
പ്രഗൃഹ്യതാം ബലിർദേവ!
മന്ത്രപൂതോ മയാ കൃതഃ. 39

വിഷ്ണോ! ബലി സ്വീകരിച്ചാലും.

പുരന്ദരാമരപതേ!
വജ്രപാണേ! ശതക്രതോ!
പ്രഗൃഹ്യതാം ബലിർദേവ!
വിധിമന്ത്രപുരസ്കൃതഃ. 40

ഇന്ദ്ര! ബലി സ്വീകരിച്ചാലും.

ദേവസേനാപതേ! സ്കന്ദ!
ഭഗവൻ! ശങ്കരപ്രിയ!
ബലിഃ പ്രീതേന മനസാ
ഷൺമുഖ! പ്രതിഗൃഹ്യതാം. 41

സുബ്രഹ്മണ്യ! ബലി സ്വീകരിച്ചാലും.

ദേവിദേവി! മഹാഭാഗേ!
സരസ്വതി! ഹരിപ്രിയേ!
പ്രഗൃഹ്യതാം ബലിർമാതർ—
മയാ ഭക്ത്യാ സമർപ്പിതഃ. 42

സരസ്വതി! ബലി സ്വീകരിച്ചാലും.

സർവ്വഭൂതാനുഭാവജ്ഞ!
ലോകജീവന! മാരുത!
പ്രഗൃഹ്യതാം ബലിർദേവ!
മന്ത്രപൂർവ്വം മയോദ്യതഃ. 43

വായുദേവ! ബലി സ്വീകരിച്ചാലും.

നാനാനിമിത്തസംഭൂതാഃ
പൌലസ്ത്യാഃ സർവ്വ ഏവ തു
രാക്ഷസേന്ദ്രാ മഹാസത്ത്വാഃ
പ്രതിഗ്രഹ്ണന്ത്വിമം ബലിം. 44

രാക്ഷസേന്ദ്രന്മാർ എന്റെ ഈ ബലി സ്വീകരിക്കുമാറാകട്ടെ.

ലക്ഷ്മീഃ സിദ്ധിർമതിർമേധാ
സർവ്വലോകനമസ്കൃതാഃ
മന്ത്രപൂതമിമം ദേവ്യഃ
പ്രതിഗൃഹ്ണന്തു മേ ബലിം. 45

ലക്ഷ്മിയും സിദ്ധിയും മതിയും മേധയും എന്റെ ബലി സ്വീകരിക്കണമേ.

ദേവവക്ത്ര! സുരശ്രേഷ്ഠ!
ധൂമകേതോ! ഹുതാശന!
ഭക്ത്യാ സമുദ്യതോ ദേവ!
ബലിഃ സംപ്രതിഗൃഹ്യതാം 46

അഗ്നിദേവ! ബലി സ്വീകരിച്ചാലും.

സർവ്വഗ്രഹാണാം പ്രവര!
തേജോരാശേ! ദിവാകര!
ഭക്ത്യാ മയോദ്യതോ ദേവ!
ബലിഃ സംപ്രതിഗൃഹ്യതാം. 47

സൂര്യദേവ! ബലി സ്വീകരിച്ചാലും.

സർവ്വഗ്രഹപതേ! സോമ!
ദ്വിജരാജ! ജഗത്പ്രിയ!

പ്രഗൃഹ്യതാമേഷ ബലിർ
മന്ത്രപൂതോമയോദ്യതഃ. 48

ചന്ദ്രദേവ! ബലി സ്വീകരിച്ചാലും.

മഹാഗണേശ്വരാഃ സർവ്വേ
നന്ദീശ്വരപുരോഗമാഃ
പ്രഗൃഹ്യതാമേഷ ബലിർ
മയാ ഭക്ത്യാ പ്രചോദിതാഃ. 49

നന്ദികേശ്വരൻ തുടങ്ങിയ ഗണാധിപന്മാരേ! ബലി സ്വീകരിച്ചാലും.

നമഃ പിതൃഭ്യഃ സർവ്വേഭ്യഃ
പ്രതിഗൃഹ്ണന്ത്വിമം ബലിം
ഭൂതേഭ്യശ്ച നമോ നിത്യം
തേഷാമേഷ ബലിഃ പ്രിയഃ. 50

എല്ലാ പിതൃക്കൾക്കും നമസ്കാരം. അവർ ഈ ബലി സ്വീകരിക്കട്ടെ; ഭൂതങ്ങൾക്കും നമസ്കാരം. അവർക്കും ഈ ബലി പ്രിയമായി ഭവിക്കട്ടെ.

കാമപാല! നമോ നിത്യം
യസ്യായം തേ ബലിഃ കൃതഃ 51

ബലഭദ്ര! നമസ്കാരം. ഈ ബലി അവിടത്തേക്കാണ്.

നാരദസ്തുംബുരുശ്ചൈവ
വിശ്വാവസുപുരോഗമാഃ
പരിഗൃഹ്ണന്തു മേ സർവ്വേ
ഗന്ധർവ്വാ ബലിമുത്തമം. 52

നാരദൻ തുംബുരു, വിശ്വാവസു മുതലായ ഗന്ധർവ്വന്മാർ എല്ലാവരും എന്റെ ബലി സ്വീകരിക്കട്ടെ.

യമോമിത്രശ്ച ഭഗവാ—
നീശ്വരൌ ലോകപൂജിതൌ
ഇമം മേ പ്രതിഗൃഹ്ണീതാം
ബലീം മന്ത്രപുരസ്കൃതം. 53

യമനും മിത്രനും എന്റെ ബലി സ്വീകരിക്കട്ടെ.

രസാതലഗതേഭ്യശ്ച
പന്നഗേഭ്യോ നമോ നമഃ
ദിശന്തു സിദ്ധിം നാട്യസ്യ
പൂജിതാഃ പാപനാശനാഃ. 54

പാതാളവാസികളായ നാഗത്താന്മാർക്കു നമസ്കാരം. അവർ നാട്യത്തിനു സിദ്ധി നൽകട്ടെ.

സർവ്വാംഭസാം പതിർദേവോ
വരുണോ ഹംസവാഹനഃ
പൂജിതഃ പ്രീതിമാനസ്തു
സസമുദ്രനദീനദഃ. 55

സമുദ്രങ്ങൾ, നദികൾ, നദങ്ങൾ ഇവയോടുകൂടിയ വരുണദേവനെയും പൂജിക്കുന്നു. പ്രീതനായി ഭവിക്കട്ടെ.

വൈനതേയ! മഹാസത്ത്വ!
സർവ്വപക്ഷിപതേ! വിഭോ!
പ്രഗൃഹ്യതാം ബലിർദേവ!
മന്ത്രപൂതോ മയോദ്യതഃ. 56

ഗരുഡ! ബലി സ്വീകരിച്ചാലും.

ധനാദ്ധ്യക്ഷോ യക്ഷപതിർ
ലോകപാലൊ ധനേശ്വരഃ
സഗുഹ്യകഃ സയക്ഷശ്ച
പ്രതിഗൃഹ്ണാതു മേ ബലിം. 57

കുബേരൻ ഗുഹ്യകന്മാരോടും യക്ഷന്മാരോടുംകൂടെ എന്റെ ബലി സ്വീകരിക്കട്ടെ.

നമോസ്തു നാട്യമാതൃഭ്യോ
ബ്രാഹ്മ്യാദ്യാഭ്യോ നമോ നമഃ
സുമുഖീഭിഃ പ്രസന്നാഭിർ
ബലിഃ സപ്രതിഗൃഹ്യതാം 58

ബ്രാഹ്മ്യാദികളായ നാട്യമാതൃക്കൾ ബലി സ്വീകരിക്കട്ടെ.

രുദ്രപ്രഹരണം സർവ്വം
പ്രതിഗൃഹ്ണാതു മേ ബലിം
വിഷ്ണുപ്രഹരണം ചൈവ
വിഷ്ണുഭക്ത്യാ മയോദ്യതം. 59

ശിവന്റെ ആയുധങ്ങളും വിഷ്ണുവിന്റെ ആയുധങ്ങളും ബലി സ്വീകരിക്കട്ടെ.

തഥാ കൃതാന്തഃ കാലശ്ച
സർവ്വപ്രാണിവധേശ്വരഃ
മൃത്യുശ്ച നിയതിശ്ചൈവ
പ്രതിഗൃഹ്ണന്തു മേ ബലിം 60

സർവ്വപ്രാണികളുടെയും വധത്തിൽ ആധിപത്യം വഹിക്കുന്ന കൃതാന്തനും കാലനും മൃത്യുവും നിയതിയും എന്റെ ബലി സ്വീകരിക്കട്ടെ.

യശ്ചാസ്യാം മത്തവാരണ്യാം
സംശ്രിതാ വാസ്തുദേവതാഃ
മന്ത്രപൂതമിമം സമ്യക്
പ്രതിഗൃഹ്ണന്തു മേ ബലിം. 61

ഈ മത്തവാരണിയിലുള്ള വാസ്തുദേവതമാരും മന്ത്രസംശുദ്ധമായ എന്റെ ബലി സ്വീകരിക്കട്ടെ.

അന്യേ യേ ദേവഗന്ധർവ്വാ
ദിശോ ദശ സമാശ്രിതാഃ
ദിവ്യാന്തരീക്ഷഭൌമാശ്ച
തേഭ്യശ്ചായം ബലിഃ കൃതഃ. 62

വേറെ പത്തുദിക്കിലും സ്വർഗ്ഗത്തിലും അന്തരീക്ഷത്തിലും ഭൂമിയിലും ഉള്ള എല്ലാ ദേവഗന്ധർവ്വന്മാർക്കും ഇതാ ബലി ചെയ്തിരിക്കുന്നു.

കുംഭം സലിലസമ്പൂർണ്ണം
പർണ്ണമാലാപുരസ്കൃതം
സ്ഥാപയേദ്രംഗമദ്ധ്യേ തു
സുവർണ്ണം ചാത്ര ദാപയേത്. 63

വെള്ളം നിറച്ച് (ആലിന്റെയും മാവിന്റെയും) ഇലകൾ കൊണ്ടും മാലകൊണ്ടും അലങ്കരിച്ച ഒരു കുടം രംഗമദ്ധ്യത്തിൽ സ്ഥാപിക്കണം. അതിൽ സ്വർണ്ണവും ഇടണം.

പൂജയിത്വാ തു സർവ്വാണി
ദൈവതാനി യഥാക്രമം
ജർജ്ജരസ്ത്വഭിസമ്പൂജ്യ—
സ്തത്വേഷ വൈ വിഘ്നജർജ്ജരഃ. 64

എല്ലാ ദേവന്മാരെയും യഥാക്രമം പൂജിച്ചതിനുശേഷം ജർജ്ജരത്തെ പൂജിക്കണം. അതാണല്ലോ വിഘ്നങ്ങളെ നശിപ്പിക്കുന്നത്.

ശ്വേതം ശിരസി വസ്ത്രം സ്യാ—
ന്നീലം രൌദ്രേ ച പർവ്വണി
വിഷ്ണുപർവ്വണി വൈ പീതം
രക്തം സ്കന്ദസ്യ പർവ്വണി
മൂലപർവ്വണി ചിത്രം തു
ദേയം വസ്ത്രം ഹിതാർത്ഥിനാ
സദൃശം ച പ്രദാതവ്യം
ധൂപമാല്യാനുലേപനം. 65

(ജർജ്ജരത്തിന്റെ) തലയ്ക്കൽ വെളുത്ത വസ്ത്രം, ശിവന്റെ സന്ധിയിൽ നീലവസ്ത്രം, വിഷ്ണുവിന്റെ സന്ധിയിൽ മഞ്ഞവസ്ത്രം, സുബ്രഹ്മണ്യന്റെ സന്ധിയിൽ ചുവന്ന വസ്ത്രം, കടയ്ക്കൽ ചിത്രവസ്ത്രം (പല നിറത്തിലുള്ളത്) ഇങ്ങനെയാണു വേണ്ടത്. ധൂപം, മാല, കുറിക്കൂട്ട് ഇവയുടെ നിറവും വസ്ത്രത്തിന്റെ നിറത്തിനു സദൃശമായിരിക്കണം.

ആതോദ്യാനി തു സർവ്വാണി
വാസോഭിരവഗുണ്ഠയേത്
ഗന്ധൈർമാല്യൈശ്ച ധൂപൈശ്ച
ഭക്ഷ്യഭോജ്യൈശ്ച പൂജയേത്. 66

വാദ്യങ്ങളെല്ലാം വസ്ത്രങ്ങൾകൊണ്ടു പൊതിയണം. ചന്ദനം, മാല, ധൂപം, ഭക്ഷ്യങ്ങൾ, ഭോജ്യങ്ങൾ ഇവകൊണ്ടു പൂജിക്കുകയും വേണം.

സർവ്വമേവം വിധിം കൃത്വാ
ഗന്ധമാല്യാനുലേപനൈഃ
വിഘ്നജർജ്ജരണാർത്ഥം തു
ജർജ്ജരം ത്വഭിമന്ത്രയേത്. 67

ഇങ്ങനെ ഗന്ധമാല്യാനുലേപനങ്ങളെക്കൊണ്ട് എല്ലാ ക്രിയകളും ചെയ്തതിന്നു ശേഷം വിഘ്നങ്ങളെ നശിപ്പിക്കാൻ വേണ്ടി ജർജ്ജരത്തെ ഉദ്ദേശിച്ചു മന്ത്രം ജപിക്കുക.

അത്ര വിഘ്നവിനാശാർത്ഥം
പിതാമഹമുഖൈഃ സുരൈഃ
നിർമ്മിതസ്ത്വം മഹാവീര്യോ
വജ്രസാരോ മഹാതനുഃ. 68

ഇവിടെ വിഘ്നങ്ങൾ നശിക്കാൻവേണ്ടി ബ്രഹ്മാദിദേവന്മാരാൽ സൃഷ്ടിക്കപ്പെട്ട അവിടന്നു മഹാവീര്യനും വജ്രംപോലെ കരുത്തുറ്റവനും മഹാശരീരനുമാണ്.

ശിരസ്തേ രക്ഷതു ബ്രഹ്മാ
സർവ്വൈർ ദേവഗണൈഃ സഹ
ദ്വിതീയം തു ഹരഃ പാതു
തൃതീയം തു ജനാർദ്ദനഃ
ചതുർത്ഥം ച കുമാരശ്ച
പഞ്ചമം പന്നഗോത്തമാഃ
നിത്യം സർവ്വേഭിപാന്തു ത്വാം
പുനസ്ത്വം ച ശിവോ ഭവ. 69

അവിടുത്തെ ശിരസ്സിനെ സർവ്വദേവന്മാരോടുകൂടി ബ്രഹ്മാവു രക്ഷിക്കട്ടെ. രണ്ടാംഖണ്ഡം ശിവൻ രക്ഷിക്കട്ടെ. മൂന്നാംഖണ്ഡം വിഷ്ണുവും നാലാംഖണ്ഡം സുബ്രഹ്മണ്യനും അഞ്ചാംഖണ്ഡം നാഗത്താന്മാരും രക്ഷിക്കട്ടെ. എപ്പോഴും എല്ലാവരും അവിടുത്തെ രക്ഷിക്കട്ടെ– അങ്ങനെ അവിടന്നു മംഗളപ്രദനായി ഭവിച്ചാലും.

നക്ഷത്രേഭിജിതി ശ്രേഷ്ഠേ
ജാതസ്ത്വമരിസൂദനഃ
ജയം ചാഭ്യുദയം ചൈവ
പാർത്ഥിവസ്യ സമാവഹ. 70

ശ്രേഷ്ഠമായ അഭിജിന്നക്ഷത്രത്തിൽ ശത്രുക്കളെ നശിപ്പിക്കുവാൻ വേണ്ടി ജനിച്ച അവിടുന്നു രാജാവിന് ജയവും അഭ്യുദയവും ഉളവാക്കിയാലും.

[തിരുവോണത്തിൻെറ ഒടുവിൽ 30 നാഴികയും അവിട്ടത്തിൻെറ ആദിയിൽ 30 നാഴികയും കൂടിയ സമയത്തിന് അഭിജിത്ത് എന്നു പേർ]

ജർജ്ജരം പൂജയിത്വാ ച
ബലിം സർവ്വം നിവേദ്യ ച
അഗ്നൗ ഹോമം തതഃ കുര്യാ—
ന്മന്ത്രാഹൂതിപുരസ്കൃതം. 71

ജർജ്ജരത്തെ പൂജിച്ചു ബലിയെല്ലാം സമർപ്പിച്ചതിനുശേഷം അഗ്നിയിൽ മന്ത്രപൂർവ്വം ഹോമം ചെയ്യണം.

ഹുത്വാ സ ഏവ ദീപ്താഭി—
രുല്ക്കാഭിഃ പരിമാർജ്ജനം
നൃപതേർനർത്തകീനാം ച
കുര്യാദ്ദീപ്ത്യഭിവർദ്ധനം. 72

ഹോമം കഴിഞ്ഞതിന്നുശേഷം ആ ഹോതാവുതന്നെ ജ്വലിക്കുന്ന പന്തങ്ങളെക്കൊണ്ടു രാജാവിന്നും നർത്തകികൾക്കും ദീപ്തി (തിളക്കം) വർദ്ധിപ്പിക്കാൻവേണ്ടി ഉഴിയണം (നീരാജനം നടത്തണം).

അഭിദ്യോത്യ സഹാതോദ്യൈർ
നൃപതിം നർത്തകീസ്തഥാ
മന്ത്രപൂതേന തോയേന
പുനരഭ്യുക്ഷ്യ താൻ വദേത്. 73

വാദ്യഘോഷത്തോടുകൂടി രാജാവിനെയും നർത്തകികളെയും നീരാജനം ചെയ്തതിന്നുശേഷം മന്ത്രസംശുദ്ധമായ ജലം തളിച്ച് അവരോടു പറയണം.

മഹാകുലേ പ്രസൂതാഃ സ്ഥ
ഗുണൗഘൈശ്ചാപ്യലങ്കൃതാഃ
യഥാ ജന്മ ഗുണോപേതം
തദ്വോ ഭവതു നിത്യശഃ. 74

നിങ്ങൾ വലിയ കുലത്തിൽ പിറന്നവരാണ്. ഗുണഗണങ്ങളാൽ അലംകൃതരുമാണ്. ഗുണസഹിതമായിത്തന്നെ ആ ജന്മം നിങ്ങൾക്കു നിലനില്ക്കട്ടെ.

ഏവമുക്ത്വാ തതോ വാക്യം
നൃപതേർഭൂതയേ ബുധഃ
നാട്യയോഗപ്രസിദ്ധ്യർത്ഥ—
മാശിഷഃ സമ്പ്രയോജയേത്. 75

ഇപ്രകാരം പറഞ്ഞതിന്നുശേഷം രാജാവിൻെറ അഭിവൃദ്ധിക്കും നാട്യപ്രയോഗത്തിൻെറ പ്രസിദ്ധിക്കും വേണ്ടി നാട്യാചാര്യൻ ആശീർവ്വാദങ്ങൾ നൽകണം.

സരസ്വതീ ധൃതിർമേധാ
ഹ്രീഃ ശ്രീലക്ഷ്മിഃ സ്മൃതിർമതിഃ
പാന്തു വോ മാതരഃ സർവ്വാഃ
സിദ്ധിദാശ്ച ഭവന്തു വഃ 76

സരസ്വതി, ധൃതി, മേധ, ഹ്രീ, ശ്രീ, ലക്ഷ്മി, സ്മൃതി, മതി, മാതൃക്കൾ ഇവരെല്ലാം നിങ്ങളെ രക്ഷിക്കട്ടെ, നിങ്ങൾക്കു പ്രയോഗസിദ്ധിയും നൽകട്ടെ.

ഹോമം കൃത്വാ യഥാന്യായം
ഹവിർമ്മന്ത്രപുരസ്കൃതം
ഭിന്ദ്യാത് കുംഭം തതശ്ചൈവ
നാട്യാചാര്യഃ പ്രയത്നതഃ 77

വിധിപ്രകാരം ഹോമദ്രവ്യങ്ങളോടും മന്ത്രദ്രവ്യങ്ങളോടുംകൂടി ഹോമം കഴിച്ചതിന്നുശേഷം നാട്യാചാര്യൻ മനസ്സിരുത്തി (നടുവിലുള്ള) പൂർണ്ണകുംഭമുടയ്ക്കണം.

അഭിന്നേ തു ഭവേൽ കുംഭേ
സ്വാമിനഃ ശത്രുതോ ഭയം
ഭിന്നേ തു ജായതേ രാജ്ഞഃ
സർവ്വശത്രുപരിക്ഷയഃ. 78

കുംഭം ഉടയാഞ്ഞാൽ പ്രഭുവിന്നു ശത്രുവിൽനിന്നു ഭയമാണു ഫലം. ഉടഞ്ഞാലോ, രാജാവിന്നു സർവ്വശത്രുക്കളുടെയും നാശവും ഫലം.

ഭിന്നേ കുംഭേ തതശ്ചൈവ
നാട്യാചാര്യഃ പ്രയത്നതഃ
പ്രഗൃഹ്യ ദീപികാം ദീപ്താം
സർവ്വം രംഗം പ്രദീപയേത്
ക്ഷ്വേളിതൈഃ സ്ഫോടിതൈശ്ചൈവ
വല്ഗിതൈശ്ച പ്രധാവിതൈഃ
രംഗമദ്ധ്യേ തു താം ദീപ്താം
സശബ്ദാം സമ്പ്രയോജയേത്. 79

കുംഭം ഉടച്ചുകഴിഞ്ഞാൽ നാട്യാചാര്യൻ പന്തമെടുത്ത് ആർത്തും കൈകൊട്ടിയും ചാടിയുമോടിയും രംഗം മുഴുവൻ പ്രകാശിപ്പിക്കണം. രംഗമദ്ധ്യത്തിൽ ജ്വലിക്കുന്ന ആ പന്തത്തിന്മേൽ (തെള്ളിപ്പൊടി എറിഞ്ഞ് ആളിക്കത്തിച്ച്) ശബ്ദം ജനിപ്പിക്കണം.

ശംഖദുന്ദുഭിനിർഘോഷൈർ—
മൃദംഗപണവൈസ്തഥാ
സർവ്വാതോദ്യൈഃ പ്രണദിതൈ
രംഗയുദ്ധാനി കാരയേത്. 80

ശംഖ്, പെരുമ്പറ, മദ്ദളം, ചെണ്ട എന്നീ വാദ്യങ്ങളുടെയെല്ലാം ഘോഷങ്ങളോടെ രംഗയുദ്ധങ്ങൾ ചെയ്യിക്കണം.

തത്രച്ഛിന്നം ച ഭിന്നം ച
ദാരിതം ച സശോണിതം
ക്ഷതം പ്രദീപ്തമായസ്തം
നിമിത്തം സിദ്ധിലക്ഷണം. 81

അവിടെ മുറിഞ്ഞോ ചതഞ്ഞോ കീറിയോ വാറിയോ ചോര പൊട്ടുന്നതും അധികം തെളിവോ തളർച്ചയോ ഉണ്ടാകുന്നതും നാട്യപ്രയോഗസിദ്ധിയെ സൂചിപ്പിക്കുന്ന നിമിത്തമാണ്.

സമ്യഗിഷ്ടസ്തു രംഗോ വൈ
സ്വാമിനഃ ശുഭമാവഹേത്
പുനഃ സ ബാലവൃദ്ധസ്യ
തഥാ ജനപദസ്യ ച. 82

രംഗപൂജനം വേണ്ടുംവണ്ണം കഴിഞ്ഞുകൂടിയാൽ യജമാനന്നും ബാലന്മാരും വൃദ്ധന്മാരുമടക്കം രാജ്യത്തിന്നാകെത്തന്നെയും ശുഭമുണ്ടാകുന്നതാണ്.

ദുരിഷ്ടസ്തു തഥാ രംഗോ
ദൈവതൈർദുരധിഷ്ഠിതഃ
നാട്യവിധ്വംസനം കുര്യാ—
ന്നൃപസ്യ ച തഥാശുഭം. 83

പൂജനം ശരിയാവാത്തപക്ഷം അത് ദേവന്മാരുടെ സാന്നിദ്ധ്യം വേണ്ടതുപോലെയില്ലെന്നു സൂചിപ്പിക്കുന്നു. നാട്യത്തിന്നു നാശകരവും രാജാവിന്നു അശുഭാവഹവുമാണത്.

യസ്ത്വേവം വിധിമുത്സൃജ്യ
യഥേഷ്ടം സമ്പ്രയോജയേത്
പ്രാപ്നോത്യപചയം ശീഘ്രം
തിര്യഗ്യോനിം ച ഗച്ഛതി. 84

ആരാണോ ഇങ്ങനെയുള്ള പൂജാവിധി അനുഷ്ഠിക്കാതെ തോന്നിയപോലെ നാട്യപ്രയോഗം ചെയ്യിക്കുന്നത് അയാൾക്ക് ഉടനെ അപകർഷം വരുന്നതാണ്. പശുപക്ഷ്യാദിതിര്യഗ്വർഗ്ഗത്തിൽ ചെന്നുചേരുകയും ചെയ്യും.

യജ്ഞേന സമ്മിതം ഹ്യേത—
ദ്രംഗദൈവതപൂജനം
അപൂജയിത്വാ രംഗം തു
നൈവ പ്രേക്ഷാം പ്രയോജയേത്. 85

രംഗദൈവതപൂജയെന്നത് യജ്ഞതുല്യമാണ്. രംഗപൂജ ചെയ്യാതെ നാട്യപ്രയോഗം പാടില്ല.

പൂജിതാഃ പൂജയന്ത്യേതേ
മാനിതാ മാനയന്തി ച
തസ്മാൽ സർവ്വപ്രയത്നേന
കർത്തവ്യം രംഗപൂജനം. 86

ദേവന്മാരെ പൂജിച്ചാൽ അവർ പൂജകന്മാരെ പൂജിതന്മാരാക്കും, മാനിച്ചാൽ മാനിതന്മാരുമാക്കും. അതിനാൽ എത്ര പ്രയാസപ്പെട്ടും രംഗപൂജ ചെയ്യേണ്ടതാണ്.

ന തഥാശു ദഹത്യഗ്നിഃ
പ്രഭഞ്ജനസമീരിതഃ
യഥാ ഹ്യപപ്രയോഗസ്തു
പ്രയുക്തോ ദഹതി ക്ഷണാത്. 87

കാറ്റൂതിക്കത്തിക്കുന്ന അഗ്നിയേക്കാൾ വേഗത്തിൽ പിഴച്ച പ്രയോഗം നാട്യത്തെ ദഹിപ്പിക്കുന്നതാണ്.

ശാസ്ത്രജ്ഞേന വിനീതേന
ശുചിനാ ദീക്ഷിതേന ച
നാട്യാചാര്യേണ ശാന്തേന
കർത്തവ്യം രംഗപൂജനം. 88

ശാസ്ത്രജ്ഞനും വിനയവാനും ശുദ്ധിമാനും വ്രതനിഷ്ഠനും ശാന്തനുമായ നാട്യാചാര്യനാണു രംഗപൂജ ചെയ്യേണ്ടത്.

സ്ഥാനഭ്രഷ്ടം തു യോ ദദ്യാത്
ബലിമുദ്വിഗ്നമാനസഃ
മന്ത്രഹീനോ യഥാ ഹോതാ
പ്രായശ്ചിത്തീ ഭവേത്തു സഃ. 89

മനസ്സിൽ സംഭ്രമം നിമിത്തം സ്ഥാനം തെറ്റി ബലി ചെയ്തുപോയാൽ മന്ത്രഹീനമായി ഹോമം ചെയ്താലെന്നപോലെ പ്രായശ്ചിത്തം ചെയ്യേണ്ടതാണ്.

ഏവമേഷ വിധിർ ദൃഷ്ടോ
രംഗദൈവതപൂജനേ
നവേ നാട്യഗൃഹേ കാര്യഃ
പ്രേക്ഷായാം ച പ്രയോക്തൃഭിഃ 90

ഇതാണു രംഗത്തിലെ ദേവപൂജയ്ക്കുള്ള വിധി. ഇത് പുതിയ കൂത്തമ്പലത്തിലും പുതിയ നാട്യപ്രദർശനത്തിലും വേണ്ടതാണ്.

ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
രംഗപൂജയെന്ന
മൂന്നാമദ്ധ്യായം.

## അദ്ധ്യായം 4

# താണ്ഡവലക്ഷണം

ഏവം തു പൂജനം കൃത്വാ
മയാ പ്രോക്താഃ പിതാമഹഃ
''ആജ്ഞാപയ പ്രഭോ ക്ഷിപ്രം
കഃ പ്രയോഗഃ പ്രയുജ്യതാം.'' 1

ഇപ്പറഞ്ഞ പ്രകാരമുള്ള രംഗപൂജ ചെയ്തതിന്നുശേഷം ഞാൻ ബ്രഹ്മാവിനോടു പറഞ്ഞു— ''പ്രഭോ ഉടനെ അഭിനയിക്കേണ്ടത് ഏതൊന്നാണെന്നു കല്പിച്ചാലും.

തതോസ്മ്യുക്തോ ഭഗവതാ
''യോജയാമൃതമന്ഥനം
ഏതദുത്സാഹജനനം
സുരപ്രീതികരം തഥാ. 2

ഉടനെ ഭഗവാൻ ബ്രഹ്മാവ് എന്നോടു പറഞ്ഞു— ''അമൃതമഥനം പ്രയോഗിക്കൂ അത് ഉത്സാഹം വർദ്ധിപ്പിക്കുന്നതാണ്, ദേവന്മാർക്ക് പ്രീതികരവുമാണ്.''

''യോയം സമവകാരസ്തു
ധർമ്മകാമാർത്ഥസാധകഃ
മയാ പ്രാഗ്ഗ്രഥിതോ വിദ്വൻ
സ പ്രയോഗഃ പ്രയുജ്യതാം.'' 3

''അല്ലയോ പണ്ഡിതോത്തമ! ധർമ്മകാമാർത്ഥങ്ങൾ സാധിപ്പിക്കുന്നതായ സമവകാരമെന്ന രൂപകം മുമ്പു ഞാനുണ്ടാക്കിയതുണ്ടല്ലോ. അതു പ്രയോഗിച്ചാലും.''

[സമവകാരമെന്നതു ദശരൂപകങ്ങളിൽ ഒന്നാണ്. വീരരസപ്രധാനവും ദേവന്മാരും അസുരന്മാരും ഉൾക്കൊള്ളുന്ന 12 നായകന്മാരോടുകൂടിയതുമായ ഒരു രൂപകമാണ് സമവകാരം.]

തസ്മിൻ സമവകാരേ തു
പ്രയുക്തേ ദേവദാനവാഃ
ഹൃഷ്ടാഃ സമഭവൻ സർവ്വേ
കർമ്മഭാവാനുദർശനാത്. 4

ആ സമവകാരം അഭിനയിച്ചപ്പോൾ ദേവന്മാരും അസുരന്മാരും തങ്ങളുടെ കർമ്മങ്ങളും ഭാവങ്ങളും കണ്ടു സന്തുഷ്ടരായി.

കസ്യചിത്ത്വഥ കാലസ്യ
മാമാഹാംബുജസംഭവഃ
''നാട്യം സന്ദർശയാമോദ്യ
ത്രിനേത്രായ മഹാത്മനേ.'' 5

പിന്നെ ഒരിക്കൽ ബ്രഹ്മാവെന്നോടുപറഞ്ഞു— ''നാമിന്നു മഹാത്മാവായ മുക്കണ്ണന്ന് നാട്യം സന്ദർശിപ്പിക്കുക.''

തതഃ സാർദ്ധം സുരൈർഗത്വാ
വൃഷഭാങ്കനിവേശനം
സമഭ്യർച്ച്യ ശിവം പശ്ചാ—
ദുവാചേദം പിതാമഹഃ 6

അനന്തരം ദേവന്മാരോടുകൂടെ കൈലാസത്തിൽചെന്ന് ബ്രഹ്മാവ് ശിവനെ പൂജിച്ച് ഇങ്ങനെ പറഞ്ഞു.

''മയാ സമവകാരസ്തു
യോയം സൃഷ്ടഃ സുരോത്തമ!
ശ്രവണേ ദർശനേ ചാസ്യ
പ്രസാദം കർത്തുമർഹസി.'' 7

''അല്ലയോ ദേവശ്രേഷ്ഠ! ഞാൻ ഒരു സമവകാരം നിർമ്മിച്ചിട്ടുണ്ട്. അതൊന്നു കേൾക്കാനും കാണാനും അവിടത്തെ തിരുവുള്ളമുണ്ടാകണം.''

''പശ്യാമ'' ഇതി ദേവേശോ
ദ്രുഹിണം വാക്യമബ്രവീത്
തതോ മാമാഹ ഭഗവാൻ
''സജ്ജോ ഭവ മഹാമതേ.'' 8

''കാണാം'' എന്ന് ശിവൻ ബ്രഹ്മാവിനോടു പറഞ്ഞു. ഉടനെ ബ്രഹ്മാവ് തയാറായിക്കൊള്ളുവാൻ എന്നോടും പറഞ്ഞു.

തതോ ഹിമവതഃ പൃഷ്ഠേ
നാനാനഗസമാകുലേ
ബഹുഭൂതഗണാകീർണ്ണേ
രമ്യകന്ദര നിർജ്ജരേ
പൂർവ്വരംഗഃ കൃതഃ പൂർവ്വം
തത്രായം ദ്വിജസത്തമാഃ
തഥാ ത്രിപുരദാഹശ്ച
ഡിമസംജ്ഞഃ പ്രയോജിതഃ. 9

അനന്തരം അനേകം വൃക്ഷങ്ങൾ തിങ്ങിയതും വളരെ ഭൂതഗണങ്ങൾ നിറഞ്ഞതും മനോഹരങ്ങളായ ഗുഹകളോടും അരുവികളോടും കൂടിയതുമായ ആ ഹിമവാന്റെ മുകളിൽ, ആദ്യം പൂർവ്വരംഗം പ്രയോഗിച്ചു. പിന്നീട് ഈ അമൃതമഥനസമവകാരവും അതുപോലെ ത്രിപുരദഹനമെന്ന ഡിമവും പ്രയുക്തങ്ങളായി.

[ദശരൂപകങ്ങളിൽ ഒന്നായ ഡിമം രൌദ്രരസപ്രധാനവും യക്ഷരാക്ഷസഗന്ധർവ്വാദികളായ 16 ഉദ്ധതനായകന്മാരോടുകൂടിയതുമാണ്.]

തതോ ഭൂതഗണാ ഹൃഷ്ടാഃ
കർമ്മഭാവാനുകീർത്തനാത്
മഹാദേവശ്ച സുപ്രീതഃ
പിതാമഹമഥാബ്രവീത്. 10

അപ്പോൾ ഭൂതഗണങ്ങളെല്ലാം സന്തോഷിച്ചു. തന്റെ കർമ്മങ്ങളുടെയും ഭാവങ്ങളുടെയും അനുവർണ്ണനത്താൽ പരമേശ്വരനും ഏറ്റവും സന്തുഷ്ടനായി. എന്നിട്ടു ബ്രഹ്മാവിനോടു പറഞ്ഞു.

''അഹോ നാട്യമിദം സമ്യക്
ത്വയാ സൃഷ്ടം മഹാമതേ!
യശസ്യം ച ശുഭാർത്ഥം ച
പുണ്യം ബുദ്ധിവിവർദ്ധനം. 11

അത്ഭുതം! അല്ലയോ മഹാമതേ അങ്ങു നിർമ്മിച്ച ഈ നാട്യം വളരെ നന്നായിട്ടുണ്ട്. അത് യശസ്സിനും ശുഭത്തിന്നും നല്ലതാണ്, പാവനമാണ്, ബുദ്ധിയെ വർദ്ധിപ്പിക്കുന്നതുമാണ്.

മയാപീദം സ്മൃതം നൃത്തം
സന്ധ്യാകാലേഷു നൃത്ത്യതാ
നാനാകരണസംയുക്തൈ—
രംഗഹാരൈർവിഭൂഷിതം. 12

ഞാനും സന്ധ്യാകാലങ്ങളിൽ നൃത്തം ചെയ്യുമ്പോൾ ഈ ഒരു നൃത്തം സ്മരിച്ചു വെച്ചിട്ടുണ്ട്. അതിനു പലതരം കരണങ്ങളോടുകൂടിയ അംഗഹാരങ്ങളുമുണ്ട് (കരണങ്ങളെക്കുറിച്ചും അംഗഹാരങ്ങളെക്കുറിച്ചും അടുത്തുതന്നെ മേലിൽ പ്രസ്താവിക്കും.).

പൂർവ്വരംഗവിധാവസ്മിം—
സ്ത്വയാ സമ്യക് പ്രയുജ്യതാം
മഹാഗീതേഷു ചൈവാർത്ഥാൻ
സമ്യഗേവാഭിനേഷ്യസി. 13

പൂർവ്വരംഗപ്രയോഗത്തിൽ ഇവിടെ അങ്ങ് അതും വേണ്ടുംവണ്ണം പ്രയോഗിക്കുക. മഹാഗീതങ്ങളിലും (ഈ നൃത്തത്തോടുകൂടി) അർത്ഥങ്ങളെ അങ്ങയ്ക്കു വേണ്ടതു പോലെ അഭിനയിപ്പിക്കാം.

യശ്ചായം പൂർവ്വരംഗസ്തു
ത്വയാ ശുദ്ധഃ പ്രയോജിതഃ
ഏഭിർവിമിശ്രിതശ്ചായം
ചിത്രോ നാമ ഭവിഷ്യതി.'' 14

അങ്ങു പ്രയോഗിച്ച ഈ പൂർവ്വരംഗം ശുദ്ധമാണല്ലോ. ഈ അംഗഹാരങ്ങളോടു ചേരുമ്പോൾ അതു ചിത്രമാകും.

[പൂർവ്വരംഗം രണ്ടുവിധം 1. ശുദ്ധം, 2. ചിത്രം. അംഗഹാരത്തോടുകൂടിയ പൂർവ്വരംഗം ചിത്രം. അല്ലാത്തതു ശുദ്ധം എന്നു താൽപര്യം.]

ശ്രുത്വാ മഹേശ്വരവചഃ
പ്രത്യുക്തം ച സ്വയംഭുവാ
പ്രയോഗമംഗഹാരാണാ—
മാചക്ഷ്വ സുരസത്തമ! 15

മഹേശ്വരൻെറ വാക്കു കേട്ടപ്പോൾ ബ്രഹ്മാവു പറഞ്ഞു—ദേവശ്രേഷ്ഠ! അംഗഹാരങ്ങളുടെ പ്രയോഗം ഉപദേശിച്ചാൽ കൊള്ളാം.

തതസ്തണ്ഡും സമാഹൂയ
പ്രോക്തവാൻ ഭുവനേശ്വരഃ
''പ്രയോഗമംഗഹാരാണാ—
മാചക്ഷ്വ ഭരതായ വൈ.'' 16

ഉടനെ തണ്ഡുവിനെ വിളിച്ചു പറഞ്ഞു, പരമേശ്വരൻ— "അംഗഹാരങ്ങളുടെ പ്രയോഗം ഭരതനു പറഞ്ഞുകൊടുക്കൂ."

തതോ യേ തണ്ഡുനാ പ്രോക്താ
അംഗഹാരാ മഹാത്മനാ
നാനാകരണസംയുക്താൻ
വ്യാഖ്യാസ്യാമി സരേചകാൻ. 17

അപ്പോൾ മഹാത്മാവായ തണ്ഡു പറഞ്ഞുതന്ന അംഗഹാരങ്ങൾ, പലതരം കാരണങ്ങളോടും രേചകങ്ങളോടും കൂടെ ഞാൻ (ഭരതൻ) വ്യാഖ്യാനിച്ചുതരാം.

സ്ഥിരഹസ്തോംഗഹാരസ്തു
തഥാ പര്യസ്തകഃ സ്മൃതഃ
സൂചീവിദ്ധസ്തഥാ ചൈവ
ഹ്യപവിദ്ധസ്തഥൈവ ച
ആക്ഷിപ്തികോഥ വിജ്ഞേയ—
സ്തഥാ ചോൽഘട്ടിത സ്മൃതഃ
വിഷ്കംഭശ്ചൈവ സമ്പ്രോക്താ—
സ്തഥാ ചൈവാപരാജിതഃ
വിഷ്കംഭാപസൃതശ്ചൈവ
മത്താക്രീഡസ്തഥൈവ ച
സ്വസ്തീകോ രേചിതശ്ചൈവ
പാർശ്വസ്വസ്തിക ഏവ ച
വൃശ്ചികശ്ചൈവ സമ്പ്രോക്തോ
ഭ്രമരശ്ച തഥാപരഃ
മത്തസ്ഖലിതകശ്ചൈവ
മദാദ്വിലസിതസ്തഥാ
ഗതിമണ്ഡലകോ ജ്ഞേയഃ
പരിച്ഛിന്നസ്തഥൈവ ച
പരിവൃത്തോ രേചിതഃ സ്യാത്
തഥാ വൈശാഖരേചിതഃ
പരാവൃത്തോഥ വിജ്ഞേയ—
സ്തഥാ ചൈവാപ്യലാതകഃ
പാർശ്വച്ഛേദോഥ സമ്പ്രോക്തോ
വിദ്യുദ്ഭ്രാന്തസ്തഥൈവ ച
ഊരുദ്വൃത്തസ്തഥാ ചൈവ
സ്യാദാലീഢസ്തഥൈവ ച
രേചിതശ്ചാപി വിജ്ഞേയ—
സ്തഥൈവാച്ഛുരിതഃ പുനഃ
ആക്ഷിപ്തരേചിതശ്ചൈവ
സംഭ്രാന്തശ്ച തഥാപരഃ

അപസർപ്പസ്തു വിജ്ഞേയ—
സ്തഥാ ചാർദ്ധനികുട്ടകഃ
ദ്വാത്രിംശദേതേ സമ്പ്രോക്താ
അംഗഹാരാസ്തു നാമതഃ
ഏതേഷാം തു പ്രവക്ഷ്യാമി
പ്രയോഗം കരണാശ്രയം. 18

1. സ്ഥിരഹസ്തം 2. പര്യസ്തം 3. സൂചീവിദ്ധം 4. അപവിദ്ധം 5. ആക്ഷിപ്തം 6. ഉൽഘട്ടിതം 7. വിഷ്കംഭം 8. അപരാജിതം 9. വിഷ്കംഭാപസൃതം 10. മത്താക്രീഡം 11. സ്വസ്തികരേചിതം 12. പാർശ്വസ്വസ്തികം 13. വൃശ്ചികം 14. ഭ്രമരം 15. മത്തസ്ഖലിതം 16. മദവിലസിതം 17. ഗതിമണ്ഡലം 18. പരിച്ഛിന്നം 19. പരിവൃത്തരേചിതം 20. വൈശാഖരേചിതം 21. പരാവൃത്തം 22. അലാതം 23. പാർശ്വച്ഛേദം 24. വിദ്യുത്ഭ്രാന്തം 25. ഊരുദ്വൃത്തം 26. ആലീഢം 27. രേചിതം 28. ആച്ഛുരിതം 29. ആക്ഷിപ്തരേചിതം 30. സംഭ്രാന്തം 31. അപസർപ്പം 32. അർദ്ധനികുട്ടകം ഇങ്ങനെ മുപ്പത്തിരണ്ടെണ്ണമാണ് അംഗഹാരങ്ങൾ. കരണങ്ങളെ അവലംബിച്ചുകൊണ്ടുള്ള ഈ അംഗഹാരങ്ങളുടെ പ്രയോഗമാവട്ടെ, പിന്നെ പറയാം.

ഹസ്തപാദപ്രചാരശ്ച
യഥാ യോജ്യഃ പ്രയോക്തൃഭിഃ
അംഗഹാരേഷു വക്ഷ്യാമി
കരണേഷു ച വൈ ദ്വിജാഃ. 19

അംഗഹാരങ്ങളിലും കരണങ്ങളിലും കൈകാലുകളുടെ ചലനങ്ങളെ എങ്ങനെ യോജിപ്പിക്കണം എന്നുള്ളതു പിന്നെ പറയാം.

സർവ്വേഷാമംഗഹാരാണാം
നിഷ്പത്തിഃ കരണൈര്യതഃ
താന്യതഃ സമ്പ്രവക്ഷ്യാമി
നാമതഃ കർമ്മതസ്തഥാ. 20

എല്ലാ അംഗഹാരങ്ങളും കരണങ്ങളെക്കൊണ്ടുണ്ടാവുന്നവയാകയാൽ ആ കരണങ്ങളുടെ പേരും ക്രിയയും ഇപ്പോൾ ഞാൻ പറയാൻ തുടങ്ങുന്നു.

ഹസ്തപാദസമായോഗോ
നൃത്തസ്യ കരണം ഭവേത്
ദ്വേ നൃത്തകരണേ ചൈവ
ഭവതോ നൃത്തമാതൃകാ. 21
ദ്വാഭ്യാം ത്രിഭിശ്ചതുർഭിർ വാ—
പ്യംഗഹാരസ്തു മാതൃഭിഃ.

കൈകാലുകൾ വേണ്ടതുപോലെ യോജിപ്പിച്ചു പ്രവർത്തിപ്പിക്കുന്നതിന്നു കരണമെന്നു പേർ. രണ്ടു നൃത്തകരണങ്ങൾ ചേർന്നതു നൃത്തമാതൃക. രണ്ടോ മൂന്നോ നാലോ നൃത്തമാതൃകകൾ ചേർന്നതിന്നാകട്ടെ, അംഗഹാരമെന്നു പേർ.

ത്രിഭിഃ കലാപകോ ജ്ഞേയ—
ശ്ചതുർഭിർമ്മണ്ഡകസ്തഥാ
പഞ്ചൈവ കരണാനി സ്യുഃ
സംഘാതക ഇതി സ്മൃതഃ. 22

മൂന്നു കരണങ്ങൾ ചേർന്നതു കലാപകം. നാലു കരണങ്ങൾ മണ്ഡകം. അഞ്ചു കരണങ്ങൾ സംഘാതകം.

ഷഡ്ഭിർവാ സപ്തഭിർവാപി
അഷ്ടഭിർനവഭിസ്തഥാ
കരണൈരിഹ സംയുക്താ
അംഗഹാരാഃ പ്രകീർത്തിതാഃ. 23

ആറോ ഏഴോ എട്ടോ ഒമ്പതോ കരണങ്ങൾ ചേർന്നാൽ അവയ്ക്ക് അംഗഹാരങ്ങളെന്നു പറയുന്നു.

ഏതേഷാമേവ വക്ഷ്യാമി
ഹസ്തപാദവികല്പനം. 24

ഈ കരണങ്ങളിലെ കൈകാലുകളുടെ പ്രയോഗഭേദങ്ങൾ പറയാം. (കരണങ്ങൾ)

തലപുഷ്പപുടം പൂർവ്വം
വർത്തിതം വലിതോരുകം
അപവിദ്ധം സമനഖം
ലീനം സ്വസ്തികരേചിതം
മണ്ഡലസ്വസ്തികം ചൈവ
നികുട്ടകമഥാപി ച
തഥൈവാർദ്ധനികുട്ടം ച
കടിച്ഛിന്നം തഥൈവ ച
അർദ്ധരേചിതകം ചൈവ
വക്ഷഃ സ്വസ്തികമേവ ച
ഉന്മത്തം സ്വസ്തികം ചൈവ
പൃഷ്ഠസ്വസ്തികമേവ ച
ദിക്സ്വസ്തികമലാതം ച
തഥൈവ ച കടീസമം
ആക്ഷിപ്തരേചിതം ചൈവ
വിക്ഷിപ്താക്ഷിപ്തകം തഥാ
അർദ്ധസ്വസ്തികമുദ്ദിഷ്ട—
മഞ്ചിതം ച തഥാപരം
ഭുജംഗത്രാസിതം പ്രോക്ത—
മൂർദ്ധ്വജാനു തഥൈവ ച
നികുഞ്ചിതം ച മത്തല്ലി
ത്വർദ്ധമത്തല്ലി ചൈവ ഹി

സ്യാദ്രേചിതനികുട്ടം ച
തഥാ പാദാപവിദ്ധകം
വലിതം ഘൂർണ്ണിതം ചൈവ
ലളിതം ച തഥാപരം
ദണ്ഡപക്ഷം തഥാ ചൈവ
ഭുജംഗത്രസ്തരേചിതം
നൂപുരം ചൈവ സമ്പ്രോക്തം
തഥാ വൈശാഖരേചിതം
ഭ്രമരം ചതുരം ചൈവ
ഭുജംഗാഞ്ചിതമേവ ച
ദണ്ഡരേചിതകം ചൈവ
തഥവൃശ്ചികകുട്ടിതം
കടിഭ്രാന്തം തഥാ ചൈവ
ലതാവൃശ്ചികമേവ ച
ഛിന്നം ച കരണം പ്രോക്തം
തഥാ വൃശ്ചികരേചിതം
വൃശ്ചികം വ്യംസിതം ചൈവ
തഥാ പാർശ്വനികുട്ടകം
ലലാടതിലകം ക്രാന്തം
കുഞ്ചിതം ചക്രമണ്ഡലം
ഉരോമണ്ഡലമാക്ഷിപ്തം
തഥാ തലവിലാസിതം
അർഗ്ഗളം ചാഥ വിക്ഷിപ്ത—
മാവർത്തം ദോളപാദകം
വിവൃത്തം വിനിവൃത്തം ച
പാർശ്വക്രാന്തം നിസുംഭിതം
വിദ്യുത്ഭ്രാന്തമതിക്രാന്തം
വിവർത്തിതകമേവ ച
ഗജക്രീഡിതകം ചൈവ
തലസംസ്ഫോടിതം തഥാ
ഗരുഡപ്ലുതകം ചൈവ
ഗണ്ഡസൂചി തഥാപരം
പരിവൃത്തം സമുദ്ദിഷ്ടം
പാർശ്വജാനു തഥൈവ ച
ഗൃധ്രാവലീനകം ചൈവ
സന്നതം സൂച്യഥാപി ച
അർദ്ധസൂചീതി കരണം
സൂചീവിദ്ധം തഥൈവ ച

അപക്രാന്തം ച സമ്പ്രോക്തം
മയൂരലളിതം തഥാ
സർപ്പിതം ദണ്ഡപാദം ച
ഹരിണപ്ലുതമേവ ച
പ്രേംഖോളിതം നിതംബം ച
സ്ഖലിതം കരിഹസ്തകം
പ്രസർപ്പിതം സമുദ്ദിഷ്ടം
സിംഹവിക്രീഡിതം തഥാ
സിംഹാകർഷിതമുദ്വൃത്തം
തഥോപസൃതമേവ ച
തലസംഘട്ടിതം ചൈവ
ജനിതം ചാവഹിത്ഥകം
നിവേശമേലകാക്രീഡ—
മൂരൂദ്വൃത്തം തഥൈവ ച
മദസ്ഖലിതകം ചൈവ
വിഷ്ണുക്രാന്തമഥാപി ച
സംഭ്രാന്തമഥ വിഷ്കംഭ—
മുൽഘട്ടിതമഥാപി ച
വൃഷഭക്രീഡിതം ചൈവ
ലോളിതം ച തഥാപരം
നാഗാപസർപ്പിതം ചൈവ
ശകടാഖ്യം തഥൈവ ച
ഗംഗാവതരണം ചൈവേ
ത്യുക്തമഷ്ടാധികം ശതം. 25

1. തലപുഷ്പപുടം 2. വർത്തിതം 3. വലിതോരുകം 4. അപവിദ്ധം 5. സമനഖം 6. ലീനം 7. സ്വസ്തികരേചിതം 8. മണ്ഡല സ്വസ്തികം 9. നികുട്ടകം 10. അർദ്ധനികുട്ടകം 11. കടിച്ഛിന്നം 12. അർദ്ധരേചിതം 13. വക്ഷഃസ്വസ്തികം 14. ഉന്മത്തം 15. സ്വസ്തികം 16. പൃഷ്ഠസ്വസ്തികം 17. ദിക്സ്വസ്തികം 18. അലാതം 19. കടീസമം 20. ആക്ഷിപ്തരേചിതം 21. വിക്ഷിപ്താക്ഷിപ്തകം 22. അർദ്ധസ്വസ്തികം 23. അഞ്ചിതം 24. ഭുജംഗത്രാസിതം 25. ഊർദ്ധ്വജാനു 26. നികുഞ്ചിതം 27. മത്തല്ലി 28. അർദ്ധമത്തല്ലി 29. രേചിതനികുട്ടകം 30. പാദാപവിദ്ധം 31. വലിതം 32. ഘൂർണ്ണിതം 33. ലളിതം 34. ദണ്ഡപക്ഷം 35. ഭുജംഗത്രസ്തരേചിതം 36. നൂപുരം 37. വൈശാഖരേചിതം 38. ഭ്രമരം 39. ചതുരം 40. ഭുജംഗാഞ്ചിതം 41. ദണ്ഡരേചിതം 42. വൃശ്ചിക കുട്ടിതം 43. കടിഭ്രാന്തം 44. ലതാവൃശ്ചികം 45. ഛിന്നം 46. വൃശ്ചികരേചിതം 47. വൃശ്ചികം 48. വ്യംസിതം 49. പാർശ്വനികുട്ടകം 50. ലലാടതിലകം 51. ക്രാന്തം 52. കുഞ്ചിതം 53. ചക്രമണ്ഡലം 54. ഉരോമണ്ഡലം 55. ആക്ഷിപ്തം 56. തലവിലാസിതം 57. അർഗ്ഗളം 58. വിക്ഷിപ്തം 59. ആവർത്തം 60. ദോളാപാദം 61. വിവൃത്തം 62. വിനിവൃത്തം 63. പാർശ്വക്രാന്തം 64. നിസുംഭിതം 65. വിദ്യുത്ഭ്രാന്തം 66. അതിക്രാന്തം 67. വിവർത്തിതം

68. ഗജക്രീഡിതകം 69. തലസംസ്ഫോടിതം 70. ഗരുഡപ്ലുതകം 71. ഗണ്ഡസൂചി 72. പരിവൃത്തം 73. പാർശ്വജാനു 74. ഗൃദ്ധ്റാവലീനകം 75. സന്നതം 76. സൂചി 77. അർദ്ധസൂചി 78. സൂചീവിദ്ധം 79. അപക്രാന്തം 80. മയൂരലളിതം 81. സർപ്പിതം 82. ദണ്ഡപാദം 83. ഹരിണപ്ലുതം 84. പ്രേംഖോളിതം 85.നിതംബം 86. സ്ഖലിതം 87. കരിഹസ്തം 88. പ്രസർപ്പിതം 89. സിംഹവിക്രീഡിതം 90. സിംഹാകർഷിതം 91. ഉദ്വൃത്തം 92. ഉപസൃതം 93. തലസംഘട്ടിതം 94. ജനിതം 95. അവഹിത്ഥം 96. നിവേശം 97. ഏലകാക്രീഡം 98. ഊരുദ്വൃത്തം 99. മദസ്ഖലിതം 100. വിഷ്ണുക്രാന്തം 101. സംഭ്രാന്തം 102. വിഷ്കംഭം 103. ഉൽഘട്ടിതം 104. വൃഷഭക്രീഡിതം 105. ലോളിതം 106.നാഗാപസർപ്പിതം 107. ശകടം 108. ഗംഗാവതരണം. ഇങ്ങനെ കരണങ്ങൾ നൂറ്റിയെട്ടാണെന്നു പറഞ്ഞിരിക്കുന്നു.

അഷ്ടോത്തരശതം ഹ്യേതത്
കരണാനാം മയോദിതം
നൃത്തേ യുദ്ധേ നിയുദ്ധേ ച
തഥാ ഗതിപരിക്രമേ. 26

ഈ നൂറ്റിയെട്ടു കരണങ്ങൾ ഞാൻ പറഞ്ഞത്, നൃത്തം, യുദ്ധം, ദ്വന്ദയുദ്ധം, ഗതിവിശേഷങ്ങൾ എന്നിവയ്ക്കുവേണ്ടിയാണ്.

ഗതിപ്രപാരേ വക്ഷ്യാമി
യുദ്ധചാരീവികല്പനം
യത്ര, തത്രാപി സംയോജ്യ—
മാചാര്യൈർനാട്യശക്തിതഃ. 27

മേലിൽ ഗതിഭേദങ്ങളെക്കുറിച്ചു വിവരിക്കുന്നിടത്തു യുദ്ധചാരികളുടെ വകഭേദങ്ങളെക്കുറിച്ചു ഞാൻ പറയും. അതിലും അഭിനയങ്ങൾക്കു ശക്തികിട്ടുവാൻ വേണ്ടി ഈ കരണങ്ങളെ സംയോജിപ്പിക്കേണ്ടതുണ്ട്.

പ്രായേണ കരണേ കാര്യോ
വാമോ വക്ഷഃസ്ഥിതഃ കരഃ
ചരണസ്യാനുഗശ്ചാപി
ദക്ഷിണസ്തു ഭവേത് കരഃ. 28

മിക്കവാറും കരണങ്ങളിൽ ഇടത്തെ കയ്യു മാറിടത്തിലായിരിക്കണം. വലത്തു കയ്യാകട്ടെ കാലിന്നനുസരിച്ചിരിക്കുകയും വേണം.

ഹസ്തപാദപ്രചാരം തു
കടിപാർശ്വോരുസംയുതം
ഉരഃപൃഷ്ഠോദരോപേതം
വക്ഷ്യമാണം നിബോധത. 29

അരക്കെട്ട്, വാരികൾ, തുടകൾ, മാറ്, പുറം, വയറ് എന്ന ഭാഗങ്ങളിൽ കൈകാലുകൾ എങ്ങിനെ നടത്തണമെന്നു പറയാൻപോകുന്നതു ശ്രദ്ധിച്ചു മനസ്സിലാക്കുക.

യാനി സ്ഥാനാനി യാശ്ചാര്യോ
നൃത്തഹസ്താസ്തഥൈവ ച
സാ മാതൃകേതി വിജ്ഞേയാ
തദ്യോഗാത് കരണം ഭവേത്. 30

സ്ഥാനഭേദങ്ങൾ ചാരീഭേദങ്ങൾ (ഗതിഭേദങ്ങൾ) നൃത്തക്കയ്യുകൾ ഇതെല്ലാം ചേർന്നതിനെയാണു മാതൃക എന്നു പറയുന്നത്. മാതൃകകൾ ചേർന്നിട്ടു കരണങ്ങളു മുണ്ടാകുന്നു.

1. തലപുഷ്പപുടം

വാമേ പുഷ്പപുടഃ പാർശ്വേ
പാദോഗ്രതലസഞ്ചരഃ
തഥാച സന്നതം പാർശ്വം
തലപുഷ്പപുടം ഭവേത്. 31

ഇടതുഭാഗത്തു പുഷ്പപുടമെന്ന കൈമുദ്ര. അഗ്രലതസഞ്ചരം എന്ന കാലിൻെറ നില, നതം എന്ന പാർശ്വകർമ്മം (വാരിയുടെ പ്രവൃത്തി). ഇതെല്ലാം ചേർന്ന കരണത്തിനു തല പുഷ്പപുടം എന്നു പേർ.

[രണ്ടുകയ്യും ചേർത്തു കുടന്നയാക്കി പിടിക്കുന്നതിനു പുഷ്പപുടമെന്നും പെരുവിരലൂന്നി മടമ്പുയർത്തി നടക്കുന്നതിന് അഗ്രതലസഞ്ചരമെന്നും വാരി ഒരു ഭാഗത്തേക്കു കുനിക്കുന്നതിനു നതമെന്നും പേർ ഒമ്പതാമദ്ധ്യായത്തിൽ പറയും.]

2. വർത്തിതം

കുഞ്ചിതൌ മണിബന്ധേ തു
വ്യാവൃത്തപരിവർത്തിതൌ
ഹസ്തൌ നിപതിതൌ ചോർവ്വോർ—
വർത്തിതം കരണം തു തത്. 32

രണ്ടു കൈകളും മണിക്കണ്ടത്തിൽ വളച്ച് അകത്തേക്കും പുറത്തേക്കും തിരിച്ചു പിടിച്ചു ചുഴറ്റി തുടകൾക്കുനേരെ തൂക്കിയിട്ടാൽ ആ കരണത്തിന്നു വർത്തിതമെന്നു പേർ.

3. വലിതോരുകം

ശുകതുണ്ഡൌ യദാ ഹസ്തൌ
വ്യാവൃത്തപരിവർത്തിതൌ
ഊരു ച വലിതൌ യസ്മിൻ
വലിതോരു തദുച്യതേ. 33

കൈകളിൽ ശുകതുണ്ഡമുദ്രയോടുകൂടി അകത്തേക്കും പുറത്തേക്കും തിരിച്ചു പിടിക്കുക. തുടകൾ അകറ്റി വളച്ചു വെയ്ക്കുക. ഈ കരണത്തിന് വലിതോരു എന്നു പേർ.

[ചൂണ്ടാണിവിരൽ പുരികം പോലെ വളയ്ക്കുകയും മോതിരവിരൽ മടക്കി അതിന്മേൽ പെരുവിരൽ വെയ്ക്കുകയും മറ്റു വിരലുകൾ വളച്ചു നിവർത്തിപ്പിടിക്കുകയും ചെയ്താൽ അതു ശുഭതുണ്ഡമുദ്രയായി.]

4. അപവിദ്ധം

ആവർത്ത്യ ശൂകതുണ്ഡാഖ്യ—
മൂരുപൃഷ്ഠേ നിപാതയേത്
വാമഹസ്തം തഥാ വക്ഷ—
സ്യപവിദ്ധം തു തത്ഭവേത്. 34

ശുകതുണ്ഡമുദ്രപിടിച്ച വലത്തുകയ്യു മലർത്തി തുടയിന്മേൽ വെയ്ക്കുക. ഇടത്തുകയ്യു മാറോടുചേർത്തും പിടിക്കുക. ഈ കരണത്തിന് അപവിദ്ധമെന്നുപേർ.

5. സമനഖം

ശ്ലിഷ്ടൌ സമനഖൌ പാദൌ
കരൌ ചാപി പ്രലംബിതൌ
ദേഹഃ സ്വാഭാവികോ യത്ര
ഭവേത് സമനഖം തു തത്. 35

രണ്ടുകാലും നഖങ്ങൾ സമനിലയിൽ പതിഞ്ഞുവരുമാറു ചേർത്തുവെയ്ക്കുക. കൈകൾ രണ്ടും തൂക്കിയിടുക. ദേഹം സ്വാഭാവികമായിരിക്കുക. ഈ കരണമാണു സമനഖം.

6. ലീനം

പതാകാഞ്ജലി വക്ഷസ്ഥം
പ്രസാരിതശിരോധരം
നികുഞ്ചിതാം സകൂടം ച
തല്ലീനം കരണം സ്മൃതം. 36

പതാകാമുദ്ര പിടിച്ച കൈകൾ ചേർത്തു മാറിടത്തിൽ വെയ്ക്കുക. കഴുത്തു നീട്ടുക. രണ്ടുതോളും അല്പമൊന്നു കുനിക്കുക. ഈ കരണത്തിൻെറ പേർ ലീനമെന്നാണ്.

[നാലുവിരലും നേരെ നിവർത്തി പെരുവിരൽ കുനിച്ചുപിടിച്ചാൽ പതാകാമുദ്രയായി.]

7. സ്വസ്തികരേചിതം

സ്വസ്തികൌ രേചിതാവിദ്ധൌ
വിശ്ലിഷ്ടൌ കടിസംസ്ഥിതൌ
യത്ര തത് കരണം ജ്ഞേയം
ബുധൈഃ സ്വസ്തികരേചിതം. 37

കൈകൾ കൊണ്ടു സ്വസ്തികം ബന്ധിച്ചു നിവർത്തി മലർത്തി ചുഴറ്റി വിട്ട് അരക്കെട്ടിൽ കൊണ്ടുവെക്കുന്നതു സ്വസ്തികരേചിതമെന്ന കരണം.

[മണിക്കണ്ടത്തിൽ കൈകൾ പിണച്ചുവെക്കുന്നതു സ്വസ്തികബന്ധം]

8. മണ്ഡലസ്വസ്തികം

സ്വസ്തികൌ തു കരൌ കൃത്വാ
പ്രാങ്മുഖോർദ്ധ്വതലൌ സമൌ
തഥാ ച മണ്ഡലം സ്ഥാനം
മണ്ഡലസ്വസ്തികം തു തത്. 38

കൈകൾ കൊണ്ടു സ്വസ്തികം ബന്ധിച്ചു മുമ്പോട്ടു തള്ളി മേലോട്ടു തലമാക്കി നേരെ പിടിക്കുക. മണ്ഡലം എന്ന നിലയിൽ നിൽക്കുക. ഇതു മണ്ഡലസ്വസ്തികമെന്ന കരണമാണ്.

[രണ്ടുകാലും അല്പം അകറ്റിവെച്ചു കാൽമുട്ടുകൾ അകന്നുവരുമാറുമടക്കി നിൽക്കുന്നതിനു മണ്ഡലമെന്നുപേർ.]

9. നികുട്ടകം

നികുട്ടിതൌ യദാ ഹസ്തൌ
സ്വബാഹുശിരസോന്തരേ
പാദൌ നികുട്ടിതൌ ചൈവ
ജ്ഞേയം തത്തു നികുട്ടകം. 39

കൈകൾകൊണ്ടു തൻെറ തോളിൽ തട്ടുകയും കാലുകൾകൊണ്ടു നിലത്തു മടമ്പിടിക്കുകയും ചെയ്യുന്നതു നികുട്ടകമെന്ന കരണം. (മടമ്പ്= ഉപ്പൂറ്റി)

10. അർദ്ധനികുട്ടകം

കുഞ്ചിതോ ബാഹു ശിരസി
ഹസ്തസ്ത്വഭിമുഖാങ്ഗുലിഃ
നികുഞ്ചിതശ്ച പാദഃ സ്യാദ്
ഭവേദർദ്ധനികുട്ടകം. 40

ഒരു കൈകൊണ്ട് ഒരു തോളിൽ വിരലുകൾ അഭിമുഖമായിവരുമാറു കുനിച്ചു തൊടുകയും ഒരു കാൽകൊണ്ട് മടമ്പിടിക്കുകയും ചെയ്യുന്നത് അർദ്ധനികുട്ടകം. നികുട്ടകത്തിൻെറ പകുതി അർദ്ധനികുട്ടകമെന്നർത്ഥം.

11. കടിച്ഛിന്നം

പര്യായശഃ കടിശ്ഛിന്നാ
ബാഹ്വോഃ ശിരസി പല്ലവൌ
പുനഃ പുനശ്ച കരണം
കടിച്ഛിന്നം തു തദ് ഭവേത്. 41

അരക്കെട്ടു ക്രമേണ ഇടത്തും വലത്തും തിരിക്കുക. കൈകൾകൊണ്ടു മുകളിൽ പല്ലവമുദ്ര പിടിക്കുക. മൂന്നു നാലു പ്രാവശ്യം അങ്ങനെ ചെയ്യുന്നതു കടിച്ഛിന്നമെന്ന കരണം.

[പെരുവിരൽ മോതിരവിരലിൻെറ ചുവട്ടിൽ വെക്കുന്നതു പല്ലവമുദ്ര]

12. അർദ്ധരേചിതം

അപവിദ്ധഃ കരഃ സൂച്യാ
പാദശ്ചൈവ നികുട്ടിതഃ
സന്നതം യത്ര പാർശ്വം ച
തദ് ഭവേദർദ്ധരേചിതം. 42

സൂചീമുഖമുദ്ര പിടിച്ച് ഒരു കൈ ഒരു ഭാഗത്തേക്കു നീട്ടുക. കാലുകൊണ്ടു മടമ്പിടിക്കുക. പാർശ്വം ആ ഭാഗത്തേക്കു കുനിയുക. ഈ കരണത്തിന് അർദ്ധരേചിതം എന്നു പേർ.

[ചെറുവിരലും മോതിരവിരലും മടക്കി അതിൻെറ പുറത്തു പെരുവിരൽ ചേർത്താൽ സൂചിമുഖമുദ്ര.]

13. വക്ഷഃസ്വസ്തികം

സ്വസ്തികൌ ചരണൌ യത്ര
കരൌ വക്ഷസി രേചിതൌ
നികുഞ്ചിതം തഥാ വക്ഷോ
വക്ഷഃ സ്വസ്തികമേവ തത്. 43

കാലുകൾ പിണച്ചുവെക്കുക, കൈകൾ മാറിടത്തിൽ ചേർത്തു പിണച്ചു വെക്കുക, മാറിടം കുനിക്കുക. ഈ കരണത്തിന്നു വക്ഷഃസ്വസ്തികം എന്നു പേർ.

14. ഉന്മത്തം

അഞ്ചിതേന തു പാദേന
രേചിതൌ തു കരൌ യദാ
ഉന്മത്തം കരണം തത്തു
വിജ്ഞേയം നാട്യകോവിദൈഃ 44

ഒരു കാലിന്റെ മടമ്പൂന്നി രണ്ടു കൈകളും രണ്ടു ഭാഗത്തേക്കു നീട്ടിക്കൊണ്ടുള്ള കരണം ഉന്മത്തം.

15. സ്വസ്തികം

ഹസ്താഭ്യാമഥ പാദാഭ്യാം
ഭവതഃ സ്വസ്തികൌ യദാ
തത് സ്വസ്തികമിതി പ്രോക്തം
കരണം കരണാർത്ഥിഭിഃ. 45

കൈകളും കാലുകളും പിണച്ചുകൊണ്ടുള്ള കരണം സ്വസ്തികം.

16. പൃഷ്ഠസ്വസ്തികം

വിക്ഷിപ്താക്ഷിപ്തബാഹുഭ്യാം
സ്വസ്തികൌ ചരണൌ യദാ
അപക്രാന്താർദ്ധസൂചിഭ്യാം
തത് പൃഷ്ഠസ്വസ്തികം ഭവേത്. 46

വീശി മടക്കിയ കൈകളും പിണച്ച കാലുകളുമായി അർദ്ധസൂചീപദത്തിൽ പിന്തിരിഞ്ഞുകൊണ്ടുള്ള കരണം പൃഷ്ഠസ്വസ്തികം.

[കാൽ കുനിച്ചുയർത്തിനീട്ടി മുൻകാലൂന്നുന്നതിനു സൂചിയെന്നു പേർ. ഒരു കാലിന്നു മാത്രം സൂചീപദം മതിയെന്നു അർദ്ധശബ്ദം സൂചിപ്പിക്കുന്നു.]

17. ദിക്സ്വസ്തികം

പാർശ്വയോരഗ്രതശ്ചൈവ
യത്ര ശ്ലിഷ്ടകൃതോ ഭവേത്
സ്വസ്തികോ ഹസ്തപാദാഭ്യാം
തദ്ദിക്സ്വസ്തികമുച്യതേ. 47

കൈകാലുകൾ പിണച്ചു രണ്ടു പാർശ്വങ്ങളിലും മുൻഭാഗത്തും പിന്നിലും ഭംഗിയിൽ സ്വസ്തികം ചെയ്യുന്നതു ദിക്സ്വസ്തികം.

18. അലാതകം

അലാതം ചരണം കൃത്വാ
വ്യംസയേദ്ദക്ഷിണം കരം
ഊർദ്ധ്വജാനുക്രമം കുര്യാ—
ദലാതകമിതി സ്മൃതം. 48

കാൽ വീശിച്ചവിട്ടി വലത്തുകൈ തളർത്തിയിടുക. ഇടത്തുകാൽ മുട്ടിൽ മടക്കി ഉയർത്തിച്ചവിട്ടുക. ഈ കരണത്തിനു അലാതകമെന്നു പേർ.

19. കടീസമം

സ്വസ്തികാപസൃതഃ പാദഃ
കരൌ നാഭികടീസ്ഥിതൌ
പാർശ്വമുദ്വാഹിതം ചൈവ
കരണംതത് കടീസമം. 49

കാൽ പിണച്ചു നീക്കുക. ഒരു കൈ നാഭിയിലും മറ്റെക്കൈ ഒക്കത്തും വെക്കുക. പാർശ്വം നിവർന്നിരിക്കുക. ഇതാണു കടീസമം എന്ന കരണം.

20. ആക്ഷിപ്തരേചിതം

ഹസ്തോ ഹൃദി ഭവേദ്വാമഃ
സവ്യശ്ചാക്ഷിപ്തരേചിതഃ
രേചിതശ്ചാപ വിദ്ധശ്ച
തത് സ്യാദാക്ഷിപ്തരേചിതം. 50

ഇടത്തുകൈ മാറിനു നേരെ നിറുത്തുക. വലത്തുകൈ ഒരു ഭാഗത്തേക്കു നീട്ടി പിൻവലിക്കുക. ഇതാണ് ആക്ഷിപ്തരേചിതമെന്ന കരണം.

21. വിക്ഷിപ്താക്ഷിപ്തകം

വിക്ഷിപ്തം ഹസ്തപാദം ച
തസ്യൈവാക്ഷേപണം പുനഃ
യത്ര തത് കരണം ജ്ഞേയം
വിക്ഷിപ്താക്ഷിപ്തകം ദ്വിജാഃ 51

കയ്യും കാലും വീശി പിൻവലിക്കുന്ന കരണം വിക്ഷിപ്താക്ഷിപ്തകം.

22. അർദ്ധസ്വസ്തികം

സ്വസ്തികൌ ചരണൌ കൃത്വാ
കരിഹസ്തം ച ദക്ഷിണം
വക്ഷഃസ്ഥാനേ തഥാ വാമ_
മർദ്ധസ്വസ്തികമാദിശേത്. 52

കാലുകൾ പിണച്ചുവെച്ചു വലത്തുകൈ തുമ്പിക്കയ്യുപോലെ തൂക്കിപ്പിടിച്ച് ഇടത്തെക്കൈ മാറിടത്തിൽ പിടിക്കുക. ഇത് അർദ്ധസ്വസ്തികം. സ്വസ്തികത്തിൻെറ പകുതിയെന്നർത്ഥം. കാലുകളിൽ മാത്രമാണല്ലോ സ്വസ്തികം.

23. അഞ്ചിതം

വ്യാവൃത്തപരിവൃത്തസ്തു
സ ഏവ തു കരോ യദാ
അഞ്ചിതോ നാസികാഗ്രേ തു
തദഞ്ചിതമുദാഹൃതം. 53

അർദ്ധസ്വസ്തികത്തിൽ തുമ്പിക്കൈപോലെ പിടിച്ച വലത്തെ കൈ ഇടത്തോട്ടു തിരിച്ചു മറിച്ചു മൂക്കിനുനേരെ നിർത്തുന്നത് അഞ്ചിതം എന്ന കരണം.

24. ഭുജംഗത്രാസിതം

കുഞ്ചിതം പാദമുത്ക്ഷിപ്യ
ത്ര്യശ്രമൂരും വിവർത്തയേത്
കടിജാനവിവർത്തശ്ച
ഭുജംഗത്രാസിതം ഭവേത്. 54

കാൽ മടക്കിപ്പൊക്കി തുട മുക്കോണാക്കി തിരിക്കുക. അരയും കാൽമുട്ടും തിരി യണം. ഇതു ഭുജംഗത്രാസിതമെന്ന കരണം. പാമ്പിനെക്കണ്ടു പേടിച്ച നിലയാണ് ഈ കരണത്തിനുള്ളത്.

25. ഊർദ്ധ്വജാനു

കുഞ്ചിതം പാദമുത്ക്ഷിപ്യ
ജാനുസ്തനസമം ന്യസേത്
പ്രയോഗവശഗൌ ഹസ്താ—
വൂർദ്ധ്വജാനു പ്രകീർത്തിതം. 55

കാൽ മടക്കിപ്പൊക്കി കാൽമുട്ടു മുലയ്ക്കുനേരെ നിർത്തുക. ആ നിലയ്ക്ക് അനുകൂലമായി കൈകളും നിർത്തുക. ഇത് ഊർദ്ധ്വജാനുവെന്ന കരണം.

26. നികുഞ്ചിതം

വൃശ്ചികം ചരണം കൃത്വാ
കരം പാർശ്വേ നികുഞ്ചയേത്
നാസാഗ്രേ ദക്ഷിണം ചൈവ
ജ്ഞേയം തത്തു നികുഞ്ചിതം. 56

വൃശ്ചികകരണത്തിലെന്നപോലെ ഒരു കാൽ പിന്നിലേക്കു വളച്ചുയർത്തി ഇടത്തുകൈ മടക്കി ഒക്കിൽവെക്കുക, വലത്തുകൈ മൂക്കിനുനേരെ നിർത്തുക. ഈ കരണത്തിനു നികുഞ്ചിതമെന്നു പേർ. വൃശ്ചികകരണം 47–ാമതായി മേലിൽ പറയും.

27. മത്തല്ലി

വാമദക്ഷിണപാദാഭ്യാം
ഘൂർണ്ണമാനോപസർപ്പണൈഃ
ഉദ്വേഷ്ടിതാപവിദ്ധൈശ്ച
ഹസ്തൈർമ്മത്തല്ല്യുദാഹൃതം. 57

ഇടത്തും വലത്തും കാലുകൾ ചുഴറ്റി അടുപ്പിക്കുക, കൈകൾ ചുറ്റിപ്പിടിച്ചും വിലങ്ങനെ നീട്ടിയും വെയ്ക്കുക. ഈ കരണത്തിനു മത്തല്ലിയെന്നു പേർ.

28. അർദ്ധമത്തല്ലി

സ്ഖലിതാപസൃതൌ പാദൌ
വാമഹസ്തശ്ച രേചിതഃ
സവ്യഹസ്തഃ കടിസ്ഥഃ സ്യാ–
ദർദ്ധമത്തല്ലി തത് സ്മൃതം. 58

ഇടറിയകന്ന കാലുകൾ, വിലങ്ങനെ നീട്ടിയ ഇടത്തുകൈ, അരക്കെട്ടിൽ ചേർത്ത വലത്തുകൈ ഇങ്ങനെയുള്ള കരണം അർദ്ധമത്തല്ലി.

29. രേചിതനികുട്ടിതം

രേചിതോ ദക്ഷിണോ ഹസ്തഃ
പാദഃ സവ്യോ നികുട്ടിതഃ
ദോളാ ചൈവ ഭവേദ്വാമ-
സ്തദ്രേചിതനികുട്ടിതം. 59

വലത്തെ കൈ വിലങ്ങനെ നീട്ടുക, വലത്തുകാൽ മടമ്പുപൊക്കി ചവിട്ടുക. ഇടത്തുകൈ തളർത്തി തൂക്കിയിടുക. ഈ കരണം രേചിത നികുട്ടിതം.

30. പാദാപവിദ്ധകം

കാര്യൌ നാഭിതടേ ഹസ്തൌ
പ്രാങ്മുഖൌ കടകാമുഖൌ
സൂചീവിദ്ധാവപക്രാന്തൌ
പാദൌ പാദാപവിദ്ധകേ. 60

നാഭിയുടെ അടുക്കൽ രണ്ടു കൈകളും കടകാമുഖമുദ്രയോടെ നേരെ പിടിക്കുക. കാലുകൾ സൂചീപാദത്തിൽ അകറ്റിനിർത്തുക. പാദാപവിദ്ധകം എന്ന കരണത്തിൽ ചെയ്യേണ്ടത് അങ്ങനെയാണ്.

[ചൂണ്ടാണി വിരലിൻെറയും നടുവിരലിൻെറയും നടുവിൽ പെരുവിരൽ ചേർത്ത് എല്ലാ വിരലുകളും മടക്കിയാൽ കടകാമുഖമാവും. കാലിൻെറ പെരുവിരലൂന്നി മടമ്പു പൊക്കുന്നതു സൂചീപാദം]

31. വലിതം

അപവിദ്ധോ ഭവേദ്ധസ്തഃ
സൂചീപാദസ്തഥൈവ ച
തഥാ ത്രീകം വിവൃത്തം ച
വലിതം നാമ തദ്ഭവേത്. 61

ഒരു കൈ വിലങ്ങനെ നീട്ടുക, ഒരു കാൽ പെരുവിരലൂന്നി മടമ്പുപൊക്കി നിർത്തുക, അരക്കെട്ടിൻെറ പിൻഭാഗം തിരിക്കുക. ഇതു വലിതമെന്ന കരണം.

32. ഘൂർണ്ണിതം

വർത്തിതാഘൂർണ്ണിതഃ സവ്യോ
ഹസ്തോ വാമശ്ച ദോളിതഃ
സ്വസ്തികാപസൃതഃ പാദഃ
കരണം ഘൂർണ്ണിതം തു തത്. 62

വട്ടത്തിൽ ചുഴറ്റിയ വലത്തുകൈ, തളർത്തി തൂക്കിയിട്ട ഇടത്തുകൈ, പിണച്ചു വെച്ചു നീക്കിയ കാൽ, ഇങ്ങനെയുള്ള കരണം ഘൂർണ്ണിതം.

33. ലളിതം

കരിഹസ്തോ ഭവേദ്വാമോ
ദക്ഷിണശ്ചാപവർത്തിതഃ
ബഹുശഃ കുട്ടിതഃ പാദോ
ജ്ഞേയം തല്ലളിതം ബുധൈഃ. 63

ഇടത്തെ കൈകൊണ്ടു കരിഹസ്ത മുദ്രപിടിക്കുക, വലത്തെ കൈ ഇടത്തോട്ടു ചെരിച്ചു താഴോട്ടു നീട്ടുക, ഒരു മുൻകാലൂന്നി മടമ്പുകൊണ്ടു താളം ചവിട്ടുക. ഇതു ലളിതമെന്ന കരണം.

[ഇടത്തെ കൈ പതാകാമുദ്രയിൽ ചെവിക്കടുത്തു പിടിക്കുന്നതു കരിഹസ്തം]

34. ദണ്ഡപക്ഷം

ഊർദ്ധ്വജാനു വിധായാഥ
തസ്യോപരി ലതാം ന്യസേത്
ദണ്ഡപക്ഷം തു തത്പ്രോക്തം
കരണം നൃത്തവേദിഭിഃ. 64

ഒരു കാൽ മടക്കി മുട്ടിനൊപ്പം പൊക്കി അതിനുമേൽ കൈ വിലങ്ങനെ നീട്ടിയാൽ ദണ്ഡപക്ഷമെന്ന കരണമായി.

35. ഭുജംഗത്രസ്തരേചിതം

ഭുജംഗത്രാസിതം കൃത്വാ
യത്രോഭാവപി രേചിതൌ
വാമപാർശ്വസ്ഥിതൌ ഹസ്തൌ
ഭുജംഗത്രസ്തരേചിതം. 65

ഭുജംഗത്രാസിതമെന്ന 24-ാംകരണത്തിൽ നിന്നു രണ്ടു കയ്യും ഇടത്തു ഭാഗത്തേക്കു ചെരിച്ചു നീട്ടിയാൽ അതു ഭുജംഗത്രസ്തരേചിതം.

36. നൂപുരം

ത്രികം സുവലിതം കൃത്വാ
ലതാരേചിതകൌ കരൌ
നൂപുരം ച തഥാ പാദം
കരണേ നൂപുരേ ന്യസേത്. 66

അരയുടെ പിൻഭാഗം നന്നായി തിരിച്ചു കൈകൾ വിലങ്ങനെ ഉയർത്തിനീട്ടുക പാദം നൂപുരപാദമായിരിക്കുക. ഇതു നൂപുരമെന്ന കരണം.

[മടമ്പൂന്നി പടം പൊക്കി കാൽവെച്ച് ആ കാലിൻെറ പടം കൊണ്ട് വേഗത്തിൽ നിലത്തുതട്ടുന്നത് നൂപുരപാദിയെന്ന ചാരിയെന്നു പതിനൊന്നാമദ്ധ്യായത്തിൽ പറയും]

37. വൈശാഖരേചിതം

രേചിതൌ ഹസ്തപാദൌ ച
കടീ ഗ്രീവാ ച രേചിതാ
വൈശാഖസ്ഥാനകേനൈതദ്
ഭവേദ്വൈശാഖരേചിതം. 68

കയ്യും കാലും ചുഴറ്റുക, അരക്കെട്ടും കഴുത്തും ചുഴറ്റുക, വൈശാഖം എന്ന നില കൈക്കൊള്ളുക. ഇതാണു വൈശാഖരേചിതം എന്ന കരണം.

കാലുകൾ അകറ്റി തുടകൾ താഴ്ത്തി ത്രികോണാകൃതിയിൽ കാലുകൾ വരു

മാറുള്ള നിലയ്ക്കു വൈശാഖമെന്ന പേർ പതിനൊന്നാമദ്ധ്യായത്തിൽ പറയും (54).

38. ഭ്രമരകം

ആക്ഷിപ്തഃ സ്വസ്തികഃ പാദഃ
കരൌ ചോദ്വേഷ്ടിതൌ തഥാ
ത്രികസ്യ വലനം ചൈവ
ജ്ഞേയം ഭ്രമരകം തു തത്. 69

കാലുകൾ പിണച്ചും നീക്കിയും കൈകൾ കെട്ടിയും അരക്കെട്ടു തിരിച്ചുമുള്ള കരണത്തിനു ഭ്രമരകം എന്നു പേർ.

39. ചതുരം

അഞ്ചിതഃ സ്യാത് കരോ വാമഃ
സവ്യശ്ചതുര ഏവ തു
ദക്ഷിണഃ കുട്ടിതഃ പാദ—
ശ്ചതുരം തത് പ്രകീർത്തിതം. 70

ഇടത്തുകൈകൊണ്ടു അലപല്ലവമുദ്രയും വലത്തുകൈകൊണ്ടു ചതുരമുദ്രയും പിടിച്ചു വലത്തേ മുൻകാലൂന്നി മടമ്പുകൊണ്ടു നിലത്തു തട്ടിക്കൊണ്ടുള്ള കരണം ചതുരം.

[അലപല്ലവമുദ്രയും ചതുരമുദ്രയും ഒമ്പതാമദ്ധ്യായത്തിൽ പറയും. (78,80)]

40. ഭുജംഗാഞ്ചിതകം

ഭുജംഗത്രാസിതഃ പാദോ
ദക്ഷിണോ രേചിതഃ കരഃ
ലതാഖ്യശ്ച കരോ വാമോ
ഭുജംഗാഞ്ചിതകം ഭവേത്. 71

ഭുജംഗത്രാസിതചാരിയിൽ 10-ാമദ്ധ്യായത്തിൽ (38) പറയുന്നമാതിരി വലത്തു കാൽ മടക്കിപ്പൊക്കി വലത്തുകൈ താഴോട്ടും ഇടത്തുകൈ മേലോട്ടും നീട്ടിയാൽ ഭുജംഗാഞ്ചിതകം എന്ന കരണം.

41. ദണ്ഡകരേചിതം

വിക്ഷിപ്തം ഹസ്തപാദം തു
സമന്താദ്യത്ര ദണ്ഡവത്
രേച്യതേ തദ്ധി കരണം
ജ്ഞേയം ദണ്ഡകരേചിതം. 72

കൈകളും കാലും ദണ്ഡം പോലെ ചുറ്റും നീട്ടി വീശിക്കൊണ്ടുള്ള കരണത്തിനു ദണ്ഡകരേചിതം എന്നു പേർ.

42. വൃശ്ചികകുട്ടിതം

വൃശ്ചികം ചരണം കൃത്വാ
ദ്വാവപ്യഥ നികുട്ടിതൌ
വിധാതവ്യൌ കരൌ തത്തു
ജ്ഞേയം വൃശ്ചികകുട്ടിതം. 73

തേളിന്റെ വാലുപോലെ ഒരു കാൽ പിന്നോക്കം വളച്ചുയർത്തി കൈകൾ രണ്ടും മടക്കി തോളോടു ചേർത്തുപിടിച്ചാൽ വൃശ്ചികകുട്ടിതമെന്ന കരണമായി.

43. കടിഭ്രാന്തം

സൂചീം ദത്വാപവിദ്ധം ച
ദക്ഷിണം ചരണം ന്യസേത്
രേചിതാ ച കടിര്യത്ര
കടിഭ്രാന്തം തദുച്യതേ. 74

വലത്തുകാൽ മടക്കി പൊക്കി വീശിച്ചവിട്ടി അരക്കെട്ടു തിരിക്കുന്ന കരണം കടിഭ്രാന്തം.

[കാൽ മടക്കി പൊക്കിച്ചവിട്ടുന്നതിനു സൂചിയെന്ന പേർ പതിനൊന്നാമദ്ധ്യായത്തിൽ പറയും. (30)]

44. ലതാവൃശ്ചികം

അഞ്ചിതഃ പൃഷ്ഠതഃ പാദഃ
കുഞ്ചിതോർദ്ധ്വതലാംഗുലിഃ
ലതാഖ്യസ്തു കരോ വാമ—
സ്തല്ലതാവൃശ്ചികം ഭവേത്. 75

തേളിൻെറ വാലുപോലെ ഒരു കാൽ പിന്നോക്കം വളച്ചുയർത്തുക. ഇടത്തുകൈ നീട്ടി പടം തളർത്തി ലതപോലെയാക്കി നിർത്തുക. ഇതാണു ലതാവൃശ്ചികമെന്ന കരണം.

45. ഛിന്നം

അലപത്മഃ കടീദേശേ
ഛിന്നാ പര്യായശഃ കടീ
വൈശാഖസ്ഥാനകേനേഹ
തച്ഛിന്നം കരണം ഭവേത്. 76

അലപത്മമുദ്ര പിടിച്ച കൈ ഒക്കത്തുവെച്ച് അരക്കെട്ടു ക്രമത്തിൽ വെട്ടിക്കുക. വൈശാഖം എന്ന നിലയിൽ നിൽക്കുക. ഈ കരണത്തിനു ഛിന്നമെന്നു പേർ.

[വൈശാഖമെന്ന നില പതിനൊന്നാമദ്ധ്യായത്തിൽ വിവരിക്കും (54)]

46. വൃശ്ചികരേചിതം

വൃശ്ചികം ചരണം കൃത്വാ
സ്വസ്തികൌ ച കരാവുഭൌ
രേചിതൌ വിപ്രകീർണ്ണൌ ച
കരൌ വൃശ്ചികരേചിതം. 77

തേളിൻെറ വാലുപോലെ കാൽ പിന്നോക്കം വളച്ചുയർത്തുക. കൈകൾ രണ്ടും മാറിൽ സ്വസ്തികം ബന്ധിച്ചു രണ്ടു ഭാഗത്തേക്കും നീട്ടി പടം തളർത്തിയിടുക. ഈ കരണം വൃശ്ചികരേചിതം.

47. വൃശ്ചികം

ബാഹുശീർഷാഞ്ചിതൌ ഹസ്തൌ
പാദഃ പൃഷ്ഠാഞ്ചിതസ്തഥാ
ദൂരസന്നതപൃഷ്ഠം ച
വൃശ്ചികം തത് പ്രകീർത്തിതം. 78

കൈകൾ തോളിലേയ്ക്കു വളച്ചു പിടിക്കുക. കാൽ പിന്നോക്കം വളച്ചുയർത്തുക. അരക്കെട്ടു നല്ലപോലെ താഴ്ത്തുക. ഇതു വൃശ്ചികം എന്ന കരണം.

48. വ്യംസിതം

ആലീഢം സ്ഥാനകം യത്ര
കരൌ വക്ഷസി രേചിതൌ
ഊർദ്ധ്വാധോവിപ്രകീർണ്ണൌ ച
വ്യംസിതം കരണം തു തത്. 79

ആലീഢം എന്ന നിലയിൽ നിന്ന് കൈകൾ മാറോടു ചേർത്തു മുകളിലും ചുവട്ടിലുമായി തെറിപ്പിച്ചു നിർത്തിയാൽ വ്യംസിതമെന്ന കരണം.

49. പാർശ്വനികുട്ടിതം

ഹസ്തൌ തു സ്വസ്തികൌ പാർശ്വേ
തഥാ പാദോ നികുട്ടിതഃ
യത്ര തൽ കരണം ജ്ഞേയം
ബുധൈഃ പാർശ്വനികുട്ടിതം. 80

കൈകൾ ഒരു പാർശ്വത്തിൽ സ്വസ്തികാകൃതിയിൽ പിണച്ചു പിടിക്കുക, ഒരു കാൽ കുത്തി നിർത്തുക. ഇങ്ങനെയുള്ള കരണം പാർശ്വനികുട്ടിതം.

50. ലലാടതിലകം

വൃശ്ചികം ചരണം കൃത്വാ
പാദസ്യാംഗുഷ്ഠകേന തു
ലലാടേ തിലകം കുര്യാൽ
ലലാടതിലകം തു തത്. 81

കാൽ തേളിന്റെ വാൽപോലെ പിന്നോക്കം വളച്ചുപൊക്കി ആ കാലിന്റെ പെരുവിരൽകൊണ്ടു നെറ്റിയിൽ തിലകസ്ഥാനത്തു വെയ്ക്കുക. ഈ കരണം ലലാടതിലകമാണ്.

51. ക്രാന്തകം

പൃഷ്ഠതഃ കുഞ്ചിതം കുര്യാ—
ദതിക്രാന്തക്രമം തതഃ
ആക്ഷിപ്തൌ ച കരൌ കാര്യൌ
ക്രാന്തകേ കരണേ ദ്വിജാഃ. 82

പിന്നിൽ ഒരു കാൽ മടക്കി മറ്റേ കാൽ മുന്നോട്ടു നീട്ടിവെയ്ക്കുക. കൈകൾ രണ്ടും ഒതുക്കി പിടിക്കുക. ഇങ്ങനെയുള്ള കരണത്തിനു ക്രാന്തകം എന്നു പേർ.

52. കുഞ്ചിതം

ആദ്യഃ പാദോ നതഃ കാര്യഃ
സവ്യഹസ്തശ്ച കുഞ്ചിതഃ
ഉത്താനോ വാമപാർശ്വസ്ഥ—
സ്തത്കുഞ്ചിതമുദാഹൃതം. 83

ആദ്യം വലത്തുകാൽ മടക്കുക. വലത്തുകൈ കമഴ്ത്തി പിടിക്കുക. ഇടത്തുകൈ മലർത്തിയും പിടിക്കുക. ഇതു കുഞ്ചിതമെന്ന കരണം.

53. ചക്രമണ്ഡലം

പ്രലംബിതാഭ്യാം ബാഹുഭ്യാം
യൽ ഗാത്രേണാനതേന ച
അഭ്യന്തരാപവിദ്ധം സ്യാത്
തജ്ജ്ഞേയം ചക്രമണ്ഡലം 84

രണ്ടു കൈകളും നേരെ തൂക്കിയിടുക. ശരീരം നല്ലപോലെ അമർന്നിരിക്കണം. രണ്ടു കാലും അകന്നും വരണം. അങ്ങിനെയുള്ള കരണത്തിനു ചക്രമണ്ഡലം എന്നു പേർ.

54. ഉരോമണ്ഡലം

സ്വസ്തികാപസൃതൌ പാദാ—
വപവിദ്ധക്രമൌ യദാ
ഉരോമണ്ഡലിനൌ ഹസ്താ—
വുരോമണ്ഡലകം തു തത് 85

കാലുകൾ സ്വസ്തികമാക്കി പിണച്ചുവെച്ചു നീക്കി മടമ്പുകൾ ചേർത്ത് മുൻ കാലകറ്റിനിന്നു കൈകൾ മാറിടത്തെ വലയംചെയ്തു നിറുത്തിയാൽ ഉരോമണ്ഡലകം എന്ന കരണം.

55. ആക്ഷിപ്തം

ആക്ഷിപ്തം ഹസ്തപാദം ച
ക്രിയതേ യത്ര വേഗതഃ
ആക്ഷിപ്തം നാമ കരണം
വിജ്ഞേയം തദ്വിജോത്തമാഃ. 86

കയ്യും കാലും വേഗത്തിൽ വീശി അടുപ്പിച്ചുവെച്ചുകൊണ്ടുള്ള കരണം ആക്ഷിപ്തകരണമാണ്.

56. തലവിലാസിതം

ഊർദ്ധ്വാംഗുലിതലഃ പാദഃ
പാർശ്വേനോർദ്ധ്വപ്രസാരിതഃ
പ്രകുര്യാദഞ്ചിതതലൌ
ഹസ്തൌ തലവിലാസിതേ. 87

വിരലുകളും ഉള്ളങ്കാലും മേൽപ്പോട്ടു മലരുമാറ് കാൽ പാർശ്വഭാഗത്തൂടെ ഉയർത്തുക. ഉള്ളങ്കയ്യ് ആ ഉള്ളങ്കാലിൽ സ്പർശിക്കുക. തുടർന്നു മറ്റേ കൈകാലുകൾകൊണ്ടും അങ്ങിനെ ചെയ്യുക. ഇതിനു തലവിലാസിതം എന്നു പേർ.

57. അർഗളം

പൃഷ്ഠതഃ പ്രസൃതഃ പാദോ
ദ്വൌ താളാവർദ്ധമേവ ച
തസ്യൈവ ചാനുഗോ ഹസ്തഃ
പുരതസ്ത്വർഗ്ഗളം തു തത്. 88

പിന്നിലേയ്ക്കു ഒരു കാൽ രണ്ടര ചാൺ നീട്ടിവെക്കുക, അതിനോടു ചേർന്ന കൈ മുന്നിലേക്കും നീട്ടുക. ഇത് അർഗളമെന്ന കരണം.

58. വിക്ഷിപ്തം

വിക്ഷിപ്തം ഹസ്തപാദം ച
പൃഷ്ഠതഃ പാർശ്വതോപി വാ
ഏകമാർഗ്ഗഗതം യത്ര
തദാക്ഷിപ്തമുദാഹൃതം. 89

കൈകാലുകൾ പിന്നിലേക്കു രണ്ടു പാർശ്വങ്ങളിലും ഒരേ വഴിക്കു വീശുന്ന കരണം വിക്ഷിപ്തം.

59. ആവർത്തം

പ്രസാര്യ കുഞ്ചിതം പാദം
പുനരാവർത്തയേദ്ദ്രുതം
പ്രയോഗവശഗൌ ഹസ്തൌ
തദാവർത്തമുദാഹൃതം. 90

കാൽ മടക്കി നീട്ടി വേഗത്തിൽ ചുഴിക്കുക. കൈകൾകൊണ്ടു യഥോചിതം അഭിനയിക്കുക. ഈ കരണത്തിൻെറ പേർ ആവർത്തമെന്നാണ്.

60. ദോളാപാദം

കുഞ്ചിതം പാദമുൽക്ഷിപ്യ
പാർശ്വാത് പാർശ്വം തു ദോളയേത്
പ്രയോഗവശഗൌ ഹസ്തൌ
ദോളാപാദം തദുച്യതേ. 91

കാൽ മടക്കി ഒരു പാർശ്വത്തിൽ നിന്നു മറ്റേ പാർശ്വത്തിലേയ്ക്ക് ആട്ടുക. കൈകൾകൊണ്ടു യഥോചിതം അഭിനയിക്കുക. ഈ കരണത്തിനു ദോളാപാദമെന്നു പറയുന്നു.

61. വിവൃത്തം

ആക്ഷിപ്തം ഹസ്തപാദം ച
ത്രികം ചൈവ വിവർത്തിതം
രേചിതൌ ച തഥാ ഹസ്തൌ
വിവൃത്തേ കരണേ ദ്വിജാഃ. 92

കയ്യും കാലും മടക്കുക, അരക്കെട്ടിൻെറ പിൻഭാഗം തിരിക്കുക. ഉള്ളംകൈകൾ കമിഴ്ത്തുക. ഈ കരണത്തിനു വിവൃത്തമെന്നു പേർ.

62. വിനിവൃത്തം

സൂചീവിദ്ധം വിധായാഥ
ത്രികം തു വിനിവർത്തയേത്
കരൌ ച രേചിതൌ കാര്യൌ
വിനിവൃത്തേ ദ്വിജോത്തമാഃ. 93

ഒരു കാൽ സൂചീപദത്തിൽ മടക്കി ഉയർത്തി മുൻകാലൂന്നിവെച്ച് അരക്കെട്ട് ഇടത്തോട്ടും വലത്തോട്ടും മാറിമാറി തിരിക്കുക. കൈകൾ ഹംസപക്ഷം പിടിച്ചിളക്കുക. വിനിവൃത്തം എന്ന കരണത്തിൽ ചെയ്യേണ്ടതിങ്ങനെയാണ്.

63. പാർശ്വക്രാന്തം

പാർശ്വക്രാന്തക്രമം കൃത്വാ
പുരസ്താദഥ പാതയേത്
പ്രയോഗവശഗൌ ഹസ്തൌ
പാർശ്വക്രാന്തം തദുച്യതേ. 94

കാൽമടക്കിപ്പൊക്കി പാർശ്വത്തിൽ ചവിട്ടി മുന്നോട്ടു നീക്കിവെയ്ക്കുക. കൈകൾകൊണ്ടു യഥോചിതം അഭിനയിക്കുക. ഈ കരണത്തിനു പാർശ്വക്രാന്തമെന്നു പറയുന്നു.

64. നിസുംഭിതം

പൃഷ്ഠതഃ കുഞ്ചിതഃ പാദോ
വക്ഷശ്ചൈവ സമുന്നതം
തിലകേ ച കരഃ സ്ഥാപ്യ—
സ്തന്നിസുംഭിതമുച്യതേ. 95

കാൽ പിന്നോക്കം മടക്കുക, മാറിടം നിവർത്തിപ്പിടിക്കുക, കൈ തിലസ്ഥാനത്തു വെക്കുക. ഈ കരണത്തിന് നിസുംഭിതമെന്നു പറയുന്നു.

65. വിദ്യുത്ഭ്രാന്തം

പൃഷ്ഠതോ വലിതം പാദം
ശിരോഘൃഷ്ടം പ്രസാരയേത്
സർവ്വതോ മണ്ഡലാവിദ്ധം
വിദ്യുദ്ഭ്രാന്തം തദുച്യതേ. 96

പിന്നിലേക്കു കാൽ നീട്ടി തല മണ്ഡലാകൃതിയിൽ എല്ലാ ദിക്കിലും തട്ടിച്ചു കൊണ്ട് ചുഴറ്റുക. ഈ കരണത്തിനു വിദ്യുദ്ഭ്രാന്തമെന്നു പേർ.

66. അതിക്രാന്തം

അതിക്രാന്തക്രമം കൃത്വാ
പുരസ്താത് സമ്പ്രസാരയേത്
പ്രയോഗവശഗൌ ഹസ്താ—
വതിക്രാന്തേ പ്രകീർത്തിതൌ. 97

കാലുകൾ മാറിമാറി മുന്നോട്ടുവീശിച്ചവിട്ടുക. അതിന്നു യോജിച്ചവിധം കൈകൾ കൊണ്ടു പ്രവർത്തിക്കുക. ഇങ്ങനെയുള്ള കരണത്തിന് അതിക്രാന്തം എന്നു പേർ.

67. വിവർത്തിതം

ആക്ഷിപ്തം ഹസ്തപാദം ച
ത്രികം ചൈവ വിവർത്തിതം
ദ്വിതീയോ രേചിതോ ഹസ്തോ
വിവർത്തിതകമേവ തത്. 98

കയ്യും കാലും മടക്കുക, അരക്കെട്ടിൻെറ പിൻഭാഗം തിരിക്കുക. രണ്ടാം കയ്യു നീട്ടി കമഴ്ത്തിപ്പിടിക്കുക. ഈ കരണം വിവർത്തിതമാണ്.

68. ഗജക്രീഡിതകം

കർണ്ണേഞ്ചിതഃ കരോ വാമോ
ലതാഹസ്തശ്ച ദക്ഷിണഃ
ദോളാപാദസ്തഥാ ചൈവ
ഗജക്രീഡിതകംഭവേത്. 99

ഇടത്തെക്കൈ ചെവിയുടെ അടുക്കൽ നിവർത്തി പരത്തിപ്പിടിക്കുക. വലത്തെ കൈ ലതപോലെ മുന്നോട്ടു തൂക്കി ഇളക്കുക. കാൽ മടക്കിപൊക്കി ആട്ടുക. ഇതു ഗജക്രീഡിതകം എന്ന കരണമാണ്.

69. തലസംസ്ഫോടിതം

ദ്രുതമുത്ക്ഷിപ്യ ചരണം
പുരസ്താദഥ പാതയേത്
തലസംസ്ഫോടിതൗ ഹസ്തൗ
തലസംസ്ഫോടിതേ മതൗ. 100

കാൽ ഉയർത്തി മുന്നോട്ടുവെയ്ക്കുക. കൈകൾ കൊട്ടുക. ഇതു തലസ്ഫോടിതമെന്ന കരണം.

70. ഗരുഡപ്ലുതകം

പൃഷ്ഠപ്രസാരിതൗ പാദൗ
കുഞ്ചിതൗ രേചിതൗ കരൗ
സമുന്നതമുരശ്ചൈവ
ഗരുഡപ്ലുതകം ഭവേത്. 101

കാലുകൾ പിന്നോക്കം മടക്കുക, കൈകൾ മടക്കി പരത്തി പിടിക്കുക, മാറിടം മുന്നോട്ടു തള്ളിനിർത്തുക. ഈ കരണത്തിൻെറ പേർ ഗരുഡപ്ലുതകം എന്നാണ്.

71. ഗണ്ഡസൂചീ

സൂചീപാദോ നതം പാർശ്വ-
മേകോ വക്ഷഃ സ്ഥിതഃ കരഃ
ദ്വിതീയശ്ചാഞ്ചിതോ ഗണ്ഡേ
ഗണ്ഡസൂചി തദുച്യതേ. 102

ഒരു കാൽ, പെരുവിരൽ ഊന്നി സൂചിയാക്കി ഒരു വശത്തേക്കു ചെരിഞ്ഞ് ഒരു കൈ മാറിനുനേരെ നിറുത്തി മറ്റേ കൈ കവിളിന്നടുത്തു പരത്തി നിവർത്തിപ്പിടിക്കുക. ഇതു ഗണ്ഡസൂചി എന്ന കരണം.

72. പരിവൃത്തം

ഊർദ്ധ്വാപവേഷ്ടിതൗ ഹസ്തൗ
സൂചീപാദോപവർത്തിതഃ
പരിവൃത്തം ത്രികം ചൈവ
പരിവൃത്തം തദുച്യതേ. 103

കൈകൾ ഉയർത്തി പിണച്ചു തിരിച്ചു പിടിക്കുക, കാൽ സൂചിയാക്കി പിണച്ചുവെയ്ക്കുക, അരക്കെട്ട് തിരിച്ചു നിർത്തുക. ഈ കരണത്തിനു പരിവൃത്തം എന്നു പേർ.

73. പാർശ്വജാനു

ഏകഃ സമസ്ഥിതഃ പാദ
ഊരുപൃഷ്ഠേ സ്ഥിതോപരഃ
മുഷ്ടിഹസ്തശ്ച വക്ഷസ്ഥഃ
പാർശ്വജാനു തദുച്യതേ. 104

ഒരു കാൽ ശരിക്കു നിർത്തുക, മറ്റേക്കാൽ മടക്കി ആദ്യത്തേതിൻെറ തുടമേൽ ചേർത്തുവെയ്ക്കുക. കൈ മുഷ്ടിയാക്കി മടക്കി മാറിൽ പിടിക്കുക. ഈ കരണത്തിനു പാർശ്വജാനു എന്നു പേർ.

74. ഗൃധ്രാവലീനകം

പൃഷ്ഠപ്രസാരിതഃ പാദഃ
കിഞ്ചിദഞ്ചിതജാനുകഃ
യത്ര പ്രസാരിതൌ ബാഹൂ
തത് സ്യാത് ഗൃധ്രാവലീനകം. 105

ഒരു കാൽ പിന്നാക്കം മടക്കി കാൽമുട്ട് അല്പം അകറ്റിപ്പിടിക്കുക. കൈകൾ രണ്ടും നീട്ടുക. ഈ കരണം ഗൃധ്രാവലീനകമാണ്.

75. സന്നതം

ഉത്പ്ലുത്യ ചരണൌ കാര്യാ__
വഗ്രതഃ സ്വസ്തികസ്ഥിതൌ
സന്നതൌ ച തഥാ ഹസ്തൌ
സന്നതം തദുദാഹൃതം. 106

മുന്നോട്ടു ചവിട്ടിച്ചാടി കാലുകൾ പിണച്ചു വയ്ക്കുക. കൈകൾ രണ്ടും താഴ്ത്തിപ്പിടിക്കുക. ഇതു സന്നതമെന്ന കരണമാണ്.

76. സൂചി

അഞ്ചിതം പാദമുത്ക്ഷിപ്യ
കുര്യാദഗ്രസ്ഥിതം ഭുവി
പ്രയോഗവശഗൌ ഹസ്തൌ
സാ സൂചീ പരികീർത്തിതാ. 107

കാൽ മടക്കിപ്പൊക്കി മുന്നോട്ടു നിലത്തൂന്നുക. കൈകൾ അഭിനയപ്രയോഗത്തിൽ വ്യാപൃതങ്ങളായിരിക്കട്ടെ. ഈ കരണം സൂചിയാണ്.

77. അർദ്ധസൂചി

വാമഃ പാദഃ ശിരോദേശേ
സൂചീപാദശ്ച ദക്ഷിണഃ
യത്ര തത് കരണം ജ്ഞേയ__
മർദ്ധസൂചീതി നാമതഃ. 108

ഇടത്തുകാൽ തലയ്ക്കലേക്കുയർത്തുക, വലത്തുകാൽ സൂചിയാക്കി നിർത്തുക. ഈ കരണത്തിനു അർദ്ധസൂചി എന്നു പേർ.

78. സൂചീവിദ്ധം

പാദസൂച്യാ യദാ പാദോ
ദ്വിതീയസ്തു പ്രവിദ്ധ്യതേ
കടിവക്ഷഃ സ്ഥിതൌ ഹസ്തൌ
സൂചീവിദ്ധം തദുച്യതേ. 109

ഒരു കാൽ സൂചിയാക്കി മറ്റേക്കാലിൻെറ മടമ്പിനോടു ചേർത്തുവെക്കുക, ഒരു കൈ ഒക്കത്തും മറ്റേ കൈ മാറിടത്തിലും ആയിരിക്കണം. ഇതാണ് സൂചീവിദ്ധം എന്ന കരണം.

79. അപക്രാന്തം

കൃത്വോരുവലിതം പാദ—
മപക്രാന്തക്രമം നയേത്
പ്രയോഗവശഗൌ ഹസ്താ
വപക്രാന്തം തദുച്യതേ. 110

കാൽ തുടയ്ക്കൽ വളച്ചു മറുഭാഗത്തേക്കു നീക്കിച്ചവിട്ടുക. കൈകൾക്കു യഥേഷ്ടം അഭിനയത്തിൽ ഏർപ്പെടാം. അപക്രാന്തം എന്നാണ് ഈ കരണത്തിൻെറ പേർ.

80. മയൂരലളിതം

വൃശ്ചികം ചരണം കൃത്വാ
രേചിതൌ ച തഥാ കരൌ
തഥാ ത്രികം വിവൃത്തം ച
മയൂരലളിതം ഭവേത്. 111

കാൽ തേളിൻവാലുപോലെ പിന്നാക്കം മടക്കിപ്പൊക്കുക. കൈകൾ പരത്തിപ്പിടിക്കുക. അരക്കെട്ടു തിരിക്കുക. ഈ കരണത്തിൻെറ പേർ മയൂരലളിതം എന്നാണ്.

81. സർപ്പിതം

അഞ്ചിതാപസൃതൌ പാദൌ
ശിരശ്ച പരിവാഹിതം
രേചിതൌ ച തഥാ ഹസ്തൌ
തത് സർപ്പിതമുദാഹൃതം. 112

കാൽ, മടമ്പൂന്നി പടമുയർത്തി നീക്കുക, ആ ഭാഗത്തേക്കു തല ചായ്ക്കുക. കൈപ്പടവും കമിഴ്ത്തിപ്പിടിക്കുക. മറുഭാഗത്തേക്കും എല്ലാം ഇതുപോലെ ചെയ്യുക. ഈ വിധമുള്ള കരണം സർപ്പിതം. [പാമ്പാട്ടത്തിൻെറ രീതിയുള്ളതുകൊണ്ടാവാം ഇതിനു സർപ്പിതമെന്നു പേർ കിട്ടിയത്.]

82. ദണ്ഡപാദം

നൂപുരം ചരണം കൃത്വാ
ദണ്ഡപാദം പ്രസാരയേത്
ക്ഷിപ്രാവിദ്ധകരം ചൈവ
ദണ്ഡപാദം തദുച്യതേ. 113

കാൽമടക്കി നൂപുരപാദത്തിലിരുന്നു മറ്റേക്കാൽ നേരെ നീട്ടുക. കയ്യും അതോടൊപ്പം നീട്ടുക. ഈ കരണം ദണ്ഡപാദമാണ്. (തിരുപ്പറക്കൽ).

83. ഹരിണപ്ലുതം

അതിക്രാന്തക്രമം കൃത്വാ
സമുത്പ്ലുത്യ നിപാതയേത്
ജംഘാഞ്ചിതാ പരിക്ഷിപ്താ
തദ്വിദ്യാദ്ധരിണപ്ലുതം. 114

കാൽ മടക്കിപ്പൊക്കി ചാടിച്ചവിട്ടുക. കണങ്കാൽ അങ്ങുമിങ്ങും മാറ്റിച്ചവിട്ടുക. ഇതാണ് ഹരിണപ്ലുതമെന്ന കരണം. മാൻചാട്ടം എന്നു ഭാഷ.

84. പ്രേംഖോലിതം

ദോളാപാദക്രമം കൃത്വാ
സമുത്പ്ലുത്യ നിപാതയേത്
പരിവൃത്തത്രികം ചൈവ
തത് പ്രേംഖോലിതമുച്യതേ. 115

കാൽമടക്കി ആട്ടി ചാടിച്ചവിട്ടുക. അരക്കെട്ടു തിരിക്കുക. ഇതു പ്രേംഖോലിതം എന്ന കരണമാണ്.

85. നിതംബം

ഭുജാവൂർദ്ധ്വവിനിഷ്ക്രാന്തൌ
ഹസ്തൌ ചാഭിമുഖാംഗുലീ
ബദ്ധ ചാരീ തഥാ ചൈവ
നിതംബേ കരണേ ഭവേത്. 116

കൈകൾ രണ്ടും മേല്പോട്ടുയർത്തുക. കൈവിരലുകൾ അഭിമുഖമായിരിക്കണം. അപ്രകാരം 'ബദ്ധ'യെന്ന ചാരിയും വേണം. ഇതു നിതംബം എന്ന കരണം. [ഏതാണ്ട് ഏത്തമിടലിൻെറ നില. കണങ്കാലുകൾ മദ്ധ്യത്തിൽ തമ്മിൽ സ്പർശിക്കുമാറ് പിണച്ചു വെയ്ക്കുന്ന ചാരിക്കു ബദ്ധയെന്നു പേർ പത്താമദ്ധ്യായത്തിൽ പറയും.]

86. സ്ഖലിതം

ദോളാപാദക്രമം കൃത്വാ
ഹസ്തൌ തദനുഗാവുഭൌ
രേചിതൌ ഘൂർണ്ണിതൌ ചാപി
സ്ഖലിതം കരണം ഭവേത്. 117

കാൽ മടക്കി പൊക്കി ആട്ടി കൈകൾ അതനുസരിച്ചു പരത്തി ചുഴറ്റുക. ഇത് സ്ഖലിതമെന്ന കരണം.

87. കരിഹസ്തം

ഏകോ വക്ഷഃ സ്ഥിതോ ഹസ്തഃ
പ്രോദ്വേഷ്ടിതതലോപരഃ
അഞ്ചിതശ്ചരണശ്ചൈവ
പ്രയോജ്യഃ കരിഹസ്തകേ. 118

ഒരു കൈ മാറിനുനേരെ പിടിക്കുക. മറ്റേ കൈ ചുറ്റിയെടുത്തു ചെവിയ്ക്കടുക്കൽ പിടിക്കുക. കാൽ മടമ്പൂന്നി ഉള്ളങ്കാൽ നിവർത്തി പരത്തിവയ്ക്കുക. ഇതു കരിഹസ്തം എന്ന കരണം.

88. പ്രസർപ്പിതകം

ഏകസ്തു രേചിതോ ഹസ്തോ
ലതാഖ്യസ്തു തഥാപരഃ
പ്രസർപ്പിതതലൌ പാദൌ
പ്രസർപ്പിതകമേവതത്. 119

ഒരു കൈ പരത്തി പൊക്കിപ്പിടിക്കുക. മറ്റേക്കൈ നീട്ടി ലതപോലെ പിടിക്കുക. രണ്ടു കാലും ഒപ്പം നിരക്കുക. ഇങ്ങനെയുള്ള കരണത്തിനു പ്രസർപ്പിതകം എന്നു പേർ.

89. സിംഹവിക്രീഡിതം

അലാതം ച പുരഃ കൃത്വാ
ദ്വിതീയം ച ദ്രുതക്രമം
ഹസ്തൌ പാദാനുഗൌചാപി
സിംഹവിക്രീഡിതേ സ്മൃതൌ. 120

ഓരോ കാലായി മുന്നോട്ടു വേഗത്തിൽ വീശി വെക്കുക. കൈകളും കാലുകൾക്കനുസരിച്ചു വീശുക. സിംഹവിക്രീഡിതത്തിൽ ചെയ്യേണ്ടതിങ്ങനെയാണ്.

90. സിംഹാകർഷിതം

പൃഷ്ഠപ്രസാരിതഃ പാദ—
സ്തഥാ ഹസ്തൌ നികുഞ്ചിതൌ
പുനസ്തഥൈവ കർത്തവ്യൌ
സിംഹാകർഷിതകേ ദ്വിജാഃ. 121

ഒരു കാൽ പിന്നാക്കം നീട്ടി രണ്ടു കയ്യും പിണച്ചു പടം കിഴോട്ടൊടിച്ചു തൂക്കിപ്പിടിച്ചു വലിക്കുക. അങ്ങനെ വീണ്ടും വീണ്ടും ചെയ്യുക. ഇതു സിംഹാകർഷിതമെന്ന കരണം.

91. ഉദ്വൃത്തം

ആക്ഷിപ്തഹസ്തമാക്ഷിപ്ത—
ദേഹമാക്ഷിപ്തപാദകം
ഉദ്വൃത്തഗാത്രമിത്യേത—
ദുദ്വൃത്തം കരണം സ്മൃതം. 122

കയ്യും കാലും ഉടലും പിൻവലിച്ചുയർന്നുകൊണ്ടുള്ള കരണത്തിനു ഉദ്വൃത്തമെന്നു പേർ.

92. ഉപസൃതകം

ആക്ഷിപ്തശ്ചരണശ്ചൈകോ
ഹസ്തസ്യൈവ വശാനുഗഃ
ആനതം ച തഥാ ഗാത്രം
തച്ചോപസൃതകം ഭവേത്. 123

ഒരു കാലും ഒരു കയ്യും പിൻവലിച്ചു ഉടൽ കുനിച്ചു കൊണ്ടുള്ള കരണം ഉപസൃതകം.

93. തലസംഘട്ടിതം

ദോളാപാദക്രമം കൃത്വാ
തലസംഘട്ടിതൌ കരൌ
രേചയേച്ച കരം വാമം
തലസംഘട്ടിതേ സദാ. 124

കാൽ മടക്കിപ്പൊക്കിയാട്ടി കൈകൊട്ടി ഇടത്തുകൈ കമിഴ്ത്തിപ്പിടിക്കുന്നതിന് തലസംഘട്ടിതമെന്നു പേർ.

94. ജനിതം

ഏകോ വക്ഷഃസ്ഥിതോ ഹസ്തോ
ദ്വിതീയശ്ച പ്രലംബിതഃ
തലാഗ്രസംസ്ഥിതഃ പാദോ
ജനിതേ കരണേ ഭവേത്. 125

ജനിതമെന്ന കരണത്തിൽ, ഒരു കൈ മാറിനു നേരെ നിർത്തുക, മറ്റേകൈ തൂക്കിയിടുക, കാൽ മുൻകാലൂന്നി വെക്കുക, ഇതൊക്കെയാണ് വേണ്ടത്.

95. അവഹിത്ഥകം

ജനിതം കരണം കൃത്വാ
ഹസ്തൌ ചാഭിമുഖാംഗുലീ
ശനൈർനിപതിതൌ ചൈവ
ജ്ഞേയം തദവഹിത്ഥകം. 126

ജനിതമെന്ന കരണത്തിലേപ്പോലെ നിന്നു കൈകൾ, വിരലുകൾ തമ്മിൽ അഭിമുഖമാകുമാറ് മെല്ലെ അടുപ്പിച്ചു കൊണ്ടുള്ള കരണം അവഹിത്ഥകം.

96. നിവേശം

കരൌ വക്ഷഃസ്ഥിതൌ കാര്യാ—
വുരോ നിർഭുഗ്നമേവ ച
മണ്ഡലസ്ഥാനകം ചൈവ
നിവേശം കരണം തു തത്. 127

രണ്ടു കയ്യും മാറിനു നേരെ പിടിച്ചു മാറിടംകൊണ്ട് അല്പം കുനിഞ്ഞു കാൽ കവച്ചുവെച്ചു കൊണ്ടുള്ള കരണം നിവേശം.

97. ഏലകാക്രീഡിതം

തലസഞ്ചരപാദാഭ്യാ—
മുത്പ്ലുത്യ പതനം ഭവേത്
സന്നതം വലിതം ഗാത്ര—
മേലകാക്രീഡിതം തു തത്. 128

രണ്ടു കാലും അമർത്തി ചവിട്ടിച്ചാടുക. ഉടൽ അല്പം വളച്ചു കുനിച്ചുമിരിക്കണം. ഈ കരണം ഏലകാക്രീഡിതം.

98. ഊരൂദ്വൃത്തം

കരമാവൃത്തകരണ—
മൂരുപൃഷ്ഠേഞ്ചിതം ന്യസേത്
ജംഘാഞ്ചിതാ തഥോദ്വൃത്താ
ഹ്യൂരൂദ്വൃത്തം തു തത് ഭവേത്. 129

59-ാമത്തെ ആവൃത്തകരണമനുസരിച്ച് ഒരു കാൽ മുന്നോട്ടും മറ്റേകാൽ പിന്നോട്ടും നീട്ടിനിന്നു കൈ തുടക്കുമേൽ വെയ്ക്കുക. കണങ്കാൽ അകന്നു കുത്തനെ നിർത്തണം. ഇതാണ് ഊരുദ്വൃത്തമെന്ന കരണം.

99. മദസ്ഖലിതകം

കരൌ പ്രലംബിതൌ കാര്യൌ
ശിരശ്ച പരിവാഹിതം
പാദൌ ച വലിതാവിദ്ധൌ
മദസ്ഖലിതകേ ദ്വിജാഃ. 130

കൈകൾ രണ്ടും തൂക്കിയിടുക. തല തിരിക്കുക. കാലുകൾ മാറിമാറി മടക്കി പിണച്ചുവെയ്ക്കുക. ഇതാണു മദസ്ഖലിതകം.

100. വിഷ്ണുക്രാന്തം

പുരഃ പ്രസാരിതഃ പാദഃ
കുഞ്ചിതോ ഗമനോന്മുഖഃ
കരൌ ച രേചിതൌ യത്ര
വിഷ്ണുക്രാന്തം തദുച്യതേ. 131

കാൽ മടക്കി മുന്നോട്ടു നടക്കുവാൻ നീട്ടിവെയ്ക്കുക. കൈകൾ കമിഴ്ത്തിപ്പിടിക്കുക. ഇതു വിഷ്ണുക്രാന്തമെന്ന കരണം.

101. സംഭ്രാന്തം

കരമാവർത്തിതം കൃത്വാ
ഹ്യൂരുപൃഷ്ഠേ നികുഞ്ചയേത്
ഊരുശ്ചൈവ തഥാവിദ്ധഃ
സംഭ്രാന്തം കരണം തു തത്. 132

കൈ വീശി തുടയ്ക്കുമേൽ കുനിച്ചുവെയ്ക്കുക. തുട വിലങ്ങനെയായിരിക്കുകയും വേണം. ഇതു സംഭ്രാന്തമെന്ന കരണം.

102. വിഷ്കംഭം

അപവിദ്ധഃ കരഃ സൂച്യാ
പാദശ്ചൈവ നികുട്ടിതഃ
വക്ഷസ്ഥശ്ച കരോ വാമോ
വിഷ്കംഭേ കരണേ ഭവേത്. 133

വലത്തുകൈ നീട്ടുക. വലത്തുകാൽ സൂചിയാക്കി ഇടത്തുകാലോടു ചേർത്തുവെയ്ക്കുക. ഇടത്തുകൈ മാറിടത്തോട് ചേർത്തുപിടിക്കുക. ഇതു വിഷ്കംഭം എന്ന കരണം.

103. ഉദ്ഘട്ടിതം

പാദാവുദ്ഘട്ടിതൌ കാര്യൌ
തലസംഘട്ടിതൌ കരൌ
നതം ച പാർശ്വം കർത്തവ്യം
ബുധൈരുദ്ഘട്ടിതേ സദാ. 134

കാലുകൾ കൊണ്ടു താളം പിടിക്കുക. കൈകൾ കൊട്ടി (താളം) പിടിക്കുക. പാർശ്വം താഴ്ത്തുകയും വേണം. ഈ കരണത്തിന് ഉൽഘട്ടിതമെന്നു പേർ.

104. വൃഷഭക്രീഡിതം

പ്രയുജ്യാലാതകം പൂർവ്വം
ഹസ്തൌ ചാപി ഹി രേചയേത്

കുഞ്ചിതാവഞ്ചിതൌ ചൈവ
വൃഷഭക്രീഡിതേ സദാ. 135

കാൽ പിന്നാക്കം നീട്ടി തിരിഞ്ഞുകൊണ്ടുള്ള അലാതചാരി ആദ്യം പ്രയോഗിച്ചു കൈകൾ കമിഴ്ത്തി നിവർത്തിപ്പിടിച്ചാൽ വൃഷഭക്രീഡിതമെന്ന കരണമായി.

105. ലോളിതം

രേചിതാവഞ്ചിതൌ ഹസ്തൌ
ലോളിതം വർത്തിതം ശിരഃ
ഉഭയോഃ പാർശ്വയോര്യത്ര
തല്ലോളിതമുദാഹൃതം. 136

കമിഴ്ത്തിപ്പരത്തിയ കൈകൾ, രണ്ടു പാർശ്വങ്ങളിലേക്കും ആട്ടിച്ചുഴറ്റിയ ശിരസ്സ്, ഇങ്ങനെയുള്ള കരണം ലോളിതം.

106. നാഗാപസർപ്പിതം

സ്ഖലിതാപസൃതൌ പാദൌ
ശിരശ്ച പരിവാഹിതം
രേചിതൌ ച തഥാ ഹസ്തൌ
സ്യാതാം നാഗാപസർപ്പിതേ. 137

ഇടറി നീങ്ങിയ കാലുകൾ, തിരിച്ച മുഖം, കമിഴ്ത്തിയ കയ്യുകൾ, ഇങ്ങനെയാണ് നാഗാപസർപ്പിതമെന്ന കരണം.

107. ശകടാസ്യം

നിഷണ്ണാംഗസ്തു ചരണം
പ്രസാര്യ തലസഞ്ചരം
ഉദ്ഘാടിതമുരഃ കൃത്വാ
ശകടാസ്യം പ്രയോജയേത് 138

ഇരുന്നു തല കുത്തി കാൽപൊക്കി നീട്ടി മാറിടം തുറന്നുകാട്ടി മറിഞ്ഞു കൊണ്ടുള്ള കരണം ശകടാസ്യം. [തല കുത്തി മറിയുക, കരണം മറിയുക എന്നെല്ലാം പറയുന്നത് ഈ കരണത്തിനാണെന്നു തോന്നുന്നു.]

108. ഗംഗാവതരണം

ഊർദ്ധ്വാംഗുലിതലഃ പാദ_
സ്ത്രിപതാകാവധോമുഖൌ
ഹസ്തൌ ശിരഃ സന്നതം ച
ഗംഗാവതരണം ത്വിതി. 139

ഒരു കാൽ മേല്പോട്ടുയർത്തി രണ്ടു കൈകളും കമിഴ്ത്തിപ്പിടിച്ചു തലതാഴ്ത്തി ക്കൊണ്ടുള്ള കരണം, ഗംഗാവതരണം. ഇങ്ങനെ നൂറ്റെട്ടു കരണങ്ങൾ.

യാനിസ്ഥാനാനി യാശ്ചാര്യോ
വ്യായാമേ ഗദിതാ നി തു
പാദ പ്രചാരസ്ത്വേഷാം തു
കരണാനാമയം ഭവേത്. 140

വ്യായാമത്തിൽ ഏതെല്ലാം നിൽപുകളും നടപ്പുകളും പറഞ്ഞിട്ടുണ്ടോ അവയിലെ ആ കാൽവെപ്പുകൾ തന്നെയാണ് ഈ കരണങ്ങൾക്കും വേണ്ടത്.

യേ ചാപി നൃത്തഹസ്താസ്തു
ഗദിതാ നൃത്തകർമ്മണി
തേഷാം സമാസതോ യോഗഃ
കരണേഷു വിഭാവ്യതേ. 141

നൃത്തവിധിയിൽ ഏതെല്ലാം നൃത്തക്കൈകൾ പറഞ്ഞിട്ടുണ്ടോ അവയെല്ലാം കരണങ്ങളിൽ ആവശ്യമുള്ളവയാണ്.

പ്രായേണ കരണേ കാര്യോ
വാമോ വക്ഷഃസ്ഥിതഃ കരഃ
ചരണസ്യാനുഗശ്ചാപി
ദക്ഷിണസ്തു ഭവേത് കരഃ 142

കരണങ്ങളിൽ മിക്കവാറും ഇടത്തെക്കൈ മാറിടത്തിനുനേരെയായിരിക്കണം. വലത്തെക്കൈ കാലിന്നനുസരിച്ചുമിരിക്കണം.

ചാര്യശ്ചൈവ തു യാഃ പ്രോക്താ
നൃത്തഹസ്താസ്തഥൈവ ച
സാ മാതൃകേതി വിജ്ഞേയാ
തദ്ഭേദാത് കരണാനി തു. 143

ചാരികൾക്കും നൃത്തക്കൈകൾക്കും മാതൃകയെന്നു പറയുന്നു. ആ മാതൃകകൾ ഇടകലർന്നു കരണങ്ങളും ഉണ്ടാവുന്നു.

അഷ്ടോത്തരശതം ഹ്യേതത്
കരണാനാം മയോദിതം
അതഃ പരം പ്രവക്ഷ്യാമി
ഹ്യംഗഹാരവികല്പനം. 144

നൂറ്റെട്ട് കരണങ്ങൾ ഇതാ ഞാൻ പറഞ്ഞുകഴിഞ്ഞു. ഇനി അംഗഹാരങ്ങളുടെ വകഭേദങ്ങൾ പറയാം.

## അംഗഹാരങ്ങൾ

1. സ്ഥിരഹസ്തം

പ്രസാര്യോത്ക്ഷിപ്യ ച കരൌ
സമപാദം പ്രയോജയേത്
വ്യംസിതാപസൃതം സവ്യം
ഹസ്തമൂർദ്ധ്വം പ്രസാരയേത്
പ്രത്യാലീഢം തതഃ കൃത്വാ
തഥൈവ ച നികുട്ടകം
ഊരൂദ്വൃത്തം തതഃ കുര്യാ—
ദാക്ഷിപ്തം സ്വസ്തികം തതഃ
നിതംബം കരിഹസ്തം ച
കടിച്ഛിന്നം ച യോഗതഃ

സ്ഥിരഹസ്തോ ഭവേദേഷ
ത്വംഗഹാരോ ഹരപ്രിയഃ. 145

രണ്ടു കയ്യും നീട്ടി ഉയർത്തി സമപാദമായ സമനഖമെന്ന കരണം (5) പ്രയോഗിക്കുക. പിന്നെ വ്യംസിതകരണം (48) പ്രയോഗിച്ച് അതിൽ അകറ്റിയിട്ടുള്ള വലത്തുകൈ മേൽപ്പോട്ടു നീട്ടുക. പിന്നെ വലത്തുകാൽ കുനിച്ച് ഇടത്തുകാൽ നീട്ടി പ്രത്യാലീഢം എന്ന നിലയിൽ നിന്ന് നികുട്ടകം (9), ഊരുദ്വൃത്തം (98), ആക്ഷിപ്തം (55), സ്വസ്തികം (15), നിതംബം (85), കരിഹസ്തം (87), കടിച്ഛിന്നം (11) എന്നീ കരണങ്ങൾ ക്രമത്തിൽ തുടർച്ചയായി ചെയ്യുക. ഇങ്ങനെ ഈ ഒമ്പതു കരണങ്ങൾ ചേർത്തു പ്രയോഗിച്ചാൽ സ്ഥിരഹസ്തം എന്ന അംഗഹാരമായി. ഇത് ശിവന് ഏറ്റവും ഇഷ്ടപ്പെട്ട അംഗഹാരമാണ്.

2. പര്യസ്തകം

തലപുഷ്പാപവിദ്ധേ ദ്വേ
വർത്തിതം സനികുട്ടകം
ഊരൂദ്വൃത്തം തഥാക്ഷിപ്ത—
മുരോമണ്ഡലമേവ ച
നിതംബം കരിഹസ്തം ച
കടിച്ഛിന്നം തഥൈവ ച
ഏഷേ പര്യസ്തകോ നാമ
ത്വംഗഹാരോ ഹരോത്ഭവഃ. 146

തലപുഷ്പപുടം (1), അപവിദ്ധം (4), വർത്തിതം (2), നികുട്ടകം (9) എന്നീ നാലു കരണങ്ങൾ ചെയ്തശേഷം പ്രത്യാലീഢമെന്ന നിലയിൽ നിന്ന് നികുട്ടകം (9), ഊരുദ്വൃത്തം (98), ആക്ഷിപ്തം (55), ഉരോമണ്ഡലം (54), നിതംബം (85), കരിഹസ്തം (87), കടിച്ഛിന്നം (11) എന്ന ഏഴു കരണങ്ങൾ യഥാക്രമം ചേർന്നാൽ അത് പര്യസ്തകം എന്ന അംഗഹാരമായി. ഇതു പരമശിവനിൽ നിന്ന് ഉത്ഭവിച്ചതാണ് (ഇതിൽ നികുട്ടകം രണ്ടുപ്രാവശ്യം വരുന്നുണ്ട്. പത്തു കരണങ്ങളുടെ യോഗമാണ് പര്യസ്തകം എന്ന് സാരം.).

3. സൂചീവിദ്ധം

അലപത്മകസൂചീം ച
കൃത്വാ വിക്ഷിപ്തമേവ ച
ആവർത്തിതം തതഃ കുര്യാത്
തഥൈവ ച നികുട്ടകം
ഊരുദ്വൃത്തം തഥാക്ഷിപ്ത—
മുരോമണ്ഡലമേവ ച
കരിഹസ്തം കടിച്ഛിന്നം
സൂചീവിദ്ധോ ഭവേദയം. 147

അലപത്മകഹസ്തത്തോടുകൂടിയ അർദ്ധസൂചിയെന്ന കരണം (77) ആദ്യം ചെയ്ത് തുടർച്ചയായി വിക്ഷിപ്തം (58), ആവർത്തം (59) എന്നീ കരണങ്ങൾ ചെയ്യുക. പിന്നെ നികുട്ടകം (8), ഊരുദ്വൃത്തം (98), ആക്ഷിപ്തം (55), ഉരോമണ്ഡലം (54), കരിഹസ്തം (87), കടിച്ഛിന്നം (11)

എന്നീ കരണങ്ങൾ ക്രമത്തിൽ ചെയ്യുക. ഇങ്ങനെ ഒമ്പതു കരണങ്ങളുടെ യോഗമാണു സൂചീവിദ്ധം എന്ന അംഗഹാരം.

4. അപവിദ്ധം

അപവിദ്ധം തു കരണം
സൂചീവിദ്ധം തഥൈവ ച
ഉദ്വേഷ്ടിതേന ഹസ്തേന
ത്രികം തു പരിവർത്തയേത്
ഉരോമണ്ഡലകൌ ഹസ്തൌ
കടിച്ഛിന്നം തഥൈവ ച
അപവിദ്ധോംഗഹാരശ്ച
വിജ്ഞേയോയം പ്രയോക്തൃഭിഃ. 148

അപവിദ്ധം (4), സൂചീവിദ്ധം (78) എന്നീ കരണങ്ങൾ ചെയ്തു കൈ ഒക്കത്തൂന്നി അരക്കെട്ടു തിരിക്കുക. കൈകൾ മാറിടത്തിൽ ചുഴറ്റി ഉരോമണ്ഡലകം എന്ന കരണം (54) പ്രയോഗിച്ചു കടിച്ഛിന്നവും (11) ചെയ്യുക. ഇങ്ങനെ നാലു കരണങ്ങൾ ചേർന്നാൽ അപവിദ്ധമെന്ന അംഗഹാരമായി.

5. ആക്ഷിപ്തകം

കരണം നൂപുരം കൃത്വാ
വിക്ഷിപ്താലാതകേ പുനഃ
പുനരാക്ഷിപ്തകം കുര്യാ—
ദുരോമണ്ഡലകം തഥാ
നിതംബം കരിഹസ്തം ച
കടിച്ഛിന്നം തഥൈവ ച
ആക്ഷിപ്തകഃ സ വിജ്ഞേയോ
ഹ്യംഗഹാരഃ പ്രയോക്തൃഭിഃ. 149

നൂപുരം (36), വിക്ഷിപ്തം (58), അലാതകം (18), ആക്ഷിപ്തകം (55), ഉരോമണ്ഡലകം (54), നിതംബം (85), കരിഹസ്തം (87), കടിച്ഛിന്നം (11) ഇങ്ങനെ എട്ടു കരണങ്ങൾ ചേർന്നാൽ ആക്ഷിപ്തകം എന്ന അംഗഹാരമായി.

6. ഉദ്ഘട്ടിതം

ഉദ്വേഷ്ടിതാപവിദ്ധസ്തു
കരഃ പാദോ നികുട്ടിതഃ
പുനസ്തേനൈവ യോഗേന
വാമപാർശ്വേ ഭവേദഥ
ഉരോമണ്ഡലകൌ ഹസ്തൌ
നിതംബം കരിഹസ്തകം
കർത്തവ്യം സകടിച്ഛിന്നം
നൃത്തേ തൂദ്ഘട്ടിതേ സദാ. 150

വലത്തു ഭാഗത്തു വലത്തുകൈ മേല്പോട്ടെടുത്തു താഴ്ത്തി, വലത്തു കാൽ മടമ്പുകൊണ്ടു നിലത്തു കൊട്ടുക. പിന്നെ ഇടത്തുഭാഗത്തും അതുപോലെ

ചെയ്യുക. ഇങ്ങനെ നികുട്ടകം (9) എന്ന കരണം രണ്ടുഭാഗത്തും വെവ്വേറെ കാണിച്ച്, പിന്നെ ഉരോമണ്ഡലകം (54), നിതംബം (85), കരിഹസ്തം (87), കടിച്ഛിന്നം (11) എന്നീ നാലു കരണങ്ങൾ പ്രയോഗിക്കുക. മേൽകാണിച്ച അഞ്ചു കരണങ്ങളുടെ യോഗമാണ് ഉദ്ഘട്ടിതം എന്ന അംഗഹാരം.

7. വിഷ്ക്കംഭം

പര്യായോദ്വേഷ്ടിതൌ ഹസ്തൌ
പാദൌ ചൈവ നികുട്ടിതൌ
കുഞ്ചിതാവഞ്ചിതൌ ചൈവ
ഹ്യൂരൂദ്വൃത്തം തഥൈവ ച
ചതുരശ്രം കരം കൃത്വാ
പാദേന ച നികുട്ടകം
ഭുജംഗത്രാസിതം ചൈവ
കരം ചോദ്വേഷ്ടിതം പുനഃ
പരിച്ഛിന്നം ച കർത്തവ്യം
ത്രികം ഭ്രമരകേണ തു
കരിഹസ്തം കടിച്ഛിന്നം
വിഷ്കംഭഃ പരികീർത്തിതഃ. 151

രണ്ടു കയ്യും മേൽപ്പോട്ടു ചുറ്റിയെടുക്കുക, രണ്ടുകാൽ മടമ്പു കൊണ്ടും നിലത്തു കൊട്ടുക, കൈകൾ കുനിക്കുക, കാലുകൾകൊണ്ടു പരത്തിച്ചവിട്ടുക. പിന്നെ ഊരുദ്വൃത്തം എന്ന കരണം (98) ചെയ്യുക. കൈ ചതുരമാക്കി കാൽമടമ്പു കൊണ്ടു നിലത്തു ചവിട്ടുക. ഭുജംഗത്രാസിതമെന്ന കരണം ചെയ്ത് കൈ മേല്പോട്ടു ചുറ്റിയെടുത്തു ഭ്രമരകരണം (38) കൊണ്ട് അരക്കെട്ടൊടിച്ച്, കരിഹസ്തം (87), കടിച്ഛിന്നം (11) എന്നീ കരണങ്ങൾ ചെയ്യുക. ഇത് വിഷ്കംഭം എന്ന അംഗഹാരം.

8. അപരാജിതം

ദണ്ഡപാദകരം കൃത്വാ
വിക്ഷിപ്യാക്ഷിപ്യ ചൈവ ഹി
വ്യംസിതം വാമഹസ്തം ച
സഹ പാദേന സർപ്പയേത്
ചതുരശ്രം കരം കൃത്വാ
പാദേന ച നികുട്ടകം
ഭുജംഗത്രാസിതം ചൈവ
കരം ചോദ്വേഷ്ടിതം പുനഃ
നികുട്ടകദ്വയം കാര്യ—
മാക്ഷിപ്തം മണ്ഡലോരസി
കരിഹസ്തം കടിച്ഛിന്നം
കർത്തവ്യമപരാജിതേ. 152

ദണ്ഡപാദകരണത്തിൽ (82) പറഞ്ഞ മാതിരി കൈ വീശി മടക്കി, വ്യംസിതകരണത്തിൽ (48) പറഞ്ഞപോലെ ഇടത്തുകൈ മാറിനുനേരെ

കമിഴ്ത്തിപ്പിടിച്ച് ഇടത്തുകാൽ നിരക്കിനീക്കി ചതുരക്കൈ പിടിച്ച് കാൽമടമ്പുകൊണ്ട് നിലം കൊട്ടി ഭുജംഗത്രാസിതകരണം (24) ചെയ്തു, കൈ മേൽപോട്ടു ചുറ്റിയെടുത്ത് നികുട്ടകവും (9), അർദ്ധനികുട്ടകവും (10), ചെയ്ത് ഉരോമണ്ഡലം (54), ആക്ഷിപ്തം (55), കരിഹസ്തം (87), കടിച്ഛിന്നം (11) എന്നീ കരണങ്ങൾ ചെയ്യുക. ഇങ്ങനെ ഒമ്പതു കരണങ്ങൾ തുടർച്ചയായി ചെയ്യുന്നത് അപരാജിതം എന്ന അംഗഹാരം.

9. വിഷ്കംഭാപസൃതം

കുട്ടിതം കരണം കൃത്വാ
ഭുജംഗത്രാസിതം തഥാ
രേചിതേന തു ഹസ്തേന
പതാകം ഹസ്തമാദിശേത്
ആക്ഷിപ്തകം പ്രയുഞ്ജീത
ഹ്യുരോമണ്ഡലകം തഥാ
ലതാഖ്യം സകടിച്ഛിന്നം
വിഷ്കംഭാപസൃതേ ഭവേത്. 153

നികുട്ടകം, അർദ്ധനികുട്ടകം, (9,10) എന്നീ കരണങ്ങൾ ചെയ്ത് ഭുജംഗത്രസ്ത രേചിതത്തിൽ (35) കൈ കമിഴ്ത്തി പതാകമുദ്ര പിടിപ്പിക്കുക. ആക്ഷിപ്തകം (55), ഉരോമണ്ഡലകം (54) ഓരോ കൈ തൂക്കിയാട്ടിക്കൊണ്ടുള്ള കടിച്ഛിന്നം (11) എന്നീ കരണങ്ങളും ചെയ്യുക. ഇങ്ങനെ ആറു കരണങ്ങളുടെ യോഗം വിഷ്കംഭാപസൃതമെന്ന അംഗഹാരം.

10. മത്താക്രീഡം

ത്രികം സുവലിതം കൃത്വാ
നൂപുരം കരണം തഥാ
ഭുജംഗത്രാസിതം സവ്യം
തഥാ വൈശാഖരേചിതം
ആക്ഷിപ്തകം തതഃ കൃത്വാ
പരിച്ഛിന്നം തഥൈവ ച
ബാഹ്യ ഭ്രമരകം കുര്യാ—
ദുരോമണ്ഡലമേവ ച
നിതംബം കരിഹസ്തം ച
കടിച്ഛേദം തഥൈവ ച
മത്താക്രീഡോ ഭവേദേഷ
ഹ്യംഗഹാരോ ഹരപ്രിയഃ. 154

അരക്കെട്ടു നന്നായി തിരിച്ചു ഭ്രമരകരണം (38) ചെയ്ത് നൂപുരവും (36), ഭുജംഗത്രാസിതവും (24), വലതു ഭാഗം കൊണ്ടുമാത്രം വൈശാഖരേചിതവും (37) ചെയ്ത് ആക്ഷിപ്തകം (55), ഛിന്നം (45) ഇടതുഭാഗം കൊണ്ടുമാത്രം ഭ്രമരകം (38), ഉരോമണ്ഡലകം (54), നിതംബം (85), കരിഹസ്തം (87), കടിച്ഛിന്നം (11) എന്നീ കരണങ്ങൾ ചെയ്യുക. പത്തു കരണങ്ങളുടെ യോഗമായ മത്താക്രീഡമെന്ന ഈ അംഗഹാരം പരമശിവന് ഏറ്റവും ഇഷ്ടപ്പെട്ടതാണ്.

11. സ്വസ്തികരേചിതം

രേചിതം ഹസ്തപാദം തു
കൃത്വാ വൃശ്ചികമേവ ച
പുനസ്തേനൈവ യോഗേന
വൃശ്ചികം സമ്പ്രയോജയേത്
നികുട്ടകം തഥാ ചൈവ
സവ്യാസവ്യകൃതം ക്രമാത്
ലതാഖ്യഃ സകടിച്ഛേദോ
ഭവേത് സ്വസ്തികരേചിതേ. 155

കയ്യും കാലും കമിഴ്ത്തിക്കൊണ്ടുള്ള വൈശാഖരേചിതം (37) ചെയ്തു വൃശ്ചികം ചെയ്ത് (47), വീണ്ടും വൈശാഖരേചിത വൃശ്ചികങ്ങൾ ചെയ്ത് ഇടത്തും വലത്തും നികുട്ടകം (9) ചെയ്ത് കൈ തൂക്കി കടിച്ഛിന്നം (11) ചെയ്യുക. സ്വസ്തിക രേചിതമെന്ന അംഗഹാരത്തിലെ കരണക്രമം ഇങ്ങനെയാണ്.

12. പാർശ്വസ്വസ്തികം

പാർശ്വേതു സ്വസ്തികം ബദ്ധ്വാ
കാര്യം ത്വർദ്ധനികുട്ടകം
ദ്വിതീയസ്യ ച പാർശ്വസ്യ
വിധിഃ സ്യാദയമേവ ഹി
തതശ്ച കരമാവർത്ത്യ
ഊരുപൃഷ്ഠേ നിപാതയേത്
ഊരുദ്വൃത്തം തതഃ കുര്യാ—
ദാക്ഷിപ്തം പുനരേവ ഹി
നിതംബം കരിഹസ്തം ച
കടിച്ഛിന്നം തഥൈവ ച
പാർശ്വസ്വസ്തിക ഇത്യേഷ
ഹ്യംഗഹാരഃ പ്രകീർത്തിതഃ. 156

ഒരു ഭാഗത്തു ദിക്സ്വസ്തികം (17) ചെയ്ത് അതേ ഭാഗം കൊണ്ട് അർദ്ധനികുട്ടകം (10) ചെയ്തു മറ്റേ ഭാഗം കൊണ്ടും ദിക്സ്വസ്തികാർദ്ധനികുട്ടകങ്ങൾ ചെയ്യുക. അനന്തരം കൈ പിന്തിരിച്ചു തുടക്കുമേൽ വെച്ച് അപവിദ്ധകരണം (4) ചെയ്യുക. പിന്നെ ക്രമത്തിൽ ഊരുദ്വൃത്തം (98), ആക്ഷിപ്തം (55), നിതംബം(85), കരിഹസ്തം (87), കടിച്ഛിന്നം (11) എന്നീ കരണങ്ങൾ ചെയ്യുക. ഇത് പാർശ്വസ്വസ്തികമെന്ന അംഗഹാരമാണ്.

13. വൃശ്ചികാപസൃതം

വൃശ്ചികം കരണം കൃത്വാ
ലതാഖ്യം ഹസ്തമേവ ച
തമേവ ച കരം ഭൂയോ
നാസാഗ്രേ സന്നികുഞ്ചയേത്

തമേവോദ്വേഷ്ടിതം കൃത്വാ
നിതംബം പരിവർത്തയേത്
കരിഹസ്തം കടിച്ഛിന്നം
വൃശ്ചികാപസൃതേ ഭവേത്. 157

ലതാവൃശ്ചികകരണം (44) ചെയ്ത് അതേ കൈ മൂക്കിനു മുകളിൽ കുനിച്ചു പിടിച്ചു നികുഞ്ചിതകരണം ചെയ്തു (26), ആ കൈകൊണ്ടു തന്നെ മേൽപ്പോട്ടു ചുറ്റിപ്പിടിച്ച് മത്തല്ലി (27) ചെയ്ത്, നിതംബം (85), കരിഹസ്തം (87), കടിച്ഛിന്നം (11) എന്നീ കരണങ്ങൾ ചെയ്യുക. ഇതാണ് വൃശ്ചികാപസൃതമെന്ന അംഗഹാരം.

14. ഭ്രമരം

കൃത്വാ നൂപുരവാദം തു
തഥാക്ഷിപ്തകമേവ ച
കടിച്ഛിന്നം ച കർത്തവ്യം
സൂചീവിദ്ധം തഥൈവ ച
നിതംബം കരിഹസ്തം ചാ—
പ്യുരോമണ്ഡലകം തഥാ
കടിച്ഛിന്നം തതശ്ചൈവ
ഭ്രമരഃ സ തു സംജ്ഞിതഃ. 158

നൂപുരം (36), ആക്ഷിപ്തകം (55), കടിച്ഛിന്നം (11), സൂചീവിദ്ധം (78), നിതംബം (85), കരിഹസ്തം (87), ഉരോമണ്ഡലകം (54), കടിച്ഛിന്നം (11) ഇങ്ങനെ എട്ടു കരണങ്ങളുടെ യോഗം ഭ്രമരം എന്ന അംഗഹാരം.

15. മത്തസ്ഖലിതകം

മത്തല്ലികരണം കൃത്വാ
കരമാവർത്ത്യ ദക്ഷിണം
കപോലസ്യ പ്രദേശേ തു
കാര്യം സമ്യങ്നികുഞ്ചിതം
അപവിദ്ധം തഥാ ചൈവ
തലസംസ്ഫോടസംയുതം
കരിഹസ്തം കടിച്ഛിന്നം
മത്തസ്ഖലിതകേ ഭവേത്. 158

മത്തല്ലികരണം (27) ചെയ്ത് വലത്തുകൈ പിന്തിരിച്ച് കവിൾത്തടത്തിൽ കുനിച്ചു പിടിച്ച്, ഗണ്ഡസൂചികരണം (71) ചെയ്ത്, തോൾ നന്നായി കുനിച്ച് ലീനകരണം (6) ചെയ്ത്, അപവിദ്ധം (4), തലസംസ്ഫോടിതം (69), കരിഹസ്തം (87), കടിച്ഛിന്നം (11) എന്നീ കരണങ്ങൾ ചെയ്യുക. മത്തസ്ഖലിതകം എന്ന അംഗഹാരമാണിത്.

16. മദവിലസിതം

ദോളൈഃ കരൈഃ പ്രചലിതൈഃ
സ്വസ്തികാപസൃതൈഃ പദൈഃ
അഞ്ചിതൈർവലിതൈർഹസ്തൈ—
സ്തലസംഘട്ടിതൈസ്തഥാ

നികുട്ടിതം ച കർത്തവ്യ—
മൂരൂദ്വൃത്തം തഥൈവ ച
കരിഹസ്തം കടിച്ഛിന്നം
മദാദ്വിലസിതേ ഭവേത്. 159

കൈകൾ ഊഞ്ഞാലാട്ടി മദസ്ഖലിതകം (99) എന്ന കരണം ചെയ്ത കാലുകൾ പിണച്ചകറ്റിവെച്ചു മത്തല്ലി കരണം (27) പ്രയോഗിച്ചു പരത്തിത്തിരിച്ച കൈകൾ കൊട്ടി തലസംസ്ഫോടിതകരണം (69) ചെയ്തു നികുട്ടകം (9), ഊരുദ്വൃത്തം (98) കരിഹസ്തം (87), കടിച്ഛിന്നം (11) എന്നീ നാലു കരണങ്ങൾ ക്രമത്തിൽ ചെയ്യുക. ഈ ഏഴു കരണങ്ങൾ ചേർന്നാൽ മദവിലസിതം എന്ന അംഗഹാരമായി.

17. ഗതിമണ്ഡലം

മണ്ഡലസ്ഥാനകം കൃത്വാ
തഥാ ഹസ്തൌ ച രേചിതൌ
ഉദ്ഘട്ടിതേന പാദേന
മത്തല്ലികരണം ഭവേത്
ആക്ഷിപ്തം കരണം ചൈവ
ഹ്യുരോമണ്ഡലമേവ ച
കടിച്ഛിന്നം തഥാ ചൈവ
ഭവേത്തു ഗതിമണ്ഡലേ. 161

കാൽമുട്ടുകൾ അകറ്റി മണ്ഡലത്തിൽ നിന്നു കൈകൾ മാറിൽ സ്വസ്തികമാക്കി പിണച്ചുപിടിച്ചു മണ്ഡലസ്വസ്തികമെന്ന കരണം (8) ചെയ്ത് മാറിടം കുനിച്ച് നിവേശമെന്ന കരണവും (96) ചെയ്തു കൈകൾ കമിഴ്ത്തി ഉന്മത്തകം എന്ന കരണം (114) ചെയ്തു കാൽമടമ്പുകൾ കൊണ്ടു നിലം തട്ടി, ഉത്ഘട്ടിതം (103) ചെയ്തു മത്തല്ലിയും (27) ചെയ്തു, ആക്ഷിപ്തം (55), ഉരോമണ്ഡലം (54), കടിച്ഛിന്നം (11) എന്നീ മൂന്നു കരണങ്ങൾ ചെയ്യുക. ഇതു ഗതിമണ്ഡലമെന്ന അംഗഹാരം.

18. പരിച്ഛിന്നം

സമപാദം പ്രയുജ്യാഥ
പരിച്ഛിന്നം ത്വനന്തരം
ആവിദ്ധേന തു പാദേന
ബാഹ്യഭ്രമരകം തഥാ
വാമസൂച്യാ ത്വതിക്രാന്തം
ഭുജംഗത്രാസിതം തഥാ
കരിഹസ്തം കടിച്ഛിന്നം
പരിച്ഛിന്നേ വിധീയതേ. 162

കാൽ നേരെ വെച്ചു നിന്നു സമനഖകരണം (5) പ്രയോഗിച്ചു ഛിന്നം (45) ചെയ്ത് കാലുകൾ കൂട്ടിയടിച്ച് സംഭ്രാന്തം (101) ചെയ്ത് ഭ്രമരകവും (38) ചെയ്ത് ഇടത്തുകാൽ കൊണ്ടു അർദ്ധസൂചിയും (77) അതിക്രാന്തം (66) ഭുജംഗത്രാസിതം (24) കരിഹസ്തം (87) കടിച്ഛിന്നം(11) എന്നീ കരണങ്ങളും ചെയ്യുക. ഈ ഒമ്പതു കരണങ്ങൾ ചേർന്നത് പരിച്ഛിന്നമെന്ന അംഗഹാരം.

19. പരിവൃത്തകരേചിതം

ശിരസസ്തൂപരി സ്ഥാപ്യൌ
സ്വസ്തികൌ വിച്യുതൌ കരൌ
തതഃ സവ്യം കരം ചാപി
ഗാത്രമാനമ്യ രേചയേത്
പുനരുത്ഥാപയേത്തത്ര
ഗാത്രമുന്നമ്യ രേചിതം
ലതാഖ്യൌ ച കരൌ കൃത്വാ
വൃശ്ചികം സമ്പ്രയോജയേത്
രേചിതം കരിഹസ്തം ച
ഭുജംഗത്രാസിതം തഥാ
ആക്ഷിപ്തകം പ്രയുഞ്ജീത
സ്വസ്തികം പാദമേവ ച
പരാങ്മുഖവിധിർഭൂയ
ഏവമേവ ഭവേദിഹ
കരിഹസ്തം കടിച്ഛിന്നം
പരിവൃത്തകരേചിതേ. 162

തലയ്ക്കുമേൽ കൈകൾ പിണച്ചു സ്വസ്തികമാക്കി പടം താഴ്ത്തിവെച്ചു നിതംബകരണം പ്രയോഗിച്ചു (85) കുമ്പിട്ട് വലത്തുകൈ കമിഴ്ത്തിത്താഴ്ത്തി സ്വസ്തികരേചിതം (7) വിക്ഷിപ്താക്ഷിപ്തകം (21) എന്നീ കരണങ്ങൾ ചെയ്തു നിവർന്നു കൈകൾ തൂക്കി ലതാവൃശ്ചികം (44) ചെയ്തു കൈകൾ കമിഴ്ത്തി ഉന്മത്തകരണം (14) ചെയ്ത് കരിഹസ്തം(87) ഭുജംഗത്രാസിതം (24) ആക്ഷിപ്തകം(55) എന്നീ കരണങ്ങൾ ചെയ്ത് കാൽ പിണച്ചുവെച്ചു നിതംബം (85) ചെയ്യുക. പിന്തിരിഞ്ഞിട്ടും ഇപ്രകാരമൊക്കെ ചെയ്യുക. പിന്നെ കരിഹസ്തവും കടിച്ഛിന്നവും(87, 11) ചെയ്യുക. ഇതാണു പരിവൃത്തകരേചിതമെന്ന അംഗഹാരം.

20. വൈശാഖരേചിതം

രേചിതൗ സഹ ഗാത്രേണ
ഹ്യപവിദ്ധകരൗ തഥാ
പുനസ്തേനൈവ ദേശേന
ഗാത്രമുന്നമ്യ രേചയേത്
കുര്യാന്നൂപുരപാദം ച
ജംഭൂഗത്രാസിതം തഥാ
രേചിതം മണ്ഡലം ചൈവ
ബാഹുശീർഷേ നികുഞ്ചയേത്
ഊരുദ്വൃത്തം തഥാക്ഷിപ്ത—
മുരോമണ്ഡലമേവ ച
കരിഹസ്തം കടിച്ഛിന്നം
കുര്യാദ്വൈശാഖരേചിതേ. 163

കുമ്പിട്ടു കൈകൾ കമിഴ്ത്തി നീട്ടി വൈശാഖരേചിതകരണം (37) ചെയ്ത് നിവർന്ന് അവിടെത്തന്നെ വീണ്ടും ചെയ്യുക. നൂപുരപാദംകൊണ്ടു നൂപുരകരണം (36) ചെയ്തു ഭൂജംഗത്രാസിതം (24) ചെയ്യുക. എന്നിട്ടു കൈകൾ കമിഴ്ത്തി ഉന്മത്തകരണം (14) ചെയ്തു മണ്ഡലസ്വസ്തികം (8) തോളിൽ കൈകൾ കുനിച്ചുവെച്ചു നികുട്ടകം (9) ഇവ ചെയ്യുക. പിന്നീട് ഊരുദ്വൃത്തം (98) ആക്ഷിപ്തകം (55) ഉരോമണ്ഡലം (54) കരിഹസ്തം (87) കടിച്ഛിന്നം (11) എന്നീ കരണങ്ങളും ചെയ്യുക. ഇതാണു വൈശാഖരേചിതമെന്ന അംഗഹാരം.

21. പരാവൃത്തം

ആദ്യം തു ജനിതം കൃത്വാ
പാദമേകം പ്രസാരയേത്
തഥൈവാലാതകം കുര്യാത്
ത്രികം തു പരിവർത്തയേത്
അഞ്ചിതം വാമഹസ്തം ച
ഗണ്ഡദേശേ നികുട്ടയേത്
കടിച്ഛിന്നം തഥാ ചൈവ
പരാവൃത്തേ പ്രയോജയേത്. 164

ആദ്യം ജനിതകരണം (94) ചെയ്ത് ഒരു കാൽ നീട്ടി ശകടാസ്യകരണം (107) ചെയ്യുക. പിന്നെ അലാതകം ചെയ്ത് (18) അരക്കെട്ട് തിരിച്ച് ഭ്രമരകം ചെയ്ത് (38) ഇടത്തുകൈക്കുമ്പിൾ കവിൾചേർത്തു വെയ്ക്കുക. കടിച്ഛിന്നവും (11) ചെയ്യുക. ഇതാണു പരാവൃത്തമെന്ന അംഗഹാരം.

22. അലാതകം

സ്വസ്തികം കരണം കൃത്വാ
വ്യംസിതൗ ച കരൗ പുനഃ
അലാതകം പ്രയുഞ്ജീത
ഊർദ്ധ്വജാനു നികുഞ്ചിതം.
അർദ്ധസൂചി ച വിക്ഷിപ്ത—
മുദ്വൃത്താക്ഷിപ്തകേ തഥാ
കരിഹസ്തം കടിച്ഛിന്ന—
മംഗഹാരേ ഹ്യലാതകേ. 165

സ്വസ്തികം (15), വ്യംസിതം (48), അലാതകം (18), ഊർദ്ധ്വജാനു (25), നികുഞ്ചിതം (26), അർദ്ധസൂചി (77), വിക്ഷിപ്തം (58), ഉദ്വൃത്തം (91), ആക്ഷിപ്തകം (55), കരിഹസ്തം (87), കടിച്ഛിന്നം (11)– ഈ പതിനൊന്നു കരണങ്ങളുടെ യോഗമാണ് അലാതകം എന്ന അംഗഹാരം.

23. പാർശ്വച്ഛേദം

നികുട്യ വക്ഷസി കരാ—
വൂർദ്ധ്വജാനു പ്രയോജയേത്
ആക്ഷിപ്തം സ്വസ്തികം കൃത്വാ
ത്രികം തു പരിവർത്തയേത്.

ഉരോമണ്ഡലകൌ ഹസ്തൌ
നിതംബം കരിഹസ്തകം
കടിച്ഛിന്നം തഥാ ചൈവ
പാർശ്വച്ഛേദേ വിധീയതേ. 166

കൈകൾ മാറിൽ തട്ടിച്ചു വൃശ്ചികകുട്ടിതം (42) ചെയ്ത് ഊർദ്ധ്വജാനുകം (25) ആക്ഷിപ്തകം (55) സ്വസ്തികം (15) ഇവ ചെയ്ത് അരക്കെട്ടുതിരിച്ച് ഉരോമണ്ഡലകം (54) കൈകൾകൊണ്ടു ചെയ്തു നിതംബം (85) കരിഹസ്തം (87) കടിച്ഛിന്നം (11) എന്നീ കരണങ്ങൾ പ്രയോഗിക്കുക. ഇത് പാർശ്വച്ഛേദമെന്ന അംഗഹാരം.

24. വിദ്യുദ്ഭ്രാന്തം

സൂചീം വാമപദം ദദ്യാ—
ദ്വിദ്യുദ്ഭ്രാന്തം ച ദക്ഷിണം
ദക്ഷിണേന പുനഃ സൂചീം
വിദ്യുദ്ഭ്രാന്തം ച വാമകം
പരിച്ഛിന്നം തഥാ ചൈവ
ത്രികം തു പരിവർത്തയേത്
ലതാഖ്യം സകടിച്ഛിന്നം:
വിദ്യുദ്ഭ്രാന്തശ്ച സ സ്മൃതഃ. 167

ആദ്യം ഇടത്തുകാൽകൊണ്ട് അർദ്ധസൂചി (77), വലത്തുകാൽകൊണ്ട് വിദ്യുദ്ഭ്രാന്തം (65), പിന്നെ വലത്തുകാൽകൊണ്ട് അർദ്ധസൂചി, ഇടത്തതു കൊണ്ട് വിദ്യുദ്ഭ്രാന്തം. പിന്നെ ഛിന്നം (45) ചെയ്ത് അരക്കെട്ടു തിരിക്കുക. അനന്തരം ലതാവൃശ്ചികം (44), കടിച്ഛിന്നം (11)എന്നീ രണ്ടു കരണങ്ങൾ. ഇത് വിദ്യുദ്ഭ്രാന്തമെന്ന അംഗഹാരം.

25. ഉദ്വൃത്തകം

കൃത്വാ നൂപുരപാദം തു
സവ്യവാമൌ പ്രലംബിതൌ
കരൌ പാർശ്വേ തതസ്താഭ്യാം
വിക്ഷിപ്തം സമ്പ്രയോജയേത്
താഭ്യാം സൂചീ തഥാ ചൈവ
ത്രികം തു പരിവർത്തയേത്
ലതാഖ്യം സകടിച്ഛിന്നം
കുര്യാദുദ്വൃത്തകേ സദാ. 168

നൂപുരകരണം (36) ചെയ്തു വലത്തുകൈ തൂക്കി ഭുജംഗാഞ്ചിതകം (40) ചെയ്ത് ഇടത്തുകയ്യും തൂക്കി ഗൃധ്രാവലീനകം (74) ചെയ്ത് അനന്തരം ആ കൈകൾകൊണ്ടു വിക്ഷിപ്തം (58) ചെയ്യുക. ആ കൈകൾ കൊണ്ടു തന്നെ സൂചി (76) ചെയ്ത് അരക്കെട്ടുതിരിച്ചു നിതംബം (85) ചെയ്ത് ലതാവൃശ്ചികവും (44) കടിച്ഛിന്നവും (11) ചെയ്യുക. സൂചിക്കുശേഷം നിതംബത്തിനു മുമ്പായി ഉദ്വൃത്തവും ചെയ്യണം. ഈ അംഗഹാരത്തിന് ഉദ്വൃത്തകം എന്നു പേർ.

26. ആലീഢം

ആലീഢവ്യംസിതൌ ഹസ്തൌ
ബാഹുശീർഷേ നികുട്ടയേത്
നൂപുരശ്ചരണോ വാമ—
സ്തഥാലാതശ്ച ദക്ഷിണഃ
തേനൈവാക്ഷിപ്തകം കുര്യാ—
ദുരോമണ്ഡലകൌ കരൌ
കരിഹസ്തം കടിച്ഛിന്ന—
മാലീഢേ സമ്പ്രയോജയേത്. 169

ആദ്യം ആലീഢനിലയിൽ നിന്നു വ്യംസിതകരണം (48) ചെയ്തു തോളിൽ കൈകൾ ഒട്ടിച്ചുവെച്ച് നികുട്ടകം ചെയ്ത് (9) ഇടത്തുകാൽ കൊണ്ട് നൂപുരം(36) ചെയ്തു വലത്തുകാൽ കൊണ്ട് അലാതകം (18) ചെയ്ത് അതുകൊണ്ടുതന്നെ ആക്ഷിപ്തകവും (55) ചെയ്യുക. പിന്നെ ഉരോമണ്ഡലകം (54) കരിഹസ്തം (87) കടിച്ഛിന്നം (11) എന്നീ മൂന്നു കരണങ്ങളും ചെയ്യുക. ഇത് ആലീഢം എന്ന അംഗഹാരമായി.

27. രേചിതം

ഹസ്തം തു രേചിതം കൃത്വാ
പാർശ്വമാനമ്യ രേചയേത്
പുനസ്തേനൈവ യോഗേന
ഗാത്രമാനമ്യ രേചയേത്
കാര്യം നൂപുരപാദം ച
ഭുജംഗത്രാസിതം തഥാ
രേചിതം കരണം കാര്യ—
മുരോമണ്ഡലമേവ ച
കടിച്ഛിന്നം തു കർത്തവ്യ—
മംഗഹാരേ തു രേചിതേ. 170

കൈ കമിഴ്ത്തി രേചിതക്കൈ പ്രയോഗിച്ച് ഒരു വശം താഴ്ത്തി വീണ്ടും രേചിതം ചെയ്യണം. പിന്നേയും അതുപോലെതന്നെ കുമ്പിട്ടു രേചിതം ചെയ്യണം. നൂപുരവും (36) ഭുജംഗത്രാസിതവും (24) ചെയ്യണം. രേചിതഹസ്തമുള്ള കരണങ്ങളെല്ലാം ഇങ്ങനെ ചെയ്യണം. അവസാനം ഉരോമണ്ഡലവും (54) കടിച്ഛിന്നവും (11) ചെയ്യുക. ഈ അംഗഹാരത്തിനു രേചിതം എന്നു പേർ.

[ഇതിന്റെ താല്പര്യം അഭിനവഭാരതി വിവരിക്കുന്നതിങ്ങനെയാണ്: നൂറ്റിയെട്ടു കരണങ്ങളുള്ളതിൽ ഇരുപത്തഞ്ചു കരണങ്ങളിൽ രേചിതഹസ്തം (കമഴ്ത്തിയകൈ) വേണ്ടതുണ്ട്. 1. അർദ്ധരേചിതം (12), 2. വക്ഷഃസ്വസ്തികം (13), 3.ഉന്മത്തം (14), 4. ആക്ഷിപ്തരേചിതം (20), 5. അർദ്ധമത്തല്ലി (28), 6. രേചിതനികുട്ടകം (29), 7. ഭുജംഗത്രസ്തരേചിതം (33), 8. നൂപുരം (36), 9. വൈശാഖരേചിതം (37), 10. ഭുജംഗാഞ്ചിതം (40), 11. ദണ്ഡരേചിതം (41), 12. വൃശ്ചികരേചിതം (46), 13. വ്യംസിതം (48), 14. വിവൃത്തം (61), 15. വിനിവൃത്തം (62), 16. വിവർത്തിതം (67), 17. ഗരുഡപ്ലുതം (70), 18. മയൂരലളിതം (80), 19. സർപ്പിതം (81), 20. സ്ഖലിതം (86), 21. പ്രസർപ്പിതകം (88),

22. തലസംഘട്ടിതം (93), 23. വൃക്ഷഭക്രീഡിതം (104), 24. ലോളിതം (105), 25. നാഗാപസർപ്പിതം (106) എന്നിവയാണ് ആ ഇരുപത്തഞ്ചു കരണങ്ങൾ. ഇവയെയെല്ലാം വൈചിത്ര്യം വരുമാറു ചേർത്ത് പ്രയോഗിക്കണം. ഓരോന്നും കഴിഞ്ഞാൽ പിന്നത്തേതു തുടങ്ങുന്നതിനു മുമ്പ് ഉടലമർന്ന് ചക്രമണ്ഡലകരണം (53) പ്രയോഗിക്കുക. ഇതെല്ലാം കഴിഞ്ഞാൽ പതിവുപോലെ ഉരോമണ്ഡലവും (54) കടിച്ഛിന്നവും (11) ചെയ്യുക. ഇതത്രേ രേചിതമെന്ന അംഗഹാരം. ]

28. ആച്ഛുരിതം

നൂപുരം കരണം കൃത്വാ
ത്രികം തു പരിവർത്തയേത്
വ്യംസിതേന തു ഹസ്തേന
ത്രികമേവ വിവർത്തയേത്
പാദം ചാലാതകം കൃത്വാ
സൂചീമത്രൈവ യോജയേത്
കരിഹസ്തം കടിച്ഛിന്നം
കുര്യാദാച്ഛുരിതേ സദാ. 171

നൂപുരം ചെയ്ത് അരക്കെട്ടു തിരിച്ചു ഭ്രമരകം (38) ചെയ്തു കൈകൾ കൊണ്ടു വ്യംസിതവും (4) അരക്കെട്ടു വിപരീതം തിരിച്ച് നിതംബവും (85) ചെയ്ത് അലാതകം (18) ചെയ്തു സൂചിയെ അതിനോടു യോജിപ്പിക്കുക. കരിഹസ്തവും (87) കടിച്ഛിന്നവും (11) ചെയ്യുക. ഇത് ആച്ഛുരിതം എന്ന അംഗഹാരം.

29. ആക്ഷിപ്തരേചിതം

രേചിതൌ സ്വസ്തികൌ പാദൌ
രേചിതൌ സ്വസ്തികൌ കരൌ
കൃത്വാ വിശ്ലേഷമേവം തു
തേനൈവ വിധിനാ പുനഃ
പുനരുത്ക്ഷേപണം ചൈവ
രേചിതേനൈവ കാരയേത്
ഉദ്വൃത്താക്ഷിപ്തകേ ചൈവ
ഹ്യുരോമണ്ഡലമേവ ച
നിതംബം കരിഹസ്തം ച
കടിച്ഛിന്നം തഥൈവ ച
ആക്ഷിപ്തരേചിതേ ത്വേഷ
കരണാനാം വിധിഃ സ്മൃതഃ. 172

കാലുകൾ കമിഴ്ത്തുകയും പിണയ്ക്കുകയും ചെയ്യുക, കയ്യുകൾ കമിഴ്ത്തുകയും പിണയ്ക്കുകയും ചെയ്യുക; വേർപെടുത്തി വീണ്ടും അതുപോലെ കമിഴ്ത്തിപ്പൊക്കുക.. ഊരുദ്വൃത്തം (98) ആക്ഷിപ്തകം (55) ഉരോമണ്ഡലം (54) നിതംബം (85) കരിഹസ്തം (87) കടിച്ഛിന്നം (11) എന്നീ കരണങ്ങളും ചെയ്യുക. ആക്ഷിപ്തരേചിതമെന്ന അംഗഹാരത്തിൽ കരണങ്ങളുടെ വിധി ഇങ്ങനെയാണ്.

[ഇതിന്റെ ആദ്യഭാഗത്തിന് അഭിനവഭാരതിയിൽ ഇങ്ങനെ വിവരണം കൊടുത്തിരിക്കുന്നു:-

ഏതേതു കരണത്തിൽ കാലിനോ കയ്യിനോ രേചിതവും സ്വസ്തികവുമുണ്ടോ, കമിഴ്ത്തലും പിണയ്ക്കലും ഉണ്ടോ ആ കരണമെല്ലാം ഈ ആക്ഷിപ്ത രേചിതത്തിലാവാം. 1. സ്വസ്തികരേചിതം (7), 2. പൃഷ്ഠസ്വസ്തികം (16), 3. ദിക്സ്വസ്തികം (17), 4. കടീസമം (19), 5. ഘൂർണ്ണിതം (32), 6. ഭ്രമരകം (32), 7. വൃശ്ചികരേചിതം (46), 8. പാർശ്വനികുട്ടകം (49), 9. ഉരോമണ്ഡലകം (54), 10. സന്നതം (75), 11. സിംഹാകർഷിതകം (90), 12. നാഗാപസർപ്പിതം (106) ഇങ്ങനെ 12 കരണങ്ങളിൽ രേചിതവും സ്വസ്തികവുമുണ്ട്. അവയെല്ലാം വൈചിത്ര്യത്തോടെ പ്രയോഗിച്ചു വിച്ഛേദം വരാതെ കയ്യും കാലും പൊക്കണം. കൈകാലുകൾ പൊക്കിക്കൊണ്ടുള്ള കരണങ്ങളെല്ലാം ഇവിടെ പ്രയോഗിക്കാം. 1. ദണ്ഡപക്ഷം (34), 2. ലലാടതിലകം (50), 3. തലവിലാസിതം (56), 4. നിശുംഭിതം (64), 5. വിദ്യുദ്ഭ്രാന്തം (65), 6. ഗജക്രീഡിതം (68), 7. നിതംബം (85), 8. വിഷ്ണുക്രാന്തം (100) ഈ എട്ടു കരണങ്ങളിൽ കൈ പൊക്കേണ്ടതുണ്ട്. ഇതെല്ലാം പ്രയോഗിച്ചതിനുശേഷം ഊരുദ്വൃത്തം (98), ആക്ഷിപ്തകം (55), ഉരോമണ്ഡലം (54), നിതംബം (85), കരിഹസ്തം (87), കടിച്ഛിന്നം (11) എന്നീ കരണങ്ങളും ചെയ്യുക. രേചിതാംഗഹാരം പോലെ വിചിത്രമായ ഒരംഗഹാരമാണ് ഈ ആക്ഷിപ്തരേചിതവും.]

30. സംഭ്രാന്തം

വിക്ഷിപ്തം കരണം കൃത്വാ
ഹസ്തപാദമുഖാനുഗം
വാമസൂചീസഹകൃതം
വിക്ഷിപേദ്വാമകം കരം
വക്ഷസ്ഥശ്ച ഭവേത് സവ്യോ
വലിതം ത്രികമേവ ച
നൂപുരാക്ഷിപ്തകേ ചൈവ
ഹ്യർദ്ധസവസ്തികമേവ ച
നിതംബം കരിഹസ്തം ച
ഹ്യുരോമണ്ഡലകം തഥാ
കടിച്ഛിന്നം ച കർത്തവ്യം
സംഭ്രാന്തേ നൃത്തയോക്തൃഭിഃ. 173

വിക്ഷിപ്തകരണം ചെയ്തു (58), കയ്യ്, കാല്, മുഖം ഈ അംഗങ്ങളെ ആശ്രയിച്ച് അഞ്ചിതം (23), ഗണ്ഡസൂചി (71), ഗംഗാവതരണം (108) എന്നീ കരണങ്ങൾ ചെയ്ത് ഇടത്തുഭാഗംകൊണ്ട് അർദ്ധസൂചിയും (77) ദണ്ഡപാദവും (82) ചെയ്തു വലതുകൈ മാറിടത്തിൽവെച്ച് ചതുരം(39) ചെയ്ത് അരക്കെട്ടു തിരിച്ചു ഭ്രമരകം (38) ചെയ്തു നൂപുരം (36) ആക്ഷിപ്തകം(55) അർദ്ധസ്വസ്തികം(22) നിതംബം(85) കരിഹസ്തം(87), ഉരോമണ്ഡലം(54) കടിച്ഛിന്നം (11) എന്നീ കരണങ്ങൾ ചെയ്യുക. ഇങ്ങനെ പതിനഞ്ചു കരണങ്ങൾ ചേർന്നതാണ് സംഭ്രാന്തമെന്ന അംഗഹാരം.

31. അപസർപ്പിതം

അപക്രാന്തക്രമം കൃത്വാ
വ്യംസിതം ഹസ്തമേവ ച
കുര്യാദുദ്വേഷ്ടിതം ചൈവ
ഹ്യർദ്ധസൂചീം തഥൈവ ച
വിക്ഷിപ്തം സകടിച്ഛിന്ന—
മുദ്വൃത്താക്ഷിപ്തകേ തഥാ
കരിഹസ്തം കടിച്ഛിന്നം
കർത്തവ്യമപസർപ്പിതേ. 174

അപക്രാന്തകരണം (79) ചെയ്തു കൈകൊണ്ടുമാത്രം വ്യംസിതം (48) ചെയ്തു മേൽപ്പോട്ടു ചുറ്റിയെടുത്തു കരിഹസ്തം (87) ചെയ്ത് അർദ്ധസൂചി (77), വിക്ഷിപ്തം 58), കടിച്ഛിന്നം (11), ഊരുദ്വൃത്തം (98), ആക്ഷിപ്തകം (55), കരിഹസ്തം(88), കടിച്ഛിന്നം (11) എന്നീ കരണങ്ങൾ പ്രയോഗിക്കുക. ഇത് അപസർപ്പിതമെന്ന അംഗഹാരം.

32. അർദ്ധനികുട്ടകം

കൃത്വാ നൂപുരപാദം ച
ദ്രുതമാക്ഷിപ്യ ച ക്രമാത്
പാദസ്യ ചാനുഗൌ ഹസ്തൌ
ത്രികം ച പരിവർത്തയേത്
നികുട്ടകരപാദം ചാ—
പ്യുരോമണ്ഡലകം പുനഃ
കരിഹസ്തം കടിച്ഛിന്നം
കാര്യമർദ്ധനികുട്ടകേ. 175

നൂപുരകരണം (36) ചെയ്തു വേഗത്തിൽ വലിച്ചു വിവൃത്തകരണം (61) ചെയ്തു കാലിനെപ്പിൻതുടർന്നു കൈകളും വലിച്ചു അരക്കെട്ടു തിരിച്ചു കൈകൊണ്ടും കാൽ കൊണ്ടും കാട്ടേണ്ടുന്ന നികുട്ടിതം (9) അർദ്ധനികുട്ടിതം (10) മുതലായ കരണങ്ങൾ ചെയ്ത് ഉരോമണ്ഡലം 54, കരിഹസ്തം (87), കടിച്ഛിന്നം (11) എന്നീ കരണങ്ങൾ ചെയ്യുക. ഇത് അർദ്ധനികുട്ടകമെന്ന അംഗഹാരം.

ദ്വാത്രിംശദേതേ സമ്പ്രോക്താ
ഹ്യംഗഹാരാ ദ്വിജോത്തമാഃ
ചതുരോ രേചകാംശ്ചാപി
ഗദതോ മേ നിബോധത. 176

അല്ലയോ ബ്രാഹ്മണോത്തമന്മാരേ! ഇവയാണ് മുപ്പത്തിരണ്ട് അംഗഹാരങ്ങൾ. ഇനി നാലു രേചകങ്ങളുള്ളതും ഞാൻ പറയുന്നതു നിങ്ങൾ മനസ്സിലാക്കുക.

പാദരേചക ഏകഃ സ്യാത്
ദ്വിതീയഃ കടിരേചകഃ
കരരേചസ്തൃതീയഃ സ്യാത്
ചതുർത്ഥഃ കണ്ഠരേചകഃ. 177

ഒന്ന്, പാദുരേചകം. രണ്ട്, കടിരേചകം. മൂന്ന്, കരരേചകം. നാല്, കണ്ഠരേചകം.

രേചിതാഖ്യഃ പൃഥഗ്ഭാവേ
വലനേ ചാഭിധീയതേ
ഉദ്വാഹനാത് പൃഥക്ഭാവാ—
ദ്വലനാച്ചാപി രേചകഃ. 178

രേചിതം എന്ന വാക്കിന് വേർപെടുത്തൽ എന്നും തിരിക്കൽ എന്നും അർത്ഥമുണ്ട്. മേലോട്ടാക്കലും വേറെയാക്കലും തിരിക്കലും ഉള്ളവയത്രേ രേചകങ്ങളെല്ലാം.

പാർശ്വാത് പാർശ്വേതു ഗമനം
സ്ഖലിതൈശ്ചലിതൈഃ പദൈഃ
വിവിധൈശ്ചൈവ പാദസ്യ
പാദരേചക ഉച്യതേ. 179

ഇടത്തോട്ടും വലത്തോട്ടും ഇടറിയും വിറച്ചുമുള്ള കാൽവെപ്പുകളോടു കൂടിയ രേചകത്തിന് പാദരേചകം എന്ന് പറയുന്നു.

ത്രികസ്യോദ്വർത്തനം ചൈവ
കടീവലനമേവ ച
തഥാപസർപ്പണം ചൈവ
കടീരേചക ഉച്യതേ. 180

അരക്കെട്ടിൽ ഞെളിയുക, അരക്കെട്ടു തിരിക്കുക , പിന്നോക്കം തിരിഞ്ഞുമാറുക, ഇതുമൂന്നും കടീരേചകമാണ്.

ഉദ്വർത്തനം പരിക്ഷേപോ
വിക്ഷേപഃ പരിവർത്തനം
വിസർപ്പണം ച ഹസ്തസ്യ
ഹസ്തരേചക ഉച്യതേ. 181

കൈ ഉയർത്തി പിന്നോക്കം ഞെളിക്കുക, ചുറ്റുക, വീശുക, മലർത്തുക, പിൻമാറ്റുക ഇതഞ്ചും ഹസ്തരേചകമത്രെ.

ഉദ്വാഹനം സന്നമനം
പാർശ്വാത് പാർശ്വേ ച സന്നതിഃ
ഭ്രമണം ചാപി വിജ്ഞേയോ
ഗ്രീവായാ രേചകോ ബുധൈഃ. 182

കഴുത്ത് ഉയർത്തുക, താഴ്ത്തുക, ഇടത്തോട്ടും വലത്തോട്ടും കുനിക്കുക, ചുഴറ്റുക ഇതു നാലും കണ്ഠരേചകമാണ്.

രേചകൈരംഗഹാരൈശ്ച
നൃത്യന്തം വീക്ഷ്യ ശങ്കരം
സുകുമാരപ്രയോഗേണ
നൃത്യന്തീം ചൈവ പാർവ്വതീം

മൃദംഗഭേരീപടഹൈർ—
ഝംഝാഡിണ്ഡിമഗോമുഖൈഃ
പണവൈർദുർദ്ദുരൈശ്ചൈവ
സർവ്വാതോദ്യൈഃ പ്രവാദിതൈഃ
ദക്ഷയജ്ഞേ വിനിഹതേ
സന്ധ്യാകാലേ മഹേശ്വരഃ
നാനാംഗഹാരൈഃ പ്രാനൃത്യ—
ലയതാളവശാനുഗം
പിണ്ഡീബന്ധാംസ്തതോ ദൃഷ്ട്വാ
നന്ദിഭദ്രമുഖാ ഗണാഃ
ചക്രുസ്തേ നാമ പിണ്ഡീനാം
ബന്ധമാസാം സലക്ഷണം. 183

രേചകങ്ങളോടും അംഗഹാരങ്ങളോടും കൂടി ശിവൻ നൃത്തം ചെയ്യുന്നതും സുകുമാരരീതിയിൽ പാർവ്വതി നൃത്തം ചെയ്യുന്നതും കണ്ടു പ്രമഥഭൂതഗണങ്ങൾ, മൃദംഗം, ഭേരി, പടഹം (പെരുമ്പറ), ഝംഝ (ഇലത്താളം), ഡിണ്ഡിമം (ചെണ്ട), ഗോമുഖം, പണവം, ദർദ്ദുരം എന്നീ വാദ്യങ്ങളെല്ലാം പ്രയോഗിക്കാൻ തുടങ്ങിയപ്പോൾ ദക്ഷയജ്ഞാവസാനത്തിൽ പ്രദോഷസന്ധ്യാസമയത്തു വാദ്യങ്ങളുടെ താളലയങ്ങൾക്ക് ഇണങ്ങുമാറ് പല അംഗഹാരങ്ങളോടെ ശിവൻ നൃത്തം ചെയ്തു. അപ്പോൾ പിണ്ഡീബന്ധങ്ങൾ കണ്ടിട്ട് നന്ദികേശ്വരൻ, വീരഭദ്രൻ മുതലായ ശിവഭൂതഗണങ്ങൾ പിണ്ഡീബന്ധങ്ങൾക്കു പേരും ലക്ഷണവും കല്പിച്ചു. പരമേശ്വരൻെറ നൃത്തം കണ്ടിട്ടു നന്ദികേശ്വരപ്രഭൃതികളാണ് പിണ്ഡീബന്ധങ്ങളുടെ സ്വരൂപം നിർണ്ണയിച്ചത് എന്നു താൽപര്യം.

ഈശ്വരസ്യേശ്വരീ പിണ്ഡീ
നന്ദിനശ്ചാപി പട്ടസീ
ചണ്ഡികായാ ഭവേത് പിണ്ഡീ
തഥാ വൈ സിംഹവാഹിനീ
താർക്ഷ്യപിണ്ഡീ ഭവേദ്വിഷ്ണോഃ
പത്മപിണ്ഡീ സ്വയംഭൂവഃ
ശക്രസ്യൈരാവതീ പിണ്ഡീ
ഝഷപിണ്ഡീ തു മാന്മഥീ
ശീഖീപിണ്ഡി കുമാരസ്യ
രൂപപിണ്ഡീ ഭവേച്ഛ്റിയഃ
ധാരാപിണ്ഡീ ച ജാഹ്നവ്യാഃ
പാശപിണ്ഡീ യമസ്യ ച
വാരുണീ ച നദീപിണ്ഡീ
യാക്ഷീസ്യാദ്ധനദസ്യ തു
ഹലപിണ്ഡീ ബലസ്യാപി
സർപ്പപിണ്ഡീ തു ഭോഗിനാം

ഗാണേശ്വരീമഹാപിണ്ഡീ
ദക്ഷയജ്ഞവിമർദ്ദിനീ
ത്രിശൂലാകൃതിസംസ്ഥാനാ
രൌദ്രീ സ്യാദന്ധകദ്വിഷഃ. 184

(1) അവ്യക്തസ്വരൂപനായ പരമേശ്വരന്റേതു ഈശ്വരപിണ്ഡീ (ശിവലിംഗാകൃതിയിൽ), (2) നന്ദികേശ്വരന്റേതു പട്ടസപിണ്ഡീ (രണ്ടു ഭാഗത്തും ത്രിശൂലാകൃതിയുള്ള ഒരു തരം ആയുധമാണു പട്ടസം.), (3) ചണ്ഡികാദേവിയുടേത് സിംഹവാഹനപിണ്ഡി, (4) വിഷ്ണുവിന്റേതു ഗരുഡപിണ്ഡി, (5) ബ്രഹ്മാവിന്റേതു പത്മപിണ്ഡി, (6) ഇന്ദ്രന്റേതു ഐരാവതപിണ്ഡി, (7) കാമദേവന്റേതു മത്സ്യപിണ്ഡി, (8) സുബ്രഹ്മണ്യന്റേതു ശിഖിപിണ്ഡി (ശിഖി=മയിൽ), (9) ലക്ഷ്മീദേവിയുടേതു രൂപപിണ്ഡി (രൂപം=ശരീരശോഭ ഇതും പത്മാകൃതിയിലെന്ന് അഭിനവഭാരതി), (10) ഗംഗാദേവിയുടേതു ധാരാപിണ്ഡി, (11) യമന്റേതു പാശപിണ്ഡി, (12) വരുണന്റേതു നദീപിണ്ഡി (ധാരാപിണ്ഡി വീണ്ടും വീണ്ടും പ്രയോഗിച്ചാൽ അതു നദീപിണ്ഡിയാകും), (13) വൈശ്രവണന്റേതു യാക്ഷീപിണ്ഡി (യാക്ഷി=മുൾത്തടിയുടെ ആകൃതിയിലുള്ള ഒരായുധം), (14) ബലഭദ്രന്റേതു ഹലപിണ്ഡി (ഹലം=കലപ്പ), (15) സർപ്പങ്ങളുടേതു സർപ്പപിണ്ഡി, (16) ഗണപതിയുടേതു ദക്ഷയജ്ഞം നശിപ്പിച്ച മഹാപിണ്ഡി, (17) രുദ്രന്റേതു ത്രിശൂലപിണ്ഡി.

ഏവമന്യാസ്വപി തഥാ
ദേവതാസു യഥാക്രമം
ധ്വജഭൂതാഃ പ്രയോക്തവ്യാഃ
പിണ്ഡീബന്ധാഃ സുചിഹ്നിതാഃ. 185

ഇങ്ങനെ മറ്റു ദേവതകളെക്കുറിച്ചും കൊടിയടയാളമായിട്ടുള്ള ശരിയായ ചിഹ്നങ്ങളോടുകൂടിയ പിണ്ഡീബന്ധങ്ങൾ പ്രയോഗിക്കണം.

രേചകാ അംഗഹാരാശ്ച
പിണ്ഡീബന്ധാസ്തഥൈവ ച
സൃഷ്ട്വാ ഭഗവതാ ദത്താ—
സ്തണ്ഡവേ മുനയേ തദാ
തേനാപി ഹി തതഃ സമ്യ—
ഗ്ഗാനാഭാണ്ഡസമന്വിതഃ
നൃത്തപ്രയോഗഃ സൃഷ്ടോ യഃ
സ താണ്ഡവ ഇതി സ്മൃതഃ. 186

രേചകങ്ങളും അംഗഹാരങ്ങളും പിണ്ഡീബന്ധങ്ങളും ഭഗവാൻ സൃഷ്ടിച്ച് അന്ന് തണ്ഡുമുനിയ്ക്കു നൽകി. ആ തണ്ഡുമുനി പിന്നെ വേണ്ടുംവണ്ണം ഗീതവാദ്യങ്ങളോടു ചേർത്തു നൃത്തപ്രയോഗം സൃഷ്ടിച്ചു. അതിനെയാണ് താണ്ഡവമെന്നു പറയുന്നത്. തണ്ഡു സൃഷ്ടിച്ചത് താണ്ഡവം എന്നർത്ഥം.

ഋഷയ ഊചുഃ

യദാ പ്രാപ്ത്യർത്ഥമർത്ഥാനാം
തജ്ജ്ഞൈരഭിനയഃ കൃതഃ

കസ്മാന്യത്തം കൃതം ഹേത്യത്
കം സ്വഭാവമപേക്ഷതേ
ന ഗീതകാർത്ഥസംബദ്ധം
നചാപ്യർത്ഥസ്യ ഭാവകം
കസ്മാന്നൃത്തം കൃതം ഹ്യേതത്
ഗീതേഷ്വാസാരിതേഷു ച. 187

മഹർഷിമാർ ഭരതമുനിയോടു ചോദിച്ചു—കാവ്യാർത്ഥങ്ങളെ പ്രേക്ഷകന്മാർക്ക് അനുഭവപ്പെടുത്തുവാൻ വേണ്ടി ആണല്ലൊ കാവ്യജ്ഞന്മാർ അഭിനയം സൃഷ്ടിച്ചത്. നൃത്തം എന്തിനുവേണ്ടി സൃഷ്ടിച്ചതാണ്? എന്തു സ്വഭാവത്തെയാണ് അതാശ്രയിക്കുന്നത്?

ഗീതത്തിൽ ഉൾപ്പെട്ടതല്ല നൃത്തം. ഗീതാർത്ഥഭാവനയ്ക്കും അതുപയോഗപ്പെടുന്നില്ല. പിന്നെ എന്തിനാണു ഗീതങ്ങളിലും ആസാരിതങ്ങളിലും നൃത്തം ഏർപ്പെടുത്തിയിട്ടുള്ളത്? (ഗീതങ്ങളെക്കുറിച്ചും ആസാരിതങ്ങളെക്കുറിച്ചും മേലിൽ പറയും)

അത്രോച്യതേ, ന ഖല്വർത്ഥം
കഞ്ചിന്നൃത്തമപേക്ഷതേ
കിന്തു ശോഭാം പ്രജനയേ—
ദിതി നൃത്തം പ്രവർത്തിതം. 188

ഭരതമുനി മറുപടി പറയുന്നു:—

നിങ്ങളുടെ ഈ ചോദ്യത്തിന്നു ഞാൻ മറുപടി പറയാം. നൃത്തം മറ്റൊന്നിനേയും ആശ്രയിക്കുന്നില്ല. ശോഭ ജനിപ്പിക്കും എന്നു കരുതി ചെയ്തിട്ടുള്ളതാണ് നൃത്തത്തിൻെറ പ്രവർത്തനം.

പ്രായേണ സർവ്വലോകസ്യ
നൃത്തമിഷ്ടം സ്വഭാവതഃ
മംഗല്യമിതി കൃത്വാ ച
നൃത്തമേതത് പ്രവർത്തിതം. 189

പ്രായേണ എല്ലാ ജനങ്ങൾക്കും സ്വാഭാവികമായിത്തന്നെ നൃത്തം ഇഷ്ടമാണ്. ആ നിലയ്ക്കും മംഗലപ്രദമാണെന്നു വെച്ചും ചെയ്തിട്ടുള്ളതാണു നൃത്തത്തിൻെറ പ്രവർത്തനം.

വിവാഹപ്രസവാവാഹ—
പ്രമോദാഭ്യുദയാദിഷു
വിനോദകരണം ചേതി
നൃത്തമേതത് പ്രവർത്തിതം. 190

വേളി, പുത്രജനനം, മുതുക്കുടി വരവ്, സന്തോഷപ്രദസംഭവങ്ങൾ, അഭ്യുദയങ്ങൾ മുതലായവയുണ്ടാകുന്ന സന്ദർഭങ്ങളിൽ വിനോദജനകമാണെന്നു വിചാരിച്ചും ചെയ്തിട്ടുള്ളതാണ് നൃത്തപ്രവർത്തനം.

അതശ്ചൈവ പ്രതിക്ഷേപാ
ഭൂതസംഘൈഃ പ്രവർത്തിതാഃ
യേ ഗീതകാദൌ യുജ്യന്തേ
സമ്യങ്നൃത്തവിഭാഗകാഃ. 191

അതുകൊണ്ടുതന്നെയാണു ഭൂതസംഘങ്ങൾ ചില പ്രതിക്ഷേപങ്ങൾ—വായ്ത്താരികൾ— നൃത്തപ്പേച്ചുകൾ— ഏർപ്പെടുത്തീട്ടുള്ളത്. നൃത്തവിഭാഗ പ്രകാശകങ്ങളായ ആ പ്രതിക്ഷേപങ്ങൾ ഗീതങ്ങളുടെ ആദിയിൽ പ്രയോഗിക്കപ്പെടുന്നു:

ദേവേന ചാപി സമ്പ്രോക്ത—
സ്തണ്ഡുസ്താണ്ഡവപൂർവ്വകം
ഗീതപ്രയോഗമാശ്രിത്യ
നൃത്തമേതത് പ്രവർത്ത്യതാം. 192

മഹേശ്വരനും തണ്ഡുവിനോടു പറയുകയുണ്ടായി—''ഗീതപ്രയോഗത്തിനു മുമ്പ് താണ്ഡവം ചെയ്യുക. അങ്ങനെ ഗീതത്തെ ആശ്രയിച്ചു കൊണ്ട് ഈ നൃത്തം പ്രചരിപ്പിക്കുക.''

പ്രായേണ താണ്ഡവവിധിർ—
ദേവസ്തുത്യാശ്രയോ ഭവേത്
സുകുമാരപ്രയോഗശ്ച
ശൃംഗാരരസസംഭവഃ. 193

പ്രായേണ നൃത്തവിധി ദേവസ്തുതികളെ ആശ്രയിച്ചിരിക്കും (അതിനാൽ ആ താണ്ഡവം വീരരസപ്രധാനമായിരിക്കും.). നൃത്തത്തിന്റെ സുകുമാരപ്രയോഗമാകട്ടെ ശൃംഗാരരസപോഷകവുമായിരിക്കും.

തസ്യ തണ്ഡുപ്രയുക്തസ്യ
താണ്ഡവസ്യ വിധിക്രിയാം
വർദ്ധമാനകമാസാദ്യ
സംപ്രവക്ഷ്യാമി ലക്ഷണം. 194

തണ്ഡു പ്രയോഗിച്ചിട്ടുള്ള ആ താണ്ഡവത്തിന്റെ പ്രയോഗപ്രകാരവും ലക്ഷണവും വർദ്ധമാനകത്തെയാശ്രയിച്ചു മേലിൽ വിവരിക്കുന്നതാണ്. [വർദ്ധമാനക പ്രയോഗം മേലിൽ 31-ാം അദ്ധ്യായത്തിൽ വിവരിക്കുന്നതാണ്.]

കലാനാം വൃദ്ധിമാസാദ്യ
ഹ്യക്ഷരാണാം ച വർദ്ധനാത്
വർദ്ധനാന്നർത്തകീനാം ച
വർദ്ധമാനകമുച്യതേ. 195

കലകൾക്കും അക്ഷരങ്ങൾക്കും, നർത്തകികൾക്കും ക്രമേണ വർദ്ധനം ഉള്ളതുകൊണ്ടാണു വർദ്ധമാനകം എന്ന പേർ ഉണ്ടായത്.

കൃത്വാ കുതപവിന്യാസം
യഥാവദനുപൂർവ്വശഃ
ആസാരിതപ്രയോഗസ്തു
തതഃ കാര്യഃ പ്രയോക്തൃഭിഃ. 196

വാദ്യങ്ങൾ യഥാസ്ഥാനം വെച്ചു ക്രമപ്രകാരം ആസാരിതം പ്രയോഗിക്കണം.

തത്ര തൂപോഹനം കൃത്വാ
തന്ത്രീഗാനസമന്വിതം
കാര്യഃ പ്രവേശോ നർത്തക്യാ
ഭാണ്ഡവാദ്യസമന്വിതഃ. 197

വീണവായനയും കുഴലൂത്തുമായി ഉപോഹനം (ആസാരിതം) ചെയ്തതിന്നു ശേഷം നർത്തകിയുടെ പ്രവേശമാണു വേണ്ടത്. അപ്പോൾ മിഴാവ് വായിക്കണം. [ഗാനം സുഷിരാതോദ്യമെന്ന് അഭിനവഭാരതി. ]

വിശുദ്ധകരണായാം തു
ജാത്യാം വാദ്യം പ്രയോജയേത്
ഗീത്യാ വാദ്യാനുസാരിണ്യാ
തതശ്ചാരീം പ്രയോജയേത്. 198

വിശുദ്ധകരണയായ ജാതിയിലാണു വാദ്യം പ്രയോഗിക്കേണ്ടത്, പിന്നെ വാദ്യത്തിനനുസരിച്ച ഗീതിയോടുകൂടി ചാരി പ്രയോഗിക്കുക. [ശുദ്ധവികൃതാദി ജാതിഭേദങ്ങൾ 28-ാം അദ്ധ്യായത്തിൽ വാദ്യവിധിയിൽ വിവരിക്കുന്നുണ്ട്.]

വൈശാഖസ്ഥാനകേനേഹ
സർവ്വരേചകചാരിണി
പുഷ്പാഞ്ജലിധരാ ഭൂത്വാ
പ്രവിശേദ്രംഗമണ്ഡപം. 199

വൈശാഖരേചിതം (37) എന്ന കരണത്തിൽ നിന്നു പാദരേചകം, കടിരേചകം മുതലായ എല്ലാ രേചകങ്ങളോടും കൂടി സഞ്ചരിച്ചു തലപുഷ്പപുടം (1) എന്ന കരണത്തിൽ നിന്നു പുഷ്പാഞ്ജലി ധരിച്ചു കൊണ്ട് രംഗമണ്ഡപത്തിൽ (നർത്തകി) പ്രവേശിക്കുക.

പുഷ്പാഞ്ജലിം വിസൃജ്യാഥ
രംഗപീഠം പരീത്യ ച
പ്രണമ്യ ദേവതാഭ്യശ്ച
തതോഭിനയമാചരേത്. 200

പുഷ്പാഞ്ജലി ചെയ്തു രംഗപീഠത്തിൽ ചുറ്റിനടന്നു ദേവതകൾക്ക് നമസ്ക്കരിച്ചതിനുശേഷം അഭിനയം ആചരിക്കുക.

യത്രാഭിനേയം ഗീതം സ്യാ–
ത്തത്ര വാദ്യം ന യോജയേത്
അംഗഹാരപ്രയോഗേ തു
ഭാണ്ഡവാദ്യം വിധീയതേ. 201

എവിടെ ഗീതം അഭിനയിക്കേണ്ടതായിട്ടുണ്ടോ അവിടെ വാദ്യപ്രയോഗം പാടില്ല. അഭിനയമില്ലാത്ത ശുദ്ധമായ അംഗഹാരപ്രയോഗത്തിലാണ് (നൃത്തപ്രയോഗത്തിലാണ്) ഭാണ്ഡവാദ്യം (മിഴാവ്) വിധിച്ചിട്ടുള്ളത്.

സമം രക്തം വിഭക്തം ച
സ്ഫുടം ശുദ്ധപ്രഹാരജം
നൃത്താംഗഗ്രാഹി വാദ്യജ്ഞൈർ–
വാദ്യം യോജ്യം തു താണ്ഡവേ. 202

സമമായും ഹൃദ്യമായും വേർതിരിഞ്ഞും വായ്ത്താരിയിലെ അക്ഷരങ്ങൾ തിരിച്ചറിയത്തക്കവണ്ണം വ്യക്തമായും ശുദ്ധമായ പ്രഹാരത്തിൽ നിന്നു ജനിക്കുന്നതായും നൃത്താംഗങ്ങളെ ഗ്രഹിപ്പിക്കുന്നതായും താണ്ഡവത്തിൽ വാദ്യം പ്രയോഗിക്കേണ്ടതാണ്.

പ്രയുജ്യ ഗീതവാദ്യേ തു
നിഷ്ക്രാമേന്നർത്തകീ തതഃ
അനേനൈവ വിധാനേന
പ്രവിശന്ത്യപരാഃ പൃഥക്. 203

ഗീതവാദ്യപ്രയോഗം കഴിഞ്ഞതിനുശേഷം നർത്തകിക്കു പോകാം. ഇതേ പ്രകാരത്തിൽ മറ്റു സ്ത്രീകളും വെവ്വേറെ പ്രവേശിക്കുന്നു.

അന്യാശ്ചാനുക്രമേണാഥ
പിണ്ഡീം ബദ്ധ്നന്തി യാഃ സ്ത്രീയഃ
താവത് പര്യസ്തകഃ കാര്യോ
യാവത് പിണ്ഡീ ന ബദ്ധ്യതേ. 204

ഒന്ന്, രണ്ട്, മൂന്ന്, നാല് എന്ന ക്രമത്തിൽ നാല് ആസാരിതങ്ങളിൽ പ്രവേശിക്കുന്ന അന്യസ്ത്രീകളാണ് പിണ്ഡീബന്ധം നിർവ്വഹിക്കുന്നത്. പിണ്ഡീബന്ധം ചെയ്യുവാൻ പര്യസ്തകം കഴിഞ്ഞിട്ടുവേണം. പര്യസ്തകമെന്നത് ആസാരിതത്തിലെ ഒരു നൃത്തവിശേഷമാണ്.

പിണ്ഡീം ബദ്ധ്വാ തതഃ സർവ്വാ
നിഷ്ക്രാമേയുഃ സ്ത്രിയസ്തു താഃ
പിണ്ഡീബന്ധേഷു വാദ്യം തു
കർത്തവ്യമിഹ വാദകൈഃ
പര്യസ്തകപ്രമാണേന
ചിത്രൌഘകരണാന്വിതം. 205

പിണ്ഡീബന്ധം കഴിഞ്ഞാൽ പിന്നെ എല്ലാ സ്ത്രീകൾക്കും മടങ്ങിപ്പോകാം. പിണ്ഡീബന്ധസമയങ്ങളിൽ വാദ്യക്കാർ വാദ്യം പ്രയോഗിക്കണം. അതു പര്യസ്തകത്തിൽ എത്ര പ്രയോഗിക്കുന്നുവോ അത്ര വേണം. വിചിത്രങ്ങളായ ദ്രുതകാലകരണങ്ങളോടു കൂടിയിരിക്കയും വേണം.

തത്രോപവാഹനം ഭൂയഃ
കാര്യം പൂർവ്വവദേവ ഹി
തതശ്ചാസാരിതം ഭൂയോ
ഗായനസ്തു പ്രയോജയേത്. 206

അവിടെ വീണ്ടും മുമ്പിലത്തെപ്പോലെ ഉപോഹനം ചെയ്യണം. വീണ്ടും ആസാരിതവും പ്രയോഗിക്കണം. അപ്പോൾ ഗായകൻെറ ഗീതപ്രയോഗവും വേണം.

പൂർവ്വേണൈവ വിധാനേന
പ്രവിശേച്ചാപി നർത്തകീ
ഗീതകാർത്ഥം ത്വഭിനയേത്
ദ്വിതീയാസാരിതസ്യ തു. 207

''തത്ര തൂപോഹനം'' (198) ഇത്യാദി പദ്യം കൊണ്ടു മുമ്പു വിവരിച്ചതുപോലെത്തന്നെ നർത്തകി പ്രവേശിക്കണം. രണ്ടാമത്തെ ഈ ആസാരിതത്തിൽ ഗീതത്തിൻെറ അർത്ഥം അഭിനയിക്കണമെന്നതാണു വിശേഷം.

തദേവ ച പുനർവസ്തു
ഭൂയോ നൃത്തേന യോജയേത്
ആസാരിതേ സമാപ്തേ തു
നിഷ്ക്രാമേന്നർത്തകീ തതഃ. 208

അതേ ഗീതത്തെ പിന്നെ നൃത്തത്തോടു യോജിപ്പിക്കണം. അങ്ങിനെ ആ ആസാരിതം കഴിഞ്ഞാൽ ആ നർത്തകിക്കും അവിടെനിന്നു പോകാം.

പൂർവ്വവത് പ്രവിശത്യന്യാ
പ്രയോഗഃ സ്യാത് സ ഏവ ഹി
ഏവം പദേ പദേ കാര്യോ
വിധിരാസാരിതസ്യ തു. 209

മുമ്പിലത്തേപ്പോലെ മറ്റൊരു നർത്തകി പ്രവേശിക്കുന്നു. പ്രയോഗങ്ങളും ആദ്യം പറഞ്ഞതുപോലെത്തന്നെ. ഇങ്ങനെ തുടർച്ചയായി ആസാരിതപ്രയോഗം നിർവ്വഹിക്കേണ്ടതാണ്.

ഭാണ്ഡവാദ്യേ കൃതേ ചൈവ
തഥാ ഗാനേ കൃതേപി ച
ഏകാ തു പ്രഥമം യുജ്ജ്യാത്
ദ്വേ ദ്വിതീയം തഥൈവ ച
തിസ്രോ വസ്തു തൃതീയം തു
ചതസ്രസ്തു ചതുർത്ഥകം. 210

ഒന്നാമത്തെ ആസാരിതത്തിന് ഒരു നർത്തകി, രണ്ടാമത്തേതിനു രണ്ടു നർത്തകി മൂന്നാമത്തേതിന് മൂന്നു നർത്തകി, നാലാമത്തേതിനു നാലു നർത്തകി ഇതാണു ക്രമം.

പിണ്ഡീനാം വിധയശ്ചൈവ
ചത്വാരഃ സമ്പ്രകീർത്തിതാഃ
പിണ്ഡീ ശൃംഖലികാ ചൈവ
ലതാബന്ധോഥ ഭേദ്യകഃ. 211

പിണ്ഡികൾ നാലു പ്രകാരമാണ്. 1. പിണ്ഡി. 2. ശൃംഖലിക. 3. ലതാബന്ധം. 4. ഭേദ്യകം.

പിണ്ഡീബന്ധസ്തു പിണ്ഡത്വാത്
ഗുല്മഃ ശൃംഖാലികാ ഭവേത്
ജാലോപനദ്ധാ ച ലതാ
സനൃത്തോ ഭേദ്യകഃ സ്മൃതഃ. 212

ബന്ധം ഏകപിണ്ഡമായതുകൊണ്ട്—ഏകനർത്തകീകൃതമാകകൊണ്ട് ഒന്നാമത്തേതിന് പിണ്ഡി എന്ന പേർ സിദ്ധിച്ചു. രണ്ടു നർത്തകികളുടെ ബന്ധം പിണച്ചിൽ കൂടാതെ കൂടിച്ചേരുന്നതുകൊണ്ട് (ഗുല്മമായിത്തീരുന്നതുകൊണ്ട്) ചില്ലകൾകൂടാതെ വളരുന്ന വള്ളിപോലെ അല്ലെങ്കിൽ ചങ്ങലപോലെ ആയിത്തീരുന്നതുകൊണ്ട്—രണ്ടാമത്തേതിന് ശൃംഖലിക എന്നു പേർ. മൂന്നു നർത്തകികൾ ചേർന്നു പ്രയോഗിക്കുന്ന ബന്ധം വള്ളിക്കുടിലുപോലെ കെട്ടിപ്പിണയുന്നതുകൊണ്ടു മൂന്നാമത്തേതിനു ലതാബന്ധം എന്നുപേർ. തിരിച്ചറിയാൻ വയ്യാത്ത വിധത്തിൽ നാലു നർത്തകികളുടെ നൃത്തഭേദമുള്ളതുകൊണ്ടു നാലാമത്തേതിനു ഭേദ്യകം എന്ന പേരും സിദ്ധിച്ചു.

പിണ്ഡീബന്ധഃ കനിഷ്ഠേ തു
ശൃംഖലാ തു ലയാന്തരേ
മദ്ധ്യമേ ച ലതാബന്ധോ
ജ്യേഷ്ഠം ചൈവാഥ ഭേദ്യകഃ. 213

ആദ്യത്തിൽ പിണ്ഡീബന്ധം. തുടർന്നു ശൃംഖലിക. ഇടയിൽത്തന്നെ ലതാബന്ധം. ഒടുവിൽ ഭേദ്യകം.

പിണ്ഡീനാം വിവിധാ യോനി–
ര്യന്ത്രം ഭദ്രാസനം തഥാ
ശിക്ഷായോഗസ്തഥാ ചൈവ
പ്രയോക്തവ്യഃ പ്രയോക്തൃഭിഃ. 214

പിണ്ഡികളുടെ ഉല്പത്തിക്കു പലവക ആസ്പദങ്ങളുമുണ്ട്. യന്ത്രങ്ങൾ ഒരു വക. ഇരിപ്പുകൾ മറ്റൊരുവക. കരണാംഗഹാരാദികളെ അവലംബിച്ചുകൊണ്ടുള്ള വിചിത്രാഭ്യാസങ്ങൾ പിന്നെയൊരു വക. ഇവയാലെല്ലാം പിണ്ഡിബന്ധങ്ങൾ പ്രയോഗിക്കാവുന്നതാണ്.

ഏവം പ്രയോഗഃ കർത്തവ്യോ
വർദ്ധമാനേ തപോധനാഃ
ഗീതാനാം ഛന്ദകാനാം ച
ഭൂയോ വക്ഷ്യാമ്യഹം വിധിം. 215

അല്ലയോ തപോധനന്മാരെ! വർദ്ധമാനകത്തിൽ ഇങ്ങനെയാണ് പ്രയോഗം ചെയ്യേണ്ടത്. ഗീതങ്ങളുടേയും ഛന്ദകങ്ങളുടേയും (വൃത്തങ്ങളുടേയും) വിധി ഞാൻ പിന്നെ (31, 32 അദ്ധ്യായങ്ങളിൽ) പറഞ്ഞുതരാം.

യാനി വസ്തുനിബദ്ധാനി
സന്തി ചാംഗകൃതാനി തു
ഗീതാനി തേഷാം വക്ഷ്യാമി
പ്രയോഗം നൃത്തവാദ്യയോഃ. 216

വസ്തുബന്ധമുള്ളവയും അംഗങ്ങളെക്കൊണ്ടു രചിക്കപ്പെട്ടവയുമായ രണ്ടു വക ഗീതങ്ങളുടെയും നൃത്തവാദ്യങ്ങളെ ആശ്രയിച്ചുകൊണ്ടുള്ള പ്രയോഗം പിന്നെ പറഞ്ഞുതരാം. [മദ്രകം, അപരാന്തകം, പ്രകരി എന്നു വസ്തുനിബദ്ധഗീതങ്ങൾ മൂന്നു വിധം. ഉല്ലോപ്യകം, രോവിന്ദകം, ഓവേണകം, ഉത്തരം എന്ന് അംഗകൃതങ്ങൾ നാലു വിധം.]

തത്രാവതരണം കാര്യം
നർത്തക്യാഃ സർവ്വഭാണ്ഡികം
ക്ഷേപപ്രതിക്ഷേപകൃതം
തന്ത്രീഗാനസമന്വിതം. 217

അപ്പോൾ നർത്തകീപ്രവേശം എല്ലാ വാദ്യങ്ങളോടുംകൂടി വേണം. ക്ഷേപവും പ്രതിക്ഷേപവും വേണം. വീണവായനയും ഉണ്ടായിരിക്കണം.

പ്രഥമം ത്വഭിനേയം സ്യാത്
ഗീതകേ സർവ്വവസ്തുകം
തദേവ ച പുനർവ്വസ്തു
നൃത്തേനാപി പ്രദർശയേത്. 218

ഗീതത്തിൽ എല്ലാ വാക്യാർത്ഥങ്ങളും ആദ്യം അഭിനയിക്കണം. അതേ വാക്യാർത്ഥത്തെ നൃത്തത്തോടു ഘടിപ്പിക്കയും വേണം.

യോ വിധിഃ പൂർവ്വമുക്തസ്തു
നൃത്താഭിനയവാദിതേ
ആസാരിതവിധൌ, സ സ്യാത്
ഗീതാനാം വസ്തുകേഷ്വപി. 219

മുമ്പു ആസാരിതങ്ങളെപ്പറ്റി പറയുമ്പോൾ നൃത്തം അഭിനയം വാദ്യം ഇവയെസ്സംബന്ധിച്ച് എന്തെല്ലാം പറഞ്ഞിട്ടുണ്ടോ അതെല്ലാം ഗീത വാക്യാർത്ഥങ്ങൾ അവതരിപ്പിക്കുമ്പോഴും അനുസരിക്കേണ്ടതാണ്.

ഏവം വസ്തുനിബദ്ധാനാം
ഗീതാനാം ച വിധിഃ സ്മൃതഃ
ശൃണുതാംഗനിബദ്ധാനാം
ഗീതാനാമപി ലക്ഷണം. 220

ഗീതവസ്തുവിനെ ആശ്രയിച്ചു കൊണ്ടുള്ള ഗീതങ്ങളുടെ പ്രയോഗവ്യവസ്ഥ ഇപ്രകാരമാണ്. അംഗങ്ങളെ ആശ്രയിച്ചുകൊണ്ടുള്ള ഗീതപ്രയോഗങ്ങളും കേൾക്കുക. [ഗീതങ്ങളുടെ വസ്തുക്കളെയും അംഗങ്ങളെയും പറ്റി മുപ്പത്തൊന്നാമദ്ധ്യായത്തിൽ വിവരിക്കുന്നതാണ്.]

യ ഏവ വസ്തുഷു വിധിർ–
നൃത്താഭിനയവാദിതേ
തമേവാംഗനിബദ്ധേഷു
ഛന്ദകേഷ്വപി യോജയേത്. 221

നൃത്താഭിനയവാദ്യങ്ങളെസ്സംബന്ധിച്ചു ഗീതവസ്തുക്കളിൽ എന്തെല്ലാം നിയമമുണ്ടോ അതിനെയൊക്കെത്തന്നെയാണ് ഗീതാംഗനിബദ്ധങ്ങളായ പദ്യങ്ങളിലും ഇണക്കേണ്ടത്. [വസ്തുക്കളുടേയും അംഗങ്ങളുടേയും സ്വഭാവം മേലിൽ 31–ാം അദ്ധ്യായത്തിൽ പറയും.]

വാദ്യം ഗുർവ്വക്ഷരകൃതം
തഥാല്പാക്ഷരമേവ ച
മുഖേ സോപോഹനേ കുര്യാ–
ദ്വർണ്ണാനാം വിപ്രകർഷതഃ. 222

നൃത്തങ്ങളുടെ മുഖം, ഉപോഹനം എന്ന രണ്ടു ഘടകങ്ങളിലും ഗുർവ്വക്ഷരകൃതമായും അല്പാക്ഷരകൃതമായും ഉള്ള വാദ്യം വർണ്ണങ്ങളെ അകറ്റി പ്രയോഗിക്കേണ്ടതാണ്.

യദാ ഗീതിവശാദംഗം
ഭൂയോ ഭൂയോ നിവർത്തതേ
തത്രാദ്യമഭിനേയം സ്യാ–
ച്ഛേഷം നൃത്തേന യോജയേത്. 223

എവിടെ ഗീതിയനുസരിച്ചു മുഖം, ഉപോഹനം മുതലായ അംഗങ്ങൾ വീണ്ടും വീണ്ടും ആവർത്തിക്കേണ്ടി വരുന്നുവോ അവിടെ ആദ്യം മാത്രം അഭിനയിക്കുക, പിന്നെയുള്ള ആവൃത്തിയെല്ലാം നൃത്തത്തോടു യോജിപ്പിച്ചാൽ മതി.

ത്രിപാണിലയസംയുക്തം
തത്ര വാദ്യം പ്രയോജയേത്
യഥാ ലയസ്തഥാ വാദ്യം
കർത്തവ്യമിഹ വാദ്യകൈഃ. 224

സമപാണി, ഉപരിപാണി അവരപാണി എന്നീ മൂന്നു വിധം പാണിഭേദങ്ങളോടും വിളംബിതം, ദ്രുതം, മദ്ധ്യം എന്ന മൂന്നുവിധം ലയഭേദങ്ങളോടും കൂടി വാദ്യം പ്രയോഗിക്കണം. വാദ്യം ലയനത്തിനനുസരിച്ചിരിക്കുകയും വേണം [പാണിഭേദങ്ങളും ലയഭേദങ്ങളും മുപ്പത്തിമൂന്നാമദ്ധ്യായത്തിൽ വിവരിക്കും.]

[തത്ത്വം ചാനുഗതം ചാപി
ഓഘം ച കരണാന്വിതം
സ്ഥിരേ തത്ത്വം പ്രയോക്തവ്യം
മദ്ധ്യേ ചാനുഗതം ഭവേത്
ദ്രുതേ ചൌഘഃ പ്രയോക്തവ്യ–
സ്ത്വേഷ വാദ്യഗതോ വിധിഃ
ഛന്ദോഗീതകമാസാദ്യ
ത്വാംഗാനി പരിവർത്തയേത്
ഏഷ കാര്യോ വിധിർനിത്യം
നൃത്താഭിനയവാദിതേ
യാനി വസ്തുനിബദ്ധാനി
തേഷാമന്തേ ഗ്രഹോ ഭവേത്
അംഗാനാം തു പരാവൃത്താ–
വാദാവേവ ഗ്രഹോ മതഃ. 225

തത്ത്വം അനുഗതം ഓഘം എന്നിങ്ങനെ മൂന്നുവിധം വാദ്യങ്ങളും കരണങ്ങളോടുകൂടി പ്രയോഗിക്കേണ്ടതാണ്. വിളംബിതലയത്തിൽ തത്ത്വവും, മദ്ധ്യലയത്തിൽ അനുഗതവും, ദ്രുതലയത്തിൽ ഓഘവും പ്രയോഗിക്കേണ്ടതാണ്. ഇതാണ് വാദ്യത്തെക്കുറിച്ചുള്ള നിയമം. ഛന്ദോവൃത്തങ്ങളിലും ഗീതങ്ങളിലും അംഗങ്ങൾക്കു പരിവർത്തനം വേണം. നൃത്താഭിനയവാദ്യങ്ങളെക്കുറിച്ചുള്ള ഈ നിയമം ശാശ്വതമാണ്. വസ്തുബദ്ധങ്ങളായ ഗീതങ്ങളുടെ അവസാനത്തിൽ ഗ്രഹം വേണം [അംഗപരാവർത്തനത്തിൽ ആദ്യത്തിലാണ് ഗ്രഹം വേണ്ടത്]. (മേൽക്കാണിച്ച മൂന്നരശ്ലോകങ്ങൾ മേലിലും വരുന്നതാണ്.)

ഏവമേഷ വിധിഃ കാര്യോ
ഗീതേഷ്വാസാരിതേഷ്വപി
ദേവസ്തുത്യാശ്രയം ഹ്യേതത്
സുകുമാരം നിബോധത. 226

ഇങ്ങനെയാണു ഗീതങ്ങളിലും ആസാരിതങ്ങളിലും വ്യവസ്ഥ. ഇതു ദേവസ്തുതിയെസ്സംബന്ധിച്ചുള്ളതാണ്. സുകുമാരമായ നൃത്തത്തിൻെറ സ്വഭാവം ഇനി മനസ്സിലാക്കുക.

സ്ത്രീപുംസയോസ്തു സല്ലാപോ
യസ്തു കാമസമുത്ഭവഃ
തജ് ജ്ഞേയം സുകുമാരം ഹി
ശൃംഗാരരസസംഭവം. 227

കാമം നിമിത്തമുള്ള നായികാനായകന്മാരുടെ സംഭാഷണമുണ്ടല്ലോ, ശൃംഗാരരസജനകമായ അതാണു സുകുമാരം.

യസ്യാം യസ്യാമവസ്ഥായാം
നൃത്തം യോജ്യം പ്രയോക്തൃഭിഃ
തത് സർവ്വം സമ്പ്രവക്ഷ്യാമി
തച്ച മേ ശൃണുത ദ്വിജാഃ. 228

ഏതേതവസ്ഥയിൽ നൃത്തം പ്രയോഗിക്കേണമോ അതു മുഴുവനും ഞാൻ പറഞ്ഞുതരാം. ബ്രാഹ്മണരേ, നിങ്ങൾ അതും കേൾക്കുക.

അംഗവസ്തുനിവൃത്തൗ ച
തഥാ വർണ്ണനിവൃത്തിഷു
തഥാ പാഭ്യുദയസ്ഥാനേ
നൃത്തം തജ്ജ്ഞഃ പ്രയോജയേത്. 229

ഗീതാംഗങ്ങൾ, ഗീതവസ്തുക്കൾ, ഗീതക്രിയാവിസ്താരരൂപങ്ങളായ വർണ്ണങ്ങൾ, ഇവ ഒരുവട്ടം പ്രയോഗിച്ചു വീണ്ടും ആവർത്തിക്കപ്പെടുമ്പോൾ അവിടെ നൃത്തം പ്രയോഗിക്കണം. അതുപോലെ അഭ്യുദയസന്ദർഭങ്ങളിലും നൃത്തം പ്രയോഗിക്കണം.

യത്തു സന്ദൃശ്യതേ കിഞ്ചി–
ദ്ദംപത്യോർമദനാശ്രയം
നൃത്തം തത്ര പ്രയോക്തവ്യം
പ്രഹർഷാർത്ഥ ഗുണോദ്ഭവം. 230

ദമ്പതികൾക്കു കാമസംവർദ്ധകമായിക്കാണുന്ന സന്ദർഭങ്ങളിൽ സന്തോഷമുളവാക്കുന്നതിനുവേണ്ടി നൃത്തം പ്രയോഗിക്കാവുന്നതാണ്.

യത്ര സന്നിഹിതേ കാന്തേ
ഋതുകാലാഭിദർശനം
ഗീതകാർത്ഥാഭിസംബദ്ധം
നൃത്തം തത്രാപി ചേഷ്യതേ. 231

പ്രിയൻ അടുത്തുള്ളപ്പോൾ വസന്താദിഋതുക്കളുടെയൊ ചന്ദ്രോദയാദി കാലവിശേഷങ്ങളുടെയൊ ദർശനമുണ്ടാവുന്നതായാൽ ഗീതാർത്ഥബന്ധത്തോടുകൂടി അവിടെയും നൃത്തം പ്രയോഗിക്കാവുന്നതാണ്.

ഖണ്ഡിതാ വിപ്രലബ്ധാ വാ
കലഹാന്തരിതാപി വാ
യസ്മിന്നംഗേ തു യുവതിർ–
നൃത്തം തത്ര ന യോജയേത്. 232

നായിക ഖണ്ഡിതയോ വിപ്രലബ്ധയോ കലഹാന്തരിതയോ ആണെങ്കിൽ അവിടെ നൃത്തം പ്രയോഗിച്ചുകൂടാ. [ഖണ്ഡിതനായികമാരുടെ ലക്ഷണം 22-ാം അദ്ധ്യായത്തിൽ പറയും.]

സഖീപ്രവൃത്തേ സല്ലാപേ
തഥാസന്നിഹിതേ പ്രിയേ
ന ഹി നൃത്തം പ്രയോക്തവ്യം
യസ്യാ വാ പ്രോഷിതഃ പ്രിയഃ. 233

പ്രിയൻ അരികില്ലാതിരിക്കെ, സഖിയുമായിരുന്നു പ്രിയനെക്കുറിച്ചു സംഭാഷണം ചെയ്യുകയാണെങ്കിൽ അവിടെ നൃത്തം പ്രയോഗിക്കരുത്. പ്രിയൻ വിദേശവാസം ചെയ്യുന്ന കാലത്തും നൃത്തം പാടില്ല. [നായിക വിരഹോൽക്കണ്ഠിതയോ വാസകസജ്ജയോ പ്രോഷിതഭർത്തൃകയോ ആണെങ്കിലും നൃത്തം പാടില്ലെന്നർത്ഥം. എട്ടുതരം ശൃംഗാരനായികമാരിൽ സ്വാധീനപതികയ്ക്കും അഭിസാരികയ്ക്കും മാത്രമേ നൃത്തം പാടുള്ളൂവെന്നു താൽപര്യം.]

ദൂത്യാശ്രയം യദാ തു സ്യാ–
ദൃതുകാലാഭിദർശനം

ഔത്സുക്യചിന്താസംബദ്ധം
ന നൃത്തം തത്ര യോജയേത്. 234

ദൂതിയോടൊപ്പം ഔത്സുക്യത്തോടും ചിന്തയോടും കൂടി ഋതുദർശനമോ കാലവിശേഷദർശനമോ ഉണ്ടാകുമ്പോഴും നൃത്തം ഉചിതമല്ല.

യസ്മിന്നംഗേ പ്രസാദം തു
ഗൃഹ്ണീയാന്നായികാ ക്രമാൽ
തതഃ പ്രഭൃതി നൃത്തം തു
ശേഷേഷ്വംഗേഷു യോജയേത്. 235

ഏതു ഗീതഘടകത്തിലാണോ നായിക ക്രമേണ പ്രസന്നയായിത്തീരുന്നത് അതു മുതൽക്ക് ബാക്കി ഘടകങ്ങളിൽ നൃത്തം പ്രയോഗിക്കാം.

ദേവസ്തുത്യാശ്രയകൃതം
യദംഗം തു ഭവേദഥ
മഹേശ്വരൈരംഗഹാരൈ–
രുദ്ധതൈസ്തത് പ്രയോജയേത്. 236

ദേവസ്തുതിയെ ആശ്രയിച്ചു നിർമ്മിച്ചിട്ടുള്ള ഏതൊരു ഗീതഭാഗമുണ്ടോ അത് ഉദ്ധതങ്ങളായ മഹേശ്വരന്റെ അംഗഹാരങ്ങളോടുകൂടി പ്രയോഗിക്കേണ്ടതാണ്.

യത്തു ശൃംഗാരസംബദ്ധം
ഗാനം സ്ത്രീപുരുഷാശ്രയം
ദേവീകൃതൈരംഗഹാരൈർ–
ലളിതൈസ്തത് പ്രയോജയേത്. 237

നായികാനായകന്മാരെസ്സംബന്ധിച്ചുള്ള ശൃംഗാരഗീതമാകട്ടെ, പാർവ്വതിയുടെ ലളിതങ്ങളായ അംഗഹാരങ്ങളോടെ പ്രയോഗിക്കേണ്ടതാണ്.

ചതുഷ്പദാ നർക്കുടകേ
ഖഞ്ജകേ പരിഗീതകേ
വിധാനം സമ്പ്രവക്ഷ്യാമി
ഭാണ്ഡവാദ്യവിധിം പ്രതി. 238

നാലു പാദമുള്ള നർക്കുടക ജാതിയിലും ഖഞ്ജകജാതിയിലും പരിഗീതകത്തിലും വാദ്യത്തിനുള്ള നിയമം ഞാൻ പറയാം.

ഖഞ്ജനർക്കുടസംയുക്താ
ഭവേദ്യാ തു ചതുഷ്പദാ
പാദാന്തേ സന്നിപാതേ തു
തസ്യാം ഭണ്ഡഗ്രഹോ ഭവേത്. 239

ഖഞ്ജജാതിയിലും നർക്കുടജാതിയിലുമുള്ള ചതുഷ്പദയായ ധ്രുവാഗീതിയുടെ പ്രഥമപാദാവസാനത്തിലെ സന്നിപാതം എന്നു പറയുന്ന മാത്രമുതൽക്ക് വാദ്യം തുടങ്ങണം.

യാ ധ്രുവാ ഛന്ദസാ യുക്താ
സമപാദാ സമാക്ഷരാ
തസ്യാഃ പാദാവസാനേ തു
പ്രദേശിന്യാ ഗ്രഹോ ഭവേത്. 240

ഉക്താത്യുക്താദിഛന്ദസ്സുകളിൽ ഉൾപ്പെട്ട സമപാദങ്ങളായ വർണ്ണവൃത്തങ്ങളിൽ രചിതങ്ങളായ ധ്രുവാഗാനങ്ങൾക്ക് ഒന്നാംപാദമവസാനിച്ചു രണ്ടാം പാദത്തിലെ ചൂണ്ടുവിരലിൻെറ മാത്രയിൽ നിന്നു വാദ്യം തുടങ്ങണം. [ഖഞ്ജനർക്കുടകാദി ജാതികളെക്കുറിച്ചും ധ്രുവാഗാനങ്ങളെക്കുറിച്ചും അവയിലെ സന്നിപാതാദി മാത്രകളെക്കുറിച്ചും 31, 32 അദ്ധ്യായങ്ങളിൽ വിവരിക്കും.]

കൃത്വൈകം പരിവർത്തം തു
ഗാനസ്യാഭിനയസ്യ ച
പുനഃ പാദനിവൃത്തിം തു
ഭാണ്ഡവാദ്യൈർനിയോജയേത്. 241

ഒരു പരിവൃത്തി പാടി അഭിനയിച്ചതിനുശേഷം വീണ്ടും ആ ഭാഗം ആവർത്തിക്കുന്ന പക്ഷം അപ്പോൾ വാദ്യം പ്രയോഗിക്കണം.

അംഗവസ്തുനിവൃത്തൌ തു
വർണ്ണാന്തര നിവൃത്തിഷു
തഥോപസ്ഥാപനേ ചൈവ
ഭാണ്ഡവാദ്യം പ്രയോജയേത്. 242

അംഗനിവൃത്തി, വസ്തുനിവൃത്തി, വർണ്ണാന്തരനിവൃത്തി, ഉപസ്ഥാപനം എന്നിവയിലും വാദ്യം വേണം. ഇവയെല്ലാം ഗീതങ്ങളുടെ ആവൃത്തിഭാഗങ്ങളാണ്.

യേപി ചാന്തരമാർഗ്ഗാസ്തു
തന്ത്രീവാക്കരണൈഃ കൃതാഃ
തേഷു സൂചീ പ്രയോക്തവ്യാ
ഭാണ്ഡേന സഹ താണ്ഡവേ. 243

വീണക്കമ്പിയിന്മേലോ, വാഗിന്ദ്രിയം കൊണ്ടോ പ്രയോഗിക്കുന്ന രാഗവിസ്താരങ്ങളിലും വാദ്യവും നൃത്തവും ചേർന്നു സൂചനാത്മകമായ സാത്വികാഭിനയം പ്രയോഗിക്കുക.

മഹേശ്വരസ്യ ചരിതം
യ ഇദം സമ്പ്രയോജയേത്
സർവ്വപാപവിശുദ്ധാത്മാ
ശിവലോകം സ ഗച്ഛതി. 244

പരമേശ്വരകൃതമായ ഈ നൃത്തം ആരാണോ പ്രയോഗിക്കുന്നത്, അയാൾ എല്ലാ പാപവും തീർന്ന് ആത്മശുദ്ധി വന്നു ശിവലോകം പ്രാപിക്കും.

ഏവമേഷ വിധിഃ സൃഷ്ട—
സ്താണ്ഡവസ്യ പ്രയോക്തൃഭിഃ
ഭൂയഃ കിം കഥ്യതാമന്യ—
ന്നാട്യവേദവിധിം പ്രതി. 245

നൃത്തപ്രയോക്താക്കൾ ഇങ്ങനെയെല്ലാമാണു നൃത്തവിധി ഉണ്ടാക്കിവെച്ചിട്ടുള്ളത്. നാട്യവേദത്തെക്കുറിച്ച് ഇനി വേറെ ഞാൻ എന്താണ് പറഞ്ഞുതരേണ്ടത്?

ഇങ്ങനെ ഭരതൻെറ നാട്യശാസ്ത്രത്തിൽ
താണ്ഡവലക്ഷണമെന്ന
നാലാമദ്ധ്യായം.

## അദ്ധ്യായം 5

# പൂർവ്വരംഗവിധാനം

ഭരതസ്യ വചഃ ശ്രുത്വാ
നാട്യസന്താനകാരണം
പുനരേവാബ്രുവൻ വാക്യ—
മൃഷയോ ഹൃഷ്ടമാനസാഃ. 1

നാട്യകലയുടെ അഭിവൃദ്ധിക്കു കാരണമായ ഭരതമുനിയുടെ വാക്കുകേട്ട മഹർഷിമാർ മനസ്സന്തോഷത്താടുകൂടി വീണ്ടും പറഞ്ഞു.

യഥാ നാട്യസ്യ വൈ ജന്മ
ജർജ്ജരസ്യ ച സംഭവഃ
വിഘ്നാനാം ശമനം ചൈവ
ദേവതാനാം ച പൂജനം
തദസ്മാഭിഃ ശ്രുതം സർവ്വം
ഗൃഹീത്വാ ചാവധാരിതം
നിഖിലേന യഥാതത്വ—
മിച്ഛാമോ വേദിതും പുനഃ
പൂർവ്വരംഗം മഹാതേജഃ
സർവ്വലക്ഷണസംയുതം
യഥാ ബുദ്ധ്യാമഹേ ബ്രഹ്മം—
സ്തഥാ വ്യാഖ്യാതുമർഹസി. 2

നാട്യശാസ്ത്രത്തിൻെറ ഉൽപത്തി, ജർജ്ജരത്തിൻെറ ഉൽപത്തി, വിഘ്നങ്ങളുടെ ശമനം, ദേവതകളുടെ പൂജ ഇതൊക്കെ ഞങ്ങൾ ശ്രദ്ധിച്ചുകേട്ടു; പഠിച്ചുറപ്പിക്കുകയും ചെയ്തു. ഇനി ഞങ്ങൾക്കു പൂർവ്വരംഗം മനസ്സിലാക്കിയാൽ കൊള്ളാമെന്നുണ്ട്. മഹാതേജസ്വിയായ ബ്രാഹ്മണോത്തമ, അവിടുന്ന് അതു സർവ്വലക്ഷണങ്ങളോടുകൂടി ഞങ്ങൾക്കു മനസ്സിലാകത്തക്കവണ്ണം വ്യാഖ്യാനിച്ചു തന്നാൽ നന്നായിരുന്നു.

തേഷാം തു വചനം ശ്രുത്വാ
മുനീനാം ഭരതോ മുനിഃ
പ്രത്യുവാച പുനർവാക്യം
പൂർവ്വരംഗവിധിം പ്രതി. 3

ആ മുനിമാരുടെ വാക്കു കേട്ടപ്പോൾ ഭരതമുനി പൂർവ്വരംഗത്തിൻെറ നിയമങ്ങളെക്കുറിച്ചു മറുപടി പറഞ്ഞു.

പൂർവ്വരംഗം മഹാഭാഗാ
ഗതതോ മേ നിബോധത. 4

അല്ലയോ മഹാഭാഗന്മാരേ, പൂർവ്വരംഗത്തെ ഞാൻ വിവരിച്ചു തരാം. ശ്രദ്ധിച്ചു മനസ്സിലാക്കുക.

പാദഭാഗാ ഃ കലാശ്ചൈവ
പരിവർത്താസ്തഥൈവ ച
യസ്മാദ്രംഗേ പ്രയുജ്യന്തേ
പൂർവ്വമേവ പ്രയോക്തൃഭി ഃ
പൂർവ്വരംഗോ ഹ്യയം തസ്മാ–
ദ്വിജ്ഞേയോ ദ്വിജസത്തമാഃ 5

മാത്രയുടെ നാലിരൊരു ഭാഗം, മാത്രകൾ, പരിവർത്തനങ്ങൾ ഇതൊക്കെ രംഗത്തിൽ ആദ്യം (പൂർവ്വം) പ്രയോഗിക്കുന്നതുകൊണ്ടാണ്, അല്ലയോ ബ്രാഹ്മണോത്തമന്മാരെ, ഇതിനു പൂർവ്വരംഗം എന്ന പേർ വന്നത്. രംഗത്തിൽ പൂർവ്വമായിട്ടുള്ളതു പൂർവ്വരംഗം എന്നർത്ഥം.

അസ്യാംഗാനി തു കാര്യാണി
യഥാവദനുപൂർവ്വശഃ
തന്ത്രീഭാണ്ഡസമായോഗൈഃ
പാഠ്യയോഗൈഃ കൃതാനി തു. 6

ഈ പൂർവ്വരംഗത്തിൻെറ അംഗങ്ങൾ വീണയും വാദ്യങ്ങളും ചേർത്തും പാഠ്യഭാഗങ്ങൾ ചേർത്തും വേണ്ടുംവണ്ണം യഥാക്രമം ചെയ്യണം.

പ്രത്യാഹാരോവതരണം
തഥാ ഹ്യാരംഭ ഏവ ച
ആശ്രാവണാ വക്ത്രപാണി–
സ്തഥാ ച പരിഘട്ടനാ
സംഘോടനാ തതഃ കാര്യാ
മാർഗ്ഗാസാരിതമേവ ച
ജേഷ്ഠമദ്ധ്യകനിഷ്ഠാനി
തഥൈവാസാരിതാനി ച
ഏതാനി തു ബഹിർഗ്ഗീതാ–
ന്യന്തര്യവനികാഗതൈഃ
പ്രയോക്തൃഭിഃ പ്രയോജ്യാനി
തന്ത്രീഭാണ്ഡകൃതാനി ച. 7

1. പ്രത്യാഹാരം 2. അവതരണം 3. ആരംഭം 4. ആശ്രാവണ 5. വക്ത്രപാണി 6. പരിഘട്ടന, 7. സംഘോടന, 8. മാർഗ്ഗാസാരിതം, 9. ജ്യേഷ്ഠം, മദ്ധ്യം, കനിഷ്ഠം എന്നു മൂന്നു തരത്തിലുള്ള ആസാരിതങ്ങൾ —ഈ ഒമ്പതംഗങ്ങൾ ഗീതം കൂടാതെ തിരശ്ശീലയ്ക്കകത്തു വീണാവാദ്യങ്ങളോടെ നടന്മാർ പ്രയോഗിക്കേണ്ടതാണ്.

തതഃ സർവ്വൈസ്തു കുതപൈഃ
സംയുക്താനീഹ കാരയേത്
വിഘട്യ വൈ യവനികാം
നൃത്തപാഠ്യകൃതാനി തു. 8

പിന്നീടു നൃത്തങ്ങളോടും പാഠ്യങ്ങളോടും കൂടി പ്രയോഗിക്കുന്ന അംഗങ്ങൾ തിരശ്ശീല മാറ്റി എല്ലാ വാദ്യങ്ങളോടും കൂടി നടത്തിക്കേണ്ടതാണ്.

ഗീതാനാം മദ്രകാദീനാം
യോജ്യമേകം തു ഗീതകം
വർദ്ധമാനമഥാപീഹ
താണ്ഡവം യത്ര യുജ്യതേ
തതശ്ചോത്ഥാപനം കാര്യം
പരിവർത്തനമേവ ച
നാന്ദീ ശുഷ്ക്കാവകൃഷ്ടാ ച
രംഗദ്വാരം തഥൈവ ച
ചാരീ ചൈവ തതഃ കാര്യാ
മഹാചാരീ തഥൈവ ച
ത്രികം പ്രരോചനാ ചൈവ
പൂർവ്വരംഗേ ഭവന്തി ഹി. 9

1. മദ്രകാദികളായ ഗീതങ്ങളിൽ ഏതെങ്കിലും ഒരു ഗീതകം, 2. വർദ്ധമാനകം, 3.ഉത്ഥാപനം, 4. പരിവർത്തനം 5. ശുഷ്കാവകൃഷ്ട നാന്ദി 6. രംഗദ്വാരം, 7. ചാരി 8. മഹാചാരി, 9. ത്രിഗതം, 10. പ്രരോചന. ഇങ്ങനെ പത്തംഗങ്ങൾ പൂർവ്വരംഗത്തിനു വേണ്ടതുണ്ട്.

ഏതാന്യംഗാനി കാര്യാണി
പൂർവ്വരംഗവിധൌ ദ്വിജാഃ
ഏതേഷാം ലക്ഷണമഹം
വ്യാഖ്യാസ്യാമ്യനുപൂർവ്വശഃ. 10

ബ്രാഹ്മണരേ, പൂർവ്വരംഗത്തിൽ മേൽക്കാണിച്ച പത്തൊമ്പതംഗങ്ങൾ ആവശ്യമാണ്. അവയുടെ ലക്ഷണം ഞാൻ ക്രമത്തിൽ വിവരിക്കാം.

കുതപസ്യ തു വിന്യാസഃ
പ്രത്യാഹാര ഇതി സ്മൃതഃ
തഥാവതരണം പ്രോക്തം
ഗായകാനാം നിവേശനം. 11

വാദ്യക്കാരെ യഥാസ്ഥാനം ഇരുത്തുന്നതു പ്രത്യാഹാരം. പാട്ടുകാരെ ഇരുത്തുന്നത് അവതരണം.

പരിഗീതക്രിയാരംഭ
ആരംഭ ഇതി കീർത്തിതഃ
ആതോദ്യരഞ്ജനാർത്ഥം തു
ഭവേദാശ്രാവണാവിധിഃ. 12

പാട്ടുകാരുടെ ആലാപം തുടങ്ങൽ ആരംഭം. മിഴാവൊച്ചപ്പെടുത്തി നാദം നോക്കുന്നത് ആശ്രാവണം.

വാദ്യവൃത്തി വിഭാഗാർത്ഥം
വക്ത്രപാണിർവിധീയതേ
തന്ത്ര്യോജഃകരണാർത്ഥം തു
ഭവേച്ച പരിഘട്ടനാ. 13

ചിത്രാവർത്തികദക്ഷിണാദിവാദ്യവൃത്തികളെ വേർതിരിക്കാൻവേണ്ടി കുഴലൂത്തു തുടങ്ങുന്നതു വക്ത്രപാണി. വീണക്കമ്പി മുറുക്കി മീട്ടാൻ തുടങ്ങുന്നതു പരിഘട്ടന.

തഥാ പാണിവിഭാഗാർത്ഥം
ഭവേത് സംഘോടനാവിധിഃ
തന്ത്രീഭാണ്ഡസമായോഗാ—
ന്മാർഗ്ഗാസാരിതമിഷ്യതേ. 14

സമപാണി, ഉപരിപാണി, അവപാണി എന്നിങ്ങനെയുള്ള പാണി വിഭാഗത്തിനുവേണ്ടി മിഴാവിൽ കൊട്ടു തുടങ്ങുന്നതു സംഘോടന. വീണയും മിഴാവും ചേർത്തു പ്രയോഗിക്കുന്നതു മാർഗ്ഗാസാരിതം.

കലാപാതവിഭാഗാർത്ഥം
ഭവേദാസാരിതക്രിയാ
കീർത്തനാദ്ദേവതാനാം ച
ജ്ഞേയോ ഗീതവിധിസ്തഥാ. 15

താളത്തിൻെറ മാത്രയും കൊട്ടും വേർതിരിക്കാൻ വേണ്ടിയുള്ളവയാണ് ആസാരിതങ്ങൾ. ദേവതാകീർത്തനങ്ങളാണ് ഗീതകങ്ങൾ.

അതഃ പരം പ്രവക്ഷ്യാമി
ഹ്യുത്ഥാപനവിധിക്രിയാം
യസ്മാദുത്ഥാപയന്ത്യാദൌ
പ്രയോഗം നാന്ദി പാഠകാഃ
പൂർവ്വമേവ തു രംഗേസ്മിം—
സ്തസ്മാദുത്ഥാപനം സ്മൃതം. 16

ഇനി ഉത്ഥാപനവിധിയെക്കുറിച്ചു വിവരിക്കാം. നാന്ദി ചൊല്ലുന്നവർ രംഗത്തിൽ ആദ്യമായി പ്രയോഗം തുടങ്ങിവെക്കുന്നതുകൊണ്ടാണ് ഇതിന് ഉത്ഥാപനമെന്നു പേർ വന്നത്.

യസ്മാച്ച ലോകപാലാനാം
പരിവൃത്ത്യ ചതുർദ്ദിശം
വന്ദനാനി പ്രകുർവ്വന്തി
തസ്മാച്ച പരിവർത്തനം. 17

നാലുദിക്കിലേക്കും തിരിഞ്ഞു ലോകപാലന്മാരെ വന്ദിക്കുന്നതാണു പരിവർത്തനം.

ആശീർവ്വചനസംയുക്താ
നിത്യം യസ്മാത് പ്രയുജ്യതേ
ദേവദ്വിജനൃപാദീനാം
തസ്മാന്നാന്ദീതി സംജ്ഞിതാ. 18

ദേവന്മാരുടെയും ബ്രാഹ്മണരുടെയും രാജാക്കളുടെയും ആശീർവ്വാദത്തോടുകൂടി നിയമേന നടത്തുന്നതാകയാൽ നാന്ദിക്കു നാന്ദി എന്ന പേർ വന്നു. നന്ദിക്കുന്നതു (ആശീർവ്വദിക്കുന്നതു) നാന്ദി എന്നു ശബ്ദാർത്ഥം.

അത്ര ശുഷ്കാക്ഷരൈരേവ
ഹ്യവകൃഷ്ടാ ധ്രുവാ യതഃ
തസ്മാച്ഛുഷ്കാവകൃഷ്ടേയം
ജർജ്ജരശ്ലോകദർശികാ. 19

അവകൃഷ്ട എന്ന ധ്രുവാഗീതി, നിരർത്ഥകങ്ങളായ ഝണ്ടും തുടങ്ങിയ ശുഷ്കാക്ഷരങ്ങളെക്കൊണ്ടു നിർവ്വഹിക്കപ്പെടുന്നതാകയാൽ അതിനു ശുഷ്കാ

വകൃഷ്ട എന്ന പേർ സിദ്ധിച്ചു. ജർജ്ജരശ്ലോകത്തെക്കാണിക്കുന്നതാണ് അത്.

യസ്മാദഭിനയസ്ത്വത്ര
പ്രഥമം ഹ്യവതാര്യതേ
രംഗദ്വാരമതോ ജ്ഞേയം
വാഗംഗാഭിനയാത്മകം. 20

രംഗത്തിൽ വാചികാഭിനയവും ആംഗികാഭിനയവും ഒന്നാമതായി അവതരിപ്പിക്കുന്നതാകയാൽ രംഗദ്വാരം എന്ന പൂർവ്വരംഗാംഗത്തിന് ആ പേർ കിട്ടിയതാണെന്നറിയുക.

ശൃംഗാരസ്യ പ്രചരണാ–
ച്ചാരീ സമ്പരികീർത്തിതാ
രൗദ്രപ്രചരണാച്ചാപി
മഹാചാരീതി കീർത്തിതാ. 21

ശൃംഗാരത്തെ പ്രചരിപ്പിക്കുന്നതുകൊണ്ടു ചാരി എന്ന പേരും രൗദ്രത്തെ പ്രചരിപ്പിക്കുന്നതുകൊണ്ടു മഹാചാരി എന്ന പേരും ഉണ്ടായി.

വിദൂഷകഃ സൂത്രധാര–
സ്തഥാ വൈ പാരിപാർശ്വികഃ
യത്രകുർവ്വന്തി സഞ്ജല്പം
തച്ചാപി ത്രിഗതം മതം. 22

വിദൂഷകൻ, സൂത്രധാരൻ, പാരിപാർശ്വികൻ എന്നീ മൂന്നുപേർ സംഭാഷണം ചെയ്യുന്ന പൂർവ്വരംഗമാണു ത്രിഗതം.

ഉപക്ഷേപേണ കാവ്യസ്യ
ഹേതുയുക്തിസമാശ്രയാ
സിദ്ധേനാമന്ത്രണാ യാ തു
വിജ്ഞേയാ സാ പ്രരോചനാ. 23

ഹേതുക്കളേയും യുക്തികളേയും അവലംബിച്ചു കാവ്യപ്രയോഗസിദ്ധിയെ വിവരിച്ചുകൊണ്ടുള്ള നാട്യോപക്ഷേപം ചെയ്യുന്നതാണു പ്രരോചനയെന്ന പൂർവ്വരംഗം.

അതഃ പരം പ്രവക്ഷ്യാമി
ഹ്യാശ്രാവണവിധിക്രിയാം
ബഹിർഗ്ഗീതവിധൗ സമ്യ–
ഗുത്പത്തിം കാരണം തഥാ. 24

ഇനി ബഹിർഗ്ഗീതങ്ങളായ പ്രത്യഹാരാദ്യംഗങ്ങളുടെ കൂട്ടത്തിൽ ആശ്രാവണയുണ്ടായ കാര്യവും അതിന്റെ ആവശ്യവും വിവരിക്കാം. പ്രത്യാഹാരം മുതൽ ഒമ്പതംഗങ്ങൾക്കു ബഹിർഗ്ഗീതങ്ങൾ എന്നു പേരാണ്. അതിൽ ഗീതമില്ല എന്നുള്ളതാണ് ആ പേരിനു കാരണം.

ചിത്രദക്ഷിണവൃത്തൗ തു
സപ്തരൂപേ പ്രവർത്തിതേ
സോപോഹനേ സനിർഗ്ഗീതേ
ദേവസ്തുത്യഭിനന്ദിതേ

നാരദാദ്യൈസ്തു ഗന്ധർവ്വൈഃ
സഭായാം ദേവദാനവാഃ
ഉദ്ഗീതം ശ്രാവിതാഃ സമ്യഗ്
ലയതാളസമന്വിതം. 25

ചിത്രവൃത്തിയേയും ദക്ഷിണവൃത്തിയേയും അവലംബിച്ച് ഉപോഹനത്തോടും നിർഗ്ഗീതത്തോടും കൂടി ആരംഭാദിഗീതാന്തമായി ഏഴുരൂപങ്ങളും ദേവന്മാരുടെ സ്തുതികളാൽ അഭിനന്ദിതമായി നടത്തപ്പെട്ടപ്പോൾ നാരദാദിഗന്ധർവന്മാർ സഭയിൽ നന്നായി ലയതാളങ്ങളോടുകൂടി ദേവാസുരന്മാരെ പാട്ടുകേൾപ്പിച്ചു.

തച്ഛ്റുത്വാ തു സുഖം ഗാനം
ദേവസ്തുത്യഭിനന്ദിതം
അഭവൻ ക്ഷുഭിതാഃ സർവ്വേ
മാത്സര്യാദ്ദൈത്യരാക്ഷസാഃ. 26

സുഖമായ ആ ഗാനത്തെ ദേവന്മാർ സ്തുതിച്ചഭിനന്ദിക്കുന്നതായി കേട്ടപ്പോൾ എല്ലാ അസുരന്മാരും രാക്ഷസന്മാരും മാത്സര്യത്താൽ ക്ഷോഭിച്ചു.

സമ്പ്രധാര്യ തതോന്യോന്യ–
മിത്യവോചന്നവസ്ഥിതാഃ
നിർഗ്ഗീതം തു സവാദിത്ര–
മിദം ഗൃഹ്ണീമഹേ വയം. 27

പിന്നെ അവർ തമ്മിൽ ആലോചിച്ചുറച്ച് ഇങ്ങനെ പറഞ്ഞു — വാദ്യത്തോടുകൂടിയ ഈ നിർഗ്ഗീതത്തെ നമുക്കു സ്വീകരിക്കുക.

സപ്തരൂപേണ സന്തുഷ്ടാ
ദേവാഃ കർമ്മാനുകീർത്തനാത്
വയം ഗൃഹ്ണീമ നിർഗ്ഗീതം
തുഷ്യാമോത്രൈവ സർവ്വദാ 28

കഥാവർണ്ണനമുണ്ടെന്നുള്ള കാരണത്താൽ ഏഴാമത്തെ അംഗമായ ഗീതം കൊണ്ടു ദേവന്മാർ സന്തുഷ്ടരാകുന്നു. നമുക്കു നിർഗ്ഗീതം മതി. നമുക്കെല്ലാ സമയത്തും അതിൽത്തന്നെ സന്തോഷിക്കാം.

തേ തത്ര തുഷ്ടാ ദൈത്യാസ്തു
സാധയന്തി പുനഃ പുനഃ
രുഷ്ടാശ്ചാപി തതോ ദേവാഃ
പ്രത്യഭാഷന്ത നാരദം. 29

അസുരന്മാർ ആ നിർഗ്ഗീതത്താൽ സന്തുഷ്ടന്മാരായിട്ട് അതിനെ വീണ്ടും വീണ്ടും പ്രശംസിക്കാനും അതിനു പ്രേരണ നൽകുവാനും തുടങ്ങി. അപ്പോൾ ദേവന്മാർ കോപിച്ചു നാരദനോടു പറഞ്ഞു.

ഏതേ തുഷ്യന്തി നിർഗ്ഗീതേ
ദാനവാഃ സഹ രാക്ഷസൈഃ
പ്രണശ്യതു പ്രയോഗോയം
കഥം വൈ മന്യതേ ഭവാൻ. 30

ഈ അസുരന്മാരും രാക്ഷസന്മാരും മാത്രമേ നിർഗ്ഗീതത്തിൽ സന്തോഷിക്കുന്നുള്ളൂ. ഈ നിർഗ്ഗീതപ്രയോഗം നശിച്ചോട്ടെ. എന്താണ് അങ്ങു വിചാരിക്കുന്നത്?

ദേവാനാമ വചനം ശ്രുത്വാ
നാരദോ വാക്യമബ്രവീത്
ധാതുവാദ്യാശ്രയകൃതം
നിർഗ്ഗീതം മാ പ്രണശ്യതു. 31

ദേവന്മാരുടെ വാക്കുകൾ കേട്ടപ്പോൾ നാരദൻ പറഞ്ഞു. ധാതുവാദ്യങ്ങളെ ആശ്രയിച്ചു നടത്തുന്ന നിർഗ്ഗീതം നശിക്കരുത്. [വാദ്യങ്ങളിൽ വിസ്താരം കരണം ആവിദ്ധം വ്യഞ്ജനം എന്നു നാലുവിധം ധാതുക്കളുണ്ടെന്ന് ഇരുപത്തൊമ്പതാമദ്ധ്യായത്തിൽ പറയും. വീണക്കമ്പികളും വിരലുകളും തമ്മിൽ ചേരുന്നതിൻെറ വക ഭേദങ്ങളാണവ.]

കിന്തൂപോഹനസംയുക്തം
ധാതുവാദ്യവിഭൂഷിതം
ഭവിഷ്യതീദം നിർഗ്ഗീതം
സപ്തരൂപവിധാനതഃ. 32

ഉപോഹനങ്ങളോടും ധാതുവാദ്യങ്ങളോടും കൂടി ആരംഭാദിസപ്തരൂപത്തിൽ (ഏഴംഗങ്ങളിൽ) വിധിച്ച പ്രകാരമുള്ള നിർഗ്ഗീതം ആവശ്യമാണ്. ഉപോഹനം ആശ്രാവണയിലെ ആലാപഭേദമാണ്.

നിർഗ്ഗീതേനാവദ്ധാശ്ച
ദൈത്യദാനവരാക്ഷസാഃ
ന ക്ഷോഭം ന വിഘ്നാതം ച
കരിഷ്യന്തീഹ തോഷിതാഃ. 33

ദൈത്യദാനവരാക്ഷസന്മാരെ നിർഗ്ഗീതംകൊണ്ടു സന്തോഷിപ്പിച്ചു പാട്ടിലാക്കിയാൽ പിന്നെ അവർ ക്ഷോഭിക്കുകയില്ല, വിഘ്നമുണ്ടാക്കുകയുമില്ല.

ഏവം നിർഗ്ഗീതമേതത്തു
ദൈത്യാനാം സ്പർദ്ധയാ ദ്വിജാഃ
ദേവാനാം ബഹുമാനേന
ബഹിർഗ്ഗീതമിതി സ്മൃതം. 34

ഇങ്ങനെ ദേവന്മാരുടെ ബഹുമാനത്തോട് അസുരന്മാർക്കുണ്ടായ സ്പർദ്ധ നിമിത്തം ഈ നിർഗ്ഗീതം പാട്ടുകൂടാതെ കല്പിച്ചിട്ടുള്ളതാണ്.

ധാതു[1]ഭിശ്ചിത്ര[2]വീണായാം
ഗുരുലഘ്വക്ഷരാന്വിതം
വർണ്ണാ[3]ലങ്കാര[4]സംയുക്തം
പ്രയോക്തവ്യം[5] ബുധൈരഥ

---

1. വിസ്താരഃ കരണംചൈവ ആവിദ്ധോ വ്യഞ്ജനസ്തഥാ
ചത്വാരോ ധാതവോ ജ്ഞേയാ വാദിത്രകരണാശ്രയഃ. 29–81
2. സപ്തതന്ത്രീ ഭവേച്ചിത്രാ വിപഞ്ചീ നവതന്ത്രികാ
വിപഞ്ചീ കോണവാദ്യാ സ്യാത് ചിത്രാ ചാംഗുലിവാദനാ. 29–114
3. ആരോഹി ചാവരോഹീ ച സ്ഥായിസഞ്ചാരിണൌ തഥാ
വർണ്ണാശ്ചത്വാര ഏവൈതേ അലങ്കാരാസ്തദാശ്രയാഃ. 29–18
(ആരോഹി മുതലായി നാലു വർണ്ണങ്ങൾ–പ്രസന്നാദി തുടങ്ങി വർണ്ണാശ്രിതങ്ങളായ അലങ്കാരങ്ങൾ മുപ്പത്തിമൂന്ന്)
4. ഏതാൻ സമാശ്രിതാൻ സമ്യഗലങ്കാരാൻ നിബോധത. 29–24
5. അലങ്കാരാസ്ത്രയസ്ത്രിംശദേവമേതേ മയോദിതാഃ. 29–76

നിർഗ്ഗീതം, ഗീയതേ യസ്മാ
ദപദം വർണ്ണയോജനാത്
അസൂയയാ ച ദേവാനാം
ബഹിർഗ്ഗീതമിതി സ്മൃതം. 35

വിസ്താരാദിധാതുക്കളെക്കൊണ്ട് ഏഴുകമ്പിയുള്ള വീണയിൽ ഗുരുലഘ്വ ക്ഷരങ്ങളോടും വർണ്ണാലങ്കാരങ്ങളോടും കൂടി നിർഗ്ഗീതം പ്രയോഗിക്കേണ്ടതാണ്. ദേവന്മാരുടെ പേരിൽ (അസുരന്മാർക്ക്) അസൂയയുണ്ടായതുമൂലം പദങ്ങൾ കൂടാതെ കേവലം വർണ്ണങ്ങളെ കൂട്ടിയിണക്കി പാടുന്നതുകൊണ്ട് ഇതു ഗീതമല്ലാതായിത്തീർന്നിരിക്കുകയാണ്.

നിർഗ്ഗീതം യന്മയാ പ്രോക്തം
സപ്തരൂപസമന്വിതം
ഉത്ഥാപനാദികം യച്ച
തസ്യ കാരണമുച്യതേ. 36

ഞാൻ മുമ്പു പറഞ്ഞപ്രകാരം ഏഴു ഘടകങ്ങളോടുകൂടി നിർഗ്ഗീതവും ഉത്ഥാപനാദികളും പ്രയോഗിക്കുന്നതിൻെറ ആവശ്യം പറയാം.

പ്രത്യാഹാരേ യാതുധാനാഃ
പ്രീയന്തേ സഹ പന്നഗൈഃ
തുഷ്യന്ത്യപ്സരസസ്തത്ര
കൃതേവതരണേ ദ്വിജാഃ
തുഷ്യന്ത്യപി ച ഗന്ധർവ്വാ
ആരംഭേ സമ്പ്രയോജിതേ. 37

പ്രത്യാഹാരം ചെയ്താൽ യാതുധാനന്മാരും നാഗങ്ങളും സന്തോഷിക്കും. അവതരണം ചെയ്താൽ അപ്സരസ്സുകൾ സന്തുഷ്ടകളാവും. ആരംഭം പ്രയോഗിച്ചാൽ ഗന്ധർവ്വന്മാരും പ്രീതരാവും.

ആശ്രാവണായാം യുക്തായാം
ദൈത്യാസ്തുഷ്യന്തി നിത്യശഃ
വക്ത്രപാണൌ കൃതേ ചൈവ
നിതയം തുഷ്യന്തി ദാനവാഃ 38

ആശ്രാവണ പ്രയോഗിച്ചാൽ ദിതിയുടെ സന്താനങ്ങളായ അസുരന്മാർ സന്തോഷിക്കും. വക്ത്രപാണി ചെയ്താൽ ദനുവിൻെറ വംശത്തിലുള്ള അസുരന്മാർ സന്തോഷിക്കും.

പരിഘട്ടനയാ തുഷ്ടാ
യുക്തയാ രക്ഷസാം ഗണാഃ
സംഘോടനാക്രിയായാം തു
തുഷ്യന്ത്യപി ച ഗുഹ്യകാഃ. 39

പരിഘട്ടന പ്രയോഗിച്ചാൽ രാക്ഷസവർഗ്ഗം സന്തുഷ്ടരാവും. സംഘോടന ചെയ്താൽ ഗുഹ്യകന്മാർ സന്തോഷിക്കും.

മാർഗ്ഗാസാരിതമാസാദ്യ
പ്രീതാ യക്ഷാ ഭവന്തി ഹി
ഗീതകേഷു പ്രയുക്തേഷു
ദേവാസ്തുഷ്യന്തി നിത്യശഃ. 40

മാർഗ്ഗസാരിതം ജ്യേഷ്ഠമധ്യകനിഷ്ഠങ്ങളായ ആസാരിതങ്ങൾ ഇവകൊണ്ട് യക്ഷന്മാർ പ്രീതരാവുന്നു. ഗീതങ്ങൾ പ്രയോഗിച്ചാൽ ദേവന്മാർ സന്തോഷിക്കുന്നു.

വർദ്ധമാനേ പ്രയുക്തേ തു
രുദ്രസ്തുഷ്യതി സാനുഗഃ
തഥാചോത്ഥാപനേ യുക്തേ
ബ്രഹ്മാ തുഷ്ടോ ഭവേദിഹ. 41

വർദ്ധമാനകം പ്രയോഗിച്ചാൽ രുദ്രനും അനുചരന്മാരും സന്തോഷിക്കുന്നു. ഉത്ഥാപനം പ്രയോഗിച്ചാൽ ബ്രഹ്മാവു സന്തുഷ്ടനാകും.

തുഷ്യന്തി ലോകപാലാശ്ച
പ്രയുക്തേ പരിവർത്തനേ
നാന്ദീപ്രയോഗേഥ കൃതേ
പ്രീതോ ഭവതി ചന്ദ്രമാഃ. 42

പരിവർത്തനപ്രയോഗത്താൽ ലോകപാലന്മാർ സന്തുഷ്ടരാവും. നാന്ദി പ്രയോഗിക്കുമ്പോൾ ചന്ദ്രൻ പ്രീതനാവും.

യുക്തായാമവകൃഷ്ടായാം
പ്രീതാ നാഗാ ഭവന്തി ഹി
തഥാ ശുഷ്കാവകൃഷ്ടായാം
പ്രീതഃ പിതൃഗണോ ഭവേത്. 43

അവകൃഷ്ട പ്രയോഗിച്ചാൽ നാഗങ്ങളും ശുഷ്കാവകൃഷ്ട പ്രയോഗിച്ചാൽ പിതൃക്കളും പ്രീതരാവും.

രംഗദ്വാരേ പ്രയുക്തേ തു
വിഷ്ണുഃ പ്രീതോ ഭവേദിഹ
ജർജ്ജരസ്യ പ്രയോഗേ തു
തുഷ്ടാ വിഘ്നവിനായകാഃ. 44

രംഗദ്വാരപ്രയോഗത്താൽ വിഷ്ണു പ്രീതനാവും. ജർജ്ജരപ്രയോഗത്താൽ വിഘ്നവിനായകന്മാർ സന്തുഷ്ടരാവും.

തഥാ ചാര്യാം പ്രയുക്തായാ–
മുമാ തുഷ്ടാ ഭവേദിഹ
മഹാചാര്യാം പ്രയുക്തായാം
തുഷ്ടോ ഭൂതഗണോ ഭവേത്. 45

ചാരിയുടെ പ്രയോഗം പാർവ്വതിയേയും മഹാചാരിപ്രയോഗം ഭൂതഗണങ്ങളേയും സന്തോഷിപ്പിക്കും.

ആശ്രാവണാദിചാര്യന്ത–
മേതദ്ദൈവതപൂജനം
പൂർവ്വരംഗേ മയാഖ്യാതം
തഥാ ചാംഗവികല്പനം. 46

പൂർവ്വരംഗത്തിലെ ആശ്രാവണമുതൽ ചാരി വരെയുള്ള ദേവപൂജാക്രമങ്ങളും അംഗങ്ങളുടെ ലക്ഷണങ്ങളും ഞാൻ ഇതാ പറഞ്ഞുകഴിഞ്ഞു.

യേന തുഷ്യതി യോ ദേവോ
യസ്യ യന്മനസഃ പ്രിയം
തത്തദാ പൂർവ്വരംഗേ തു
മയാ പ്രോക്തം ദ്വിജോത്തമാഃ. 47

പൂർവ്വരംഗത്തിൽ ഏതു ദേവൻ ഏതുകൊണ്ട് സന്തോഷിക്കും, ആർക്ക് ഏത് മനസ്സിന്ന് പ്രിയമാണ് എന്നും മറ്റുമുള്ളതെല്ലാം അല്ലയോ ബ്രാഹ്മണോത്തമന്മാരേ ഞാൻ പറഞ്ഞുതന്നിരിക്കുന്നു.

സർവ്വദൈവതപൂജാർഹം
സർവ്വദൈവതപൂജനം
ധർമ്മ്യം യശസ്യമായുഷ്യം
പൂർവ്വരംഗപ്രവർത്തനം. 48

എല്ലാ ദേവന്മാരേയും പൂജിച്ചുകൊണ്ടുള്ള പൂർവ്വരംഗത്തിൻെറ പ്രവർത്തനം എല്ലാ ദേവന്മാരുടെയും ബഹുമാനം നേരിടുവാനും ധർമ്മം, യശസ്സ്, ആയുസ്സ് എന്നിവ വർദ്ധിക്കുവാനും ഉപയോഗപ്പെടുന്നു.

ദൈത്യദാനവതുഷ്ട്യർത്ഥം
സർവ്വേഷാം ച ദിവൌകസാം
നിർഗ്ഗീതാനി സഗീതാനി
പൂർവ്വരംഗകൃതാനി തു. 49

പാട്ടില്ലാതെയും പാട്ടു ചേർന്നുമുള്ള പൂർവ്വരംഗക്രിയകളെല്ലാം ദൈത്യന്മാരുടേയും ദാനവരുടേയും സന്തുഷ്ടിക്കുവേണ്ടിയാണ്.

നിർഗ്ഗീതാനാം സഗീതാനാം
വർദ്ധമാനസ്യ ചൈവ ഹി
ധ്രുവാവിധാനേ വക്ഷ്യാമി
ലക്ഷണം കർമ്മ ചൈവ ഹി. 50

നിർഗ്ഗീതങ്ങളുടെയും സഗീതങ്ങളുടെയും വർദ്ദമാനകത്തിൻെറയും ലക്ഷണവും ക്രിയകളും ധ്രുവാവിനാദ്ധ്യായത്തിൽ (32) വിവരിക്കുന്നതാണ്.

പ്രയുജ്യ ഗീതകവിധിം
വർദ്ധമാനമഥാപി ച
ഗീതകാന്തേ തതശ്ചാപി
കാര്യാ ഹ്യുത്ഥാപനീ ധ്രുവാ. 51

ഗീതവും വർദ്ധമാനകവും കഴിഞ്ഞാൽ ഗീതകാവസാനത്തിൽ ഉത്ഥാപനത്തിനുള്ള ധ്രുവാഗീതി പാടണം.

ആദൌ ദ്വേ ച ചതുർത്ഥം ചാ–
പ്യഷ്ടമൈകാദശേ തഥാ
ഗുർവ്വക്ഷരാണി ജാനീയാത്
പാദേ ഹ്യേകാദശാക്ഷരേ. 52

ആദ്യം രണ്ട്, നാല്, എട്ട്, പതിനൊന്ന് ഈ അക്ഷരങ്ങൾ ഗുരുക്കളാണെന്നറിയുക. പാദത്തിൽ പതിനൊന്നക്ഷരമാണുണ്ടാവുക.[1]

---

വിശ്ലോകരീതിയിൽപ്പെട്ട ഈ ധ്രുവാഗീതിയെക്കുറിച്ച്.
ആദ്യേ ചതുർത്ഥമപി ചാഷ്ടമകം
സൈകാദശം യദി ഭവേച്ച ഗുരു

ചതുഷ്പാദാ ഭവേത് സാ തു
ചതുരശ്രാ തഥൈവ ച
ചതുർഭിഃ സന്നിപാതൈശ്ച
ത്രിലയാ ത്രിയതിസ്തഥാ. 53

ഈ ധ്രുവയ്ക്കു നാലു പാദമാണ്. ചതുരശ്രമാണു താളം. ഓരോ പാദത്തിൽ ഓരോ സന്നിപാദം എന്ന തോതിൽ, ഇതിൽ നാലു സന്നിപാതവുമുണ്ട്. ഈ ധ്രുവയ്ക്കു ലയവും യതിയും മുമ്മൂന്നാണ്.[2]

പരിവർത്താശ്ച ചത്വാരഃ
പാണയസ്ത്രയ ഏവ ച
ജാത്യാ ചൈവ ഹി വിശ്ലോക–
സ്താംശ്ച താളേന യോജയേത്. 54

പരിവർത്തനങ്ങൾ നാല്. പാണികൾ മൂന്ന്. വിശ്ലോകജാതിയിൽ പെടുന്നതാണ് ഈ ധ്രുവ. ചതുരശ്രത്വാദികളെ താളത്തോടു യോജിപ്പിക്കുകയും വേണം.

ശമ്യാ തു ദ്വികലാ കാര്യാ
താളോ ദ്വികല ഏവ ച
പുനശ്ചൈകകലാ ശമ്യാ
സന്നിപാതഃ കലാത്രയം
ഏവമഷ്ടകലഃ കാര്യാഃ
സന്നിപാതോ വിചക്ഷണൈഃ 55

ശമ്യയ്ക്കു രണ്ടു മാത്ര, താളത്തിനും രണ്ടു മാത്ര, പിന്നെ ശമ്യയ്ക്കു ഒരു മാത്ര, സന്നിപാതത്തിനു മൂന്നു മാത്ര ഇങ്ങനെ എട്ടു മാത്രയാണ് ഒരു സന്നിപാതത്തിലുണ്ടായിരിക്കുക.[3]

പൂർവ്വം സ്ഥിതലയഃ കാര്യഃ
പരിവർത്തോ വിചക്ഷണൈഃ
തൃതീയേ സന്നിപാതേ തു
തസ്യ ഭാണ്ഡഗ്രഹോ ഭവേത്. 56

നാലു പാദത്തിനു നാലു പരിവൃത്തി പറഞ്ഞതിൽ ആദ്യത്തെ പരിവൃത്തി സ്ഥിതലയത്തിൽ വേണം. (സ്ഥിതലയം = വിളംബിതലയം) മൂന്നാം പാദത്തിലെ സന്നിപാതം മുതൽ വാദ്യപ്രയോഗം വേണം. ആദ്യം രണ്ടേമുക്കാൽ പാദത്തിനു വീണവായന മാത്രം എന്നു താൽപര്യം.

ഏകസ്മിൻ പരിവർത്തേ തു
ഗതേ പ്രാപ്തേ ദ്വിതീയകേ

---

സാ ത്രൈഷ്ടുഭേ ഭവതി പാദവിധൌ
വിശ്ലോകജാതിരവകൃഷ്ടകൃതാ. 32-149

2 ചതുരശ്രശ്ച ത്ര്യശ്രശ്ച താളോ ദ്വിവിധ ഏവ ച
ദ്വിവിധസ്യാപി താളസ്യ ചൈകാ പ്രകൃതിരിഷ്യതേ . 31-7
ഹസ്തയോസ്തു സമഃ പാതഃ സന്നിപാത ഇതി സ്മൃതഃ . 31-39
തതഃ കലാകാലകൃതോ ലയ ഇത്യഭിസംജ്ഞിതഃ . 31-4

3 ശമ്യാ ദക്ഷിണഹസ്തഃ സ്യാത് താളഃ പാതസ്തു വാമതഃ
ഹസ്തയോസ്തു സമഃ പാതഃ സന്നിപാത ഇതി സ്മൃതഃ . 31-38
വലത്തുകൈകൊണ്ടു കൊട്ടുന്നതു ശമ്യ. ഇടത്തുകൈകൊണ്ട് താളം, രണ്ടു കൈകൊണ്ടും സന്നിപാതം .

കാര്യം മദ്ധ്യലയേ തജ്ഞൈഃ
സൂത്രധാരപ്രവേശനം
പുഷ്പാഞ്ജലിം സമാദായ
രക്ഷാമംഗലസംസ്കൃതം. 57

ഒരു പരിവർത്തം കഴിഞ്ഞു രണ്ടാം പരിവർത്തം തുടങ്ങിയാൽ മദ്ധ്യലയത്തിൽ സൂത്രധാരപ്രവേശനം ചെയ്യണം. രക്ഷയ്ക്കുള്ള മംഗളക്രിയകൾകൊണ്ടു സംസ്കരിച്ചിട്ടുള്ള പുഷ്പം കുടന്നയിൽ ധരിച്ചുകൊണ്ടു വേണം സൂത്രധാരപ്രവേശം.

ശുദ്ധവസ്ത്രാഃ സുമനസ–
സ്തഥാ ചാത്ഭുതദൃഷ്ടയഃ
സ്ഥാനം തു വൈഷ്ണവം കൃത്വാ
സൌഷ്ഠവാംഗപുരസ്കൃതം
ദീക്ഷിതാഃ ശുചയശ്ചൈവ
പ്രവിശേയുഃ സമം ത്രയഃ. 58

വെളുത്ത വസ്ത്രം ധരിച്ചു പ്രസന്നഹൃദയത്തോടും അത്ഭുതദൃഷ്ടിയോടും കൂടി ദേഹഭംഗി വരുംവിധം വിഷ്ണുവിൻെറ നിലയിൽ[1] നിന്ന്, ഉപവസിച്ചു ശുദ്ധരായ മൂന്നുപേർ ഒപ്പം പ്രവേശിക്കണം. സൂത്രധാരനും രണ്ടു പാരിപാർശ്വികന്മാരും കൂടി പുറപ്പെടണമെന്നർത്ഥം.

ഭൃംഗാരജർജ്ജരധരൌ
ഭവേതാം പാരിപാർശ്വികൌ
മദ്ധ്യേ തു സൂത്രഭൃത്താഭ്യാം
വൃതഃ പഞ്ചപദീം വ്രജേത്. 59

രണ്ടു ഭാഗത്തുമുള്ള പാരിപാർശ്വികന്മാർ ഭൃംഗാരവും ജർജ്ജരവും ധരിച്ചവരായിരിക്കണം, അവരോടുചേർന്നു സൂത്രധാരൻ അഞ്ചുചുവടു നടക്കണം ഭൃംഗാരം = ജലപാത്രം. ജർജ്ജരം = ജർജ്ജരദണ്ഡം.

പദാനി പഞ്ച ഗച്ഛേയുർ–
ബ്രഹ്മണോ യജനേച്ഛയാ
സൂചീം വാമപദം ദദ്യാ–
ദ്വിക്ഷേപം ദക്ഷിണേന ച
ത്രിതാളാന്തരവിഷ്കംഭ–
മുത്ക്ഷിപേച്ചരണം ശനൈഃ
പാർശ്വസ്ഥാനോത്ഥിതം ചൈവ
തന്മദ്ധ്യേ പാതയേത് പുനഃ
ഏവം വിഷ്ണുപദീം കൃത്വാ
സൂത്രധാരഃ സഹേതരഃ
സൂചീവാമപദം ദദ്യാ–
ദ്വിക്ഷേപം ദക്ഷിണേന ച. 60

1 ദൌ താളാവർദ്ധതാളശ്ച പാദയോരന്തരം ഭവേത്
തയോഃ സമസ്ഥിതശ്ചൈകസ്ത്ര്യശ്രഃ പക്ഷഗതോപരഃ.
കിഞ്ചിദഞ്ചിതജംഘം ച സൌഷ്ടവാംഗപുരസ്കൃതം
വൈഷ്ണവം സ്ഥാനമേതദ്ധി വിഷ്ണുരത്രാധിദൈവതം 10. 52

അഞ്ചു ചുവടു വെയ്ക്കുന്നതു ബ്രഹ്മാവിനെ പൂജിക്കാൻവേണ്ടിയാണ്. ഇടത്തുകാൽകൊണ്ടു സൂചീപദം വെച്ചു വലത്തുകാൽ വീശി മൂന്നുചാണകലെ കാൽ മെല്ലെ ഉയർത്തുക. വാരിയോടു ചേർന്നുയർന്നാൽ പിന്നെ നടുവിൽ ചവിട്ടുക. ഇങ്ങനെ വിഷ്ണുവിൻെറ (വാമനാവതാരത്തിലെ) മൂന്നു കാൽവെപ്പുകൾ കഴിഞ്ഞാൽ ഇടത്തുകാൽകൊണ്ടു സൂചീപദം വെച്ചു വലത്ത കാൽ വീശുക.

പുഷ്പാഞ്ജല്യപവർഗ്ഗശ്ച
കാര്യോ ബ്രാഹ്മേഥ മണ്ഡലേ
രംഗപീഠസ്യ മദ്ധ്യേ തു
സ്വയം ബ്രഹ്മാ പ്രതിഷ്ഠിതഃ 61

അനന്തരം ബ്രഹ്മാവിൻെറ സ്ഥാനത്തു പുഷ്പാഞ്ജലി സമർപ്പിക്കണം. രംഗപീഠത്തിൻെറ മദ്ധ്യത്തിലാണു ബ്രഹ്മാവിനെ പ്രതിഷ്ഠിച്ചിട്ടുള്ളത്.

തതഃ സലളിതൈർഹസ്തൈ–
രഭിവന്ദ്യഃ പിതാമഹഃ
വന്ദനാന്യഥ കാര്യാണി
ത്രീണി ഹസ്തേന ഭൂതലേ. 62

പിന്നെ അഴകാർന്ന കൈകൾകൊണ്ടു ബ്രഹ്മാവിനെ വന്ദിക്കണം. കൈകൊണ്ടു നിലത്തുതൊട്ടു മൂന്ന് അഭിവാദനങ്ങൾ ചെയ്യണം.

കാലപ്രകർഷഹേതോശ്ച
പാദാനാം പ്രവിഭാഗതഃ
സൂത്രധാരപ്രവേശാദ്യോ
വന്ദനാഭിനയാനുഗഃ
ദ്വിതീയപരിവർത്തസ്തു
കാര്യോ മദ്ധ്യലയാശ്രിതഃ 63

കാലദൈർഘ്യം കിട്ടാൻവേണ്ടി ധ്രുവാപാദങ്ങളെ വേർതിരിച്ചു സൂത്രധാരപ്രവേശം മുതൽ വന്ദനാഭിനയം കഴിയുന്നതുവരെയുള്ള ഭാഗമാണു രണ്ടാമത്തെ പരിവർത്തം. ഈ പരിവർത്തത്തിലെ താളം മദ്ധ്യലയത്തിലാണു വേണ്ടത്.

തതഃ പരം തൃതീയേ തു
മണ്ഡലസ്യ പ്രദക്ഷിണം
ഭവേദാചമനം ചൈവ
ജർജ്ജരഗ്രഹണം തഥാ. 64

പിന്നെ മൂന്നാമത്തെ പരിവർത്തത്തിൽ, ബ്രഹ്മമണ്ഡലത്തിന്നു പ്രദക്ഷിണം, ആചമനം, ജർജ്ജരഗ്രഹണം ഇതു മൂന്നുമാണ്.

ഉത്ഥായ മണ്ഡലാത്തൂർണ്ണം
ദക്ഷിണം പാദമുദ്ധരേത്
വേധം തേനൈവ കുർവ്വീത
വിക്ഷേപം വാമകേന ച
പുനശ്ച ദക്ഷിണം പാദം
പാർശ്വസംസ്ഥം സമുദ്ധരേത്

തതശ്ച വാമവേധസ്തു
വിക്ഷേപോ ദക്ഷിണസ്യ ച
ഇത്യനേന പ്രകാരേണ
സമ്യക്കൃത്വാ പ്രദക്ഷിണം
ഭൃംഗാരഭൃതമാഹൂയ
ശൌചം ചാപി സമാചരേത്
യഥാന്യായം തു കർത്തവ്യാ
തേന ഹ്യാചമനക്രിയാ
ആത്മപ്രോക്ഷണമേവാത്ഭിഃ
കർത്തവ്യം തു യഥാക്രമം. 65

ബ്രഹ്മസ്ഥാനത്തുനിന്ന് ഉടനെ എഴുന്നേറ്റു വലത്തുകാൽ പൊക്കുക. അതു കൊണ്ടുതന്നെ ഇടതുകാൽ മടമ്പിൻെറ പിന്നിൽ വെച്ചു വേധം ചെയ്യുക. ഇടത്തെകാൽ നീട്ടിവെയ്ക്കുക. പിന്നെയും വലത്തുകാൽ പാർശ്വഭാഗത്തു പൊക്കുക. പിന്നെ ഇടത്തുകാൽ മടമ്പിൽത്തട്ടി വലത്തുകാൽ നീട്ടിവെയ്ക്കുക. ഇപ്രകാരം ഈ ക്രമത്തിൽ നന്നായി പ്രദക്ഷിണംവെച്ചതിനുശേഷം ജലപാത്രമെടുത്ത പാരിപാർശ്വികനെ വിളിച്ചു ശരീരശുദ്ധി വരുത്തണം. ആ ജലംകൊണ്ടു ശരിയായി ആചമനം ചെയ്യണം. ക്രമപ്രകാരം ശരീരത്തിൽ നീർതളിയ്ക്കുകയും വേണം.

പ്രയത്നകൃതശൌചേന
സൂത്രധാരേണ യത്നതഃ
സന്നിപാതസമം ഗ്രാഹ്യോ
ജർജ്ജരോ വിഘ്നജർജ്ജരഃ 66

ശ്രദ്ധാപൂർവ്വം ശരീരശുദ്ധി വരുത്തിയ സൂത്രധാരൻ സന്നിപാതത്തോടൊപ്പം (മറ്റേ പാരിപാർശ്വികൻെറ കയ്യിൽനിന്നു) വിഘ്നാശകരമായ ജർജ്ജരം വാങ്ങുക.

പ്രദക്ഷിണാദ്യോ വിജ്ഞേയോ
ജർജ്ജരഗ്രഹണാന്തകഃ
തൃതീയഃ പരിവർത്തസ്തു
വിജ്ഞേയോ വൈ ദ്രുതേ ലയേ. 67

പ്രദക്ഷിണം മുതൽ ജർജ്ജരഗ്രഹണം വരെയുള്ള മൂന്നാമത്തെ പരിവർത്തത്തിൽ താളത്തിനു ദ്രുതലയമാണു വേണ്ടത്.

ഗൃഹീത്വാ ജർജ്ജരം ത്വഷ്ടൌ
കലാ ജപ്യം പ്രയോജയേത്
വാമവേധം തതഃ കുര്യാ–
ദ്വിക്ഷേപോ ദക്ഷിണസ്യ ച. 68

ജർജ്ജരദണ്ഡം വാങ്ങി എട്ടു മാത്ര നേരം ജപിക്കുക. മൂന്നാമദ്ധ്യായത്തിലെ "അത്ര വിഘ്നവിനാശാർത്ഥം" എന്നു തുടങ്ങി നാലു ശ്ലോകങ്ങളത്രെ ജപിക്കേണ്ടത്. പിന്നെ ഇടത്തുകാൽകൊണ്ടു വേധം ചെയ്തു വലത്തുകാൽ വിക്ഷേപിക്കുക.

തതഃ പഞ്ചപദീം ചൈവ
ഗച്ഛേത്തു കുതപോന്മുഖഃ

വാമവേധസ്തു തത്രാപി
വിക്ഷേപോ ദക്ഷിണസ്യ ച. 69

പിന്നെ അഞ്ചടി വാദ്യത്തിന്നഭിമുഖമായി നടക്കുക. അതിലും ഇടത്തേക്കാൽ കൊണ്ടു വേധം, വലത്തേതുകൊണ്ടു വിക്ഷേപവും.

ജർജ്ജരഗ്രഹണാദ്യോയം
കുതപാഭിഗമാന്തകഃ
ചതുർത്ഥഃ പരിവർത്തസ്തു
കാര്യോ ദ്രുതലയേ പുനഃ. 70

ജർജ്ജരഗ്രഹണംമുതൽ കുതപാഭിഗമനം (വാദ്യത്തിനുനേരെ ചെല്ലൽ) വരെയുള്ള നാലാം പരിവർത്തം ദ്രുതലയത്തിലാണു വേണ്ടത്.

കരപാദനിപാതാസ്തു
ഭവന്ത്യത്ര തു ഷോഡശ
ത്ര്യശ്രേ തു ദ്വാദശപദാ
ഭവന്തി കരപാദയോഃ 71

കൈകൊണ്ടു താളവും കാൽകൊണ്ടു ചവിട്ടും ഇതിൽ പതിനാറാണ്. ത്ര്യശ്രതാളത്തിലാണെങ്കിൽ താളസ്ഥാനങ്ങൾ പന്ത്രണ്ടായിരിക്കും.

വന്ദനാന്യഥ കാര്യാണി
ത്രീണി ഹസ്തേന ഭൂതലേ
ആത്മപ്രോക്ഷണമദ്ഭിശ്ച
ത്ര്യശ്രേ നൈവ വിധീയതേ. 72

കൈകൊണ്ടു നിലത്തു മൂന്നഭിവാദ്യങ്ങളും ശരീരത്തിൽ നീർതളിയ്ക്കലും ത്ര്യശ്രതാളമാണെങ്കിൽ വേണ്ടതില്ല. നാലു മാത്ര കുറഞ്ഞതനുസരിച്ച് കുറയ്ക്കേണ്ടുന്ന ക്രിയകൾ അഭിവാദ്യങ്ങളും നീർതളിയ്ക്കലുമാണെന്നർത്ഥം.

ഏവമുത്ഥാപനം കാര്യം
തതശ്ച പരിവർത്തനം
ചതുരശ്രം ലയേ മദ്ധ്യേ
സന്നിപാതൈരഥാഷ്ടഭിഃ. 73

ഇങ്ങനെ ഉത്ഥാപനം ചെയ്തു കഴിഞ്ഞാൽ പിന്നെ പരിവർത്തനം ചെയ്യുക. ചതുരശ്രതാളത്തിൽ മദ്ധ്യലയത്തിൽ എട്ടു സന്നിപാതങ്ങളോടുകൂടിയതാണു പരിവർത്തനം.

യസ്യാം ലഘൂനി സർവ്വാണി
കേവലം നൈധനം ഗുരു
ഭവേദതിജഗത്യാം തു
സാ ധ്രുവാ പരിവർത്തനീ. 74

പരിവർത്തനത്തിനുള്ള ധ്രുവ പതുമ്മൂന്നക്ഷരമുള്ള അതിജഗതീഛന്ദസ്സിൽ പെട്ടതാണ്. പന്ത്രണ്ടു ലഘുവും ഒടുവിൽ ഒരു ഗുരുവുമാണു വേണ്ടത്.

വാർത്തികേന തു മാർഗ്ഗേണ
വാദ്യേനാനുഗതേന ച

ലളിതൈഃ പാദവിന്യാസൈർ—
വന്ദ്യാ ദേവാ യഥാദിശം. 75

ചിത്രം വാർത്തികം ദക്ഷിണം എന്നു മൂന്നുതരം ഗതിമാർഗ്ഗമുള്ളതിൽ രണ്ടു മാത്രയോടുകൂടിയ വാർത്തികമാർഗ്ഗത്തിലാണു പരിവർത്തനം. വാദ്യവും അതിനനുസരിച്ചായിരിക്കണം. കാൽവെപ്പുകളും അഴകുള്ളവയാകണം. അങ്ങനെ അതാതു ദിക്കിലെ ദേവന്മാരെ വന്ദിക്കണം.

ദ്വികലം പാദപതനം
പാദചാര്യം ഗതം ഭവേത്
വാമപാദേന വേധസ്തു
കർത്തവ്യോ നൃത്തയോക്തൃഭിഃ
ദ്വിതാളാന്തര വിഷ്കംഭോ
വിക്ഷേപോ ദക്ഷിണസ്യ ച 76

രണ്ടു മാത്ര വിട്ടുവിട്ടാണു കാൽവെപ്പ് പാദചാരിയിലാണു ഗതി. ഇടത്തുകാൽ കൊണ്ടു വേധം ചെയ്ത വലത്തുകാൽ രണ്ടരച്ചാൺ അകലെ നീട്ടി വെയ്ക്കുക

തതഃ പഞ്ചപദീം ഗച്ഛേ—
ദതിക്രാന്തൈഃ പദൈരഥ
തതോഭിവാദനം കുര്യാ—
ദ്ദേവതാനാം യഥാദിശം. 77

അങ്ങനെ അഞ്ചടി നടന്നുചെല്ലുക. അനന്തരം അതാതു ദിക്കിൽ ദേവന്മാരെ അഭിവാദനം ചെയ്യുക.

വന്ദേത പ്രഥമം പൂർവ്വാം
ദിശം ശക്രാധിദേവതാം
ദ്വിതീയാം ദക്ഷിണാമാശാം
വന്ദേത യമദേവതാം. 78

ഇന്ദ്രൻ ദേവതയായിട്ടുള്ള കിഴക്കേ ദിക്ക് ആദ്യം വന്ദിക്കുക. രണ്ടാമത് യമൻ ദേവതയായിട്ടുള്ള തെക്കേ ദിക്കു വന്ദിക്കുക.

വന്ദേത പശ്ചിമാമാശാം
തതോ വരുണദേവതാം
ചതുർത്ഥീമുത്തരാമാശാം
വന്ദേത ധനദാശ്രയാം. 79

പിന്നെ വരുണൻ ദേവതയായിട്ടുള്ള പടിഞ്ഞാറുദിക്കു വന്ദിക്കുക. നാലാമതു കുബേരൻ ദേവതയായ വടക്കുദിക്കു വന്ദിക്കുക.

ദിശാം തു വന്ദനം കൃത്വാ
വാമവേധം പ്രയോജയേത്
ദക്ഷിണേന ച കർത്തവ്യം
വിക്ഷേപപരിവർത്തനം. 80

ദിക്കുകളെ വന്ദിച്ചുകഴിഞ്ഞാൽ ഇടത്തുകാൽകൊണ്ടു വേധം ചെയ്തു വലത്തു കാൽ നീട്ടിവെച്ചു തിരിക്കുക.

പ്രാങ്മുഖസ്തു തതഃ കുര്യാത്
പുരുഷസ്ത്രീനപുംസകൈഃ
ത്രിപദ്യാ സൂത്രഭൃദ്രുദ്ര-
ബ്രഹ്മോപേന്ദ്രാഭിവാദനം. 81

പിന്നെ കിഴക്കു നോക്കി നിന്നു പുരുഷപദം, സ്ത്രീപദം, നപുംസകപദം എന്നീ പദങ്ങൾകൊണ്ടു സൂത്രധാരൻ ശിവൻ, ബ്രഹ്മാവ്, വിഷ്ണു എന്നിവരെ വന്ദിക്കണം.

ദക്ഷിണം തു പദം പുംസോ
വാമം സ്ത്രീപദമുച്യതേ
പുനർദക്ഷിണമേവ സ്യാ
ന്ന്യാഭ്യുത്ക്ഷിപ്തം നപുംസകം. 82

വലത്തേക്കാൽ പുരുഷപദം, ഇടത്തേക്കാൽ സ്ത്രീപദം, വലത്തേതു തന്നെ നാഭിവരെ പൊക്കിയതു നപുംസകപദം.

വന്ദേത പൗരുഷേണേശം
സ്ത്രീപദേന ജനാർദ്ദനം
നപുംസകപദേനാപി
തദൈവാംബുജസംഭവം. 83

പുരുഷപദംകൊണ്ടു ശിവനേയും സ്ത്രീപദംകൊണ്ടു വിഷ്ണുവിനേയും നപുംസകപദംകൊണ്ടു ബ്രഹ്മാവിനേയും വന്ദിക്കുക.

പരിവർത്തനമേവം സ്യാത്
തസ്യാന്തേ പ്രവിശേത്തതഃ
ചതുർത്ഥകാരഃ പുഷ്പാണി
പ്രഗൃഹ്യ വിധിപൂർവ്വകം. 84

പരിവർത്തനം ഇങ്ങനെയാണ്: അതിന്റെ അവസാനത്തിൽ ചതുർത്ഥകാരൻ (സൂത്രധാരൻ, രണ്ടു പാരിപാർശ്വികന്മാർ എന്നിവരുടെ മൂന്നു ക്രിയകൾ കഴിഞ്ഞു നാലാമത്തെ ക്രിയ ചെയ്യുന്ന നടൻ) പ്രവേശിക്കണം. സൂത്രധാരനു വിധിച്ച മാതിരി വൈഷ്ണവസ്ഥാനാദികളോടുകൂടിയും പൂക്കൾ കുടന്നയിൽ ധരിച്ചുകൊണ്ടും വേണം ചതുർത്ഥകാരപ്രവേശം.

യഥാവത് തേന കർത്തവ്യം
പൂജനം ജർജ്ജരസ്യ തു
കുതപസ്യ ച സർവ്വസ്യ
സൂത്രധാരസ്യ ചൈവ ഹി. 85

ആ ചതുർത്ഥകാരൻ വിധിപ്രകാരം ജർജ്ജരത്തെയും സകല വാദ്യങ്ങളെയും (നാട്യാചാര്യനായ) സൂത്രധാരനേയും പൂജിക്കണം.

തസ്യ ഭാണ്ഡസമഃ കാര്യ-
സ്തജ്ഞൈർഗതിപരിക്രമഃ
ന തത്ര ഗാനം കർത്തവ്യം
തത്ര സ്തോഭക്രിയാ ഭവേത്. 86

ചതുർത്ഥകാരൻ ചുറ്റി നടക്കുന്നതു വാദ്യത്തിനൊപ്പിച്ചു വേണം അപ്പോൾ പാട്ടുവേണ്ട; ശുഷ്കാക്ഷരങ്ങൾ (വായ്ത്താരികൾ) മതി.

ചതുർത്ഥകാരഃ പൂജാം തു
സ കൃത്വാന്തർഹിതോ ഭവേത്
തതോ ഗേയാവകൃഷ്ടാ തു
ചതുരശ്രാ സ്ഥിതാ ധ്രുവാ. 87

ആ ചതുർത്ഥകാരൻ പൂജ ചെയ്തുകഴിഞ്ഞാൽ രംഗത്തിൽനിന്നു മറയുക. പിന്നെ അവകൃഷ്ട എന്ന ധ്രുവാഗീതി പാടണം. ചതുരശ്രതാളത്തിലും വിളംബിതലയത്തിലും ആണ് അവകൃഷ്ട പാടേണ്ടത്.

ഗുരുപ്രായാ തു സാ കാര്യാ
തഥാ ചൈവാവപാണികാ
സ്ഥായിവർണ്ണാശ്രയോപേതാ
കലാഷ്ടകവിനിർമ്മിതാ. 88

ആ ധ്രുവ, ഗുരു അധികമായിട്ടുള്ളതാവണം. (ശുഷ്കാവകൃഷ്ടയ്ക്ക് പറയാൻ പോകുന്ന തരത്തിലുള്ളതാവണം അവകൃഷ്ടയും എന്നർത്ഥം) അതിനു വാദ്യം അവരപാണിയാകണം (പാണി മൂന്നുതരം, ഉപരിപാണി, അവരപാണി, സമപാണി) സ്ഥായിവർണ്ണങ്ങളെ ആശ്രയിച്ചുകൊണ്ടുള്ള വർണ്ണാലങ്കാരങ്ങൾ[1] പ്രയോഗിക്കണം. എട്ടു മാത്രയാണ് ഇതിന്നു വേണ്ടത്.

ചതുർത്ഥം പഞ്ചമം ചൈവ
സപ്തമം ചാഷ്ടമം തഥാ
ലഘൂനി പാദേ പങ്ക്ത്യാം തു
സാവകൃഷ്ടാ ധ്രുവാ സ്മൃതാ. 89

നാല്, അഞ്ച്, ഏഴ്, എട്ട് എന്നീ അക്ഷരങ്ങൾ ലഘുക്കളായി പത്തക്ഷരം പാദത്തിൽ വരുന്ന ധ്രുവയ്ക്ക് അവകൃഷ്ടയെന്നു പേർ. ''ശ്രീവാണീചരണം പണിയുന്നേൻ'' എന്നുദാഹരിക്കാം.

സൂത്രധാരഃ പഠേത്തത്ര
മദ്ധ്യമം സ്വരമാശ്രിതഃ
നാന്ദീം പദൈർദ്വാദശഭി–
രഷ്ടഭിർവാപ്യലങ്കൃതാം. 90

സൂത്രധാരൻ മദ്ധ്യമസ്വരത്തെ ആശ്രയിച്ചു നാന്ദി ചൊല്ലണം. നാന്ദിക്ക് പദങ്ങൾ പന്ത്രണ്ടോ എട്ടോ ആയിരിക്കണം.

പന്ത്രണ്ടു പദങ്ങളുള്ള നാന്ദി താഴെ കൊടുക്കുന്നു:

നമോസ്തു സർവ്വദേവേഭ്യോ
ദ്വിജാതിഭ്യഃ ശുഭം തഥാ
ജിതം സോമേന വൈ രാജ്ഞാ
ശിവം ഗോബ്രാഹ്മണായ ച
ബ്രഹ്മോത്തരം തഥൈവാസ്തു
ഹതാ ബ്രഹ്മദ്വിഷസ്തഥാ
പ്രശാസ്ത്വിമാം മഹാരാജഃ
പൃഥിവീം ച സസാഗരാം

1 ആരോഹി, അവരോഹി, സ്ഥായി, സഞ്ചാരി — ഇങ്ങനെ വർണ്ണങ്ങൾ നാലുതരം. ആ വർണ്ണങ്ങളെ ആശ്രയിച്ചുകൊണ്ടുള്ള വർണ്ണാലങ്കാരങ്ങൾ മുപ്പത്താറ്.

രാഷ്ട്രം പ്രവർദ്ധതാം ചൈവ
രംഗസ്യാശ സമൃദ്ധ്യതു
പ്രേക്ഷാകർത്തുർമഹാൻ ധർമ്മോ
ഭവതു ബ്രഹ്മഭാവിതഃ
കാവ്യകർത്തുര്യശശ്ചാസ്തു
ധർമ്മശ്ചാപി പ്രവർദ്ധതാം
ഇജ്യയാ ചാനയാ നിത്യം
പ്രീയന്താം ദേവതാ ഇതി. 91

1. സർവ്വദേവന്മാർക്കും നമസ്ക്കാരം. 2. ബ്രാഹ്മണർക്കു ശുഭം ഭവിക്കട്ടെ. 3. രാജാവായ സോമനും ജയം വരട്ടെ. 4. ഗോക്കൾക്കും ബ്രാഹ്മണർക്കും മംഗളം ഉണ്ടാവട്ടെ. 5. ദേവദത്തനു മേന്മവരട്ടെ. 6. വേദവിരോധികൾ നശിക്കട്ടെ. 7. മഹാരാജാവു സമുദ്രമടക്കം ഈ ഭൂമി ഭരിക്കട്ടെ. 8. രാഷ്ട്രത്തിന് അഭിവൃദ്ധി ഉണ്ടാകട്ടെ. 9. രംഗോപജീവികളുടെ ആഗ്രഹം ഫലിക്കട്ടെ. 10. പ്രദർശനം നടത്തിക്കുന്ന വേദപ്രചാരകനു വലിയ ധർമ്മമുണ്ടാകട്ടെ. 11. കവിക്ക് കീർത്തിയും പുണ്യവും വർദ്ധിക്കട്ടെ. 12. ഈ യജ്ഞം കൊണ്ട് ദേവന്മാർ എന്നും പ്രീതരാവട്ടെ. [ഇവിടെ പന്ത്രണ്ടു പദം എന്നതിനു പന്ത്രണ്ടു വാക്യം എന്നാണു താൽപര്യം. അതിനാൽ ദ്വാദശപദയായ നാന്ദിയാണത്.]

നാന്ദീപദാന്തരേഷ്വേഷു
ഹ്യേവമസ്ത്വിതി നിത്യശഃ
വദേതാം സമ്യഗുക്താഭിർ—
വാഗ്ഭിസ്തൌ പാരിപാർശ്വികൌ. 92

ഓരോ നാന്ദീപദവും കഴിഞ്ഞാൽ പാരിപാർശ്വികന്മാർ വ്യക്തമായ വാക്കുകൾകൊണ്ട് ''ഏവമസ്തു'' (അങ്ങനെ ഭവിക്കട്ടെ) എന്നു നിയമേന പറയണം.

ഏവം നാന്ദീ വിധാതവ്യാ
യഥാവല്ലക്ഷണാന്വിതാ
തതഃ ശുഷ്ക്കാവകൃഷ്ടാ സ്യാ—
ജ്ജർജ്ജരശ്ലോകദർശികാ. 93

ഇങ്ങനെ ലക്ഷണമനുസരിച്ചു വേണ്ടുംവണ്ണം നാന്ദി ചെയ്യണം. പിന്നെ ജർജ്ജരശ്ലോകത്തെ കാണിക്കുന്ന ജർജ്ജരശ്ലോകത്തിനു മുമ്പുള്ള ശുഷ്ക്കാവകൃഷ്ടയാണു വേണ്ടത്. ശുഷ്ക്കാവകൃഷ്ട കഴിഞ്ഞിട്ടു വേണം ജർജ്ജരശ്ലോകം ചൊല്ലുവാനെന്നു ഭാവം.

നവഗുർവ്വക്ഷരാണ്യാദൌ
ഷഡ് ലഘൂനി ഗുരുത്രയം
ശുഷ്ക്കാവകൃഷ്ടാ തു ഭവേത്
കലാ ഹ്യഷ്ടൌ പ്രമാണതഃ 94

ആദ്യം ഒമ്പതു ഗുരു. പിന്നെ ആറു ലഘു. ഒടുവിൽ മൂന്നു ഗുരു. ആകെ എട്ടു മാത്ര. ഇതാണ് ശുഷ്കാവകൃഷ്ടയുടെ കണക്ക്. ശുഷ്കാവകൃഷ്ട

ദിഗ്ഗേ/ദിഗ്ഗേ/ഝണ്ടും/ഝണ്ടും
ജംബ്ുക/ വലിതക /തേതേ/ജാഃ 95

[വൃത്തനിബദ്ധമായ ഈ വായ്ത്താരിക്കാണ് ശുഷ്ക്കാവകൃഷ്ട എന്നു പേര്. ഇതിൽ ഗുരുക്കളേയും ലഘുക്കളേയും മാത്രയേയും വേർതിരിച്ചു കാണിച്ചിരിക്കുന്നു. നീണ്ടവര ഗുരുവിനേയും വളഞ്ഞവര ലഘുവിനേയും കീഴ്മേലുള്ള വര മാത്രാവസാനത്തേയും കുറിക്കുന്നു.]

കൃത്വാ ശുഷ്ക്കാവകൃഷ്ടാം തു
യഥാവദ്ദ്വിജസത്തമാഃ
തത്രശ്ലോകം പഠേദേകം
ഗംഭീരസ്വരസംയുതം
ദേവസ്തോത്രം പുരസ്കൃത്യ
യസ്യ പൂജാ പ്രവർത്തതേ
രാജ്ഞോ വാ യത്ര ഭക്തിഃ സ്യാ—
ദഥവാ ബ്രാഹ്മണസ്തവം. 96

ബ്രാഹ്മണോത്തമന്മാരേ, വേണ്ടുംവണ്ണം ശുഷ്കാവകൃഷ്ട ചെയ്തതിനു ശേഷം ഒരു ശ്ലോകം ഗംഭീരസ്വരത്തിൽ ചൊല്ലണം. ഏതു ദേവന്റെ ഉത്സവാദി പൂജയെ ആസ്പദമാക്കി നാട്യം പ്രയോഗിക്കുന്നുവോ ആ ദേവന്റെ സ്തുതിയായിരിക്കണം ശ്ലോകം. അല്ലെങ്കിൽ നാട്യപ്രവർത്തകനായ രാജാവിന്റെ ഇഷ്ടദേവതയെ സ്തുതിക്കുന്നതാവാം. അതുമല്ലെങ്കിൽ ബ്രാഹ്മണസ്തുതിയും ആവാം.

ഗദിത്വാ ജർജ്ജരശ്ലോകം
രംഗദ്വാരേ ച യത് സ്മൃതം
പഠേധന്യം പുനഃ ശ്ലോകം
ജർജ്ജരസ്യ പ്രകാശകം. 97

"അത്ര വിഘ്നവിനാശാർത്ഥം എന്നു തുടങ്ങുന്ന നാലു ജർജ്ജരശ്ലോകങ്ങൾ (മൂന്നാമദ്ധ്യായം 80-83) ചൊല്ലി, രംഗദ്വാരമെന്ന പൂർവ്വരംഗത്തിലെ വിഷ്ണുസ്തുതിരൂപമായ ശ്ലോകവും ചൊല്ലി ജർജ്ജരത്തെസ്സംബന്ധിക്കുന്ന മറ്റൊരു ശ്ലോകവും ചൊല്ലണം.

ജർജ്ജരം നമയിത്വാ തു
തതശ്ചാരിം പ്രയോജയേത്
പാരിപാർശ്വികയോശ്ചസ്യാത്
പശ്ചിമേനാപസർപ്പണം. 98

[ജർജ്ജരത്തെ വന്ദിച്ചുകഴിഞ്ഞാൽ പിന്നെ ചാരിയുടെ പ്രയോഗമാണു പാരിപാർശ്വികന്മാർ രണ്ടാളും പിന്നോക്കം അകന്നുപോകണം. സൂത്രധാരൻ ഒറ്റയ്ക്കു നടത്തേണ്ടവയാണ് ചാരിയും മഹാചാരിയും എന്നു താൽപര്യം.]

അഡ്ഢിതാ ചാത്ര കർത്തവ്യാ
ധ്രുവാ മദ്ധ്യലയാന്വിതാ
ചതുർഭിഃ സന്നിപാതൈശ്ച
ചതുരശ്രാ പ്രമാണതഃ. 99

ഈ ചാരിക്ക് അഡ്ഡിതയെന്ന ധ്രുവയാണു പാടേണ്ടത്. അതിൽ ലയം മദ്ധ്യമമാവണം. താളം ചതുരശ്രം. നാലു സന്നിപാതം. ഇതാണ് കണക്ക് [ഈ അഡ്ഡിതയ്ക്കും കൂടിയാട്ടത്തിൽ നങ്ങ്യാർ പാടുന്ന അക്കിത്തയ്ക്കും ബന്ധമുണ്ടാവാം.]

ആദ്യമന്ത്യം ചതുർത്ഥം ച
പഞ്ചമം ച തഥാ ഗുരു
പംക്ത്യാം ഹ്രസ്വാനി ശേഷാണി
സാജ്ഞേയാ ത്വഡ്ഡിതാ ബുധൈഃ. 100

പത്തക്ഷരമുള്ള പംക്തിച്ഛന്ദസ്സിൽ ഒന്ന്, പത്ത്, നാല്, അഞ്ച് എന്നീ അക്ഷരങ്ങൾ ഗുരുക്കൾ, മറ്റേതാറും ലഘുക്കൾ. ഇപ്രകാരമുള്ള ധ്രുവയ്ക്ക് അഡ്ഡിതയെന്നു പേർ.

["ത്വാമിഹ വന്ദേ ഗജവദനം" എന്ന പാദം അഡ്ഡിതയ്ക്ക് ഉദാഹരിക്കാം.]

അസ്യാഃ പ്രയോഗം വക്ഷ്യാമി
യഥാ പൂർവ്വം മഹേശ്വരഃ
സഹോമയാ ക്രീഡിതവാൻ
നാനാഭാവവിചേഷ്ടിതൈഃ. 101

പണ്ടു ശിവൻ പാർവ്വതിയോടുകൂടി പലവക ഭാവങ്ങളോടും അഭിനയങ്ങളോടും ചേർന്നു കളിച്ചതുപോലുള്ള ഈ അഡ്ഡിതാധ്രുവയുടെ പ്രയോഗം വിസ്തരിച്ചു പറയാം.

കൃത്വാവഹിത്ഥം സ്ഥാനം തു
വാമം ചാധോമുഖം ഭുജം
ചതുരശ്രമുരഃ കാര്യ-
മഞ്ചിതശ്ചാപി മസ്തകഃ. 102

അവഹിത്ഥം[1] എന്ന നിലയിൽനിന്ന് ഇടത്തുകൈ കീഴോട്ടു തൂക്കിയിട്ട് മാറിടം അഴകിൽ നേരേ നിർത്തണം. തല ചായ്ക്കണം.

നാഭിപ്രദേശേ വിന്യസ്യ
ജർജ്ജരം ച തുലാധൃതം
വാമപല്ലവഹസ്തേന
പദൈസ്താലാന്തരസ്ഥിതൈഃ
ഗച്ഛേത് പഞ്ചപദീം ചൈവ
സവിലാസാംഗചേഷ്ടിതൈഃ 103

നാഭിദേശത്തു വലത്തുകൈകൊണ്ടു വിലങ്ങനെ ജർജ്ജരം പിടിച്ച് ഇടത്തുകൈ മണിക്കണ്ടത്തിൽ തളർത്തി തളിരുപോലെ അഴച്ചിട്ട് ഓരോ ചാണകലെ അടിവെച്ചടിവെച്ചു സവിലാസങ്ങളായ ശരീരചേഷ്ടകളോടെ അഞ്ചടി നടക്കുക.

---

1 ഒരുകാൽ നേരേ വെച്ച് മറ്റേക്കാൽ മുക്കോണാക്കി അല്പം അകറ്റിവെച്ചുകൊണ്ടുള്ള സ്ത്രീകളുടെ നിലയ്ക്ക് അവഹിത്ഥമെന്നു പേർ.

"പുരോ, വിചലിതസ്ത്ര്യശ്രസ്തതന്യോപസൃതഃ സമഃ
പാദസ്താലാന്തരന്യസ്തസ്ത്രികമിഷത് സമുന്നതം
പാണിർലതാഖ്യോ യത്രൈകസ്തദന്യസ്തു നിതംബഗഃ
അവിഹിത്ഥം സമാഖ്യാതം സ്ഥാനമാഗമഭൂഷണൈഃ

(അദ്ധ്യായം 12)

വാമവേധസ്തു കർത്തവ്യോ
വിക്ഷേപോദക്ഷിണസ്യ ച
ശൃംഗാരരസസംയുക്താം
പദോദാര്യാം വിചക്ഷണഃ. 104

ഇടത്തുകാൽ തട്ടി വലത്തുകാൽ വീശി ശൃംഗാരരസമുള്ള ആര്യാശ്ലോകം ചൊല്ലണം.

ചാരീശ്ലോകം ഗദിത്വാ തു
കൃത്വാ ച പരിവർത്തനം
തൈരേവ ച പദൈഃ കാര്യം
പശ്ചിമേനാപസർപ്പണം. 105

ചാരീശ്ലോകം ചൊല്ലി പരിവർത്തനം ചെയ്തതിനുശേഷം അഞ്ചടി പിന്നോക്കം മാറണം.

പാരിപാർശ്വികഹസ്തേ തു
ന്യസ്യ ജർജ്ജരമുത്തമം
മഹാചാരീം തതശ്ചൈവ
പ്രയുഞ്ജീത യഥാവിധി. 106

പാരിപാർശ്വികന്റെ കയ്യിൽ ജർജ്ജരം കൊടുത്തതിന്നുശേഷം വിധിപ്രകാരം മഹാചാരി പ്രയോഗിക്കുക.

ചതുരശ്രാ ധ്രുവാ തത്ര
തഥാ ദ്രുതലയാന്വിതാ
ചതുർഭിഃ സന്നിപാതൈശ്ച
കലാ ഹ്യഷ്ടൌ പ്രമാണതഃ 107

അതിന്നുള്ള, മഹാചാരിക്കുള്ള ധ്രുവയ്ക്കു താളം ചതുരശ്രം, ലയം. ദ്രുതം, നാലു സന്നിപാതം (തപ്പുകൊട്ട്). മാത്ര എട്ട്. ഇതാണ് കണക്ക്.

ആദ്യം ചതുർത്ഥമന്ത്യം ച
സപ്തമം ദശമം ഗുരു
ലഘു ശേഷം ധ്രുവായോഗേ
ത്രൈഷ്ടുഭേ ചരണേ യഥാ 108

ത്രിഷ്ടുപ്ഛന്ദസ്സിൽ പതിനൊന്നക്ഷരമുള്ള ധ്രുവയിലെ പാദത്തിൽ ഒന്ന്, നാല്, ഏഴ്, പത്ത്, പതിനൊന്ന് എന്നീ അഞ്ചക്ഷരം ഗുരുവും ബാക്കി ആറും ലഘുവും ആവണം. ഉദാഹരണം—

— ˘ ˘ — ˘ ˘ — ˘ ˘ — —
പാദതലാഹതി പാതിതശൈലം
ക്ഷോഭിതഭൂതസമഗ്രസമുദ്രം
താണ്ഡവനൃത്തമിദം പ്രളയാന്തേ
പാതു ജഗത്സുഖദായി ഹരസ്യ.

[മുൻപറഞ്ഞ നിയമങ്ങളെല്ലാം ഇതിൽ ഒത്തിട്ടുണ്ടെന്നു കാണ്ക. ചവിട്ടുകൊണ്ടു പർവ്വതം താഴ്ത്തുന്നതും സർവ്വപ്രാണികളെയും സകല സമുദ്രങ്ങളെയും ക്ഷോഭിപ്പിക്കുന്നതും സുഖപ്രദവും ആയ പ്രളയാവസാനത്തിലെ ശിവതാണ്ഡവം ഈ ലോകത്തെ രക്ഷിക്കട്ടെ, എന്നാണ് ഈ ധ്രുവാഗീതിക്ക് അർത്ഥം.]

ഭാണ്ഡോന്മുഖേന കർത്തവ്യം
പാദവിക്ഷേപണം തതഃ
സൂചീം കൃത്വാ പുനഃ കുര്യാ –
ദ്വിക്ഷേപപരിവർത്തനം. 110

മിഴാവിന്നു നേരെ തിരിഞ്ഞുനിന്നു കാൽ വീശി സൂചികൊണ്ടു തട്ടി വീശി ത്തിരിയുക.

അതിക്രാന്തൈഃ സലളിതൈഃ
പാദൈർദ്രുതലയാന്വിതൈഃ
ത്രിതാലാന്തരമുത്ക്ഷിപ്തൈർ
ഗച്ഛേത് പഞ്ചപദീം തതഃ. 111

കാലുയർത്തി ഭംഗിയിൽ ദ്രുതലയത്തിൽ മൂന്നു ചാൺ ഉയർത്തിച്ചവിട്ടി അഞ്ചടി നടക്കുക.

തത്രാപി വാമവേധസ്തു
വിക്ഷേപോ ദക്ഷിണസ്യ ച
തൈരേവ ച പദൈഃ കാര്യം
പ്രാങ്മുഖേനാപസർപ്പണം
പുനഃ പദാനി ത്രീണ്യേവ
ഗച്ഛേത് പ്രാങ്മുഖ ഏവതു
തതശ്ച വാമവേധഃ സ്യാ–
ദ്വിക്ഷേപോ ദക്ഷിണസ്യ ച
തതോ രൌദ്രരസശ്ലോകം
പാദസംഹരണം പഠേത്. 112

അതിലും ഇടത്തുകാൽ തട്ടുകയും വലത്തുകാൽ വീശുകയുമാണു വേണ്ടത്. പിന്നെ അതേ ചുവടുകൾതന്നെ മുമ്പോട്ടു നോക്കിക്കൊണ്ടു പിന്നോക്കം വെയ്ക്കണം. അനന്തരം മൂന്നു ചുവടു മുന്നോട്ടു വയ്ക്കുക. തുടർന്ന് ഇടത്തുകാൽ തട്ടി വലത്തു കാൽ വീശുക. അതു കഴിഞ്ഞാൽ പാദങ്ങളെ കൂട്ടിച്ചേർത്തു സമാസിച്ചുകൊണ്ടുള്ള രൌദ്രരസശ്ലോകം ചൊല്ലുക.

തസ്യാന്തേ തു ത്രിപദ്യാഥ
വ്യാഹരേത് പാരിപാർശ്വികൌ
തയോരാഗമനേ കാര്യം
ഗാനം നർക്കുടകം ബുധൈഃ
തഥാ ച ഭാരതീഭേദേ
ത്രിഗതം സമ്പ്രയോജയേത്. 113

ആ രൌദ്രശ്ലോകത്തിന്റെ അവസാനത്തിൽ മുൻചൊന്ന അഡഡിതയുടെ (100) മൂന്നു പാദംകൊണ്ടു പാരിപാർശ്വികന്മാർ രണ്ടുപേരെയം വിളിയ്ക്കുക. അവർ വരുമ്പോൾ നർക്കുടകജാതിയിലുള്ള ഗാനമാണു വേണ്ടത്. ഭാരതീവൃത്തിയിലാണു രണ്ടു പാരിപാർശ്വികന്മാരും സൂത്രധാരനും ചേർന്നുള്ള തിഗതം പ്രയോഗിക്കേണ്ടത്.

വിദൂഷകശ്ഛേദപദാം
സൂത്രധാരസ്മിതാവഹാം.

അസംബദ്ധകഥാപ്രായാം
കുര്യാത് കഥനികാം തതഃ. 114

പാരിപാർശ്വികന്മാരിൽ ഒരാളായ വിദൂഷകനാകട്ടെ , സമാസമില്ലാതെ മുറിഞ്ഞ പാദങ്ങളോടുകൂടിയതും സൂത്രധാരനെ ചിരിപ്പിക്കുന്നതും അസംബന്ധം നിറഞ്ഞതുമായ കഥനിക പ്രയോഗിക്കുക.

വിതണ്ഡാം ഗണ്ഡസംയുക്താം
നാളീകാം ച പ്രയോജയേത്
കസ്തിഷ്ഠതി ജിതം കേനേ—
ത്യാദികാവ്യപ്രരൂപിണിം 115

പൊങ്ങച്ചം കലർന്ന അസത്യസ്പർശമില്ലാത്ത നിരർത്ഥകവാദവും പ്രയോഗിക്കണം. കസ്തിഷ്ഠതി = ആർ നില്ക്കുന്നു. ജിതം കേന = ജയിച്ചതാർ എന്നും മറ്റുമുള്ള കാവ്യച്ഛായയിലുള്ളതാവണം ആ നിരർത്ഥകവാദം.

പാരിപാർശ്വികസഞ്ജല്പോ
വിദൂഷകവിദൂഷിതഃ
സ്ഥാപിതഃ സൂത്രധാരേണ
ത്രിഗതം സമ്പ്രയുജ്യതേ 116

പാരിപാർശ്വികന്റെ വാക്കിൽ വിദൂഷകൻ കുറ്റം ഉന്നയിക്കുമ്പോൾ അതു ശരിയല്ലെന്നു പറഞ്ഞു സൂത്രധാരൻ പാരിപാർശ്വികന്റെ ഭാഗം സമർത്ഥിക്കണം. അങ്ങനെയാണ് ത്രിഗതം പ്രയോഗിക്കേണ്ടത്. ത്രിഗതം = മൂന്നുപേർ ചേർന്നുള്ള പ്രയോഗം.

പ്രരോചനാ ച കർത്തവ്യാ
സിദ്ധേനോപനിമന്ത്രണാ
രംഗസിദ്ധൌ പുനഃ കാര്യം
കാവ്യവസ്തുനിരൂപണം. 117

സദസ്യർക്കു രുചി ജനിപ്പിക്കുവാൻവേണ്ടി മുമ്പുണ്ടായ നാട്യപ്രയോഗസിദ്ധി കാണിച്ചു ക്ഷണം നടത്തണം. രംഗം ഉറച്ചു കഴിഞ്ഞാൽ കാവ്യത്തിലെ കഥാവസ്തുനിരൂപണം നിർവ്വഹിക്കാം.

സർവ്വമേവ വിധിം കൃത്വാ
സൂചീവേധകൃതൈരഥ
പാദൈരനാവിദ്ധഗതൈർ
നിഷ്ക്രാമേയുഃ സമം ത്രയഃ— 118

തട്ടിയും വീശിയും എല്ലാ ക്രിയകളും ചെയ്തുകഴിഞ്ഞാൽ തട്ടലും വീശലും കൂടാതെ ചുവടുകൾ വെച്ചുകൊണ്ടു മൂന്നു പേരും ഒപ്പം നിഷ്ക്രമിക്കുക.

ഏവമേഷപ്രായോക്തവ്യഃ
പൂർവ്വരംഗോയഥാവിധി
ചതുരശ്രോദ്വിജശ്രേഷ്ഠാ—
സ്ത്ര്യശ്രം ചാപി നിബോധത. 119

ഇങ്ങനെയാണു ചതുരശ്രമായ പൂർവ്വരംഗം യഥാവിധി പ്രയോഗിക്കേണ്ടത്. ബ്രാഹ്മണോത്തമന്മാരേ, ത്ര്യശ്രപൂർവ്വരംഗവും നിങ്ങൾ മനസ്സിലാക്കുക.

അയമേവ പ്രയോഗഃ സ്യാ–
ദംഗാന്യേതാനി ചൈവ ഹി
താളപ്രമാണം സംക്ഷിപ്തം
കേവലം തു വിശേഷകൃത്. 120

ത്ര്യശ്രപൂർവ്വരംഗത്തിൻേറയും പ്രയോഗം ചതുരശ്രത്തിൻേറതുപോലെ തന്നെയാണ്. താളത്തിൻെറ കണക്കു ചുരുങ്ങിയതാണ്. അതുമാത്രമേ വ്യത്യാസമുള്ളു.

ശമ്യാ തു ദ്വികലാ കാര്യാ
താളോ ഹ്യേകകലസ്തഥാ
പുനശ്ചൈകകലാ ശമ്യാ
സന്നിപാതഃ കലാദ്വയം
അനേന ഹി പ്രമാണേന
കലാതാളലയാന്വിതഃ
കർത്തവ്യഃ പൂർവ്വരംഗസ്തു
ത്ര്യശ്രോപ്യു ത്ഥാപനാദികഃ. 121

വലകൈകൊണ്ടു ശമ്യ രണ്ടു മാത്ര. പിന്നെ ഇടകൈകൊണ്ടു താളം ഒരു മാത്ര, തുടർന്നു വലകൈകൊണ്ടു ശമ്യ ഒരു മാത്ര, ഒടുവിൽ രണ്ടു കൈകൊണ്ടും സന്നി പാതം രണ്ടുമാത്ര. ഈ കണക്കിൽ മാത്ര, താളം ലയം എന്നിവയോടുകൂടി ഉത്ഥാ പനാദിക്രിയകൾ ചെയ്യുന്നതു ത്ര്യശ്രപൂർവ്വരംഗം.

ആദ്യം ചതുർത്ഥം ദശമ–
മഷ്ടമം നൈധനം ഗുരു
യസ്യാസ്തു ജാഗതേ പാദേ
സാ ത്ര്യശ്രോത്ഥാപനീ ധ്രുവാ. 122

ഒന്ന്, നാല്, എട്ട്, പത്ത്, പന്ത്രണ്ട് എന്നീ അക്ഷരങ്ങൾ ഗുരുവായിട്ടുള്ള ജഗതീ ഛന്ദസ്സിലുള്ള ധ്രുവയാണു ത്ര്യശ്രപൂർവ്വരംഗത്തിലെ ഉത്ഥാപനത്തിനു പാടേണ്ടത്.

വാദ്യം ഗതിപ്രചാരശ്ച
ധ്രുവാ താളസ്തഥൈവ ച
സംക്ഷിപ്താന്യേവ കാര്യാണി
ത്ര്യശ്രനൃത്ത പ്രവേദിഭിഃ 123

വാദ്യം, നടത്തം, ധ്രുവാഗാനം, താളം ഇതെല്ലാം ത്ര്യശ്രനൃത്തത്തിനു ചുരു ങ്ങിയ തോതിലേ വേണ്ടു.

വാദ്യഗീതപ്രമാണേന
കുര്യാദംഗവിചേഷ്ടിതം
വിസ്തീർണ്ണമഥ സംക്ഷിപ്തം
പ്രമാണം ച വിനിർമ്മിതം. 124

വാദ്യഗീതങ്ങൾക്കു യോജിച്ചു വേണം ആംഗികാദികൾ ചെയ്യുവാൻ വിസ്തീർണ്ണം = വിസ്തരിച്ചത്, സംക്ഷിപ്തം = ചുരുക്കിയത്, എന്ന് അവയുടെ തോതും രണ്ടാണ്.

ഹസ്തപാദപ്രചാരസ്തു
ദ്വികലഃ പരികീർത്തിത
ചതുരശ്രേ പരാവർത്തേ
പാതാഃ സ്യുഃ ഷോഡശൈവ തു. 125

ചതുരശ്ര പൂർവ്വരംഗത്തിൽ പരിവർത്തനത്തിന് കൈകാലുകൾ ഈ രണ്ടു മാത്രക്കണക്കിലാണു സഞ്ചരിക്കേണ്ടത്. പതിനാറു കൊട്ടാണ് അതിൽ ആകെക്കൂടി വേണ്ടത്.

ത്ര്യശ്രേ ദ്വാദശപാതാസ്തു
ഭവന്തി കരപാദയോഃ
ഏതത് പ്രമാണം വിജ്ഞേയ-
മുഭയോഃ പൂർവ്വരംഗയോഃ. 126

ത്ര്യശ്രപൂർവ്വരംഗത്തിൽ കൈകാലുകൾകൊണ്ടു പന്ത്രണ്ടു കൊട്ടും ചവിട്ടും മാത്രമേ വരികയുള്ളു. ഇതാണു രണ്ടു പൂർവ്വരംഗങ്ങൾക്കുമുള്ള നിയമം.

കേവലം പരിവർത്തേ തു
ഗമനേ ത്രിപദീ ഭവേത്
ദ്വിഗ്വന്ദനേ പഞ്ചപദീ
ചതുരശ്രേ വിധീയതേ. 127

പരിവർത്തനത്തിലുള്ള ഗമനത്തിൽ ത്ര്യശ്രത്തിൽ മൂന്നടിയേ വെയ്ക്കേണ്ടതുള്ളു. ചതുരശ്രപൂർവ്വരംഗത്തിൽ ദിഗ്വന്ദനത്തിനുള്ള പരിവർത്തനത്തിൽ അഞ്ചടി എന്നാണല്ലോ വിധി.

ആചാര്യബുദ്ധ്യാ കർത്തവ്യ-
സ്ത്ര്യശ്രസ്താളപ്രമാണതഃ
തസ്മാന്ന ലക്ഷണം പ്രോക്തം
പുനരുക്തം ഭവേദ്യതഃ 128

ആചാര്യോപദേശത്തോടുകൂടി ത്ര്യശ്രതാളത്തിനൊപ്പിച്ചു ത്ര്യശ്രപൂർവ്വരംഗം നിർവ്വഹിക്കേണ്ടതാണ്. പുനരുക്തി വരുമെന്നു കരുതി ലക്ഷണം പറഞ്ഞിട്ടില്ല.

ഏവമേഷ പ്രയോക്തവ്യഃ
പൂർവ്വരംഗോ ദ്വിജോത്തമാഃ
ത്ര്യശ്രശ്ച ചതുരശ്രശ്ച
ശുദ്ധോ ഭാരത്യുപാശ്രയഃ. 129

ബ്രാഹ്മണോത്തമന്മാരേ! ഇങ്ങനെ ഭാരതീവൃത്തിയെ അവലംബിച്ചു കൊണ്ടുള്ള ശുദ്ധമായ പൂർവ്വരംഗം ത്ര്യശ്രമായും ചതുരശ്രമായും പ്രയോഗിക്കാവുന്നതാണ്.

ഏവം താവദയം ശുദ്ധഃ
പൂർവ്വരംഗോ മയോദിതഃ
ചിത്രത്വമസ്യ വക്ഷ്യാമി
യഥാ കാര്യം പ്രയോഗ്തൃഭിഃ. 130

ശുദ്ധമായ പൂർവ്വരംഗം ഇങ്ങനെ ഇതാ ഞാൻ പറഞ്ഞുകഴിഞ്ഞു. ഇനി ചിത്രമായ പൂർവ്വരംഗം എങ്ങനെയാണ് പ്രയോഗിക്കേണ്ടതെന്നു പറയാം.

വൃത്തേ ഹ്യുത്ഥാപനേ വിപ്രാഃ
കൃതേ ച പരിവർത്തനേ
ചതുർത്ഥകാരദത്താഭിഃ
സുമനോഭിരലങ്കൃതേ
ഉദാത്തഗാനൈർഗന്ധർവൈഃ
പരിഗീതേ പ്രമാണതഃ
ദേവദുന്ദുഭയശ്ചൈവ
നിനദേയുർഭൃശം തതഃ
ശുദ്ധാഃ കുസുമമാലാഭിർ—
വികിരേയുഃ സമന്തതഃ
അംഗഹാരൈശ്ച ദേവ്യസ്താ
ഉപനൃത്യേയുരഗ്രതഃ 131

ഉത്ഥാപനം കഴിഞ്ഞു പരിവർത്തനവും അവസാനിച്ചു ചതുർത്ഥകാരനായ സൂത്രധാരൻ പുഷ്പാഞ്ജലി ചെയ്തതിനുശേഷം ഉത്തമഗായകന്മാരായ ഗന്ധർവ്വന്മാർ താളക്കണക്കിൽ പരിഗാനം ചെയ്തു തീർന്നാൽ ദേവപ്പെരുമ്പറ ഉച്ചത്തിൽ മുഴക്കണം. പരിശുദ്ധകളായ ദേവിമാർ ചുറ്റും പൂനിര പൊഴിക്കണം. അംഗഹാരങ്ങളോടുകൂടി മുന്നിൽ നൃത്തവും ചെയ്യണം.

യസ്താണ്ഡവവിധിഃ പ്രോക്തോ
നൃത്തേ പിണ്ഡീസമന്വിതഃ
രേചകൈരംഗഹാരൈശ്ച
ന്യാസാപന്യാസസംയുതഃ
നാന്ദീപദാനാം മദ്ധ്യേ തു
ഏകൈകസ്മിൻ പൃഥക് പൃഥക്
പ്രയോക്തവ്യോ ബുധൈഃ സമ്യക്
ചിത്രഭാവമഭീപ്സുഭിഃ. 132

നൃത്തത്തിൽ പിണ്ഡീബന്ധങ്ങളോടും രേചകങ്ങളോടും അംഗഹാരങ്ങളോടും ന്യാസാപന്യാസങ്ങളോടുംകൂടി വിവരിച്ച താണ്ഡവവിധിയുണ്ടല്ലോ, അത് നാന്ദീപദങ്ങളുടെ ഇടയിലിടയിൽ വെവ്വേറെ വേണ്ടുംവണ്ണം പ്രയോഗിക്കണം. എന്നാൽ അതു ചിത്രപൂർവ്വരംഗമായി. [ന്യാസവും അപന്യാസവും രാഗങ്ങളിലെ സ്വരയോഗവിശേഷങ്ങളാണ്. അവയുടെ സ്വഭാവം 28-ാം അദ്ധ്യായത്തിൽ വിവരിയ്ക്കും.]

ഏവം കൃത്വാ യഥാന്യായം
ശുദ്ധം ചിത്രം പ്രയത്നതഃ
തതഃ പരം പ്രയുഞ്ജീത
നാടകം ലക്ഷണാന്വിതം. 133

ഇങ്ങനെ വിധിപ്രകാരം ശുദ്ധമോ ചിത്രമോ ആയ പൂർവ്വരംഗം ശരിയായി നിർവ്വഹിച്ചതിനുശേഷം ലക്ഷണം തികഞ്ഞ നാടകം പ്രയോഗിക്കുക.

തതസ്ത്വന്തർഹിതാഃ സർവ്വാ
ഭാവേയുർദിവ്യയോഷിതഃ

നിഷ്ക്രാന്താസു ച സർവ്വാസു
നർത്തകീഷു തതഃ പരം
പൂർവ്വരംഗേ പ്രയോക്തവ്യ–
മംഗജാതമതഃ പരം
ഏവം ശുദ്ധോ ഭവേച്ചിത്രഃ
പൂർവ്വരംഗോ വിധാനതഃ. 134

ദിവ്യസ്ത്രീകൾ എല്ലാവരും രംഗത്തുനിന്ന് അന്തർദ്ധാനം ചെയ്യണം. സകല നർത്തകികളും പോയിക്കഴിഞ്ഞിട്ടുവേണം പൂർവ്വരംഗത്തിന്റെ അംഗങ്ങൾ പ്രയോഗിക്കുവാൻ. ഇപ്രകാമുള്ള വിധിയാൽ ശുദ്ധമായ പൂർവ്വരംഗം ചിത്രമായി ഭവിക്കും.

കാര്യോ നാതിപ്രസംഗോത്ര
നൃത്തഗീതവിധിം പ്രതി
ഗീതേ നൃത്തേ ച വാദ്യേ ച
പ്രവൃത്തേതിപ്രസംഗതാഃ
ഖേദോ ഭവേത് പ്രയോക്തൃണാം
പ്രേക്ഷകാണാം തഥൈവ ച. 135

നൃത്തഗീതവിധിയെസ്സംബന്ധിച്ചു അതിർകവിഞ്ഞ നില വരരുത്. ഗീതവും നൃത്തവും വാദ്യവും അതിർകവിഞ്ഞുപോയാൽ നടന്മാരും കാണികളും ക്ഷീണിച്ചു പോകും.

ഖിന്നാനാം രസഭാവേഷു
സ്പഷ്ടതാ നോപജായതേ
തതഃ ശേഷപ്രയോഗസ്തു
ന രാഗജനകോ ഭവേത്. 136

ക്ഷീണിച്ചാൽ രസഭാവങ്ങൾ സ്പഷ്ടങ്ങളാകയില്ല. അതിനാൽ ശേഷമുള്ള പ്രയോഗം കാണികളെ രസിപ്പിക്കാൻ പര്യാപ്തമാവുകയില്ല.

ലക്ഷണേന വിനാ ബാഹ്യ–
ലക്ഷണാദിഭിസ്തൃതം ഭവേത്
ലോകശാസ്ത്രാനുസാരേണ
തസ്മാന്നാട്യം പ്രവർത്തതേ. 137

മുഖ്യലക്ഷണം വിട്ടു ബാഹ്യലക്ഷണം വഴിക്കു പ്രയോഗം അധികം നീണ്ടുപോവുകയും പെയ്യും. അതുകൊണ്ടു ലോകത്തിനും ശാസ്ത്രത്തിനും അനുസരിച്ചു നാട്യപ്രയോഗം നടത്തേണ്ടിയിരിക്കുന്നു.

ത്ര്യശ്രം വാ ചതുരശ്രം വാ
ശുദ്ധം ചിത്രമഥാപി വാ
പ്രയുജ്യ രംഗാന്നിഷ്ക്രാമേത്
സൂത്രധാരഃ സഹാനുഗഃ. 138

ത്ര്യശ്രമോ ചതുരശ്രമോ ആയ ശുദ്ധപൂർവ്വരംഗമോ അല്ലെങ്കിൽ ചിത്രപൂർവ്വരംഗമോ പ്രയോഗിച്ചുകഴിഞ്ഞാൽ സൂത്രധാരനും പാരിപാർശ്വികന്മാരും രംഗത്തുനിന്നു പോകണം.

ദേവപാർത്ഥിവരംഗാണാ–
മാശീർവ്വചനസംയുതാം
കവേർന്നാമഗുണോപേതാം
വസ്തൂപക്ഷേപരൂപികാം
ലഘുവർണ്ണപദോപേതാം
വൃത്തൈശ്ചിത്രൈരലങ്കൃതാം
അന്തര്യവനികാസംസ്ഥഃ
കുര്യാദാശ്രാവണാം തതഃ. 139

പിന്നെ തിരശ്ശീലയ്ക്കുള്ളിൽ ദേവന്നും രാജാവിന്നും രംഗത്തിന്നും ആശീർവ്വാദങ്ങളോടുകൂടിയതും കവിയുടെ പേരോടും ഗുണങ്ങളോടും കൂടിയതും കഥാവസ്തുവിൻെറ ഉപക്ഷേപം ഉൾക്കൊള്ളുന്നതും ലഘുക്കളായ അക്ഷരങ്ങളോടും പദങ്ങളോടും കൂടിയതും പലതരം വൃത്തങ്ങളാൽ അലങ്കരിക്കപ്പെട്ടതും ആയ ആശ്രാവണ ചെയ്യണം.

ആശ്രാവണാവസാനേ ച
നാന്ദീം കൃത്വാ സ സൂത്രഭൃത്
പുനഃ പ്രവിശ്യ രംഗം തു
കുര്യാത് പ്രസ്താവനാം തതഃ 140

ആശ്രാവണയുടെ അവസാനത്തിൽ നാന്ദി ചെയ്ത് ആ സൂത്രധാരൻ വീണ്ടും രംഗത്തുവന്നു പ്രസ്താവന നിർവ്വഹിക്കണം.

പ്രയുജ്യവിധിനൈവം തു
പൂർവ്വരംഗം പ്രയോഗതഃ
സ്ഥാപകഃ പ്രവിശേത്തത്ര
സൂത്രധാരഗുണാകൃതിഃ 141

ഇങ്ങനെ വിധിപ്രകാരം പൂർവ്വരംഗം പയോഗിച്ചതിനുശേഷം സൂത്രധാരൻെറ ഗുണങ്ങളോടും ആകൃതിയോടും കൂടിയ സ്ഥാപകൻ അവിടെ പ്രവേശിക്കുക.

സ്ഥാനം തു വൈഷ്ണവം കൃത്വാ
സൌഷ്ഠവാംഗപുരസ്കൃതം
പ്രവിശ്യ രംഗം തൈരേവ
സൂത്രധാരപദൈർവ്രജേത് 142

വിഷ്ണുവിൻെറ നിലയിൽ നിന്നു ശരീരസൌഷ്ഠവത്തോടുകൂടി പ്രവേശിച്ച് മുമ്പറഞ്ഞ സൂത്രധാരൻെറ ചുവടുകളോടുകൂടിത്തന്നെ രംഗമദ്ധ്യത്തിലെത്തണം.

സ്ഥാപകസ്യ പ്രവേശേ തു
കർത്തവ്യാർത്ഥനുഗാ ധ്രുവാ
ത്ര്യശ്രാ വാ ചതുരശ്രാ വാ
തജ്ഞൈർമദ്ധ്യലയാന്വിതാ 143

സ്ഥാപകൻ പ്രവേശിക്കുമ്പോൾ അർത്ഥസാമ്യമുള്ള ധ്രുവ പാടണം. **അതു** ത്ര്യശ്രതാളത്തിലുള്ളതോ ചതുരശ്രതാളത്തിലുള്ളതോ ആവാം. **മദ്ധ്യലയമാണ്** അതിനു വേണ്ടത്.

കുര്യാദനന്തരം ചാരിം
ദേവബ്രാഹ്മണശംസിനീം
സുവാക്യമധുരൈഃ ശ്ലോകൈർ—
നാനാതാളലയാന്വിതൈഃ 144

അനന്തരം ദേവബ്രാഹ്മണപ്രശംസയോടുകൂടിയ ചാരി പ്രയോഗിക്കുക. നല്ല വാങ്മാധുര്യമുള്ള ശ്ലോകങ്ങൾ വേണം. പലവക താളലയങ്ങളും വേണം.

പ്രസാദ്യ രംഗം വിധിവത്
കവേർനാമ ച കീർത്തയേത്
പ്രസ്താവനാം തതഃ കുര്യാത്
കാവ്യപ്രഖ്യാപനാശ്രയാം. 145

വിധിപ്രകാരം രംഗപ്രസാദനം ചെയ്തു കവിയുടെ പേരും കീർത്തിക്കണം. പിന്നെ കാവ്യഗുണങ്ങളെ പ്രഖ്യാപനം ചെയ്യുന്ന പ്രസ്താവന ചെയ്യുക.

ഉദ്ഘാത്യകാദി കർത്തവ്യം
കാവ്യോപക്ഷേപണാശ്രയം
ദിവ്യേ ദിവ്യാശ്രയോ ഭൂത്വാ
മാനുഷേ മാനുഷാശ്രയാഃ
ദിവ്യമാനുഷസംയോഗേ
ദിവ്യോ വാ മാനുഷോപി വാ
മുഖബീജാനുസദൃശം
നാനാമാർഗ്ഗസമാശ്രയം
നാനാവിധൈരുപക്ഷേപൈഃ
കാവ്യോപക്ഷേപണം ഭവേത് 146

കാവ്യോപക്ഷേപത്തെ അവലംബിച്ചു ഉൽഘാത്യകാദികളായ അംഗങ്ങൾ[1] പ്രയോഗിക്കണം. ഉൽഘാത്യകം ഒരു വീഥ്യംഗമാണ്. ദിവ്യകഥയിൽ ദിവ്യനായിട്ടും മനുഷ്യകഥയിൽ മനുഷ്യനായിട്ടും ദിവ്യാദിവ്യകഥയിൽ ദിവ്യനോ മനുഷ്യനോ ആയിട്ടും മുഖസന്ധിയിലെ ബീജത്തിനനുസരിച്ച്, പല മാർഗ്ഗങ്ങളേയും അവലംബിച്ച് വിവിധോപക്ഷേപങ്ങളോടുകൂടി കാവ്യോപക്ഷേപം നിർവ്വഹിക്കണം.

പ്രസ്താവ്യൈവം തു നിഷ്ക്രാമേത്
കാവ്യപ്രസ്താവകസ്തതഃ
ഏവമേഷ പ്രയോക്തവ്യഃ
പൂർവ്വരംഗോ യഥാവിധി. 147

പ്രസ്താവനാസൂത്രധാരൻ ഇപ്രകാരം പ്രസ്താവന ചെയ്തു തിരിച്ചുപോവുക. ഇങ്ങനെ പൂർവ്വരംഗം വിധിയാംവണ്ണം പ്രയോഗിക്കണം.

യ ഇമം പൂർവ്വരംഗം തു
വിധിനൈവ പ്രയോജയേത്

---

1 പദാനി ത്വഗതാർത്ഥാനി യൈർനരാഃ പുനരാദരാദ് 29–121
യോജയന്തി പദൈരന്യൈസ്തദുൽഘാത്യകമുച്യതേ,

നാശുഭം പ്രാപ്നുയാത്കിഞ്ചിത്
സ്വർഗ്ഗലോകം ച ഗച്ഛതി. 148

യാതൊരാൾ ഈ പൂർവ്വരംഗത്തെ വിധിപ്രകാരം പ്രയോഗിക്കുമോ അയാൾ യാതൊരശുഭവും പ്രാപിക്കുകയില്ല. സ്വർഗ്ഗലോകത്തിലെത്തുകയും ചെയ്യും.

യശ്ചൈനം വിധിമുത്സൃജ്യ
യഥേഷ്ടം സമ്പ്രയോജയേത്
പ്രാപ്നോത്യപചയം ഘോരം
തിര്യഗ്യോനിം ച ഗച്ഛതി. 149

യാതൊരാൾ വിധിവിട്ട് ഇഷ്ടംപോലെ പ്രയോഗിക്കുമോ അയാൾ ഭയങ്കരമായ അപകർഷം പ്രാപിക്കും. പശുപക്ഷ്യാദി വർഗ്ഗത്തിൽ വന്നു ജനിക്കുകയും ചെയ്യും.

ന തഥാഗ്നിഃ പ്രദഹതി
പ്രഭഞ്ജനസമീരിതഃ
യഥാ ഹ്യപപ്രയോഗസ്തു
പ്രയുക്തോ ദഹതി ക്ഷണാത്. 150

കാറ്റിനാൽ ആളിക്കത്തിക്കപ്പെടുന്ന അഗ്നിയേക്കാൾ വേഗത്തിൽ വിധി വിട്ടു കൊണ്ടുള്ള അപപ്രയോഗം പ്രയോക്താവിനെ ദഹിപ്പിക്കുന്നു.

ഇത്യേഷോവന്തിപാഞ്ചാല
ദാക്ഷിണാത്യാന്ധ്രമാഗധൈഃ
കർത്തവ്യഃ പൂർവ്വരംഗസ്തു
ദ്വിപ്രമാണവിനിർമ്മിതഃ. 151

ഇങ്ങനെ ചതുരശ്രതാളത്തിലും ത്ര്യശ്രതാളത്തിലുമായി രണ്ടു കണക്കിലുള്ള ഈ പൂർവ്വരംഗം അവന്തി, പാഞ്ചാലം, ദക്ഷിണഭാരതം, ആന്ധ്രം, മാഗധം എന്നീ പ്രദേശങ്ങളിലുള്ളവരെല്ലാം നടത്തേണ്ടതാണ്.

ഏഷ വഃ കഥിതോ വിപ്രാഃ
പൂർവ്വരംഗാശ്രിതോ വിധിഃ
ഭൂയഃ കിം കഥ്യതാം സമ്യങ്
നാട്യവേദവിധിം പ്രതി. 152

വിപ്രന്മാരേ! ഇതാ നിങ്ങൾക്കു പൂർവ്വരംഗത്തെ സംബന്ധിച്ച നിയമങ്ങളെല്ലാം പറഞ്ഞുതന്നുകഴിഞ്ഞു. നാട്യവേദവിധിയെക്കുറിച്ച് ഇനി എന്താണു പറഞ്ഞു തരേണ്ടത്?

കോഹലമതമനുസരിച്ച് ഉവിടെ നാല്പതോളം പ്രക്ഷിപ്ത ശ്ലോകങ്ങൾ:—

പുനശ്ചിത്രേ തഥാ മിശ്രേ
ശുദ്ധേ ചൈവ ബ്രവീമ്യഹം
യഥാ യോജ്യാ ധ്രുവാഃ പഞ്ച
തഥാ വക്ഷ്യാമി തത്ത്വതാഃ. 153

ഇനി ചിത്രം മിശ്രം ശുദ്ധം എന്നീ മൂന്നു വക പൂർവ്വരംഗങ്ങളിലും അഞ്ചു ധ്രുവാ ഗീതികൾ യോജിപ്പിക്കേണ്ടതെങ്ങനെയെന്നു ഞാൻ പറയാം.

ആദാവുത്ഥാപനീ കാര്യാ
പരിവർത്താ തഥാ ഭവേത്
അവകൃഷ്ടാഡ്ഡിതാ ചൈവ
വിക്ഷിപ്താ ചൈവ പഞ്ചമീ. 154

ഏവം പഞ്ച ധ്രുവാ ജ്ഞേയാ
ഉപോഹനസമന്വിതാഃ
കർത്തവ്യാസ്തു പ്രയത്നേന
പൂർവ്വരംഗേ പ്രയോക്തൃഭിഃ. 155

1. ഉത്ഥാപനി, 2. പരിവർത്ത, 3. അവകൃഷ്ട, 4. അഡ്ഡിത, 5.വിക്ഷിപ്ത ഇങ്ങനെ അഞ്ചു ധ്രുവകൾ ഉപോഹനത്തോടുകൂടെ പൂർവ്വരംഗത്തിൽ പ്രയോക്താക്കൾ പ്രയത്നപൂർവ്വകം ചെയ്യണം. (ഉപോഹനം ശുഷ്ക്കാക്ഷരംകൊണ്ടുള്ള വായ്ത്താരി.)

അതഃ പരം പ്രവക്ഷ്യാമി
ഹ്യുപോഹനവിധിക്രിയാം
ഉത്ഥാപനസ്യാഷ്ടകലം
പരിവർത്തസ്യ ഷട്ക്കലം
അവകൃഷ്ടേ പുനഃ കാര്യം
കലാഭിഃ പഞ്ചഭിര്യുതം
ധ്രുവായാമഡ്ഡിതായാം ച
ചതുഷ്കല മഥാപി ച
ക്ഷിപ്തായാം ചൈവ വിജ്ഞേയം
കലാത്രയസമന്വിതം
ഏവം ഹ്യുപോഹനാനാം തു
പ്രമാണം സമുദാഹൃതം. 156

ഇനി ഉപോഹനത്തിൻെറ നിയമം പറയാം. ഉത്ഥാപനത്തിന് എട്ടു മാത്ര. പരിവർത്തനത്തിന് ആറു മാത്ര. അവകൃഷ്ടാ എന്ന നാന്ദിയുടെ പ്രയോഗത്തിൽ അഞ്ചു മാത്ര. അഡ്ഡിത എന്ന ധ്രുവയിൽ നാലു മാത്ര. വിക്ഷിപ്തയിൽ മൂന്നു മാത്ര. ഇതാണ് ഉപോഹനങ്ങളുടെ കണക്ക്.

ഗുരുലാഘവസംയുക്തം
കലാതാളസമന്വിതം
പൂർവ്വരംഗേ സദാജ്ഞേയം
ചിത്രമാർഗ്ഗേ ഹ്യുപോഹനം. 157

ഗുരുലഘുക്കളോടുകൂടിയും മാത്രാതാളങ്ങളോടുചേർന്നും വിചിത്രരീതിയിലുള്ളതുമാണ് പൂർവ്വരംഗത്തിലെ ഉപോഹനം.

ചിത്രേ ചൈത്രാഃ കലാ ജ്ഞേയാ
മിശ്രേ വാർത്തികമാശ്രിതാഃ
ശുദ്ധേ ദക്ഷിണമാർഗ്ഗേണ
പ്രയോക്തവ്യാഃ പ്രയോക്തൃഭിഃ 158

ചിത്രപൂർവ്വരംഗത്തിൽ ചിത്രമാർഗ്ഗത്തിലും മിശ്രപൂർവ്വരംഗത്തിൽ വാർത്തികമാർഗ്ഗത്തിലും ശുദ്ധപൂർവ്വരംഗത്തിൽ ദക്ഷിണമാർഗ്ഗത്തിലുമാണ്

മാത്രകൾ പ്രയോഗിക്കേണ്ടത്. (ചിത്രം, വാർത്തികം, ദക്ഷിണം എന്നു മൂന്നു മാർഗ്ഗമുണ്ടെന്നും ചിത്രത്തിൽ രണ്ടക്ഷരകാലവും വാർത്തികത്തിൽ നാലക്ഷരകാലവും ദക്ഷിണത്തിൽ എട്ടക്ഷരകാലവുമാണ് ഒരു മാത്രയെന്നും മുപ്പത്തൊന്നാമദ്ധ്യായത്തിൽ പറയും.)

ചതസ്രോ ഗീതയഃ കാര്യാ
മാഗധീ ഹ്യർദ്ധമാഗധീ
സംഭാവിതാ തഥാ ചൈവ
പൃഥുലാ ച പ്രകീർത്തിതാ. 159

നാലുവക ഗീതികൾ വേണ്ടതുണ്ട്. 1.മാഗധി 2. അർദ്ധമാഗധി. 3. സംഭാവിത. 4. പൃഥുല

മാഗധീ ത്വഥ കർത്തവ്യാ–
പ്യഥവാ ത്വർദ്ധമാഗധീ
പൂർവ്വരംഗേ ഭവേച്ചിത്രേ
ചിത്രമാർഗ്ഗസമാശ്രിതാ. 160

ചിത്രപൂർവ്വരംഗത്തിൽ ചിത്രമാർഗ്ഗത്തെ അവലംബിച്ചുകൊണ്ടു മാഗധിയോ അർദ്ധമാഗധിയോ ആണു പ്രയോഗിക്കേണ്ടത്.

യദാ മിശ്രസ്തു യോക്തവ്യഃ
പൂർവ്വരംഗോ ഭവേദിഹ
മിശ്രേ സംഭാവിതാ കാര്യാ
തദാ വാർത്തികമാശ്രിതാ. 161

മിശ്രപൂർവ്വരംഗം പ്രയോഗിക്കേണ്ടതായി വരുമ്പോൾ അതിൽ വാർത്തിക മാർഗ്ഗത്തെ അവലംബിച്ചു സംഭാവിത എന്ന ഗീതിയാണു വേണ്ടത്.

ശുദ്ധേ ച പൃഥുലാ കാര്യാ
ദക്ഷിണം മാർഗ്ഗമാശ്രിതാ. 162

ശുദ്ധപൂർവ്വരംഗത്തിൽ ദഷിണമാർഗ്ഗത്തെ ആശ്രയിച്ചു പൃഥുലാഗീതി ഉപയോഗിക്കണം.

അതഃ പരം പ്രവക്ഷ്യാമി
ഗുരുലാഘവതഃ ക്രിയാം
ഉപോഹനക്രിയായാം തു
യഥാ യോജ്യം പ്രയോക്തൃഭിഃ. 163

ഇനി ഉപോഹനക്രിയയിൽ ഗുരുലഘുക്കളെ പ്രയോഗിക്കേണ്ടുന്ന നിയമം പറയാം.

ദിശ്ലേ ദിശ്ലേ പുനഃ കാര്യ–
മന്തേ ഝണ്ടും തഥാ ബുധൈഃ
മദ്ധ്യേ ലഘ്വക്ഷരാണി സ്യുഃ
ഷോഢശൈവ തു നിത്യശഃ

ഏവം ഹ്യുപോഹനം കൃത്വാ
തതോ വസ്തു സമാചരേത്
ഉത്ഥാപന്യാഃ പ്രയോഗേസ്മിൻ
കലാകാലസമന്വിതം. 164

ആദ്യം ദിഗ്ലേ ദിഗ്ലേ എന്നും പിന്നെ ഒടുവിൽ അതുപോലെ രണ്ടു തവണ ത്സണ്ടും എന്നും വെയ്ക്കുക. നടുവിൽ 16 ലഘ്വക്ഷരങ്ങളും വേണം. ഇങ്ങനെ ഉപോഹനം ചെയ്തിട്ടുവേണം ഉത്ഥാപനീധ്രുവയുടെ പ്രയോഗത്തിൽ മാത്രാകാലങ്ങളോടുകൂടെ വാക്യാർത്ഥം അവതരിപ്പിക്കാൻ. ദിഗ്ലേ ദിഗ്ലേ ജഗതിപവലിതക കുചത്സലഗിതികലത്ധണ്ടും ത്ധണ്ടും എന്ന ശുഷ്ക്കാക്ഷരങ്ങളെക്കൊണ്ടു ഉപോഹനം ചെയ്യണമെന്നു താൽപര്യം.

അക്ഷരാണാം കലായാസ്തു
ഗുരുലാഘവമേവ ച
പൂർവ്വം തു കഥിതം യസ്മാ–
ത്തസ്മാന്നാനാഭിഹിതം ഭവേത്. 165

അക്ഷരങ്ങളുടെ മാത്രയ്ക്കുള്ള ഗുരുലഘുവ്യവസ്ഥ മുമ്പു (5–52) പറഞ്ഞിട്ടുള്ളതുകൊണ്ട് ഇവിടെ പറയുന്നില്ല.

[ആദ്യം രണ്ടും പിന്നെ നാലു–
മെട്ടുമപ്പതിനൊന്നുമേ
ഗുരുക്കളെന്നറിയുക
പാദമേകാദശാക്ഷരം. (5–52)

എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ.]

ഉദാഹരണം:—

ദേവം വിഭും ത്രിഭുവനാധിപതിം
കൈലാസപർവ്വതഗുഹാഭിരതം
ശൈലേന്ദ്രരാജതനയാദയിതം
മൂർദ്ധ്നാ നതോസ്മി പുരനാശകരം. 166

[ത്രിലോകനാഥൻ, കൈലാസഗുഹാവാസി, പാർവതീവല്ലഭൻ, ത്രിപുരാന്തകൻ ഇങ്ങനെയെല്ലാമിരിക്കുന്ന വിഭുവായ ദേവനെ ഞാൻ ശിരസാ വന്ദിക്കുന്നുവെന്നർത്ഥം. ഇതിൽ ഗുരുലഘുവ്യവസ്ഥ ശരിയായിട്ടുണ്ടെന്നു കാണുക.]

ഏവമുത്ഥാപനീ കാര്യാ
പൂർവ്വരംഗപ്രയോക്തൃഭിഃ
അതോന്യത് പരിവർത്തായാ
ലക്ഷണം സംവിധീയതേ. 167

പൂർവ്വരംഗം പ്രയോഗിക്കുമ്പോൾ ഇങ്ങനെ ഉത്ഥാപനിയെന്ന ധ്രുവാഗീതി പാടണം. ഇനി പരിവർത്തയുടെ ലക്ഷണം പറയാം.

അസ്യാസ്തൂപോഹനം കാര്യം
ഷട്ക്കലം പരിസംഖ്യയാ
ആദൗ ദിഗ്ലേ ദ്വിരുക്തസ്തു
അന്തേ ത്ധണ്ടും തഥാ ഭവേത്
മദ്ധ്യേ ലഘ്വക്ഷരാണ്യേവ
ദ്വാദശൈവ പ്രയോജയേത്. 168

ഈ പരിവർത്തധ്രുവയ്ക്കുള്ള ഉപോഹനം ആറു മാത്രയായിട്ടാണു വേണ്ടത്, ആദ്യം രണ്ടുതവണ, ദിഗ്ലേ. ഒടുവിൽ എപ്പോഴും ത്ധണ്ടും എന്നുതന്നെ. നടുവിൽ പന്ത്രണ്ടു ലഘ്വക്ഷരങ്ങളും. [ദിഗ്ലേ ദിഗ്ലേ ജഗതിപവലിതക കുചത്ധല ത്ധണ്ടും എന്ന് ആ ഉപോഹനത്തെ ഉദാഹരിക്കാം.]

വസ്തുനോത്ര പ്രവക്ഷ്യാമി
ഗുരുലഘ്വാക്ഷരക്രമം
ദ്വേ ചാദൗ ച ചതുർത്ഥം ച
അഷ്ടമം ദശമം തഥാ
ചതുർദ്ദശം പഞ്ചദശം
പാദേ ഗുർവ്വക്ഷരാണി തു. 169

ഇതിനുള്ള ധ്രുവാഗീതിയുടെ ഗുരുലഘുനിയമം പറയാം. ഓരോ പാദത്തിലും ആദ്യം രണ്ട്, നാല്, എട്ട്, പത്ത്, പതിന്നാല്, പതിനഞ്ച് ഈ അക്ഷരങ്ങൾ ഗുരുക്കളാവണം.

സാ ധ്രുവാ പരിവർത്താഖ്യാ
ത്രിലയാ ത്രിയതിസ്തഥാ
പരിവർത്താസ്തു ചത്വാരഃ
പാണയസ്ത്രയ ഏവ ച 170

ചതുർഭിഃ സന്നിപാതൈസ്തു
ദ്വാവിംശതികലാന്വിതാ
പൂർവ്വരംഗേ പ്രയോക്തവ്യഃ
പരിവർത്തഃ പ്രയോക്തൃഭിഃ 171

ആ വിധമുള്ള ധ്രുവയ്ക്കു പരിവർത്ത എന്നു പേർ. അതിനു ലയം മൂന്ന്. യതി മൂന്ന്. പരിവർത്തം നാല്. പാണി മൂന്ന്. സന്നിപാതങ്ങൾ നാല്. മാത്ര ഇരുപത്തിരണ്ട്. പരിവർത്തം പൂർവ്വരംഗത്തിൽ പ്രയോഗിക്കേണ്ടുന്ന അംഗമാണ്. [ദ്രുതം, മദ്ധ്യം, വിളംബിതം എന്നിവയാണു മൂന്നു ലയം. സമ സ്രോതോവഹ ഗോപുച്ഛ എന്നു യതിയും മൂന്നു നാലു ദിക്കുകളിൽ നാലു പരിവർത്തം. സമപാണി, ഉപരിപാണി, അധഃ പാണി എന്നു പാണിയും മൂന്ന്. നാലു പാദത്തിന്റെയുമൊടുവിൽ സന്നിപാതം — തപ്പുകൊട്ടൽ. പതിനഞ്ചക്ഷരമുള്ള പാദത്തിൽ ഏഴക്ഷരം ഗുരുവാകയാൽ ഈ ധ്രുവയിൽ മാത്ര ഇരുപത്തിരണ്ടാണ്. ] ഉദാഹരണം:—

ചന്ദ്രാർദ്ധഭൂഷണജടം പരം വൃഷഭകേതും
കൈലാസപർവ്വതനിവാസിനം സുരവരിഷ്ഠം
ശൈലാധിരാജതനയാപ്രിയം പ്രമഥനാഥം
മൂർദ്ധ്നാ നതോസ്മി തു പുരാന്തകം ഭുവനയോനിം. 172

[ചന്ദ്രക്കലയണിഞ്ഞ ജടയുള്ളവൻ, ശ്രേഷ്ഠൻ, കാള കൊടിയടയാളമായിട്ടുള്ളവൻ, കൈലാസവാസി, ദേവപ്രമുഖൻ, പാർവ്വതീകാന്തൻ, ഭൂതനാഥൻ, ത്രിപുരനാശകൻ, ഭുവനകാരണഭൂതൻ ഇങ്ങനെയെല്ലാമിരിക്കുന്ന ശിവനെ ഞാൻ ശിരസാ നമസ്ക്കരിക്കുന്നു എന്നർത്ഥം. ഇതിൽ ഗുരുലഘുനിയമവും മറ്റും യോജിച്ചിരിക്കുന്നതു സ്വയം ഗ്രഹിക്കുക.]

അവകൃഷ്ടാമിദാനീം തു
കഥ്യമാനാം നിബോധത
അസ്യാസ്തൂപോഹനം കാര്യം
കലാഭിഃ പഞ്ചഭിർയുതം. 173

ഇനി അവകൃഷ്ടയെപ്പറ്റി പറയുന്നതു മനസ്സിലാക്കുക. ഇതിൽ ഉപോഹനം അഞ്ചു മാത്രയായിട്ടാണു വേണ്ടത്.

ദിഗ്ലേ ദിഗ്ലേ പുനശ്ചാന്തേ
ഝണ്ടുമസ്യ പ്രയോജയേത്
അഷ്ടാവേവ ഹി കാര്യാണി
മദ്ധ്യേ ലഘ്വക്ഷരാണി തു. 174

ആദ്യം രണ്ടു ദിഗ്ലേ, ഒടുവിൽ ഒരു ഝണ്ടും, നടുവിൽ എട്ടു ലഘ്വക്ഷരങ്ങൾ— ഇതാണ് ഉപോഹനത്തിൻെറ കണക്ക്. [ദിഗ്ലേ ദിഗ്ലേ ജഗതി പവലിതക ഝണ്ടും എന്ന് ആ ഉപോഹനത്തിനുദാഹരണം]

തൃതീയം ചൈവ ഷഷ്ഠം ച
നവമൈകാദശേ തഥാ
പാദേ പഞ്ചദശം ചൈവ
ഷോഡശം ച ഭവേദ് ഗുരു. 175

അവകൃഷ്ടധ്രുവയുടെ പാദത്തിൽ മൂന്ന്, ആറ്, ഒമ്പത്, പതിനൊന്ന്, പതിനഞ്ച്, പതിനാറ് എന്നീ അക്ഷരങ്ങൾ ഗുരുക്കളാവണം.

അഷ്ടഷഡ്ദ്വിഗുണൈഃ പാദൈ–
രവകൃഷ്ടാവിധിർബുധാഃ
ചതുർഭിഃ സന്നിപാതൈശ്ച
പാണിഭിസ്ത്രിഭിരേവ ച. 176

എട്ടോ പന്ത്രണ്ടോ പാദങ്ങളെക്കൊണ്ടാണ് അവകൃഷ്ട ചെയ്യേണ്ടത്. നാലു സന്നിപാതവും മൂന്നു പാണിയും വേണം. ഉദാഹരണം:—

വരദം സഗണം ത്രിപുരാന്തകം വൃഷഭകേതും
ഗജചർമ്മപടം വിഷമേക്ഷണം ഭുവനനാഥം
ഭുജഗാഭരണം ജഗതാം ഹിതം ഭുവനയോനിം
പ്രണതോസ്മി ഭവം തമുമാപതിം ത്വസിതകണ്ഠം. 177

[വരങ്ങൾ ദാനം ചെയ്യുന്നവൻ, ഭൂതഗണങ്ങളോടുകൂടിയവൻത്രിപുരനാശകൻ, കാള കൊടിയടയാളമായിട്ടുള്ളവൻ, ആനത്തോലുടുക്കുന്നവൻ, മൂന്നു കണ്ണുള്ളവൻ, ലോകനാഥൻ, സർപ്പാഭരണൻ, ലോകങ്ങൾക്കു ഹിതകാരി, ലോകങ്ങളുടെ മൂലകാരണം, പാർവ്വതീവല്ലഭൻ, നീലകണ്ഠൻ — ഇങ്ങനെയെല്ലാമിരിക്കുന്ന ആ ഭവനെ — ശിവനെ ഞാൻ നമസ്ക്കരിക്കുന്നു എന്നർത്ഥം. ഇതിലും ഗുരുലഘുനിയമം ശരിയാണെന്നു നോക്കി സ്വയം മനസ്സിലാക്കുക.]

തൃതീയം ചൈവ ഷഷ്ഠം ച
ഗുരുപാദേ ത്രയോദശം
ചതുർഗ്ഗുണസമായുക്താ
സാ കാര്യാ ത്വഡ്ഡിതാ ധ്രുവാ. 178

പാദത്തിൽ മൂന്ന്, ആറ്, പതിമൂന്ന് എന്നീ അക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള ധ്രുവയാണ് അഡ്ഡിത. ഇതിൽ എട്ടു മാത്രയാണു വേണ്ടത്.

തത്രാപ്യുപോഹനം കാര്യം
ചതുഷ്കലസമന്വിതം
അഡ്ഡിതായാഃ പ്രയോഗജ്ഞൈ–
രന്തേ ഝണ്ടും വിഭൂഷിതം
ദിഗ്ലേ ദിഗ്ലേ തതശ്ചൈവ
ഝണ്ടുമന്തേ തഥാ ബുധൈഃ
ചത്വാര്യേവ തു കാര്യാണി
മദ്ധ്യേ ലഘ്വക്ഷരാണി തു. 179

അഡ്ഡിതയ്ക്കും ഉപോഹനം വേണം. അതിനു നാലു മാത്രയാണ്. ഒടുവിൽ ഝണ്ടും ചേർക്കണം. ആദ്യം ദിഗ്ലേ ദിഗ്ലേ. ഒടുവിൽ ഝണ്ടും. നടുവിൽ നാലു ലഘ്വക്ഷരങ്ങൾ. ഇതാണഡ്ഡിതയ്ക്കുള്ള ഉപോഹനത്തിൻെറ വ്യവസ്ഥ. ["ദിഗ്ലേ ദിഗ്ലേ വലിതക ഝണ്ടും" എന്ന് ഈ ഉപോഹനത്തിനുദാഹരണം.]

പ്രവരം വരദം പ്രണമത സതതം
ഗജചർമ്മപടം മുനിജനസഹിതം
ഉമയാ സഹിതം ഭുജഗവലയിനം
പ്രണതോസ്മി ശിവം ത്രിഭുവനനമിതം. 180

[ശ്രേഷ്ഠൻ, വരങ്ങൾ ദാനം ചെയ്യുന്നവൻ, ആനത്തോലുടുത്തവൻ, മുനിജനങ്ങളോടുകൂടിയവൻ, പാർവതിയോടു ചേർന്നവൻ, പാമ്പുകളെ വളയാക്കി ധരിച്ചവൻ, മൂന്നു ലോകങ്ങളിലുമുള്ളവരാൽ നമസ്ക്കരിക്കപ്പെടുന്നവൻ ഇപ്രകാരമെല്ലാമിരിക്കുന്ന ശിവനെ ഞാൻ നമസ്കരിക്കുന്നുവെന്ന് അർത്ഥം. ഇതും ഗുരുലഘുനിയമങ്ങൾ അനുസരിക്കുന്നുണ്ടെന്നു കാണുക.]

പ്രയോജ്യാ ത്വഡ്ഡിതാ ഹ്യേവം
പൂർവ്വരംഗേ യഥാർത്ഥതഃ
അതഃ പരം പ്രവക്ഷ്യാമി
വിക്ഷിപ്തായാസ്തു ലക്ഷണം. 181

പൂർവ്വരംഗത്തിൽ അഡ്ഡിത ഇങ്ങനെ ശരിയായി പ്രയോഗിക്കണം. ഇനി വിക്ഷിപ്തയുടെ ലക്ഷണം പറയാം.

തൃതീയം ചൈവ ഷഷ്ഠം ച
നവമം ദശമം തഥാ
ഗുർവ്വക്ഷരാണി പാദേ തു
യസ്യാം വിക്ഷിപ്തികാ തു സാ. 182

മൂന്ന്, ആറ്, ഒമ്പത്, പത്ത് എന്നീ അക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള ധ്രുവ യേതോ അതാണു വിക്ഷിപ്ത.

സർവ്വേ ത്രിഭിർഗുണൈര്യുക്താഃ
പാദാസ്തസ്യാ ഭവന്തി ഹി
ത്രികലം ചാപി നിർദ്ദിഷ്ട–
മുപോഹനമതഃ പരം
ദിഗ്ലേ ദിഗ്ലേ പുനഃ കാര്യ–
മന്തേ ഝണ്ടും പ്രയോക്തൃഭിഃ

ലഘ്വക്ഷരൈർവിഹീനം തു
വിക്ഷിപ്തോപോഹനം ഭവേത് 183

അതിൽ എല്ലാ പാദങ്ങളും മൂന്നാവർത്തിക്കണം. അനന്തരം മൂന്നു മാത്രയുള്ള ഉപോഹനം വേണം. ആദ്യം ദിഗ്ലേ ദിഗ്ലേ. പിന്നെ ഝണ്ടും. വിക്ഷിപ്തയുടെ ഉപോഹനത്തിൽ ലഘ്വക്ഷരങ്ങൾ വേണ്ട. ഉദാഹരണം:

ത്രിപുരാന്തകരം ബഹുലീലം
ഉമയാ സഹിതം ബഹുരൂപം
ഭുജഗാഭരണം വരദം തം
പ്രണമാമി സദാ പരമീശം. 184

[ത്രിപുരനാശകൻ, ബഹുവിധ ലീലകളുള്ളവൻ, പാർവ്വതീസഹിതൻ, നാനാരൂപങ്ങളുള്ളവൻ, സർപ്പാഭരണൻ, വരം നൽകുന്നവൻ ഇപ്രകാരമുള്ള ശ്രേഷ്ഠനായ ഈശനെ ഞാനെപ്പോഴും നമസ്ക്കരിക്കുന്നു.]

ഏവം സർവ്വാ ധ്രുവാഃ കാര്യാ
യുഗ്മൌജകൃതഗീതകാഃ
ആചാര്യബുദ്ധ്യാ കർത്തവ്യാഃ
പൂർവ്വരംഗേ യഥാവിധി. 185

ഇങ്ങനെ പൂർവ്വരംഗത്തിൽ എല്ലാ ധ്രുവകളും ചതുരശ്രതാളത്തിലും ത്ര്യശ്രതാളത്തിലുമായി ആചാര്യോപദേശത്തോടുകൂടി വിധി അനുസരിച്ച് ചെയ്യണം.

ഏവം വഃ കഥിതം സമ്യക്
പൂർവ്വരംഗം ത്രിധാ മയാ
കിമന്യത് സമ്പ്രവക്ഷ്യാമി
ഭൂയോഭീഷ്ടം ദ്വിജോത്തമാഃ. 186

ഇങ്ങനെ നിങ്ങൾക്ക് മൂന്നു പ്രകാരത്തിലുള്ള — പൂർവ്വരംഗം പറഞ്ഞു തന്നിരിക്കുന്നു. ബ്രാഹ്മണോത്തമന്മാരേ! ഇനി നിങ്ങൾക്ക് വേറെ എന്താണ് പറഞ്ഞുതരേണ്ടത്?

ഇങ്ങനെ നാട്യശാസ്ത്രത്തിൽ
പൂർവ്വരംഗവിധാനമെന്ന
അഞ്ചാമദ്ധ്യായം.

## അദ്ധ്യായം 6

# രസവികല്പം

പൂർവ്വരംഗവിധിം ശ്രുത്വാ
പുനരാഹുർമഹത്തമാഃ
ഭരതം മുനയഃ സർവ്വേ
പ്രശ്നാൻ പഞ്ചാഭിധത്സ്വ നഃ. 1

പൂർവ്വരംഗവിധി കേട്ടപ്പോൾ മഹാത്മാക്കളായ മഹർഷിമാരെല്ലാവരും ഭരതനോടു വീണ്ടും പറഞ്ഞു: "അഞ്ചു ചോദ്യങ്ങളെപ്പറ്റി ഞങ്ങൾക്കു പറഞ്ഞുതരൂ."

യേ രസാ ഇതി പഠ്യന്തേ
നാട്യേ നാട്യവിചക്ഷണൈഃ
രസത്വം കേന വൈ തേഷാ—
മേതദാഖ്യാതുമർഹസി. 2

(1) നാട്യപണ്ഡിതന്മാർ നാട്യത്തിൽ രസങ്ങൾ എന്നു പറയുന്നത് ഏതൊക്കെയാണ്? അവ രസങ്ങളായതെങ്ങനെ? — ഇതു പറഞ്ഞുതന്നാൽക്കൊള്ളാം.

ഭാവാശ്ചൈവ കഥം പ്രോക്താഃ
കിം വാ തേ ഭാവയന്ത്യപി
സംഗ്രഹം കാരികാം ചൈവ
നിരുക്തം ചൈവ തത്ത്വതഃ. 3

(2) ഭാവങ്ങൾ എന്നു പറയപ്പെട്ടവ എങ്ങനെയുള്ളതാണ്? അവയെന്തിനെയാണ് ഭവിപ്പിക്കുന്നത്? (3) സംഗ്രഹം (4) കാരിക (5) നിരുക്തം എന്നിവയെക്കുറിച്ചും ശരിയായി പറഞ്ഞുതരണം.

തേഷാം തു വചനം ശ്രുത്വാ
മുനീനാം ഭരതോ മുനിഃ
പ്രത്യുവാച പുനർവാക്യം,
രസഭാവവികല്പനം
അഹം വഃ കഥയിഷ്യാമി
നിഖിലേന തപോധനാഃ
സംഗ്രഹം കാരികാം ചൈവ
നിരുക്തം ച യഥാക്രമം. 4

ആ മുനിമാരുടെ വാക്കു കേട്ടു ഭരതമുനി മറുപടി പറഞ്ഞു: രസഭാവങ്ങളുടെ വകഭേദങ്ങളും സംഗ്രഹം, കാരിക, നിരുക്തം എന്നിവയുമെല്ലാം യഥാക്രമം ഞാൻ നിങ്ങൾക്കു പറഞ്ഞുതരാം.

ന ശക്യമസ്യ നാട്യസ്യ
ഗന്തുമന്തം കഥഞ്ചന.
കസ്മാത്, ബഹുത്വം ജ്ഞാനാനാം
ശില്പാനാം വാപ്യനന്തതഃ. 5

ഒരുവിധത്തിലും ഈ നാട്യത്തിൻെറ അവസാനമെത്തുവാൻ സാദ്ധ്യമല്ല. കാരണം, ജ്ഞാനങ്ങളുടെ ബഹുത്വവും ശില്പങ്ങളുടെ അനന്തതയുംതന്നെ.

ഏകസ്യാപി ന വൈ ശക്യ—
മന്തം ജ്ഞാനാർണ്ണവസ്യ ഹി
ഗന്തും, കിം പുനരന്യേഷാം
ജ്ഞാനാനാമർത്ഥതത്ത്വതഃ. 6

ഒരു ജ്ഞാനസമുദ്രത്തിൻെറപോലും അറ്റത്തെത്താൻ കഴിയുകയില്ല. മറ്റു ജ്ഞാനങ്ങളുടെയെല്ലാം അറ്റത്തെത്തുവാനുണ്ടോ പിന്നെ സാധിക്കുന്നു!

കിന്ത്വല്പസൂത്രഗ്രന്ഥാർത്ഥ—
മനുമാനപ്രസാധകം
നാട്യസ്യാസ്യ പ്രവക്ഷ്യാമി
രസഭാവാദിസംഗ്രഹം. 7

എങ്കിലും ചുരുങ്ങിയ ശബ്ദത്തിൽ എല്ലാ അർത്ഥങ്ങളെയും ഉൾക്കൊള്ളിച്ച് മുഴുവനും ഊഹിച്ചറിയാവുന്നവിധം ഈ രാജ്യത്തിലെ രസഭാവാദികളെ സംഗ്രഹിച്ചു പറയാം.

വിസ്തരേണോപദിഷ്ടാനാ—
മർത്ഥാനാം സൂത്രഭാഷ്യയോഃ
നിബന്ധോ യഃ സമാസേന
സംഗ്രഹം തം വിദുർബുധാഃ. 8

സൂത്രഭാഷ്യങ്ങളിൽ വിസ്തരിച്ചുപദേശിച്ചിട്ടുള്ള കാര്യങ്ങൾ ചുരുക്കി പ്പറയുന്നതിനെയാണ് പണ്ഡിതന്മാർ സംഗ്രഹമെന്നു പറയുന്നത്.

രസാ ഭാവ ഹ്യഭിനയാ
ധർമ്മീ വൃത്തിപ്രവൃത്തയഃ
സിദ്ധിഃ സ്വരാസ്തഥാതോദ്യം
ഗാനം പ്രകൃതിരേവ ച. 9
ഉപചാരസ്തഥാ വിപ്രാ
മണ്ഡപാശ്ചേതിസർവശഃ
ത്രയോദശവിധോഹ്യേഷ
ഹ്യാദിഷ്ടോ നാട്യസംഗ്രഹഃ. 10

രസങ്ങൾ, ഭാവങ്ങൾ, അഭിനയങ്ങൾ, ധർമ്മികൾ, വൃത്തികൾ, പ്രവൃത്തികൾ, സിദ്ധി, സ്വരങ്ങൾ, ആതോദ്യം, ഗാനം, പ്രകൃതി, ഉപചാരം, മണ്ഡപങ്ങൾ ഇങ്ങനെ പതിമൂന്നു വിഷയങ്ങൾ നിർദ്ദേശിച്ചാൽ അതു നാട്യസംഗ്രഹമായി.

അല്പാഭിധാനേനാർത്ഥോ യഃ
സമാസേനോച്യതേ ബുധൈഃ
സൂത്രതഃ സാ തു വിജ്ഞേയാ
കാരികാർത്ഥപ്രദർശിനീ 11

പറയുവാനുള്ള കാര്യങ്ങളെല്ലാം വ്യക്തമാകുമാറ് കുറച്ചു വാക്കിൽ ചുരുക്കിയൊതുക്കി സൂത്രരൂപത്തിൽ പറയുന്നതിനെ ആണ് കാരിക എന്നു പറയുന്നത്. [സൂത്രം = നൂൽ. ഒരു ചെറിയ നൂലിൽ അനേകം മണികൾ കോർക്കുന്നതുപോലെ ഒരു ചെറിയ കാരികയിൽ വളരെ കാര്യങ്ങൾ ഒതുക്കിപ്പറയുന്നു.]

നാനാനാമാശ്രയോത്പന്നം
നിഘണ്ടുനിഗമാന്വിതം
ഹേതുധാത്വർത്ഥസംയുക്തം
നാനാസിദ്ധാന്തസാധിതം.
സ്ഥാപിതോർത്ഥോ ഭവേദ്യത്ര
സമാസേനാർത്ഥസൂചകഃ
ധാത്വർത്ഥവചനേനേഹ
നിരുക്തം തത് പ്രചക്ഷതേ. 12

പല നാമങ്ങളേയും അവലംബിച്ചും നിഘണ്ടുക്കളിൽ നിഗമിപ്പിച്ചും നിമിത്തവും ധാത്വർത്ഥവും ചേർന്നും അനേകം സിദ്ധാന്തങ്ങളാൽ സാധിക്കപ്പെട്ടും ധാത്വർത്ഥവിവരണം വഴിക്കു പല അർത്ഥങ്ങളേയും ചുരുക്കത്തിൽ സൂചിപ്പിക്കുമാറ് അർത്ഥസ്ഥാപനം നിർവ്വഹിക്കുന്നതു നിരുക്തം.[രസഭാവാദിശബ്ദങ്ങളുടെ നിർവ്വചനം അടുത്തുവരുന്നതു ശ്രദ്ധിക്കുക.]

സംഗ്രഹോ യോ മയാ പ്രോക്തഃ
സമാസേന ദ്വിജോത്തമാഃ
വിസ്തരം തസ്യ വക്ഷ്യാമി
സനിരുക്തം സകാരികം. 13

ബ്രാഹ്മണോത്തമന്മാരേ! ഞാൻ മുമ്പു ചുരുക്കത്തിൽ സംഗ്രഹം പറഞ്ഞുവല്ലോ. അതു വിസ്തരിച്ച് നിരുക്തത്തോടും കാരികയോടുംകൂടി പറഞ്ഞുതരാം.

ശൃംഗാരഹാസ്യകരുണാ
രൌദ്രവീരഭയാനകാഃ
ബീഭത്സാദ്ഭുതസമജ്ഞൌ ചേ–
ത്യഷ്ടൌ നാട്യേ രസാഃ സ്മൃതാഃ. 14

ശൃംഗാരം, ഹാസ്യം, കരുണം, രൌദ്രം, വീരം, ഭയാനകം, ബീഭത്സം, അദ്ഭുതം എന്നിങ്ങനെ എട്ടു രസങ്ങളാണ് നാട്യത്തിലുള്ളത്.

ഏതേ ഹ്യഷ്ടൌ രസാഃ പ്രോക്താ
ദ്രുഹിണേന മഹാത്മനാ
പുനശ്ച ഭാവാൻ വക്ഷ്യാമി
സ്ഥായിസഞ്ചാരിസത്ത്വജാൻ. 15

ഈ എട്ടു രസങ്ങൾ മഹാത്മാവായ ബ്രഹ്മാവ് പറഞ്ഞിട്ടുള്ളതാണ്. [ഭരതമുനിയുടെ മതത്തിൽ ശാന്തവും കൂടിയുണ്ടെന്നു സൂചന]. ഇനി സ്ഥായികളും സഞ്ചാരികളും സാത്ത്വികങ്ങളുമായ ഭാവങ്ങളെ പറയാം.

രതിർഹാസശ്ച ശോകശ്ച
ക്രോധോത്സാഹൌ ഭയം തഥാ
ജുഗുപ്സാ വിസ്മയശ്ചേതി
സ്ഥായിഭാവാഃ പ്രകീർത്തിതാഃ. 16

രതി, ഹാസം, ശോകം, ക്രോധം, ഉത്സാഹം, ഭയം, ജുഗുപ്സ, വിസ്മയം ഇവയാണ് ക്രമത്തിൽ എട്ടു രസങ്ങളുടെ സ്ഥായിഭാവങ്ങൾ.

നിർവ്വേദഗ്ലാനിശങ്കാഖ്യാ–
സ്തഥാസൂയാ മദഃ ശ്രമഃ
ആലസ്യം ചൈവ ദൈന്യം ച
ചിന്താ മോഹഃ സ്മൃതിർദ്ധൃതിഃ
വ്രീഡാ ചപലതാഹർഷ
ആവേഗോ ജഡതാ തഥാ
ഗർവ്വോ വിഷാദ ഔത്സുക്യം
നിദ്രാപസ്മാര ഏവ ച
സുപ്തം വിബോധോമർഷശ്ചാ–
പ്യവഹിത്ഥമഥോഗ്രതാ
മതിർവ്യാധിസ്തഥോന്മാദ–
സ്തഥാ മരണമേവ ച
ത്രാസശ്ചൈവ വിതർക്കശ്ച
വിജ്ഞേയാ വ്യഭിചാരിണഃ
ത്രയസ്ത്രിംശദമീ ഭാവാഃ
സമാഖ്യാതാസ്തു നാമതഃ. 17

നിർവ്വേദം, ഗ്ലാനി, ശങ്ക, അസൂയ, മദം, ശ്രമം, ആലസ്യം, ദൈന്യം, ചിന്ത, മോഹം, സ്മൃതി, ധൃതി, വ്രീഡ, ചപലത, ഹർഷം, ആവേഗം, ജഡത, ഗർവ്വം, വിഷാദം, ഔത്സുക്യം, നിദ്ര, അപസ്മാരം, സുപ്തം, വിബോധം, അമർഷം, അവഹിത്ഥം, ഉഗ്രത, മതി, വ്യാധി, ഉന്മാദം, മരണം, ത്രാസം, വിതർക്കം ഇവ വ്യഭിചാരി ഭാവങ്ങളാണ്. പേരെടുത്തു പറഞ്ഞ ഈ ഭാവങ്ങൾ മുപ്പത്തിമൂന്നാണ്. [ഇവതന്നെ സഞ്ചാരികൾ.]

സ്തംഭഃ സ്വേദോഥ രോമാഞ്ചഃ
സ്വരഭംഗോഥ വേപഥുഃ
വൈവർണ്ണ്യമശ്രു പ്രളയ
ഇത്യഷ്ടൌ സാത്ത്വികാഃ സ്മൃതാഃ. 18

സ്തംഭം (അമ്പരപ്പ്), സ്വേദം, (വിയർപ്പ്) രോമാഞ്ചം, (കോരിത്തരിപ്പ്), സ്വരഭംഗം (ഒച്ചയടപ്പ്), വേപഥു (വിറ), വൈവർണ്ണം (നിറമാറ്റം), അശ്രു (കണ്ണീർ), പ്രളയം (അനക്കമില്ലായ്മ) ഇതെട്ടും സാത്ത്വികഭാവങ്ങളാണ്.

ആംഗികോ വാചികശ്ചൈവ
ഹ്യാഹാര്യഃ സാത്ത്വികസ്തഥാ
ചത്വാരോഭിനയാ ഹ്യേതേ
വിജ്ഞേയാ നാട്യസംശ്രയാഃ. 19

ആംഗികം, വാചികം, ആഹാര്യം, സാത്ത്വികം ഈ നാലുവക അഭിനയങ്ങളാണ് നാട്യത്തിലുള്ളത്.

ലോകധർമ്മീ നാട്യധർമ്മീ
ധർമ്മീതി ദ്വിവിധഃ സ്മൃതഃ. 20

ലോകധർമ്മി, നാട്യധർമ്മി എന്നു ധർമ്മി രണ്ടുതരമുണ്ട്.

ഭാരതീ സാത്ത്വതീ ചൈവ
കൈശിക്യാരഭടീ തഥാ
ചതസ്രോ വൃത്തയോ ഹ്യേതാ
യാസു നാട്യം പ്രതിഷ്ഠിതം. 21

ഭാരതി, സാത്ത്വതി, കൈശികി, ആരഭടി എന്നിങ്ങനെ നാലാണ് വൃത്തികൾ. നാട്യം ഈ വൃത്തികളെ ആശ്രയിച്ചാണിരിക്കുന്നത്.

ആവന്തി ദാക്ഷിണാത്യാ ച
തഥാ ചൈവോഡ്രമാഗധീ
പാഞ്ചാലമദ്ധ്യമാ ചേതി
വിജ്ഞേയാസ്തു പ്രവൃത്തയഃ. 22

ആവന്തി, ദാക്ഷിണാത്യാ ഉഡ്രമാഗധി, പാഞ്ചാലമദ്ധ്യമ എന്നു പ്രവൃത്തികളും നാല്.

ദൈവികീ മാനുഷീ ചേതി
സിദ്ധിഃ സ്യാദ്ദ്വിവിധൈവ തു
ശാരീരാശ്ചൈവ വൈണാശ്ച
സപ്ത ഷഡ്ജാദയഃ സ്വരാഃ 23

ദൈവികി, മാനുഷി എന്നു സിദ്ധി രണ്ടു തരം. ശാരീരം (ശരീരജന്യം) വൈണം (വീണാജന്യം) എന്നു ഷഡ്ജാദി സപ്തസ്വരങ്ങൾ രണ്ടുവിധം

തതം ചൈവാവനദ്ധം ച
ഘനം സുഷിരമേവ ച
ചതുർവ്വിധം ച വിജ്ഞേയ–
മാതോദ്യം ലക്ഷണാന്വിതം. 24

അടുത്ത കാരികയിൽ പറയുന്ന ലക്ഷണത്തോടുകൂടിയ ആതോദ്യം, തതം, അവനദ്ധം, ഘനം, സുഷിരം എന്നു നാലുതരം.

തതം തന്ത്രീഗതം ജ്ഞേയ–
അവനദ്ധം തു പൗഷ്കരം
ഘനസ്തു താളോ വിജ്ഞേയഃ
സുഷിരോ വംശ ഏവ ച. 25

കമ്പിയിന്മേലുള്ളതു തതം. വായടച്ചുകെട്ടിയ മിഴാവ് മുതലായത് അവനദ്ധം. കുഴിതാളവും മറ്റും ഘനം. കുഴൽ സുഷിരം.

പ്രവേശാക്ഷേപനിഷ്ക്രാമ–
പ്രാസാദികമഥാന്തരം
ഗാനം പഞ്ചവിധം ജ്ഞേയം
ധ്രുവായോഗസമന്വിതം. 26

1. പ്രവേശഗാനം, 2. ആക്ഷേപഗാനം, 3. നിഷ്ക്രാമഗാനം, 4. പ്രസാദഗാനം, 5. അന്തരഗാനം എന്നു ധ്രുവാഗീതിയോടു ചേർന്നുകൊണ്ടുള്ള ഗാനം അഞ്ചുവിധം.

ഉത്തമാധമമദ്ധ്യാ ച
പ്രകൃതിസ്ത്രിവിധാ സ്മൃതാ

ബാഹ്യാഭ്യന്തരസംഭൂത—
മുപചാരദ്വയം ഭവേത്. 27

ഉത്തമപ്രകൃതി , മദ്ധ്യമപ്രകൃതി , അധമപ്രകൃതി എന്നു പ്രകൃതി മൂന്നു വിധം. ബാഹ്യോപചാരം ആഭ്യന്തരോപചാരം എന്ന് ഉപചാരം രണ്ടുവിധം.

ചതുരശ്രോ വികൃഷ്ടശ്ച
രംഗസ്ത്ര്യശ്രശ്ച കീർത്തിതഃ
ഏവമേഷോല്പസൂത്രാർത്ഥോ
നിർദ്ദിഷ്ടോ നാട്യസംഗ്രഹഃ. 28

ചതുരശ്രം വികൃഷ്ടം ത്ര്യശ്രം എന്നു രംഗം മൂന്നു വിധം. ഇതാണു ചുരുക്കത്തിൽ നാട്യവിഷയ സംഗ്രഹം.

അതഃ പരം പ്രവക്ഷ്യാമി
സൂത്രഗ്രന്ഥവികല്പനം. 29

ഇനി ഈ സൂത്രഗ്രന്ഥത്തിൻെറ വിശദീകരണവും നൽകാം.

തത്ര രസാനേവ താവദാദാവഭി
വ്യാഖ്യാസ്യാമഃ. ന ഹി രസാദൃതേ
കശ്ചിദർത്ഥഃ പ്രവർത്തതേ. 30

അതിൽ രസങ്ങളെത്തന്നെ ക്രമപ്രകാരം ആദ്യം വ്യാഖ്യാനിക്കാം . രസം കൂടാതെ ഒരു കാര്യവും നടക്കുകയില്ലല്ലോ.

തത്ര വിഭാവാനുഭാവവ്യഭിചാരിസംയോഗാ
ദ്രസനിഷ്പത്തിഃ. 31

കാവ്യനാട്യങ്ങളിൽ രസം നിഷ്പന്നമാവുന്നതു് വിഭാവാനുഭാവവ്യഭിചാരികളുടെ സംയോഗംകൊണ്ടാണ്.

കോ ദൃഷ്ടാന്തഃ ? 32

എന്താണ് ദൃഷ്ടാന്തം ?

അത്രാഹ—യഥാ ഹി നാനാ വ്യഞ്ജനൌഷധിദ്ര
വ്യസംയോഗാദ്രസനിഷ്പത്തിർഭവതി, യഥാ ഹി
ഗുളാദിഭിർദ്രവ്യൈർവ്യഞ്ജനൌഷധിഭിശ്ച ഷാഡ
വാദയോ രസാ നിർവ്വർത്തന്തേ, തഥാ നാനാഭാവോ
പഗതാ അപി സ്ഥായിനോ ഭാവാ രസത്വ
മാപ്നുവന്തീതി. 33

ഇവിടെ പറയുന്നു: പല വ്യഞ്ജനങ്ങളും ഓഷധികളും ദ്രവ്യങ്ങളും ചേർന്ന് രസമുളവാകുന്നതുപോലെ-(ശർക്കര മുതലായ) ദ്രവ്യങ്ങളും (തയിർ മുതലായ) വ്യഞ്ജനങ്ങളും (പുളി മുതലായ) ഔഷധികളും ചേർന്ന് ഷാഡവാദിരസങ്ങൾ ഉണ്ടാവുന്നതുപോലെ-നാനാഭാവങ്ങൾ ചേർന്നിണങ്ങിയ സ്ഥായിഭാവങ്ങൾ രസങ്ങളായിത്തീരുന്നു.

(മധുരാദികളായ ആറു രസവും ചേർന്ന ഒരു പാനീയമത്രേ ഷാഡവം.)

അത്രാഹ — രസ ഇതി കഃ പദാർത്ഥഃ ? 34

ഇവിടെ ഒരു ചോദ്യം — രസം എന്ന പദത്തിനർത്ഥമെന്ത് ?

ഉച്യതേ, ആസ്വാദ്യത്വാത്. 35

ഉത്തരം — ആസ്വാദ്യമായതുകൊണ്ട് രസം എന്നു പറയുകയാണ്.

കഥമാസ്വാദ്യതേ രസഃ ? 36

ചോദ്യം:— രസം എങ്ങനെ ആസ്വദിക്കപ്പെടുന്നു ?

യഥാ ഹി നാനാവ്യഞ്ജനസംസ്കൃതമന്നം
ഭുഞ്ജാനാ രസാനാസ്വാദയന്തി സുമനസഃ
പുരുഷാ, ഹർഷാദീംശ്ചാധിഗച്ഛന്തി, തഥാ
നാനാഭാവാഭിനയവ്യഞ്ജിതാൻ വാഗംഗ—
സത്ത്വോപേതാൻ സ്ഥായിഭാവാനാസ്വാദയന്തി
സുമനസഃ പ്രേക്ഷകാ, ഹർഷാദീംശ്ചാധിഗച്ഛ
ന്തിം. തസ്മാന്നാട്യരസാ ഇത്യഭിവ്യാഖ്യാതാഃ. 37

എങ്ങനെയാണോ പല കറികളും കൂട്ടി ചോറുണ്ണുമ്പോൾ രസങ്ങളാസ്വദിക്കുന്നത്, മനസ്സുഖമുള്ള പുരുഷന്മാർ ഹർഷാദികളെ അനുഭവിക്കുകയും ചെയ്യുന്നത്; അങ്ങനെ പലവക ഭാവങ്ങളുടെ അഭിനയംകൊണ്ട് പ്രകാശിതങ്ങളും വാചികാംഗിക സാത്ത്വികങ്ങളോടു ചേർന്നതുമായ സ്ഥായിഭാവങ്ങളെ ആസ്വദിക്കുന്നു മനസ്സുഖമുള്ള പ്രേക്ഷകന്മാർ, ഹർഷാദികളെ പ്രാപിക്കുകയും ചെയ്യുന്നു. അതുനിമിത്തം നാട്യരസങ്ങൾ എന്നു നാം സാദൃശ്യം മുൻനിർത്തി പറഞ്ഞുവരുന്നു.

അത്രാനുവംശ്യൌ ശ്ലോകൌ ഭവതഃ—

യഥാ ബഹുദ്രവ്യയുക്തൈർ—
വ്യഞ്ജനൈർബഹുഭിര്യുതം
ആസ്വാദയന്തി ഭുഞ്ജാനാ
ഭക്തം ഭക്തവിദോ ജനാഃ

ഭാവാഭിനയസംബദ്ധാൻ
സ്ഥായിഭാവാംസ്തഥാ ബുധാഃ
ആസ്വാദയന്തി മനസാ
തസ്മാന്നാട്യരസാഃ സ്മൃതാഃ. 38

ഇവിടെ പ്രകൃതാർത്ഥത്തിൽ രണ്ടു ശ്ലോകങ്ങളുണ്ട്:—

ദ്രവ്യങ്ങൾ പലതും ചേരു—
മനേകം കറിയൊത്തിഹ
ചോറുണ്ണുമ്പോൾ സ്വാദറിവോ—
രാസ്വാദിക്കുന്നപോലവേ

ഭാവാഭിനയസംബദ്ധ—
സ്ഥായിഭാവങ്ങളെബ്ബുധർ
മനസ്സാലാസ്വദിക്കുന്നി—
തവ നാട്യരസങ്ങളാം.

അത്രാഹ – കിം രസേഭ്യോ ഭാവാനാമഭിനിർവൃത്തി
രുതാഹോ ഭാവേഭ്യോ രസാനാമിതി ? 39

ഇവിടെ ഒരു ചോദ്യം:— രസങ്ങളിൽനിന്നു ഭാവങ്ങളുണ്ടാകുന്നുവോ അതോ ഭാവങ്ങളിൽനിന്നു രസങ്ങളോ ?

ഉച്യതേ, കേഷാഞ്ചിന്മതം, പരസ്പരസം
ബന്ധാദേഷാമഭിനിഷ്പത്തിരിതി തന്ന
കസ്മാൽ ? ദൃശ്യതേ ഹി ഭാവേഭ്യോ രസാനാമ
ഭിനിർവൃത്തിഃ ന തു രസേഭ്യോ ഭാവാനാമഭി
നിർവ്വൃത്തിരിതി. 40

മറുപടി പറയാം. ചിലരുടെ പക്ഷം അന്യോന്യസംബന്ധം നിമിത്തം രണ്ടിൽനിന്നും രണ്ടുമുണ്ടാകാമെന്നാണ്. അതു ശരിയല്ല. എന്തുകൊണ്ടെന്നോ? ഭാവങ്ങളിൽനിന്നു രസങ്ങളുണ്ടാവുന്നതായിട്ടാണല്ലോ കാണുന്നത്. രസങ്ങളിൽനിന്ന് ഭാവങ്ങളുണ്ടാവുന്നതായിട്ടല്ല.

ഭവന്തി ചാത്ര, ശ്ലോകാഃ—

നാനാഭിനയസംബദ്ധാൻ
ഭാവയന്തി രസാനിമാൻ
യസ്മാത്തസ്മാദമീ ഭാവാ
വിജ്ഞേയാ നാട്യയോക്തൃഭിഃ
നാനാദ്രവ്യൈർബഹുവിധൈർ—
വ്യഞ്ജനം ഭാവ്യതേ യഥാ
ഏവം ഭാവാ ഭാവയന്തി
രസാനഭിനയൈഃ സഹ.
ന ഭാവഹീനോസ്തി രസോ
ന ഭാവോ രസവർജ്ജിതഃ
പരസ്പരകൃതാ സിദ്ധി—
സ്തയോരഭിനയേ ഭവേത്.
വ്യഞ്ജനൌഷധിസംയോഗോ
യഥാന്നം സ്വാദുതാം നയേത്
ഏവം ഭാവാ രസാശ്ചൈവ
ഭാവയന്തി പരസ്പരം.
യഥാ ബീജാദ് ഭവേദ്വൃക്ഷോ
വൃക്ഷാത് പുഷ്പം ഫലം തഥാ
തഥാ മൂലം രസാഃ സർവ്വേ 41
തേഭ്യോ ഭാവാ വ്യവസ്ഥിതാഃ.
ഏവമേതേ സ്ഥായിഭാവാ രസസംജ്ഞാഃ
പ്രത്യവഗന്തവ്യാഃ.

ഈ വിഷയത്തിൽ ശ്ലോകങ്ങളും ഉണ്ട്:

നാനാഭിനയമുൾക്കൊണ്ടു
ഭവിപ്പിപ്പൂ രസങ്ങളെ

തന്മൂലമിവ ഭാവങ്ങ—
ളായെന്നറിയണം ബുധർ
സുവ്യഞ്ജനം ബഹുവിധ—
ദ്രവ്യത്താൽ തീർത്തിടും വിധം
തീർക്കുന്നു ചേർന്നഭിനയം
ഭാവവൃന്ദം രസങ്ങളെ.
ഭാവം കൂടാതില്ല രസം
രസമില്ലാതെ ഭാവവും
അന്യോന്യം സിദ്ധമാക്കുന്നു
രണ്ടുമിങ്ങഭിനീതിയാൽ.
വ്യഞ്ജനൌഷധിസംയോഗ—
മന്നവും സ്വാദുവാക്കിടും
അതുപോലുളവാക്കുന്നു.
തമ്മിൽ ഭാവരസദ്വയം.
ബീജം വൃക്ഷത്തിനും വൃക്ഷം
പൂവിനും കായ്ക്കുമെന്നപോൽ
മൂലം രസങ്ങളഖിലം
ഭാവങ്ങൾക്കവയാശ്രയം

ഇങ്ങനെ ഈ സ്ഥായിഭാവങ്ങൾതന്നെയാണ് രസങ്ങളെന്നറിഞ്ഞുകൊള്ളുക. സ്ഥായിയും [രസവും വാസ്തവത്തിൽ ഒരു വസ്തുതന്നെയാണ്. അവസ്ഥാഭേദത്താലാണ് സംജ്ഞാഭേദം. ആസ്വദിക്കുന്ന സമയത്തു രസം. അല്ലാത്തപ്പോൾ സ്ഥായി. അതുകൊണ്ട് രസത്തിൽനിന്ന് സ്ഥായിഭാവമോ സ്ഥായിഭാവത്തിൽനിന്നു രസമോ എന്ന ചോദ്യം അർത്ഥശൂന്യമാണെന്നു തോന്നുന്നു.]

തദേഷാംരസാനാമുത്പത്തിവർണ്ണദൈവത
നിദർശനാന്യഭിവ്യാഖ്യാസ്യാമഃ. 42

ഇനി ഈ രസങ്ങളുടെ ഉൽപത്തി, നിറം, ദേവത, ലക്ഷണോദാഹരണങ്ങൾ ഇവ വിവരിക്കാം.

തേഷാമുത്പത്തിഹേതവശ്ചത്വാരോ രസാഃ
തദ്യഥാ-ശൃംഗാരോ രൌദ്രോ വീരോ
ബീഭത്സ ഇതി. 43

അവയിൽ ശൃംഗാരം, രൌദ്രം, വീരം, ബീഭത്സം എന്ന നാലു രസങ്ങൾ മറ്റു രസങ്ങളുടെ ഉല്പത്തിക്കു കാരണഭൂതങ്ങളാണ്.

അത്ര
ശൃംഗാരാദ്ധി ഭവേദ്ധാസ്യോ
രൌദ്രാച്ച കരുണോരസഃ
വീരാച്ചൈവാദ്ഭുതോത്പത്തിർ—
ബീഭത്സാച്ച ഭയാനകഃ **44**

ഇവയിൽ ശൃംഗാരത്തിൽനിന്നു ഹാസ്യമുണ്ടാകും, രൌദ്രത്തിൽനിന്നു കരുണരസവും, വീരത്തിൽനിന്ന് അത്ഭുതം ഉൽപന്നമാകുന്നു. ബീഭത്സത്തിൽ നിന്നു ഭയാനകവും.

ശൃംഗാരാനുകൃതിര്യാ തു
സ ഹാസ്യസ്തു പ്രകീർത്തിതഃ
രൌദ്രസ്യൈവ ച യത് കർമ്മ
സ ജ്ഞേയഃ കരുണോ രസം
വീരസ്യാപി ച യത് കർമ്മ
സോത്ഭുതഃ പരികീർത്തിതഃ.
ബീഭത്സഃദർശനം യത്ര
ജ്ഞേയഃ സ തു ഭയാനകഃ. 45

ശൃംഗാരത്തെ അനുകരിച്ചാൽ അതു ഹാസ്യമായിത്തീരുന്നു. രൌദ്രം കരുണരസത്തെ സൃഷ്ടിക്കുന്നു. വീരത്തിന്റെ സൃഷ്ടിയാണ് അത്ഭുതം. ബീഭത്സം കാണുമ്പോൾ ഭയാനകമുണ്ടാവുന്നു.

അഥ വർണ്ണാ നാമ–
ശ്യാമോ ഭവതി ശൃംഗാരഃ
സിതോ ഹാസ്യഃ പ്രകീർത്തിതഃ
കപോതഃ കരുണശ്ചൈവ
രക്തോ രൌദ്രഃ പ്രകീർത്തിതഃ
ഗൌരോ വീരസ്തു വിജ്ഞേയഃ
കൃഷ്ണശ്ചൈവ ഭയാനകഃ
നീലവർണ്ണസ്തു ബീഭത്സഃ
പീതശ്ചൈവാത്ഭുതഃ സ്മൃതഃ. 46

ഇനി വർണ്ണങ്ങൾ. ശൃംഗാരം പച്ചനിറം. ഹാസ്യം വെളുപ്പ്. കരുണം തവിട്ടുനിറം, രൌദ്രം ചുവപ്പ്. വീരം സ്വർണ്ണനിറം. ഭയാനകം കറുപ്പ്. ബീഭത്സം നീലം. അത്ഭുതം മഞ്ഞ. ഇതാണ് രസങ്ങളുടെ വർണ്ണവ്യവസ്ഥ.

അഥാധിദൈവതാനി–
ശൃംഗാരോ വിഷ്ണുദൈവത്യോ
ഹാസ്യഃ പ്രഥമദൈവതഃ
രൌദ്രോ രുദ്രാധിദൈവത്യഃ
കരുണോ യമദൈവതഃ
ബീഭത്സസ്യ മഹാകാളഃ
കാമദേവോ ഭയാനകഃ
വീരോ മഹേന്ദ്രദേവഃ സ്യാ–
ദത്ഭുതോ ബ്രഹ്മദൈവതഃ. 47

ഇനി അധിദേവതകൾ. ശൃംഗാരത്തിനു വിഷ്ണു, ഹാസ്യത്തിനു ശിവപാരിഷദന്മാർ, രൌദ്രത്തിനു രുദ്രൻ, കരുണത്തിനു യമൻ, ബീഭത്സത്തിനു മഹാകാലൻ, ഭയാനകത്തിനു കാമൻ, വീരത്തിനു ദേവേന്ദ്രൻ, അത്ഭുതത്തിന് ബ്രഹ്മാവ്. ഇങ്ങനെയാണു രസങ്ങൾക്കുള്ള അധിദേവതകൾ.

ഏവമേഷാം രസാനാമുത്പത്തിവർണ്ണദൈവതാന്യഭിവ്യാഖ്യാതാനി ഇദാനിം വിഭാവാനുഭാവവ്യഭിചാരി–

സംയുക്താനാം ലക്ഷണനിദർശനാന്യഭിവ്യാഖ്യാസ്യാമഃ.
സ്ഥായിഭാവാംശ്ച രസാനാമനുക്രമിഷ്യാമ ഇതി. 48

ഇപ്രകാരം രസങ്ങളുടെ ഉത്പത്തി നിറം അധിദേവതകൾ ഇവ വിവരിച്ചു കഴിഞ്ഞു. ഇനി വിഭാവാനുഭാവവ്യഭിചാരികളോടുകൂടെ രസങ്ങളുടെ ലക്ഷണോദാഹരണങ്ങൾ വിവരിക്കാം. സ്ഥായിഭാവങ്ങളേയും ക്രമത്തിൽ കാണിക്കാം.

## രസങ്ങൾ

1. ശൃംഗാരം

തത്ര ശൃംഗാരോ നാമ രതിസ്ഥായിഭാവപ്രഭവ ഉജ്ജ്വല
വേഷാത്മകഃ. യത് കിഞ്ചില്ലോകേ ശുചി മേദ്ധ്യ–
മുജ്ജ്വലം ദർശനീയം വാ തച്ഛൃംഗാരേണോപമീയതേ.
യസ്താവദുജ്ജ്വലവേഷഃ സ ശൃംഗാരവാനിത്യുച്യതേ.
യഥാ ച ഗോത്രകുലാചാരോത്പന്നാന്യാപ്തോ–
പദേശസിദ്ധാനി പുംസാം നാമാനി ഭവന്തി തഥൈ–
വൈഷാം രസാനാം ഭാവാനാം ച നാട്യാശ്രിതാനാം–
ചാർത്ഥാനാമാചാരോത്പന്നാ ന്യാപ്തോപദേശ–
സിദ്ധാനി നാമാനി. ഏവമേഷ ആചാരസിദ്ധോ
ഹൃദ്യോജ്ജ്വലവേഷാത്മകത്വാച്ഛൃംഗാരോ രസഃ.
സ ച സ്ത്രീ പുരുഷഹേതുക ഉത്തമയുവപ്രകൃതിഃ. 49

ആ രസങ്ങളിൽ ശൃംഗാരമെന്നു പറയുന്നതു രതി എന്ന സ്ഥായിഭാവത്തിൽ നിന്നുണ്ടാവുന്നതും ഉജ്ജ്വലവേഷസ്വരൂപമായിട്ടുള്ളതുമാണ്. ലോകത്തിലെന്തെങ്കിലും ശുദ്ധമോ ഹൃദ്യമോ ഉജ്ജ്വലമോ സുന്ദരമോ ആയിക്കണ്ടാൽ അതിനെ ശൃംഗാരത്തോടുപമിക്കാറുണ്ട്. ഉജ്ജ്വലമായ വേഷം ധരിച്ചിട്ടുള്ള ആളെ ശൃംഗാരി എന്നു പറയാറുണ്ട്. മനുഷ്യരുടെ പേരുകൾ, ഗോത്രം, കുടുംബ പാരമ്പര്യം, ആചാരം എന്നിവയിൽനിന്നുണ്ടാവുന്നവയും ആപ്തജനങ്ങളുടെ ഉപദേശം വഴിക്കു സിദ്ധിക്കുന്നവയും ആണല്ലോ. അതുപോലെതന്നെ ഈ രസങ്ങളുടേയും ഭാവങ്ങളുടേയും നാട്യത്തെ സംബന്ധിച്ച വസ്തുക്കളുടെയും പേരുകളും ആചാരജന്യങ്ങളും ആപ്തോപദേശസിദ്ധങ്ങളാണ് . ഇപ്രകാരം ഹൃദ്യോജ്ജ്വലവേഷാത്മകമാകയാൽ ഈ ശൃംഗാരരസം ആചാരമനുസരിച്ചു സിദ്ധിച്ചിട്ടുള്ളതത്രേ. സ്ത്രീ പുരുഷന്മാരാണു ശൃംഗാരത്തിന്നവലംബം. ഉത്തമയുവാക്കളിലാണ് അതുണ്ടാവുക.

### സംഭോഗശൃംഗാരം

തസ്യ ദ്വേ അധിഷ്ഠാനേ, സംഭോഗോ വിപ്രലംഭശ്ച.
തത്ര സംഭോഗസ്താവദൃതുമാല്യാനുലേപനാലങ്കാരേഷ്ടജന
വിഷയവരഭവനോപഭോഗാപവനാനുഭവ
ന ശ്രവണദർശനക്രീഡാലീലാദിഭിർവ്വി
ഭാവൈരുത്പദ്യതേ. 50

ആ ശൃംഗാരത്തിനു സംഭോഗമെന്നും വിപ്രലംഭമെന്നും രണ്ടവസ്ഥാ ഭേദങ്ങളുണ്ട്. അവയിൽ സംഭോഗശൃംഗാരത്തിൻെറഉത്പതിക്കു കാരണം, വസന്താതിൃതുക്കൾ, പൂമാലകൾ, കുറിക്കൂട്ടുകൾ, കങ്കണാദ്യലങ്കാരങ്ങൾ, വിദൂഷകാദി

കളായ ഇഷ്ടജനങ്ങൾ, ഗീതാദികളായ സുഖവിഷയങ്ങൾ, വിശേഷപ്പെട്ട ഭവനങ്ങൾ, ഇവയുടെ സുഖാസ്വാദം ഉദ്യാനത്തിന്റെ അനുഭവശ്രവണദർശനങ്ങളിലേതെങ്കിലുമൊന്ന്, ജലക്രീഡ, ലാസ്യാദിലീല എന്നീ വിഭാവങ്ങളാണ്.

[രസോത്പത്തി ഹേതുക്കൾക്ക് വിഭാവങ്ങൾ എന്നു പറയുന്നു.]

തസ്യ നയനചാതുരീഭ്രൂക്ഷേപകടാക്ഷ
സഞ്ചരണലളിതമധുരാംഗഹാരവാക്യാദിഭി
രനുഭാവൈരഭിനയഃ പ്രയോക്തവ്യഃ 51

ആ ശൃംഗാരത്തിന്റെ അഭിനയം, ചാതുര്യത്തോടെ നോക്കുക, പുരികം വെട്ടിക്കുക, ലളിതമാംവണ്ണം ആടിക്കുഴയുക, മധുരമാംവണ്ണം വാക്കു പറയുക, എന്നീ അനുഭാവങ്ങളെക്കൊണ്ട് വേണ്ടതാണ്. രസോത്പത്തിഫലങ്ങളായ കടാക്ഷാദികൾക്ക് അനുഭാവങ്ങൾ എന്നു പേർ.

വ്യഭിചാരിണശ്ചാസ്യ ആലസ്യൌഗ്ര്യ
ജുഗുപ്സാവർജ്ജ്യാഃ 52

ആലസ്യം ഔഗ്ര്യം ജുഗുപ്സ എന്നീ മൂന്നെണ്ണമൊഴികെയുള്ള മുപ്പതു വ്യഭിചാരിഭാവങ്ങളും ശൃംഗാരത്തിൽ പ്രയോഗിക്കാം

## വിപ്രലംഭശൃംഗാരം

വിപ്രലംഭകൃതസ്തു നിർവ്വേദഗ്ലാനിശങ്കാസൂയാ
ശ്രമചിന്തൌത്സുക്യാവേഗഭയവിഷാദദൈന്യ
നിദ്രാസുപ്തിസ്വപ്നവിബോധവ്യാധ്യുന്മാദാപ
സ്മാരജാഡ്യമോഹമരണാദിഭിരനുഭാവൈരഭി
നേതവ്യഃ 53

വിപ്രലംഭശൃംഗാരമാകട്ടെ, നിർവ്വേദം, ഗ്ലാനി, ശങ്ക, അസൂയ, ശ്രമം, .ചിന്ത, ഔത്സുക്യം, ആവേഗം, ഭയം, വിഷാദം , ദൈന്യം, നിദ്ര, സുപ്തം, സ്വപ്നം, വിബോധം, വ്യാധി, ഉന്മാദം, അപസ്മാരം, ജാഡ്യം, മോഹം, മരണം, മുതലായ അനുഭാവങ്ങളെക്കൊണ്ട് അഭിനയിക്കപ്പെടേണ്ടതാണ്.

അത്രാഹ — യദ്യയം രതിപ്രഭവഃ ശൃംഗാരഃ
കഥമസ്യ കരുണാശ്രയിണോ ഭാവാ ഭവന്തി? 54

ഇവിടെ ഒരു ചോദ്യം — ഈ ശൃംഗാരം രതിജന്യമാണെങ്കിൽ കരുണരസത്തിന്റെ ഭാവങ്ങൾ ഇതിനു വരുന്നതെങ്ങനെ?

അത്രോച്യതേ — പൂർവ്വമേവാഭിഹിതം സംഭോഗവിപ്രലംഭ—
കൃതഃ ശൃംഗാര ഇതി. വൈശികശാസ്ത്രകാ
രൈശ്ച ദശാവസ്ഥോഭിഹിതഃ താശ്ച
സാമാന്യാഭിനയേ വക്ഷ്യാമഃ 55

ഈ ചോദ്യത്തിനു മറുപടി പറയാം. മുമ്പുതന്നെ ഞാൻ പറഞ്ഞുവല്ലോ, സംഭോഗശൃംഗാരമെന്നും വിപ്രലംഭശൃംഗാരമെന്നും ശൃംഗാരം രണ്ടുവിധമുണ്ടെന്ന്. കാമശാസ്ത്രകർത്താക്കൾ ശൃംഗാരത്തിനു പത്തവസ്ഥകളും പറഞ്ഞിട്ടുണ്ട്. ആ അവസ്ഥകളെ സാമാന്യാഭിനയത്തിൽ (24 ാം അദ്ധ്യായത്തിൽ) വിവരിക്കുന്നതാണ്.

കരുണസ്തു ശാപക്ലേശവിനിപതിതേഷ്ടജന
വിഭവനാശവധബന്ധസമുത്ഥോ നിരപേ
ക്ഷഭാവഃ. ഔത്സുക്യ ചിന്താസമുത്ഥഃ
സാപേക്ഷഭാവോ, വിപ്രലംഭകൃതഃ. 56

കരുണരസം, ശാപം, ക്ലേശത്തിലകപ്പെട്ട ഇഷ്ടജനത്തിന്റെ നാശം, വിഭവനാശം , വധം , ബന്ധം മുതലായവയിൽ നിന്നുണ്ടാവുന്നതാണ്. പ്രത്യാശയ്ക്കുവകയില്ലാത്ത ഭാവമാണത്. വിപ്രലംഭശൃംഗാരമാകട്ടെ ഔത്സുക്യം മൂലമുള്ള ചിന്തയിൽനിന്നുണ്ടാവുന്നതും പ്രത്യാശയ്ക്കു വകയുള്ളതുമായ ഭാവമാണ്.

ഏവമന്യഃ കരുണോന്യശ്ച വിപ്രലംഭ
ഇതി. ഏവമേഷ സർവ്വഭാവസംയുക്തഃ
ശൃംഗാരോ ഭവതി. 57

ഇങ്ങനെ കരുണവും വേറെ, വിപ്രലംഭവും വേറെ. ഈ വിധം എല്ലാ ഭാവങ്ങളോടും ചേർന്നതാണ് ഈ ശൃംഗാരം.

അപി ചാത്ര ശ്ലോകഃ-

സുഖപ്രായേഷ്ടസമ്പന്ന
ഋതുമാല്യാദിസേവകഃ
പുരുഷഃ പ്രമദായുക്തഃ
ശൃംഗാര ഇതി സംജ്ഞിതഃ. 58

ഇവിടെ ഒരു ശ്ലോകമുണ്ട്—

സുഖവാനിഷ്ടസമ്പന്നാൻ
ഋതുമാല്യാദിസേവകാൻ
പുരുഷൻ പ്രമദായുക്തൻ
തന്നെ ശൃംഗാരസംജ്ഞനാം.

അപി ചാത്ര സൂത്രാനുവിദ്ധേ ആര്യേ ഭവതഃ.

ഋതുമാല്യാലങ്കാരൈഃ
പ്രിയജനഗാന്ധർവ്വകാവ്യസേവാഭിഃ
ഉപവനഗമനവിഹാരൈഃ
ശൃംഗാരരസഃ സമുത്ഭവതി.

നയനവദനപ്രസാദൈഃ
സ്മിതമധുരവചോധൃതിപ്രമോദൈശ്ച
മധുരൈശ്ചാംഗവിഹാരൈ—
സ്തസ്യാഭിനയഃ പ്രയോക്തവ്യഃ. 59

ഇവിടെ സൂത്രാർത്ഥമുൾക്കൊള്ളുന്ന രണ്ട് ആര്യാപദ്യങ്ങളുമുണ്ട്—

ഋതുമാല്യാലങ്കാര
പ്രിയജനസംഗീതകാവ്യസേവകളാൽ
ഉദ്യാനക്രീഡകളാൽ
ശൃംഗാരരസം ജനിക്കുന്നു.

നയനവദനപ്രസാദം
സ്മിതമധുരം വാക്കു ഹർഷവും ധൃതിയും
വേണം വിലാസവായ്പും
ശൃംഗാരത്തിന്നഭിനയത്തിൽ.

2. ഹാസ്യം

അഥ ഹാസ്യോ നാമ ഹാസസ്ഥായി ഭാവാത്മകഃ.
സ ച വികൃതവേഷാലങ്കാരധാർഷ്ട്യലൗല്യകു
ഹകാസത്പ്രലാപവ്യംഗദർശനദോഷോ–
ദാഹരണാദിഭിർവിഭാവൈരുത്പദ്യതേ.
തസ്യൌഷ്ഠനാസാകപോലസ്പന്ദനദൃഷ്ടി
വ്യാകോചാകുഞ്ചനസ്വേദാസ്യരാഗപാർ
ശ്വഗ്രഹണാദിഭിരനുഭാവൈരഭിനയഃ പ്രയോ–
ക്തവ്യഃ. വ്യഭിചാരിണശ്ചാസ്യാവഹി
ത്ഥാലസ്യതന്ദ്രാനിദ്രാസ്വപ്നപ്രബോധാ–
സൂയാദയഃ. ദ്വിവിധശ്ചായമാത്മസ്ഥഃ
പരസ്ഥശ്ച. യദാ സ്വയം ഹസതി, തദാ–
ത്മസ്ഥഃ. യദാ തു പരം ഹാസയതി, തദാ
പരസ്ഥ. 60

ഇനി ഹാസ്യരസം. അതിന്റെ ആത്മാവു ഹാസമെന്ന സ്ഥായിഭാവമാണ്. അതിന്റെ ഉൽപത്തിക്കുള്ള വിഭാവങ്ങൾ (കാരണങ്ങൾ) വികൃതമായ അന്യന്റെ വേഷം, അലങ്കാരം, ലജ്ജയില്ലായ്മ, കൊതി, ഇക്കിളിപ്പെടുത്തൽ, അസംബന്ധം പറയൽ, കോങ്കണ്ണു മുടമ്പല്ലു മുതലായ അംഗവൈകൃതം കാണൽ, ഈ വക കുറ്റങ്ങളെപ്പറ്റിപ്പറയൽ മുതലായവയാണ്. ചുണ്ടും മൂക്കും കവിളും സ്പന്ദിക്കുക, കണ്ണു കൂമ്പുകയും കുനിയുകയും ചെയ്യുക, വിയർക്കുക, മുഖം തുടുക്കുക, പാർശ്വം പിടിക്കുക തുടങ്ങിയ അനുഭാവങ്ങളെക്കൊണ്ട് — കാര്യങ്ങളെക്കൊണ്ട് —ആണ് ആ ഹാസം അഭിനയിക്കേണ്ടത്. അതിന്റെ സഞ്ചാരിഭാവങ്ങളാകട്ടെ, അവഹിത്ഥം, ആലസ്യം, തന്ദ്ര, നിദ്ര, സ്വപ്നം, പ്രബോധം, അസൂയ മുതലായവയാണ്.

ഈ ഹാസം ആത്മസ്ഥമെന്നും പരസ്ഥമെന്നും രണ്ടു വിധമുണ്ട്. വേഷ വൈകൃതാദികൾ കണ്ട് സ്വയം ചിരിക്കുകയാണെങ്കിൽ അവിടെ ഹാസം ആത്മസ്ഥം. വേഷവൈകൃതാദികൾകൊണ്ട് അന്യനെ ചിരിപ്പിക്കുകയാണെങ്കിൽ അവിടെ ഹാസം പരസ്ഥം.

അത്രാനുവംശ്യേ ആര്യേ ഭവത ഃ—

വിപരീതാലങ്കാരൈർ–
വികൃതാചാരാഭിധാനവേഷൈശ്ച
വികൃതൈരംഗവികാരൈർ–
ഹസതീതി രസഃ സ്മൃതോ ഹാസ്യഃ.
വികൃതാചാരൈർവാക്യൈ–
രംഗവികാരൈശ്ച വികൃതവേഷൈശ്ച
ഹാസയതി ജനം യസ്മാ–
ത്തസ്മാത് ജ്ഞേയോ രസോ ഹാസ്യഃ. 61

ഇവിടെ പ്രകൃതാർത്ഥത്തിൽ രണ്ട് ആര്യാപദങ്ങളുണ്ട്—

പണ്ടം മാറിയണിഞ്ഞാൽ
വികൃതം വേഷങ്ങൾ ചേഷ്ട വാക്കിവയാൽ
വികൃതാംഗഗോഷ്ഠിയാലും
ഹസിക്കുമതിനാൽ രസം ഹാസ്യം.
വികൃതം ചേഷ്ടകൾ വാക്കുക—
ളംഗവികാരങ്ങൾ വികൃതവേഷങ്ങൾ
ഇവയൊക്കെ ഹസിപ്പിക്കും
ജനത്തെയതിനാൽ രസം ഹാസ്യം.

സ്ത്രീനീചപ്രകൃതാവേഷ
ഭൂയിഷ്ഠം ദൃശ്യതേ രസഃ
ഷഡ്ഭേദാശ്ചാസ്യ വിജ്ഞേയാ—
സ്താംശ്ച വക്ഷ്യാമ്യഹം പുനഃ. 62

സ്ത്രീകൾക്കും നീചസ്വഭാവികൾക്കുമാണ് ഈ രസം അധികമായി കാണുന്നത്. ഈ ഹാസ്യരസത്തിന് ആറു ഭേദങ്ങളുണ്ട്. അവയേയും ഇനി ഞാൻ പറയാം.

സ്മിതമഥ ഹസിതം വിഹസിത—
മുപഹസിതം ചാപഹസിതമതിഹസിതം
ദ്വൌ ദ്വൌ ഭേദൌ സ്യാതാ—
മുത്തമമദ്ധ്യാധമപ്രകൃതൌ. 63

1. സ്മിതം 2. ഹസിതം 3. വിഹസിതം 4. ഉപഹസിതം 5. അപഹസിതം 6. അതിഹസിതം. ഇവയിൽ ഈരണ്ടു ഭേദങ്ങൾ ഉത്തമപ്രകൃതിക്കും മധ്യമപ്രകൃതിക്കും അധമപ്രകൃതിക്കും സംഭവിക്കുന്നതാണ്.

തത്ര സ്മിതഹസിതേ ജ്യേഷ്ഠാനാം
മദ്ധ്യാനാം വിഹസിതോപഹസിതേ ച
അധമാനാമപഹസിതം
ഹ്യതിഹസിതം ചാപി വിജ്ഞേയം. 64

ഉത്തമന്മാർക്കു സ്മിതവും ഹസിതവും, മദ്ധ്യമന്മാർക്കു വിഹസിതവും ഉപഹസിതവും, അധമന്മാർക്കു അപഹസിതവും അതിഹസിതവും സംഭവിക്കുന്നു.

അത്ര ശ്ലോകാഃ—

ഈഷദ്വികസിതൈർഗണ്ഡൈഃ
കടാക്ഷൈഃ സൗഷ്ഠവാന്വിതൈഃ
അലക്ഷിതദ്വിജം ധീര—
മുത്തമാനാം സ്മിതം ഭവേത്. 65

ഇവിടെ ചില ശ്ലോകങ്ങൾ—

കവിൾ അല്പം വികസിച്ചും അഴകിൽ കടാക്ഷിച്ചും പല്ലു കാണിക്കാതേയും ഉള്ള ധീരമായ സ്മിതം ഉത്തമന്മാരുടേതാണ്.

ഉൽഫുല്ലാനനനേത്രം തു
ഗണ്ഡൈർവികസിതൈരഥ
കിഞ്ചില്ലക്ഷിതദന്തം ച
ഹസിതം തദ്വിധീയതേ. 66

മുഖവും കണ്ണും തെളിഞ്ഞു കവിൾ വിടർന്നു പല്ലു കുറേശ്ശെ കാണുമാറ് പ്രകാശിപ്പിക്കുന്ന ചിരിക്കു ഹസിതമെന്നു പേർ.

ആകുഞ്ചിതാക്ഷിഗണ്ഡം യത്
സസ്വനം മധുരം തഥാ
കാലാഗതം സാസ്യരാഗം
തദ്വൈ വിഹസിതം ഭവേത്. 67

കണ്ണും കവിളും ചുളുങ്ങി ശബ്ദത്തോടുകുടി മധുരമായി മുഖം തെല്ലു ചുവക്കുമാറ് ഉചിതകാലത്തുണ്ടാവുന്ന ചിരി വിഹസിതമാണ്.

ഉൽഫുല്ലനാസികം യത്തു
ജിഹ്മദൃഷ്ടി നിരീക്ഷിതം
നികുഞ്ചിതാംസകശിര–
സ്തച്ചോപഹസിതം ഭവേത്. 68

മൂക്കു വിടർന്നു വക്രദൃഷ്ടികൊണ്ടു നോക്കി തോളും തലയും അല്പം കുനിച്ചു ചിരിക്കുന്നത് ഉപഹസിതം.

അസ്ഥാനഹസിതം യത്തു
സാശ്രുനേത്രം തഥൈവ ച
ഉത്കമ്പിതാംസകശിര–
സ്തച്ചോപഹസിതം ഭവേത്. 69

ഉചിതമല്ലാത്ത സന്ദർഭത്തിൽ കണ്ണീർ പൊടിഞ്ഞും തോളും തലയും കുലുക്കിയും ഉള്ള ചിരി അപഹസിതമാണ്.

സംരബ്ധം സാസ്രനേത്രം ച
വികൃഷ്ടസ്വരമുദ്ധതം
കരോപഗുഢപാർശ്വം യത്
തച്ചാതിഹസിതം ഭവേത്. 70

വികാരാവേശത്തോടുകൂടി കണ്ണിൽ വെള്ളംപൊട്ടി ഒക്കത്തു കൈകുത്തി ഉറക്കെ നീട്ടിച്ചിരിക്കുന്നത് അതിഹസിതവുമാണ്.

ഹാസ്യസ്ഥാനാനി യാനി സ്യുഃ
കാര്യോത്പന്നാനി നാടകേ
ഉത്തമാധമമദ്ധ്യാനാ–
മേവം താനി പ്രയോജയേത്. 71

നാടകത്തിൽ കാര്യവശാൽ വന്നുചേരുന്ന ഹാസ്യസന്ദർഭങ്ങളിൽ ഉത്തമാധമമദ്ധ്യമന്മാരുടെ ഹാസ്യങ്ങൾ ഈവിധം പ്രയോഗിക്കേണ്ടതാണ്.

ഇത്യേഷ സ്വസമുത്ഥശ്ച
തഥാ പരസമുത്ഥിതഃ
ദ്വിവിധസ്ത്രിപ്രകൃതികഃ
ഷട്ഭേദോഥ രസഃ സ്മൃതഃ. 72

ഇങ്ങനെ ഈ ഹാസ്യരസം സ്വസമുത്ഥം, പരസമുത്ഥം എന്നു രണ്ടു വിധവും ഉത്തമ പ്രകൃതികം, മദ്ധ്യമപ്രകൃതികം, അധമപ്രകൃതികം എന്നു മൂന്നു വിധവും സ്മിതം, ഹസിതം, വിഹസിതം, ഉപഹസിതം, അപഹസിതം, അതിഹസിതം എന്ന് ആറു വിധവുമാണ് എന്നറിയുക.

3. കരുണം

അഥ കരുണോ നാമ ശോകസ്ഥായിഭാവപ്രഭവഃ. സ ച ശാപക്ലേശവിനിപ തിതേഷ്ടജനവിപ്രയോഗ വിഭവ നാശവധബന്ധവിദ്രവോപഘാതവ്യസനസംയോഗാദി ഭിർവിഭാവൈഃ സമുപജായതേ. തസ്യാശ്രുപാതപരിദേ വനമുഖശോഷണവൈവർണ്യസ്വരഭേദസ്രസ്തഗാത്രതാനി ശ്വാസസ്മൃതിലോപാദിഭിരനുഭാവൈരഭിനയഃ പ്രയോ ക്തവ്യഃ. വ്യഭിചാരിണശ്ചാസ്യ നിർവ്വേദഗ്ലാനിചിന്തൌ ത്സുക്യാവേഗഭ്രമമോഹശ്രമഭയവിഷാദദൈന്യവ്യാധിജഡ തോന്മാദാപസ്മാരത്രാസാലസ്യമരണസ്തംഭവേപഥുവൈ വർണ്ണ്യാശ്രുസ്വരഭേദാദയഃ. 73

ഇനി ശോകസ്ഥായിഭാവത്തിൽനിന്നുണ്ടാവുന്ന കരുണരസം. അത് ശാപം, ക്ലേശം, പാപം, ഇഷ്ടജനത്തിൻെറ വിരഹം, ധനനാശം, വധം, ബന്ധനം, ഒളിച്ചോടി പ്പോകൽ, പരുക്കുപറ്റൽ, ചൂതുകളി മുതലായ വ്യസനങ്ങൾ വന്നുചേരൽ തുടങ്ങിയ വിഭാവങ്ങളാൽ ഉണ്ടാവുന്നു. അതിൻെറ അഭിനയം കണ്ണീരൊഴുക്കുക, വിലപിക്കുക, വായ് വരളുക, നിറം മാറുക, ഒച്ചയടയ്ക്കുക, ദേഹം കുഴയുക, നെടുവീർപ്പ്, ഓർമ്മക്കേട് മുതലായ അനുഭാവങ്ങളെക്കൊണ്ട് വേണ്ടതാണ്. അതിൻെറ സഞ്ചാരിഭാവങ്ങളാ കട്ടെ, നിർവ്വേദം, ഗ്ലാനി, ചിന്ത, ഔത്സുക്യം, ആവേഗം, ഭ്രമം, മോഹം, ശ്രമം, ഭയം, വിഷാദം, ദൈന്യം, വ്യാധി, ജഡത, ഉന്മാദം, അപസ്മാരം, ത്രാസം, ആലസ്യം, മരണം, സ്തംഭം, വേപഥു, വൈവർണ്ണ്യം, അശ്രു, സ്വരഭേദം തുടങ്ങിയവയാണ്.

അത്രാര്യേ ഭവതഃ—

ഇഷ്ടവധദർശനാദ്വാ
വിപ്രിയവചനസ്യ സംശ്രവാദ്വാപി
ഏഭിർഭാവവിശേഷൈഃ
കരുണരസോ നാമ സംഭവതി.
സസ്വനരുദിതൈർമോഹാ—
ഗമൈശ്ച പരിദേവിതൈർവിലപിതൈശ്ച
അഭിനേയഃ കരുണരസോ
ദേഹായാസാഭിഘാതൈശ്ച. 74

ഇവിടെ രണ്ടു ആര്യാവൃത്തപദ്യങ്ങളുണ്ട്—

ഇഷ്ടവധം കണ്ടാലും
വിപ്രിയവചനങ്ങൾ കേട്ടുകൊണ്ടാലും
ഭാവവിശേഷങ്ങളോടേ
കരുണരസം സംഭവിക്കുന്നു.

നിലവിളി മോഹാലസ്യം
കരച്ചലോടാവലാതിപറയലുമായ്
കരുണത്തെയഭിനയിക്കുക
ദേഹം ദണ്ഡിച്ചിടിച്ചും താൻ

രൌദ്രം

അഥ രൌദ്രോ നാമ ക്രോധസ്ഥായിഭാവാത്മകോ രക്ഷോദാനവോദ്ധതമനുഷ്യപ്രകൃതിഃ സംഗ്രാമഹേതുകഃ. സ ച ക്രോധാകർഷണാധിക്ഷേപാവമാനാനൃതവചനോപഘാതവാക്പാരുഷ്യാഭിദ്രോഹമാത്സര്യാദിഭിർവിഭാവൈരുത്പദ്യതേ. തസ്യ ച താഡനപാടനപീഡനച്ഛേദനപ്രഹരണാഹരണശസ്ത്രസമ്പാതസമ്പ്രഹാരരുധിരാകർഷണാദ്യാനി കർമ്മാണി . പുനശ്ച രക്തനയനഭ്രൂകുടീകരണാവഷ്ടംഭദന്തോഷ്ഠപീഡനഗണ്ഡസ്ഫുരണഹസ്താഗ്രനിഷ്പേഷാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. ഭാവാശ്ചാസ്യാസമ്മോഹോത്സാഹാവേഗാമർഷചപലതൌഗ്ര്യഗർവ്വസ്വേദവേപഥുരോമാഞ്ചഗൽഗദാദയഃ. 75

ഇനി രൌദ്രരസം. ക്രോധസ്ഥായിഭാവമാണതിൻെറ ജീവൻ. രാക്ഷസന്മാരിലും അസുരന്മാരിലും ഉദ്ധതമനുഷ്യരിലുമാണ് രൌദ്രമുണ്ടാവുക. യുദ്ധമാണതിൻെറ ഫലം. കോധിച്ചു വലിച്ചിഴക്കുക, അധിക്ഷേപിക്കുക, അവമാനിക്കുക, അസത്യം പറയുക, ഉപദ്രവിക്കുക, പരുഷവാക്കു പറയുക, കൊല്ലാൻ തുടങ്ങുക, കുറ്റമുണ്ടാക്കി പറയുക മുതലായ വിഭാവങ്ങളാൽ ആ രൌദ്രം ഉത്ഭവിക്കുന്നു. അടിക്കുക, പൊളിക്കുക, ഇടിക്കുക, മുറിക്കുക, ആയുധം പിടിച്ചുപറിക്കുക, ശസ്ത്രങ്ങൾ പ്രയോഗിക്കുക, യുദ്ധം ചെയ്യുക, ചോര വലിച്ചു കുടിക്കുക മുതലായവയാണതിൻെറ കർമ്മങ്ങൾ. കൺ ചുവത്തി പുരികം വളയ്ക്കുക, അഹങ്കരിക്കുക, ചുണ്ടു കടിക്കുക, കവിൾ വിറപ്പിക്കുക, കൈ തിരുമ്മുക മുതലായ അനുഭാവങ്ങളെക്കൊണ്ടും രൌദ്രാഭിനയം പ്രയോഗിക്കണം. കൂസലില്ലായ്മ, ഉത്സാഹം, അടങ്ങായ്ക, കോപം, ചപലത, ഉഗ്രത, ഗർവ്വം, വിയർപ്പ്, വിറ, രോമാഞ്ചം, തൊണ്ടയിടർച്ച തുടങ്ങിയവ വ്യഭിചാരിഭാവങ്ങൾ.

അത്രാഹ — യദഭിഹിതം രക്ഷോദാനവാദീനാം
രൌദ്രോ രസഃ. കിമന്യേഷാം നാസ്തി? ഉ
ച്യതേ. അസ്ത്യന്യേഷാമപി രൌദ്രോ രസഃ.
കിന്ത്വധികാരോത്ര ഗൃഹ്യതേ. തേ ഹി
സ്വഭാവത ഏവ രൌദ്രാഃ. കസ്മാത്?

ബഹുബാഹവോ ബഹുമുഖാഃ
പ്രോദ്ധൂതവികീർണ്ണപിംഗളശിരോജാഃ
രക്തോദ്വൃത്തവിലോചന
ഭീമാസിതരൂപിണശ്ചൈവ.

യച്ച കിഞ്ചിത് സമാരഭന്തേ സ്വഭാവേന
ചേഷ്ടിതം വാഗംഗാദികം; തത്സർവ്വം

രൌദ്രമേവൈഷാം. ശൃംഗാരശ്ച തൈഃ
പ്രായശഃ പ്രസഭം സേവ്യതേ. തേഷാം
ചാനുകാരിണോ യേ പുരുഷാസ്തേഷാമപി
സംഗ്രാമസമ്പ്രഹാരകൃതോ രൌദ്രോ
രസോനുമന്തവ്യഃ. 76

ഇവിടെ ഒരു ചോദ്യം — രാക്ഷസന്മാർക്കും അസുരന്മാർക്കും മറ്റുമാണ് രൌദ്രരസം എന്നു പറഞ്ഞുവല്ലോ. മറ്റുള്ളവർക്കില്ലേ?

മറുപടി പറയാം. മറ്റുള്ളവർക്കും രൌദ്രരസമുണ്ട്. പക്ഷേ അധികാരമാണിവിടെ കാണിക്കുന്നത്. അവർ സ്വഭാവേനതന്നെ രൌദ്രന്മാരാണല്ലോ. എന്തുകൊണ്ടെന്നോ?

ബഹുമുഖർ ബഹുഹസ്തന്മാർ
ചിതറിയ ചെമ്പൻമുടിപ്പടർപ്പുള്ളോർ
തുടുവട്ടക്കണ്ണന്മാർ
കറുത്ത തടിയാണ്ട കൂറ്റന്മാർ.

സ്വാഭാവികമായി അവരുടെ വാക്കും പ്രവൃത്തിയും ആംഗ്യവുമെല്ലാം രൌദ്രമായിരിക്കും. അവരുടെ ശൃംഗാരസേവനം മിക്കവാറും ബലാൽക്കാരമായിട്ടാണ്. അവരെപ്പോലുള്ള ചില മനുഷ്യരുമുണ്ട്. അവർക്കും യുദ്ധത്തിലും പ്രഹാരത്തിലും രൌദ്രരസം അനുവദിച്ചു കൊടുക്കാവുന്നവയാണ്.

അത്രാനുവംശ്യേ ആര്യേ ഭവതഃ—

യുദ്ധപ്രഹാരഘാതന—
വികൃതച്ഛേദനവിദാരണൈശ്ചൈവ
സംഗ്രാമസംഭ്രമാദ്യൈ—
രേഭിഃ സംജായതേ രൌദ്രഃ.
നാനാപ്രഹരണമോക്ഷൈഃ
ശിരഃകബന്ധഭുജകർത്തനൈശ്ചൈവ
ഏഭിശ്ചാർത്ഥവിശേഷൈ—
രസ്യാഭിനയഃ പ്രയോക്തവ്യഃ. 77

ഇവിടെ പ്രകൃതാർത്ഥത്തിൽ രണ്ടാര്യാപദ്യങ്ങൾ—

അടരടിയറുകൊലവെട്ടി—
പ്പിളരലറുക്കലൊടെതിർക്കലവ്വണ്ണം
സംഭ്രമമിത്യാദികളാൽ
രൌദ്രം നന്നായ് ജനിക്കുന്നു.
പലതരമസ്ത്രമയയ്ക്കുക
തല കൊയ്യുക മെയ്യുമങ്ങുകയ്യുകളും
ഛേദിക്കുകയെന്നിവയാൽ
രൌദ്രാഭിനയം നടിക്കേണം.

ഇതി രൌദ്രരസോ ദൃഷ്ടോ
രൌദ്രവാഗംഗചേഷ്ടിതഃ
ശസ്ത്രപ്രഹാരഭൂയിഷ്ഠ
ഉഗ്രകർമ്മക്രിയാത്മകഃ 78

ഇപ്രകാരം രൌദ്രങ്ങളായ വാക്കുകളോടും അംഗചേഷ്ടകളോടും കൂടിയതും ഒട്ടേറെ ആയുധപ്രഹാരങ്ങളുള്ളതുമായ രൌദ്രം ഉഗ്രകർമ്മക്രിയാരൂപമാകുന്നു.

5. വീരം

അഥ വീരോ നാമോത്തമപ്രകൃതിരുത്സാഹാത്മകഃ. സചാസമ്മോഹാദ്ധ്യവസായനയവിനയബലപരാക്രമശക്തിപ്രതാപപ്രഭാവാദിഭിർവിഭാവൈരുത്പദ്യതേ. തസ്യ സ്ഥൈര്യധൈര്യശൌര്യത്യാഗവൈശാരദ്യാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. ഭാവാശ്ചാസ്യ ധൃതിമതിഗർവ്വാവേഗൌഗ്രാമർഷസ്മൃതിരോമാഞ്ചപ്രതിബോധാദയഃ.

അനന്തരം വീരരസം. അത് ഉത്തമന്മാരിലേ ഉണ്ടാവുകയുള്ളു. ഉത്സാഹമാണ് അതിൻെറ ആത്മാവ്. കൂസലില്ലായ്മ, മടിയില്ലായ്മ, ഉപായം, അച്ചടക്കം, ബലം, പരാക്രമം, ശക്തി, പ്രതാപം, പ്രഭാവം മുതലായ വിഭാവങ്ങളാൽ അത് ഉത്ഭവിക്കുന്നു. അതിൻെറ അഭിനയം പ്രയോഗിക്കേണ്ടത്, കുലുക്കമില്ലായ്മ, കരളുറപ്പ്, ഉശിരു്, ത്യാഗസന്നദ്ധത തുടങ്ങിയവകൊണ്ടാണ്. സഞ്ചാരിഭാവങ്ങൾ, ധൃതി, മതി, ഗർവ്വം, ആവേഗം, ഔഗ്ര്യം, അമർഷം, സ്മൃതി, രോമാഞ്ചം, പ്രബോധം മുതലായവയുമാണ്.

അത്രാനുവംശ്യേ ആര്യേ ഭവതഃ—

ഉത്സാഹാധ്യവസായാ—
ദവിഷാദിത്വാദവിസ്മയാമോഹാത്
വിവിധാദർത്ഥവിശേഷാ—
ദ്വീരരസോ നാമ സംഭവതി.
സ്ഥിതിധൈര്യവീര്യഗർവ്വൈ—
രുത്സാഹപരാക്രമപ്രഭാവൈശ്ച
വാക്യൈശ്ചാക്ഷേപകൃതൈർ—
വീരരസഃ സമ്യഗഭിനേയഃ. 80

ഇവിടെ പ്രകൃതാർത്ഥത്തിൽ രണ്ടാര്യാപദ്യങ്ങളുണ്ട്—

മടിയത്ഭുതമഴൽവാട്ടം
മയക്കമിത്യാദിയൊന്നുമില്ലാതെ
ബഹുവിധകാര്യങ്ങൾക്കാ—
യുത്സാഹം സംഭവിക്കുന്നു.
സ്ഥൈര്യം ധൈര്യം വീര്യം
ഗർവ്വുത്സാഹം പരാക്രമം മഹിമ
ആക്ഷേപവാക്യമിവയാൽ
വീരം നന്നായഭിനയിക്കാം.

6. ഭയാനകം

അഥ ഭയാനകോ നാമ ഭയസ്ഥായി ഭാവാത്മകഃ
സ ച വികൃതരവസത്ത്വദർശനശിവോലൂകത്രാസോദ്വേഗശൂന്യാഗാരാരണ്യഗമനസ്വജനവധബന്ധദർശനശ്രുതികഥാ

ദിഭിർവിഭാവൈരുത്പദ്യതേ. തസ്യ പ്രവേപിതകര ചരണനയന ചലന പുളകമുഖവൈവർണ്ണ്യസ്വരഭേദാദിഭിര നുഭാവൈരഭിനയഃ പ്രയോക്തവ്യഃ. ഭാവാശ്ചാസ്യ സ്തംഭ സ്വേദഗദ്ഗദരോമാഞ്ചവേപഥു സ്വരഭേദവൈവർണ്ണ്യശങ്കാ മോഹദൈന്യാവേഗചാപല ജഡതാത്രാസാപസ്മാരമരണാ ദയഃ. 81

ഇനി ഭയാനകരസം. ഭയസ്ഥായിഭാവമാണ് അതിൻെറ ആത്മാവ്. വികൃതമായലറുന്ന ഹിംസ്രജന്തുക്കളേയും മറ്റും കാണുക., കുറുക്കനേയോ കൂമനേയോ കണ്ടു പേടിച്ചു പരിഭ്രമിക്കുക, ശൂന്യഗൃഹത്തിലോ ശൂന്യവനത്തിലോ ചെന്നുപെടുക, സ്വജനങ്ങളെ വധിക്കുന്നതോ ബന്ധിക്കുന്നതോ കാണുക, അല്ലെങ്കിൽ കേൾക്കുക, അതുമല്ലെങ്കിൽ അങ്ങനെയുള്ള കഥ അനുസ്മരിക്കുക മുതലായ വിഭാവങ്ങളാൽ ഭയാനകരസം ജനിക്കുന്നു. കയ്യും കാലും വിറച്ചും കണ്ണുകൾ ഇളകിയും രോമാഞ്ചം പൂണ്ടും മുഖം കറുത്തും ഒച്ചമാറിയും മറ്റും ആ ഭയാനകരസം അഭിനയിക്കേണ്ടതാണ്. അതിൻെറ സഞ്ചാരിഭാവങ്ങളാകട്ടെ, സ്തംഭം, സ്വേദം, ഗൽഗദം, രോമാഞ്ചം, വിറ, ഒച്ചമാറ്റം, നിറംമാറ്റം, ശങ്ക, മോഹാലസ്യം, ദൈന്യം, ആവേഗം, ചപലത, ജഡത, ത്രാസം, അപസ്മാരം, മരണം തുടങ്ങിയവയാണ്.

അത്രാര്യാഃ—

വികൃതരവസത്ത്വദർശന—
സംഗ്രാമാരണ്യശൂന്യഗൃഹഗമനാത്
ഗുരുനൃപയോരപരാധാത്
കൃതകശ്ചഭയാനകോ ജ്ഞേയഃ.
ഗാത്രമുഖദൃഷ്ടിഭേദൈ—
രൂരുസ്തംഭാഭിവീക്ഷണോദ്വേഗൈഃ
സന്നമുഖശോഷഹൃദയ—
സ്പന്ദനരോമോദ്ഗമൈശ്ച ഭയം.
ഏതത് സ്വഭാവജം സ്യാത്
സത്ത്വസമുത്ഥം തഥൈവ കർത്തവ്യം.
പുനരേഭിരേവ ഭാവൈഃ
കൃതകം മൃദുചേഷ്ടിതൈഃ കാര്യം.
കരചരണവേപഥുസ്തം—
ഭഗാത്രസങ്കോചഹൃദയകമ്പേന
ശുഷ്കോഷ്ഠതാലുകണ്ഠൈർ—
ഭയാനകോ നിത്യമഭിനേയഃ. 82

ഇവിടെ ചില ആര്യാപദ്യങ്ങൾ—

അലറും ജീവികളെക്ക—
ണ്ടടർ കാടൊഴിവായ വീടുമുൾപ്പുക്കും
ഗുരുനൃപരിൽപ്പിഴചെയ്തും
ഭയാനകം കൃത്രിമവുമുണ്ടാം.

കണ്ണുടൽ മുഖവും വിളറി—
ത്തുട മരവിച്ചും നടുക്കമൊടു പാർത്തും
വായ വരണ്ടുൾവിറയും
പുളകവുമാണ്ടും ഭയം തെളിവാം.
ഇതുതാൻ സ്വഭാവജന്യം
സത്ത്വോത്ഭവമപ്രകാരമേ വേണം
ഈ ഭാവങ്ങളെ മൃദുവായ്
ക്കാണിച്ചാൽ കൃത്രിമം ഭയമാം.
കൈകാൽ വിറച്ചു മരവി—
ച്ചുടൽ സങ്കോചിച്ചു കരളിൽ വിറപൂണ്ടും
വായൊടു തൊണ്ട വരണ്ടും
ഭയാനകം നിത്യമാടേണം

7. ബീഭത്സം

അഥ ബീഭത്സോ നാമ ജുഗുപ്സാസ്ഥായിഭാവാത്മകഃ. സചാഹൃദ്യാപ്രിയാചോഷ്യാനിഷ്ട ശ്രവണദർശനോദ്വേജനകീർത്തനാദിഭിർവിഭാവൈരുത്പദ്യതേ. തസ്യ ച സർവ്വാംഗസംഹാരമുഖ വികൂണനോല്ലേഖനനിഷ്ഠീവനോദ്വേജനാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. ഭാവാശ്ചാസ്യാപസ്മാരോദ്വേഗാവേഗാ മോഹവ്യാധിമരണാദയഃ. 83

ഇനി ബീഭത്സരസം. അതിന്റെ ആത്മാവു ജുഗുപ്സ എന്ന സ്ഥായിഭാവമാണ്. മനസ്സിനു പിടിക്കാത്തത്, ഇന്ദ്രിയങ്ങൾക്കിഷ്ടപ്പെടാത്തത്, കേടുവന്നത്,അനുഭവിച്ചുമടുത്തത് ഇങ്ങനെയെല്ലാമുള്ള വസ്തുക്കളെപ്പറ്റി കേൾക്കുകയോ അവ കാണുകയോ അവയുടെ ബോധം ഉണ്ടാവുകയോ അവയെക്കുറിച്ചു സംസാരിക്കേണ്ടിവരികയോ ചെയ്യുമ്പോൾ ബീഭത്സം ഉത്ഭവിക്കുന്നു. ദേഹമാകെ കോച്ചുക, മുഖം കോട്ടുക, കാക്കരിക്കുക, തുപ്പുക, ഓക്കാനിക്കുക മുതലായ അനുഭാവങ്ങളെക്കൊണ്ടു അഭിനയം നിർവ്വഹിക്കണം. അപസ്മാരം, ഉദ്വേഗം, ആവേഗം, മോഹം, വ്യാധി, മരണം തുടങ്ങിയവയാണു സഞ്ചാരിഭാവങ്ങൾ.

അത്രാനുവംശ്യേ ആര്യേ ഭവതഃ—

അനഭിമതദർശനേന ച
ഗന്ധരസസ്പർശശബ്ദദോഷൈശ്ച
ഉദ്വേജനൈശ്ച ബഹുഭിർ—
ബീഭത്സരസഃ സമുദ്ഭവതി.
മുഖനേത്രവികൂണനയാ
നാസാപ്രച്ഛാദനാവനമിതാസ്യൈഃ
അവ്യക്തപാദപതനൈർ—
ബീഭത്സഃ സമ്യഗഭിനേയഃ. 84

ഇവിടെ പ്രകൃതാർത്ഥത്തിൽ രണ്ടാര്യാപദ്യങ്ങൾ—

വേണ്ടാത്തതു കണ്ടെന്നാൽ,
ഗന്ധരസസ്പർശശബ്ദദോഷത്താൽ,

പല വക വെറുപ്പിനാലും
ബീഭത്സരസം ജനിക്കുന്നു.
വായും കണ്ണും കോട്ടുക
മൂക്കു പിടിക്കുക മുഖം കുനിക്കുകയും
കൊക്കിച്ചാടി നടക്കുക–
യിവ ബീഭത്സാനുഭാവങ്ങൾ

8. അത്ഭുതം

അഥാത്ഭുതോ നാമ വിസ്മയസ്ഥായിഭാവാത്മകഃ. സ ച ദിവ്യജനദർശനേപ്സിതമനോരഥാവാപ്ത്യുപവനദേവകുലാദിഗമനസഭാവിമാനമായേന്ദ്രജാല സംഭാവനാദിഭിർ വിഭാവൈരുൽപദ്യതേ. തസ്യ നയനവിസ്താരാനിമേഷപ്രേക്ഷണരോമാഞ്ചാശ്രു സ്വേദഹർഷസാധുവാദദാനപ്രബന്ധഹാഹാകാര ബാഹുവദന ചേലാംഗുലിഭ്രമണാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. ഭാവാശ്ചാസ്യ സ്തംഭാശ്രുസ്വേദഗദ്ഗദ രോമാഞ്ചാവേഗസംഭ്രമഹർഷ ചപലതോന്മാദധൃതിജഡതാപ്രളയാദയഃ. 85

അനന്തരം അത്ഭുതരസം. അതിന്റെ ആത്മാവ് വിസ്മയമെന്ന സ്ഥായിഭാവമാണ്. അതിന്റെ ഉൽപത്തിക്കുള്ള വിഭാവങ്ങൾ ദിവ്യജനങ്ങളെക്കാണുക, ആഗ്രഹിച്ച ഇഷ്ടം സാധിക്കുക, ഉപവനം ദേവാലയം മുതലായവയിൽ ചെന്നു സഭാവിമാനാദികൾ കാണുക, മായേന്ദ്രജാലങ്ങളിൽ അസംഭാവ്യങ്ങൾ സംഭവിച്ചതായി തോന്നുക തുടങ്ങിയവയാണ്. ആ അത്ഭുതത്തിന്റെ അഭിനയം, കണ്ണു വട്ടം പിടിക്കുക, കണ്ണിമയ്ക്കാതെ നോക്കുക, രോമാഞ്ചം, കണ്ണുനീർ, വിയർപ്പ്, സന്തോഷം, നന്നായെന്നു പറയുക, വാരിക്കോരിക്കൊടുക്കുക, ഹഹ എന്നു പൊട്ടിച്ചിരിക്കുക, കയ്യ്, മുഖം, വസ്ത്രം, വിരൽ എന്നിവ ചുഴറ്റുക മുതലായ അനുഭാവങ്ങൾ കൊണ്ടാണ്. സഞ്ചാരിഭാവങ്ങളാവട്ടെ, അമ്പരപ്പ്, തൊണ്ടയിടർച്ച, രോമാഞ്ചം, ആവേഗം, സംഭ്രമം, പ്രഹർഷം, ചാപല്യം, ഉന്മാദം, ധൃതി, ജഡത, പ്രളയം മുതലായവയാണ്.

അത്രാനുവംശ്യേ ആര്യേ ഭവതഃ–

യത്ത്വതിശയാർത്ഥയുക്തം
വാക്യം ശില്പം ച കർമ്മ രൂപം വാ
തത് സർവ്വമത്ഭുതരസേ
വിഭാവരൂപം ഹി വിജ്ഞേയം.
സ്പർശഗ്രഹോല്ലുകസനൈർ–
ഹാഹാകാരൈശ്ച സാധുവാദൈശ്ച
വേപഥുഗദ്ഗദവചനൈഃ
സ്വേദാദ്യൈരഭിനയസ്തസ്യ. 86

ഇവിടെ പ്രകൃതാർത്ഥത്തിൽ രണ്ടാര്യാപദ്യങ്ങൾ–

അതിശയമാം കാര്യമെഴും
വാക്യംതാൻ ശില്പമോ പ്രവൃത്തിയതോ

സർവ്വവുമത്ഭുതരസമതിൽ
വിഭാവമായി ഭവിച്ചീടും.
തൊട്ടു പിടിച്ചു കുലുക്കിയു–
മമ്പോ എന്നോതിയും പ്രശംസിച്ചും
വിറപൂണ്ടിടറിച്ചൊല്ലിയു–
മഭിനയമാകാം വിയർത്തിട്ടും

## രസവിഭാഗങ്ങൾ

ശൃംഗാരം ത്രിവിധം വിദ്യാ–
ദ്വാങ്നേപത്ഥ്യക്രിയാത്മകം
അംഗനേപത്ഥ്യവാക്യൈശ്ച
ഹാസ്യരൌദ്രൌ ത്രിധാ സ്മൃതൌ. 87

വാക്കു വേഷം പ്രവൃത്തി എന്നിങ്ങനെ മൂന്നു രൂപത്തിൽ ശൃംഗാരം വരാം. ആംഗികം, വേഷം, വാക്യം എന്നു മൂന്നു വകയിൽ ഹാസ്യവും രൌദ്രവും മുമ്മൂന്നു പ്രകാരത്തിൽ വരാം.

ധർമ്മോപഘാതജശ്ചൈവ
തഥാർത്ഥാപചയോത്ഭവഃ
തഥാ ശോകകൃതശ്ചൈവ
കരുണസ്ത്രിവിധഃ സ്മൃതഃ. 88

ധർമ്മഭ്രംശംമൂലം ഉണ്ടായത്, അർത്ഥനാശം നിമിത്തമുണ്ടായത്, മറ്റു ദുഃഖകാരണങ്ങളാലുണ്ടായത് എന്നിങ്ങനെ കരുണരസവും മൂന്നുവിധമാണ്.

ദാനവീരം ധർമ്മവീരം
യുദ്ധവീരം തഥൈവ ച
രസം വീരമപി പ്രാഹ
ബ്രഹ്മാ ത്രിവിധമേവ ഹി. 89

ദാനവീരം, ധർമ്മവീരം, യുദ്ധവീരം എന്നിങ്ങനെ വീരരസവും മൂന്നു വിധമാണെന്നു ബ്രഹ്മാവു പറഞ്ഞിരിക്കുന്നു.

വ്യാജാച്ചൈവാപരാധാച്ച
വിത്രാസിതകമേവ ച
പുനർഭയാനകം ചൈവ
വിദ്യാത് ത്രിവിധമേവ ഹി. 90

വ്യാജംനിമിത്തമുള്ള ഭയം, താൻ തെറ്റു ചെയ്തതുകൊണ്ടുള്ള ഭയം, സ്വാഭാവികമായ ഭീരുത്വത്താൽ ഉണ്ടാകുന്ന ഭയം — ഇങ്ങനെ ഭയാനകരസവും മൂന്നുവിധം തന്നെ.

ബീഭത്സഃ ക്ഷോഭണഃ ശുദ്ധ
ഉദ്വേഗീ സ്യാദ് ദ്വിതീയകഃ
വിഷ്ഠാകൃമിഭിരുദ്വേഗീ
ക്ഷോഭണോ രുധിരാദിജഃ. 91

ബീഭത്സരസം, ശുദ്ധം അശുദ്ധം എന്നു രണ്ടു വിധം. മനഃക്ഷോഭം ജനിപ്പിക്കുന്നത് ശുദ്ധം. മനസ്സിന്നു ഉദ്വേഗം ജനിപ്പിക്കുന്നത് അശുദ്ധം. മലം കൃമി മുതലായവയിൽ നിന്നുണ്ടാകുന്ന അശുദ്ധം ഉദ്വേഗജനകം. രക്തമാംസാദികളിൽനിന്നുണ്ടാവുന്ന ശുദ്ധം മനഃക്ഷോഭജനകം.

ദിവ്യശ്ചാനന്ദജശ്ചൈവ
ദ്വിധാ ഖ്യാതോത്ഭുതോ രസഃ
ദിവ്യദർശനജോ ദിവ്യോ
ഹർഷാദാനന്ദജഃ സ്മൃതഃ. 92

ദിവ്യം ആനന്ദജം എന്ന് അത്ഭുതരസവും രണ്ടു വിധമാണ്. ദിവ്യങ്ങൾ കണ്ടിട്ടു ണ്ടാവുന്നത് ദിവ്യം. സന്തോഷകാരണങ്ങളിൽ നിന്നുണ്ടാവുന്നത് ആനന്ദജം.

9. ശാന്തം

[1]ശാന്തമിദാനീം വ്യാഖ്യാസ്യാമഃ. തത്ര ശാന്തോ നാമ ശമസ്ഥായി ഭാവാത്മകോ മോക്ഷപ്രവർത്തകഃ. സ തു തത്ത്വ ജ്ഞാനവൈരാഗ്യാശയശുദ്ധ്യാദിഭിർവിഭാവൈഃ സമുൽ പദ്യതേ തസ്യ യമനിയമാദ്ധ്യാത്മധ്യാനധാരണോപാസന സർവ്വഭൂതദയാലിംഗസംഗ്രഹണാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. വ്യഭിചാരിണശ്ചാസ്യ നിർവ്വേദസ്മൃതി ധൃതിസർവ്വാശ്രമശൌചസ്തംഭരോമാഞ്ചാദയഃ. 93

ഇനി ശാന്തരസം വ്യാഖ്യാനിക്കാം. ശാന്തമെന്നു പറയുന്നതു മോക്ഷത്തിനു പ്രയോജനം നൽകുന്ന ഒരു രസമാണ്. ശമസ്ഥായിഭാവമാണതിൻെറ ആത്മാവ്. തത്ത്വജ്ഞാനം വൈരാഗ്യം ഹൃദയശുദ്ധി തുടങ്ങിയ കാരണങ്ങളാൽ അതുണ്ടാ വുന്നു. ആ ശാന്തരസം അഭിനയിക്കേണ്ടത് ഇന്ദ്രിയനിഗ്രഹം, വ്രതാദ്യനുഷ്ഠാനം അദ്ധ്യാത്മധ്യാനം, ചിത്തൈകാഗ്രതാപരിശീലനം, സർവ്വപ്രാണിദയ, കാഷായ വസ്ത്രാദിധാരണം മുതലായ അനുഭാവങ്ങൾവഴിക്കാണ്. ഇതിൻെറ സഞ്ചാരി ഭാവങ്ങൾ, നിർവ്വേദം, സ്മൃതി, ധൃതി, സർവ്വാശ്രമശുദ്ധി, സ്തംഭം, രോമാഞ്ചം മുതലായവയാണ്.

അത്രാര്യേ ശ്ലോകാശ്ച ഭവന്തി—

മോക്ഷാദ്ധ്യാത്മസമുത്ഥ—
സ്തത്ത്വജ്ഞാനാർത്ഥഹേതുസംയുക്തഃ
നൈശ്രേയസോപദിഷ്ടഃ
ശാന്തരസോ നാമ സംഭവതി.

ബുദ്ധീന്ദ്രിയ കർമ്മേന്ദ്രിയ—
സംരോധാദ്ധ്യാത്മസംസ്ഥിതോപേതഃ
സർവ്വപ്രാണിസുഖഹിതഃ
ശാന്തരസോ നാമ വിജ്ഞേയഃ.

ന യത്ര ദുഃഖം ന സുഖം
ന ദ്വേഷോ നാപി മത്സരഃ
സമഃ സർവ്വേഷു ഭൂതേഷു
സ ശാന്തഃ പ്രഥിതോ രസഃ.

---

1 ശാന്തരസവിചാരം ചില ഗ്രന്ഥങ്ങളിൽ ഇല്ല.

ഭാവാ വികാരാ രത്യാദ്യാഃ
ശാന്തസ്തു പ്രകൃതിർമതഃ
വികാരഃ പ്രകൃതേർജാതഃ
പുനസ്തത്രൈവ ലീയതേ.
സ്വം സ്വം നിമിത്തമാസാദ്യ
ശാന്താൽ ഭാവഃ പ്രവർത്തതേ
പുനർനിമിത്താപായേ ച
ശാന്ത ഏവോപലീയതേ. 94

ഈ വിഷയത്തിൽ ആര്യാപദ്യങ്ങളും ശ്ലോകങ്ങളുമുണ്ട്:—

മോക്ഷാദ്ധ്യാത്മോദ്ഭൂതം
തത്ത്വജ്ഞാനാർത്ഥകാരണോപേതം
യോഗികളാലുപദിഷ്ടം
ശാന്തരസം സംഭവിക്കുന്നു.
ബുദ്ധീന്ദ്രിയകർമ്മേന്ദ്രിയ—
രോധമൊടദ്ധ്യാത്മനിലയൊടന്വിതമായ്
സർവ്വപ്രാണിസുഖഹിതം
ശാന്തരസം താനറിഞ്ഞിടണം.
അതിൽ ദുഃഖം സുഖം ദ്വേഷം
മാത്സര്യമതുമില്ല താൻ
പ്രസിദ്ധമാം രസം ശാന്തം
സർവ്വപ്രാണികളിൽ സമം.
രത്യാദിഭാവം വികൃതി
ശാന്തം പ്രകൃതിതന്നെയാം
ലയിച്ചീടും പ്രകൃതിയിൽ
ജന്യം വികൃതിയൊക്കെയും.
ശാന്തത്തിൽനിന്നു ഭാവങ്ങ—
ളുണ്ടാം ഹേതുവുദിക്കവേ
നിമിത്തമില്ലാതാവുമ്പോൾ
ശാന്തത്തിൽത്താൻലയിച്ചിടും.
ഏവം നവ രസാ ദൃഷ്ടാ
നാട്യജ്ഞൈർലക്ഷണാന്വിതാഃ. 95

ഇങ്ങനെ നാട്യജ്ഞന്മാർ ഒമ്പതു രസം ലക്ഷണസഹിതം പ്രദർശിപ്പിച്ചിരിക്കുന്നു.

ഏവമേതേ രസാ ജ്ഞേയ—
സ്ത്വഷ്ടൌ ലക്ഷണലക്ഷിതാഃ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
ഭാവാനാമപി ലക്ഷണം. 96

ഇങ്ങനെ ലക്ഷണം കാണിച്ച ഈ എട്ടെണ്ണം രസങ്ങളാണ്. ഇനി ഭാവങ്ങളുടെ ലക്ഷണവും പറയാം.

ഇങ്ങനെ നാട്യശാസ്ത്രത്തിൽ രസവികല്പമെന്ന ആറാമദ്ധ്യായം.

## അദ്ധ്യായം 7

# ഭാവവ്യഞ്ജകം

ഭാവാനിദാനീം വ്യാഖ്യാസ്യാമഃ. അത്രാഹ–

ഭാവാ ഇതി കസ്മാത്? കിം ഭവന്തീതി ഭാവാഃ? കിം വാ ഭാവയന്തീതി ഭാവാഃ? ഉച്യതേ. വാഗംഗസത്ത്വോപേതാൻ കാവ്യാർത്ഥാൻ ഭാവയന്തീതി ഭാവാഃ ഇതി. ഭൂ ഇതി കരണേ ധാതുഃ. തഥാ ച ഭാവിതം വാസിതം കൃതമിത്യനർത്ഥാന്തരം. ലോകേപി ച പ്രസിദ്ധം – അഹോ ഹ്യനേനഗന്ധേന രസേന വാ സർവ്വമേവ ഭാവിതമിതി. തച്ച വ്യാപ്ത്യാർത്ഥം.

ഇനി ഭാവങ്ങളെ വ്യാഖ്യാനിക്കാം. ഇവിടെ ഒരു ചോദ്യം. ഭാവങ്ങൾ എന്നു പറയുവാൻ കാരണമെന്ത്? ഭവിക്കുന്നത് ഭാവങ്ങൾ എന്നോ ഭവിപ്പിക്കുന്നത് ഭാവങ്ങൾ എന്നോ?

പറയാം. വാചികം ആംഗികം സാത്ത്വികം എന്നിവയോടുകൂടിയ കാവ്യാർത്ഥങ്ങളെ ഭവിപ്പിക്കുന്നതുകൊണ്ടു ഭാവങ്ങൾ എന്നു പറയുന്നു. ഭൂ എന്ന ധാതുവിനു കരണം (ഉണ്ടാക്കൽ) എന്നാണർത്ഥം. എന്നുവെച്ചാൽ, ഭാവിതം വാസിതം കൃതം എന്നീ പദങ്ങളെല്ലാം പര്യായങ്ങളാണെന്നു ഭാവം. ലോകത്തിലും പ്രസിദ്ധമാണല്ലൊ – ''അഹോ''! ഈ ഗന്ധം അല്ലെങ്കിൽ രസം നിമിത്തം എല്ലാം ഭാവിതമായിരിക്കുന്നു എന്ന് വ്യാപ്തമായിരിക്കുന്നു എന്നാണ് അതിനർത്ഥം.

ശ്ലോകാശ്ചാത്ര –

വിഭാവൈരാഹൃതോ യോർത്ഥോ
ഹ്യനുഭാവവൈസ്തു ഗമ്യതേ
വാഗംഗസത്ത്വാഭിനയൈഃ
സ ഭാവ ഇതി സംജ്ഞിതഃ.

വാഗംഗമുഖരാഗേണ
സത്ത്വേനാഭിനയേന ച
കവേരന്തർഗ്ഗതം ഭാവം
ഭാവയൻ ഭാവ ഉച്യതേ.

നാനാഭിനയസംബദ്ധാൻ
ഭാവയന്തി രസാനിമാൻ
യസ്മാത്തസ്മാദമീ ഭാവാ
വിജ്ഞേയാ നാട്യയോക്തൃഭിഃ.

ഇവിടെ ശ്ലോകങ്ങളുമുണ്ട്–

വിഭാവം നൽകുമേതർത്ഥം
സത്ത്വവാഗംഗചേഷ്ടയാൽ
അനുഭാവം വ്യക്തമാക്കു–
മതുതാൻ ഭാവസംജ്ഞിതം

വാഗംഗമുഖരാഗത്താൽ
സാത്ത്വികാഭിനയത്തിനാൽ
കവിഭാവം ഭാവനം ചെ–
യ്‌വതിനാലതു ഭാവമാം.
നാനാഭിനയമോടൊത്തു
രസഭാവന ചെയ്കയാൽ
ഇവ ഭാവങ്ങളാണെന്നു
ചൊല്ലുന്നൂ നാട്യകോവിദർ

അഥ വിഭാവ ഇതി കസ്മാത്? ഉച്യതേ. വിഭാവോ നാമ വിജ്ഞാനാർത്ഥഃ. വിഭാവഃ, കാരണം, നിമിത്തം, ഹേതുരിതി പര്യായാഃ. വിഭാവ്യതേനേന വാഗംഗസത്ത്വാഭിനയ ഇതി വിഭാവഃ. യഥാ വിഭാവിതം വിജ്ഞാതമിത്യനർത്ഥാന്തരം. 3

ഇനി വിഭാവമെന്നു പറയാൻ കാരണമെന്ത്? പറയാം. വിഭാവമെന്നതിന് വിജ്ഞാനം എന്നാണർത്ഥം. വിഭാവം, കാരണം, നിമിത്തം, ഹേതു എന്ന ശബ്ദങ്ങൾ പര്യായങ്ങളാണ്. വാചികാംഗികസാത്ത്വികാഭിനയങ്ങളെ വിഭാവനം ചെയ്യുന്നതു വിഭാവം. വിഭാവിതം വിജ്ഞാതം എന്നീ പദങ്ങൾ ഏകാർത്ഥകങ്ങളാണ്.

അത്ര ശ്ലോകഃ–

ബഹവോർത്ഥാ വിഭാവ്യന്തേ
വാഗംഗാഭിനയാശ്രയാഃ
അനേന യസ്മാത്തേനായം
വിഭാവ ഇതി സംജ്ഞിതഃ. 4

ഇവിടെ ഒരു ശ്ലോകം:

വിഭാവ്യമാമനേകാർത്ഥം
വാഗംഗാഭിനയങ്ങളാൽ
വിഭാവമെന്നുള്ള സംജ്ഞ–
യതിനാലിങ്ങു ജാതമായ്.

അഥാനുഭാവ ഇതി കസ്മാത്? ഉച്യതേ. അനുഭാവ്യതേനേന വാഗംഗസത്ത്വകൃതോഭിനയ ഇതി. 5

എന്നാൽ അനുഭാവമെന്നു പറയാൻ കാരണമെന്ത്? പറയാം. രസാനുഭവത്തിനു കാരണമായിട്ടുള്ള വാചികവും ആംഗികവും സാത്ത്വികവുമായ അഭിനയമാണ് അനുഭാവം.

അത്ര ശ്ലോകഃ–

വാഗംഗാഭിനയേനേഹ
യതസ്ത്വർത്ഥോനുഭാവ്യതേ
ശാഖാംഗോപാംഗസംയുക്താ–
സ്ത്വനുഭാവസ്തതഃ സ്മൃതഃ. 6

ഇവിടെ ഒരു ശ്ലോകമുണ്ട്:—

വാചികാംഗികരൂപത്തിൽ
ശാഖാംഗോപാംഗസംയുതം
അർത്ഥാനുഭവമുണ്ടാക്കു—
ന്നതുതാനനുഭാവമാം.

ഏവമേതേ വിഭാവാനുഭാവസംയുക്താ ഭാവാ അഭിവ്യാഖ്യാതാഃ. അതോ ഹ്യേഷാം ഭാവാനാം സിദ്ധിർഭവതി. തസ്മാദേതേഷാം ഭാവാനാം വിഭാവാനുഭാവസംയുക്താനാം ലക്ഷണനിദർശനാന്യഭിവ്യാഖ്യാസ്യാമഃ. 7

ഇങ്ങനെ ഇതാ വിഭാവാനുഭാവങ്ങളോടുകൂടിയ ഭാവങ്ങൾ വ്യാഖ്യാനിച്ചു കഴിഞ്ഞു. അതുകൊണ്ട് ഇവ ഉണ്ടെന്നു സിദ്ധിച്ചു. അനന്തരം വിഭാവാനുഭാവസഹിതങ്ങളായ ഈ ഭാവങ്ങളുടെ ലക്ഷണങ്ങളും ദൃഷ്ടാന്തങ്ങളും വിവരിക്കാം.

തത്ര വിഭാവാനുഭാവൌ ലോകപ്രസിദ്ധൌ. ലോകസ്വഭാവാനുഗതത്ത്വാച്ച തയോർല്ലക്ഷണം നോച്യതേതി പ്രസംഗനിവൃത്ത്യർത്ഥം. 8

അവയിൽ വിഭാവവും അനുഭാവവും ലോകപ്രസിദ്ധങ്ങളാണ്. ലോകസ്വഭാവത്തെ അനുസരിച്ചിരിക്കുന്നതിനാൽ അതു രണ്ടിന്റെയും ലക്ഷണം പറയുന്നില്ല. ആവശ്യമില്ലാത്തത് ഒഴിവാക്കണമല്ലോ.

ഭവതി ചാത്ര ശ്ലോകഃ—

ലോകസ്വഭാവസംസിദ്ധാ
ലോകയാത്രാനുഗാമിനഃ
അനുഭാവാ വിഭാവാശ്ച
ജ്ഞേയാസ്ത്വഭിനയേ ബുധൈഃ. 9

ഇവിടെ ഒരു ശ്ലോകമുണ്ട്—

ലോകസ്വഭാവസിദ്ധങ്ങൾ
നിത്യജീവിതവർത്തികൾ
അനുഭാവവിഭാവങ്ങൾ
ധരിക്കഭിനയങ്ങളിൽ.

## ഭാവങ്ങൾ 49

തത്രാഷ്ടൌ ഭാവാഃ സ്ഥായിനഃ, ത്രയസ്ത്രിംശദ്വ്യഭിചാരിണഃ, അഷ്ടൌ സാത്ത്വികാ ഇതി ത്രിഭേദാഃ. ഏവമേതേ കാവ്യരസാഭിവ്യക്തിഹേതവ ഏകോനപഞ്ചാശത്ഭാവാഃ പ്രത്യവഗന്തവ്യാഃ ഏഭ്യശ്ച സാമാന്യഗുണയോഗേന രസാ നിഷ്പദ്യന്തേ.

അതിൽ സ്ഥായികൾ എട്ട്, സഞ്ചാരികൾ മുപ്പത്തിമൂന്ന്, സാത്ത്വികങ്ങൾ എട്ട് എന്നിങ്ങനെ ഭാവങ്ങൾ മൂന്നു വകയുണ്ട്. കാവ്യരസങ്ങളെ പ്രകാശിപ്പിക്കുന്ന

ഈ ഭാവങ്ങൾ ഇങ്ങനെ നാല്പത്തൊമ്പതാണെന്നു മനസ്സിലാക്കുക. ഇവയിൽ നിന്നു സാമാന്യഗുണങ്ങൾ ചേർന്നു രസങ്ങൾ പരിപുഷ്ടങ്ങളായിത്തീരുന്നു.

അത്ര ശ്ലോകഃ—

യോർത്ഥോ ഹൃദയസംവാദീ
തസ്യ ഭാവോ രസോത്ഭവഃ
ശരീരം വ്യാപ്യതേ തേന
ശുഷ്കം കാഷ്ഠമിവാഗ്നിനാ. 11

ഇവിടെ ഒരു ശ്ലോകമുണ്ട്—

ഹൃദയപ്രിയമാമർത്ഥ—
ത്തിൻെറ ഭാവം രസോത്ഭവം
ശരീരവ്യാപ്തമാം കാഞ്ഞ
വിറകിൽത്തീ കണക്കിനെ.

അത്രാഹ — യദി കാവ്യാർത്ഥസംശ്രിതൈർവിഭാവാനുഭാവവ്യഞ്ജിതൈരേകോനപഞ്ചാശദ്ഭാവൈ സാമാന്യഗുണത്യോഗേനാഭിനിഷ്പദ്യന്തേ രസാഃ, തൽ കഥം സ്ഥായിന ഏവ ഭാവാ രസത്വമാപ്നുവന്തി? ഉച്യതേ. യഥാ ഹി സമാനലക്ഷണാസ്തുല്ല്യപാണിപാദോദരശരീരാഃ സമാനാംഗപ്രത്യംഗാ അപി പുരുഷാഃ കുലശീലവിദ്യാകർമ്മശില്പവിചക്ഷണത്വാദ്രാജത്വമാപ്നുവന്തി, തത്രൈവ ചാന്യേല്പബുദ്ധയസ്തേഷാമേവാനുചരാ ഭവന്തി, തഥാ വിഭാവാനുഭാവവ്യഭിചാരിണഃ സ്ഥായിഭാവാനുപാശ്രിതാ ഭവന്തി. ബഹ്വാശ്രയത്വാത് സ്വാമിഭൂതാഃ സ്ഥായീനോഃ ഭാവാഃ പരിജനഭൂതാ വ്യഭിചാരിണോ ഭാവാ ഃ . തത്തത് സ്ഥായീഗുണഭൂതാ അന്യേ ഭാവാസ്താൻ ഗുണതാശ്രയന്തേ. സ്ഥായിഭാവാ രസതാമാപ്നുവന്തി പരിജനഭൂതാ വ്യഭിചാരിണോ ഭാവാഃ. അത്രാഹ—കോ ദൃഷ്ടാന്തഃ ഇതി. യഥാ നരേന്ദ്രോ ബഹുജനപരിവാരോപി സൻ സ ഏവ നാമ ലഭതേ, നാന്യഃ സുമഹാനപി പുരുഷസ്തഥാ വിഭാവാനുഭാവവ്യഭിചാരിപരിവൃതഃ സ്ഥായിഭാവോ രസനാമ ലഭതേ. 12

ഇവിടെ ഒരു പൂർവ്വപക്ഷം — കാവ്യാർത്ഥത്തോടു ബന്ധപ്പെട്ടവയും, വിഭാ വാനുഭാവങ്ങളാൽ പ്രകാശിതങ്ങളുമായ നാല്പത്തൊമ്പതു ഭാവങ്ങളും സാമാന്യ ഗുണയോഗത്താൽ രസങ്ങളെ നിഷ്പാദിക്കുന്നുവെങ്കിൽ രസങ്ങളായിത്തീരുന്നത് സ്ഥായിഭാവങ്ങൾ മാത്രമാകുന്നതെങ്ങനെ?

പറയാം. എല്ലാവർക്കും ഒരേ തരം ലക്ഷണങ്ങൾ, കയ്യ് കാല് ഉടൽ എല്ലാം ഒരുപോലെ, അംഗപ്രത്യംഗങ്ങൾക്കും വ്യത്യാസമില്ല. ഇങ്ങനെയൊക്കെയാണെങ്കിലും ചില ആളുകൾ മാത്രം വംശം സ്വഭാവം വിദ്യാഭ്യാസം പ്രവൃത്തിസാമർത്ഥ്യം കലാനൈപുണ്യം എന്നിവയാൽ രാജാക്കന്മാരായിത്തീരുന്നു. അല്പബുദ്ധികളായ മറ്റുള്ളവർ ആ രാജാക്കന്മാരുടെ അനുചരന്മാരായും ഭവിക്കുന്നു. അതുപോലെ വിഭാവാനുഭാവസഞ്ചാരിഭാവങ്ങൾ

സ്ഥായിഭാവങ്ങളെ ആശ്രയിച്ചാണ് നിലകൊള്ളുന്നത്. പല ഭാവങ്ങൾക്കും താങ്ങായി നിൽക്കുന്നതുകൊണ്ട് സ്വാമിയെപ്പോലുള്ളവയാണ് സ്ഥായിഭാവങ്ങൾ. അതാതു സ്ഥായികളുടെ കീഴിൽ മറ്റുള്ള ഭാവങ്ങൾ അപ്രധാനങ്ങളായി സ്ഥായികളെ ആശ്രയിക്കുന്നു. സ്ഥായിഭാവങ്ങൾ രസങ്ങളായി ഭവിക്കുന്നു. പരിജനങ്ങളെപ്പോലു ള്ളവയാണ് സഞ്ചാരിഭാവങ്ങൾ ഇവിടെ ഒരു ചോദ്യം — ''ദൃഷ്ടാന്തം എന്താണ്?'' എന്ന്. രാജാവിനു വളരെ ജനങ്ങൾ പരിവാരങ്ങളായിട്ടുണ്ടെങ്കിലും ആ രാജാവിനാണ് പേർ. ഏറ്റവും വലിയ ആളാണെങ്കിലും മറ്റാർക്കും ആ പേർ ലഭിക്കുന്നില്ല അതുപോലെ വിഭാവാനുഭാവസഞ്ചാരികളാൽ പരിവൃതമായ സ്ഥായിഭാവത്തിനു രസമെന്നു പേർ ലഭിക്കുന്നു.

ഭവതിചാത്രശ്ലോകഃ

യഥാ നരാണാം നൃപതിഃ
ശിഷ്യാണാം ച യഥാ ഗുരുഃ
ഏവം ഹി സർവ്വഭാവാനാം
ഭാവഃ സ്ഥായീ മഹാനിഹ 13

ഇവിടെ ഒരു ശ്ലോകവുമുണ്ട്—

നൃവരൻ നരരിൽപ്പോലെ
ഗുരുശിഷ്യരിലെന്നപോൽ
സ്ഥായിഭാവം സർവ്വഭാവ—
ങ്ങളിലും ശ്രേഷ്ഠമാണിഹ.

ലക്ഷണം ഖലു പൂർവ്വമഭിഹിതമേതേഷാം രസസംജ്ഞകാനാം സനിദർശനം. ഇദാനീം ഭാവസാമാന്യലക്ഷണമഭിധാസ്യാമഃ. തത്രാദൌ സ്ഥായിഭാവാനേവ താവദ്വ്യാഖ്യാസ്യാമഃ. 14

രസമെന്നു പേരുള്ള ഭാവങ്ങളുടെ ലക്ഷണം ദൃഷ്ടാന്തസഹിതം മുമ്പു പറഞ്ഞുവല്ലോ. ഇപ്പോൾ ഭാവങ്ങളുടെ സാമാന്യലക്ഷണം പറയാം. അവയിൽ സ്ഥായിഭാവങ്ങളെത്തന്നെ ആദ്യം പറയാം.

## സ്ഥായിഭാവങ്ങൾ

1. രതി

രതിർനാമ പ്രമോദാത്മികാ ഋതുമാല്യാനുലേപനാഭരണഭോജനവരഭവനാനുഭവനാപ്രാതികൂല്യാദിഭിർവിഭാവൈഃ സമുത്പദ്യതേ. തമഭിനയേത് സ്മിതവദനമധുരകഥനഭ്രൂക്ഷേപകടാക്ഷാദിഭിരനുഭാവൈഃ. 15

സന്തോഷരൂപമായ രതിയെന്ന ഭാവം, ഋതുക്കൾ മാല കുറിക്കൂട്ട് ആഭരണം ഭക്ഷണം വിശേഷപ്പെട്ട ഭവനം എന്നിവയുടെ അനുഭവം, പ്രതികൂലമല്ലാത്ത പെരുമാറ്റം മുതലായ വിഭാവങ്ങളാൽ ഉദിക്കുന്നു. പുഞ്ചിരിപൂണ്ട മുഖം, മധുരമായ വചനം, പുരികക്കൊടി പൊക്കൽ, കടാക്ഷം തുടങ്ങിയ അനുഭാവങ്ങൾകൊണ്ട് അതിനെ അഭിനയിക്കണം.

അത്ര ശ്ലോകഃ—

ഇഷ്ടാർത്ഥവിഷയപ്രാപ്ത്യാ
രതിഃ സമുപജായതേ

സൌമ്യത്വാദഭിനേയാ സാ
വാങ്മാധുര്യാംഗചേഷ്ടിതൈഃ. 16

ഇവിടെ ഒരു ശ്ലോകം—

ഇഷ്ടകാര്യം ലഭിക്കുമ്പോൾ
രതിയങ്ങുളവായിടും
അതിന്നഭിനയം സൌമ്യ—
വാങ്മാധുരാംഗചേഷ്ടയാൽ.

2. ഹാസം

ഹാസോ നാമ പരചേഷ്ടാനുകരണ കുഹകാസംബദ്ധ പ്രലാപപൌരോഭാഗ്യമൌർഖ്യാദിഭിർവിഭാവൈഃ സമുത്പദ്യതേ. തമഭിനയേത് പൂർവ്വോക്തൈർഹസിതാദിഭിരനുഭാവൈഃ. 17

ഹാസ്യമെന്നത്, അന്യൻെറ പ്രവൃത്തികളെ അനുകരിക്കുക, ഇല്ലാത്ത അസംബന്ധങ്ങൾ പറയുക, ഇല്ലാത്ത കുറ്റങ്ങൾ കണ്ടുപിടിക്കുക, വിഡ്ഢിത്തം കാണിക്കുക മുതലായ വിഭാവങ്ങളെക്കൊണ്ടുണ്ടാവുന്നു. അതഭിനയിക്കേണ്ടത്, മുമ്പ് കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ച ഹസിതാദികളായ അനുഭാവങ്ങൾ കൊണ്ടാണ്.

ഭവതി ചാത്ര ശ്ലോകഃ—

പരചേഷ്ടാനുകരണാ—
ദ്ധാസഃ സമുപജായതേ
സ്മിതഹാസാതിഹസിതൈ—
രഭിനേയഃ സ പണ്ഡിതൈഃ. 18

ഇവിടെ ഒരു ശ്ലോകവുമുണ്ട്—

ഹാസം സഞ്ജാതമാമന്യൻ
കാട്ടീടുന്നതു കാട്ടുകിൽ
സ്മിതഹാസാദിയാൽ വേണ—
മതിങ്ങഭിനയിക്കുവാൻ.

3. ശോകം:

ശോകോ നാമ ഇഷ്ടജനവിയോഗവിഭവനാശവധബന്ധ ദുഃഖാനുഭവനാദിഭിർവിഭാവൈഃ സമുദ്പദ്യതേ. തസ്യാസ്ര പാത പരിദേവിതവിലപിത വൈവർണ്ണ്യസ്വരഭേദസ്രസ്തഗാത്ര താഭൂമിപതനസസ്വനരുദിതാക്രന്ദിത ദീർഘനിശ്വസിതോന്മാ ദമോഹമരണാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. 19

ശോകമെന്നത്, ഇഷ്ടജനസംബന്ധികളായ വേർപാട്, ധനനാശം, വധം, ബന്ധനം, ദുഃഖാനുഭവം മുതലായ വിഭാവങ്ങളെക്കൊണ്ടുണ്ടാവുന്നു. കണ്ണീർ വാർക്കുക, തേങ്ങുക, കരയുക, മുഖത്തിൻെറ നിറം മാറുക, ഒച്ച മാറുക, ദേഹം കുഴയുക, നിലത്തു വീഴുക, ഉറക്കെ നിലവിളിക്കുക, വാവിട്ടു കേഴുക, നെടുവീർപ്പിടുക, വെറുങ്ങലിക്കുക, ഉന്മാദം, മോഹാലസ്യം, മരണം തുടങ്ങിയ അനുഭാവങ്ങൾകൊണ്ടുവേണം അതഭിനയിക്കുവാൻ.

രുദിതമത്ര ത്രിവിധം. ആനന്ദജമാർത്തിജമീർഷ്യാസമുദ്ഭവം ചേതി.

ഇവിടെ കരച്ചിൽ മൂന്നു വിധമുണ്ട്. ആനന്ദംകൊണ്ടുണ്ടാകുന്നത്, ദുഃഖംകൊണ്ടുണ്ടാകുന്നത്, കോപംകൊണ്ടുണ്ടാകുന്നത്.

ഭവന്തി ചാത്ര ആര്യാഃ ശ്ലോകശ്ച—

ആനന്ദേർഷ്യാർത്തികൃതം
ത്രിവിധം രുദിതം സദാ ബുധൈർജ്ഞേയം
തസ്യ ത്വഭിനയയോഗാൻ
വിഭാവഗതിതഃ പ്രവക്ഷ്യാമി.
ഹർഷോത്ഫുല്ലകപോലം
സാനുസ്മരണാദപാംഗവിസൃതാസ്രം
രോമാഞ്ചഗാത്രമനിഭൃത—
മാനന്ദസമുദ്ഭവം ഭവതി.
പര്യാക്തവിമുക്താസ്രം
സസ്വനമസ്വസ്ഥഗാത്രഗതിചേഷ്ടം
ഭൂമിനിപാതനിവർത്തിത—
വിലപിതമിത്യാർത്തിജം ഭവതി.
പ്രസ്ഫുരിതോഷ്ഠകപോലം
സശിരഃ കമ്പം തഥാ സനിഃശ്വാസം
ഭ്രുകടീകടാക്ഷകുടിലം
സ്ത്രീണാമീർഷ്യാകൃതം ഭവതി.
സ്ത്രീനീചപ്രകൃതിഷ്വേഷ
ശോകോ വ്യസനസംഭവഃ
ധൈര്യേണോത്തമമദ്ധ്യാനാം
നീചാനാം രുദിതേന ച. 21

ഇവിടെ ആര്യാപദ്യങ്ങളും ശ്ലോകവുമുണ്ട്—

സുഖദുഃഖകോപജന്യം
രുദിതം മുമ്മട്ടിലെന്നറിഞ്ഞിടണം.
അഭിനയരീതിയുമതിനുടെ
വിഭാവഗതിയും പറഞ്ഞീടാം.
മോദിച്ചു കവിൾ വിടർന്നും
കണ്ണീർ കൺകോണിലോർമ്മയാൽ വാർന്നും
കോൾമയിർ പൂണ്ടിളകിയുമാ—
ണാനന്ദസമുത്ഭവം രുദിതം.
ചൊടിയൊടു കവിളു വിറച്ചും
തലയാട്ടിയുമങ്ങു നെടിയതായ് വീർത്തും
ചില്ലി ചുളിച്ചീക്ഷിച്ചും
സ്ത്രീകളിലീർഷ്യാഭവം രുദിതം.

സ്ത്രീനീചപ്രകൃതന്മാരിൽ
ശോകം വ്യസനജന്യമാം
ധൈര്യമുത്തമമദ്ധ്യർക്കു
നീചന്മാർക്കു കരച്ചിൽ താൻ.

4. ക്രോധം

ക്രോധോ നാമ ആധർഷണാക്രുഷ്ടകലഹവിവാദപ്രതികൂലാദിഭിർവിഭാവൈഃ സമുത്പദ്യതേ. അസ്യ വികൃഷ്ടനാസാപുടോദ്വൃത്തനയനസന്ദഷ്ടോഷ്ഠ പുടഗണ്ഡസ്ഫുരണാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. 22

ക്രോധമെന്നത്, നിന്ദ, ആക്ഷേപം, കലഹം, വിവാദം, എതിർപ്പ് മുതലായ വിഭാവങ്ങളെക്കൊണ്ടുണ്ടാവുന്നു. മൂക്കു വിടർത്തുക, കണ്ണുരുട്ടുക, ചുണ്ടു കടിക്കുക, കവിൾ തുടിക്കുക തുടങ്ങിയ അനുഭാവങ്ങൾ കൊണ്ടാണതിൻെറ അഭിനയം വേണ്ടത്.

രിപുജോ ഗുരുജശ്ചൈവ
പ്രണയപ്രഭവസ്തഥാ
ഭൃത്യജഃ കൃതശ്ചൈവ
ക്രോധഃ പഞ്ചവിധഃ സ്മൃതഃ.

അത്രാര്യാ ഭവന്തി—

ഭ്രൂ കുടീകുടിലോൽക്കടമുഖ—
സന്ദഷ്ടോഷ്ഠഃ സ്പൃശൻ കരേണ കരം
ക്രൂദ്ധഃ സ്വഭുജപ്രേക്ഷീ
ശത്രൌ നിര്യന്ത്രണം രുഷ്യേത്.

കിഞ്ചിദവാങ്മുഖദൃഷ്ടിഃ
സാസ്രഃ സ്വേദാപമാർജ്ജനപരാശ്ച
അവ്യക്തോല്ബണചേഷ്ടോ
ഗുരൌ വിനയയന്ത്രിതോ രുഷ്യേത്.

അല്പതരപ്രവിചാരോ
വികിരന്നശ്രൂണ്യപാംഗവിക്ഷേപൈഃ
സഭ്രു കുടിസ്ഫുരിതോഷ്ഠഃ
പ്രണയോപഗതാം പ്രിയാം രുഷ്യേത്.

അഥ പരിജനേ തു രോഷ—
സ്തർജ്ജനനിർഭത്സനാക്ഷിവിസ്താരൈഃ
വിപ്രേക്ഷണൈശ്ച വിവിധൈ—
രഭിനേയഃ ക്രൂരതാരഹിതഃ.

കാരണമവേക്ഷമാണഃ
പ്രായേണായാസലിംഗ സംയുക്തഃ
വീരരസാന്തരചാരീ
കാര്യഃ കൃതകോ ഭവതി കോപഃ. 23

ശത്രുജന്യം ഗുരുദ്ഭൂതം
പ്രണയാർദ്രസമുത്ഭവം
ഭൃത്യജം കൃത്രിമം താനും
ക്രോധമഞ്ചുവിധത്തിലാം.

ഇവിടെ ആര്യാപദ്യങ്ങളുമുണ്ട്—

പുരികമൊടിച്ചുൽക്കടനായ്
ചുണ്ടു കടിച്ചും തിരുമ്മിയും കൈകൾ
ചുണയൊടു തൻകൈ പാർത്തും
ശത്രുവിൽ വല്ലാതെ കോപിക്കും.
ദൃഷ്ടികൾ തെല്ലു കുനിച്ചും
കണ്ണീർവാർത്തും വിയർപ്പണി തുടച്ചും
വിനയത്താൽ യന്ത്രിതനായ്
ഗുരുവിൽ കോപിക്കുമസ്പഷ്ടം.
മെല്ലെ നടന്നും കണ്ണീർ
പൊഴിച്ചു കൺകോണുകൊണ്ടു വീക്ഷിച്ചും
ചൊടിവിറയൊടു ചില്ലി വള—
ച്ചിഷ്ടപ്രിയയൊടു കോപിക്കും.
താക്കിച്ചീത്ത പറഞ്ഞും
പല മട്ടിൽ കണ്ണുരുട്ടി വീക്ഷിച്ചും
പരിജനമൊടു കോപിപ്പൂ
ക്രൂരത കൂടാതെ മേലാളർ.
പ്രായേണ കാരണം ക—
ണ്ടായാസത്തിൻെറ ലക്ഷണം പൂണ്ടും
വീരരസത്തിനിടയ്ക്കായ്
കൃത്ത്രിമകോപം നടിയ്ക്കേണം

5. ഉത്സാഹം

ഉത്സാഹോ നാമ ഉത്തമപ്രകൃതിഃ. സ ചാവിഷാദശക്തി ധൈര്യശൌര്യാദിഭിർവിഭാവൈരുത്പദ്യതേ. തസ്യ സ്ഥൈര്യ ധൈര്യത്യാഗവൈശാരദ്യാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. 24

ഉത്സാഹമെന്നത് ഉത്തമന്മാരിലുണ്ടാകുന്ന ഭാവമാണ്. ദുഃഖിക്കാതിരിക്കൽ ധൈര്യം ശൌര്യം മുതലായ വിഭാവങ്ങളാൽ ഉത്സാഹം ഉൽപന്നമാകുന്നു. സ്ഥിരത, ധൈര്യം, ദാനം, കർമ്മസാമർത്ഥ്യം മുതലായ അനുഭാവങ്ങളെക്കൊണ്ടു വേണം അതഭിനയിക്കുവാൻ.

അത്ര ശ്ലോകഃ

അസമ്മോഹാദിഭിർവ്യക്തോ
വ്യവസായനയാത്മകഃ
ഉത്സാഹസ്ത്വഭിനേയഃ സ്യാ—
ദപ്രമാദോത്ഥിതാദിഭിഃ. 25

ഇവിടെ ഒരു ശ്ലോകം—

അസമ്മോഹാദിയാൽ വ്യക്തം
വ്യവസായനയാത്മകം
നടിച്ചിടേണമുത്സാഹ—
മപ്രമാദോത്ഥിതാദിയാൽ.

6. ഭയം

ഭയം നാമ സ്ത്രീനീചപ്രകൃതികം ഗുരുരാജാപരാധശ്വാപദശൂന്യാഗാരാടവീപർവ്വതഗഹനഗജാദിദർശനനിർഭത്സനകാന്താരദുർദ്ദിനനിശാന്ധകാരോലൂകനക്തഞ്ചരാരാവശ്രവണാദിഭിർ വിഭാവൈഃസമുത്പദ്യതേ. തസ്യ പ്രകമ്പിതകരചരണഹൃദയകമ്പസ്തംഭമുഖശോഷജിഹ്വാപരിലേഹനസ്വേദവേപഥുത്രാസപരിത്രാണാന്വേഷണധാവനോത്ക്രുഷ്ടാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. 26

ഭയം എന്നതു സ്ത്രീകൾക്കും അധമജനങ്ങൾക്കും ഉണ്ടാവുന്ന ഭാവമാണ്. അത്, ഗുരുക്കന്മാർക്കോ രാജാവിനോ അപരാധം ചെയ്യുക, കാട്ടാളന്മാർ, ശൂന്യഗൃഹം, കാട്, മല, കാട്ടാന മുതലായവയെ കാണുക, അധിക്ഷേപം, കാട്ടിൽ ദുർദ്ദിനത്തിലോ രാത്രിയിൽ ഇരുട്ടിലോ മറ്റോ ഉൾപ്പെടുക, കൂമൻേറയോ രാക്ഷസന്മാരുടേയോ ശബ്ദം കേൾക്കുക തുടങ്ങിയ വിഭാവങ്ങളാൽ സമുൽപന്നമാകുന്നു. അതിൻെറ അഭിനയം പ്രയോഗിക്കേണ്ടത്, കയ്യും കാലും വിറയ്ക്കുക, ഹൃദയം തുടിക്കുക, സ്തംഭിക്കുക, വായ് വരളുക, നാവുകൊണ്ടു ചുണ്ടു നനയ്ക്കുക, വിറയ്ക്കുക, വിയർക്കുക, നടുങ്ങുക, രക്ഷതേടുക, ഓടുക, നിലവിളിയ്ക്കുക മുതലായ അനുഭാവങ്ങളെക്കൊണ്ടാണ്.

അത്രശ്ലോകഃ—

ഗുരുരാജാപരാധേന
രൌദ്രാണാം ചാപി ദർശനാത്
ശ്രവണാദപി ഘോരാണാം
ഭയം മോഹേന ജായതേ.
ഗാത്രകമ്പനവിത്രാസൈർ—
വക്ത്രശോഷണസംഭ്രമൈഃ
വിസ്ഫാരിതേക്ഷണൈഃ കാര്യ—
മഭിനേയക്രിയാഗുണൈഃ.
സത്ത്വവിത്രാസനോദ്ഭൂതം
ഭയമുത്പദ്യതേ നൃണാം
സ്രസ്താംഗാക്ഷിനിമേഷൈസ്ത—
ദഭിനേയം തു നർത്തകൈഃ. 27

ഇവിടെ ശ്ലോകങ്ങൾ—

ഗുരുരാജാപരാധത്താൽ
രൌദ്രസന്ദർശനത്തിനാൽ
ഘോരശബ്ദങ്ങൾ കേട്ടാലും
ഭയം മൂഢതയാൽ വരും

ദേഹം വിറച്ചും വിത്രാസം
പൂണ്ടും വായ വരണ്ടുമേ
കൺ തുറിച്ചും സംഭ്രമിച്ചും
പ്രദർശിപ്പിക്കണം ഭയം.
ഹിംസ്രങ്ങൾ പേടിപ്പിക്കുമ്പോൾ
മനുഷ്യർക്കുളവാം ഭയം
കുഴഞ്ഞും കണ്ണടഞ്ഞും താ–
നതിങ്ങഭിനയിക്കണം.

അത്രാര്യാഭവതി

കരചരണഹൃദയകമ്പൈർ–
മുഖശോഷണവദനലേഹനസ്തംഭൈഃ
സംഭ്രാന്തവദനവേപഥു–
സന്ത്രാസകൃതൈരഭിനയോസ്യ. 28

ഇവിടെ ആര്യാപദ്യവുമുണ്ട്–

കൈകാൽകരൾവിറപൂണ്ടും
വായവരണ്ടമ്പരന്നു മരവിച്ചും
ചുണ്ടുകൾ നക്കി നനച്ചും
ഭയമഴകോടഭിനയിക്കേണം.

7. ജുഗുപ്സ

ജുഗുപ്സാനാമ സ്ത്രീനീചപ്രകൃതികാ. സാ ചാഹൃദ്യദർശന ശ്രവണപരികീർത്തനാദിഭിർവിഭാവൈഃ സമുദ്പദ്യതേ. തസ്യാഃ സർവ്വാംഗസങ്കോചനനിഷ്ഠീവനമുഖവികൂണനഹൃല്ലേഖാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. 29

ജുഗുപ്സാ എന്ന ഭാവം സ്ത്രീകൾക്കും അധമന്മാർക്കുമാണുണ്ടാവുക. അറപ്പു തോന്നിക്കുന്ന വസ്തുക്കൾ കാണുക, കേൾക്കുക, അതിനെപ്പറ്റി സംസാരിക്കുക മുതലായ വിഭാവങ്ങളാൽ അതുണ്ടാകുന്നു. ശരീരമാകെ ചുളുങ്ങുക, തുപ്പുക, മുഖം കോട്ടുക, മനം പിരട്ടുക തുടങ്ങിയ അനുഭാവങ്ങളെക്കൊണ്ട് അതിൻെറ അഭിനയം പ്രയോഗിക്കേണ്ടതാണ്.

ഭവതി ചാത്ര ശ്ലോകഃ–

നാസാപ്രച്ഛാദനേനേഹ
ഗാത്രസങ്കോചനേന ച–
ഉദ്വേജനൈഃ സഹൃല്ലേഖൈർ
ജുഗുപ്സാമഭിനിർദ്ദിശേത്. 30

ഇവിടെ ഒരു ശ്ലോകവുമുണ്ട്–

മൂക്കുപൊത്തിശ്ശരീരത്തെ
സങ്കോചിപ്പിച്ചുമാവിധം
മനംപിരട്ടിയോക്കാനം
പൂണ്ടും കാട്ടാം ജുഗുപ്സയെ.

8. വിസ്മയം

വിസ്മയോ നാമ മായേന്ദ്രജാലമാനുഷകർമ്മാതിശയചിത്രപുസ്തശില്പാതിശയാദ്യൈർവിഭാവൈഃ സമുത്പദ്യതേ. തസ്യ നയനവിസ്താരാനിമേഷപ്രേക്ഷിതഭ്രൂക്ഷേപരോമഹർഷണശിരഃകമ്പസാധുവാദാദിഭിരനുഭാവൈരഭിനയഃപ്രയോക്തവ്യഃ 31

വിസ്മയമെന്നതു മായ, ഇന്ദ്രജാലം, മനുഷ്യന്റെ അതിമാനുഷപ്രവൃത്തികൾ, വിശേഷപ്പെട്ട ചിത്രങ്ങൾ, പ്രതിമകൾ, ശില്പവേലകൾ തുടങ്ങിയ വിഭാവങ്ങളാൽ ഉണ്ടാവുന്നു. കണ്ണു വിടർത്തുക, ഇമയ്ക്കാതെ നോക്കുക, പുരികം പൊക്കുക, കോൾമയിർക്കൊള്ളുക, തലയാട്ടുക, പ്രശംസിച്ചു പറയുക തുടങ്ങിയ അനുഭാവങ്ങൾ മുഖേന അത് അഭിനയിക്കേണ്ടതാണ്.

ഭവതി ചാത്ര ശ്ലോകഃ—

കർമ്മാതിശയനിർവൃത്തൌ
വിസ്മയോ ഹർഷസംഭവഃ
സിദ്ധിസ്ഥാനേ ത്വസൌ സാദ്ധ്യഃ
പ്രഹർഷപുളകാദിഭിഃ. 32

ഇവിടെ ഒരു ശ്ലോകമുണ്ട്—

മെത്തും പ്രവൃത്തിയാൽ ഹർഷ—
മുളവാക്കുന്നു വിസ്മയം
അതു സാധിച്ചുകൊള്ളേണം
പ്രഹർഷപുളകാദിയാൽ

ഏവമേതേ സ്ഥായിനോ ഭാവാ രസസംജ്ഞാഃ പ്രത്യവഗന്തവ്യാഃ. 33

ഇപ്രകാരമുള്ള ഈ സ്ഥായിഭാവങ്ങളാണു രസങ്ങളായി പരിണമിക്കുന്നത് എന്ന് മനസ്സിലാക്കുക.

## വ്യഭിചാരിഭാവങ്ങൾ

വ്യപിചാരിണ ഇദാനീം വ്യഖ്യാസ്യാമഃ. അത്രാഹ — വ്യഭിചാരിണ ഇതി കസ്മാത്? ഉച്യതേ. വി അഭി ഇത്യേതാവുപസർഗ്ഗൌ. ചര ഇതി ഗത്യർത്ഥോ ധാതുഃ. വിവിധംആഭിമുഖ്യേന രസേഷു ചരന്തീതി വ്യഭിചാരിണഃ. വാഗംഗസത്ത്വോപേതാൻ പ്രയോഗേ രസാൻ നയന്തീതി വ്യഭിചാരിണഃ. അത്രാഹ — കഥം നയന്തീതി, ഉച്യതേ. ലോകസിദ്ധാന്ത ഏഷഃ. യഥാസൂര്യ ഇദം ദിനം നക്ഷത്രം വാ നയതീതി. ന ച തേന ബാഹുഭ്യാം സ്കന്ധേന വാ നീയതേ. കിന്തു ലോകപ്രസിദ്ധമേതത്, യഥേദം സൂര്യോ നക്ഷത്രം ദിനം വാ നയതീതി. ഏവമേതേ പ്രയോഗം നയന്തീതി വ്യഭിചാരിണ ഇത്യവഗന്തവ്യാ നാമ. ത ഇഹ സംഗ്രഹാഭിഹിതാസ്ത്രയസ്ത്രിംശദ്വ്യഭിചാരിണോ ഭാവാഃ. താൻ വർത്തയിഷ്യാമഃ. 34

വ്യഭിചാരിഭാവങ്ങളെ ഇനി വ്യാഖ്യാനിക്കാം. ഇവിടെ ഒരു ചോദ്യം: വ്യഭിചാരികൾ എന്നു പറവാൻ കാരണമെന്ത്? പറയാം. വി, അഭി ഇതു രണ്ടും ഉപസർഗ്ഗങ്ങൾ. ചര എന്ന ധാതുവിനു ഗതി എന്നർത്ഥം. പല വിധത്തിൽ രസങ്ങൾക്കഭിമുഖമായി സഞ്ചരിക്കുന്നവ വ്യഭിചാരികൾ. വാചികാംഗികസാത്ത്വികങ്ങളോടുകൂടിയ രസങ്ങളെ പ്രയോഗത്തിൽ നയിക്കുന്നവ (കൊണ്ടുവരുന്നവ) ആണ് വ്യഭിചാരികൾ. ഇവിടെ ഒരു ചോദ്യം — എങ്ങനെയാണ് കൊണ്ടുവരുന്നത്? പറയാം. സൂര്യൻ ഇന്ന ദിവസംകൊണ്ടു വരുന്നു അല്ലെങ്കിൽ ഇന്ന നക്ഷത്രംകൊണ്ടു വരുന്നു എന്നു പറയുന്നത് ഒരു നാടൻശൈലിയാണ്. സൂര്യൻ കൈകളെക്കൊണ്ടോ തോളിലേറ്റിയിട്ടോ കൊണ്ടുവരുകയല്ല. സൂര്യൻ ഈ ദിവസത്തെ അല്ലെങ്കിൽ ഈ നക്ഷത്രത്തെ നയിക്കുന്നുവെന്നുള്ളത് നാട്ടുനടപ്പനുസരിച്ച് പറയുന്നതാണ്. അതു പോലെ (രസങ്ങളെ) പ്രയോഗത്തിൽ കൊണ്ടുവരുന്നതുകൊണ്ട് ഇവയ്ക്കു വ്യഭിചാരികൾ എന്നു പേർ വന്നതായി ഗ്രഹിക്കുക. ആ വ്യഭിചാരിഭാവങ്ങൾ ഇവിടെ മുമ്പു സംഗ്രഹത്തിൽ പറഞ്ഞപ്രകാരം മുപ്പത്തിമൂന്നെണ്ണമാണ്. അവയെ ഇപ്പോൾ വിവരിക്കാം.

1. നിർവ്വേദം

തത്ര നിർവ്വേദോ നാമ ദാരിദ്ര്യവ്യാധ്യവമാനാധിക്ഷേപാക്രുഷ്ടക്രോധതാഡനേഷ്ടജനവിയോഗതത്ത്വവിജ്ഞാനാദിഭിർ വിഭാവൈഃ സമുത്പദ്യതേ. സ്ത്രീനീചപ്രകൃതീനാം, തമഭിനയേദ്രുദിതനിശ്വസിതോച്ഛ്വസിതസമ്പ്രധാരണാദിഭിരനുഭാവൈഃ. 35

അവയിൽവെച്ച് നിർവ്വേദം എന്നത്, ദാരിദ്ര്യം, വ്യാധി, അവമാനം, അധിക്ഷേപം, ആക്രോശനം, താഡനം, ഇഷ്ടജനവിയോഗം, തത്ത്വജ്ഞാനം മുതലായ വിഭാവങ്ങളെക്കൊണ്ടുണ്ടാവുന്നു. സ്ത്രീകൾക്കും അധമന്മാർക്കും ആണ് ഇതുണ്ടാകുന്നത്. കരയുക, നെടുവീർപ്പിടുക, മനസ്സുറപ്പിക്കുക തുടങ്ങിയ അനുഭാവങ്ങളെക്കൊണ്ട് ആ നിർവ്വേദം അഭിനയിക്കണം.

അത്രശ്ലോകഃ—

ദാരിദ്ര്യേഷ്ടവിയോഗാദ്യൈ—
നിർവേദോ നാമ ജായതേ
സമ്പ്രധാരണനിശ്വാസൈ—
സ്തസ്യ ത്വഭിനയോ ഭവേത്. 36

ഇവിടെ ഒരു ശ്ലോകം—

ദാരിദ്ര്യേഷ്ടവിയോഗാദി
നിർവ്വേദമുളവാക്കിടും
വീർപ്പിട്ടുമോർത്തുറപ്പിച്ചു—
മതങ്ങഭിനയിക്കണം.

അത്രാനുവംശ്യേ ആര്യേ ഭവതഃ—

ഇഷ്ടജനസ്യ വിയോഗാ—
ദ്ദാരിദ്ര്യാദ്വ്യാധിതസ്തഥാ ദുഃഖാത്
ഋദ്ധിം പരസ്യ ദൃഷ്ട്വാ
നിർവ്വേദോ നാമ സംഭവതി.

ബാഷ്പപരിപ്ലുതനയനഃ നഃ
പുനശ്ച നിശ്വാസദീനമുഖനേത്രഃ
യോഗീവ ധ്യാനപരോ
ഭവതി ഹി നിർവ്വേദവാൻ പുരുഷഃ. 37

ഇവിടെ പ്രകൃതാർത്ഥത്തിൽ രണ്ട് ആര്യാപദ്യങ്ങൾ—

ഇഷ്ടജനം വേർപെട്ടാൽ
പട്ടിണിയാൽ വ്യാധിയാലഴൽപ്പാടാൽ
അന്യൻെറ നന്മ കണ്ടാൽ
നിർവ്വേദം വന്നുദിക്കുന്നു.
വെള്ളം കണ്ണിൽ നിറച്ചും
കണ്ണും മുഖവും കലങ്ങി വീർപ്പിട്ടും
യതിയേപ്പോൽ ധ്യാനിച്ചും
മേവും നിർവ്വേദമാർന്നുള്ളോൻ.

2. ഗ്ലാനി

ഗ്ലാനിർനാമ വാന്തവിരിക്തവ്യാധിതപോനിയമോപവാസമനസ്താപാതിശയമദനമദ്യസേവനാതിവ്യാ യാമാദ്ധ്വഗമനക്ഷുത്പിപാസാനിദ്രാച്ഛേദാദിഭിർവിഭാവൈഃസമുത് പദ്യതേ. തസ്യാഃക്ഷാമവാക്യനയനകപോലോദരമന്ദപദോത്ക്ഷേപണവേപനാനുത്സാഹതനുഗാത്രവൈവർണ്ണ്യസ്വരഭേദാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. 38

ഗ്ലാനിയെന്നത് ഛർദ്ദിപ്പിക്കൽ, വയറിളക്കൽ രോഗം, തപസ്സ്, വ്രതങ്ങൾ, പട്ടിണി, മനസ്സന്താപം, കാമോപഭോഗം, മദ്യസേവ, അതിവ്യായാമം, വഴിനടത്തം, വിശപ്പ്, ദാഹം, ഉറക്കമൊഴിക്കൽ മുതലായ വിഭാവങ്ങളെക്കൊണ്ടുണ്ടാവുന്നു. അതിൻെറ അഭിനയം വാക്കു ചുരുങ്ങുക, കണ്ണു കുണ്ടിൽപ്പോവുക, കവിളൊട്ടുക, വയറൊങ്ങുക, മെല്ലെ നടക്കുക, വിറയ്ക്കുക, ഉത്സാഹം കെടുക, ശരീരം ചടയ്ക്കുക, നിറം മാറുക, ഒച്ചയടയ്ക്കുക തുടങ്ങിയ അനുഭാവങ്ങളെക്കൊണ്ടു നിർവ്വഹിക്കേണ്ടതാണ്.

അത്രാര്യേ ഭവതഃ—

വാന്തവിരിക്തവ്യാധിഷു
തപസാ ജരസാ ച ജായതേ ഗ്ലാനിഃ
കാർശ്യേന സാഭിനേയാ
മന്ദഭ്രമണേന കാസേന
ഗദിതൈഃ ക്ഷാമക്ഷാമൈർ—
നേത്രവികാരൈശ്ച ദീനസഞ്ചാരൈഃ
ശ്ലഥഭാവേനാംഗാനാം
മുഹുർമുഹുർനിർദിശേദ് ഗ്ലാനിം. 39

ഇവിടെ രണ്ട് ആര്യാപദ്യങ്ങൾ—

ഛർദ്ദനവിരേചനജരാ—
വ്യാധിതപസ്സുകൾ വരുത്തിടും ഗ്ലാനി

ചടവാൽ മെല്ലെ നടപ്പാൽ
വിറയാലവ്യക്തഭാഷണത്താലും
കണ്ണടവാലുടൽകുഴവാൽ
നടക്കുവാനേശിടും പ്രയാസത്താൽ
ആവർത്തിച്ചാവർത്തി–
ച്ചങ്ങനെ കാട്ടേണ്ടതാം ഗ്ലാന ।.

3. ശങ്ക

ശങ്കാ നാമ സന്ദേഹാത്മികാ സ്ത്രീനീചപ്രഭവാ ചൗര്യാഭിഗ്രഹണനൃപാപരാധപാപകർമ്മകരണാദിഭിർവിഭാവൈഃ സമുത്പദ്യതേ. തസ്യ മുഹുർമുഹുരവലോകനാവഗുണ്ഠനമുഖശോഷണജിഹ്വാ പരിലേഹനമുഖവൈവർണ്ണ്യസ്വരഭേദവേപഥുശുഷ്കോഷ്ഠകണ്ഠാവസാദാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. 40

ശങ്ക എന്നതു സന്ദേഹരൂപത്തിലുള്ള ഭാവമാണ്. സ്ത്രീകളിലും അധമജനങ്ങളിലും അതുണ്ടാവുന്നു. കളവുചെയ്യുക, രാജാവിന്നപരാധം ചെയ്യുക, പാപപ്രവൃത്തി ചെയ്യുക തൊട്ടുള്ള വിഭാവങ്ങളാൽ ശങ്ക സമുൽപന്നമാകുന്നു. വീണ്ടും വീണ്ടും നോക്കുക, മറച്ചുവെയ്ക്കുക, വായ് വരളുക, നാവുകൊണ്ടു ചുണ്ടിൽ പെരുമാറുക, മുഖത്തു നിറം മാറുക, വിറയ്ക്കുക, ചുണ്ടും തൊണ്ടയും വറ്റുക, തളരുക മുതലായ അനുഭാവങ്ങളെക്കൊണ്ടു വേണം അത് അഭിനയിക്കുവാൻ.

ചൗര്യാദിജനിതാ ശങ്കാ
പ്രായഃ കാര്യാ ഭയാനകേ
പ്രിയവ്യളീകജനിതാ
തഥാ ശൃംഗാരിണീ മതാ. 41

ഭയാനകത്തിൽ പ്രായേണ
ശങ്ക ചൌര്യാദിയാൽ വരും
ശൃംഗാരത്തിങ്കലെശ്ശങ്ക–
യപ്രിയാചരണത്തിനാൽ.

അത്രാകാരസംവരണമഭീച്ഛന്തീതി കേചിത് തച്ച കുശലൈരുപാധിഭിരിംഗിതൈശ്ചോപലക്ഷ്യം. 42

മുഖഭാവം മറയ്ക്കലും ശങ്കയിൽ വേണ്ടതാണെന്നു ചിലർ പറയുന്നു. അതു കുശലന്മാർക്കു വിശേഷ ചേഷ്ടകളെക്കൊണ്ടും സൂചനകളെക്കൊണ്ടും ഊഹിച്ചറിയത്തക്കവിധത്തിലാവണം.

അത്രാര്യേ ഭവതഃ–

ദ്വിവിധാ ശങ്കാ കാര്യാ
ഹ്യാത്മസമുത്ഥാ ച പരസമുത്ഥാ ച
യാ തത്രാത്മസമുത്ഥാ
സാ ജ്ഞേയാ ദൃഷ്ടിചേഷ്ടാഭിഃ.
കിഞ്ചിത് പ്രവേപിതാംഗ–
സ്ത്വധോമുഖോ വീക്ഷതേ ച പാർശ്വാനി

ഗുരുസജ്ജമാനജിഹ്വഃ
ശ്യാവാസ്യഃ ശങ്കിതഃ പുരുഷഃ. 43

ഇവിടെ രണ്ട് ആര്യാപദ്യങ്ങൾ—

സ്വഭവം പരഭവമെന്നായ്
രണ്ടുവിധം ശങ്കയിങ്ങു കാണിക്കാം
അവയിൽ സ്വഭവത്തിനെയിഹ
കാണിപ്പൂ ദൃഷ്ടിചേഷ്ടകളാൽ.

തെല്ലൊന്നുടൽവിറ പൂണ്ടും
മുഖം കുനിച്ചും സ്വപാർശ്വമീക്ഷിച്ചും
നാവു കനത്തു പതിഞ്ഞും
വായ് കരുവാളിച്ചുമാം സശങ്കജനം.

4. അസൂയ

അസൂയാ നാമ നാനാപരാധദ്വേഷപരൈശര്യസൗഭാഗ്യമേധാവിദ്യാലീലാദിഭിർവിഭാവൈഃ സമുത്പദ്യതേ. തസ്യാശ്ച പരിഷദി ദോഷപ്രഖ്യാപനഗുണോപഘാതേർഷ്യാചക്ഷുഃപ്രദാനാധോമുഖഭ്രൂകുടീക്രിയാവജ്ഞാനകുത്സനാദിഭിരാനുഭാവൈരഭിനയാഃ പ്രയോക്തവ്യഃ. 44

അസൂയ എന്നത് അനേകം അപരാധങ്ങൾ, ദ്വേഷം, അന്യന്റെ ഐശ്വര്യം, സൌഭാഗ്യം, ബുദ്ധി, വിദ്യാവിലാസം തുടങ്ങിയ വിഭാവങ്ങളാൽ ജനിക്കുന്നു. സഭയിൽ വെച്ചു ദോഷങ്ങൾ വിളിച്ചുപറയുക, ഗുണങ്ങളെ അപലപിക്കുക, ഈർഷ്യയോടെ നോക്കുക, മുഖം താഴ്ത്തുക, പുരികം വളയ്ക്കുക, അനാദരം നടിക്കുക, കൊഞ്ഞനം കാട്ടുക മുതലായ അനുഭാവങ്ങളെക്കൊണ്ട് അസൂയ അഭിനയിക്കണം.

അത്രാര്യേ ഭവതഃ—

പരസൌഭാഗ്യേശ്വരതാ—
മേധാലീലാസമുച്ഛ്റയാൽ ദൃഷ്ട്വാ
ഉത്പദ്യതേഹ്യസൂയാ
കൃതാപരാധോ ഭാവേദ്യശ്ച.

ഭ്രുകുടികുടിലോത്ക്കടമുഖൈഃ
സേർഷ്യാക്രോധപരിവൃത്തനേത്രൈശ്ച
ഗുണനാശനവിദ്വേഷൈ—
സ്തത്രാഭിനയഃ പ്രയോക്തവ്യഃ. 45

ഇവിടെ രണ്ട് ആര്യാപദ്യങ്ങൾ—

ഐശ്വര്യം സൌഭാഗ്യം
മേധ വിലാസങ്ങളിവയെഴുന്നോരെ
അപരാധിയെയും കണ്ടാ—
ലസൂയയുണ്ടാം മനസ്സിങ്കൽ.

പുരികം വളച്ചുമതിയായ്
ക്രോധിച്ചും കണ്ണുരുട്ടിയുമസൂയ
നന്മ കൊടുത്തും ദ്വേഷം
കാണിച്ചുംതാൻ നടിക്കേണം.

5. മദം

മദോ നാമ മദ്യോപയോഗാദുത്പദ്യതേ. സ ച ത്രിവിധഃ പഞ്ചവിധഭാവശ്ച. 46

മദമെന്നതു മദ്യോപയോഗംകൊണ്ടുണ്ടാവുന്നു. അതു മൂന്നു വിധമുണ്ട്. അതിന്നു അഞ്ചു സ്വഭാവമുണ്ട്.

അത്രാര്യാ ഭവന്തി—

ത്രിവിധസ്തു മദഃ കാര്യ—
സ്തരുണോ മദ്ധ്യസ്തഥാവകൃഷ്ടശ്ച
കരണം പഞ്ചവിധം സ്യാ—
ത്തസ്യാഭിനയേ പ്രയോക്തവ്യം.
കശ്ചിന്മത്തോ ഗായതി
രോദിതി കശ്ചിത്തഥാ ഹസതി കശ്ചിത്
പരുഷവചനാഭിധായീ
കശ്ചിത് കശ്ചിത്തഥാ സ്വപിതി.
ഉത്തമസത്ത്വഃ ശേതേ
ഹസതി ച ഗായതി ച മദ്ധ്യമപ്രകൃതിഃ
പരുഷവചനാഭിധായീ
രോദിത്യപി ചാധമപ്രകൃതിഃ.
സ്മിതമധുരവദനരാഗോ
ഹൃഷ്ടതനുഃ കിഞ്ചിദാകുലിതവാക്യഃ
സുകുമാരാവിദ്ധഗതി
സ്തരുണമദസ്തൂമപ്രകൃതിഃ.
സ്ഖലിതാഘൂർണ്ണിതനയനഃ
സ്രസ്തവ്യാകുലിതബാഹുവിക്ഷേപഃ
കുടിലവ്യാവിദ്ധഗതിർ—
ഭവതി മദേ മദ്ധ്യമപ്രകൃതിഃ
നഷ്ടസ്മൃതിർഹതഗതി—
ശ്ഛർദ്ദിതഹിക്കാകഫൈഃ സുബീഭത്സഃ
ഗുരുസജ്ജമാനജിഹ്വോ
നിഷ്ഠീവതി ചാധമപ്രകൃതിഃ.
രംഗേ പിബതഃ കാര്യാ
മദവൃദ്ധിർനാട്യയോഗമാസാദ്യ
കാര്യോ മദക്ഷയോ വൈ
യഃ ഖലു പീത്വാ പ്രവിഷ്ടഃ സ്യാത്.

സന്ത്രാസാച്ഛോകാദ്വാ
ഭയാത് പ്രഹർഷാച്ച കാരണോപഗതഃ
ഉത്ക്രമ്യാപി ച കാര്യോ
മദപ്രണാശഃ ക്രമാത്തജ്ഞൈഃ.
ഏഭിർഭാവവിശേഷൈർ
മദോ ദ്രുതം സമ്പ്രണാശമുപയാതി
അഭ്യുദയസുഖൈർവാക്യൈ–
ര്യഥൈവ ശോകഃ ക്ഷയം യാതി. 47

ഇവിടെ ആര്യാപദ്യങ്ങളുണ്ട്–

കാട്ടാം മൂന്നുവിധം മദ–
മുൽക്കൃഷ്ടം മദ്ധ്യമം നികൃഷ്ടമതും
അഞ്ചുതരമതിന്നഭിനയ–
വിധിയിൽക്കാട്ടേണ്ട മട്ടുണ്ടാം.
പാടുമൊരാൾ മദമാർന്നാൽ
കേഴുമൊരാളാവിധം ചിരിക്കുമൊരാൾ
പരുഷങ്ങളോതിടുമൊരാൾ
കിടന്നുറങ്ങുന്നു പിന്നെയൊരാൾ.
ഉത്തമചിത്തനുറങ്ങും
മദ്ധ്യമനായോൻ ചിരിച്ചിടും പാടും
പരുഷവചനങ്ങൾ ചൊല്ലും
കരയും പലമട്ടിലങ്ങധമൻ.
മധുരമുഖനായ് ചിരിക്കും
പുളകംകൊള്ളും കഥിക്കുമാകുലമായ്
ലളിതം പ്രാഞ്ചി നടന്നിടു–
മുത്തമനുൽക്കൃഷ്ടമദമാർന്നാൽ.
ഇടറിക്കണ്ണുചുഴറ്റി–
ക്കൈകളുലച്ചവ്യവസ്ഥമായ് വീശി
കുടിലമിഴഞ്ഞു നടക്കും
മദ്ധ്യമനിടമട്ടിൽ മദമാർന്നാൽ.
ഛർദ്ദിച്ചെക്കിട്ടം പൂ–
ണ്ടോർമ്മയകന്നും മറിഞ്ഞുവീണുമഹോ
പറ്റിക്കനത്തനാക്കൊടു–
മധമൻ തുപ്പും മദം പൂണ്ടാൽ.
നാടകരംഗത്തിൽക്കൂടി
തുടരുകിൽ മദവ്യദ്ധിതാൻ നടിക്കേണം
കാട്ടുക മദക്ഷയംതാൻ
കുടിച്ചശേഷം പ്രവേശിക്കിൽ.

സന്ത്രാസമോ ഭയമതോ
സന്താപമതോ പ്രഹർഷമതുതാനോ
ഉണ്ടായാൽപ്പെട്ടെന്നും
മദപ്രണാശം നടിച്ചീടാം.
ഈ വക ഭാവം വന്നാൽ
മദം പൊടുന്നനെ നശിച്ചുപോയിടും
അഭ്യുദയസുഖം വന്നാൽ
ശോകം ത്വരിതം നശിച്ചിടും പോലെ.

6. ശ്രമം

ശ്രമോ നാമ അധ്വവ്യായാമസേവനാദിഭിർവിഭാവൈഃ സമുത്പദ്യതേ. തത്ര ഗാത്രപരിമർദ്ദനസംവാഹനനിശ്വസിത വിജൃംഭിതമന്ദപദോത്ക്ഷേപണനയനവദനവികൂണനസീത്ക്കാരാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. 48

ശ്രമമെന്നതു വഴിനടത്തം ശരീരവ്യായാമം മുതലായ വിഭാവങ്ങളാൽ ഉണ്ടാകുന്നു. ദേഹം തിരുമ്മുക, ഉഴിയുക, നെടുവീർപ്പിടുക, കോട്ടുവായിടുക, മെല്ലെ അടിവെച്ചു നടക്കുക, കണ്ണു ചുളുക്കുക, മുഖം കോട്ടുക, സീൽക്കാരം ചെയ്യുക തുടങ്ങിയ അനുഭാവങ്ങൾകൊണ്ടു ശ്രമം അഭിനയിക്കണം.

അത്രാര്യാ—

നൃത്താദ്ധ്വവ്യായാമാ—
ന്നരസ്യ സഞ്ജായതേ ശ്രമോ നാമ
നിഃശ്വാസഖേദശമനൈ
സ്തസ്യാഭിനയഃ പ്രയോക്തവ്യഃ. 49

ഇവിടെ ഒരു ആര്യാപദ്യം—

നൃത്തം വ്യായാമം വഴി
നടയെന്നിവയാൽ ശ്രമം ഭവിച്ചീടും
വീർത്തും വേദന തീർത്തും
കാണിക്കേണം ശ്രമാഭിനയം.

7. ആലസ്യം

ആലസ്യം നാമ സ്വഭാവഖേദശ്രമവ്യാധിസൌഹിത്യഗർഭാദിഭിർവിഭാവൈഃ സമുത്പദ്യതേ സ്ത്രീനീചാനാം. തദഭിനയേത് സർവകർമ്മാനഭിലാഷശയനാസനനിദ്രാതന്ദ്രീസേവനാദിഭിരനുഭാവൈഃ. 50

ആലസ്യം എന്നതു ജനനാലുള്ള സ്വഭാവം, ദുഃഖം, ക്ഷീണം, രോഗം, ഭക്ഷണാദി സംതൃപ്തി, ഗർഭഭാരം മുതലായ വിഭാവങ്ങളാൽ ഉണ്ടാവുന്നു. സ്ത്രീകൾക്കും അധമപ്രകൃതികൾക്കുമാണ് അതുണ്ടാവുക. അത് അഭിനയിക്കേണ്ടത്, ഒരു പ്രവൃത്തിക്കും ഉത്സാഹമില്ലായ്മ, കിടക്കുക, ഇരിക്കുക, ഉറങ്ങുക, മടികാണിക്കുക മുതലായ അനുഭാവങ്ങൾകൊണ്ടാണ്.

അത്രാര്യാ—

ആലസ്യം ത്വഭിനേയം
ഖേദോപഗതം സ്വഭാവജം ചാപി

ആഹാരവർജ്ജിതാനാ—
മാരംഭാണാമനാരംഭാത്. 51

ഇവിടെ ഒരു ആര്യാപദ്യം—

ആലസ്യമഭിനയിക്കുക
ഖേദജമായും സ്വഭാവജമതായും
ആഹാരമൊഴികെ യാതൊരു
തൊഴിലും ചെയ്യാനൊരുങ്ങാതെ.

8. ദൈന്യം

ദൈന്യം നാമ ദൌർഗ്ഗത്യമനസ്താപാദിഭിർവിഭാവൈഃ സമുത്പദ്യതേ. തസ്യാധൃതിശിരോരോഗഗാത്രഗൌരവാന്യമനസ്കതാമൃജാപരിമാർജ്ജനാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. 52

ദൈന്യമെന്നതു ദാരിദ്ര്യം മനസ്താപം മുതലായ വിഭാവങ്ങളാൽ സഞ്ജാതമാകുന്നു. അതിൻെറ അഭിനയം, അസന്തോഷം, തലവേദന, ഉടലിനു കനം, മനസ്സുറയ്ക്കായ്ക, ദേഹം തലോടൽ മുതലായ അനുഭാവങ്ങളെക്കൊണ്ടു പ്രയോഗിക്കണം.

അത്രാര്യാ

ചിന്തൌൽസുക്യസമുത്ഥാ
ദുഃഖാദ്വാ ഭവതി ദീനതാ പുംസാം
സർവ്വമൃജാപരിഹാരൈർ—
വിവധോഭിനയോ ഭവേത്തസ്യാഃ 53

ഇവിടെ ഒരു ആര്യാപദ്യം—

ചിന്തൌത്സുക്യാദികളാൽ
ദുഃഖത്താലോ ഭവിച്ചിടും ദൈന്യം
ഉടലാകെത്തടവിപ്പല
വിധമായുമതിങ്ങഭിനയിക്കാം.

9. ചിന്ത

ചിന്ത നാമ ഐശ്വര്യഭ്രംശേഷ്ടദ്രവ്യാപഹാരദാരിദ്ര്യാദിഭിർവിഭാവൈരുത്പദ്യതേ. തമഭിനയേന്നിഃശ്വസിതോച്ഛ്വസിതസന്താപധ്യാനാധോമുഖചിന്തനകാർശ്യാദിഭിരനുഭാവൈഃ. 54

ചിന്ത എന്നത് ഐശ്വര്യനാശം, ഇഷ്ടവസ്തുവിൻെറ അപഹരണം, ദാരിദ്ര്യം മുതലായ വിഭാവങ്ങളാൽ ഉണ്ടാവുന്നു. നെടുവീർപ്പ്, നിശ്വാസം, സന്താപം, മനോരാജ്യം, മുഖംതാഴ്ത്തിയിരുന്നു ചിന്തിയ്ക്കൽ, ശരീരകാർശ്യം തുടങ്ങിയ അനുഭാവങ്ങളെക്കൊണ്ട് അതിനെ അഭിനയിക്കണം.

അത്രാര്യേ ഭവതഃ

ഐശ്വര്യഭ്രംശേഷ്ട—
ദ്രവ്യക്ഷയജാ ബഹുപ്രകാരാ തു

ഹൃദയവിതർക്കോപഗതാ
ചിന്താ നൃണാം സമുദ്ഭവതി.
സോച്ഛ്വാസൈർനിഃശ്വസിതൈഃ
സന്താപൈശ്ചൈവ ഹൃദയശൂന്യതയാ
അഭിനേതവ്യാ ചിന്താ
മൃജാവിഹീനൈരധൃത്യാ ച. 55

ഇവിടെ രണ്ടാര്യാപദ്യങ്ങൾ—

ഐശ്വര്യഭ്രംശത്താ—
ലിഷ്ടദ്രവ്യത്തെയപഹരിക്കുകയാൽ
ഹൃദയവിതർക്കത്തോടെ
ചിന്ത വരാം വിവിധരൂപത്തിൽ.
നിശ്വാസോച്ഛ്വാസ്സങ്ങളു—
മുൾത്താപം ശൂന്യഹൃദയഭാവമതും
മെയ്തടവായ്കയുമധൃതിയു—
മഭിനയ മാർഗ്ഗങ്ങൾ ചിന്തയതിൽ.

10. മോഹം

മോഹോ നാമ ദൈവോപഘാതവ്യസനാഭിഘാതവ്യാധി ഭയാവേഗപൂർവ്വവൈരാനുസ്മരണാദിഭിർവിഭാവൈഃ സമുത്പദ്യതേ. തസ്യ നിശ്ചൈതന്യഭ്രമണപതനാഘൂർണ്ണനാദർശനാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. 56

മോഹം എന്നതു ദൈവത്തിൻെറയോ, ആപത്തുകളുടെയോ ആഞ്ഞടി, രോഗം, ഭയസംഭ്രമം, പഴയ വൈരത്തിൻെറ ഓർമ്മ തുടങ്ങിയ വിഭാവങ്ങളാൽ ഉണ്ടാകുന്നു. അതു ബോധക്ഷയം, തലചുറ്റൽ, വീഴ്ച, കിടന്നുരുളൽ, കാണാതിരിയ്ക്കൽ മുതലായ അനുഭാവങ്ങളെക്കൊണ്ട് അഭിനയിക്കപ്പെടേണ്ടതാണ്.

അത്ര ശ്ലോകസ്താവദാര്യാച—

അസ്ഥാനേ തസ്കരാൻ ദൃഷ്ട്വാ
ത്രാസനൈർവ്വിവിധൈരപി
തത്പ്രതീകാരശൂന്യസ്യ
മോഹഃ സമുപജായതേ.
വ്യസനാഭിഘാതഭയപൂർ—
വ്വവൈരസംസ്മരണരോഗജോ മോഹഃ
സർവ്വേന്ദ്രിയസമ്മോഹാ—
ത്തസ്യാഭിനയഃ പ്രയോക്തവ്യഃ 57

ഇവിടെ ഒരു ശ്ലോകവും ആര്യാപദ്യവും—

ഓർക്കാതെ കള്ളനെക്കാൺകി—
ലേറ്റം പേടിപ്പെടുത്തുകിൽ
പരിഹാരങ്ങൾ കാണായ്കിൽ
മോഹമങ്ങുളവായ്വരും.

വ്യസനമൊടാഞ്ഞടി ഭയവും
മുൻപകയുടെയോർമ്മരോഗമെന്നിവയാൽ
ഉണ്ടാം മോഹം കാട്ടുക
സർവ്വേന്ദ്രിയവർഗ്ഗമോഹത്താൽ.

11. സ്മൃതി

സ്മൃതിനാമ സുഖദുഃഖകൃതാനാം ഭാവാനാമനുസ്മരണം. സാ ച സ്വാസ്ഥ്യജഘന്യരാത്രിനിദ്രാച്ഛേദസമാനദർശനോദാഹരണചിന്ത്യാഭ്യാസാദിഭിർവിഭാവൈഃ സമുത്പദ്യതേ. താമഭിനയേച്ഛിരഃകമ്പനാവലോകനഭ്രൂസമുന്നമനാദിഭിരനുഭാവൈഃ. 58

സ്മൃതി എന്നതു സുഖാനുഭവങ്ങളേയോ ദുഃഖാനുഭവങ്ങളേയോ ഓർമ്മിയ്ക്കലാണ്. അതു സ്വസ്ഥമായിരിക്കുക, തലേന്നാൾ രാത്രി ഉറക്കമില്ലാതിരിക്കുക, സദൃശ്യങ്ങളെ കാണുക, ഉദാഹരണങ്ങളെപ്പറ്റി ആലോചിക്കുക, ഉരുവിടുക മുതലായ വിഭാവങ്ങളാൽ ഉണ്ടാവുന്നു. തലയാട്ടുക, നോക്കുക, പുരികം പൊക്കുക തുടങ്ങിയ അനുഭാവങ്ങളെക്കൊണ്ടാണത് അഭിനയിക്കുക.

അത്രാര്യേ ഭവതഃ—

സുഖദുഃഖമതിക്രാന്തം
തഥാ മതിവിഭാവിതം യഥാവൃത്തം
ചിരവിസ്മൃതം സ്മരതി യഃ
സ്മൃതിമാനിതി വേദിതവ്യോസൌ.
സ്വാസ്ഥ്യാഭ്യാസസമുത്ഥാ
ശ്രുതിദർശനസംഭവാ സ്മൃതിർനിപുണൈഃ
ശിരഉദ്വാഹനകമ്പൈർ
ഭ്രൂക്ഷേപൈശ്ചാഭിനേതവ്യാ. 59

ഇവിടെ രണ്ടാര്യാപദ്യങ്ങൾ—

സുഖദുഃഖങ്ങൾ, കഴിഞ്ഞവ
യകമേതങ്ങിയവ, പണ്ടിയന്നവിധം
ചിരവിസ്മൃതങ്ങളോർമ്മി—
ക്കുന്നതുതാൻ സ്മൃതിയതാം ഭാവം.
സ്മൃതിയുണ്ടാം സ്വസ്ഥതയതി—
ലഭ്യാസത്തിൽ, ശ്രവിക്കുകിൽ, കാൺകിൽ
തല പൊക്കുക മേൽ നോക്കുക
ചില്ലി വളയ്ക്കയുമഭിനയങ്ങൾ.

12. ധൃതി

ധൃതിർനാമ ശൌര്യവിജ്ഞാനശ്രുതിവിഭവശൌചാചാരഗുരുഭക്ത്യധികമനോരഥാർത്ഥലാഭക്രീഡാദിഭിർവിഭാവൈഃ സമുത്പദ്യതേ. താമഭിനയേത് പ്രാപ്താനാം വിഷയാണാമുപഭോഗാദപ്രാപ്താതീതോപഹതവിനഷ്ടാനാമനനുശോചനാദിഭിരനുഭാവൈഃ. 60

ധൃതി എന്നതു ശൌര്യം, വിജ്ഞാനം, വേദപരിചയം, ധനസമൃദ്ധി, ജീവിതപരിശുദ്ധി, ധർമ്മനിഷ്ഠ, ഗുരുഭക്തി, കവിഞ്ഞ നിലയിൽ ആഗ്രഹിച്ച കാര്യം സാധിയ്ക്കൽ, വിനോദം മുതലായ വിഭാവങ്ങളാലുണ്ടാകുന്നു. കിട്ടിയ വിഷയങ്ങൾ അനുഭവിക്കുക, കിട്ടാത്തതോ മുമ്പു കഴിഞ്ഞതോ, കേടുവന്നതോ നശിച്ചതോ ആയ വിഷയങ്ങളെക്കുറിച്ചു കുണ്ഠിതപ്പെടാതിരിക്കുക മുതലായ അനുഭാവങ്ങളെക്കൊണ്ട് അതഭിനയിക്കണം.

ആത്രാര്യേ ഭവതഃ—

വിജ്ഞാനശൌചവിഭവ—
ശ്രുതിശക്തിസമുത്ഭവാ ധൃതിഃ സദ്ഭിഃ
ഭയശോകവിഷാദാദ്യൈ
രഹിതാ തു സദാ പ്രയോക്തവ്യാ.
പ്രാപ്താനാമുപഭോഗഃ
ശബ്ദരസസ്പർശരൂപഗന്ധാനാം
അപ്രാപ്തൈശ്ച ന ശോകോ
യസ്യാം ഹി ഭാവേദ്ധൃതിഃ സാ തു. 61

ഇവിടെ രണ്ടാര്യാപദ്യങ്ങൾ—

ധൃതിയുണ്ടാം വിജ്ഞാനം
ശ്രുതി വിഭവം ശുദ്ധി ശക്തിയിവമൂലം
ഭയശോകവിഷാദാദിക—
ളൊഴിവാക്കിത്താനതു നടിപ്പൂ.
കിട്ടുന്ന രൂപശബ്ദ—
സ്പർശരസാമോദമിങ്ങനുഭവിച്ചും
കിട്ടാത്തതിലഴലാതെയു—
മേതുണ്ടതുതന്നെ ധൃതിഭാവം.

13. വ്രീഡ

വ്രീഡാ നാമ അകാര്യകരണാത്മികാ. സാ ച ഗുരുവ്യതിക്രമണാവജ്ഞാനപ്രതിജ്ഞാനിർവഹണകൃതപ്രത്യാദിഷ്ടപശ്ചാത്താപാദിഭിർവിഭാവൈഃ സമുത്പദ്യതേ. താം നിഗൂഢവദനാധോമുഖവിചിന്തനോർവ്വീലേഖനവസ്ത്രാംഗുലീയകസ്പർശനനഖനികൃന്തനാദിഭിരനുഭാവൈരഭിനയേത്. 62

വ്രീഡ എന്നത് പാടില്ലാത്ത കാര്യം ചെയ്തതുമൂലം ഉണ്ടാകുന്നതാണ്. അതിൻെറ വിഭാവങ്ങൾ, ഗുരുക്കന്മാരെ തെറ്റിനടക്കുക, അവരെ അനാദരിക്കുക, പ്രതിജ്ഞ നിർവഹിക്കാൻ സാധിക്കാതെ വരുക, താൻ ചെയ്തതിനെ നിരസിക്കുക, പശ്ചാത്തപിക്കുക മുതലായവയാണ്. മുഖം മറയ്ക്കുക, തല താഴ്ത്തുക, ചിന്തയിൽ മുഴുകുക, നിലം വരയ്ക്കുക, വസ്ത്രത്തിന്മേലും മോതിരത്തിന്മേലും തിരുപ്പിടിക്കുക തുടങ്ങിയ അനുഭാവങ്ങളെക്കൊണ്ടുവേണം അഭിനയിക്കുവാൻ.

അത്രാര്യേ ഭവതഃ—

കിഞ്ചിദകാര്യം കുർവ്വൻ
യോ ഹി നരോ ദൃശ്യതേ ശുചിഭിരന്യൈഃ.

പശ്ചാത്താപേന യുതോ
വ്രീഡിത ഇതി വേദിതവ്യോസൌ.
ലജ്ജാനിഗൂഢവദനോ
ഭൂമിം വിലിഖൻ നഖാംശ്ച വിനികൃന്തൻ
വസ്ത്രാംഗുലീയകാനാം
സംസ്പർശം വ്രീഡിതഃ കുര്യാത്. 63

ഇവിടെ രണ്ടാര്യാപദ്യങ്ങൾ—

അരുതാത്തതു താൻ ചെയ്തതു
പരർ നല്ലവർ കണ്ടുവെന്നു വന്നിടവേ
വരുമൊരു പശ്ചാത്താപം
കരുതിടുവിൻ വ്രീഡയാം ഭാവം
നാണിച്ചു തല കുനിച്ചും
നിലം വരച്ചും നഖങ്ങൾ ഖണ്ഡിച്ചും
തുകിൽമോതിരങ്ങൾ തൊട്ടും
കാണിക്കാം വ്രീഡയാം ഭാവം.

14. ചപലത

ചപലതാ നാമ രാഗദ്വേഷമാത്സര്യാമർഷേർഷ്യാപ്രതികൂലാദിഭിർവിഭാവൈഃ സമുത്പദ്യതേ. തസ്യാശ്ച വാക്പാരുഷ്യനിർഭർത്സനവധബന്ധസമ്പ്രഹാരതാഡനാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. 64

ചപലത എന്നതു രാഗം ദ്വേഷം മാത്സര്യം അമർഷം ഈർഷ്യ പ്രാതികൂല്യം മുതലായ വിഭാവങ്ങളാൽ സമുൽപന്നമാകുന്നു. ശകാരം അധിക്ഷേപം വധം ബന്ധനം യുദ്ധം പ്രഹാരം മുതലായ അനുഭാവങ്ങളെക്കൊണ്ട് അതഭിനയിക്കണം.

അത്രാര്യാ ഭവതി—

അവിമൃശ്യ തു യഃ കാര്യം
പുരുഷോ വധതാഡനം സമാരഭതേ
അവിനിശ്ചിതകാരിത്വാത്
സ തു ഖലു ചപലോ വിബോദ്ധവ്യഃ. 65

ഇവിടെ ഒരാര്യാപദ്യം—

ആലോചന കൂടാതവ—
നാരംഭിക്കുന്നു താഡനം വധവും
അവനാണറിയുക ചപലൻ
കാര്യമുറയ്ക്കാതെ ചെയ്യുകയാൽ.

15. ഹർഷം

ഹർഷോ നാമ മനോരഥലാഭേഷ്ടജനസമാഗമനമനഃപരിതോഷദേവ ഗുരുരാജഭർത്തൃ പ്രസാദഭോജനാച്ഛാദനലാഭോപഭോഗാദിഭിർവിഭാവൈഃ സമുദ്പദ്യതേ. തമഭിനയേന്നയനവദനപ്രസാദ പ്രിയഭാഷണാലിംഗന കണ്ടകിത പുളകിതാസ്രസ്വേദാദിഭിരനുഭാവൈഃ. 66

ഹർഷം എന്നത് ആഗ്രഹം സാധിക്കുക, ഇഷ്ടജനങ്ങളുമായി കൂടിച്ചേരുക, മനസ്സന്തോഷമുണ്ടാവുക, ദേവൻ, ഗുരു, രാജാവ്, സ്വാമി എന്നിവരുടെ പ്രസാദം ലഭിക്കുക, ഉണ്ണാനുമുടുക്കാനും കിട്ടുക, അവയനുഭവിക്കുക തുടങ്ങിയ വിഭാവങ്ങളെക്കൊണ്ടുണ്ടാവുന്നു. കണ്ണും മുഖവും തെളിയുക, പ്രിയവചനം പറയുക, ആലിംഗനം ചെയ്യുക, കോൾമയിർക്കൊള്ളുക, കണ്ണീർ വാർക്കുക, വിയർക്കുക തുടങ്ങിയ അനുഭാവങ്ങളെക്കൊണ്ട് അത് അഭിനയിക്കണം.

അത്രാര്യേ ഭവതഃ—

അപ്രാപ്യേ പ്രാപ്യേ വാ
ലബ്ധേർത്ഥേ പ്രിയസമാഗമേ വാപി
ഹൃദയമനോരഥലാഭേ
ഹർഷഃ സഞ്ജായതേ പുംസാം.
നയനവദനപ്രസാദ—
പ്രിയഭാഷാലിംഗനൈശ്ച രോമാഞ്ചൈഃ
ലളിതൈശ്ചാംഗവിഹാരൈഃ
സേദാദ്യൈരഭിനയസ്തസ്യ. 67

ഇവിടെ രണ്ടാര്യാപദ്യങ്ങൾ—

അപ്രാപ്യം പ്രാപ്യം താൻ
പ്രാപിക്കുകിലർത്ഥ, മിഷ്ടരൊടു ചേർന്നാൽ
ഹൃദയാഭിലാഷമെത്തുകി—
ലുണ്ടാം മർത്ത്യർക്കലം ഹർഷം.
കണ്ണും മുഖവും തെളിയുക
പുണരുക, തൂമൊഴിയുരയ്ക്ക, രോമാഞ്ചം
ലളിതാംഗന്യാസമതും
വിയർപ്പുമായിട്ടഭിനയിയ്ക്ക.

16. ആവേഗം

ആവേഗോ നാമ ഉത്പ്പാതവാതവർഷാഗ്നികുഞ്ജരോദ്ഭ്രമണപ്രിയാ പ്രിയശ്രവണ പ്രകൃതിവ്യസനാഭിഘാതാദിഭിർവിഭാവൈഃ സമുത്പദ്യതേ . തത്രോത്പാതകൃതോ നാമ വിദ്യുദുല്ക്കാനിർഘാതപ്രപതനചന്ദ്രസൂര്യോപരാഗകേതുദർശനകൃതഃ. തമഭിനയേത് സർവ്വാംഗസ്രസ്തതാവൈമനസ്യമുഖവൈവർണ്ണ്യവിഷാദവിസ്മയാദിഭിഃ. വാതകൃതം പുനരവകുണ്ഠനാക്ഷിപരിമാർജ്ജനവസ്ത്രസംഗ്രഹണത്വരിതഗമനാദിഭിഃ. വർഷകൃതം പുനഃ സർവ്വാംഗസമ്പീഡനപ്രധാവനച്ഛന്നാശ്രയമാർഗ്ഗണാദിഭിഃ. അഗ്നികൃതം നാമ ധൂമാകുലനേത്രതാംഗസങ്കോചനവിധൂനനാതിക്രാന്താപക്രാന്താദിഭിഃ. കുഞ്ജരോദ്ഭ്രമണകൃതം നാമ ത്വരിതാപസർപ്പണചഞ്ചലഗമനഭയസ്തംഭവേപഥുപശ്ചാദവലോകനവിസ്മയാദിഭിഃ. പ്രിയശ്രവണകൃതം നാമാഭ്യുത്ഥാനാലിംഗനവസ്ത്രാഭരണപ്രദാനാശ്രുപുളകിതാദിഭിഃ. അപ്രിയശ്രവണകൃതം നാമ **ഭൂമി**പതനവിഷമവിവർത്തനപരിധാവന വിലാപനാക്രന്ദനാദിഭിഃ.

പ്രകൃതിവ്യസനകൃതം നാമ സഹസാപസർപ്പണശസ്ത്രചർമ്മവർമ്മ ധാരണഗജതുരഗരഥാരോഹണസമ്പ്രഹരണാദിഭിഃ.

ഏവമഷ്ടവികല്പോയ–
മാവേഗഃ സംഭ്രമാത്മകഃ
സ്ഥൈര്യേണോത്തമമദ്ധ്യാനാം
നീചാനാം ചാപസർപ്പണൈഃ. 68

ആവേഗം എന്നത് ഉൽപ്പാതം, കൊടുങ്കാറ്റ്, പെരുമഴ, തീപ്പിടുത്തം, ആനയോട്ടം, പ്രിയാപ്രിയശ്രവണം, പൌരക്ഷോഭം മുതലായ കാരണങ്ങളാൽ സമുൽപന്നമാകുന്നു. അവയിൽ ഉൽപാദകൃതമെന്നു പറയുന്നത്, ഇടിമിന്നൽ, കൊള്ളിമീൻചാട്ടം, ഇടിമുഴക്കം, ചന്ദ്രഗ്രഹണം, ധൂമകേതു എന്നിവയുടെ ദർശനത്താലുണ്ടാകുന്ന ആവേഗമാണ്. അതിൻെറ അഭിനയം, സർവ്വാവയവങ്ങളും കുഴയുക, മനസ്സിൽ വല്ലായ്മ തോന്നുക, മുഖത്തിൻെറ നിറം മാറുക, ദുഃഖിക്കുക, അത്ഭുതപ്പെടുക എന്നിവ കൊണ്ടാണ്. കൊടുങ്കാറ്റുകൊണ്ടുണ്ടാകുന്ന ആവേഗത്തിൻെറ അഭിനയം, മൂടിപ്പുതയ്ക്കുക, കണ്ണു തിരുമ്മുക, വസ്ത്രമൊതുക്കിപ്പിടിക്കുക, വേഗം നടക്കുക എന്നിവകൊണ്ടാണ്. മഴകൊണ്ടുണ്ടാവുന്ന ആവേഗത്തിൻെറ അഭിനയം മെയ്യിലാകെ വേദന നടിക്കുക, ഓടുക, മഴ തട്ടാത്ത സ്ഥലം തേടുക മുതലായവകൊണ്ടാണ്. തീപ്പിടുത്തംകൊണ്ടുള്ള ആവേഗത്തിൻെറ അഭിനയം, പുകയേറ്റു കണ്ണു കലങ്ങുക, ഉടൽ ചുളുക്കുക, കുടയുക, ചാടുക, ഓടുക തുടങ്ങിയവകൊണ്ടാണ്. ആനയോട്ടം കൊണ്ടുള്ള ആവേഗത്തിൻെറ അഭിനയം, കുതിച്ചുപായുക, അങ്ങുമിങ്ങും പതറുക, പേടിച്ചമ്പരക്കുക, വിറയ്ക്കുക, തിരിഞ്ഞുനോക്കുക, അത്ഭുതപ്പെടുക മുതലായവ കൊണ്ടാണ്. പ്രിയവൃത്താന്തം കേട്ടിട്ടുണ്ടാകുന്ന ആവേഗത്തിൻെറ അഭിനയം, എതിരേൽക്കുക, ആലിംഗനം ചെയ്യുക, വസ്ത്രവും ആഭരണവും കൊടുക്കുക, കോൾമയിർക്കൊള്ളുക മുതലായവകൊണ്ടാണ്. അപ്രിയശ്രവണംകൊണ്ടുണ്ടാവുന്ന ആവേഗത്തിൻെറ അഭിനയം, നിലത്തുവീഴുക, കിടന്നുരുളുക, ഓടുക, കരയുക, നിലവിളിക്കുക മുതലായവകൊണ്ടാണ്. പൌരക്ഷോഭത്താലുണ്ടാകുന്ന ആവേഗത്തിൻെറ അഭിനയം, കുതിച്ചോടിപ്പോവുക, വാളും പരിചയും ചട്ടയും ധരിക്കുക, ആനപ്പുറത്തും കുതിരയിന്മേലും തേരിലും കയറുക, യുദ്ധംചെയ്യുക മുതലായവകൊണ്ടാണ്.

ഈ മട്ടിലെട്ടുവിധമാ–
ണാവേഗം സംഭ്രമാത്മകം
മദ്ധ്യമോത്തമർ നിന്നീടു–
മുറച്ചധമരോടിടും.

അത്രാര്യേ ഭവതഃ–

അപ്രിയനിവേദനാദ്വാ
ശ്രവണാദവധീരിതാരിവചനസ്യ
ശസ്ത്രക്ഷേപത്രാസാ–
ദാവേഗോ നാമ സംഭവതി.

അപ്രിയനിവേദനാദ്യോ
വിഷാദഭാവാശ്രയോനുഭാവോസ്യ
സഹസാരിദർശനാച്ചേത്
പ്രഹരണപരിഘട്ടനൈഃ കാര്യഃ. 69

ഇവിടെ രണ്ടാര്യാപദ്യങ്ങൾ—

അപ്രിയമറിയുകയാലോ
വിഗണിച്ചോരു ശത്രുവിൻെറ മൊഴികേട്ടോ
ശസ്ത്രങ്ങളെബ്ഭയന്നോ
സമുൽഭവിക്കുന്നിതാവേഗം.
അപ്രിയമതോതിയെന്നാൽ
വിഷാദഭാവം നടിപ്പതനുഭാവം
അരികെക്കാണുകിലായുധ—
മുടനെയെടുത്തങ്ങെതിർപ്പതനുഭാവം.

17. ജഡത

ജഡതാ നാമ സർവ്വകാര്യാപ്രതിപത്തിഃ. ഇഷ്ടാനിഷ്ടശ്രവണദർശനവ്യാധ്യാദിഭിർവിഭാവൈഃ സമുത്പദ്യതേ. താമഭിനയേദകഥനാവഭാഷണതൂഷ്ണീംഭാവാനിമേഷ നിരീക്ഷണപരവശ ത്വാദിഭിരനുഭാവൈഃ. 70

ജഡത എന്നത് ഒന്നും മനസ്സിലാവാതിരിക്കൽ. ഇഷ്ടമോ അനിഷ്ടമോ കേട്ടാലും കണ്ടാലും രോഗബാധകൊണ്ടും മറ്റും അതുണ്ടാകുന്നു. മറുപടി പറയാതിരിക്കുക, തെറ്റിപ്പറയുക, മിണ്ടാതിരിക്കുക, കണ്ണിമയ്ക്കാതെ നോക്കുക, കുഴയുക ഇതൊക്കെ ജഡതയുടെ അനുഭാവങ്ങൾ.

അത്രാര്യാഭവതി—

ഇഷ്ടംവാനിഷ്ടം വാ
സുഖദുഃഖേ വാ ന വേത്തി യോ മോഹാത്
തൂഷ്ണീകഃ പരവശഗോ
ഭവതി സ ജഡസംജ്ഞിതഃ പുരുഷഃ. 71

ഇവിടെ ഒരാര്യാപദ്യം—

ഇഷ്ടവുമനിഷ്ടവും സുഖ
ദുഃഖങ്ങളുമാരറികയില്ല മോഹത്താൽ
മിണ്ടാതെ പാരവശ്യം
പൂണ്ടെഴുമവനേ ജഡതയുള്ളോൻ.

18. ഗർവ്വം

ഗർവ്വോ നാമ ഐശ്വര്യകുലരൂപയൌവനവിദ്യാബലധനലാഭാദിഭിർവിഭാവൈഃ സമുത്പദ്യതേ. തസ്യാസൂയാ വജ്ഞാധർഷണാനുത്തരദാനാ സംഭാഷണാംഗാവലോകനവി ഭ്രമാപഹസനവാക്പാരുഷ്യഗുരുവ്യതിക്രമണാധിക്ഷേപവചനവിച്ഛേദാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. 72

ഗർവ്വം എന്നതു പ്രഭുത്വം, വംശമഹിമ, സൌന്ദര്യം, യൌവനം, വിദ്യ, ബലം, ധനം മുതലായ വിഭാവങ്ങളാൽ ഉണ്ടാവുന്നു. അതിൻെറ അഭിനയം, അസൂയ, അനാദരം, അവഹേളനം, ഉത്തരം പറയാതിരിക്കുക, മിണ്ടാതിരിക്കുക, സ്വന്തം ഉടൽ നോക്കുക, പുച്ഛരിക്കുക, ശകാരിക്കുക, ഗുരുക്കന്മാരെ തെറ്റിനടക്കുക, നിന്ദിച്ചു പറയുക, ഇടയിൽക്കയറിപ്പറയുക മുതലായ അനുഭാവങ്ങളെക്കൊണ്ടു വേണ്ടതാണ്.

അത്രാര്യാ ഭവതി—

വിദ്യാവാപ്തേ രൂപാ—
ദൈശ്വര്യാദഥധനാഗമാദ്വാപി
ഗർവ്വഃ ഖലു നീചാനാം
ദൃഷ്ട്യംഗവിചാലനൈഃ കാര്യഃ. 73

ഇവിടെ ഒരാര്യാപദ്യം—

ഐശ്വര്യം സൌന്ദര്യം
പഠിപ്പു സമ്പത്തുമധികമെത്തുകയാൽ
നീചർക്കു ഗർവ്വമുണ്ടാ—
മിളക്കണം കണ്ണുമുടലുമതിൽ.

19. വിഷാദം

വിഷാദോ നാമ കാര്യാനിസ്തരണദൈവവ്യാപത്തിസമുത്ഥഃ. തമഭിനയേത് സഹായാന്വേഷണോപായ ചിന്തനോത്സാഹവിഘാതവൈമനസ്യനിശ്വസിതാദിഭിരനുഭാവൈരുത്തമമദ്ധ്യമാനാം. അധമാനാം തു പരിധാവനാലോകനമുഖശോഷണസൃക്വപരിലേഹനനിദ്രാനിശ്വസിതധ്യാനാദിഭിരനുഭാവൈഃ. 74

വിഷാദം എന്നതു കാര്യം നിർവ്വഹിക്കാൻ സാധിക്കാത്തതുകൊണ്ടോ ദൈവയോഗത്താൽ വന്നുചേർന്ന ആപത്തുകൾമൂലമോ ഉണ്ടാവുന്ന ഭാവമാണ്. അതിൻെറ അഭിനയം, ഉത്തമന്മാരെയും മദ്ധ്യമന്മാരെയും സംബന്ധിച്ചിടത്തോളം, സഹായം തേടുക, ഉപായം ചിന്തിക്കുക, ഉത്സാഹം കെടുക, മനസ്സു മന്ദിക്കുക, നെടുവീർപ്പിടുക തുടങ്ങിയ അനുഭാവങ്ങളെക്കൊണ്ടാണ്. അധമന്മാരുടെ കാര്യത്തിലാകട്ടെ, ഓടുക, നോക്കുക, വായ് വരളുക, കോൺവായ നക്കുക, ഉറങ്ങുക, നെടുവീർപ്പിടുക, ചിന്തയിലാണ്ടിരിക്കുക മുതലായ അനുഭാവങ്ങളെക്കൊണ്ടാണ്.

അത്രാര്യാശ്ലോകൌ—

കാര്യാനിസ്തരണാദ്വാ
ചൌര്യാഭിഗ്രഹണരാജദോഷാദ്വാ
ദൈവാദർത്ഥവിപത്തേർ—
ഭവതി വിഷാദഃ സദാ പുംസാം.

വൈചിത്ത്യോപായചിന്താഭ്യാം
കാര്യ ഉത്തമമദ്ധ്യമൈഃ
നിദ്രാനിശ്വസിതധ്യാനൈ—
രധമാനാം തു യോജയേത്. 75

ഇവിടെ ഒരാര്യാപദ്യവും ഒരു ശ്ലോകവും—

കർത്തവ്യം തീരാഞ്ഞാൽ
കളവുപിടിച്ചാൽ ക്ഷിതീശദോഷത്താൽ
ഉണ്ടാം വിഷാദ, മർത്ഥം
നശിക്കുകിൽദ്ദൈവയോഗത്താൽ.

മദ്ധ്യമോത്തമർ ചിന്തിക്കു–
മുപായം, മതികെട്ടിടും,
ഉറങ്ങിടും വീർക്കുമോർക്കു–
മധമന്മാർ വിഷാദിതർ.

20. ഔത്സുക്യം

ഔത്സുക്യം നാമ ഇഷ്ടജനവിയോഗാനുസ്മരണോദ്യാനദർശനാദിഭിർവിഭാവൈഃ സമുത്പദ്യതേ. തസ്യ ദീർഘനിശ്വസിതാധോമുഖവിചിന്തനനിദ്രാതന്ദ്രിയനാഭിലാഷാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ 76

ഔത്സുക്യമെന്നത് ഇഷ്ടജനങ്ങളുടെ വേർപാടിനെക്കുറിച്ചുള്ള വിചാരം, ഉദ്യാനദർശനം മുതലായ വിഭാവങ്ങളെക്കൊണ്ട് ഉണ്ടാവുന്നു. അതിന്ന്, നെടുവീർപ്പ്, തല താഴ്ത്തിയിരുന്നാലോചിക്കുക, ഉറക്കം, ആലസ്യം, കിടക്കുവാനുള്ള ആഗ്രഹം മുതലായ അനുഭാവങ്ങളെക്കൊണ്ട് അഭിനയം പ്രയോഗിക്കണം.

അത്രാര്യാ ഭവതി–

ഇഷ്ടജനസ്യ വിയോഗാ–
ദൌൽസുക്യം ജായതേ ഹ്യനുസ്മൃത്യാ
ചിന്താനിദ്രാതന്ദ്രീ
ഗാത്രഗുരുത്വൈരഭിനയോസ്യ. 77

ഇവിടെ ഒരാര്യാപദ്യം—

ഇഷ്ടരൊടു വേർപിരിയവേ
ജനിക്കുമനുചിന്തമൂലമൌത്സുക്യം
അഭിനയമതിന്നു ചിന്തയു–
മുറക്കവും ഗൌരവം മടിയും.

21. നിദ്ര

നിദ്രാ നാമ ദൌർബല്യശ്രമക്ലമമദാലസ്യചിന്താത്യാഹാരസ്വഭാവാദിഭിർവിഭാവൈഃ സമുത്പദ്യതേ. താമഭിനയേദ്വദനഗൌരവശരീരാവലോളനനേത്രഘൂർണ്ണനഗാത്രവിമർദ്ദവിജൃംഭണമാന്ദ്യോച്ഛ്വസിതസന്നഗാത്രതാക്ഷിനിമീലനാഭിരനുഭാവൈഃ. 78

നിദ്ര എന്നതു ബലക്കുറവു, ക്ഷീണം, തളർച്ച, മദം, ആലസ്യം, ചിന്ത, അതിഭക്ഷണം, സ്വഭാവം തുടങ്ങിയ വിഭാവങ്ങളാൽ ഉളവാകുന്നു. മുഖത്തിനു തൂക്കം, ദേഹം തലോടൽ, കണ്മണി മറിച്ചൽ, മൂരിനിവരൽ, കോട്ടുവായിടൽ, മന്ദത, നെടുവീർപ്പ് , ദേഹം കുഴച്ചൽ, കൺ ചിമ്മൽ തുടങ്ങിയ അനുഭാവങ്ങളെക്കൊണ്ട് അതഭിനയിക്കണം.

അത്രാര്യേ ഭവതഃ–

ആലസ്യാദ്ദൌർബല്യാത്
ക്ലമാച്ഛ്രമാച്ചിന്തനാത് സ്വഭാവാച്ച
രാത്രൌ ജാഗരണാദപി
നിദ്രാ പുരുഷസ്യ സംഭവതി.

താം മുഖഗൌരവഗാത്ര–
പ്രതിലോളനനയനമീലനജഡതൈഃ
ജൃംഭണഗാത്രവിമർദ്ദൈ
രനുഭാവൈരഭിനയേത് പ്രാജ്ഞഃ. 79

ഇവിടെ രണ്ടാര്യാപദ്യങ്ങൾ–

ആലസ്യം ദൌർബല്യം
ക്ലമം ശ്രമം ചിന്ത ശീലമെന്നിവയാൽ
പുരുഷന്നു നിദ്രയുണ്ടാം
രാത്രിയുറങ്ങാതിരുന്നാലും.
തലതൂക്കമുടലിനാട്ടം
കണ്ണടവും കോട്ടുവായ ജാഡ്യമതും
ഉടലിൻമർദ്ദന, മിവയാ–
ണനുഭാവം നിദ്ര കാണിപ്പാൻ.

22. അപസ്മാരം

അപസ്മാരോ നാമ ദേവയക്ഷനാഗബ്രഹ്മരാക്ഷസഭൂതപ്രേതപിശാചഗ്രഹണാനുസ്മരണോച്ഛിഷ്ടശൂന്യാഗാരസേവനാ ശുചികാലാന്തരാതിപാതധാതുവൈഷമ്യാദിഭിർവിഭാവൈഃ സമുത്പദ്യതേ. തസ്യ സ്ഫുരിതനിശ്വസിതോൽക്കമ്പിതധാവനപതനസ്വേദസ്തംഭനവദനഫേനഹിക്കാജിഹ്വാപരിലേഹനാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ. 80

അപസ്മാരമെന്നതു ദേവൻ, യക്ഷൻ, നാഗം, ബ്രഹ്മരാക്ഷസൻ, ഭൂതം, പ്രേതം, പിശാച് എന്നിവ ബാധിച്ചതായി തോന്നുക, ഉച്ഛിഷ്ടം കഴിക്കുക, ശൂന്യഗൃഹത്തിൽ പാർക്കുക, അശുദ്ധി, അകാലസഞ്ചാരം, ശരീരധാതുക്കളുടെ ഏറ്റക്കുറച്ചൽ മുതലായ കാരണങ്ങളാൽ ഉണ്ടാവുന്നു. വിറ, നെടുവീർപ്പ്, തുള്ളിച്ചാട്ടം, ഓട്ടം, വീഴ്ച, വിയർപ്പ്, അമ്പരപ്പ്, വായിൽനിന്നു നുരയും പതയും വരിക, എക്കിട്ടം, നാവു നീട്ടി നക്കുക മുതലായ അനുഭാവങ്ങളെക്കൊണ്ടു വേണം അപസ്മാരം അഭിനയിക്കുവാൻ.

അത്രാര്യേ ഭവതഃ–

ഭൂതപിശാചഗ്രഹണാ–
നുസ്മരണോച്ഛിഷ്ടശൂന്യഗൃഹഗമനാത്
കാലാന്തരാതിപാതാ–
ദശുചേശ്ച ഭവത്യപസ്മാരഃ.
സഹസാ ഭൂമൌ പതനം
പ്രവേപനം വദനഫേനമോക്ഷശ്ച
നിസ്സംജ്ഞാഭ്യുത്ഥാനം
രൂപാണ്യേതാന്യപസ്മാരേ. 81

ഇവിടെ രണ്ടാര്യാപദ്യങ്ങൾ–

ഭൂതപിശാചാവേശ–
സ്മൃതി, യുച്ഛിഷ്ടങ്ങൾ ശൂന്യഗൃഹഗമനം

കാലാതിക്രമമശുചിത–
യിവയാലുണ്ടാമപസ്മാരം.
തറയിൽ പിടഞ്ഞു വീണും
വിറ പൂണ്ടും വായിൽനിന്നു പത വന്നും
തന്നേരടമറ്റെണീറ്റും
കാണിച്ചിടണമപസ്മാരം.

23. സുപ്തം

സുപ്തം നാമ നിദ്രാഭിഭവഃ. ഇന്ദ്രിയവിഷയോപഗമനമോഹനക്ഷിതിതലശയനപ്രസാരണാനുകർഷണാദിഭിർ വിഭാവൈഃ സമുത്പദ്യതേ. നിദ്രാസമുത്ഥം തദുച്ഛ്വസിതനിശ്വസിതസന്നഗാത്രതാക്ഷിനിമീലനസർവ്വേന്ദ്രിയസമ്മോഹനോത്സ്വപ്നായിതാദിഭിരനുഭാവൈരഭിനയേത്. 82

സുപ്തം എന്നത് ഉറക്കം ബാധിക്കലാണ്. ഇന്ദ്രിയങ്ങൾക്കു വിഷയബന്ധം ശിഥിലമാവുക, നിലത്തോ, കിടക്കയിലോ നീണ്ടുകിടക്കുക, പിടിച്ചുകൂട്ടുക മുതലായ വിഭാവങ്ങളാൽ അതുണ്ടാവുന്നു. നിദ്രകൊണ്ടുണ്ടാവുന്ന അതു കൂർക്കംവലി, ദേഹം കുഴച്ചൽ, കൺചിമ്മൽ, എല്ലാ ഇന്ദ്രിയങ്ങൾക്കും ശക്തിക്ഷയം, ഉറക്കപ്പിച്ചു പറയൽ മുതലായ അനുഭാവങ്ങളെക്കൊണ്ട് അഭിനയിക്കപ്പെടേണ്ടതാണ്.

അത്രാര്യേ ഭവതഃ–

നിദ്രാഭിഭവേനേന്ദ്രിയ–
വിഷയോപാഗമനമോഹനൈഃ സുപ്തം
അക്ഷിനിമീലോച്ഛ്വസനൈഃ
സ്വപ്നായിതജല്പിതൈഃ കാര്യം.
സോച്ഛ്വാസൈർനിശ്വാസൈർ–
മന്ദാക്ഷിനിമീലനേന നിശ്ചേഷ്ടഃ
സർവ്വേന്ദ്രിയസമ്മോഹാത്
സുപ്തം സ്വപ്നൈശ്ച യുഞ്ജീത. 83

ഇവിടെ രണ്ടാര്യാപദ്യങ്ങൾ–

വല്ലാതുറക്കു വന്നി–
ട്ടിന്ദ്രിയനിര വിഷയനിരയിലണയാതെ
കൺ ചിമ്മിപ്പിച്ചോതി–
ക്കൂർക്കംവലിയൊടു നടിക്കണം സുപ്തം.
ഉച്ഛ്വാസം നിശ്വാസം
ചേഷ്ടകളില്ലായ്മ കണ്ണിണയ്ക്കടവും
സർവ്വേന്ദ്രിയസമ്മോഹവു–
മുണ്ടാം സുപ്താഖ്യഭാവത്തിൽ. 84

24. വിബോധം

വിബോധോ നാമ ആഹാരപരിണാമനിദ്രാച്ഛേദദുസ്വപ്നതീവ്രശബ്ദസ്പർശാദിഭിർവിഭാവൈഃ സമുത്പദ്യതേ. തമഭിന

യേദ് ജൃംഭണാക്ഷിപരിമർദ്ദന ശയന മോക്ഷണാദിഭിരനുഭാവൈഃ. 85

വിബോധമെന്നത്, ഭക്ഷണം ദഹിക്കുക, ഉറക്കം തീരുക, ദുസ്വപ്നം കാണുക, കടുത്ത ശബ്ദം കേൾക്കുക, ബലമായി ശരീരത്തിൽ തട്ടുക മുതലായ വിഭാവങ്ങളാലുണ്ടാവുന്നു. കോട്ടുവായിട്ടും കണ്ണുകൾ തിരുമ്മിയും മെത്തയിൽ നിന്നെഴുന്നേറ്റും മറ്റും അതഭിനയിക്കണം.

അത്രാര്യാ ഭവതി—

ആഹാരവിപരിണാമാ—
ച്ഛബ്ദസ്പർശാദിഭിശ്ച സംഭൂതഃ
പ്രതിബോധസ്ത്വഭിനേയോ
ജൃംഭണവലനാക്ഷിപരിമർദ്ദൈഃ. 86

ഇവിടെ ഒരാര്യാപദ്യം—

ഉണ്ടതു ദഹിച്ചുവെന്നാൽ
ശബ്ദസ്പർശാദിയാലുണർവ്വുണ്ടാം
മൂരിനിവർന്നു തിരിഞ്ഞും
കണ്ണുതിരുമ്മിയുമതു നടിക്കാം.

25. അമർഷം

അമർഷോ നാമ വിദ്യൈശ്വര്യബലാധികൈരധിക്ഷിപ്തസ്യാവമാനിതസ്യ വാ സമുത്പദ്യതേ. തമഭിനയേച്ഛിരഃകമ്പന പ്രസ്വേദനാധോമുഖചിന്തനധ്യാനാദ്ധ്യവസായോപായസഹായോന്വേഷാദിഭിരനുഭാവൈഃ. 87

അമർഷമെന്നതു വിദ്യയോ ഐശ്വര്യമോ ബലമോ അധികമുള്ളവർ അധിക്ഷേപിക്കുകയോ അപമാനിക്കുകയോ ചെയ്യുമ്പോൾ ഉണ്ടാവുന്നതാണ്. തലയാട്ടുക, വിയർക്കുക, കീഴോട്ടു നോക്കുക, ചിന്ത, ധ്യാനം, തീരുമാനം, ഉപായസഹായാദ്യന്വേഷണം മുതലായ അനുഭാവങ്ങളെക്കൊണ്ട് അഭിനയിക്കണം.

അത്ര ശ്ലോകൗ—

ആക്ഷിപ്താനാം സഭാമദ്ധ്യേ
വിദ്യൈശ്വര്യബലാധികൈഃ
നൃണാമുത്സാഹസംയോഗാ—
ദമർഷോ നാമ ജായതേ.

ഉത്സാഹാദ്ധ്യവസായാഭ്യാ—
മധോമുഖവിചിന്തനൈഃ
ശിരഃപ്രകമ്പസ്വേദാദ്യൈ—
സ്തം പ്രയുഞ്ജീതപണ്ഡിതഃ. 88

ഇവിടെ രണ്ടു ശ്ലോകങ്ങൾ—

പരസ്യമായ് ശകാരിക്കിൽ
വിദ്യൈശ്വര്യബലാധികർ
അമർഷമുണ്ടാമുത്സാഹ—
യുക്തരാമാളുകൾക്കിഹ.

ഉത്സാഹിച്ചും പ്രയത്നിച്ചും
ചിന്തിച്ചും തലയാട്ടിയും
അമർഷത്തെ പ്രയോഗിപ്പൂ
വിയർപ്പാർന്നും വിചക്ഷണൻ

26. അവഹിത്ഥം

അവഹിത്ഥം നാമ ആകാരപ്രച്ഛാദനാത്മകം. തച്ച ലജ്ജാ ഭയാപജയഗൗരവജൈഹ്മ്യാദിഭിർവിഭാവൈഃ സമുത്പദ്യതേ. തസ്യാന്യഥാകഥനാവിലോകിത കഥാഭംഗകൃതകധൈര്യാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ.

അവഹിത്ഥമെന്നത്, മുഖവികാരം മറയ്ക്കലാണ്. അതു ലജ്ജ, ഭയം, തോൽമ, മഹത്ത്വം, കൗടില്യം മുതലായ കാരണങ്ങളാലുണ്ടാവുന്നു. മട്ടുമാറിപ്പറയുക, നേരേ നോക്കാതിരിക്കുക, സംഭാഷണവിഷയം മാററുക, ധൈര്യം പിടിക്കുക തുടങ്ങിയ അനുഭാവങ്ങളെക്കൊണ്ടതഭിനയിക്കണം.

അത്ര ശ്ലോകോ ഭവതി—

ധാർഷ്ട്യജൈഹ്മ്യാദിസംഭൂത—
മവഹിത്ഥം ഭയാത്മകം
തച്ചാഗണനയാ കാര്യം
നാതീവോത്തരഭാഷണാത്. 89

ഇവിടെ ഒരു ശ്ലോകം—

കൌടില്യധാർഷ്ട്യാദിഭവ—
മവഹിത്ഥം ഭയാത്മകം
വകവെയ്ക്കാ, തുക്തിയേറെ—
ച്ചൊല്ലാതതു നടിക്കണം.

27. ഉഗ്രത

ഉഗ്രതാ നാമ ചൗര്യാഭിഗ്രഹണനൃപാപരാധാസത്പ്രലാപാദിഭിർവിഭാവൈഃ സമുത്പദ്യതേ. താം ച വധബന്ധനതാഡനനിർഭത്സനാദിഭിരനുഭാവൈരഭിനയേത്. 90

ഉഗ്രത എന്നതു കളവു കണ്ടുപിടിക്കുക, രാജാവിനുനേരെ തെറ്റു ചെയ്യുക, അധിക്ഷേപിച്ചു പറയുക മുതലായ വിഭാവങ്ങളാൽ ഉണ്ടാവുന്നു. കൊല്ലുക, കെട്ടുക, തല്ലുക, ശകാരിക്കുക തുടങ്ങിയ അനുഭാവങ്ങളെക്കൊണ്ട് അത് അഭിനയിക്കണം.

അത്രാര്യാ ഭവതി—

ചൌര്യാഭിഗ്രഹണവശാ—
ന്നൃപാപരാധാദഥോഗ്രതാ ഭവതി
വധബന്ധതാഡനാദിഭി—
രനുഭാവൈരഭിനയസ്തസ്യാഃ. 91

ഇവിടെ ഒരു ആര്യാപദ്യം—

കളവു പിടിക്കുകിൽ നൃപതി—
യ്ക്കപരാധം ചെയ്കിലൗഗ്ര്യമുളവാകും

വധബന്ധതാഡനാദ്യനു—
ഭാവത്താലതു നടിക്കേണം.

28. മതി

മതിർനാമ നാനാശാസ്ത്രവിചിന്തനോഹാപോഹാദിഭിർ വിഭാവൈഃ സമുത്പദ്യതേ. താമഭിനയേച്ഛിഷ്യോപദേശാർത്ഥ വികല്പനസംശയച്ഛേദാദിഭിരനുഭാവൈഃ. 92

മതി എന്നതു പല ശാസ്ത്രങ്ങളും ചിന്തിച്ചും ഊഹാപോഹങ്ങൾ നടത്തിയും മറ്റും ഉണ്ടവുന്നു. അതിൻെറ അഭിനയം, ശിഷ്യോപദേശം, കാര്യങ്ങൾ വേർതിരിച്ചു കാണിച്ചു സംശയം തീർക്കൽ തുടങ്ങിയ അനുഭാവങ്ങൾകൊണ്ടാണു വേണ്ടത്.

ഭവതി ചാത്ര ശ്ലോകഃ—

നാനാശാസ്ത്രാർത്ഥബോധേന
മതിഃ സംഞ്ജായതേ നൃണാം
ശിഷ്യോപദേശാർത്ഥകൃത—
സ്തസ്യാസ്ത്വഭിനയോ ഭവേത്. 93

ഇവിടെ ഒരു ശ്ലോകവുമുണ്ട്—

നാനാശാസ്ത്രാർത്ഥബോധത്താ—
ലുണ്ടാം മതി നരർക്കിഹ
ശിഷ്യോപദേശാദി വഴി—
ക്കതിങ്ങഭിനയിക്കണം.

29. വ്യാധി

വ്യാധിർനാമ വാതപിത്തകഫസന്നിപാതപ്രഭവഃ. തസ്യ ജ്വരാദയോ വിശേഷാഃ. ജ്വരസ്തു ദ്വിവിധഃ, സശീതഃ. സദാഹശ്ച. തത്ര സശീതോ നാമ പ്രവേപിതസർവ്വാംഗോത്ക്കമ്പന നികുഞ്ചനാഗ്ന്യഭിലാഷരോമാഞ്ച ഹനുവിചലനാസ്യവികൂണന മുഖശോഷണപരിദേവിതാദിഭിരനുഭാവൈരഭിനയേത്. സദാഹോ നാമ വിക്ഷിപ്താംഗകരചരണഭൂമ്യഭിലാഷാനുലേപന ശീതളാഭിലഷപരിദേവനമുഖശോഷോത്ക്രുഷ്ടാദിഭിരനുഭാവൈഃ. യേ ചാന്യേ വ്യാധയസ്തേപി ഖലു മുഖവികൂണനഗാത്ര സ്തംഭസ്രസ്താക്ഷിനിശ്വസനസ്തനിതോത്ക്രുഷ്ടവേപനാദിഭിരനുഭാവൈരഭിനേയാഃ. 94

വ്യാധി എന്നതു വാതപിത്തകഫങ്ങൾ ദുഷിച്ചിട്ടുണ്ടാകുന്നതാണ്. പനി മുതലായവ അതിൻെറ വകഭേദങ്ങൾ. പനി രണ്ടുവിധമുണ്ട്, വിറച്ചുപനിയും നീറിപ്പനിയും. അവയിൽ വിറച്ചുപനി, വിറച്ചും ശരീരമാകെത്തുള്ളിയും ചൂളിപ്പിടിച്ചും തീക്കായാൻ കൊതിച്ചും കോൾമയിർകൊണ്ടും താടിയാട്ടിയും മുഖം കൂർപ്പിച്ചും വായ് വരണ്ടും വിലപിച്ചും അഭിനയിക്കണം. നീറിപ്പനി, ഉടലും കയ്യും കാലും നീട്ടി നിലത്തു കിടക്കാനാഗ്രഹിച്ചും പുറമരുന്നിടാനും തണുപ്പേൽക്കാനും ആഗ്രഹിച്ചും വിലപിച്ചും വായ വരൾച്ച നടിച്ചും ഉറക്കെ നിലവിളിച്ചും മറ്റും അഭിനയിക്കണം. മറ്റുള്ള വ്യാധികളും മുഖം കൂർപ്പിച്ചും ഉടൽ മരവിച്ചും കണ്ണടഞ്ഞും നെടുവീർപ്പിട്ടും ഗർജ്ജിച്ചും നിലവിളിച്ചും വിറച്ചും മറ്റും അഭിനയിക്കേണ്ടതാണ്.

അത്ര ശ്ലോകോ ഭവതി—

സാമാന്യതസ്തു വ്യാധീനാം
കർത്തവ്യോഽഭിനയോ ബുധൈഃ
സ്രസ്താംഗഗാത്രവിക്ഷേപൈ—
സ്തഥാ മുഖവികൂണനൈഃ. 95

ഇവിടെ ഒരു ശ്ലോകമുണ്ട്—

സാമാന്യമായ് വ്യാധികളെ—
യാടിക്കാണിക്കണം ബുധർ
കുഴഞ്ഞും മെയ്കുടഞ്ഞുംതാൻ
മുഖംകൂർപ്പിച്ചുകൊണ്ടുതാൻ.

30. ഉന്മാദം

ഉന്മാദോ നാമ ഇഷ്ടജനവിയോഗവിഭവനാശാഭിഘാത വാതപിത്തശ്ലേഷ്മപ്രകോപാദിഭിർവിഭാവൈരുത്പദ്യതേ. തമ നിമിത്തഹസിതരുദിതോൽക്രുഷ്ടാസംബദ്ധപ്രലാപശയിതോപ വിഷ്ടോത്ഥിതപ്രധാവിതനൃത്തഗീതപഠിതഭസ്മപാംസ്വവധൂളന തൃണനിർമ്മാല്യകുചേലചീരഘടകപാലശരാവാഭരണധാരണോ പഭോഗൈരനേകൈശ്ചാനവസ്ഥിതൈശ്ചേഷ്ടാനുകരണാദിഭിര നുഭാവൈരഭിനയേത്. 96

ഉന്മാദം എന്നത് ഇഷ്ടജനങ്ങളുടെ വേർപാട്, ധനനാശം, അടിയേൽക്കൽ, വാതപിത്തകഫങ്ങളുടെ കോപം തുടങ്ങിയ വിഭാവങ്ങളാലുണ്ടാവുന്നു. കാരണംകൂടാതെ ചിരിക്കുക, കരയുക, കൂക്കിവിളിക്കുക, അസംബന്ധം പറയുക, കിടക്കുക, ഇരിക്കുക, എഴുന്നേൽക്കുക, ഓടുക, നൃത്തംവെയ്ക്കുക, പാടുക, വായിക്കുക, വെണ്ണീറും പൂഴിമണ്ണും വാരിവിതറുക, പുല്ല്, അടിയ്ക്കാട്ട്, പഴന്തുണി, മരവുരി, ഉടഞ്ഞ കലം, ചരാത് ഇവകൊണ്ട് ആഭരണമുണ്ടാക്കിയും മറ്റും ധരിക്കുകയോ ഉപയോഗിക്കുകയോ ചെയ്യുക, തോന്നിയപോലെ പലവക ചേഷ്ടകളനുകരിക്കുക മുതലായ അനുഭാവങ്ങളെക്കൊണ്ടുവേണം ഉന്മാദം അഭിനയിക്കുവാൻ.

അത്രാര്യേ ഭവതഃ—

ഇഷ്ടജനവിഭവനാശാ—
ദഭിഘാതാദ്വാതപിത്തകഫകോപാത്
വിവിധാച്ചിത്തവികാരാ—
ദുന്മാദോ നാമ സംഭവതി

അനിമിത്തരുദിതഹസിതോ—
പവിഷ്ടഗീതപ്രധാവിതോൽക്രുഷ്ടൈഃ
അന്യൈശ്ച വികാരകൃതൈ—
രുന്മാദം സമ്പ്രയുഞ്ജീത. 97

ഇവിടെ രണ്ടാര്യാപദ്യങ്ങൾ—

പ്രിയജനധനനാശത്താ—
ലടിയേറ്റാൽ വാതപിത്തകഫകോപാൽ

പല വക വികാരവായ്പാ—
ലുന്മാദം സംഭവിക്കുന്നു
വെറുതെക്കരക ചിരിയ്ക്കുക—
യിരിക്ക പാടിടുക കൂക്കിയോടുകയും
മറ്റും ഗോഷ്ഠികളാലും
കാണിച്ചീടേണമുന്മാദം.

31. മരണം

മരണം നാമ വ്യാധിജമഭിഘാതജം ച. തത്രാന്ത്രയകൃച്ഛൂലദോഷവൈഷമ്യഗണ്ഡപിടകജ്വരവിഷൂചികാദിഭിര്യദുത്പദ്യതേ, തദ്വ്യാധിപ്രഭവം. അഭിഘാതജം തു ശസ്ത്രാഹിദംശവിഷപാനശ്വാപദഗജതുരഗരഥപശുയാനപാതവിനാശപ്രഭവം ഏതയോരഭിനയവിശേഷാൻ വക്ഷ്യാമഃ. തത്ര വ്യാധിജം വിഷണ്ണഗാത്രവ്യായതാംഗവിചേഷ്ടിതനിമീലിതനയനം ഹിക്കാശ്വാസോപേതമനവേക്ഷിതപരിജനമവ്യക്താക്ഷരകഥനാദിഭിരനുഭാവൈരഭിനയേത്. 98

മരണം എന്നത് അപകടങ്ങൾകൊണ്ടും വ്യാധികൾകൊണ്ടുമുണ്ടാവാം. ആന്ത്രവേദന, കരൾവേദന, വാതപിത്തകഫദോഷങ്ങൾ തകരാറിലാവുക, കുന്ന്, കുരു, പനി,തലേത്തട്ടി (വിഷൂചിക) മുതലായവയാൽ സംഭവിക്കുന്ന മരണം വ്യാധിജന്യമാണ്. ആയുധമേറ്റും പാമ്പുകടിച്ചും വിഷം കഴിച്ചും കാട്ടുജന്തുക്കൾ ആന കുതിര തേർ പശു ഇവ നിമിത്തമായും വാഹനങ്ങളിൽനിന്നു വീണും മറ്റുമുണ്ടാവുന്ന മരണം അപകടമരണം. ഇതു രണ്ടിനുമുള്ള അഭിനയഭേദങ്ങൾ പറയാം. അവയിൽ വ്യാധിജന്യമായ മരണം ദേഹം കുഴഞ്ഞും നീണ്ടു കിടന്നും പിടഞ്ഞുരുണ്ടും കണ്ണടച്ചും എക്കിട്ടവും വീർപ്പുമുട്ടും പൂണ്ടും പരിജനങ്ങളെ നോക്കാതെ അക്ഷരം തെളിയാതെ ഓരോന്നു പറഞ്ഞും മറ്റും അഭിനയിക്കണം.

അത്ര ശ്ലോകഃ—

വ്യാധീനാമേകഭാവേ ഹി
മരണേഭിനയഃ സ്മൃതഃ
വിഷണ്ണഗാത്രൈർനിശ്ചേഷ്ടൈ—
രിന്ദ്രിയൈശ്ച വിവർജ്ജിതൈഃ. 99

ഇവിടെ ഒരു ശ്ലോകം—

വ്യാധിയെല്ലാമൊന്നുചേർന്ന
മരണത്തിൽ നടിക്കണം
ദേഹം കുഴച്ചിൽ നിശ്ചേഷ്ട—
ഭാവമിന്ദ്രിയഹാനിയും.

അഭിഘാതജേ തു നാനാപ്രകാരാ അഭിനയവിശേഷാഃ. തത്ര ശസ്ത്രക്ഷതേ താവത് സഹസാ ഭൂമിപതനവേപനസ്ഫുരണാദിഭിരഭിനയഃ പ്രയോക്തവ്യഃ. അഹിദഷ്ടവിഷപീതയോർവിഷവേഗോ യഥാ—കാർശ്യവേപഥുവിദാഹഹിക്കാഫേനസ്കന്ധഭംഗജഡതാമരണാനീത്യഷ്ടൌ വിഷവേഗാഃ. 100

അപകടമരണത്തിൽ അഭിനയം പല പ്രകാരമാണ്. ആയുധംകൊണ്ടു മുറിഞ്ഞാൽ — പിടഞ്ഞു നിലത്തു വീഴുക, വിറയ്ക്കുക, തുള്ളുക മുതലായവകൊണ്ട് അഭിനയം പ്രയോഗിക്കണം. പാമ്പു കടിച്ചാലും വിഷം കഴിച്ചാലും വിഷവേഗം അഭിനയിക്കണം. അവ മെലിയുക, വിറയ്ക്കുക, ചുട്ടുനീറ്റം നടിക്കുക, എക്കിട്ടം, വായിൽ നിന്നു നുരയും പതയും വരുക, തോൾ കിഴിയുക, വെറുങ്ങലിക്കുക, മരിക്കുക എന്നിങ്ങനെ എട്ടുവിധമുണ്ട്.

അത്ര ശ്ലോകൌ ഭവതഃ—

കാർശ്യം തു പ്രഥമേ വേഗേ
ദ്വിതീയേ വേപഥുർഭവേത്
ദാഹം തൃതീയേ ഹിക്കാം ച
ചതുർത്ഥേ സമ്പ്രയോജയേത്
ഫേനം ച പഞ്ചമേ കുര്യാത്
ഷഷ്ഠേ സ്കന്ധസ്യ ഭഞ്ജനം
ജഡതാ സപ്തമേ കുര്യാ—
ദഷ്ടമേ മരണം ഭവേത്. 101

ഇവിടെ രണ്ടു ശ്ലോകങ്ങളുണ്ട്—

ഒന്നാംവേഗത്തിൽ മെലിവു
രണ്ടാംവേഗത്തിലോ വിറ
മൂന്നാമതുളവാം നീറ്റം
നാലിലെക്കിട്ടവും വരും.
അഞ്ചിലോ പത വന്നീടു—
മാറിൽ തോളു കിഴിഞ്ഞുപോം
വെറുങ്ങലിക്കുന്നിതേഴിൽ
മരണം വേഗമഷ്ടമം.

അത്രാര്യാ ഭവതി—

ശ്വാപദഗജതുരഗരഥോ—
ത്ഭവം തു പശുയാനപതനജം വാപി
ശസ്ത്രക്ഷതവൽ കുര്യാ—
ദനവേക്ഷിതഗാത്രസഞ്ചാരം. 102

ഇവിടെ ഒരാര്യാപദ്യം—

തേരാന കുതിര ഹിംസ്രം
ശസ്ത്രം പശു യാനപതനമെന്നിവയാൽ
ഉളവാം മരണം കാട്ടുക
ദേഹം നോക്കാതെയുള്ള ചേഷ്ടകളാൽ.
ഇത്യേവം മരണം ജ്ഞേയം
നാനാവസ്ഥാന്തരാത്മകം
പ്രയോക്തവ്യം ബുധൈഃ സമ്യ—
ഗ്യഥാഭാവാംഗചേഷ്ടിതൈഃ. 103

നാനാവസ്ഥാന്തരം ചേർന്ന
മരണം ബുധർ കാട്ടണം
ഭാവത്തിനൊത്തംഗചേഷ്ട
യോടെ വേണ്ടുന്ന രീതിയിൽ.

32. ത്രാസം

ത്രാസോ നാമ വിദ്യുദുല്ക്കാശനിനിപാതനിർഘാതാംബുദരവമഹാസത്ത്വപശുരവാദിഭിർവിഭാവൈരുത്പദ്യതേ. തമഭിനയേത് സംക്ഷിപ്താംഗോത്ക്കമ്പനവേപഥുസ്തംഭരോമാഞ്ചഗൽഗദപ്രലാപാദിഭിരനുഭാവൈഃ. 104

ത്രാസമെന്നത് മിന്നൽ, കൊള്ളിമീൻചാട്ടം, ഇടിത്തീവീഴൽ, ഇടിവെട്ടൽ, ഭയങ്കര ജന്തുക്കളുടെ അലർച്ച മുതലായ വിഭാവങ്ങളാൽ ഉണ്ടാകുന്നു. ചൂളുക, നടുങ്ങുക, അമ്പരക്കുക, കോൾമയിർക്കൊള്ളുക, തൊണ്ട ഇടറുക, മുറവിളി കൂട്ടുക തുടങ്ങിയ അനുഭാവങ്ങളെക്കൊണ്ട് ത്രാസമഭിനയിക്കണം.

അത്ര ശ്ലോകോ ഭവതി—

മഹാഭൈരവനാദാദ്യൈ-
സ്ത്രാസഃ സമുപജായതേ
സ്രസ്താംഗാക്ഷിനിമേഷൈശ്ച
തസ്യ ത്വഭിനയോ ഭവേത്. 105

ഇവിടെ ഒരു ശ്ലോകം—

ത്രാസമുണ്ടാം മഹാഘോര-
ശബ്ദാദികൾ നിമിത്തമായ്
കുഴഞ്ഞും കണ്ണടച്ചിട്ടും
മറ്റും ത്രാസം നടിക്കണം.

33. വിതർക്കം

വിതർക്കോ നാമ സന്ദേഹവിമർശവിപ്രതിപത്യാദിഭിർവിഭാവൈരുത്പദ്യതേ. തമഭിനയേദ്വിവിധവിചാരിതപ്രശ്നസമ്പ്രധാരണമന്ത്രസംഗ്രഹണാദിഭിരനുഭാവൈഃ. 106

വിതർക്കമെന്നത്, സംശയം, ആലോചന, യുക്തിഭംഗം തുടങ്ങിയ വിഭാവങ്ങളാൽ ഉണ്ടാവുന്നു. അതിനെ അഭിനയിക്കാൻ പലതരം വിചാരങ്ങൾ, ചോദ്യങ്ങൾ, തീരുമാനങ്ങൾ, ഉപദേശസ്വീകാരങ്ങൾ മുതലായ അനുഭാവങ്ങൾ വേണം.

അത്ര ശ്ലോകോ ഭവതി—

വിചാരണാദിസംഭൂതഃ
സന്ദേഹാതിശയാത്മകഃ
വിതർക്കഃ സോഭിനേയസ്തു
ശിരോഭ്രൂക്ഷേപകമ്പനൈഃ. 107

ഇവിടെ ഒരു ശ്ലോകം—

വിതർക്കമാലോചനയാ-
ലുണ്ടാം പ്രബലസംശയം

തലയാട്ടിച്ചില്ലിപൊക്കി–
യതിങ്ങഭിനയിക്കണം.

ഏവമേതേ ത്രയസ്ത്രിംശദ്വ്യഭിചാരിണോ ഭാവാ ദേശകാലാവസ്ഥാനുരൂപ്യേണാത്മഗതപരഗതമദ്ധ്യസ്ഥാ ഉത്തമമദ്ധ്യമാധമൈഃ സ്ത്രീപുംസൈഃ സ്വപ്രയോഗവശാദുപപാദ്യാ ഇതി. 108

ഇങ്ങനെയുള്ള ഈ മുപ്പത്തിമൂന്ന് വ്യഭിചാരിഭാവങ്ങൾ ദേശം, കാലം, അവസ്ഥ ഇവയ്ക്കനുസരിച്ച് തന്നിലും അന്യനിലും മദ്ധ്യസ്ഥനിലും ആയി ഉത്തമന്മാരും മദ്ധ്യമന്മാരും അധമന്മാരുമായ സ്ത്രീപുരുഷന്മാർ തങ്ങളുടെ പ്രയോഗത്താൽ പ്രകാശിപ്പിക്കേണ്ടവയാണ്.

അത്ര ശ്ലോകഃ—

ത്രയസ്ത്രിംശദിമേ ഭാവാ
വിജ്ഞേയാ വ്യഭിചാരിണഃ
സാത്ത്വികാംസ്തു പുനർഭാവാൻ
പ്രവക്ഷ്യാമ്യനുപൂർവ്വശഃ. 109

ഇവിടെ ഒരു ശ്ലോകം—

മുപ്പത്തിമൂന്നു ഭാവങ്ങ—
ളിവതാൻ വ്യഭിചാരികൾ
ഇനിസ്സാത്ത്വികഭാവങ്ങൾ
ചൊല്ലീടുന്നേൻ മുറയ്ക്കു ഞാൻ. 110

സാത്ത്വികഭാവങ്ങൾ

അത്രാഹ — കിമന്യേ ഭാവാഃ സത്ത്വേന വിനാഭിനീയന്തേയസ്മാദുച്യന്തേ ഏതേ സാത്ത്വികാ ഇതി.

ഇവിടെ ഒരു ചോദ്യം — മറ്റു ഭാവങ്ങൾ സത്ത്വം കൂടാതെ (മനസ്സാന്നിദ്ധ്യമില്ലാതെ) അഭിനയിക്കാവുന്നവയാണോ? എന്താണ് ഇവയെ മാത്രം സാത്ത്വികങ്ങളെന്നു പറയുന്നത്?

അത്രോച്യതേ. ഏവമേതത് കസ്മാത്? ഇഹ ഹി സത്ത്വം നാമ മനഃപ്രഭവം. തച്ച സമാഹിതമനസ്ത്വാദുച്യുതേ. മനസഃ സമാധൌ സത്ത്വനിഷ്പത്തിർഭവതീതി. തസ്യ ച യോസൌസ്വഭാവോ രോമാഞ്ചാശ്രുവൈവർണ്ണ്യാദിലക്ഷണോ യഥാഭാവോപഗതഃ, സ ന ശക്യോന്യമനസാ കത്തുമിതി, ലോകസ്വഭാവാനുകരണാച്ച നാട്യസ്യ സത്ത്വമീപ്സിതം കോ ദൃഷ്ടാന്തഃ? ഇഹ ഹി നാട്യധർമ്മപ്രവൃത്താഃ സുഖദുഃഖകൃതാ ഭാവാസ്തഥാ സത്ത്വവിശുദ്ധാഃ കാര്യാ യഥാ സ്വരൂപാ ഭവന്തി. ദുഃഖം നാമരോദനാത്മകം തത് കഥമദുഃഖിതേന, സുഖം ച പ്രഹർഷാത്മകമസുഖിതേനാഭിനയേത്? ഏതദേവാസ്യ സാത്ത്വികത്വം. അദുഃഖിതേനാപ്രഹൃഷ്ടേന വാസ്രരോമാഞ്ചൌ പ്രദർശയിതവ്യാവിതി കൃത്വാ സാത്ത്വികാ ഭാവാ ഇത്യഭിവ്യാഖ്യാതാഃ 111

മറുപടി പറയാം. ഇതിങ്ങനെതന്നെയാണ് , എന്തുകൊണ്ടെന്നോ? സത്ത്വത്തിന്റെ ഉത്ഭവം മനസ്സിൽനിന്നാണ്, മനസ്സിരുത്തിയാലേ അതുണ്ടാവുകയുള്ളു. മനസ്സിന്റെ ഏകാഗ്രതയിലാണ് സത്ത്വം നിഷ്പന്നമാകുന്നത്. അതതു ഭാവങ്ങൾക്കനുസരിച്ച്ുണ്ടാവുന്ന രോമാഞ്ചം, കണ്ണീർ, നിറംമാറ്റം മുതലായവയാണല്ലോ സാത്ത്വികത്തിന്റെ സ്വഭാവം. അത് മറ്റു വല്ലതും വിചാരിക്കുമ്പോൾ ആവിഷ്ക്കരിക്കാൻ കഴികയില്ല. ലോകസ്വഭാവമനുസരിച്ചുകൊണ്ടുള്ള സത്ത്വംതന്നെയാണ് നാട്യത്തിലും യുക്തമായിട്ടുള്ളത്. എന്താണ് ദൃഷ്ടാന്തമെന്നോ? അഭിനയത്തിലാവിഷ്കരിക്കുന്ന സുഖദുഃഖജന്യങ്ങളായ ഭാവങ്ങൾ തികച്ചും മനസ്സാന്നിദ്ധ്യത്തോടുകൂടിയാലേ ശരിയായ മട്ടിലാവുകയുള്ളു. കണ്ണീർ വാർക്കലാണല്ലോ ദുഃഖത്തിൽ വേണ്ടത്. ദുഃഖമില്ലാത്ത ആൾ അതെങ്ങനെ അഭിനയിക്കും.? തെളിവും സന്തോഷവുമാണല്ലോ സുഖത്തിൽ വേണ്ടത്. സുഖമില്ലാത്ത ആൾക്ക് അതെങ്ങിനെ നടിക്കാൻ കഴിയും.? ഇതുതന്നെയാണ് അതിന്റെ സ്വാത്ത്വികത്വം. ദുഃഖമില്ലെങ്കിലും സന്തോഷമില്ലെങ്കിലും കണ്ണീരും രോമാഞ്ചവും കാണിക്കേണ്ടതുള്ളതുകൊണ്ടാണ് അവ സാത്ത്വികഭാവങ്ങളാണെന്നു പറയപ്പെടുന്നത്.

## എട്ടു സാത്ത്വികഭാവങ്ങൾ

തത്ര—

സ്തംഭഃ സ്വേദോഥ രോമാഞ്ചഃ
സ്വരഭേദോഥ വേപഥുഃ
വൈവർണ്ണ്യമശ്രു പ്രളയ
ഇത്യഷ്ടൌ സാത്ത്വികാ മതാഃ. 112

ആ നിലയിൽ

സ്തംഭസ്വേദങ്ങൾ രോമാഞ്ച—
സ്വരഭേദങ്ങൾ വേപഥു
വൈവർണ്ണ്യമശ്രു പ്രളയം
സാത്ത്വികം ഭാവമെട്ടിവ.

അത്രാര്യഃ—

ക്രോധഭയഹർഷലജ്ജാ
ദുഃഖശ്രമരോഗതാപഘാതേഭ്യഃ
വ്യായാമക്ലമഘർമ്മൈഃ
സ്വേദഃ സമ്പീഡനാച്ചൈവ. 113

ഇവിടെ ചില ആര്യാപദ്യങ്ങൾ—

ക്രോധഭയഹർഷലജ്ജാ—
ദുഃഖശ്രമാരോഗതാപനിഹതികളാൽ
ചൂടാൽ വ്യായാമക്ലമ—
സമ്പീഡകളാൽ വരും സ്വേദം,
ഹർഷഭയരോഗവിസ്മയ—
വിഷാദരോഷാദിസംഭവഃ സ്തംഭഃ
ശീതഭയഹർഷരോഷ—
സ്പർശജരാസംഭവഃ കമ്പഃ. 114

ഹർഷഭയരോഗവിസ്മയ–
വിഷാദരോഗാദി നല്കിടും സ്തംഭം
ശീതഭയഹർഷരോഷ–
സ്പർശജരാജന്യമാം കമ്പം.

ആനന്ദാമർഷാഭ്യാം
ധൂമാഞ്ജനജൃംഭണാത് ഭയാച്ഛോകാത്
അനിമേഷപ്രേക്ഷണതഃ
ശീതാദ്രോഗോത്ഭവേദശ്രു. 115

ഹർഷത്താലരിശത്താൽ
പുകമഷികോട്ടുവായപേടിയഴലുകളാൽ
ഇമവെട്ടാതീക്ഷിച്ചാൽ
കുളിരാൽ രോഗത്തിനാലശ്രു.

ശീതക്രോധഭയശ്രമ–
രോഗക്ലമതാപജം ച വൈവർണ്ണ്യം
സ്പർശഭയശീതഹർഷൈഃ
ക്രോധദ്രോഗാച്ച രോമാഞ്ചഃ. 116

വൈവർണ്ണ്യം ക്രോധശ്രമ–
രോഗക്ലമതാപശീതഭയജന്യം
രോമാഞ്ചം കുളിരിക്കിളി–
ഹർഷഭയാമർഷരോഗോത്ഥം.

സ്വരഭേദോ ഭയഹർഷ–
ക്രോധജരാരൗക്ഷ്യരോഗമദജനിതഃ
ശ്രമമൂർച്ഛാമദനിദ്രാ–
ഭിഘാതമോഹാദിഭിഃ പ്രളയഃ. 117

സ്വരഭേദം ഭയഹർഷ–
ക്രോധജരാരൗക്ഷ്യരോഗമദജനിതം
ശ്രമമൂർച്ഛാമദനിദ്രാ
മോഹാഘാതാദിയാൽ പ്രളയം.

ഏവമേതേ ബുധൈർജ്ഞേയാ
ഭാവാഹ്യഷ്ടൌ തു സാത്ത്വികാഃ
കർമ്മ ചൈഷാം പ്രവക്ഷ്യാമി
രസഭാവാനുഭാവകം. 118

ഈവണ്ണമെട്ടു ഭാവങ്ങൾ
സാത്ത്വികങ്ങൾ ധരിക്കുക
രസഭാവങ്ങളിലിവ
നടിക്കും രീതി ചൊല്ലിടാം.

നിശ്ചേഷ്ടോ നിഷ്പ്രകമ്പശ്ച
സ്ഥിതഃ ശൂന്യജഡാകൃതിഃ

സ്കന്നഗാത്രതയാ ചൈവ
സ്തംഭം ത്വഭിനയേദ് ബുധഃ. 119
ചേഷ്ട കൂടാതനങ്ങാതെ
ശൂന്യനായ് ജഡരൂപനായ്
മരവിച്ചോരുടലുമായ്
സ്തംഭഭാവം നടിക്കണം.
വ്യജനഗ്രഹണാച്ചാപി
സ്വേദാപനയനേന ച
സ്വേദാസ്യാഭിനയോ യോജ്യ-
സ്തഥാ വാതാഭിലാഷതഃ. 120
വിയർപ്പുനീർ തുടച്ചിട്ടും
കാറ്റു കിട്ടാൻ കൊതിച്ചുമേ
സ്വേദഭാവം നടിക്കേണം
വ്യജനംകൊണ്ടു വീശിയും.
മുഹുഃ കണ്ടകിതത്വേന
തഥോല്ലസനകേന ച
രോമാഞ്ചസ്ത്വഭിനേയോ വൈ
ഗാത്രസംസ്പർശനേന ച. 121
മേൽക്കുമേൽ കോൾമയിർക്കൊണ്ടും
മേനി പൊട്ടിത്തരിച്ചുമേ
രോമാഞ്ചവും നടിക്കേണ-
മുടലാകെത്തലോടിയും.
സ്വരഭേദോഭിനേതവ്യോ
ഭിന്നഗദ്ഗദവിസ്വരൈഃ
വേപനാത് സ്ഫുരണാത് കമ്പാ-
ദ്വേപഥം സമ്പ്രദർശയേത്. 122
അടഞ്ഞു തൊണ്ടയിടറി
സ്വരഭേദം നടിക്കണം
വിറച്ചാടിത്തുള്ളൽ പൂണ്ടു
വിറതാനും നടിക്കണം.
മുഖവർണ്ണപരാവൃത്ത്യാ
നാഡീപീഡനയോഗതഃ
വൈവർണ്ണ്യമഭിനേതവ്യം
പ്രയത്നാത്തദ്ധി ദുഷ്കരം. 123
നാഡിക്കു പീഡനം നൽകി
നിറം മാറ്റി മുഖത്തുടൻ
യത്നിച്ചഭിനയിക്കേണം
വൈവർണ്ണ്യമതു ദുഷ്കരം.

ബാഷ്പാംബുപ്ളുതനേത്രത്വാ–
ന്നേത്രസമ്മാർജ്ജനേന ച
മുഹുരശ്രുകണാപാതൈ–
രശ്രു ചാഭിനയേദ് ബുധഃ. 124
കൺകളിൽക്കണ്ണുനീരേന്തി
മേന്മേൽ കണ്ണു തുടച്ചുമേ
ഇറ്റിറ്റു കണ്ണുനീർ വീണു–
മശ്രുഭാവം നടിക്കണം.
നിശ്ചേഷ്ടനിഷ്പ്രകമ്പത്വാ–
ദവ്യക്തശ്വസിതാദപി
മഹീനിപതനാച്ചാപി
പ്രളയാഭിനയോ ഭവേത്. 125
അനങ്ങാതിളകാതേയു–
മവ്യക്തം ശ്വാസമാർന്നുമേ
നിലത്തു വീണും പ്രളയം
നന്നായഭിനയിക്കണം.
ഏകോനപഞ്ചാശദിമേ യഥാവത്
ഭാവാസ്ത്ര്യവസ്ഥാ ഹ്യുദിതാ മയേഹ
ഭൂയശ്ച യേ യത്ര രസേ നിയോജ്യാ–
സ്താഞ്ഛരോതുമർഹന്തി തു വിപ്രമുഖ്യാഃ 126
ഭാവങ്ങൾ ഞാൻ മൂന്നു വകുപ്പിലായ് നാൽ–
പ്പത്തൊമ്പതെണ്ണം വിവരിച്ചിതേവം
ഏതേതു ഭാവങ്ങൾ രസത്തിലേതിൽ
ച്ചേർക്കേണമെന്നും ദ്വിജരേ ശ്രവിപ്പിൻ!

## സാത്ത്വികസഞ്ചാരിഭാവങ്ങളുടെ രസോപയോഗം

ഗ്ലാനിഃ ശങ്കാഹ്യസൂയാ ച
ശ്രമശ്ചപലതാ തഥാ
സുപ്തം നിദ്രാവഹിത്ഥം ച
ശൃംഗാരേ വേപഥുസ്തഥാ 127
ഗ്ലാനിശങ്കകൾ ചാപല്യം
ശ്രമാസൂയകൾ സുപ്തവും
നിദ്രാവഹിത്ഥം വിറയും
ശൃംഗാരത്തിൽ വരുന്നവ.
ആലസ്യൗഗ്ര്യജുഗുപ്സാഭിർ–
ഭാവൈസ്തു പരിവർജ്ജിതാഃ
ഉദ്ഭാവയന്തി ശൃംഗാരം
സർവ്വേ ഭാവാഃ സ്വസംജ്ഞയാ. 128

ഔഗ്ര്യം ജുഗുപ്സയാലസ്യ—
മെന്നീ ഭാവങ്ങളെന്നിയേ
സർവ്വഭാവങ്ങളും താനേ
ശൃംഗാരമുളവാക്കിടും.

യഥാവസരമേതേ ഹി
സ്ഥായിസഞ്ചാരിസത്ത്വജാഃ
ഉദ്ദീപയന്തി ശൃംഗാരം
രസമാസാദ്യ സംജ്ഞിതം. 129

സ്ഥായിസാത്ത്വികസഞ്ചാരി—
ഭാവങ്ങളിവയൊക്കെയും
ശൃംഗാരത്തിൽത്തരംപോലെ—
യിണങ്ങിദ്ദീപ്തി ചേർത്തിടും.

ഗ്ളാനിഃ ശങ്കാഹ്യസൂയാ ച
ശ്രമശ്ചപലതാ തഥാ
സുപ്തം നിദ്രാവഹിത്ഥം ച
ഹാസ്യേ ഭാവാഃ പ്രകീർത്തിതാഃ. 130

ശ്രമം സുപ്തം ചപലത
നിദ്ര ശങ്കയസൂയയും
അവഹിത്ഥം ഗ്ളാനിതാനും
ഹാസ്യത്തിൽ സംഭവിച്ചിടും.

നിർവ്വേദശ്ചൈവ ചിന്താ ച
ദൈന്യം ഗ്ളാന്യാസ്രമേവ ച
ജഡതാ മരണം ചൈവ
വ്യാധിശ്ച കരുണേ സ്മൃതാഃ. 131

നിർവ്വേദം ചിന്ത ജഡത
ദൈന്യം ഗ്ളാനിയുമശ്രുവും
വ്യാധിയും മരണംതാനും
കരുണത്തിൽ ഭവിച്ചിടും.

ഗർവ്വോസൂയാ മദോത്സാഹാ—
വാവേഗോമർഷ ഏവ ച
ക്രോധശ്ചപലതൌഗ്ര്യം ച
വിജ്ഞേയാ രൌദ്രസംഭവാഃ. 132

ഗർവ്വമുത്സാഹമാവേഗ—
മസൂയ മദമൌഗ്ര്യവും
ക്രോധാമർഷങ്ങൾ ചാപല്യ—
മിവ രൌദ്രത്തിൽ വന്നിടും.

അസമ്മോഹസ്തഥോൽസാഹ
ആവേഗോ ഹർഷ ഏവ ച

മതിശ്ചൈവ തഥോഗ്രത്വ–
മമർഷോ മദ ഏവ ച.
രോമാഞ്ചഃ സ്വരഭേദശ്ച
ക്രോധോസൂയാ ധൃതിസ്തഥാ
ഗർവ്വശ്ചൈവ വിതർക്കശ്ച
വീരേ ഭാവാ ഭവന്തി ഹി. 133
ഉത്സാഹവുമസമ്മോഹ–
മാവേഗം പിന്നെ ഹർഷവും
മതിയുഗ്രത്വവും പിന്നെ
മദംതാനുമമർഷവും
അസൂയ ധൃതിയും ക്രോധം
രോമാഞ്ചം സ്വരഭേദവും
ഗർവ്വം വിതർക്കവും വീര
രസത്തിലുളവായിടും.
വേപഥുഃ സ്വരഭേദശ്ച
രോമാഞ്ചോ ഗദ്ഗദസ്തഥാ
സ്തംഭശ്ച മരണം സ്വേദോ
വൈവർണ്ണ്യം ച ഭയാനകേ. 134
ഭയാനകത്തിൽ രോമാഞ്ചം
സ്തംഭം വേപഥു ഗദ്ഗദം
വൈവർണ്ണ്യം മരണം സ്വേദം
സ്വരഭേദമതും വരും.
അപസ്മാരസ്തഥോന്മാദോ
വിഷാദോ മദ ഏവ ച
മൃത്യുർവ്യാധിർഭയം ചൈവ
ഭാവാ ബീഭത്സസംശ്രയാഃ. 135
അപസ്മാരവുമുന്മാദം
വിഷാദം മദവും ഭയം
വ്യാധിയും മരണം താനും
ബീഭത്സത്തിലുദിച്ചിടും.
സ്തംഭഃ സ്വേദശ്ച മോഹശ്ച
രോമാഞ്ചോ വിസ്മയസ്തഥാ
ആവേഗോ ജഡതാ ഹർഷോ
മൂർച്ഛാ ചൈവാത്ഭുതേ രസേ. 136
സ്തംഭം സ്വേദം മൂർഛമോഹം
രോമാഞ്ചം പിന്നെ വിസ്മയം
ഹർഷാവേഗങ്ങൾ ജഡത
യത്ഭുതാംഗങ്ങളാമിവ.

യേ ചാന്യേ സാത്ത്വികാ ഭാവാ
നാനാഭിനയസംശ്രിതാഃ
രസേഷ്വേതേഷു സർവ്വേഷു
തേ ജ്ഞേയാ നാട്യയോക്തൃഭിഃ 137

മറ്റു സാത്ത്വികഭാവങ്ങൾ
നാനാഭിനയവർത്തികൾ
ഇണങ്ങിച്ചേരുമെന്നോർക്കു-
കീരസങ്ങളിലൊക്കെയും.

നഹ്യേകരസജം കാവ്യം
കിഞ്ചിദസ്തി പ്രയോഗതഃ 138

പ്രയോഗത്തിൽ കാവ്യമൊന്നു-
മില്ലേകരസജന്യമായ്.

ഭാവോ വാപി രസോ വാപി
പ്രവൃത്തിർവൃത്തിരേവ വാ
ബഹൂനാം സമവേതാനാം
രൂപം യസ്യ ഭവേദ് ബഹു.
സ മന്തവ്യോ രസസ്ഥായീ
ശേഷാഃ സഞ്ചാരിണോ മതാഃ
ദീപയന്തഃ പ്രവർത്തന്തേ
യേ പുനഃ സ്ഥായിനം രസം. 139

ഭാവംതാനോ രസംതാനോ
പ്രവൃത്തിയൊടു വൃത്തിയോ
പലതും തമ്മിലൊന്നിച്ചു
വലുതായ് വികസിക്കുകിൽ
രസത്തിൽ സ്ഥായിയതു താ-
നതിൻദീപ്തിക്കു ഹേതുവായ്
പ്രവർത്തിക്കും മറ്റു ഭാവ-
മെല്ലാം സഞ്ചാരിഭാവമാം.

വിഭാവാനുഭാവയുക്തോ
ഹ്യംഗവസ്തുസമാശ്രയഃ
സഞ്ചാരിഭിസ്തു സംയുക്തഃ
സ്ഥായ്യേവ തു രസോ ഭവേത്. 140

അനുഭാവവിഭാവങ്ങ
ളംഗവസ്തുക്കളാവിധം
സഞ്ചാരികളുമൊക്കുമ്പോൾ
സ്ഥായിതാൻ രസമായിടും.

സ്ഥായീ സത്ത്വാതിരേകേണ
പ്രയോക്തവ്യഃ പ്രയോക്തൃഭിഃ

സഞ്ചാര്യാകാരമാത്രേണ
സ്ഥായീ യസ്മാദ്വ്യവസ്ഥിതഃ. 141
സ്ഥായിപ്രയോഗം ചെയ്യുമ്പോൾ
സാത്ത്വികം മെച്ചമാവണം
സഞ്ചാരിയ്ക്കാകൃതി മതി
സ്ഥായി സുസ്ഥിരമല്ലയോ.
നഹ്യേകരസജം കാവ്യം
നൈകഭാവൈകവൃത്തികം
വിമർദ്ദേ രാഗമായാതി
പ്രയുക്തം ഹി പ്രയത്നതഃ. 142
കാവ്യമില്ലേക രസമാ-
യേകഭാവൈകവൃത്തിയായ്
യത്നിച്ചിണക്കിക്കാണിച്ചാൽ
രസത്തെയുളവാക്കിടും.
നാനാഭാവാർത്ഥസമ്പന്നാഃ
സ്ഥായിസത്ത്വാവിചാരിണഃ
പുഷ്പാവകീർണ്ണാഃ കർത്തവ്യാഃ
കാവ്യേഷു ഹി രസാ ബുധൈഃ 143
സ്ഥായിസഞ്ചാരിസത്വങ്ങൾ
നാനാഭാവാർത്ഥസംയുതം
പൂക്കളേപ്പോൽ കലർത്തേണ-
മെന്നാലവ രസങ്ങളാം.
ഏവം രസാനാം ഭാവാനാം
വ്യവസ്ഥാനമിഹ സ്മൃതം
യ ഏവമേതാൻ ജാനാതി
സ ഗച്ഛേത് സിദ്ധിമുത്തമാം. 144
ഭാവങ്ങൾക്കും രസങ്ങൾക്കും
വ്യവസ്ഥയിഹ ചൊല്ലിനേൻ
ഇതിങ്ങനെയറിഞ്ഞീടു-
ന്നവനുത്തമസിദ്ധിമാൻ.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
ഭാവവ്യഞ്ജകമെന്ന
ഏഴാമദ്ധ്യായം.

## അദ്ധ്യായം 8

# ഉത്തമാംഗാഭിനയം

ഋഷയ ഊചുഃ

ഭാവാനാം ച രസാനാം ച
സമുത്ഥാനം യഥാക്രമം
ത്വത്പ്രസാദാച്ഛ്റുതം സർവ്വ–
മിച്ഛാമോ വേദിതും പുനഃ
    നാട്യേ കതിവിധഃ കാര്യ–
    സ്തജ്ഞൈരഭിനയക്രമഃ
    കഥം വാഭിനയോ ഹ്യേഷ
    കതിഭേദശ്ച കീർത്തിതഃ ?
സർവ്വമേതദ്യഥാതത്ത്വം
കഥയസ്വ മഹാമുനേ
യോ യഥാഭിനയോ യസ്മിൻ
യോക്തവ്യഃ സിദ്ധിമിച്ഛതാ. 1

മഹർഷിമാർ ചോദിച്ചു— ഭാവങ്ങളുടേയും രസങ്ങളുടേയും നിഷ്പത്തിക്രമമെല്ലാം അവിടുത്തെ അനുഗ്രഹത്താൽ കേട്ടു മനസ്സിലാക്കാൻ കഴിഞ്ഞു. ഇനിയും ചിലതു ഞങ്ങളറിയുവാനാഗ്രഹിക്കുന്നു. നാട്യത്തിൽ എത്ര പ്രകാരത്തിലാണ് അഭിനയം പ്രയോഗിക്കേണ്ടത്. അതിന്ന് അഭിനയമെന്നു പേർ വന്നതെങ്ങനെ ? അതിന് എത്ര വകഭേദമുണ്ട്? മഹാമുനേ! ഇതെല്ലാം ഉള്ളവണ്ണം പറഞ്ഞുതരണം. നാട്യപ്രയോഗം തികച്ചും ഫലിക്കാൻ ആഗ്രഹിക്കുന്ന ആൾ എവിടെ ഏതഭിനയം എങ്ങനെ പ്രയോഗിക്കണം?

തേഷാം തദ്വചനം ശ്രുത്വാ
മുനീനാം ഭരതോ മുനിഃ
പ്രത്യുവാച പുനർവാക്യം
ചതുരോഭിനയാൻ പ്രതി. 2

മഹർഷിമാരുടെ ആ ചോദ്യം കേട്ടു ഭരതമുനി നാലു വിധം അഭിനയങ്ങളെക്കുറിച്ചും മറുപടി പറഞ്ഞു.

അഹം വഃ കഥയിഷ്യാമി
നിഖിലേന തപോധനാഃ
യസ്മാദഭിനയോ ഹ്യേഷ
വിധിവത് സമുദാഹൃതഃ. 3

അല്ലയോ മഹർഷിമാരേ! ഞാൻ നിങ്ങൾക്കു മുഴുവനും പറഞ്ഞുതരാം. അപ്പോൾ ഈ അഭിനയം വിധിപ്രകാരം വിവരിക്കപ്പെട്ടതായിത്തീരും.

യദുക്തം ചത്വാരോഭിനയാ ഇതി, താൻ വർത്തയിഷ്യാ മഃ. അത്രാഹ—അഭിനയ ഇതി കസ്മാത്? അത്രോച്യതേ. അഭീത്യുപസർഗ്ഗഃ. ണീഞിത്യയം ധാതുഃ പ്രാപണാർത്ഥഃ. അസ്യാഭി

നീത്യേവം വ്യവസ്ഥിതസ്യ ഏരജിത്യച്പ്രത്യായാന്തസ്യാഭിനയ ഇതി രൂപം സിദ്ധം. ഏതച്ച ധാത്വർത്ഥവചനേനാവധാര്യം. 4

അഭിനയങ്ങൾ നാലെന്നു പറഞ്ഞുവല്ലോ. അവയെ വിവരിക്കാം. ഇവിടെ ഒരു ചോദ്യം. അഭിനയമെന്നു പറവാൻ കാരണമെന്ത് ? ഉത്തരം പറയാം. അഭി എന്നത് ഉപസർഗ്ഗമാണ്. ണീഞ് എന്ന ധാതുവിനു പ്രാപണം എന്നാണർത്ഥം. ഏരച് എന്ന സൂത്രപ്രകാരം ഇവർണ്ണാന്തധാതുവിനു വിധിച്ചിട്ടുള്ള അച്പ്രത്യയം ചേർത്തിട്ടുള്ള അഭി നീ എന്ന സോപസർഗ്ഗധാതുവിൻെറ രൂപമാണ് അഭിനയമെന്നത്. ഇത് ധാത്വർത്ഥ വിവരണപൂർവ്വകം നിർണ്ണയിക്കേണ്ടതുമാണ്.

അത്ര ശ്ലോകൌ—

അഭിപൂർവ്വസ്തുണീഞ്ധാതു—
രാഭിമുഖ്യാർത്ഥനിർണ്ണയേ
യസ്മാത് പദാർത്ഥാൻ നയതി
തസ്മാദഭിനയഃ സ്മൃതഃ.
വിഭാവയതി യസ്മാച്ച
നാനാർത്ഥാൻ ഹി പ്രയോഗതഃ
ശാഖാംഗോപാംഗസംയുക്ത—
സ്തസ്മാദഭിനയഃ സ്മൃതഃ. 5

ഇവിടെ രണ്ടു ശ്ലോകങ്ങൾ—

അഭിതൻമീതെ ണീഞ്ധാതു
മുമ്പിലർത്ഥമണപ്പതാം
പദാർത്ഥങ്ങൾക്കഭിനയ—
മാഭിമുഖ്യം നയിച്ചിടും.
അംഗോപാംഗങ്ങൾ ചേർന്നുണ്ടാം
പ്രയോഗാൽ പല വസ്തുവും
പ്രത്യക്ഷമാക്കിക്കാണിക്ക—
കൊണ്ടിങ്ങഭിനയാഖ്യമായ്.
ചതുർവ്വിധശ്ചൈഷ ഭവേ—
ന്നാട്യസ്യാഭിനയോ ദ്വിജാഃ
അനേകഭേദബഹുളം
നാട്യമസ്മിൻ പ്രതിഷ്ഠിതം. 6

നാട്യസംബന്ധിയായ ഈ അഭിനയം നാലു വിധമുണ്ട്. അനേകം ഭേദപ്രഭേദങ്ങളോടുകൂടിയ നാട്യത്തിൻെറ അടിസ്ഥാനം ഈ അഭിനയമാണ്.

ആംഗികോ വാചികശ്ചൈവ
ഹ്യാഹാര്യഃ സാത്ത്വികസ്തഥാ
ജ്ഞേയസ്ത്വഭിനയോ വിപ്രാ—
ശ്ചതുർദ്ധാ പരികല്പിതഃ. 7

അല്ലയോ വിപ്രന്മാരേ! നാലായി കല്പിച്ചിട്ടുള്ള ആ അഭിനയം, ആംഗികം, വാചികം, ആഹാര്യം, സാത്ത്വികം എന്നിവയാണെന്നു ധരിക്കുക.

സാത്ത്വികഃ പൂർവ്വമുക്തസ്തു
ഭാവൈശ്ച സഹിതോ മയാ
അംഗാഭിനയമേവാദൌ
ഗദതോ മേ നിബോധത. 8

സാത്ത്വികാഭിനയം സാത്ത്വികഭാവങ്ങളോടുകൂടെ ഞാൻ മുമ്പു പറഞ്ഞുവല്ലോ. ഇനി ആദ്യം ആംഗികാഭിനയം വിവരിക്കാം. ഗ്രഹിച്ചുകൊള്ളുക.

ത്രിവിധസ്ത്വാംഗികോ ജ്ഞേയഃ
ശാരീരോ മുഖജസ്തഥാ
തഥാ ചേഷ്ടാകൃതശ്ചൈവ
ശാഖാംഗോപാംഗസംയുതഃ 9

കൈമുദ്രകൾ അംഗങ്ങൾ ഉപാംഗങ്ങൾ എന്നിവയോടു ചേർന്ന അഭിനയം മൂന്നു വിധം 1. ശരീരാഭിനയം. 2. മുഖാഭിനയം. 3. ചേഷ്ടാഭിനയം.

ശിരോഹസ്തകടീവക്ഷഃ
പാർശ്വപാദസമന്വിതഃ
അംഗപ്രത്യംഗസംയുക്തഃ
ഷഡംഗോ നാട്യസംഗ്രഹഃ. 10

നാട്യത്തിനു, ചുരുക്കത്തിൽ ആറംഗങ്ങളാണ്. ശിരസ്സ് (തല), ഹസ്തം (കയ്യ്), കടി (അരക്കെട്ട്), വക്ഷസ്സ് (മാറിടം), പാർശ്വം (വാരി), പാദം (കാല്) ഇവയാണ് ആ അംഗങ്ങൾ. ഇവയ്ക്കു പ്രത്യംഗങ്ങളുമുണ്ട്. പ്രത്യംഗങ്ങൾ = ഉപാംഗങ്ങൾ

തസ്യ ശിരോഹസ്തോരഃ–
പാർശ്വകടീപാദതഃ ഷഡംഗാനി
നേത്രഭ്രൂനാസാധര–
കപോലചിബുകാന്യുപാംഗാനി. 11

ആ അഭിനയത്തിനു തല, കയ്യ്, മാറ്, വാരി, അര, കാല് എന്നിങ്ങനെ അംഗങ്ങളാറ്. കണ്ണ്, പുരികം, മൂക്ക്, ചുണ്ട്, കവിൾ, താടി എന്നിങ്ങനെ ഉപാംഗങ്ങളും ആറ്.

അസ്യ ശാഖാ ച നൃത്തം ച
തഥൈവാങ്കുര ഏവ ച
വസ്തൂന്യഭിനയസ്യേഹ
വിജ്ഞേയാനി പ്രയോക്തൃഭിഃ. 12

ഈ അഭിനയത്തിന് ശാഖ നൃത്തം അങ്കുരം എന്നിങ്ങനെ മൂന്നു ഘടകങ്ങളുമുണ്ട്.

ആംഗികസ്തു ഭവേച്ഛാഖാ
ഹ്യങ്കുരഃ സൂചനാ ഭവേത്
അംഗഹാരവിനിഷ്പന്നം
നൃത്തം തു കരണാശ്രയം 13

ആംഗികാഭിനയത്തിനു ശാഖ എന്നു പേർ. അങ്കുരമെന്നതു സൂചന മാത്രം. മുമ്പു നാലാമദ്ധ്യായത്തിൽ കാണിച്ച കരണങ്ങളെ അവലംബിച്ചുകൊണ്ടുള്ള അംഗ ഹാരങ്ങളിൽനിന്നു നൃത്തം നിഷ്പന്നമാകുന്നു.

മുഖജേഭിനയേ വിപ്രാ
നാനാഭാവരസാശ്രയേ
ശിരസഃ പ്രഥമം കർമ്മ
ഗദതോ മേ നിബോധത. 14

പല ഭാവങ്ങളേയും രസങ്ങളേയും അവലംബിച്ചുകൊണ്ടുള്ള മുഖാഭിനയത്തിൽ ശിരസ്സിന്റെ കർമ്മം ആദ്യം പറയാം.

ആകമ്പിതം കമ്പിതം ച
ധുതം വിധുതമേവ ച
പരിവാഹിതമാധൂത–
മവധൂതം തഥാഞ്ചിതം.
നിഹഞ്ചിതം പരാവൃത്ത–
മുത്ക്ഷിപ്തം ചാപ്യധോഗതം
ലോളിതം ചേതി വിജ്ഞേയം
ത്രയോദശവിധം ശിരഃ. 15

ശിരസ്സുകൊണ്ടുള്ള അഭിനയകർമ്മം പതിമൂന്നു വിധമാണ്: 1. ആകമ്പിതം. 2. കമ്പിതം. 3. ധുതം. 4. വിധുതം. 5. പരിവാഹിതം. 6. ആധൂതം. 7. അവധൂതം. 8. അഞ്ചിതം. 9. നിഹഞ്ചിതം. 10. പരാവൃത്തം. 11. ഉൽക്ഷിപ്തം. 12. അധോഗതം. 13. ലോളിതം.

1. ആകമ്പിതം– ശനൈരാകമ്പനാദൂർദ്ധ്വ–
മധശ്ചാകമ്പിതം ഭവേത്.
2. കമ്പിതം– ദ്രുതം തദേവ ബഹുശഃ
കമ്പിതം കമ്പിതം ശിരഃ. 16

മേല്പ്പോട്ടും കീഴ്പ്പോട്ടും തല മെല്ലെയൊന്നാട്ടുന്നത് ആകമ്പിതം. ആകമ്പിതം തന്നെ വേഗത്തിൽ പലവട്ടം ചെയ്താൽ കമ്പിതം.

സംജ്ഞോപദേശപ്രശ്നേഷു
സ്വഭാവാഭാഷണേ തഥാ
നിർദ്ദേശാവാഹനേ ചൈവ
ഭവേദാകമ്പിതം ശിരഃ. 17

സൂചന നല്കുക, ഉപദേശിക്കുക, ചോദ്യം ചെയ്യുക, സ്വഭാവം പറയുക, നിർദ്ദേശം നല്കുക, ആവാഹിക്കുക-ഇതിനെല്ലാം ശിരസ്സുകൊണ്ടുള്ള അഭിനയം ആകമ്പിതമാണ്.

രോഷേ വിതർക്കേ വിജ്ഞാനേ
പ്രതിജ്ഞാനേഥ തർജ്ജനേ
പ്രശ്നാതിശയവാക്യേഷു
ശിരഃ കമ്പിതമിഷ്യതേ. 18

കോപം, സംശയം, വിജ്ഞാനം, പ്രതിജ്ഞ, താക്കീതുചെയ്യൽ, ശക്തിയേറിയ ചോദ്യംചെയ്യൽ ഇതിനെല്ലാം ശിരസ്സിന്റെ അഭിനയം കമ്പിതമാണ്.

3. ധുതം— ശിരസോ രേചനം സമ്യക്
ശനൈസ്തദ്ധുതമിഷ്യതേ.
4. വിധുതം— ദ്രുതമാരേചനാദേത—
ദ്വിധുതം തു ഭവേച്ഛിരഃ. 19

തല വിലങ്ങനെ പതുക്കെയാട്ടുന്നത് ധുതം. അതുതന്നെ വേഗത്തിൽ ചെയ്താൽ വിധുതം.

അനീപ്സിതേ വിഷാദേ ച
വിസ്മയേ പ്രത്യയേ തഥാ
പാർശ്വാവലോകനേ ശൂന്യേ
പ്രതിഷേധ ധുതം ശിരഃ. 20

വിസമ്മതം, സങ്കടം, അത്ഭുതം, വിശ്വാസം, രണ്ടു പാർശ്വങ്ങളിലേക്കും നോട്ടം, ശൂന്യത, നിഷേധം ഇതിനെല്ലാം ശിരസ്സിന്റെ അഭിനയം ധുതമാണ്.

ശീതഗ്രസ്തേ ഭയാർത്തേ ച
ത്രാസിതേ ജ്വരിതേ തഥാ
പീതമാത്രേ തഥാ മദ്യേ
വിധുതം തു ഭവേച്ഛിരഃ. 21

തണുപ്പ്, പേടി, പേടിപ്പിക്കൽ, പനി, മദ്യപാനം കഴിഞ്ഞയുടനെയുള്ള നില ഇതിനൊക്കെ ശിരസ്സ് വിധുതമാവണം.

5. പരിവാഹിതം—പര്യായശഃ പാർശ്വഗതം
ശിരഃ സ്യാത് പരിവാഹിതം
6. ആധൂതം— ആധൂതമുച്യതേ സമ്യക്
സകൃദുദ്വാഹിതം തു തത്. 22

ഇടത്തോട്ടും വലത്തോട്ടും ക്രമേണ തലയാട്ടുന്നതു പരിവാഹിതം. ഒരു പ്രാവശ്യം ഒരു ഭാഗത്തേയ്ക്ക് തല നല്ലപോലെ ചാച്ചുപൊക്കുന്നതു ആധൂതം.

സാധനേ വിസ്മയേ ഹർഷേ
സ്മൃതേ ചാമർഷിതേ തഥാ
വിചാരേ വിഹൃതേ ചൈവ
ലീലായാം പരിവാഹിതം 23

കാര്യസിദ്ധി, അത്ഭുതം, സന്തോഷം, സ്മരണം, കോപം, വിചാരം, വിനോദം, വിലാസം ഇവയ്ക്കെല്ലാം ശിരസ്സ് പരിവാഹിതമായിരിക്കണം.

ഗർവ്വേച്ഛാദർശനേ ചൈവ
പാർശ്വസ്ഥോർദ്ധ്വനിരീക്ഷണേ
ആധൂതം തു ശിരോ ജ്ഞേയ—
മാത്മസംഭാവനാദിഷു. 24

ഗർവ്വത്തോടുകൂടിയ നോട്ടം, ഇച്ഛയോടുകൂടിയ നോട്ടം, പാർശ്വങ്ങളിലേക്കും മേല്പോട്ടുമുള്ള നോട്ടം, തന്നെ ബഹുമാനിക്കൽ ഇതിനെല്ലാം ശിരസ്സ് ആധൂതമാവണം.

7. അവധൂതം— യ ദധഃസകൃദാക്ഷിപ്ത—
മവധൂതം തു തച്ഛിരഃ

സന്ദേശവാഹനാലാപ—
സംജ്ഞാദിഷു തദിഷ്യതേ. 25

ഒരു പ്രാവശ്യം തല കുമ്പിടുവിക്കുന്നത് അവധൂതം എന്ന ശിരഃകർമ്മം. സന്ദേശത്തിനും ആവാഹനത്തിനും സംഭാഷണത്തിനും ആംഗ്യം കാണിക്കാനും മറ്റുമാണ് അത് ഉപയോഗിക്കുന്നത്.

8. അഞ്ചിതം— കിഞ്ചിത് പാർശ്വനതഗ്രീവം
ശിരോ വിജ്ഞേയമഞ്ചിതം
വ്യാധിതേ മൂർച്ഛിതേ മത്തേ
ശങ്കിതേ ദുഃഖിതേ ചതത്. 26

ഒരു പാർശ്വത്തിലേയ്ക്കു ചെരിച്ച് കഴുത്തൊടിച്ചുകൊണ്ടുള്ള ശിരഃകർമ്മം അഞ്ചിതം. രോഗം, മോഹാലസ്യം, മദ്യലഹരി, ശങ്ക, ദുഃഖം ഇതിനെല്ലാമാണ് അഞ്ചിതത്തിന്റെ ഉപയോഗം.

9. നിഹഞ്ചിതം— ഉത്ക്ഷിപ്തബാഹുശിഖരം
നികുഞ്ചിതശിരോധരം
നിഹഞ്ചിതം തു വിജ്ഞേയം
സ്ത്രീണാമേതത് പ്രയോജയേത്. 27

തോളുയർത്തി കഴുത്തൊരുഭാഗത്തേക്കു ചാച്ചുകൊണ്ടുള്ളതു നിഹഞ്ചിതം. സ്ത്രീകൾ പ്രയോഗിക്കേണ്ടതാണിത്.

ഗർവ്വേ പാനേ വിലാസേ ച
ബിംബോകേ കിലികിഞ്ചിതേ
മോട്ടായിതേ കുട്ടമിതേ
സ്തംഭേ മാനേ നിഹഞ്ചിതം. 28

ഗർവ്വം, മദ്യപാനം എന്നിവയിലും, വിലാസം, ബിംബോകം, കിലികിഞ്ചിതം. മോട്ടായിതം, കുട്ടമിതം എന്നീ ശൃംഗാരനാട്യങ്ങളിലും സ്തംഭമാനങ്ങളിലും നിഹഞ്ചിതം ഉപയോഗിക്കപ്പെടുന്നു . വിലാസബിംബോകാദികളുടെ സ്വഭാവം ഇരുപത്തിനാലാമദ്ധ്യായത്തിൽ വിവരിക്കുന്നതാണ്

10. പരാവൃത്തം— പരാവൃത്താനുകരണാത്
പരാവൃത്തം ശിരഃ സ്മൃതം
തത് സ്യാന്മുഖാപഹരണേ
പൃഷ്ഠതഃ പ്രേക്ഷണാദിഷു. 29

തിരിഞ്ഞുനോക്കുന്നതുപോലുള്ള ശിരഃകർമ്മം പരാവൃത്തം. മുഖം തിരിക്കുക, പിന്നിലേക്കു നോക്കുക മുതലായവയിലാണ് അതിന്റെ ഉപയോഗം.

11. ഉത്ക്ഷിപ്തം— ഉത്ക്ഷിപ്തം ചാപി വിജ്ഞേയ
മുന്മുഖാവസ്ഥിതം ശിരഃ
പ്രാംശുദിവ്യാർത്ഥയോഗേഷു
സ്യാദുത്ക്ഷിപ്തം പ്രയോഗതഃ. 30

മേൽപ്പോട്ടുയർത്തിപ്പിടിച്ച ശിരസ്സ് ഉത്ക്ഷിപ്തം. ഉന്നതന്മാരെക്കുറിച്ചും ദിവ്യവസ്തുക്കളെക്കുറിച്ചും കാണിക്കുമ്പോൾ ഉത്ക്ഷിപ്തശിരസ്സുപയോഗിക്കുക.

12. അധോഗതം— അവാങ്മുഖസ്ഥിതം ചാപി
ബുധാഃ പ്രാഹുരധോഗതം
ലജ്ജയാം ച പ്രണാമേ ച
ദുഃഖേ ചാധോഗതം ശിരഃ. 31

തല താഴ്ത്തിനില്ക്കുന്നത് അധോഗതം എന്ന ശിരഃകർമ്മം. ലജ്ജ നമസ്കാരം ദുഃഖം ഇവയിലാണ് അധോഗതത്തിൻെറ ഉപയോഗം.

13. ലോളിതം— സർവ്വതോ ഭ്രമണാച്ചൈവ
ശിരോ ലോളിതമുച്യതേ
മൂർച്ഛരാവ്യാധിമദാവേഗ—
ഗ്രഹനിദ്രാദിഷു സ്മൃതം. 32

തല നാലുപാടും ചുഴറ്റുന്നതു ലോളിതമെന്ന ശിരഃകർമ്മം. മോഹാലസ്യം, രോഗം, മദം, സംഭ്രമം, ഗ്രഹബാധ, ഉറക്കം തൂങ്ങൽ ഇതിലെല്ലാമാണ് ലോളിതത്തിൻെറ ഉപയോഗം.

എഭ്യോന്യേ ബഹവോ ഭേദാ
ലോകാഭിനയസംശ്രയാഃ
തേ ച ലോകസ്വഭാവേന
പ്രയോക്തവ്യാഃ പ്രയോക്തൃഭിഃ. 33

ഇവയ്ക്കു പുറമെ വേറെയും വളരെ ഭേദങ്ങൾ ലോകാഭിനയത്തിലുണ്ട്. അവയെല്ലാം ലോകത്തിലെ നടപ്പനുസരിച്ച് പ്രയോഗിക്കേണ്ടവയാണ്.

ത്രയോദശവിധം ഹ്യേത—
ച്ഛിരഃകർമ്മ മയോദിതം.
അതഃ പരം പ്രവക്ഷ്യാമി
ദൃഷ്ടീനാമിഹ ലക്ഷണം. 34

പതിമ്മൂന്നുവിധം ശിരഃകർമ്മം ഇതാ ഞാൻ പറഞ്ഞുകഴിഞ്ഞു. ഇനി ഇവിടെ ദൃഷ്ടികളുടെ ലക്ഷണം പറയാം.

കാന്താ ഭയാനകാ ഹാസ്യാ
കരുണാ ചാത്ഭുതാ തഥാ
രൌദ്രീ വീരാ ച ബീഭത്സാ
വിജ്ഞേയാ രസദൃഷ്ടയഃ. 35

കാന്ത, ഭയാനക, ഹാസ്യ, കരുണ, അത്ഭുത, രൌദ്രി, വീര, ബീഭത്സ ഇങ്ങനെ ശൃംഗാരാദി രസദൃഷ്ടികൾ എട്ടെന്നു മനസ്സിലാക്കുക.

സ്നിഗ്ധാ ഹൃഷ്ടാ ച ദീനാ ച
ക്രുദ്ധാ ദൃപ്താ ഭയാന്വിതാ
ജുഗുപ്സിതാ വിസ്മിതാ ച
സ്ഥായിഭാവേഷു ദൃഷ്ടയഃ. 36

സ്നിഗ്ധ, ഹൃഷ്ട, ദീന, ക്രുദ്ധ, ദൃപ്ത, ഭയാന്വിത, ജുഗുപ്സിത, വിസ്മിത ഇങ്ങനെ രതിഹാസാദിസ്ഥായി ദൃഷ്ടികളും എട്ട്.

ശൂന്യാ ച മലിനാ ചൈവ
ശ്രാന്താ ലജ്ജാന്വിതാ തഥാ

ഗ്ലാനാ ച ശങ്കിതാ ചൈവ
വിഷണ്ണാ മുകുളാ തഥാ.
കുഞ്ചിതാ ചാഭിതപ്താ ച
ജിഹ്മാ ച ലളിതാ തഥാ
വിതർക്കിതാർദ്ധമുകുളാ
വിഭ്രാന്താ വിപ്ലുതാ തഥാ
ആകേകരാ വികോശാ ച
ത്രസ്താ ച മദിരാ തഥാ
ഷൾത്രിംശദ്ദൃഷ്ടയോ ഹ്യേതാ–
സ്താസു നാട്യം പ്രതിഷ്ഠിതം. 37

ശൂന്യ, മലിന, ശ്രാന്ത, ലജ്ജാന്വിത, ഗ്ലാന, ശങ്കിത, വിഷണ്ണ, മുകുള, കുഞ്ചിത, അഭിതപ്ത, ജിഹ്മ, ലളിത, വിതർക്കിത, അർദ്ധമുകുള, വിഭ്രാന്ത, വിപ്ലുത, ആകേകര, വികോശ, ത്രസ്ത, മദിര ഇങ്ങനെ ഇരുപതു സഞ്ചാരി ദൃഷ്ടികൾ. ആകെ ദൃഷ്ടികൾ മുപ്പത്താറ്. ഈ ദൃഷ്ടികളിലാണു നാട്യം പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നത്.

അസ്യ ദൃഷ്ടിവിധാനസ്യ
നാനാഭാവരസാശ്രയം
ലക്ഷണം സംപ്രവക്ഷ്യാമി
യഥാകർമ്മ പ്രയോഗതഃ. 38

പല വക ഭാവങ്ങളേയും രസങ്ങളേയും ആശ്രയിച്ചുകൊണ്ടുള്ള ഈ ദൃഷ്ടി വിശേഷങ്ങളുടെ ലക്ഷണം അതതിൻെറ ഭാവരസങ്ങളോടുകൂടി അഭിനയപ്രയോഗത്തിനനുഗുണമാകുംവണ്ണം വിവരിക്കാം.

1. കാന്ത– ഹർഷപ്രസാദജനിതാ
കാന്താത്യർത്ഥം സമന്മഥാ
സഭ്രൂക്ഷേപകടാക്ഷാ ച
ശൃംഗാരേ ദൃഷ്ടിരിഷ്യതേ. 39

സന്തോഷവും പ്രസന്നതയും പ്രകാശിപ്പിക്കുന്നതും ഏറ്റവും കാമവികാരത്തോടുകൂടിയതും പുരികം വെട്ടിച്ചു കടാക്ഷിക്കുന്നതുമായ ദൃഷ്ടിക്കു കാന്ത എന്നു പേർ. ശൃംഗാരരസത്തിലാണ് ഇതിൻെറ ഉപയോഗം.

2. ഭയാനക– പ്രോദ്വൃത്തനിഷ്ടബ്ധപുടാ
സ്ഫുരദുദ്വൃത്തതാരകാ
ദൃഷ്ടിർഭയാനകാത്യർത്ഥം
ഭീതാ ജ്ഞേയാ ഭയാനകേ. 40

പൊങ്ങിയുറച്ച കൺപോള, വിറച്ചുതള്ളിയ കൺമണി — ഇങ്ങനെ ഏറ്റവും പേടിച്ചുകൊണ്ടുള്ള ദൃഷ്ടിക്കു ഭയാനകയെന്നു പേർ. ഇതിൻെറ ഉപയോഗം ഭയാനകരസത്തിലാണ്.

3. ഹാസ്യ– ക്രമാദാകുഞ്ചിതപുടാ
സവിഭ്രാന്താല്പതാരകാ
ഹാസ്യാ ദൃഷ്ടിസ്തു കർത്തവ്യാ
കുഹകാഭിനയം പ്രതി. 41

ക്രമത്തിൽ കൂമ്പുന്ന കൺപോള, ഓടിനടക്കുന്ന ഒതുങ്ങിയ കൃഷ്ണമണി—ഇങ്ങനെയുള്ള ദൃഷ്ടിയാണ് ഹാസ്യ. കളിയാക്കുന്നതിലാണ് ഇതിൻെറ ഉപയോഗം.

4. കരുണ— പതിതോർദ്ധ്വപുടാ സാസ്രാ
മന്യുമന്ഥരതാരകാ
നാസാഗ്രാനുഗതാ സൃഷ്ടിഃ
കരുണാ കരുണേ രസേ. 42

മേലേ കൺപോള കിഴിയുക, കണ്ണീർ വരുക, സങ്കടത്താൽ കണ്മണി നീങ്ങാതാവുക, മൂക്കിൻെറ അറ്റത്തിലേയ്ക്ക്തന്നെ നോക്കുക— ഇങ്ങനെ ഉള്ള ദൃഷ്ടി കരുണ. ഇതിൻെറ ഉപയോഗം കരുണരസത്തിലാണ്.

5. അത്ഭുത— യാ ത്വാകുഞ്ചിതപക്ഷ്മാഗ്രാ
സാശ്ചര്യോദ്വൃത്തതാരകാ
സൌമ്യാ വികസിതാന്താ ച
സാദ്ഭുതാ ദൃഷ്ടിരത്ഭുതേ. 43

കണ്ണിമ അല്പം ചാഞ്ഞിരിക്കുക, അത്ഭുതത്താൽ കണ്മണി തള്ളി നില്ക്കുക, സൌമ്യമായും ഒററം അല്പം വികസിച്ചുമിരിക്കുക — ഇങ്ങനെയുള്ള ദൃഷ്ടി അത്ഭുതയാണ്. അത്ഭുതരസത്തിലാണിതിനുപയോഗം.

6. രൌദ്രി— ക്രൂരാ രൂക്ഷാരുണോദ്വൃത്ത—
നിഷ്ടബ്ധപുടതാരകാ
ഭ്രൂ കുടീകുടിലാ ദൃഷ്ടീ
രൌദ്രീ രൌദ്രരസേ സ്മൃതാ. 44

ക്രൂരവും രൂക്ഷവുമായി തുടുത്തും കൺപോള പൊങ്ങിയും കൃഷ്ണമണി തുറിച്ചും പുരികം വളച്ചുമുള്ള ദൃഷ്ടി രൌദ്രി. ഇതിൻെറ ഉപയോഗം രൌദ്രരസത്തിലാണ്.

7. വീര— ദീപ്താ വികസിതാ ക്ഷുബ്ധാ
ഗംഭീരാ സമതാരകാ
ഉത്ഫുല്ലമദ്ധ്യാ ദൃഷ്ടിസ്തു
വീരാ വീരരസാശ്രയാ. 45

ജ്വലിച്ചു വിടർന്നു കലങ്ങി ഗാംഭീര്യം പൂണ്ടു നേരേ നില്ക്കുന്ന കൺമണികളോടും വികസിച്ച മദ്ധ്യത്തോടും കൂടിയ ദൃഷ്ടി വീര. വീരരസത്തിൽ ഇതിൻെറ ഉപയോഗം.

8. ബീഭത്സ— നികുഞ്ചിതപുടാപാംഗാ
ഘൃണോപപ്ലുതതാരകാ
സംശ്ലിഷ്ടസ്ഥിരപക്ഷ്മാ ച
ബീഭത്സാ ദൃഷ്ടിരിഷ്യതേ. 46

കൺപോളയും കടക്കണ്ണും കുഴിഞ്ഞും നിന്ദയാൽ കൃഷ്ണമണി തൂങ്ങിയും ഇമകൾ ഇളകാതെ കൂട്ടിപ്പിടിച്ചും ഉള്ള ദൃഷ്ടി ബീഭത്സ. ബീഭത്സരസത്തിൽ ഇതിൻെറ ഉപയോഗം.

ശാന്ത— നാസാഗ്രസക്താനിമിഷാ
തഥാധോഭാഗചാരിണി
ആകേകരപുടാ ചൈവ
ശാന്താ ദൃഷ്ടിർഭവേദസൌ. 47

മൂക്കിൻെറ അറ്റത്തേയ്ക്കു നോക്കി കണ്ണിമയ്ക്കാതെ അധോമുഖമായി കൺപോള ഒട്ടൊന്നടഞ്ഞുനില്ക്കുന്ന ദൃഷ്ടി ശാന്ത. ശാന്തരസത്തിൽ ഇതിൻെറ ഉപയോഗം.

രസജാ ദൃഷ്ടയോ ഹ്യേതാ
വിജ്ഞേയാ ലക്ഷണാന്വിതാഃ
അതഃ പരം ലക്ഷയിഷ്യേ
സ്ഥായിഭാവസമാശ്രയാഃ. 48

ഇതാ രസദൃഷ്ടികൾ ലക്ഷണസഹിതം വിവരിച്ചുകഴിഞ്ഞു. ഇനി ഞാൻ സ്ഥായിഭാവദൃഷ്ടികളെ വിവരിക്കാം.

9. സ്നിഗ്ദ്ധ— വ്യാകോശമദ്ധ്യാ മധുരാ
സ്ഥിതതാരാഭിലാഷിണീ
സാനന്ദാശ്രുകലാ ദൃഷ്ടിഃ
സ്നിഗ്ദ്ധേയം രതിഭാവജാ 49

മദ്ധ്യം വിടർന്നു മധുരമായി കൃഷ്ണമണി അനങ്ങാതെ കൊതിച്ചുകൊണ്ടുള്ള, ആനന്ദാശ്രു പൊടിഞ്ഞുകൊണ്ടുള്ള ദൃഷ്ടി, രതിഭാവജന്യമായ സ്നിഗ്ദ്ധദൃഷ്ടിയാണ്.

10. ഹൃഷ്ട— ചലാ ഹസിതഗർഭാ ച
വിശത്താരാനിമേഷിണീ
കിഞ്ചിദാകുഞ്ചിതാ ദൃഷ്ടിർ—
ഹൃഷ്ടാ ഹാസേ പ്രകീർത്തിതാ. 50

ഇളകി പുഞ്ചിരിയുൾക്കൊണ്ടു കുറഞ്ഞൊന്ന് ഉൾവലിഞ്ഞ കൃഷ്ണമണിയോടുകൂടി കണ്ണിമയ്ക്കാതെ തെല്ലു കുനിഞ്ഞുകൊണ്ടുള്ള ദൃഷ്ടിക്കു ഹൃഷ്ടയെന്നു പേർ. ഹാസസ്ഥായിഭാവത്തിലാണിതിൻെറ ഉപയോഗം.

11. ദീന— അവസ്രസ്തോത്തരപുടാ
യസ്യാസ്താരാ ജലാവിലാ
മന്ദസഞ്ചാരിണീ ദീനാ
സാ ശോകേ ദൃഷ്ടിരുച്യതേ. 51

മേലേ കൺപോള കിഴിഞ്ഞു കണ്ണീർ നിറഞ്ഞു മെല്ലെ സഞ്ചരിക്കുന്ന കണ്മണിയോടുകൂടിയ ദൃഷ്ടിക്കു ദീന എന്നു പേർ. ശോകസ്ഥായിഭാവത്തിലാണ് ഈ ദൃഷ്ടിയുടെ ഉപയോഗം.

12. ക്രുദ്ധ— രൂക്ഷാ സ്ഥിരോദ്വൃത്തപുടാ
നിഷ്ടബ്ധോദ്വൃത്തതാരകാ
കുടിലഭ്രൂകുടീ ദൃഷ്ടിഃ
ക്രുദ്ധാ ക്രോധേ വിധീയതേ. 52

ഉറച്ചു മിഴിച്ച കൺപോള , തുറിച്ചു നില്ക്കുന്ന കൃഷ്ണമണി, വളച്ചുപിടിച്ച പുരികക്കൊടി— ഇങ്ങനെയുള്ള ദൃഷ്ടിക്കു ക്രുദ്ധ എന്നു പേർ. ക്രോധഭാവത്തിലിതിൻെറ ഉപയോഗം.

13. ദൃപ്ത— സംസ്ഥിതേ താരകേ യസ്യാഃ
സ്ഥിരാ വികസിതാ തഥാ
സത്ത്വമുദ്ഗിരതീ ദൃപ്താ
ദൃഷ്ടിരുൽസാഹസംഭവാ. 53

ഇളകാത്ത കൃഷ്ണമണികൾ, വിടർന്നു നില്ക്കുന്ന കണ്ണുകൾ, ധൈര്യം വഴിയുന്ന നോട്ടം — ഇങ്ങനെയുള്ള ദൃഷ്ടി ദൃപ്തയാണ്. ഉത്സാഹസ്ഥായിഭാവത്തിലാണിതിനുപയോഗം.

14. ഭയാന്വിത— വിഷ്ഫാരിതോഭയപുടാ
ഭയകമ്പിതതാരകാ
നിഷ്ക്രാന്തമദ്ധ്യാ ദൃഷ്ടിസ്തു
ഭയഭാവേ ഭയാന്വിതാ. 54

കൺപോളകൾ രണ്ടുമകന്നു പേടിച്ചു വിറയ്ക്കുന്ന കൃഷ്ണമണികളോടുകൂടി നടു തുങ്ങിക്കൊണ്ടുള്ള ദൃഷ്ടി ഭയസ്ഥായിഭാവത്തിലുപയോഗമുള്ള ഭയാന്വിതദൃഷ്ടിയാണ്.

15. ജുഗുപ്സിത— സങ്കോചിതപുടവ്യാസാ
ദൃഷ്ടിർമീലിതതാരകാ
ലക്ഷോദ്ദേശാത് സമുദ്വിഗ്നാ
ജുഗുപ്സായാം ജുഗുപ്സിതാ. 55

കൺതടങ്ങൾ ചുളുക്കി കൃഷ്ണമണി ഉൾവലിഞ്ഞു ലക്ഷ്യത്തിൽനിന്നു നടുങ്ങി പിന്മാറുന്ന ദൃഷ്ടിക്കു ജുഗുപ്സിത എന്നു പേർ. ജുഗുപ്സാഭാവത്തിലാണിതിന്റെ ഉപയോഗം.

16. വിസ്മിത— വിമലോദ്വൃത്തതാരാ ച
ഹൃഷ്ടോഭയപുടാഞ്ചിതാ
സമാ വികസിതാ ദൃഷ്ടിർ—
വിസ്മിതാ വിസ്മയേ സ്മൃതാ. 56

തെളിഞ്ഞു തള്ളിനില്ക്കുന്ന കണ്മണി, നിവർന്നു വട്ടംകൊണ്ട കൺപോകൾ— ഇങ്ങനെ നേരെ വിടർന്നഴകാർന്ന ദൃഷ്ടിക്കു വിസ്മിതയെന്നു പേർ ഇതിന്റെ ഉപയോഗം വിസ്മയസ്ഥായിഭാവത്തിലാണ്.

സ്ഥായി ഭാവാശ്രയാ ഹ്യേതാ
വിജ്ഞേയാ ദൃഷ്ടയോ ബുധൈഃ
സഞ്ചാരിണീനാം ദൃഷ്ടീനാം
സമ്പ്രവക്ഷ്യാമി ലക്ഷണം. 57

സ്ഥായിഭാവങ്ങളെ ആശ്രയിച്ചുകൊണ്ടുള്ള ദൃഷ്ടികൾ ഇതൊക്കെയാണ്. ഇനി സഞ്ചാരിദൃഷ്ടികളുടെ ലക്ഷണം പറയാം.

17. ശൂന്യ— സമതാരാ സമപുടാ
നിഷ്കമ്പാ ശൂന്യദർശനാ
ബാഹ്യാർത്ഥാഗ്രാഹിണീ ക്ഷാമാ
ശൂന്യാ ദൃഷ്ടിഃ പ്രകീർത്തിതാ. 58

കൃഷ്ണമണിയും കൺപോളയും സമനിലയിൽ അനങ്ങാതെ ഒന്നിലും ദൃഷ്ടി പതിയാതെ പുറംകാഴ്ചകളൊന്നും ഉൾക്കൊള്ളാതെയുള്ള ക്ഷീണിച്ച ദൃഷ്ടിക്കു ശൂന്യയെന്നു പേർ.

18. മലിന— പ്രസ്പന്ദമാനപക്ഷ്മാഗ്രാ
നാത്യർത്ഥമുകുളൈഃ പുടൈഃ
മലിനാന്താ ച മലിനാ
ദൃഷ്ടിർവിഭ്രാന്തതാരകാ. 59

ഇമത്തുമ്പിളകിക്കൊണ്ടും കൂമ്പിയ കൺപോളകളോടും ഉഴലുന്ന കൃഷ്ണമണികളോടും കൂടിയും നിറം മങ്ങിയുമുള്ള ദൃഷ്ടിക്കു മലിന എന്നു പേർ.

19. ശ്രാന്ത— ശ്രമാത് പ്രമ്ലാപിതപുടാ
ക്ഷാമാന്താഞ്ചിതലോചനാ
സന്നാ പതിതതാരാ ച
ശ്രാന്താ ദൃഷ്ടിഃ പ്രകീർത്തിതാ. 60

ക്ഷീണത്താൽ വാടിത്തൂങ്ങിയ കൺപോളകളോടും കുണ്ടിൽപ്പോയി തളർന്നു തൂങ്ങിയ കൃഷ്ണമണികളോടും കൂടിയ ദൃഷ്ടിക്കു ശ്രാന്തയെന്നു പേർ.

20. ലജ്ജാന്വിത— കിഞ്ചിദഞ്ചിതപക്ഷ്മാഗ്രാ
പതിതോർദ്ധ്വപുടാ ഹ്രിയാ
ത്രപാധോമുഖതാരാ ച
ദൃഷ്ടിർലജ്ജാന്വിതാ തു സാ. 61

ഇമത്തുമ്പു തെല്ലു ചലിച്ചും മേൽപോള താണും ലജ്ജിച്ചു താഴോട്ടു നോക്കിയുള്ള ദൃഷ്ടിക്കു ലജ്ജാന്വിതയെന്നു പേർ.

21. ഗ്ലാന— മ്ലാനഭ്രൂപുടപക്ഷ്മാ യാ
ശിഥിലാ മന്ദചാരിണീ
ക്ലമപ്രവിഷ്ടതാരാ ച
ഗ്ലാനാ ദൃഷ്ടിസ്തു സാ സ്മൃതാ. 62

പുരികവും പോളയും ഇമയും വാടിത്തൂങ്ങി മെല്ലെമെല്ലെ നീങ്ങുന്ന തളർന്ന കണ്മണിയോടുകൂടിയ ദൃഷ്ടിയാണ് ഗ്ലാന.

22. ശങ്കിത— കിഞ്ചിച്ചലാ സ്ഥിരാ കിഞ്ചി—
ദുദ്ഗതാ തിര്യഗായതാ
മൂഢാ ചകിതതാരാ ച
ശങ്കിതാ ദൃഷ്ടിരിഷ്യതേ. 63

ഇടയ്ക്കിളകിയും ഇടയ്ക്കു നിന്നും മേലോട്ടുയർന്നും വിലങ്ങനെ നീങ്ങിയും അമ്പരന്നും കൃഷ്ണമണിക്കു നടുക്കം പൂണ്ടുമുള്ള ദൃഷ്ടിക്കു ശങ്കിതയെന്നു പേർ.

23. വിഷണ്ണ— വിഷാദവിസ്തീർണ്ണപുടാ
പര്യസ്താന്തനിമേഷിണീ
കിഞ്ചിന്നിഷ്ടബ്ധതാരാ ച
കാര്യാ ദൃഷ്ടിർവിഷാദിനീ. 64

കൺപോളകളകന്നും അറ്റം കിഴിഞ്ഞും ഇമയടയ്ക്കാതെയും കൃഷ്ണമണി അനങ്ങാതെയുമുള്ള ദൃഷ്ടിക്കു വിഷണ്ണ എന്നു പേർ.

24. മുകുള— സ്ഫുരിതശ്ലിഷ്ടപക്ഷ്മാർദ്ധാ
മുകുളോർദ്ധ്വപുടാഞ്ചിത
സുഖോന്മീലിതതാരാ ച
മുകുളാ ദൃഷ്ടിരിഷ്യതേ. 65

ഇളകിയിളകി തമ്മിലണയുന്ന (പകുതിയോളം) ഇമകളോടെ കൂമ്പിയ മേൽപ്പോള, സുഖംമൂലം തെളിവാർന്ന കൃഷ്ണമണി—ഇങ്ങനെയുള്ള ദൃഷ്ടിക്കു മുകള എന്നു പേർ.

25. കുഞ്ചിത— ആനികുഞ്ചിതപക്ഷ്മാഗ്രാ
പുടൈരാകുഞ്ചിതൈസ്തഥാ

സന്നികുഞ്ചിതതാരാ ച
കുഞ്ചിതാ ദൃഷ്ടിരിഷ്യതേ. 66

ഇമത്തുമ്പുകളും കൺപോളകളും കൃഷ്ണമണിയും കുറിഞ്ഞുകൊണ്ടുള്ള ദൃഷ്ടിക്ക് കുഞ്ചിത എന്നു പേർ.

26. അഭിതപ്ത— മന്ദായമാനതാരാ യാ
പുടൈഃ പ്രചലിതൈസ്തഥാ
സന്താപോപപ്ലുതാ ദൃഷ്ടി—
രഭിതപ്താ തു സവ്യഥാ. 67

മങ്ങുന്ന കൃഷ്ണമണിയോടും ഇളകുന്ന കൺപോളകളോടും കൂടി ദുഃഖിച്ചു കുഴങ്ങിയ ദൃഷ്ടിക്ക് അഭിതപ്ത എന്നു പേർ.

27. ജിഹ്മ— ലംബിതാകുഞ്ചിതപുടാ
ശനൈസ്തിര്യങ്നിരീക്ഷണൈഃ
നിഗൂഢാ ഗൂഢതാരാ ച
ജിഹ്മാ ദൃഷ്ടിരുദാഹൃതാ. 68

കൺപോള താണു കൃഷ്ണമണി ഒട്ടു മറഞ്ഞു വിലങ്ങനെ മെല്ലെയുള്ള ഒളിഞ്ഞുനോട്ടത്തിനു ജിഹ്മ എന്നു പേർ.

28. ലളിത— മധുരാകുഞ്ചിതാന്താ ച
സഭ്രൂക്ഷേപാ ച സസ്മിതാ
സമന്മഥവികാരാ ച
ദൃഷ്ടിഃ സാ ലളിതാ സ്മൃതാ. 69

ഭംഗിയായി അറ്റം കുനിച്ചും പുരികമിളക്കിയും മന്ദഹസിച്ചും കാമവികാരത്തോടു കൂടിയുമുള്ള നോട്ടമാണു ലളിത.

29. വിതർക്കിത— വിതർക്കോദ്വർത്തിതപുടാ
തഥൈവോത്ഫുല്ലതാരകാ
അധോമുഖവിചാരാ ച
ദൃഷ്ടിരേഷാ വിതർക്കിതാ. 70

ഊഹങ്ങളാലുയരുന്ന കൺപോളകളോടും വിടരുന്ന കൃഷ്ണമണികളോടും കൂടി കീഴ്പോട്ടായി ഇറങ്ങിവരുന്ന ദൃഷ്ടിയാണ് വിതർക്കിത.

30. അർദ്ധമുകുള— അർദ്ധവ്യാകോശപക്ഷ്മാ ച
ഹ്ലാദാർദ്ധമുകുളൈഃ പുടൈഃ
സ്മൃതാർദ്ധമുകുളാ ദൃഷ്ടിഃ
കിഞ്ചില്ലുളിതതാരകാ. 71

പാതി കൂമ്പിയ ഇമയും കൺപോളകളും കുറഞ്ഞൊരു ചലനത്തോടുകൂടിയ കൃഷ്ണമണിയുമായുള്ള ദൃഷ്ടിക്ക് അർദ്ധമുകുള എന്നു പേർ.

31. വിഭ്രാന്ത— അനവസ്ഥിതതാരാച
വിഭ്രാന്താകുലദർശനാ
വിസ്തീർണ്ണോത്ഫുല്ലനേത്രാ ച
വിഭ്രാന്താ ദൃഷ്ടിരിഷ്യതേ. 72

ഉറച്ചുനില്ക്കാത്ത കൃഷ്ണമണി, പരിഭ്രമിച്ചു പല ഭാഗത്തേക്കുമായുള്ള നോട്ടം, തുറന്നുമിഴിച്ച കണ്ണുകൾ — ഇങ്ങനെയുള്ള ദൃഷ്ടി വിഭ്രാന്ത.

32. വിപ്ലുത— പുടൌ വിസ്ഫാരിതൌ യസ്യാ
നിഷ്ടബ്ധൌ പതിതൌ പുനഃ
വിപ്ലുതോദ്വൃത്തതാരാ ച
ദൃഷ്ടിരേഷാ തു വിപ്ലുതാ. 73

കൺപോളകൾ നല്ലതുപോലെ വിടരുക, സ്തംഭിച്ചു നില്ക്കുക, വീണ്ടും വീഴുക, കൃഷ്ണമണികൾ താണും പൊങ്ങിയും നില്ക്കുക — ഇങ്ങനെയുള്ള ദൃഷ്ടിക്ക് വിപ്ലുത എന്നു പേർ.

33. ആകേകര— ആകുഞ്ചിതപുടാപാംഗ—
സംഗതാർദ്ധനിമേഷിണീ
മുഹുർവ്യാവൃത്തതാരാ ച
ദൃഷ്ടിരാകേകരാ സ്മൃതാ. 74

കുറഞ്ഞൊന്നു കുനിഞ്ഞു പകുതി കൂമ്പിയ കൺപോളകൾ, കടക്കണ്ണിലണഞ്ഞും മടങ്ങിയുമുള്ള കൃഷ്ണമണികൾ — ഈ വിധമുള്ള ദൃഷ്ടിക്ക് ആകേകര എന്നു പേർ.

34. വികോശ— വികോശിതോഭയപുടാ
പ്രോത്ഫുല്ലാ ചാനിമേഷിണീ
അനവസ്ഥിതതാരാ ച
വികോശാ ദൃഷ്ടിരിഷ്യതേ. 75

രണ്ടു പോളകളും അകന്നു നല്ലപോലെ വിടർന്ന് ഇമ വെട്ടാതെയും കൃഷ്ണമണി ഉറയ്ക്കാതെയുമുള്ള ദൃഷ്ടി വികോശ.

35. ത്രസ്ത— ത്രാസോദ്വൃത്തപുടാ യാ തു
തഥോത്കമ്പിതതാരകാ
സന്ത്രാസോത്ഫുല്ലമദ്ധ്യാ ച
ത്രസ്താ ദൃഷ്ടിരുദാഹൃതാ. 76

പേടിച്ചു കൺപോളകളുയർന്നും കൃഷ്ണമണികൾ വിറപൂണ്ടും മദ്ധ്യം വികസിച്ചുമുള്ള ദൃഷ്ടിക്കു ത്രസ്ത എന്നു പേർ.

36. മദിര— വ്യാഘൂർണ്ണമാനമദ്ധ്യാ യാ
ക്ഷാമാന്താചിതലോചനാ
ദൃഷ്ടിർവികസിതാപാംഗാ
മദിരാ തരുണേ മദേ. 77

മദ്ധ്യം ചുഴന്നും അരുവശം ഒട്ടിയും കൃഷ്ണമണികൾ ഭംഗിയിൽ ചലിച്ചും കടക്കണ്ണു വിടർന്നുമുള്ള ദൃഷ്ടിക്കു മദിര എന്നു പേർ. ശക്തിയായ മദത്തിലാണിതിൻെറ ഉപയോഗം.

കിഞ്ചിദാകുഞ്ചിതപുടാ
കിഞ്ചില്ലുളിതതാരകാ
അനവസ്ഥിതസഞ്ചാരാ
ദൃഷ്ടിർമ്മദ്ധ്യമദേ ഭവേത് 78

കൺപോളകൾ തെല്ലു കുനിച്ചും കൃഷ്ണമണികൾ മെല്ലെ ചലിച്ചും വ്യവസ്ഥ വിട്ടു സഞ്ചരിക്കുന്ന ദൃഷ്ടിയും മദിരയാണ്. ഇത് ഇടത്തരത്തിലുള്ള മദത്തിലാണ് ഉപയോഗിക്കേണ്ടത്.

സനിമേഷാനിമേഷാ ച
കിഞ്ചിദ്ദർശിതതാരകാ
അധോഭാഗചരീ ദൃഷ്ടി–
രധമേ തു മദേ സ്മൃതാ. 79

ഇമച്ചുമിഴിച്ചും കൃഷ്ണമണി കുറേശ്ശെ തെളിയിച്ചും കീഴ്പോട്ടു സഞ്ചരിച്ചും ഉള്ള ദൃഷ്ടിയും മദിരതന്നെ. ഇതിന്റെ ഉപയോഗം താണതരം മദത്തിലാണ്.

ഇത്യേവം ലക്ഷിതാ ഹ്യേതാഃ
ഷട്ത്രിംശദ് ദൃഷ്ടയോ മയാ
രസജാ ഭാവജാശ്ചാസാം
വിനിയോഗം നിബോധത. 80

ഇങ്ങനെ രസാനുസാരികളും ഭാവാനുസാരികളുമായ മുപ്പത്തിയാറു ദൃഷ്ടികളുടെ ലക്ഷണങ്ങൾ ഞാൻ ഇതാ പറഞ്ഞുകഴിഞ്ഞു. ഇവയുടെ ഉപയോഗവും മനസ്സിലാക്കുക.

രസജാസ്തു രസേഷ്വേവ
സ്ഥായിഷു സ്ഥായിദൃഷ്ടയഃ
ശൃണുത വ്യഭിചാരിണ്യഃ
സഞ്ചാരിഷു യഥാ സ്ഥിതാഃ. 81

രസദൃഷ്ടികൾ രസങ്ങളിൽത്തന്നെയാണ്. സ്ഥായിഭാവദൃഷ്ടികൾ സ്ഥായിഭാവങ്ങളിലുമാണ്. വ്യഭിചാരിഭാവദൃഷ്ടികൾ ഇരുപതെണ്ണം പറഞ്ഞത് ഏതേതു സഞ്ചാരിഭാവങ്ങളിലാണെന്നു കേട്ടുകൊള്ളുക.

ശൂന്യാ ദൃഷ്ടിസ്തു ചിന്തായാ–
മഭിതപ്താപി കീർത്തിതാ
നിർവ്വേദേ ചാപി മലിനാ
വൈവർണ്ണ്യേ ച വിധീയതേ. 82

ശൂന്യ അഭിതപ്ത എന്ന രണ്ടു ദൃഷ്ടികൾ ചിന്തയെന്ന സഞ്ചാരിഭാവത്തിലാണു വിനിയോഗിക്കേണ്ടത്. മലിനദൃഷ്ടി നിർവ്വേദത്തിലും വൈവർണ്ണ്യമെന്ന സാത്ത്വികഭാവത്തിലുമാണ്.

ശ്രാന്താ ശ്രമാർത്തേ സ്വേദേ ച
ലജ്ജായാം ലജ്ജിതാ തഥാ
അപസ്മാരേ തഥാ വ്യാധൌ
ഗ്ലാന്യാം ഗ്ലാനാ വിധീയതേ. 83

ശ്രാന്തദൃഷ്ടി ശ്രമമെന്ന സഞ്ചാരിഭാവത്തിലും സ്വേദമെന്ന സാത്ത്വികഭാവത്തിലും ലജ്ജിതദൃഷ്ടി ലജ്ജാഭാവത്തിലും ഗ്ലാനദൃഷ്ടി അപസ്മാരം വ്യാധി ഗ്ലാനി എന്നീ സഞ്ചാരിഭാവങ്ങളിലും വിധിച്ചിരിക്കുന്നു.

ശങ്കായാം ശങ്കിതാ ജ്ഞേയാ
വിഷാദാർത്ഥേ വിഷാദിനീ
നിദ്രാസ്വപ്നസുഖാർത്ഥേഷു
മുകുളാ ദൃഷ്ടിരിഷ്യതേ. 84

ശങ്കയ്ക്കു ശങ്കിതദൃഷ്ടിയും വിഷാദത്തിനു വിഷണ്ണദൃഷ്ടിയും ഉപയോഗിക്കുക. നിദ്ര സ്വപ്നം സുഖം ഇവയ്ക്കു മുകുളദൃഷ്ടിയും ഉപയോഗിക്കുക.

കുഞ്ചിതാസൂയിതാനിഷ്ട-
ദുഷ്പ്രേക്ഷാക്ഷിവ്യഥാസു ച
അഭിതപ്താ ച നിർവ്വേദേ
ഹ്യഭിഘാതാതിതാപയോഃ. 85

അസൂയയിലും ഇഷ്ടമില്ലാത്തതോ നോക്കാൻ വയ്യാത്തതോ കാണുമ്പോഴും കണ്ണിൽ ദീനങ്ങളിലും കുഞ്ചിതദൃഷ്ടിയാണു വേണ്ടത്. നിർവ്വേദത്തിലും അടിയോ ഇടിയോ ഏറ്റാലും വലിയ ചൂടിലും അഭിതപ്തദൃഷ്ടി ഉപയോഗിക്കുക.

ജിഹ്മാ ദൃഷ്ടിരസൂയായാം
ജഡതാലസ്യയോസ്തഥാ
ധൃതൌ ഹർഷേ ച ലളിതാ
സ്മൃതൌ തർക്കേ വിതർക്കിതാ. 86

അസൂയ ജഡത ആലസ്യം എന്നീ ഭാവങ്ങളിൽ ജിഹ്മദൃഷ്ടിയും ധൃതി ഹർഷം എന്നീ രണ്ടു ഭാവങ്ങളിൽ ലളിതദൃഷ്ടിയും ഓർമ്മയിലും ആലോചനയിലും വിതർക്കിതദൃഷ്ടിയും ഉപയോഗിക്കുക.

ആഹ്ലാദേഷ്വർദ്ധമുകുളാ
ഗന്ധസ്പർശസുഖാദിഷു
വിഭ്രാന്താ ദൃഷ്ടിരാവേഗേ
സംഭ്രമേ വിഭ്രമേ തഥാ. 87

ഗന്ധസുഖം സ്പർശസുഖം മുതലായ ആഹ്ലാദഭാവങ്ങളിൽ അർദ്ധമുകുളയും ആവേഗം സംഭ്രമം ശൃംഗാരചേഷ്ടയായ വിഭ്രമം ഇവയിൽ വിഭ്രാന്തദൃഷ്ടിയും ഉപയോഗിക്കുക.

വിപ്ലുതാ ചാപലോന്മാദ-
ദുഃഖാർത്തിമരണാദിഷു
ആകേകരാ ദുരാലോകേ
വിച്ഛേദപ്രേക്ഷിതേഷു ച 88

ചപലത ഉന്മാദം ദുഃഖം വേദന മരണം മുതലായവയിൽ വിപ്ലുതദൃഷ്ടിയും നോക്കാൻ വയ്യാത്തതിനെ നോക്കുമ്പോഴും വിട്ടു വിട്ടു നോക്കുമ്പോഴും ആകേകര ദൃഷ്ടിയും ഉപയോഗിക്കുക.

വിബോധഗർവ്വാമർഷൗഗ്ര്യ-
മതിഷു സ്യാദ്വികോശിതാ
ത്രസ്താ ത്രാസേ ഭവേദ് ദൃഷ്ടിർ-
മദിരാ ച മദേഷ്വപി. 89

വിബോധം, ഗർവ്വം, അമർഷം, ഉഗ്രത, മതി എന്നീ ഭാവങ്ങളിൽ വികോശ ദൃഷ്ടിയും ത്രാസത്തിൽ ത്രസ്തദൃഷ്ടിയും മദഭേദങ്ങളിൽ മദിരദൃഷ്ടിയും ഉപയോഗിക്കുക.

ഷട്ത്രിംശദ്ദൃഷ്ടയോ ഹ്യേതാ
യഥാവത് സമുദാഹൃതാഃ. 90

മുപ്പത്താറു ദൃഷ്ടികൾ ഇതാ ഇവിടെ വേണ്ടുംവണ്ണം വിവരിച്ചു കഴിഞ്ഞു.

രസജാനാം തു ദൃഷ്ടീനാം
ഭാവജാനാം തഥൈവ ച

താരാപുടഭ്രുവാം കർമ്മ
ഗദതോ മേ നിബോധത. 91

രസജന്യങ്ങളും ഭാവജന്യങ്ങളുമായ ദൃഷ്ടികളിൽ കൃഷ്ണമണി കൺപോള പുരികം ഇവയെ എങ്ങനെ പ്രവർത്തിപ്പിക്കണമെന്നും ഞാൻ പറയാം. ശ്രദ്ധിച്ചു മനസ്സിലാക്കുക.

ഭ്രമണം വലനം പാത—
ശ്ചലനം സമ്പ്രവേശനം
വിവർത്തനം സമുദ്വൃത്തം
നിഷ്ക്രാമഃ പ്രാകൃതം തഥാ
ഏതാനി നവ കർമ്മാണി
താരാകർമ്മ ദ്വിജോത്തമാഃ
ശൃണുദ്ധ്വം ലക്ഷണം താവത്
സാമ്പ്രതം പ്രീതിതഃ സ്ഫുടം. 92

ഭ്രമണം, വലനം, പാതനം, ചലനം, പ്രവേശം, വിവർത്തനം, സമുദ്വൃത്തം, നിഷ്ക്രാമണം, പ്രാകൃതം ഇങ്ങനെ കൃഷ്ണമണിയുടെ പ്രവൃത്തികൾ ഒമ്പതാണ്. ഇവയുടെ ലക്ഷണം കേൾക്കുക—

1. ഭ്രമണം— പുടാന്തർമണ്ഡലാവൃത്തി—
സ്താരയോർഭ്രമണംസ്മൃതം.
2. വലനം— വലനം ഗമനം ത്ര്യശ്രം
3. പാതനം— പാതനം സ്രസ്തതാ തഥാ. 93

വട്ടത്തിൽ കൺപോളകൾക്കകത്തു കൃഷ്ണമണികൾ ചുഴറ്റുന്നതു ഭ്രമണം. മുക്കോണായിട്ടുള്ള ഗതി വലനം. താഴോട്ടുള്ള ഗതി പാതനം.

4. ചലനം— ചലനം കമ്പനം ജ്ഞേയം
5. പ്രവേശം— പ്രവേശോന്തഃ പ്രവേശനം
6. വിവർത്തനം— വിവർത്തനം കടാക്ഷസ്തു
7. സമുദ്വൃത്തം— സമുദ്വൃത്തം സമുന്നതിഃ. 94

കൃഷ്ണമണികൾ വിറപ്പിക്കുന്നതു ചലനവും ഉള്ളിൽ പ്രവേശിപ്പിക്കുന്നതു പ്രവേശവും കടക്കണ്ണിലണയ്ക്കുന്നതു വിവർത്തനവും മേലോട്ടുയർത്തുന്നതു സമുദ്വൃത്തവുമാണ്.

8. നിഷ്ക്രാമം— നിഷ്ക്രാമോ നിർഗ്ഗമഃ പ്രോക്തഃ
9. പ്രാകൃതം— പ്രാകൃതം തു സ്വഭാവജം
അഥൈഷാം രസഭാവേഷു
വിനിയോഗം നിബോധത. 95

കൃഷ്ണമണികൾ പുറത്തേക്കു വരുന്നതു നിഷ്ക്രാമവും സ്വാഭാവികമായ സാധാരണനില പ്രാകൃതവുമാണ്.

ഇനി ഈ താരാകർമ്മങ്ങൾക്കു രസഭാവങ്ങളിലുള്ള ഉപയോഗവും ധരിക്കുക.

ഭ്രമണം വലനോദ്വൃത്തേ
നിഷ്ക്രാമോ വീരരൗദ്രയോഃ
നിഷ്ക്രാമണം സചലനം
കർത്തവ്യം ഹി ഭയാനകേ. 96

വീരരൗദ്രരസങ്ങളിൽ ഭ്രമണം വലനം ഉദ്വൃത്തം നിഷ്ക്രാമം എന്നീ നാലു താരാകർമ്മങ്ങളും ഭയാനകരസത്തിൽ നിഷ്ക്രാമചലനങ്ങളും പ്രയോഗിക്കുക.

ഹാസ്യബീഭത്സയോശ്ചാപി
പ്രവേശനമിഹേഷ്യതേ
പാതനം കരുണേ കാര്യം
നിഷ്ക്രാമണമഥാത്ഭുതേ. 97

ഹാസ്യബീഭത്സരസങ്ങളിൽ പ്രവേശവും കരുണരസത്തിൽ പാതനവും അത്ഭുതത്തിൽ നിഷ്ക്രാമണവും ഉപയോഗിക്കുക.

പ്രാകൃതംശേഷഭാവേഷു
ശൃംഗാരേ ച വിവർത്തനം
സ്വഭാവസിദ്ധമേവൈതത്
കർമ്മ ലോകക്രിയാശ്രയം. 98

ശൃംഗാരത്തിൽ വിവർത്തനവും മറ്റു ഭാവങ്ങളിൽ പ്രാകൃതവുമാണ് വേണ്ടത്. ലോകത്തിലെ ക്രിയകളെ ആശ്രയിച്ച് സ്വഭാവസിദ്ധമായിട്ടുള്ളവതന്നെയാണ് ഈ താരാകർമ്മങ്ങളെല്ലാം.

ഏവം രസേഷു ഭാവേഷു
താരാകർമ്മാണി യോജയേത്
അഥാത്രൈവ പ്രവക്ഷ്യാമി
പ്രകാരാൻ ദർശനസ്യ തു. 99

ഇപ്രകാരം രസങ്ങളിലും ഭാവങ്ങളിലും താരാകർമ്മങ്ങളെ യോജിപ്പിക്കണം. ഇനി ഇവിടെത്തന്നെ നോക്കുന്നതിൻെറ വകഭേദങ്ങളേയും വിവരിച്ചു പറയാം.

സമം സാച്യനുവൃത്തേ ചാ–
പ്യാലോകിതവിലോകിതേ
പ്രലോകിതോല്ലോകിതേ ചാ–
പ്യവലോകിതമേവ ച. 100

സമം, സാചീ, അനുവൃത്തം, ആലോകിതം, വിലോകിതം, പ്രലോകിതം, ഉല്ലോകിതം, അവലോകിതം ഇങ്ങനെ എട്ടുതരത്തിലാണു നോട്ടം.

1. സമം– സമതാരം ച സൗമ്യം ച
യദ്ദൃഷ്ടം തത്സമം സ്മൃതം
2. സാചീകൃതം– പക്ഷ്മാനുഗതതാരം യത്
ത്ര്യശ്രം സാചീകൃതം തു തത്. 101

സാധാരണ നിലയിൽ കൃഷ്ണമണികൾ നിർത്തിക്കൊണ്ടു സൗമ്യമായി നോക്കുന്നതു സമം. മേലെ ഇമയോടു ചേർന്നു കൃഷ്ണമണികളെ കണ്ണുകളുടെ ഒരറ്റത്തുനിന്നു മറ്റേ അറ്റത്തേക്കു മുക്കോണായി വളച്ചു നോക്കുന്നതു സാചീകൃതം.

3. അനുവൃത്തം– രൂപനിർവ്വർണ്ണനായുക്ത–
മനുവൃത്തമിതി സ്മൃതം
4. ആലോകിതം– സഹസാ ദർശനം യത് സ്യാത്
തദാലോകിതമുച്യതേ. 102

രൂപം ക്രമത്തിൽ നോക്കിക്കാണുന്നതിന് അനുവൃത്തമെന്നും, പെട്ടെന്നു കാണുന്നതിന് ആലോകിതമെന്നും പേർ.

5. വിലോകിതം— വിലോകിതം പൃഷ്ഠതസ്തു
6. പ്രലോകിതം— പാർശ്വാഭ്യാം തു പ്രലോകിതം
7. ഉല്ലോകിതം— ഊർദ്ധ്വമുല്ലോകിതം ജ്ഞേയ—
8. അവലോകിതം— മവലോകിതമപ്യധഃ. 103

പിന്തിരിഞ്ഞു നോക്കുന്നതു വിലോകിതവും രണ്ടു പാർശ്വങ്ങളിലേയ്ക്കും നോക്കുന്നതു പ്രലോകിതവും മേൽപോട്ടു നോക്കുന്നത് ഉല്ലോകിതവും കീഴ്പോട്ടു നോക്കുന്നത് അവലോകിതവുമാണ്.

ഇത്യേഷ ദർശനവിധിഃ
സർവ്വഭാവരസാശ്രയഃ
താരാഗതോസ്യാനുഗതം
പുടകർമ്മ നിബോധത. 104

എല്ലാ ഭാവങ്ങളിലും രസങ്ങളിലും കൃഷ്ണമണികളെ ആസ്പദമാക്കിയുള്ള നോട്ടങ്ങളുടെ നിയമം ഇതൊക്കെയാണ്. ഇനി ഇതിനെത്തുടർന്ന് കൺപോളകളുടെ കർമ്മങ്ങളും മനസ്സിലാക്കുക.

ഉന്മേഷശ്ച നിമേഷശ്ച
പ്രസൃതം കുഞ്ചിതം സമം
വിവർത്തിതം സസ്ഫുരിതം
പിഹിതം സവിതാഡിതം. 105

ഉന്മേഷം, നിമേഷം, പ്രസൃതം, കുഞ്ചിതം, സമം, വിവർത്തിതം, സ്ഫുരിതം, പിഹിതം, വിതാഡിതം —ഇങ്ങനെ ഒമ്പതു വിധമാണ് കൺപോളകളുടെ കർമ്മങ്ങൾ.

1. ഉന്മേഷം— വിശ്ലേഷഃ പുടയോര്യസ്തു
സ ഉന്മേഷഃ പ്രകീർത്തിതഃ
2. നിമേഷം— സമാഗമോ നിമേഷഃ സ്യാ—
3. പ്രസൃതം— ദായാമഃ പ്രസൃതം ഭവേത് 106

കൺപോളകൾ വിട്ടകലുന്നത് ഉന്മേഷവും കൂടിച്ചേരുന്നതു നിമേഷവും നീളുന്നത് പ്രസൃതവുമാണ്: കണ്ണു മിഴിക്കുന്നത് ഉന്മേഷവും ചിമ്മുന്നതു നിമേഷവും നല്ലപോലെ മിഴിക്കാതെയും ചിമ്മാതെയും നിർത്തുന്നതു പ്രസൃതവും ആണെന്നർത്ഥം.

4. കുഞ്ചിത— ആകുഞ്ചിതം കുഞ്ചിതം സ്യാത്
5. സമം— സമം സ്വാഭാവികം സ്മൃതം
6. വിവർത്തിതം— വിവർത്തിതം സമുദ്വൃത്തം
7. സ്ഫുരിതം— സ്ഫുരിതം സ്പന്ദിതം തഥാ. 107

കൺപോള കുനിക്കുന്നതു കുഞ്ചിതവും സ്വാഭാവികമായി നിറുത്തുന്നതു സമവും മേൽപ്പോട്ടു പൊക്കുന്നതു വിവർത്തിതവും ചലിപ്പിക്കുന്നതു സ്ഫുരിതവുമാണ്.

8. പിഹിതം— സ്ഥഗിതം പിഹിതം പ്രോക്ത—
9. വിതാഡിതം— മാഹതം തു വിതാഡിതം
അഥൈഷാം രസഭാവേഷു
വിനിയോഗം നിബോധത. 108

കൺപോളകൾ അടച്ചുകൊണ്ടിരിക്കുന്നത് പിഹിതവും വീണ്ടും വീണ്ടും തുറന്നടയ്ക്കുന്നത് വിതാഡിതവുമാണ്. ഇനി ഈ ഒമ്പതു പുടകർമ്മങ്ങളുടേയും രസഭാവങ്ങളിലുള്ള ഉപയോഗം മനസ്സിലാക്കുക.

ക്രോധേ വിവർത്തിതം കാര്യം
നിമേഷോന്മേഷണൈഃ സഹ
വിസ്മയാർത്ഥേ ഹർഷേ ച
വീരേ ച പ്രസൃതം സ്മൃതം. 109

ക്രോധഭാവത്താൽ വിവർത്തിതം, നിമേഷം, ഉന്മേഷം ഇവ മൂന്നുമാവാം. അത്ഭുതരസത്തിലും സന്തോഷത്തിലും വീരരസത്തിലുമാണു പ്രസൃതത്തിന്റെ ഉപയോഗം.

അനിഷ്ടദർശനേ ഗന്ധേ
രസേ സ്പർശേ ച കുഞ്ചിതം
ശൃംഗാരേ ച സമം കാര്യ-
മീർഷ്യാസു സ്ഫുരിതം തഥാ. 110

ഇഷ്ടമല്ലാത്തതു കാണുമ്പോഴും ഇഷ്ടമില്ലാത്ത ഗന്ധം, രസം, സ്പർശം ഇവ അനുഭവിക്കുമ്പോഴും കുഞ്ചിതവും ശൃംഗാരരസത്തിൽ സമവും അസൂയയിൽ സ്ഫുരിതവുമാണ് വേണ്ടത്.

സുപ്തമൂർച്ഛിതവാതോഷ്ണ-
ധൂമവർഷാഞ്ജനാർത്തിഷു
നേത്രരോഗേ ച പിഹിത-
മഭിഘാതേ വിതാഡിതം. 111

ഉറക്കം, മോഹാലസ്യം, കാറ്റ്, ചൂട്, പുക, മഴ, മരുന്നെഴുതിയ വേദന ഇവയിലും നേത്രരോഗത്തിലും പിഹിതവും അടിയോ ഇടിയോ ഏറ്റാൽ വിതാഡിതവും ഉപയോഗിക്കുക.

ഇത്യേഷ രസഭാവേഷു
താരകാപുടയോർവിധിഃ
കാര്യാനുഗതമസ്യൈവ
ഭ്രുവോഃ കർമ്മ നിബോധത. 112

ഇതാണ് രസഭാവങ്ങളെ ആശ്രയിച്ചുകൊണ്ടുള്ള താരാകർമ്മങ്ങളുടെയും പുടകർമ്മങ്ങളുടെയും നിയമം. ഇതിനെത്തുടർന്ന് പുരികങ്ങളുടേയും കർമ്മം മനസ്സിലാക്കുക.

## ഭ്രൂകർമ്മങ്ങൾ

ഉത്ക്ഷേപഃ പാതനം ചൈവ
ഭ്രുകുടീ ചതുരം തഥാ
കുഞ്ചിതം രേചിതം ചൈവ
സഹജം ചേതി സപ്തധാ 113

ഉത്ക്ഷേപം, പാതനം, ഭ്രുകുടി, ചതുരം, കുഞ്ചിതം, രേചിതം, സഹജം എന്നിങ്ങനെ പുരികങ്ങളുടെ കർമ്മം ഏഴു വിധം.

1. ഉത്ക്ഷേപം— ഭ്രുവോരുന്നതിരുത്ക്ഷേപഃ
സമമേകൈകശോപി വാ

2. പാതനം— ഏകസ്യാ വാ ദ്വയോർവാപി
പാതനം സ്യാദധോഗതം. 114

പുരികങ്ങൾ രണ്ടും ഒപ്പമായിട്ടോ ഓരോന്നായിട്ടോ ഉയർത്തുന്നത് ഉത്ക്ഷേപം. അതുപോലെ ഒരു പുരികം മാത്രമായോ രണ്ടും കൂടിയോ താഴ്ത്തുന്നത് പാതനം.

3. ഭ്രുകുടി— ഭ്രുവോർമൂലസമുത്ക്ഷേപാത്
ഭ്രുകുടീ പരികീർത്തിതാ

4. ചതുരം— ചതുരം കിഞ്ചിദുച്ഛ്വാസാ—
ന്മധുരായതതാ ഭ്രുവോഃ. 115

രണ്ടു പുരികവും കടയ്ക്കൽ ഉയർത്തുന്നത് ഭ്രുകുടി, കുറഞ്ഞൊന്നു ചലിപ്പിച്ചുകൊണ്ടു പുരികങ്ങൾ ഭംഗിയിൽ നീട്ടുന്നതു ചതുരം.

5. കുഞ്ചിതം— ഏകസ്യാ ഉഭയോർവാപി
മൃദുഭംഗസ്തു കുഞ്ചിതം

6. രേചിതം— ഏകസ്യാ ഏവ ലളിതാ—
ദുത്ക്ഷേപാദ്രേചിതം ഭ്രുവഃ. 116

ഒരു പുരികം മാത്രമായോ രണ്ടും കൂടിയോ മെല്ലെയൊന്നു കുനിക്കുന്നത് കുഞ്ചിതം. ഒരു പുരികം മാത്രം ഭംഗിയിലുയർത്തുന്നതു രേചിതം.

7. സഹജം— സഹജാതം തു സഹജം
കർമ്മ സ്വാഭാവികം സ്മൃതം
അഥൈഷാം സംപ്രവക്ഷ്യാമി
രസഭാവപ്രയോജനം. 117

പുരികങ്ങളുടെ സ്വാഭാവികനിലതന്നെയാണു സഹജം. ഇനി ഈ ഭ്രൂകർമ്മങ്ങൾക്ക് രസഭാവങ്ങളിലുള്ള വിനിയോഗം പറയാം.

കോപേ വിതർക്കേ ഹേലായാം
ലീലാദൌ സഹജേ തഥാ
ദർശനേ ശ്രവണേ ചൈവ
ഭ്രുവമേകാം സമുത്ക്ഷിപേത്. 118

കോപം, വിതർക്കം, ഹേല, ലീല മുതലായ ശൃംഗാരചേഷ്ടകൾ, സ്വാഭാവികമായ നോക്കൽ, കേൾക്കൽ ഇതിലെല്ലാം ഒരു പുരികത്തിനുമാത്രം ഉത്ക്ഷേപം ചെയ്യുക.

ഉത്ക്ഷേപോ വിസ്മയേ ഹർഷേ
രോഷേ ചൈവ ദ്വയോരപി
അസൂയിതേ ജുഗുപ്സായാം
ഹാസ്യേ ഘ്രാണേ ച പാതനം. 119

അത്ഭുതം സന്തോഷം കോപം എന്നീ ഭാവങ്ങളിൽ രണ്ടു പുരികത്തിനും ഉത്ക്ഷേപം ചെയ്യണം. അസൂയ ജുഗുപ്സ ഹാസ്യം ഘ്രാണം ഇവയിൽ പാതനമാണ് വേണ്ടത്.

ക്രോധസ്ഥാനേഷു ദീപ്തേഷു
യോജയേത് ഭ്രുകുടീം ബുധഃ
ശൃംഗാരേ ലളിതേ സൌമ്യേ
സ്പർശേ ച ചതുരം ഭവേത്. 120

ക്രോധദീപ്തിയിലാണ് ഭ്രുകുടിയുടെ വിനിയോഗം. ശൃംഗാരരസം, ലളിതമെന്ന ശൃംഗാരചേഷ്ട, സുഖസ്പർശം ഇതിലെല്ലാം ചതുരം ഉപയോഗിക്കണം.

മോട്ടായിതേ കുട്ടമിതേ
വിലാസേ കിലികിഞ്ചിതേ
നികുഞ്ചിതം തു കർത്തവ്യം
നൃത്തയോജ്യം തു രേചിതം. 121

മോട്ടായിതം, കുട്ടമിതം, വിലാസം, കിലികിഞ്ചിതം എന്നീ ശൃംഗാര ചേഷ്ടകളിൽ കുഞ്ചിതവും നൃത്തങ്ങളിൽ രേചിതവും പ്രയോഗിക്കുക.

അനാവിദ്ധേഷു ഭാവേഷു
കുര്യാത് സ്വാഭാവികം തഥാ
ഇത്യേവം തു ഭ്രുവോഃ കർമ്മ
നാസാകർമ്മ നിബോധത. 122

ദീപ്തങ്ങളല്ലാത്ത ഭാവങ്ങളിൽ സഹജമാണു വേണ്ടത്. ഇപ്രകാരമാണ് ഭ്രുകർമ്മം, ഇനി നാസാകർമ്മം — (മൂക്കിൻെറ പ്രവൃത്തി) — മനസ്സിലാക്കുക.

## നാസാകർമ്മങ്ങൾ

നതാ മന്ദാ വികൃഷ്ടാ ച
സോച്ഛ്വാസാഥ വികൂണിതാ
സ്വാഭാവികീ ചേതി ബുധൈഃ
ഷഡ്വിധാ നാസികാ സ്മൃതാ. 123

നത, മന്ദ, വികൃഷ്ട, സോച്ഛ്വാസ, വികൂണിത, സ്വാഭാവികി ഇങ്ങനെ നാസിക — മൂക്ക് — ആറു തരത്തിലാണ്.

1. നത— നതാ മുഹുഃ ശ്ലിഷ്ടപുടാ
2. മന്ദ— മന്ദാ തു നിഭൃതാ സ്മൃതാ
3. വികൃഷ്ട— വികൃഷ്ടാ ഫുല്ലിതപുടാ
4. സോച്ഛ്വാസ— സോച്ഛ്വാസാകൃഷ്ടമാരുതാ 124

വീണ്ടും വീണ്ടും ചുളുങ്ങിക്കൊണ്ടിരിക്കുന്ന മൂക്ക് നത, അനങ്ങാതെ നിൽക്കുന്നത് മന്ദ. വികസിപ്പിക്കുന്ന മൂക്ക് വികൃഷ്ട, ശ്വാസം ഉള്ളിലേക്കു വലിക്കുന്നത് സോച്ഛ്വാസ.

5. വികൂണിത— വികൂണിതാ സങ്കുചിതാ
6. സ്വാഭാവികി— സമാ സ്വാഭാവികീ സ്മൃതാ
നാസികാലക്ഷണം ഹ്യേത—
ദ്വിനിയോഗം നിബോധത. 125

കോട്ടിയ മൂക്കു വികൂണിത. സാധാരണ നിലയിലുള്ളത് സ്വാഭാവികി. ഇതാണ് നാസികാലക്ഷണം. ഇനി ഇവയുടെ ഉപയോഗം ഗ്രഹിക്കുക.

വിച്ഛിന്നമന്ദരുദിതേ
സോച്ഛ്വാസേ ച നതാ സ്മൃതാ
നിർവ്വേദൌത്സുക്യചിന്താസു
മന്ദാ ശോകേ ച കീർത്തിതാ. 126

തേങ്ങിത്തേങ്ങി നിശ്ശബ്ദമായി കരയുമ്പോൾ നാസിക നത. നിർവ്വേദം ഔത്സുക്യം ചിന്ത ദുഃഖം ഇതിലെല്ലാം നാസിക മന്ദ.

വികൃഷ്ടാ തീവ്രഗന്ധാദ്ധ്വ–
ശ്വാസരോഷഭയാദിഷു
സോച്ഛ്വാസാ മധുരേ ഗന്ധേ
ദീർഘോച്ഛ്വാസകൃതേഷു ച. 127

ദുസ്സഹമായ ഗന്ധം, വഴി നടന്ന കിതപ്പ്, കോപം, ഭയം മുതലായവയിൽ വികൃഷ്ടയും, ഇഷ്ടമായ ഗന്ധം, നെടുവീർപ്പോടുകൂടിയ ഭാവങ്ങൾ ഇവയിൽ സോച്ഛ്വാസയുമാവണം നാസിക.

വികൂണിതാ ച കർത്തവ്യാ
ജുഗുപ്സാസൂയിതാദിഷു
സ്വാഭാവികീ ശേഷഭാവേ–
ഷ്വിത്യേവം നാസികാ സ്മൃതാ. 128

ജുഗുപ്സ, അസൂയ മുതലായവയിൽ വികൂണിത; ബാക്കി ഭാവങ്ങളിൽ സ്വാഭാവികിയും. ഇതാണ് നാസികയുടെ നിയമം.

## ഖണ്ഡകർമ്മങ്ങൾ

ക്ഷാമം ഫുല്ലം ച പൂർണ്ണം ച
കമ്പിതം കുഞ്ചിതം സമം
ഷഡ്വിതം ഗണ്ഡമുദ്ദിഷ്ടം
തസ്യ ലക്ഷണമുച്യതേ. 129

ക്ഷാമം, ഫുല്ലം, പൂർണ്ണം, കമ്പിതം, കുഞ്ചിതം, സമം എന്നിങ്ങനെ ഗണ്ഡം — കവിൾത്തടം — ആറു വിധത്തിലാണ്. അതിന്റെ ലക്ഷണം പറയുന്നു.

1. ക്ഷാമം— ക്ഷാമം ത്വവനതം ജ്ഞേയം
2. ഫുല്ലം— ഫുല്ലം വികസിതം ഭവേത്
3. പൂർണ്ണം— ഉന്നതം പൂർണ്ണമത്രോക്തം
4. കമ്പിതം— കമ്പിതം സ്ഫുരിതം ഭവേത്.
5. കുഞ്ചിതം— സ്യാത് കുഞ്ചിതം സങ്കുചിതം
6. സമം— സമം പ്രാകൃതമുച്യതേ

ഗണ്ഡയോർലക്ഷണം പ്രോക്തം
വിനിയോഗം നിബോധത. 130

കവിൾ ഒട്ടിയാൽ ക്ഷാമം, വിടർന്നാൽ ഫുല്ലം, വീർത്താൽ പൂർണ്ണം, വിറച്ചാൽ കമ്പിതം, കൂർപ്പിച്ചാൽ കുഞ്ചിതം, സ്വാഭാവികമായി നിന്നാൽ സമം ഇങ്ങനെയാണു ഗണ്ഡലക്ഷണം. ഇനി ഇവയുടെ വിനിയോഗം മനസ്സിലാക്കുക.

ക്ഷാമം ദുഃഖേഷു കർത്തവ്യം
പ്രഹർഷേ ഫുല്ലമിഷ്യതേ
പൂർണ്ണമുത്സാഹഗർവ്വേഷു
രോമഹർഷേഷു കമ്പിതം. 131

ദുഃഖങ്ങളിൽ കവിൾ ക്ഷാമമായിരിക്കണം. സന്തോഷത്തിൽ ഫുല്ലമാവണം. ഉത്സാഹഗർവ്വങ്ങളിൽ പൂർണ്ണം. രോമാഞ്ചമെന്ന സാത്ത്വികഭാവത്തിൽ കമ്പിതം.

കുഞ്ചിതം ച സരോമാഞ്ചേ
സ്പർശേ ശീതേ ഭയേ ജ്വരേ
പ്രാകൃതം ശേഷഭാവേഷു
ഗണ്ഡകർമ്മ ഭവേദിതി. 132

രോമാഞ്ചകാരികളായ സ്പർശം, തണുപ്പ്, ഭയം, പനി ഇവയിൽ കവിൾ കുഞ്ചിതമാവണം. മറ്റു ഭാവങ്ങളിലെല്ലാം സാധാരണ നിലയിലുള്ള സമവും ആയിരിക്കണം. ഇതാണ് ഗണ്ഡകർമ്മങ്ങളുടെ നിയമം.

## അധരകർമ്മങ്ങൾ

വിവർത്തനം കമ്പനം ച
വിസർഗ്ഗോ വിനിഗൂഹനം
സന്ദഷ്ടകഃ സമുദ്ഗശ്ച
ഷട് കർമ്മാണ്യധരസ്യ തു. 133

വിവർത്തനം, കമ്പനം, വിസർഗ്ഗം, വിനിഗൂഹനം സന്ദഷ്ടകം, സമുദ്ഗം ഇങ്ങനെ അധരകർമ്മങ്ങൾ — ചുണ്ടുകൊണ്ടുള്ള അഭിനയം — ആറാണ്

1. വിവർത്തനം— വികൂണനം വിവർത്തസ്തു
2. കമ്പനം— വേപനം കമ്പനം സ്മൃതം
3. വിസർഗ്ഗം— വിനിഷ്ക്രാമോ വിസർഗ്ഗസ്തു
4. വിനിഗൂഹനം— പ്രവേശോ വിനിഗുഹനം. 134

ചുണ്ടു കോട്ടുന്നതു വിവർത്തനം, വിറപ്പിക്കുന്നതു കമ്പനം, പിളുത്തി നീട്ടുന്നത് വിസർഗ്ഗം, അകത്തേക്കു വലിക്കുന്നതു വിനിഗുഹനം.

5. സന്ദഷ്ടകം— സന്ദഷ്ടകോ ദ്വിജൈർദഷ്ടഃ
6. സമുൽഗം— സമുദ്വൃത്തഃ സമുദ്ഗകഃ
ഇത്യോഷ്ഠലക്ഷണം പ്രോക്തം
വിനിയോഗം നിബോധത. 135

ചുണ്ടു കടിക്കുന്നതു സന്ദഷ്ടകം, ചുണ്ടുകൾ കൂർപ്പിക്കുന്നതു സമുദ്ഗകം. ഇങ്ങനെ ചുണ്ടിൻെറ ലക്ഷണം പറഞ്ഞുകഴിഞ്ഞു. ഇനി ഉപയോഗം മനസ്സിലാക്കുക.

അസൂയാവേദനാവജ്ഞാ—
ഹാസ്യാദിഷു വിവർത്തനം
കമ്പനം വേദനാശീത—
ഭയരോഷജപാദിഷു 136

അസൂയ, വേദന, നിന്ദ, പരിഹാസം മുതലായവയിൽ വിവർത്തനം. വേദന, തണുപ്പ്, ഭയം, കോപം, ജപം മുതലായവയിൽ ചുണ്ടിനു കമ്പനം.

സ്ത്രീണാം വിലാസേ ബിംബോകേ
വിസർഗ്ഗോ രഞ്ജനേ തഥാ
വിനിഗൂഹനമായാസേ
സന്ദഷ്ടം ക്രോധകർമ്മസു. 137

സ്ത്രീകളുടെ വിലാസബിംബോകാദി ശൃംഗാരചേഷ്ടകളിലും ചുണ്ടിന്മേൽ ചെഞ്ചാറു പുരട്ടുമ്പോഴും വിസർഗ്ഗം. ആയാസപ്പെടുമ്പോൾ വിനിഗൂഹനം. കോപകർമ്മങ്ങളിൽ സന്ദഷ്ടകം.

സമുദ്ഗസ്ത്വനുകമ്പായാം
ചുംബനേ ചാഭിനന്ദനേ
ഇത്യോഷ്ഠകർമ്മാണ്യുക്താനി
ചിബുകസ്യ നിബോധത. 138

ദയ, ചുംബനം, അഭിനന്ദനം ഇവയിൽ സമുദ്ഗം. ഇങ്ങനെ ഓഷ്ഠകർമ്മങ്ങൾ പറഞ്ഞുകഴിഞ്ഞു. ഇനി ചിബുകകർമ്മങ്ങൾ — താടിയുടെ അഭിനയങ്ങൾ—ധരിക്കുക.

## ചിബുകകർമ്മങ്ങൾ

കുട്ടനം ഖണ്ഡനം ഛിന്നം
ചക്രിതം ലേഹിതം സമം
ദഷ്ടം ച ദന്തക്രിയയാ
ചിബുകം ത്വിഹ ലക്ഷ്യതേ. 139

കുട്ടനം, ഖണ്ഡനം, ഛിന്നം, ചക്രിതം, ലേഹിതം, സമം, ദഷ്ടം എന്നിങ്ങനെ ദന്തക്രിയാഭേദത്താലുള്ള ചിബുകകർമ്മങ്ങൾ — താടിയുടെ അഭിനയങ്ങൾ—ഏഴാണ്. ഇനി ഇവയുടെ ലക്ഷണം പറയാം.

1. കുട്ടനം— കുട്ടനം ദന്തസംഘർഷഃ
2. ഖണ്ഡനം— സംസ്ഫോടഃ ഖണ്ഡനം മുഹുഃ
3. ഛിന്നം— ഛിന്നം തു ഗാഢസംശ്ലേഷ—
4. ചക്രിതം— ശ്ചക്രിതം ദൂരവിച്യുതിഃ. 140

പല്ലുകൾ തമ്മിൽ കൂട്ടിയുരക്കുന്നതു കുട്ടനം, വീണ്ടും വീണ്ടും കടിക്കുന്നതു ഖണ്ഡനം, അമർത്തു കടിച്ചുകൊണ്ടിരിക്കുന്നതു ഛിന്നം, വാപൊളിച്ചുകൊണ്ടിരിക്കുന്നതു ചക്രിതം.

5. ലേഹിതം— ലേഹിതം ജിഹ്വയാ ലേഹഃ
6. സമം— കിഞ്ചിച്ഛേരഷഃ സമം ഭവേത്
7. ദഷ്ടം— ദന്തൈർദഷ്ടേധരേ ദഷ്ട—
മദൈഷാം വിനിയോജനം. 141

നാവുകൊണ്ടു താടി നക്കുന്നതു ലേഹിതം. രണ്ടുവരിപ്പല്ലുകളും അല്പം കൂട്ടിമുട്ടിയിരിക്കുന്ന സാധാരണനില സമം. ചുണ്ടു കടിക്കുന്നതു ദഷ്ടം. ഇനി ഇവയുടെ ഉപയോഗം പറയാം.

ഭയശീതജ്വരക്രോധ—
ഗ്രസ്താനാം കുട്ടനം ഭവേത്
ജപാദ്ധ്യയനസല്ലാപ—
ഭക്ഷ്യയോഗേഷു ഖണ്ഡനം. 142

പേടി തണുപ്പ് പനി ക്രോധം ഇവ ബാധിച്ചവർക്കു കുട്ടനം. ജപം, പഠനം, സംഭാഷണം, ഭക്ഷണം എന്നിവയിൽ ഖണ്ഡനം.

ഛിന്നം വ്യാധൌ ഭയേ ശീതേ
വ്യായാമേ രുദിതേ മൃതേ

ജൃംഭണേ ചക്രിതം കാര്യം
തഥാ ലൌല്യേ ച ലേഹനം. 143

രോഗം, ഭയം, തണുപ്പ്, വ്യായാമം, കരച്ചിൽ, മരണം ഇവയിലെല്ലാം ഛിന്നമാണ് ചിബുകകർമ്മം. കോട്ടുവായിടുമ്പോൾ ചക്രിതം. ഭക്ഷണക്കൊതിയിൽ ലേഹിതം.

സമം സ്വഭാവഭാവേഷു
സന്ദഷ്ടം ക്രോധകർമ്മസു
ഇതി ദന്തോഷ്ഠജിഹ്വാനാം
കരണേ ചിബുകക്രിയാ. 144

സ്വാഭാവികസ്ഥിതിയിൽ ചിബുകം സമം, ക്രോധചേഷ്ടകളിൽ ദഷ്ടം. ഇപ്രകാരമാണ് പല്ല്, ചുണ്ട്, നാവ് എന്നിവയുടെ പ്രവൃത്തിയിൽ താടികൊണ്ടുള്ള അഭിനയം.

## മുഖകർമ്മങ്ങൾ

വിനിവൃത്തം ച വിധുതം
നിർഭുഗ്നം ഭുഗ്നമേവ ച
വിവൃതം ച തഥോദ്വാഹി
കർമ്മാണ്യത്രാസ്യജാനി തു. 145

വിനിവൃത്തം, വിധുതം, നിർഭുഗ്നം, ഭുഗ്നം, വിവൃതം, ഉദ്വാഹി ഇങ്ങനെ മുഖകർമ്മങ്ങൾ ആറാണ്.

1. വിനിവൃത്തം— വ്യാവൃത്തം വിനിവൃത്തം സ്യാ—
2. വിധുതം— ദ്വിധുതം തിര്യഗായതം
3. നിർഭുഗ്നം— അവാങ്മുഖം ച നിർഭുഗ്നം
4. ഭുഗ്നം— സ്യാത് ഭുഗ്നം കിഞ്ചിദാനതം
5. വിവൃതം— വിശ്ലിഷ്ടോഷ്ഠം ച വിവൃത—
6. ഉദ്വാഹി— മുദ്വാഹ്യാക്ഷിപ്തമേവ ച. 146

മുഖം തിരിക്കുന്നത് വിനിവൃത്തം, വിലങ്ങനെയാട്ടുന്നതു വിധുതം മുഖം നല്ലപോലെ കുനിക്കുന്നതു നിർഭുഗ്നം കുറഞ്ഞൊന്നു കുനിക്കുന്നതു ഭുഗ്നം. ചുണ്ടുകൾ തമ്മിൽ വിട്ടുകൊണ്ടുള്ളമുഖം വിവൃതവും, എടുത്തുപിടിച്ചുകൊണ്ടുള്ളത് ഉദ്വാഹിയുമാണ്:

വിനിവൃത്തമസൂയായാ—
മീർഷ്യാകോപകൃതേഷു ച
അവജ്ഞാവിഹൃദാദൌച
സ്ത്രീണാം കാര്യം പ്രയോക്തൃഭിഃ. 147

സ്ത്രീകളുടെ അസൂയ, ഈർഷ്യ, കോപം, അനാദരം, കളി മുതലായവയിലാണു വിനിവൃത്തത്തിൻെറ ഉപയോഗം.

വിധുതം വാരണേ ചൈവ
നൈവമിത്യേവമാദിഷു
നിർഭുഗ്നം ചാപി വിജ്ഞേയം
ഗംഭീരാലോകനാദിഷു. 148

അരുത്, ഇങ്ങനെയല്ല ഇത്യാദികൾക്ക് വിധുതവും ആഴത്തിലേക്കുള്ള നോട്ടത്തിനും മറ്റും നിർഭുഗ്നവും വേണം.

ഭുഗ്നം ലജ്ജാന്വിതേ യോജ്യം
യതീനാം തു സ്വഭാവതഃ
നിർവ്വേദൌത്സുക്യചിന്താസു
തഥാ വിനയമന്ത്രണേ. 149

ലജ്ജയുള്ളവന്നും സ്വാഭാവികമായിത്തന്നെ സന്ന്യാസിമാർക്കും നിർവ്വേദം ഔത്സുക്യം ചിന്ത എന്നീ ഭാവങ്ങൾക്കും വിനയത്തോടുകൂടി സംഭാഷണം ചെയ്യുമ്പോഴും മുഖം ഭുഗ്നമായിരിക്കണം.

വിവൃതം ചാപി വിജ്ഞേയം
ഹാസ്യശോകഭയാദിഷു
സ്ത്രീണാമുദ്വാഹി ലീലായാം
ഗർവ്വേ ഗച്ഛത്യനാദരേ
ഏവം നാമേതി കാര്യഞ്ച
കോപവാക്യേ വിചക്ഷണൈഃ. 150

ഹാസ്യം ശോകം ഭയം മുതലായ ഭാവങ്ങളിൽ മുഖം വിവൃതമായിരിക്കണം. ഉദ്വാഹിയായ മുഖം, സ്ത്രീകളുടെ വിലാസത്തിലും ഗർവ്വത്തിലും അനാദരം ശമിക്കുമ്പോഴും 'ഇങ്ങനെയോ' എന്നു കോപത്തോടുകൂടി പറയുമ്പോഴും ഉപയോഗിക്കേണ്ടതാണ്.

സമസാചീകൃതാദ്യുക്തം
യച്ച ദൃഷ്ടിവികല്പനം
തജ്ജ്ഞൈസ്തദനുസാരേണ
കാര്യം തദനുഗം മുഖം. 151

സമം സാചീകൃതം മുതലായി നോട്ടങ്ങളുടെ വകഭേദങ്ങൾ പറഞ്ഞിട്ടുണ്ടല്ലോ. ആ നോട്ടങ്ങൾക്കനുസരിച്ചിരിക്കണം മുഖവും.

## മുഖരാഗങ്ങൾ

അഥാതോ മുഖരാഗസ്തു
ചതുർദ്ധാ സംപ്രകീർത്തിതഃ
സ്വാഭാവികഃ പ്രസന്നശ്ച
രക്തഃ ശ്യാമോർത്ഥസംശ്രയഃ. 152

മുഖരാഗം—മുഖസ്തോഭം—നാലു വിധമാണ്: 1. സ്വാഭാവികം. 2. പ്രസന്നം. 3. രക്തം. 4. ശ്യാമം. അർത്ഥഭേദമനുസരിച്ചാണു മുഖരാഗഭേദം നിശ്ചയിച്ചിട്ടുള്ളത്.

സ്വാഭാവികസ്തു കർത്തവ്യഃ
സ്വഭാവാഭിനയാശ്രയഃ
മദ്ധ്യസ്ഥാദിഷു ഭാവേഷു
മുഖരാഗഃ പ്രയോക്തൃഭിഃ. 153

ഇടമട്ടിലുള്ള ഭാവങ്ങളിൽ സാധാരണനിലയെ ആശ്രയിച്ചു സ്വാഭാവികമുഖരാഗം പ്രയോഗിക്കണം.

പ്രസന്നസ്ത്വദ്ഭുതേ കാര്യോ
വീരശൃംഗാരയോസ്തഥാ
വീരരൌദ്രമദാദ്യേഷു
രക്തഃ സ്യാത് കരുണേ തഥാ. 154

അത്ഭുതം വീരം ശൃംഗാരം എന്നീ രസങ്ങളിൽ പ്രസന്നമുഖരാഗവും വീരം രൌദ്രം കരുണം എന്നീ രസങ്ങളിലും ഗർവ്വത്തിലും രക്തമുഖരാഗവും പ്രയോഗിക്കേണ്ടതാണ്.

ഭയാനകേ സബീഭത്സേ
ശ്യാമം സഞ്ജായതേ മുഖം
ഏവം ഭാവരസാർത്ഥേഷു
മുഖരാഗം പ്രയോജയേത്. 155

ഭയാനകം ബീഭത്സം എന്നീ രസങ്ങളിൽ മുഖം ശ്യാമമായിത്തീരുന്നു. ഇങ്ങനെ ഭാവങ്ങൾക്കും രസങ്ങൾക്കും മറ്റും അനുസരിച്ചാണു മുഖരാഗം പ്രയോഗിക്കേണ്ടത്.

ശാഖാംഗോപാംഗസംയുക്തഃ
കൃതോപ്യഭിനയഃ ശുഭഃ
മുഖരാഗവിഹീനസ്തു
നൈവ ശോഭാന്വിതോ ഭവേത് 156

ശാഖ അംഗങ്ങൾ ഉപാംഗങ്ങൾ ഇവയെല്ലാം ചേർന്ന് നന്നായഭിനയിച്ചാലും മുഖരാഗമില്ലെന്നു വന്നാൽ ആ അഭിനയത്തിനു ശോഭയുണ്ടാവുകയില്ല.

ശരീരാഭിനയോല്പോപി
മുഖരാഗസമന്വിതഃ
ദ്വിഗുണാം ലഭതേ ശോഭാം
രാത്രാവിവ നിശാകരഃ 157

ആംഗികാദിശരീരാഭിനയം കുറവാണെങ്കിലും മുഖരാഗമുണ്ടെന്നു വരുകിൽ ഇരട്ടി ശോഭയുണ്ടാവും, രാത്രിയിൽ ചന്ദ്രനെന്നപോലെ.

നയനാഭിനയോപി സ്യാ—
ന്നാനാഭാവരസസ്ഫുടഃ
മുഖരാഗാന്വിതോ യസ്മാ—
ന്നാട്യമത്ര പ്രതിഷ്ഠിതം. 158

മുഖരാഗത്തോടു ചേരുമ്പോഴേ നയനാഭിനയവും നാനാഭാവങ്ങളേയും രസങ്ങളേയും പ്രകാശിപ്പിക്കയുള്ളു എന്നതുകൊണ്ടു നാട്യകല മുഖരാഗത്തിൽ പ്രതിഷ്ഠിതമാണ്.

യഥാ നേത്രം പ്രസർപ്പേത്തു
മുഖഭ്രൂദൃഷ്ടിസംയുതം
തഥാ ഭാവരസോപേതം
മുഖരാഗം പ്രയോജയേത് 159

മുഖം പുരികം നോട്ടം ഇവയോടൊത്തു കണ്ണെങ്ങിനെ നീങ്ങുന്നുവോ അതിനു യോജിച്ചുതന്നെ ഭാവരസങ്ങളോടുകൂടെ മുഖരാഗം പ്രയോഗിക്കണം.

ഇത്യേഷ മുഖരാഗസ്തു
പ്രോക്തോ ഭാവരസാശ്രയഃ
അതഃ പരം പ്രവക്ഷ്യാമി
ഗ്രീവാകർമ്മാണി വൈ ദ്വിജാഃ. 160

ഇങ്ങനെ ഭാവരസങ്ങളെ ആശ്രയിച്ചുകൊണ്ടുള്ള മുഖരാഗം വിവരിച്ചു കഴിഞ്ഞു. ഇനി ഗ്രീവാകർമ്മങ്ങളുടെ (കഴുത്തുകൊണ്ടുള്ള അഭിനയങ്ങളുടെ) വിശദീകരണം നൽകാം.

## ഗ്രീവാകർമ്മങ്ങൾ

സമാ നതോന്നതാ ത്ര്യശ്രാ
രേചിതാ കുഞ്ചിതാഞ്ചിതാ
വലിതാ ച വിവൃത്താ ച
ഗ്രീവാ നവവിധാ സ്മൃതാ. 161

ഗ്രീവ — കഴുത്ത് — ഒമ്പതു വിധമാണ്. 1. സമ. 2. നത. 3. ഉന്നത. 4 ത്ര്യശ്ര. 5.രേചിത. 6. കുഞ്ചിത. 7. അഞ്ചിത. 8. വലിത. 9. വിവൃത്ത.

1. സമ— സമാ സ്വാഭാവികീ ധ്യാന—
സ്വഭാവജപകർമ്മസു
2. നത— നതാ നതാസ്യാലങ്കാര—
ബന്ധേ കണ്ഠാവലംബനേ. 162

സ്വാഭാവികനിലയിലുള്ള ഗ്രീവയ്ക്കു സമ എന്നു പേർ. ധ്യാനം, സാധാരണ നില, ജപം എന്നിവയ്ക്കെല്ലാം ഗ്രീവ സമയായിരിക്കണം. മുഖം കുനിക്കുമ്പോൾ ഗ്രീവ നതയാകും. അതിൻെറ ഉപയോഗം കഴുത്തിൽ അലങ്കാരം അണിയുമ്പോഴാണ്.

3. ഉന്നത— ഉന്നതാഭ്യുന്നതമുഖീ
ഗ്രീവാ ചോർദ്ധ്വാഭിദർശനേ
4. ത്ര്യശ്രാ— ത്ര്യശ്രാ പാർശ്വഗതാ ജ്ഞേയാ
സ്കന്ധഭാരേ ച ദുഃഖിതേ. 163

മുഖമുയർത്തുമ്പോൾ ഗ്രീവ ഉന്നത. മേല്പോട്ടു നോക്കുവാനും മറ്റുമാണ് അതിൻെറ ഉപയോഗം. ഒരു ഭാഗത്തേക്കു കഴുത്തു ചെരിച്ചാൽ ഗ്രീവ ത്ര്യശ്ര തോളിൽ ചുമടെടുക്കുമ്പോഴും ദുഃഖത്തിലുമാണ് അതിൻെറ ഉപയോഗം.

5. രേചിത— രേചിതാ വിധുതാ ഭ്രാന്ത—
ഭാവേ മഥനനൃത്തയോഃ
6. കുഞ്ചിത— കുഞ്ചിതാകുഞ്ചിതാ മൂർദ്ധ്നി
ഭാരതോ ഗളരക്ഷണേ. 164

കുണുങ്ങുന്ന സമയത്തു ഗ്രീവ രേചിത. സംഭ്രമം മഥനം നൃത്തം ഇവയിൽ അതിൻെറ വിനിയോഗം. കഴുത്തു വളച്ചാൽ ഗ്രീവ കുഞ്ചിത. തലയിൽ ഭാരം ചുമക്കുമ്പോൾ കഴുത്തു രക്ഷിക്കുന്നതിന് അതുപയോഗിക്കുന്നു.

7. അഞ്ചിത— അഞ്ചിതാപസൃതോത്ബദ്ധ—
കേശകർഷോർദ്ധ്വദർശനേ
8. വലിത— പാർശ്വോന്മുഖീ സ്യാദ്വലിതാ
ഗ്രീവാഭംഗേന വീക്ഷിതേ. 165

വലിഞ്ഞകന്നുകൊണ്ടുള്ള കഴുത്ത് അഞ്ചിത. മേൽപ്പോട്ടു കെട്ടിയ തലമുടി പിടിച്ചുവലിക്കുമ്പോഴും മേലോട്ടു നോക്കുവാനും അഞ്ചിത ഉപയോഗപ്പെടുന്നു.

ഒരു ഭാഗത്തേക്കു മുഖം തിരിച്ചാൽ ഗ്രീവ വലിത കഴുത്തു തിരിച്ചുനോക്കുവാൻ അതുപയോഗപ്പെടുന്നു.

9. വിവൃത്ത— വിവൃത്താഭിമുഖീഭൂതാ
സ്വസ്ഥാനാഭിമുഖാദിഷു
ഇത്യാദി ലോകഭാവാർത്ഥാ
ഗ്രീവാഭേദൈരനേകധാ. 166

മറ്റുള്ളവരുടെ നേർക്കു തിരിഞ്ഞ ഗ്രീവ വിവൃത്ത. അടുത്തിരിക്കുന്നവരുടെ നേരെ തിരിഞ്ഞുനോക്കുവാനും മറ്റുമാണ് വിവൃത്ത ഉപയോഗിക്കുന്നത്. ഇങ്ങനെ ലോകസ്വഭാവമനുസരിച്ചു ഗ്രീവയുടെ കർമ്മം പലവിധമാണ്.

ഗ്രീവാകർമ്മാണി സർവ്വാണി
ശിരഃകർമ്മാനുഗാനി ഹി
ശിരസഃ കർമ്മണാ കർമ്മ
ഗ്രീവായാഃ സംപ്രവർത്തതേ. 167

ഗ്രീവയുടെ കർമ്മങ്ങളെല്ലാം ശിരസ്സിൻെറ കർമ്മങ്ങളെ അനുസരിക്കുന്നു. ശിരഃകർമ്മത്തോടൊത്തേ ഗ്രീവാകർമ്മം ഉണ്ടാവുകയുള്ളൂ.

ഇത്യേതല്ലക്ഷണം പ്രോക്തം
ശീർഷോപാംഗസമാശ്രയം
അംഗകർമ്മാണി ശേഷാണി
ഗദതോ മേ നിബോധത. 168

ഇതാ ഇങ്ങനെ ശിരസ്സിൻെറ ഉപാംഗങ്ങളുടെ ലക്ഷണം പറഞ്ഞു കഴിഞ്ഞു. മറ്റുള്ള അംഗകർമ്മങ്ങളും ഞാൻ പറയാം; മനസ്സിലാക്കിക്കൊള്ളുവിൻ.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
ഉത്തമാംഗാഭിനയമെന്ന
എട്ടാമദ്ധ്യായം.

## അദ്ധ്യായം 9

# ഹസ്താഭിനയം

ഏവമേതച്ഛിരോനേത്ര–
ഭ്രൂനാസോഷ്ഠകപോലജം
കർമ്മ ലക്ഷണസംയുക്ത–
മുപാംഗാനാം മയോദിതം. 1

ഇതാ ഇങ്ങനെ ശിരസ്സ്, കണ്ണ്, പുരികം, മൂക്ക്, ചുണ്ട്, കവിൾ എന്നിവകൊണ്ടു നിർവ്വഹിക്കേണ്ടുന്ന ഉപാംഗാഭിനയങ്ങളെല്ലാം ലക്ഷണത്തോടുകൂടെ ഇവിടെ ഞാൻ പറഞ്ഞുകഴിഞ്ഞു.

ഹസ്താദീനാം പ്രവക്ഷ്യാമി
കർമ്മ നാട്യപ്രയോജകം
യഥാ യേനാഭിനേയം ച
ഗദതോ മേ നിബോധത. 2

നാട്യത്തിന് ആവശ്യമായ കയ്യ് മുതലായ അംഗങ്ങളുടെ കർമ്മവും പറഞ്ഞു തരാം. ഏതവയവംകൊണ്ട് എങ്ങനെ അഭിനയിക്കണമെന്നു ഞാൻ പറയുന്നതു ശ്രദ്ധിച്ചു മനസ്സിലാക്കുക.

ഹസ്തോരഃപാർശ്വജഠര–
കടിജംഘോരുപാദതഃ
ലക്ഷണം സമ്പ്രവക്ഷ്യാമി
വിനിയോഗം ച തത്ത്വതഃ. 3

കയ്യ്, മാറിടം, വാരി, വയർ, അരക്കെട്ട്, തുട, കണങ്കാല്, കാല് ഇവയ്ക്കുള്ള കർമ്മങ്ങളുടെ ലക്ഷണവും ഉപയോഗവും ശരിയായി പറഞ്ഞുതരാം.

### അസംയുതഹസ്തങ്ങൾ

പതാകസ്ത്രിപതാകശ്ച
തഥാ വൈ കർത്തരീമുഖഃ
അർദ്ധചന്ദ്രോ ഹ്യരാളശ്ച
ശുകതുണ്ഡസ്തഥൈവ ച
മുഷ്ടിശ്ച ശിഖരാഖ്യശ്ച
കപിത്ഥഃ കടകാമുഖഃ
സൂച്യാസ്യഃ പദ്മകോശഃ സർ–
പ്പശിരാ മൃഗശീർഷകഃ
കാംഗുലകോലപദ്മശ്ച
ചതുരോ ഭ്രമരസ്തഥാ
ഹംസാസ്യോ ഹംസപക്ഷശ്ച
സന്ദംശോ മുകുളസ്തഥാ

ഊർണ്ണനാഭസ്താമ്രചൂഡ–
ശ്ചതുർവ്വിംശതിരീരിതാഃ
അസംയുതാഃ, സംയുതാശ്ച
ഗദതോ മേ നിബോധത. 4

1. പതാകം. 2. ത്രിപതാകം. 3. കർത്തരീമുഖം. 4. അർദ്ധചന്ദ്രം. 5. അരാളം. 6. ശുകതുണ്ഡം. 7. മുഷ്ടി. 8. ശിഖരം. 9. കപിത്ഥം. 10. കടകാമുഖം. 11. സൂച്യാസ്യം, അതായത്-സൂചീമുഖം. 12 പദ്മകോശം. 13. സർപ്പശിരസ്സ്, 14. മൃഗശീർഷം, 15. കാംഗുലം, 16. അലപദ്മം, 17. ചതുരം. 18. ഭ്രമരം. 19. ഹംസാസ്യം. 20. ഹംസപക്ഷം. 21. സന്ദംശം. 22. മുകുളം. 23. ഊർണ്ണനാഭം. 24. താമ്രചൂഡം. ഇങ്ങനെ അസംയുതഹസ്തങ്ങൾ — ഒറ്റക്കൈമുദ്രകൾ — ഇരുപത്തിനാല്. ഇനി സംയുത ഹസ്തങ്ങളെയും ഞാൻ പറയുന്നതു കേട്ടു ധരിക്കുക.

## സംയുതഹസ്തങ്ങൾ

അഞ്ജലിശ്ച കപോതശ്ച
കർക്കടഃ സ്വസ്തികസ്തഥാ
കടകാവർദ്ധമാനശ്ചാ–
പ്യുത്സംഗോ നിഷധസ്തഥാ
ദോളഃ പുഷ്പപുടശ്ചൈവ
തഥാ മകര ഏവ ച
ഗജദന്തോവഹിത്ഥശ്ച
വർദ്ധമാനസ്തഥൈവ ച
ഏതേ തു സംയുതാ ഹസ്താ
മയാ പ്രോക്താസ്ത്രയോദശ
നൃത്തഹസ്താനതശ്ചോർദ്ധ്വം
ഗദതോ മേ നിബോധത. 5

1. അഞ്ജലി. 2. കപോതം 3. കർക്കടം 4. സ്വസ്തികം 5. കടകാവർദ്ധമാനം 6. ഉത്സംഗം 7. നിഷധം 8. ദോളം 9. പുഷ്പപുടം 10. മകരം. 11. ഗജദന്തം. 12. അവഹിത്ഥം. 13. വർദ്ധമാനം. ഇങ്ങനെ 13 സംയുതഹസ്തങ്ങൾ ഇതാ ഞാൻ പറഞ്ഞുകഴിഞ്ഞു. ഇനി നൃത്തഹസ്തങ്ങളേയും പറയാം. കേൾക്കുക.

## നൃത്തഹസ്തങ്ങൾ

ചതുരശ്രൗ തഥോദ്വൃത്തൌ
തഥാ തലമുഖൌ സ്മൃതൌ
സ്വസ്തികൌ വിപ്രകീർണ്ണൌ ചാ–
പ്യരാളകടകാമുഖൌ
ആവിദ്ധവക്രൌ സൂച്യാസ്യൌ
രേചിതാവർദ്ധരേചിതൌ
ഉത്താനവഞ്ചിതൌ ചൈവ
പല്ലവൌ ച തഥാ കരൌ

നിതംബാവപി വിജ്ഞേയൌ
കേശബന്ധൌ തഥൈവ ച
ലതാഖ്യൌ ച തഥാ പ്രോക്തൌ
കരിഹസ്തൌ തഥൈവ ച
പക്ഷവഞ്ചിതകൌ ചൈവ
പക്ഷപ്രദ്യോതകൌ തഥാ
ജ്ഞേയൌ ഗരുഡപക്ഷൌ ച
ദണ്ഡപക്ഷാവതഃ പരം
ഊർദ്ധ്വമണ്ഡലിനൌ ചൈവ
പാർശ്വമണ്ഡലിനൌ തഥാ
ഉരോമണ്ഡലിനൌ ചൈവ
ഹ്യുരഃപാർശ്വാർദ്ധമണ്ഡലൌ
മുഷ്ടികസ്വസ്തികൌ ചാപി
നളിനീപത്മകോശകൌ
അലപത്മോല്ബണൌ ചാപി
ലളിതൌ വലിതൌ തഥാ
ചതുഃഷഷ്ടികരാ ഹ്യേതേ
നാമതോഭിഹിതാ മയാ
അഥ ലക്ഷണമേതേഷാം
കർമ്മാണി ച നിബോധത. 6

1. ചതുരശ്രം. 2. ഉദ്വൃത്തം. 3. തലമുഖം. 4. സ്വസ്തികം. 5. വിപ്രകീർണ്ണം. 6.അരാളകടകാമുഖം. 7. ആവിദ്ധവക്രം. 8. സൂച്യാസ്യം അതായത് സൂചീമുഖം. 9.രേചിതം. 10. അർദ്ധരേചിതം. 11. ഉത്ഥാനവഞ്ചിതം .12. പല്ലവം .13. നിതംബം. 14.കേശബന്ധം 15. ലതാഖ്യം. 16. കരിഹസ്തം. 17. പക്ഷവഞ്ചിതകം. 18. പക്ഷ പ്രദ്യോതകം. 19. ഗരുഡപക്ഷം. 20. ദണ്ഡപക്ഷം. 21. ഊർദ്ധ്വമണ്ഡലി. 22. പാർശ്വ മണ്ഡലി. 23. ഉരോമണ്ഡലി. 24. ഉരഃപാർശ്വാർദ്ധമണ്ഡലം. 25. മുഷ്ടികസ്വസ്തികം. 26.നളിനീപദ്മകോശകം. 27. അലപത്മോല്ബണം. 28. ലളിതം . 29. വലിതം ഇങ്ങനെ ഞാനിതാ പേരുകൊണ്ടു അറുപത്തിനാലു കൈകൾ പറഞ്ഞിരിക്കുന്നു. ഇനി ഇവയുടെ ലക്ഷണവും ഉപയോഗവും മനസ്സിലാക്കുക.

[നൃത്തഹസ്തങ്ങൾ രണ്ടു കയ്യും ചേർന്നു പ്രയോഗിക്കേണ്ടതാകയാൽ മൂലത്തിൽ ദ്വിവചനമായിട്ടാണു നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്. അത് ഭാഷാസ്വഭാവം നോക്കി എല്ലാം ഏകവചനമായിട്ടാണു വിവർത്തനം ചെയ്തിട്ടുള്ളത്. ഒറ്റക്കൈകൾ 24, ഇരട്ടക്കൈകൾ 13, നൃത്തക്കൈകൾ 29 — ഇങ്ങനെ ആകെ 66 ഹസ്തങ്ങൾ ഉണ്ട്. എന്നാൽ ഒറ്റക്കൈകളിലുള്ള സൂചീമുഖവും ഇരട്ടക്കൈകളിലുള്ള സ്വസ്തികവും നൃത്തക്കൈകളിലുമുള്ളതുകൊണ്ടു പേർ അറുപത്തിനാലേ ഉള്ളു. അതുതന്നെയാവണം പേരുകൊണ്ട് 64 കയ്യുകൾ എന്നു പറവാൻ കാരണം. പേർ 64, ലക്ഷണം 66 എന്നർത്ഥം.]

## സംയുതഹസ്തങ്ങൾ

1. പതാകം— പ്രസാരിതാഃ സമാഃ സർവ്വാ
യസ്യാംഗുല്യോ ഭവന്തി ഹി

കുഞ്ചിതശ്ച തഥാംഗുഷ്ഠഃ
സ പതാക ഇതി സ്മൃതഃ. 7

നാലു വിരലും നേരെ നിവർത്തി പെരുവിരൽ കുനിച്ചുവെച്ചാൽ അതു പതാകമെന്ന കൈമുദ്ര.

ഏഷ പ്രഹാരപാതേ
പ്രതാപനേ നോദനേ പ്രഹർഷേ ച
ഗർവ്വേപ്യഹമിതി തജ്ഞൈർ—
ലലാടദേശോത്ഥിതഃ കാര്യഃ. 8

അടിച്ചു വീഴ്ത്തുക, ചൂടേല്ക്കുക, ഉന്തുക, കോൾമയിർക്കൊള്ളുക, ഗർവ്വോടു കൂടി ഞാനെന്നു കാണിക്കുക ഇതിനെല്ലാം ഈ പതാകഹസ്തമാണ് ഉപയോഗിക്കേണ്ടത്. അതു നെറ്റിവരെ ഉയർത്തിയിട്ടാണു കാണിക്കേണ്ടതും.

ഏഷോഗ്നിവർഷധാരാ—
നിരൂപണേ പുഷ്പവൃഷ്ടിപതനേ ച
സംയുതകരണഃ കാര്യഃ
പ്രവിരളചലിതാംഗുലീഹസ്തഃ. 9

അഗ്നിജ്വാല, മഴ, ജലധാര, പുഷ്പവർഷം എന്നിവയെല്ലാം അഭിനയിക്കാൻ ഈപതാകം രണ്ടു കൈകൊണ്ടും കുറേശ്ശെ വിരലുകൾ ഇളക്കിക്കൊണ്ടു കാണിക്കണം.

സ്വസ്തികവിച്യുതികരണാത്
പല്വലപുഷ്പോപഹാരശഷ്പാദി
വിരചിതമുർവ്വീസംസ്ഥം
യദ് ദ്രവ്യം തച്ച നിർദ്ദേശ്യം. 10

പതാകമുദ്രയിൽ രണ്ടു കയ്യും പിണച്ചു സ്വസ്തികമാക്കിപ്പിടിച്ച് അകറ്റിക്കാണിക്കണം. ചെറുപൊയ്ക, പൂവിടൽ, ഇളംപുല്ലു മുതലായി നിലത്തു നിർമ്മിച്ചിട്ടുള്ളതെല്ലാം.

സ്വസ്തികവിച്യുതികരണാത്
പുനരേവാധോമുഖേന കർത്തവ്യം
സംവൃതവിവൃതം പാല്യം
ഛന്നം നിബിഡം ച ഗോപ്യം ച. 11

പതാകമുദ്രയിൽ രണ്ടു കൈകൊണ്ടു കമഴ്ത്തി സ്വസ്തികം പിടിച്ച് അകറ്റി വീണ്ടും സ്വസ്തികം പിടിച്ചു കാണിക്കണം, അടച്ചുതുറക്കൽ സംരക്ഷിക്കൽ, മറയ്ക്കൽ, തിക്കൽ, ഒളിക്കൽ എന്നിവയെല്ലാം.

അസ്യൈവ ചാംഗുലീഭി—
സ്ത്വധോമുഖപ്രസ്ഥിതോത്ഥിതചലാഭിഃ
വായൂർമ്മിവേഗവേലാ—
ക്ഷോഭശ്ചൌഘശ്ച കർത്തവ്യഃ. 12

ഇതേ കയ്യിന്റെ വിരലുകൾ കീഴോട്ടും മേലോട്ടും ഇളക്കിക്കൊണ്ടു വായു, തിരമാല, വേലിയേറ്റം, പ്രവാഹം എന്നിവയെല്ലാം കാണിക്കണം.

ഉത്സാഹനം ബഹു തഥാ
മഹാജനം പ്രാംശു പുഷ്കരപ്രഹതം

പക്ഷോത്ക്ഷേപാഭിനയം
രേചകകരണേന കുർവ്വീതേ. 13

ഉത്സാഹിപ്പിക്കൽ, വളരെ, മഹാജനം, ഉയർന്നത് എന്നിവ കാണിക്കൽ, മിഴാവു കൊട്ടൽ, ചിറകു വിരുത്തി വീശൽ ഇതെല്ലാം ഇടത്തോട്ടും വലത്തോട്ടും നീക്കിക്കൊണ്ട് രേചകത്തോടുകൂടി ചെയ്യേണ്ടതാണ്.

പരിഘൃഷ്ടതലസ്ഥേന തു
ധൌതം മൃദിതം പ്രമൃഷ്ടപിഷ്ടേ ച
പുനരേവ ശൈലധാരണ–
മുദ്ഘാടനമേവ ചാഭിനയേത്. 14

കഴുകുക, തിരുമ്മുക, മായ്ക്കുക, അരയ്ക്കുക ഇതെല്ലാം ഒരു ഉള്ളങ്കയ്യിൽ പതാകമുദ്ര പിടിച്ച മറ്റേ കൈകൊണ്ട് അഭിനയിക്കേണ്ടതാണ്. ശൈലധാരണം, ഉദ്ഘാടനം ഇവയും പതാകമുദ്രകൊണ്ടഭിനയിക്കേണ്ടതാണ്.

ദശാഖ്യാശ്ച ശതാഖ്യാശ്ച
സഹസ്രാഖ്യാസ്തഥൈവ ച
പതാകാഭ്യാം തു ഹസ്താഭ്യാ–
മഭിനേയാഃ പ്രയോക്തൃഭിഃ. 15

പത്ത്, നൂറ്, ആയിരം എന്ന സംഖ്യകൾ പതാകക്കൈകളെക്കൊണ്ടു അഭിനയിക്കേണ്ടതാണ്.

ഏവമേഷ പ്രയോക്തവ്യഃ
സ്ത്രീപുംസാഭിനയേ കരഃ
അതഃ പരം പ്രവക്ഷ്യാമി
ത്രിപതാകസ്യ ലക്ഷണം. 16

സ്ത്രീകളായാലും പുരുഷന്മാരായാലും പതാകമുദ്ര പ്രയോഗിക്കേണ്ടുന്ന നിയമം ഇതാണ്. ഇനി ത്രിപതാകഹസ്തത്തിൻെറ ലക്ഷണം പറയാം.

2. ത്രിപതാകം– പതാകേ തു യദാ വക്രാ–
നാമികാ ത്വംഗുലിർഭവേത്
ത്രിപതാകഃ സ വിജ്ഞേയഃ
കർമ്മ ചാസ്യ നിബോധത. 17

പതാക പിടിച്ചു മോതിരവിരൽ വളച്ചാൽ ത്രിപതാകമായി. അതിൻെറ ഉപയോഗവും ധരിക്കുക.

ആവാഹനമവതരണം
വിസർജ്ജനം വാരണം പ്രവേശശ്ച
ഉന്നാമനം പ്രണാമോ
നിദർശനം വിവിധവചനം ച. 18

ക്ഷണിക്കുക, ഇറങ്ങുക, വിടനൽകുക, തടയുക, പ്രവേശിക്കുക, ഉയർത്തുക, നമസ്കരിക്കുക, ദൃഷ്ടാന്തപ്പെടുത്തുക, പലവിധം എന്നു പറയുക ഇതിനെല്ലാം ത്രിപതാകമുദ്രയാണ് വേണ്ടത്.

മംഗല്യദ്രവ്യാണാം
സ്പർശഃ ശിരസോഥ സന്നിവേശശ്ച
ഉഷ്ണീഷമുകുടധാരണ–
നാസാസ്യശ്രോത്രസംവരണം. 19

മംഗല്യദ്രവ്യങ്ങൾ തൊടുക, തല നേരെയാക്കുക, തൊപ്പിയോ കിരീടമോ ധരിപ്പിക്കുക, മൂക്കോ വായോ ചെവിയോ പൊത്തുക ഇതിനൊക്കെ ത്രിപതാക മുദ്രയാണു വേണ്ടത്.

അസ്യൈവ ചാംഗുലിഭ്യാ-
മധോമുഖപ്രസ്ഥിതോത്ഥിതചലാഭ്യാം
ലഘുഖഗപതനസ്രോതോ-
ഭുജഗഭ്രമരാദികാൻ കുര്യാത്. 20

ഈ ത്രിപതാകഹസ്തത്തിൻെറ രണ്ടു വിരലുകൾ കമഴ്ത്തി മേലോട്ടും കീഴോട്ടും ചലിപ്പിച്ചുകൊണ്ട്, ചെറിയ പക്ഷികളുടെ ഗമനം, പ്രവാഹം, സർപ്പം, വണ്ട് മുതലായവയെ അഭിനയിക്കണം.

അശ്രുപ്രമാർജ്ജനം തില-
കവിരചനം രോചനാലഭനകം ച
ത്രിപതാകാനാമികയാ
സ്പർശനമളകസ്യ കർത്തവ്യം. 21

കണ്ണുനീർ തുടയ്ക്കൽ, തിലകം തൊടൽ, ഗോരോചനം പൂശൽ, കുറുനിരയുടെ സ്പർശനം ഇതെല്ലാം ത്രിപതാകഹസ്തത്തിൻേറ മോതിരവിരൽകൊണ്ടു വേണ്ടതാണ്.

സ്വസ്തികൌ ത്രിപതാകൌ തു
ഗുരൂണാം പാദവന്ദനേ
പരസ്പരാഗ്രസംശ്ലിഷ്ടൌ
കാര്യാവുദ്വാഹദർശനേ. 22

സ്വസ്തികങ്ങളാക്കി പിണച്ച ത്രിപതാകക്കൈകൾകൊണ്ടു വേണം ഗുരുക്കന്മാർ, അച്ഛനമ്മമാർ മുതലായ കാരണവന്മാരുടെ പാദവന്ദനം ചെയ്യുവാൻ — അവരെ അഭിവാദ്യം ചെയ്യുവാൻ. ത്രിപതാകക്കൈകളുടെ അഗ്രഭാഗം തമ്മിൽച്ചേർത്തുകൊണ്ടുവേണം വിവാഹം കാണിക്കുവാൻ.

വിച്യുതൌ ചലിതാവസ്ഥൌ
കർത്തവ്യൌ നൃപദർശനേ
തിര്യക്സ്വസ്തികസംബദ്ധൌ
സ്യാതാം തൌ ഗ്രഹദർശനേ. 23

ത്രിപതാകക്കൈകൾ വിട്ട് ഇളക്കിയുംകൊണ്ടു വേണം രാജാക്കന്മാരെ കാണിക്കുവാൻ. വിലങ്ങനെ സ്വസ്തികമായി പിണച്ചുകൊണ്ടുവേണം ഗ്രഹങ്ങളെ കാണിക്കുവാൻ.

തപസ്വിദർശനേ കാര്യാ-
വൂർദ്ധ്വൌ ചാപി പരാങ്മുഖൌ
പരസ്പരാഭിമുഖ്യൌ ച
കർത്തവ്യൌ ദ്വാരദർശനേ. 24

മഹർഷിമാരെ കാണിക്കുവാൻ ത്രിപതാകക്കൈകൾ ഉയർത്തി പിന്തിരിച്ചു പിടിക്കണം. പ്രവേശദ്വാരം കാണിക്കുമ്പോൾ അവ തമ്മിൽ അഭിമുഖമായി പിടിക്കണം.

ഉത്താനാധോമുഖൌ കാര്യാ-
വഗ്രേ വക്ത്രസ്യ സംസ്ഥിതൌ

വഡവാനലസംഗ്രാമ—
മകരാണാം ച ദർശനേ. 25

വഡവാഗ്നി, യുദ്ധം, മകരമത്സ്യം ഇവയെക്കാണിക്കുവാൻ ത്രിപതാകക്കയ്യുകൾ മുഖത്തിനുനേരെ മലർത്തിയും കമഴ്ത്തിയും പിടിക്കണം.

അഭിനേയാസ്ത്വനേനൈവ
വാനരപ്ലവനോർമ്മയഃ
പവനശ്ച സ്ത്രിയശ്ചൈവ
നാട്യേ നാട്യവിചക്ഷണൈഃ. 26

വാനരച്ചാട്ടം, തിരമാലകൾ, കാറ്റ്, സ്ത്രീകൾ ഇതൊക്കെ ഈ ത്രിപതാക കൈകൾകൊണ്ടുതന്നെ അഭിനയിക്കേണ്ടതാണ്.

സംമുഖപ്രസൃതാംഗുഷ്ഠഃ
കാര്യോ ബാലേന്ദുദർശനേ
പരാങ്മുഖസ്തു കർത്തവ്യോ
യാനേ നൃണാം പ്രയോക്തൃഭിഃ. 27

ബാലചന്ദ്രനെ കാണിക്കുമ്പോൾ ത്രിപതാകക്കയ്യിൻെറ പെരുവിരൽ മുമ്പോട്ടു നീട്ടിയിരിക്കണം. പിൻതിരിഞ്ഞ ത്രിപതാകംകൊണ്ടുവേണം മനുഷ്യരുടെ നടത്തം അഭിനയിക്കുവാൻ.

[ഹസ്തലക്ഷണദീപികപ്രകാരവും കേരളത്തിലെ നടപ്പനുസരിച്ചും നാട്യശാസ്ത്രത്തിലെ പതാകം ത്രിപതാകവും ത്രിപതാകം പതാകവുമാണ്. ഈ മാറ്റം എങ്ങനെ സംഭവിച്ചുവെന്നറിഞ്ഞുകൂടാ.]

3. കർത്തരീമുഖം— ത്രിപതാകേ യദാ ഹസ്തേ
ഭവേത് പൃഷ്ഠാവലോകിനീ
തർജ്ജനീ മദ്ധ്യമായാശ്ച
തദാസൌ കർത്തരീമുഖഃ. 28

ത്രിപതാകഹസ്തത്തിലെ ചൂണ്ടാണിവിരൽ നടുവിരലിൻെറ പിൻപുറം നോക്കി വിട്ടുനിൽക്കുന്നതായാൽ അതു കർത്തരീമുഖം.

പഥി ചരണരചനരഞ്ജന—
രംഗണകരണാന്യധോമുഖേനൈവ
ഊർദ്ധ്വമുഖേന തു കുര്യാ—
ദ്ദഷ്ടം ശൃംഗം ച ലേഖ്യം ച. 29

വഴി, കാലിന്മേൽ പത്തിക്കിറ്റെഴുതുക, അരക്കു ചാറണിയുക, രംഗമലങ്കരിക്കുക ഇതൊക്കെ കീഴ്പോട്ടാക്കിയ കർത്തരീമുഖംകൊണ്ടു കാണിക്കണം. കടിക്കൽ, മൃഗങ്ങളുടെ കൊമ്പ്, എഴുത്തുവായന ഇവ മേൽപ്പോട്ടാക്കിയ കർത്തരീമുഖംകൊണ്ടു കാണിക്കണം.

പതനമരണവ്യതിക്രമ—
പരിവൃത്തവിതർക്കിതം തഥാ ന്യസ്തം.
ഭിന്നവലിതേന കുര്യാത്
കർത്തര്യാസ്യാംഗുലിമുഖേന. 30

വീഴ്ച, മരണം, അപരാധം, വൈമുഖ്യം, ഊഹം, നിക്ഷേപണം ഇതെല്ലാം കർത്തരീമുഖത്തിൻെറ വിരലുകളുടെ അറ്റം അകറ്റി വളച്ചുകാണിക്കണം.

സംയുതകരണോ വാ സ്യാ—
ദസംയുതോ വാ പ്രയുജ്യതേ തജ്ജ്ഞൈഃ

രുരുചമരമഹിഷസുരഗജ—
വൃഷഗോപുരശൈലശിഖരേഷു. 31

ഉഴൽമാൻ, ചമരിമാൻ, പോത്ത്, ഐരാവതം, കാള, ഗോപുരം, പർവ്വതം, കൊടുമുടി ഇതെല്ലാം, രണ്ടു കയ്യും ചേർത്തും ഒറ്റക്കൈ മാത്രമായും കർത്തരീമുഖ മുദ്രകൊണ്ടു കാണിച്ചുവരുന്നു.

4.അർദ്ധചന്ദ്രം— യസ്യാംഗുല്യസ്തു വിനതാഃ
സഹാംഗുഷ്ഠേന ചാപവത്
സോർദ്ധചന്ദ്ര ഇതി ഖ്യാതഃ
കരഃ കർമ്മാസ്യ വക്ഷ്യതേ. 32

നാലു വിരലും പെരുവിരലോടൊപ്പം നല്ലപോലെ നിവർത്തി വില്ലുപോലെ അല്പം വളച്ചുപിടിച്ചാൽ അത് അർദ്ധചന്ദ്രം. ഈ മുദ്രയുടെ കർമ്മങ്ങളും പറയാം.

ഏതേന ബാലതരവഃ
ശശിലേഖാ കംബുകലശവലയാനി
നിർഘാടനമായസ്തം
മദ്ധ്യൗപമ്യം ച പീനം ച. 33

തൈമരങ്ങൾ, ചന്ദ്രക്കല, ശംഖ്, കുടം, വള, കഴുത്തിൽ പിടിച്ചു തള്ളൽ, ക്ലേശം, അരക്കെട്ടിൻെറ കാർശ്യം, തടി ഇതെല്ലാം ഈ അർദ്ധചന്ദ്രമുദ്രകൊണ്ട് അഭിനയിക്കേണ്ടതാണ്.

രശനാജഘനകടീനാ—
മാനനതലപത്രകുണ്ഡലാദീനാം
കർത്തവ്യോ നാരീണാ—
മഭിനയയോഗോർദ്ധചന്ദ്രേണ. 34

സ്ത്രീകളുടെ അരഞ്ഞാണ്, അരക്കെട്ട്, ഒക്ക്, മുഖം, പത്തിക്കീറ്റ്, കുണ്ഡലം മുതലായവ അർദ്ധചന്ദ്രമുദ്രകൊണ്ടാണ് അഭിനയിക്കേണ്ടത്.

5. അരാളം— ആദ്യാ ധനുർന്നതാ കാര്യാ
കുഞ്ചിതോംഗുഷ്ഠകസ്തഥാ
ശേഷാ ഭിന്നോർദ്ധ്വവലിതാ
ഹ്യരാളേംഗുലയഃ കരേ. 35

ചൂണ്ടുവിരൽ വില്ലുപോലെ വളയ്ക്കുക, പെരുവിരൽ കുനിക്കുക, ബാക്കി വിരലുകൾ വിട്ടു നിവർത്തുക ഈ കൈമുദ്രയ്ക്ക് അരാളമെന്നു പേർ.

ഏതേന സത്ത്വശൌണ്ഡീ—
ര്യവീര്യകാന്തിധൃതിദിവ്യഗാംഭീര്യം
ആശീർവ്വാദശ്ച തഥാ
ഭാവാ ഹിതസംജ്ഞകാഃ കാര്യാഃ. 36

സ്ഥൈര്യം, ഗർവ്വം, ഉത്സാഹം, ശോഭ, ധൈര്യം, ദിവ്യവസ്തു, ഗാംഭീര്യം, ആശീർവ്വാദം, ഹിതകരങ്ങളായ മറ്റു ഭാവങ്ങൾ ഇതെല്ലാം ഈ അരാളമുദ്ര കൊണ്ടാണ് കാണിക്കേണ്ടത്.

ഏതേന പുനഃ സ്ത്രീണാം
കേശാനാം സംഗ്രഹം തഥോത്ക്കർഷം
സർവ്വാംഗികം തഥൈവ ച
നിർവ്വർണ്ണനമാത്മനഃ കുര്യാത്. 37

ഈ അരാളമുദ്രകൊണ്ടാണ് സ്ത്രീകളുടെ തലമുടി വേർപെടുത്തലും കെട്ടലും മറ്റും കാണിക്കേണ്ടത്. സ്ത്രീകൾ തങ്ങളുടെ സർവ്വാംഗസന്ദർശനം ഏതുവിധം കാണിച്ചാലാണോ സംഭവിക്കുക ആ വിധത്തിൽ വീണ്ടും വീണ്ടും അതു കാണിക്കണം.

കൌതുകവിവാഹയോഗഃ
പ്രദക്ഷിണേനൈവ സമ്പ്രയോഗശ്ച
അംഗുല്യഗ്രസ്വസ്തിക–
യോഗാത് പരിമണ്ഡലേനൈവ. 38

കാപ്പുകെട്ടൽ, വിവാഹം, ചേർച്ച ഇതെല്ലാം അരാളമുദ്ര പിടിച്ചു വിരലുകളുടെ അറ്റം സ്വസ്തികാകൃതിയിൽ പിണച്ചുവെച്ച് പ്രദക്ഷിണമായി ചുഴറ്റി അഭിനയിക്കണം.

പ്രാദക്ഷിണ്യം പരിമ–
ണ്ഡലം ച കുര്യാന്മഹാജനം ചൈവ
യച്ച മഹീതലരചിതം
ദ്രവ്യം തച്ചാഭിനേയം സ്യാത്. 39

പ്രദക്ഷിണംവെക്കൽ, വട്ടംചുറ്റൽ, ജനസമൂഹത്തേയും നിലത്തു നിർമ്മിച്ചിട്ടുള്ള പദാർത്ഥങ്ങളേയും കാണിക്കൽ ഇതിനെല്ലാം അഭിനയം അരാളമുദ്രകൊണ്ടാണ്.

ആഹ്വാനേ ച നിവാരണ–
നിർമ്മാണേ ചാപ്യനേകവചനേ ച
സ്വേദസ്യ ചാപനയനേ
ഗന്ധാഘ്രാണേ ശുഭഃ ശുഭേ ചൈഷഃ. 40

വിളി, തടയൽ, നിർമ്മാണം, ബഹുത്വം കാണിക്കൽ, വിയർപ്പു തുടയ്ക്കൽ, പരിമളം മുകരൽ ഇവയെക്കാണിക്കാനും ഈ അരാളഹസ്തം നല്ലതാണ്.

ത്രിപതാകഹസ്തജാനി തു
പൂർവ്വം യാന്യഭിഹിതാനി കർമ്മാണി
താനി ത്വരാളയോഗാത്
സ്ത്രീഭിഃ സമ്യക് പ്രയോജ്യാനി. 41

മുമ്പ് ത്രിപതാകഹസ്തംകൊണ്ട് ചെയ്യാൻ പറഞ്ഞിട്ടുള്ള കർമ്മങ്ങളെല്ലാം സ്ത്രീകൾ അരാളമുദ്രചേർത്ത് ഭംഗിയാക്കി പ്രയോഗിക്കേണ്ടതാണ്.

6. ശുകതുണ്ഡം– അരാളസ്യ യദാ വക്രാ–
നാമികാ ത്വംഗുലിർഭവേത്
ശുകതുണ്ഡസ്തു സ കരഃ
കർമ്മ ചാസ്യ നിബോധത. 42

അരാളമുദ്ര പിടിച്ചു മോതിരവിരൽ വളച്ചാൽ ശുകതുണ്ഡമുദ്രയായി. ഈ മുദ്രയുടെ കർമ്മവും ഗ്രഹിക്കുക.

ഏതേന ത്വഭിനേയം
നാഹം ന ത്വം ന കൃത്യമിതി ചാർത്ഥേ
ആവാഹനേ വിസർഗ്ഗേ
ധിഗിതി ച വചനേ ച സാവജ്ഞം. 43

ഞാനല്ല, നീയല്ല, ചെയ്യേണ്ടതില്ല എന്ന അർത്ഥങ്ങളിലും ക്ഷണിക്കുക, വിട നൽകുക എന്നിവയിലും അവജ്ഞയോടുകൂടി ധിക് എന്നു പറയുമ്പോഴും ഈ ശുകതുണ്ഡമുദ്രകൊണ്ടാണ് അഭിനയം വേണ്ടത്.

7. മുഷ്ടി— അംഗുല്യോ യസ്യ ഹസ്തസ്യ
തലമദ്ധ്യേഗ്രസംസ്ഥിതാഃ
താസാമുപരി ചാംഗുഷ്ഠഃ
സ മുഷ്ടിരിതി സംജ്ഞിതഃ. 44

നാലു വിരലും ഉള്ളങ്കയ്യിൽ അറ്റം തൊടുമാറ് മടങ്ങിയിരിക്കുക, അവയ്ക്കുമേൽ പെരുവിരലും വെയ്ക്കുക അതാണ് മുഷ്ടിമുദ്ര.

ഏഷ പ്രഹാരേ വ്യായാമേ
നിർഗ്ഗമേ പീഡനേ തഥാ
സംവാഹനേസിയഷ്ടീനാം
ദണ്ഡകുന്തഗ്രഹേ തഥാ. 45

അടിക്കൽ, മൽപ്പിടുത്തം, തള്ളിപ്പുറത്താക്കൽ, ഞെക്കൽ, വാളും വടിയും തുടയ്ക്കൽ, ദണ്ഡവും കുന്തവും പിടിക്കൽ ഇതിനൊക്കെ ഈ മുഷ്ടിമുദ്രയാണ് വേണ്ടത്.

8. ശിഖിരം— അസ്യൈവ ച യദാ മുഷ്ടേ—
രൂർദ്ധ്വാംഗുഷ്ഠഃ പ്രയുജ്യതേ
ഹസ്തം സ ശിഖരോ നാമ
തദാ ജ്ഞേയഃ പ്രയോക്തൃഭിഃ 46

മുഷ്ടിമുദ്രയിലെ പെരുവിരൽ മേൽപ്പോട്ട് ഉയർത്തിപ്പിടിച്ചാൽ അത് ശിഖരമുദ്രയാവും.

രശ്മികുശാങ്കുശധനുഷാം
തോമരശക്തിപ്രമോക്ഷണം ചൈവ
അധരോഷ്ഠപാദരഞ്ജന—
മളകസ്യോത്ക്ഷേപണം ചൈവ. 47

കടിഞ്ഞാൺ, ദർഭപ്പുല്ല്, തോട്ടി, വില്ല് ഇവ പിടിക്കുവാനും തോമരം, വേല് എന്ന ആയുധങ്ങൾ അയക്കാനും ചുണ്ടിന്മേലും കാലടിമേലും ചെഞ്ചാറണിയുവാനും കുറുനിര ഉയർത്തുവാനും ഈ ശിഖരമുദ്രയാണ് ഉപയോഗിക്കേണ്ടത്.

9. കപിത്ഥം— അസ്യൈവ ശിഖരാഖ്യസ്യ
ഹ്യംഗുഷ്ഠകനിപീഡിതാ
യദാ പ്രദേശിനീ വക്രാ
സ കപിത്ഥസ്തദാ സ്മൃതഃ. 48

ഈ ശിഖരമുദ്രയുടെ ചൂണ്ടുവിരൽ വളച്ച് പെരുവിരൽ അതിന്മേൽ അമർത്തുവെച്ചാൽ കപിത്ഥമുദ്രയായി.

അസിചാപചക്രതോമര—
കുന്തഗദാശക്തിവജ്രവർജ്ജാനി
ശസ്ത്രാണ്യഭിനേയാനി തു
കാര്യം പത്ഥ്യം ച സത്യം ച. 49

വാൾ, വില്ല്, ചക്രം, തോമരം, കുന്തം, ഗദ, വേല്, വജ്രം എന്നിവ ഒഴികെയുള്ള ആയുധങ്ങൾ — ശരാദികൾ — ഈ കപിത്ഥമുദ്രകൊ

ണ്ടാണ് കാണിക്കേണ്ടത്. ഹിതം, സത്യം എന്നിവയും ഇതുകൊണ്ടുതന്നെ.

10. കടകാമുഖം – ഉത്ക്ഷിപ്തവക്രാ തു യദാ–
നാമികാ സകനീയസീ
അസ്യൈവ തു കപിത്ഥസ്യ
തദാസൌ കടകാമുഖഃ. 50

കപിത്ഥമുദ്ര പിടിച്ചു മോതിരവിരലും ചെറുവിരലും നിവർത്തി വളച്ചു നിർത്തിയാൽ അത് കടകാമുഖമുദ്ര.

ഹോത്രം ദ്രവ്യം ഛത്രം
പ്രഗ്രഹപരികർഷണം വ്യജനകം ച
ആദർശധാരണം ഖ–
ണ്ഡനം തഥാ പേഷണം ചൈവ. 51

ഹോമത്തിന്റെ ഉപകരണങ്ങളായ സ്രുവാദികൾ, ഹോമദ്രവ്യങ്ങളായ നെയ്യ് മുതലായവ, കുട, കടിഞ്ഞാൺവലിക്കൽ, വിശറി, കണ്ണാടിപിടിക്കൽ, പൊട്ടിക്കൽ, അരയ്ക്കൽ ഇതെല്ലാം കടകാമുഖമുദ്രകൊണ്ട് അഭിനയിക്കേണ്ടതാണ്.

ആയതദണ്ഡഗ്രഹണം
മുക്താപ്രാലംബസംഗ്രഹം ചൈവ
സ്രഗ്ധാമപുഷ്പമാലാ–
വസ്ത്രാന്താലംബനം ചൈവ. 52

നീണ്ട ദണ്ഡം പിടിക്കൽ, മുത്തുമാല, പൂമാല മുതലായ അലങ്കാരങ്ങൾ പിടിച്ചു ശരിപ്പെടുത്തൽ, വസ്ത്രത്തുമ്പു പിടിക്കൽ ഇവയും കടകാമുഖംകൊണ്ടാണ് അഭിനയിക്കേണ്ടത്.

മന്ഥനശരാവകർഷണ–
പുഷ്പാപചയപ്രതോദകാര്യാണി
അങ്കുശരജ്ജ്വാകർഷണ
സ്ത്രീദർശനമേവ കാര്യം ച. 53

തയിർ കടയുക, ശരം വലിച്ചെടുക്കുക, പൂവറുക്കുക, ചമ്മട്ടി പിടിക്കുക, തോട്ടിയോ കയറോ വലിക്കുക, സ്ത്രീയെ കാണിച്ചുകൊടുക്കുക ഇവയും കടകാമുഖമുദ്രകൊണ്ടഭിനയിക്കണം.

11. സൂചീമുഖം – കടകാഖ്യേ യദാ ഹസ്തേ
തർജ്ജനീ സംപ്രസാരിതാ
ഹസ്തഃ സൂചീമുഖോ നാമ
തദാ ജ്ഞേയഃ പ്രയോക്തൃഭിഃ. 54

കടകമുദ്ര പിടിച്ചു ചൂണ്ടുവിരൽ നീട്ടിയാൽ സൂചീമുഖമുദ്രയായി.

അസ്യ വിവിധാൻ പ്രയോഗാൻ
വക്ഷ്യാമി സമാസതഃ പ്രദേശിന്യാഃ
ഊർദ്ധ്വനതലോലകമ്പിത–
വിജൃംഭിതോദ്വാഹിതചലായാഃ. 55

ഈ സൂചീമുഖമുദ്രയിലെ ചൂണ്ടുവിരൽ, ഊർദ്ധ്വമുഖമാക്കുക, അധോമുഖമാക്കുക, ആട്ടുക, വിറപ്പിക്കുക, മടക്കി നിവർത്തുക, പൊക്കുക, ഇളക്കുക എന്നിങ്ങനെയുള്ള പ്രകാരഭേദങ്ങൾകൊണ്ടു സാധിക്കാവുന്ന പലവിധം പ്രയോഗങ്ങളെയും ഞാൻ വിവരിക്കാം.

ചക്രം തടിത്പതാകാ–
മഞ്ജര്യഃ കർണ്ണചൂളികാശ്ചൈവ
കുടിലഗതയശ്ച സർവ്വേ
നിർദ്ദേശ്യാഃ സാധുവാദാശ്ച. 56

ചക്രം, ഇടിമിന്നൽ, കൊടിക്കൂറ, പൂങ്കുല, കർണ്ണാഭരണം, കുടിലഗതിയുള്ള മത്സ്യാദി ജീവികൾ, അഭിനന്ദനവചനങ്ങൾ ഇതെല്ലാം സൂചിമുഖമുദ്രകൊണ്ടു കാണിക്കേണ്ടവയാണ്.

ബാലോരഗപല്ലവധൂ–
പദീപവല്ലീലതാശിഖണ്ഡാശ്ച
പരിപതനവക്രമണ്ഡല–
മഭിനേയാന്യൂർദ്ധ്വലോലിതയാ. 57

ചെറുപാമ്പുകൾ, തളിരുകൾ, ധൂപം, ദീപം, ചെറുവല്ലികൾ, കുടുമ്മ, വീഴ്ച, വളവ്, വട്ടം ഇവയൊക്കെയും സൂചീമുഖംകൊണ്ടഭിനയിക്കേണ്ടവയാണ്. ചൂണ്ടുവിരൽ ഊർദ്ധ്വമുഖമാക്കി നീക്കിക്കൊണ്ടുവേണം അവയഭിനയിക്കുവാൻ.

ഭൂയശ്ചോർദ്ധ്വവിരചിതാ
താരാഘോണൈകദണ്ഡയഷ്ടിഷു ച
വിനതാ ച തഥാ കാര്യാ
ദംഷ്ട്രിഷു ച തഥാസ്യയോഗേന. 58

വളരെയേറെ, നക്ഷത്രങ്ങൾ, മൂക്ക്, ഒന്ന്, താക്കീത്, വടി ഈ അർത്ഥങ്ങളിലെല്ലാം സൂചീമുഖമാണ് മുദ്ര. അത് ഊർദ്ധ്വമുഖമാക്കിയിട്ടാണ് കാണിക്കേണ്ടത്. ദംഷ്ട്രയുള്ളവരെ കാണിക്കുമ്പോൾ സൂചീമുഖം മുഖത്തോടു ചേർത്ത് അധോമുഖമാക്കിക്കാണിക്കണം.

പുനരപി മണ്ഡലഗതയാ
സർവ്വഗ്രഹണം തഥൈവ ലോകസ്യ
പ്രണതോന്നതാ ച കാര്യാ
ഹ്യാദ്യേ ദീർഘേ ച ദിവസേ ച. 59

ലോകം മുഴുവൻ എന്നു കാണിക്കാൻ വീണ്ടും വീണ്ടും മണ്ഡലാകാരത്തിൽ (വട്ടത്തിൽ) സൂചീമുഖം താഴ്ത്തിയും പൊക്കിയും കാണിക്കണം. ആദ്യം, ദീർഘം, ദിവസം എന്നിവ കാണിക്കാനും മുൻപറഞ്ഞ തരത്തിലുള്ള സൂചീമുഖം തന്നെ.

വദനാഭ്യാശേ കുഞ്ചിത–
വിജൃംഭിതാ വാക്യരൂപണേ കാര്യാ
സദിതി ച തദിതി ച യോജ്യാ
പ്രസാരിതോത്ക്കമ്പിതോത്താനാ. 60

മറ്റുള്ളവരുടെ വാക്കുദ്ധരിച്ചു പറയുമ്പോൾ മുഖത്തിന്നടുക്കൽ സൂചീമുഖത്തിൻെറ ചൂണ്ടുവിരൽ കുനിച്ചു നിവർത്തിക്കാണിക്കണം. 'നല്ലത്' എന്നും 'അത്' എന്നും കാണിക്കുമ്പോൾ ചൂണ്ടുവിരൽ നിവർത്തി ഇളക്കി മലർത്തിക്കാണിക്കണം

കാര്യാ പ്രകമ്പിതാ രോ—
ഷദർശനേ സ്വേദമാർജ്ജനേ ചൈവ
കുന്തളകകുണ്ഡലാംഗദ—
ഗണ്ഡാശ്രയസംശ്രയേഭിനയേ. 61

കോപം കാണിക്കുമ്പോഴും വിയർപ്പു തുടയ്ക്കുമ്പോഴും സൂചീമുഖത്തിൻെറ ചൂണ്ടുവിരൽ ഇളക്കിക്കാണിക്കണം. വാർകൂന്തൽ, കുണ്ഡലം, തോൾവള, കവിൾത്തടത്തിലെ പത്തിക്കീറ്റ് ഇവയെ അഭിനയിക്കുമ്പോഴും ചൂണ്ടുവിരൽ ഇളക്കിക്കൊണ്ടിരിക്കണം.

ഗർവ്വേഹമിതി ലലാടേ
രിപുനിർദ്ദേശേ തഥൈവ ച ക്രോധേ
കോസാവിതി നിർദ്ദേശേ
ച കർണ്ണകണ്ഡൂയനേ ചൈവ. 62

ഞാൻ എന്നു ഗർവ്വു നടിക്കുക, ശത്രുവിനെ ചൂണ്ടിക്കാണിക്കുക, ക്രോധം നടിക്കുക, 'ആരാണവൻ' എന്നു ചോദിക്കുക, ചെവി ചൊറിയുക ഈ വക സന്ദർഭങ്ങളിലെല്ലാം സൂചീമുഖം നെറ്റിത്തടത്തിനടുപ്പിച്ചു കാണിക്കണം.

സംയുക്താ സംയോഗേ
കാര്യാ വിശ്ലേഷിതാ വിയോഗേ ച
കലഹേ സ്വസ്തികയുക്താ
പരസ്പരോത്പീഡിതാ ബന്ധേ. 63

രണ്ടു കൈകൊണ്ടും സൂചീമുഖം പിടിച്ച് അവയുടെ ചൂണ്ടുവിരലുകൾ തമ്മിൽ ചേർത്തീട്ട് സംയോഗവും, അകറ്റിയിട്ടു വിയോഗവും അഭിനയിക്കണം. കൈകൾ സ്വസ്തികമായി പിണച്ചിട്ടു കലഹവും തമ്മിൽ ചേർത്തിട്ടു ബന്ധവും അഭിനയിക്കണം.

ദ്വാഭ്യാം തു വാമപാർശ്വേ
ദക്ഷിണതോ ദിനനിശാവസാനാനി
അഭിമുഖപരാങ്മുഖീഭ്യാം
വിശ്ലിഷ്ടാഭ്യാം പ്രയുഞ്ജീത. 64

രണ്ടു സൂചിമുഖക്കൈകൾ അകത്തേക്കും പുറത്തേക്കും തിരിച്ചുവിട്ടു പിടിച്ചു വലത്തുഭാഗത്തുനിന്ന് ഇടത്തോട്ടു കൊണ്ടുപോയി പകലിൻെറ അവസാനത്തേയും ഇടത്തുഭാഗത്തുനിന്നു വലത്തോട്ടു കൊണ്ടുപോയി രാത്രിയുടെ അവസാനത്തേയും അഭിനയിക്കുക.

പരിമണ്ഡലം ഭൂമിതയാ
മണ്ഡലമാദർശയേച്ച ചന്ദ്രസ്യ
ഹരനയനേ ച ലലാടേ
ശക്രസ്യ ച തിര്യഗുത്താനാ. 65

സൂചീമുഖത്തിൻെറ ചൂണ്ടുവിരൽ വട്ടത്തിൽ ചുഴറ്റിക്കൊണ്ടു ചന്ദ്രമണ്ഡലവും നെറ്റിത്തടത്തിൽ പിടിച്ചു ശിവൻെറ മൂന്നാം തൃക്കണ്ണും കാണിക്കണം. ദേവേന്ദ്രനെ കാണിക്കുവാൻ അതു വിലങ്ങനെ മലർത്തി നെറ്റിത്തടത്തിൽ കാണിക്കണം.

പുനരപി ച ഭ്രമിതാഗ്രാ
കൂപശിലാവർത്തയന്ത്രശൈലേഷു

പരിവേഷണേ തഥൈവ ഹി
കാര്യാ ചാധോമുഖീ നിത്യം. 66

കിണർ, പാറ, ചുഴി, യന്ത്രം, പർവ്വതം എന്നിവ കാണിക്കുവാൻ സൂചീമുഖത്തിൽ ചൂണ്ടുവിരലിൻെറയറ്റം ചുഴറ്റിക്കൊണ്ടുവേണം. ചോറും മറ്റും വിളമ്പുന്നതിനു ചൂണ്ടുവിരൽ അധോമുഖമായിരിക്കണം.

12. പദ്മകോശം—യസ്യാംഗുല്യസ്തു വിരളാഃ
സഹാംഗുഷ്ഠേന കുഞ്ചിതാഃ
ഊർദ്ധ്വാ ഹ്യസംഗതാഗ്രാശ്ച
സ ഭവേത് പദ്മകോശകഃ. 67

പെരുവിരലടക്കം എല്ലാ വിരലുകളും അകന്നു വളഞ്ഞ് മേൽപോട്ടു നോക്കി അറ്റം തൊടാതെ നിന്നാൽ ആ കയ്യിന് പദ്മകോശമെന്നു പേർ.

വില്വകപിത്ഥഫലാനാം
ഗ്രഹണേ കുചദർശനേ ച നാരീണാം
ഗ്രഹണേ ഹ്യാമിഷലാഭേ
ഭവന്തി താഃ കുഞ്ചിതാഗ്രാസ്തു. 68

കൂവളക്കായ വിളാമ്പഴം ഇവയുടെ ഗ്രഹണത്തിലും സ്ത്രീകളുടെ സ്തനത്തിൻെറ ദർശനത്തിലും ഗ്രഹണത്തിലും മാംസലാഭത്തിലും പദ്മകോശം കാണിക്കുമ്പോൾ വിരലുകളുടെ അറ്റം നല്ലപോലെ കുനിഞ്ഞിരിക്കണം.

ദേവാർച്ചനബലിഹരണേ
സമുദ്ഗകഃ സാഗ്രപിണ്ഡദാനം ച
കാര്യഃ പുഷ്പപ്രകരശ്ച
പദ്മകോശേന ഹസ്തേന. 69

ദേവപൂജ, ബലിതൂവുക, ചെപ്പ്, പിണ്ഡം വെയ്ക്കൽ, പൂവിടൽ ഇതൊക്കെ പദ്മകോശംകൊണ്ട് കാണിക്കേണ്ടതാണ്.

മണിബന്ധനശ്ലിഷ്ടാഭ്യാം
പ്രവിരളചലിതാംഗുലികരാഭ്യാം
കാര്യോ വിവർത്തിതാഭ്യാം
വികസിതകമലോത്പലാഭിനയഃ. 70

രണ്ടു കൈകകളും മണിക്കണ്ടത്തിൽ ചേർത്തു പദ്മകോശമുദ്ര പിടിച്ച് വിരലുകൾ മെല്ലെമെല്ലെ ഇളക്കിത്തിരിച്ചു കാണിക്കണം, വിടർന്ന താമരപ്പൂവും കരിങ്കൂവളപ്പൂവും അഭിനയിക്കുമ്പോൾ.

13. സർപ്പശിരസ്സ്—അംഗുല്യഃ സംഹതാഃ സർവ്വാഃ
സഹാംഗുഷ്ഠേന യസ്യ ച
തഥാ നിമ്നതലശ്ചൈവ
സ തു സർപ്പശിരാഃ കരഃ. 71

പെരുവിരലടക്കം എല്ലാ വിരലുകളും ചേർത്തുപിടിച്ച് ഉള്ളങ്കൈ കഴിഞ്ഞുകൊണ്ടുള്ള കൈമുദ്രയ്ക്കു സർപ്പശിരസ്സെന്നു പേർ.

ഏഷ സലിലപ്രദാനേ
ഭുജഗഗതൌ തോയസേചനേ ചൈവ

ആസ്ഫോടനേ ച യോജ്യഃ
കരികുംഭാസ്ഫാലനേ ചൈവ. 72

ജലദാനം, സർപ്പത്തിൻെറ ഗതി, വെള്ളം നനയ്ക്കൽ, കൈകൊട്ടൽ, ആനയുടെ മസ്തിഷ്ക്കത്തിലടിയ്ക്കൽ ഇതിനെല്ലാം ഈ സർപ്പശിരസ്സാണുപയോഗിക്കേണ്ടത്.

14. മൃഗശീർഷം – അധോമുഖീനാം സർവ്വാസാ–
മംഗുലീനാം സമാഗമഃ
കനിഷ്ഠാംഗുഷ്ഠകാവൂർദ്ധൌ
സ ഭവേന്മൃഗശീർഷകഃ. 73

ചെറുവിരലും പെരുവിരലുമുയർത്തി മറ്റു വിരലുകളെല്ലാം താഴ്ത്തി ചേർത്തു പിടിച്ചാൽ അതാണു മൃഗശീർഷമുദ്ര.

ഇഹ സാമ്പ്രതമസ്ത്യദ്യ ച
ശക്ത്യാ ചോല്ലാസനേക്ഷപാതേ ച
സ്വേദാപമാർജ്ജനേഷു ച
കുട്ടമിതേ പ്രചലിതസ്തു ഭവേത്. 74

ഇവിടെ ഇപ്പോൾ, ഉണ്ട്, ഇന്ന് എന്നിവയ്ക്കും ശക്തിയോടുകൂടി ഉയർത്തുന്നതിനും പകിടയെറിയുന്നതിനും വിയർപ്പു തുടയ്ക്കുന്നതിനും ഈ മൃഗശീർഷമുദ്രയാണു വേണ്ടത്. കുട്ടമിതം എന്ന ശൃംഗാരചേഷ്ടയിൽ മൃഗശീർഷം ഇളക്കിക്കൊണ്ടു കാണിയ്ക്കണം.

15. കാംഗുലം – ത്രേതാഗ്നി സംസ്ഥിതാ മദ്ധ്യാ–
തർജ്ജന്യംഗുഷ്ഠകാസ്തഥാ
കാംഗുലേനാമികാ വക്രാ
തഥാ ചോർദ്ധ്വാ കനീയസീ. 75

നടുവിരലും ചൂണ്ടുവിരലും പെരുവിരലും യാഗശാലയിലെ മൂന്നഗ്നികളെപ്പോലെ (അടുപ്പിൻകല്ലുപോലെ മുക്കോണായിട്ട്) നില്ക്കുക, മോതിരവിരൽ വളയുക, ചെറുവിരൽ പൊങ്ങുക ഇങ്ങനെയുള്ള മുദ്രയ്ക്ക് കാംഗുലമെന്നു പേർ.

ഏതേന തരുണഫലരൂ–
പണാനി നാനാവിധാനി ച ലഘൂനി
കാര്യാണി രോഷജാനി
സ്ത്രീവചനാന്യംഗുലിക്ഷേപൈഃ. 76

ഇളംകായ്കളേയും മറ്റു പലവക ചെറിയ വസ്തുക്കളേയും ഈ കാംഗുലമുദ്ര കൊണ്ട് കാണിയ്ക്കണം. സ്ത്രീകൾ കോപിച്ചു പറയുമ്പോൾ ഈ കാംഗുലമുദ്ര പിടിച്ചു വിരലുകൾ തെറിപ്പിച്ചുകൊണ്ടിരിയ്ക്കണം.

മരതകവൈഡൂര്യാദേഃ
പ്രദർശനം സുമനസാം ച കർത്തവ്യം
ഗ്രാഹ്യം വിഡാലപദമിതി
തജ്ഞൈരേവം പ്രയോഗേഷു. 77

മരതകം വൈഡൂര്യം മുതലായ രത്നങ്ങളേയും പൂക്കളേയും ഈ കാംഗുലമുദ്ര കൊണ്ടു കാണിയ്ക്കാം. പൂച്ചയുടെ കാൽ കാണിയ്ക്കാനും ഇതേ മുദ്രയാണ്

16. അലപത്മകം — ആവർത്തിന്യഃ കരതലേ
യസ്യാംഗുല്യോ ഭവന്തി ഹി
പാർശ്വാഗതാ വികീർണ്ണാശ്ച
സ ഭവേദലപദ്മകഃ. 78

വിരലുകൾ ഉള്ളങ്കയ്യിൽ ചുഴന്നുകൊണ്ടിരിയ്ക്കണം, രണ്ടു പാർശ്വങ്ങളിലേയ്ക്കും വന്നും ചിന്നിച്ചിതറിയുമിരിയ്ക്കണം. ഇങ്ങനെയുള്ള കൈമുദ്രയ്ക്ക് അലപത്മകം എന്നു പേർ ഇതിന് അലപല്ലവമെന്നും പേരുണ്ട്.

പ്രതിഷേധകൃതേ യോജ്യഃ
കസ്യ ത്വം നാസ്തിശൂന്യവചനേഷു
പുനരാത്മോപന്യാസഃ
സ്ത്രീണാമേതേന കർത്തവ്യഃ. 79

'ആരുടെയാണ് നീ?' ഇല്ല, ശൂന്യമാണ് എന്നിങ്ങനെ പ്രതിഷേധം കാണിക്കാൻ ഈ അലപത്മകമാണുപയോഗിക്കേണ്ടത്. വീണ്ടുമെന്നും താനെന്നും സ്ത്രീകൾ ആവർത്തിച്ചുപന്യസിക്കുമ്പോഴും ഈ അലപത്മകമുദ്രയാണു കാണിക്കേണ്ടത്.

17. ചതുരം — തിസ്രഃ പ്രസാരിതാംഗുല്യ—
സ്തഥാ ചോർദ്ധ്വാ കനീയസീ
താസാം മദ്ധ്യേ സ്ഥിതോംഗുഷ്ഠഃ
സ കരശ്ചതുരഃ സ്മൃതഃ. 80

മൂന്നു വിരലുകൾ നിവർത്തി അവയുടെ നടുവിൽ പെരുവിരൽ വെച്ചു ചെറുവിരൽ പൊക്കിയാൽ ആ മുദ്രയ്ക്കു ചതുരമെന്നു പേർ.

നയവിനയനിയമസുനിപുണ—
ബാലാതുരസത്ത്വകൈതവാർത്ഥേഷു
വാക്യേ യുക്തേ പത്ഥ്യേ
സത്യേ പ്രശമേ ച വിനിയോജ്യഃ. 81

നയം, വിനയം, നിയമം, അതിനിപുണൻ, ബാലൻ, ആതുരൻ, ധൈര്യം, വ്യാജം, വാക്യം, യുക്തം, പത്ഥ്യം, സത്യം, പ്രശമം ഈ അർത്ഥത്തിലെല്ലാം ഈ ചതുരമുദ്ര ഉപയോഗിക്കാവുന്നതാണ്.

ഏകേന ദ്വാഭ്യാം വാ
കിഞ്ചിന്മണ്ഡലഗതേന ഹസ്തേന
വിധൃതവിചാരിതരചിതം
വിതർക്കിതം ലജ്ജിതം ചൈവ. 82

ഒറ്റക്കൈകൊണ്ടോ രണ്ടു കയ്യും ചേർത്തോ കുറഞ്ഞൊന്നു മണ്ഡലാകാരത്തിൽ ചുഴറ്റിയ ചതുരമുദ്രകൊണ്ടു വിധൃതം, വിചാരിതം, രചിതം, വിതർക്കിതം, ലജ്ജിതം എന്നീ അർത്ഥങ്ങൾ അഭിനയിക്കേണ്ടതാണ്.

നയനൌപമ്യം പദ്മദ—
ളരൂപണം ഹരിണകർണ്ണനിർദ്ദേശഃ
സംയുതകരണേനൈവ തു
ചതുരേണൈതാനി കുർവ്വീത. 83

കണ്ണുകളുടെ സാമ്യം, താമരപ്പൂവിന്റെ ഇതൾ അഭിനയിക്കൽ, മാനിന്റെ ചെവി കാണിക്കൽ ഇതൊക്കെ രണ്ടു കൈകൊണ്ടും ചതുരമുദ്രപിടിച്ചു കാണിക്കണം.

ലീലാം രതിം രുചിം ച
സ്മൃതിബുദ്ധീ ഭാവനാം ക്ഷമാം തുഷ്ടിം
സംജ്ഞാമാശാം പ്രണയം
വിചാരണാം സംഗതം ശൌചം
ചാതുര്യം മാധുര്യം
ദാക്ഷിണ്യം മാർദ്ദവം സുഖം ശീലം
പ്രശ്നം വാർത്താം യുക്തിം
വേഷം മൃദു ശാദ്വലം സ്തോകം
വിഭവാവിഭവൌ സുരതം
ഗുണാഗുണൌ യൌവനം ഗൃഹം ദാരാൻ
നാനാവർണ്ണാംശ്ച തഥാ
ചതുരേണൈവ പ്രയുഞ്ജീത. 84

ലീല, രതി, രുചി, സ്മരണം, ബുദ്ധി, ഭാവന, ക്ഷമ, സന്തോഷം, പേർ, ഇച്ഛ, പ്രണയം, വിചാരം, സംഗമം, ശുചിത്വം, ചാതുര്യം, മാധുര്യം, ദാക്ഷിണ്യം, മാർദ്ദവം, സുഖം, ശീലം, ചോദ്യം, വൃത്താന്തം, യുക്തി, വേഷം, മൃദു, ഇളംപുല്ല്, അല്പം, വിഭവം, അവിഭവം, സുരതം, ഗുണം, അഗുണം, യൌവനം, ഗൃഹം, ഭാര്യ, പലവക നിറങ്ങൾ ഇതെല്ലാം ചതുരമുദ്രകൊണ്ടുതന്നെയാണ് കാണിക്കേണ്ടത്.

സിതമൂർദ്ധ്വേന തു കുര്യാ—
ദ്രക്തം പീതം ച മണ്ഡലകൃതേന
പരിമൃദിതേന തു നീലം
വർണ്ണാംശ്ചതുരേണ ഹസ്തേന. 85

ചതുരമുദ്ര മേല്പോട്ടു മലർത്തിക്കാട്ടി വെളുപ്പും വട്ടത്തിൽ ചുഴറ്റിക്കാട്ടി ചുവപ്പും മഞ്ഞയും തിരുമ്മിക്കാട്ടി നീലനിറവും പ്രദർശിപ്പിക്കണം.

18. ഭ്രമരം — മദ്ധ്യമാംഗുഷ്ഠസന്ദംശോ
വക്രാ ചൈവ പ്രദേശിനീ
ഊർദ്ധ്വമന്യേ പ്രകീർണ്ണേ ച
ദ്വ്യംഗുല്യൌ ഭ്രമരേ കരേ. 86

നടുവിരലും പെരുവിരലും അറ്റംകൊണ്ടു തൊടുവിച്ചു ചൂണ്ടുവിരൽ വളച്ചുയർത്തിപ്പിടിച്ചു മറ്റു രണ്ടു വിരലും വിട്ടുനിർത്തിയാൽ ആ മുദ്രയ്ക്കു ഭ്രമരമെന്നു പേർ.

പദ്മോത്പലകുമുദാന—
മന്യേഷാം ചൈവ ദീർഘവൃന്താനാം
പുഷ്പാണാം ഗ്രഹണവിധിഃ
കർത്തവ്യഃ കർണ്ണപൂരശ്ച. 87

താമര, കരിങ്കൂവളം, ആമ്പൽ എന്നീ പൂക്കളുടേയും നീണ്ട തണ്ടുള്ള മറ്റു പൂക്കളുടേയും ഗ്രഹണം, കർണ്ണപൂരം-കാതിലോല-ഇടൽ ഇവ ഭ്രമരമുദ്രകൊണ്ടാണു കാണിക്കേണ്ടത്.

19. ഹംസാസ്യം— തർജ്ജനീമദ്ധ്യമാംഗുഷ്ഠാ—
സ്ത്രേതാഗ്നിസ്ഥാ നിരന്തരാഃ

ഭവേയുർഹംസവക്ത്രസ്യ
ശേഷേ ദ്വേ സമ്പ്രസാരിതേ. 88

ചുണ്ടുവിരൽ, നടുവിരൽ, പെരുവിരൽ ഇവ മുക്കോണായി കൂട്ടിപ്പിടിക്കുക, മറ്റു രണ്ടു വിരലും നിവർത്തുക, എന്നാൽ ഹംസാസ്യമുദ്രയായി.

ശ്ലക്ഷ്ണാല്പശിഥിലലാഘവ—
നിസ്സാരാർത്ഥേ മൃദുത്വയോഗേ ച
കാര്യോഭിനയവിശേഷഃ
കിഞ്ചിത് പ്രസ്പന്ദിതാഗ്രേണ. 89

മിനുപ്പ്, ചെറുപ്പം, അയവ്, കനംകുറവ്, നിസ്സാരം, മാർദ്ദവം ഈ അർത്ഥങ്ങൾ അഭിനയിക്കുമ്പോൾ ഹംസാസ്യമുദ്ര പിടിച്ചു വിരലുകളുടെ അറ്റം അല്പമൊന്നു ചലിപ്പിച്ചുകൊണ്ടിരിക്കണം.

20. ഹംസപക്ഷം — സമാഃ പ്രസരിതാസ്തിസ്ര—
സ്തഥാ ചോർദ്ധ്വാ കനീയസീ
അംഗുഷ്ഠഃ കുഞ്ചിതശ്ചൈവ
ഹംസപക്ഷ ഇതി സ്മൃതഃ. 90

നടുവിലെ മൂന്നു വിരൽ നേരെ നിവർത്തി ചെറുവിരൽ പൊക്കി പെരുവിരൽ കുനിച്ചാൽ അതു ഹംസപക്ഷമുദ്രയാണ്

ഏഷ ച നിവാപസലിലേ
ദാതവ്യേ ഗണ്ഡസംശ്രയേ ചൈവ
കാര്യഃ പ്രതിഗ്രഹാചമ—
നഭോജനാർത്ഥേഷു വിപ്രാണാം. 91

പിതൃക്കൾക്ക് ഉദകതർപ്പണം ചെയ്യുക, കവിൾ താങ്ങുക, ബ്രാഹ്മണർ പ്രതിഗ്രഹം വാങ്ങുക, ആചമിക്കുക, ഉണ്ണുക എന്നീ അർത്ഥങ്ങളിൽ ഈ ഹംസപക്ഷമുദ്രയാണു പിടിക്കേണ്ടത്.

ആലിംഗനേ തരുസ്തം—
ഭദർശനേ രോമഹർഷണേ ചൈവ
സ്പർശേനുലേപനാർത്ഥേ
യോജ്യഃ സംവാഹനേ ചൈഷഃ. 92

ആലിംഗനം, മരം തൂണ് എന്നിവ കാണിക്കൽ, രോമാഞ്ചംകൊള്ളൽ, തൊടൽ, മരുന്നും മറ്റും പുരട്ടൽ, തലോടൽ-ഇതിനെല്ലാം ഹംസപക്ഷമുദ്രതന്നെയാണ്.

പുനരേവ ച നാരീണാം
സ്തനാന്തരസ്ഥേന വിഭ്രമവിശേഷാഃ
കാര്യാ യഥാരസം സ്യുർ—
ദുഃഖേ ഹനുധാരണേ ചൈവ. 93

സ്ത്രീകളുടെ സ്തനങ്ങളുടെ ഇടയിൽ വീണ്ടും വീണ്ടും രസോചിതമായി വിലാസവിശേഷങ്ങൾ കാണിക്കുക, ദുഃഖത്തിൽ താടി താങ്ങുക ഇവയ്ക്കു ഹംസപക്ഷം തന്നെയാണു വേണ്ടത്.

21. സന്ദംശം— തർജ്ജന്യംഗുഷ്ഠസന്ദംശോ
ഹ്യരാളസ്യ യദാ ഭവേത്
ആഭുഗ്നതലമദ്ധ്യശ്ച
സ സന്ദംശ ഇതി സ്മൃതഃ. 94

അഞ്ചാമതു പറഞ്ഞ അരാളമുദ്ര പിടിച്ച് അതിൻെറ ചൂണ്ടുവിരലും പെരുവിരലും തമ്മിൽ തൊടുവിക്കുക, ഉള്ളങ്കയ്യു കുഴിഞ്ഞിരിക്കണം. ഈ മുദ്രയാണ് സന്ദംശം.

സന്ദംശസ്ത്രിവിധോ ജ്ഞേയ—
സ്ത്വഗ്രഗോ മുഖഗസ്തഥാ
തഥാ പാർശ്വഗതശ്ചൈവ
രസഭാവോപബൃംഹിതഃ. 95

രസഭാവപുഷ്ടിയോടുകൂടി പ്രയോഗിക്കേണ്ടുന്ന സന്ദംശം, അഗ്രസന്ദംശം, മുഖസന്ദംശം, പാർശ്വസന്ദംശം ഇങ്ങനെ മൂന്നു വിധമുണ്ട്.

പുഷ്പാപചയഗ്രഥനേ
ഗ്രഹണേ തൃണപർണ്ണകേശസൂത്രാണാം
ശല്യാവയവഗ്രഹണ—
പ്രകർഷണേ ചാഗ്രസന്ദംശഃ. 96

പൂവറുക്കുക, പൂകോർക്കുക, പുല്ല്, ഇതൾ, രോമം, നൂല് ഇവ പിടിക്കുക, മുന ഇടുകയോ ഊരുകയോ ചെയ്യുക, ഇതിനെല്ലാം അഗ്രസന്ദംശമാണു വേണ്ടത്.

വൃന്താത് പുഷ്പോദ്ധരണം
വർത്തിശലാകാദിപൂരണം ചൈവ
ധിഗിതി ച വചനം രോഷേ
മുഖസന്ദംശസ്യ കർമ്മാണി. 97

ഞെട്ടിയിൽനിന്നു പൂ പറിക്കുക, തിരിയും കണ്ണെഴുത്തുകോലും മറ്റും തിരുകുക, കോപിച്ചു ധിക് എന്നു പറയുക ഇതെല്ലാം മുഖസന്ദംശംകൊണ്ടു ചെയ്യേണ്ടതാണ്.

യജ്ഞോപവീതധാരണ—
വേധനഗുണസൂക്ഷ്മബാണലക്ഷ്യേഷു
യോഗേ ധ്യാനേ സ്തോകേ
സംയുതകരണസ്തു കർത്തവ്യഃ 98

പൂണൂനൂൽ പിടിക്കുക, സൂചിത്തുളയിൽ നൂൽ കോർക്കുക, സൂക്ഷ്മമായി അമ്പിന്നുന്നം വെയ്ക്കുക, യോഗാഭ്യാസം, ധ്യാനം, അല്പം എന്നിവ കാണിക്കുക– ഇതിനെല്ലാം രണ്ടു കയ്യുകൊണ്ടും സന്ദംശമുദ്ര കാണിക്കണം.

പേലവകുത്സാസൂയ—
സദോഷവചനേ ച വാമഹസ്തേന
കിഞ്ചിദ്വിവർത്തിതാഗ്രഃ
പ്രയൂജ്യതേ പാർശ്വസന്ദംശഃ. 99

നിസ്സാരത, നിന്ദ, അസൂയ, കുറ്റം പറയൽ ഇതെല്ലാം കാണിക്കുമ്പോൾ ഇടത്തേക്കയ്യിൻെറ അഗ്രം കുറഞ്ഞൊന്നു തിരിച്ച് പാർശ്വസന്ദംശം കാണിക്കണം.

ആലേഖ്യനേത്രരഞ്ജന—
വിതർക്കവൃന്തപ്രവാളരചനം ച
നിഷ്പീഡനം തഥാല—
ക്തകസ്യ കാര്യം ച നാരീഭിഃ. 100

ചിത്രം തെളിയിക്കുക, കണ്ണെഴുതുക, സംശയം കാണിക്കുക, തളിർച്ചെണ്ടുണ്ടാക്കുക, അരക്കു തിരുമ്മിയുടയ്ക്കുക ഇതെല്ലാം സ്ത്രീകൾ സന്ദംശമുദ്രകൊണ്ടു കാണിക്കേണ്ടതാണ്.

22. മുകുളം — സമാഗതാഗ്രാഃ സഹിതാ
യസ്യാംഗുല്യോ ഭവന്തി ഹി
ഊർദ്ധ്വാ ഹംസമുഖസ്യൈവ
സ ഭവേന്മുകുളഃ കരഃ. 101

ഹംസാസ്യമുദ്ര പിടിച്ച് എല്ലാ വിരലുകളുടേയും തല ചേർത്തുകൂമ്പിച്ചു മലർത്തിപ്പിടിച്ചാൽ മുകുളമുദ്രയായി.

ദേവാർച്ചനബലികരണേ
പദ്മോത്പലമുകുളരൂപണേ ചൈവ
വിടചുംബനേ ച കാര്യോ
വികസിതേ വിപ്രകീർണ്ണശ്ച. 102

ദേവപൂജ, വെലിയിടൽ, താമരമൊട്ടും കരിങ്കൂവളമൊട്ടും കാണിയ്ക്കൽ, വിടന്മാരുടെ ചുംബനം നടിക്കൽ ഇതിനൊക്കെ മുകുളമുദ്രയാണു വേണ്ടത്. വെറുപ്പു കാണിക്കാൻ മുകുളം പിടിച്ചു വിരലുകൾ ചിതറി നിവർത്തണം.

ഭോജനഹിരണ്യഗണനാ—
മുഖസങ്കോചപ്രദാനശീഘ്രേഷു
മുകുളിതകുസുമേഷു തഥാ
തജ്ജ്ഞൈരേഷ പ്രയോക്തവ്യഃ. 103

ഊണ്, വളയിടൽ, അഞ്ച് എന്ന എണ്ണം, മുഖം കൂർപ്പിക്കൽ, കൊടുക്കൽ, വേഗം, കൂമ്പിയ പൂക്കൾ ഇവയ്ക്കെല്ലാം ഈ മുകുളമാണുപയോഗിക്കേണ്ടത്.

23. ഊർണ്ണനാഭം — പദ്മകോശസ്യ ഹസ്തസ്യ
ഹ്യംഗുല്യഃ കുഞ്ചിതാ യദാ
ഊർണ്ണനാഭഃ സ വിജ്ഞേയഃ
കേശചൌര്യഗ്രഹാദിഷു. 104

പദ്മകോശമുദ്ര പിടിച്ച് അതിന്റെ വിരലുകൾ വളച്ചാൽ ഊർണ്ണനാഭമുദ്രയായി. തലമുടി, മോഷണം, പിടിയ്ക്കൽ മുതലായവയ്ക്കാണ് ഈ ഊർണ്ണനാഭത്തിന്റെ ഉപയോഗം.

ശിരഃകണ്ഡൂയനേ ചൈവ
കുഷ്ഠവ്യാധിനിരൂപണേ
സിംഹവ്യാഘ്രേഷ്വഭിനയഃ
പ്രസ്തരഗ്രഹണേ തഥാ. 105

തല മാന്തുക, കുഷ്ഠരോഗം കാണിക്കുക, സിംഹം പുലി ഇവയുടെ അഭിനയം, ഉരക്കല്ലു പിടിക്കുക, ഇതിനെല്ലാം ഊർണ്ണനാഭമുദ്രയാണു വേണ്ടത്.

24. താമ്രചൂഡം — മദ്ധ്യമാംഗുഷ്ഠസന്ദംശോ
വക്രാ ചൈവ പ്രദേശിനീ
ശേഷേ തലസ്ഥേ കർത്തവ്യേ
താമ്രചൂഡേ കരേംഗുലീ. 106

നടുവിരലിൻേറയും പെരുവിരലിൻേറയും തലകൾ തമ്മിൽ കൂട്ടിപ്പിടിച്ച് ചുണ്ടുവിരൽ വളച്ച്, മറ്റു രണ്ടു വിരലുകളും ഉള്ളങ്കയ്യിൽ മടക്കിവെച്ചാൽ അതു താമ്രചൂഡമുദ്ര.

വിച്യുതശ്ച സശബ്ദശ്ച
കാര്യോ നിർഭർത്സനാദിഷു
താളേ വിശ്വാസനേ ചൈവ
ശീഘ്രാർത്ഥേ സംജ്ഞിതേഷു ച. 107

ഞൊടിച്ചു ശബ്ദമുണ്ടാക്കി അധിക്ഷേപത്തിനും മറ്റും താമ്രചൂഡം ഉപയോഗിക്കണം. താളം പിടിക്കുക, വിശ്വസിപ്പിക്കുക, വേഗത്തിൽ എന്നു കാണിക്കുക, സൂചന നൽകുക ഇതിനൊക്കെ സശബ്ദമായ താമ്രചൂഡമുദ്രയാണ്.

തഥാ കലാസു കാഷ്ഠാസു
നിമേഷഷു ക്ഷണേ തഥാ
ഏഷ ഏവ കരഃ കാര്യോ
ബാലാലാപനിമന്ത്രണേ. 108

മാത്രകൾ, കാഷ്ഠകൾ, നിമേഷങ്ങൾ, ക്ഷണം മുതലായ കാലവിശേഷങ്ങൾ, കുട്ടികളുടെ സംഭാഷണം, വിളി ഇതിനെല്ലാം ഇതേ താമ്രചൂഡമുദ്രയാണ് വേണ്ടത്. [പതിനെട്ടുനിമേഷം ഒരു കാഷ്ഠം]

താമ്രചൂഡലക്ഷണത്തിൽ പക്ഷാന്തരം കാണിക്കുന്നു–

അംഗുല്യഃ സംയുതാ വക്രാ
ഉപര്യംഗുഷ്ഠപീഡിതാഃ
പ്രസരിതാ കനിഷ്ഠാ ച
താമ്രചൂഡകരഃ സ്മൃതഃ. 109

വിരലുകൾ മൂന്നും ചേർത്തു മടക്കി പെരുവിരൽ മീതെ അമർത്തുവെയ്ക്കുക, ചെറുവിരൽ നിവർത്തുകയും ചെയ്യുക• ഇതാണു താമ്രചൂഡമുദ്ര.

ശതം സഹസ്രം ലക്ഷം ച
കനകം ചാപി ദർശയേത്
ക്ഷിപ്രമുക്താംഗുലീഭിസ്തു
സ്ഫുലിംഗാൻ വിപ്രുഷസ്തഥാ. 110

ഈ താമ്രചൂഡമുദ്ര പിടിച്ച് വേഗത്തിൽ വിരലുകൾ നിവർത്തി അഭിനയിക്കണം. നൂറ്, ആയിരം, ലക്ഷം, കനകം, തീപ്പൊരികൾ, നീർത്തുള്ളികൾ എന്നിവയെല്ലാം.

അസംയുതാഃ കരാ ഹ്യേതേ
മയാ പ്രോക്താ ദ്വിജോത്തമാഃ
പുനശ്ച സംയുതാൻ ഹസ്താൻ
ഗദതോ മേ നിബോധത. 111

അല്ലയോ ബ്രാഹ്മണോത്തമന്മാരേ, അസംയുതകരങ്ങൾ-ഒറ്റക്കൈ മുദ്രകൾ-ഇതാ ഞാൻ പറഞ്ഞുകഴിഞ്ഞു. ഇനി സംയുതഹസ്തങ്ങൾ-ഇരട്ടക്കൈ മുദ്രകൾ-ഞാൻ പറയുന്നതും മനസ്സിലാക്കുക.

## സംയുതഹസ്തങ്ങൾ

1. അഞ്ജലി— പതാകാഭ്യാം തു ഹസ്താഭ്യാം
സംശ്ലേഷാദഞ്ജലിഃ സ്മൃതഃ
ദേവതാനാം ഗുരൂണാം ച
മിത്രാണാം ചാഭിവാദനേ. 112

പതാകമുദ്രയിൽ രണ്ടു കൈകളും തമ്മിൽ ചേർത്തു പിടിച്ചാൽ-കൈ കൂപ്പിയാൽ- അത് അഞ്ജലിമുദ്ര. ദേവന്മാരേയും ഗുരുക്കന്മാരേയും സുഹൃത്തുക്കളേയും തൊഴുവാൻ ഈ മുദ്ര ഉപയോഗിക്കുന്നു.

ദേവതാനാം ശിരസ്ഥസ്തു
ഗുരൂണാമാസ്യസംസ്ഥിതഃ
വക്ഷസ്ഥശ്ചൈവ മിത്രാണാം
സ്ത്രീണാമനിയതോ ഭവേത്. 113

ശിരസ്സിൽ കൈകൂപ്പി ദേവന്മാരേയും മുഖത്തു കൈകൂപ്പി ഗുരുക്കന്മാരേയും മാറിടത്തിൽ കൈകൂപ്പി സുഹൃത്തുക്കളേയും വന്ദിക്കണം. സ്ത്രീകൾക്കു സ്ഥാനനിയമമില്ല. ഇഷ്ടംപോലെയാവാം.

2. കപോതം— ഉഭാഭ്യാമപി ഹസ്താഭ്യ—
മന്യോന്യം പാർശ്വസംഗ്രഹാത്
ഹസ്തഃ കപോതകോ നാമ
കർമ്മ ചാസ്യ നിബോധത. 114

രണ്ടു കൈകളും തമ്മിൽ വക്കുകൊണ്ടുമാത്രം ചേർത്തു കൂമ്പിച്ചുപിടിച്ചാൽ അതു കപോതമുദ്ര. ഈ മുദ്രയുടെ പ്രയോഗവും ധരിക്കുക.

ഏഷ വിനയാഭ്യുപഗമേ
പ്രണാമകരണേ ഗുരോശ്ച സംഭാഷേ
ശീതേ ഭയേ ച കാര്യോ
വക്ഷസ്ഥഃ കമ്പിതഃ സത്രീഭിഃ. 115

വിനയം കാണിക്കുക, നമസ്ക്കരിക്കുക, ഗുരുവുമായി സംഭാഷണം ചെയ്യുക, തണുപ്പും പേടിയും അഭിനയിക്കുക ഇതിനെല്ലാം ഈ കപോതമുദ്ര മാറിടത്തിൽ പിടിച്ചു കാണിക്കണം. സ്ത്രീകൾ കാണിക്കുമ്പോൾ പ്രത്യേകിച്ചും ഇളകിക്കൊണ്ടിരിക്കണം.

അയമേവാംഗുലിപരിഘൃ—
ഷ്യമാണമുക്തസ്തു ഖിന്നവാക്യേഷു
ഏതാവദിതി ച കാര്യോ
നേദാനീം കൃത്യമിതി ചാർത്ഥേ. 116

ഈ കപോതമുദ്രതന്നെ വിരലുകൾ തമ്മിൽ ചേർത്തുരുമ്മിയും വിട്ടും കാണിക്കണം, സങ്കടം പറയുമ്പോൾ. ഇത്രമാത്രം എന്നും ഇപ്പോൾ വേണ്ട എന്നും കാണിക്കാൻ ഈ കപോതമുദ്ര തന്നെയാണ്.

3. കർക്കടം— അംഗുല്യോ യസ്യ ഹസ്തസ്യ
ഹ്യന്യോന്യാന്തരനിസ്സൃതാഃ
സ കർക്കട ഇതി ജ്ഞേയഃ
കരഃ കർമ്മ ച വക്ഷ്യതേ. 117

രണ്ടു കയ്യുകളുടേയും വിരലുകൾ തമ്മിൽ കോർത്തു പിടിക്കുന്നത്. കർക്കട മുദ്ര. ഇതിൻെറ ഉപയോഗവും പറയാം.

ഏഷ മദനാംഗമർദ്ദേ
സുപ്തോത്ഥിതജൃംഭണേ ബൃഹദ്ദേഹേ
ഹനുധാരണേ ച യോജ്യഃ
ശംഖഗ്രഹണേ ച തത്ത്വജ്ഞൈ. 118

കാമവികാരത്തോടെ ദേഹം ഞെക്കുക, ഉറക്കമുണർന്നെണീറ്റു മൂരി നിവരുക, വലിയ ദേഹമെന്നു കാണിക്കുക, താടിയ്ക്കുന്നു കൊടുക്കുക, ശംഖ് പിടിക്കുക ഇതിനെല്ലാം ഈ കർക്കടമുദ്രയാണു വേണ്ടത്.

4. സ്വസ്തികം— മണിബന്ധനവിന്യസ്താ—
വരാളൌ സ്ത്രീപ്രയോജിതൌ
ഉത്താനൌ വാമപാർശ്വസ്ഥൌ
സ്വസ്തികഃ പരികീർത്തിതഃ. 119

രണ്ടു കൈകളും അരാളമുദ്രയോടുകൂടി മണിക്കണ്ടത്തിൽ പിണച്ചു മലർത്തി ഇടത്തുഭാഗത്തേക്കു പിടിച്ചാൽ അതു സ്വസ്തികമുദ്ര. സ്ത്രീകൾക്കുള്ള മുദ്രയാണിത്.

സ്വസ്തികവിച്യുതികരണാ—
ദ്ദിശോ ഘനാഃ ഖം വനം സമുദ്രാശ്ചാ
ഋതവോ മഹീ തഥോച്ചം
വിസ്തീർണ്ണം ചാഭിനേയം സ്യാത്. 120

ദിക്കുകൾ, മേഘങ്ങൾ, ആകാശം, കാട്, സമുദ്രങ്ങൾ, ഋതുക്കൾ, ഭൂമി, ഉയർന്നത്, വിസ്താരമുള്ളത് ഇതൊക്കെ സ്വസ്തികമുദ്ര പിടിച്ച് അകറ്റി അഭിനയിക്കണം.

5. കടകാവർദ്ധമാനകം—

കടകഃ കടകേ ന്യസ്തഃ
കടകാവർദ്ധമാനകഃ
ശൃംഗാരാർത്ഥേഷു യോക്തവ്യഃ
പ്രണാമകരണേ തഥാ. 121

രണ്ടു കൈകൊണ്ടും കടകമുദ്ര പിടിച്ച് ഒന്നിനുമേൽ മറ്റേതു വെച്ചാൽ കടകാവർദ്ധമാനകം എന്ന മുദ്രയായി. ശൃംഗാരകാര്യങ്ങളിലും നമസ്കാരത്തിലുമാണ് ഇതിൻെറ ഉപയോഗം.

6. ഉത്സംഗം— അരാളൌ തു വിപര്യസ്താ—
വുത്താനാവൂർദ്ധ്വമാനതൌ
ഉത്സംഗ ഇതി വിജ്ഞേയഃ
സ്പർശസ്യ ഗ്രഹണേ കരഃ. 122

രണ്ടു കൈകളും അരാളമുദ്രയിൽ സ്വസ്തികമായി പിണച്ചു മലർത്തി മേല്പോട്ടു വളച്ചു പിടിച്ചാൽ അതു ഉത്സംഗമുദ്ര. സ്പർശസുഖം കാണിക്കാനിതുപയോഗിക്കുന്നു.

സ നിഷ്പേഷകൃതേ ചൈവ
രോഷാമർഷകൃതേപി ച
നിഷ്പീഡിതഃ പുനശ്ചൈവ
സ്ത്രീണാമീർഷ്യാകൃതേ ഭവേത്. 123

മർദ്ദനം, കോപം, അമർഷം, സ്ത്രീകളുടെ ഈർഷ്യ എന്നിവയ്ക്കെല്ലാം ഈ ഉത്സംഗമുദ്ര കൈകൾ കൂട്ടിയുരസിക്കൊണ്ടു കാണിക്കണം.

7. നിഷധം— മുകുളം തു യദാ ഹസ്തം
കപിത്ഥഃ പരിവേഷ്ടയേത്
സ മന്തവ്യസ്തദാ ഹസ്തോ
നിഷധോ നാമ നാമതഃ. 124

ഒരു കൈ മുകുളമാക്കി കൂമ്പിച്ചു പിടിച്ച് അതിനെ മറ്റെക്കൈകൊണ്ട് കപിത്ഥമുദ്രയിൽ ചുറ്റിപ്പിടിച്ചാൽ അതിനു നിഷധം എന്നു പേർ.

സംഗ്രഹപരിഗ്രഹൌ ധാ—
രണം ച സമയശ്ച സത്യവചനം ച
സംക്ഷേപഃ സംക്ഷിപ്തം
നിപീഡിതേനാഭിനേതവ്യം. 125

സമാഹരിക്കൽ, സ്വീകരിക്കൽ, പിടിക്കൽ, പ്രതിജ്ഞ ചെയ്യൽ, സത്യം ചെയ്യൽ, സംക്ഷേപിക്കൽ, സംക്ഷേപിക്കപ്പെട്ടത് ഇതിനൊക്കെ ഈ നിഷധമുദ്ര മുറുകെപ്പിടിച്ചു കാണിക്കണം.

നിഷധമുദ്രയിൽ–പക്ഷാന്തരം

ഗൃഹീത്വാ വാമഹസ്തേന
കൂർപ്പരാഭ്യന്തരേ ഭുജം
ദക്ഷിണം ചാപി വാമസ്യ
കൂർപ്പരാഭ്യന്തരേ ന്യസേത്
സ ചാപി ദക്ഷിണോ ഹസ്തഃ
സ്യമങ്മുഷ്ടികൃതോ ഭവേത്
ഇത്യേഷ നിഷധോ ഹസ്തഃ 126
കർമ്മ ചാസ്യ നിബോധത.

ഇടത്തേ കൈകൊണ്ടു വലത്തേക്കയ്യിൻെറ മുട്ടിനുള്ളിൽ പിടിക്കുക, വലത്തേ കൈ മടക്കി മുഷ്ടിപിടിച്ച് ഇടത്തെക്കയ്യിൻെറ മുട്ടിനുള്ളിൽ കൊടുക്കുക—ഇങ്ങനെ മാറത്ത് കൈകൾ കെട്ടുന്നതിന് നിഷധമെന്നു പേർ. ഇതിൻെറ ഉപയോഗവും ഗ്രഹിക്കുക.

ഏതേന ധൈര്യമദഗർ—
വ്വസൌഷ്ഠവൌത്സുക്യവിക്രമാടോപാഃ
അഭിമാനാവഷ്ടംഭ—
സ്തംഭസ്ഥൈര്യാദയഃ കാര്യാഃ. 127

ധൈര്യം, മദം, ഗർവ്വം, സൗഷ്ഠവം (അഴക്), ഔത്സുക്യം, പരാക്രമം, ആഡംബരം, അഭിമാനം, അവഷ്ടംഭം (താങ്ങൽ), സ്തംഭം (അമ്പരപ്പ്), സ്ഥൈര്യം (ഉറപ്പ്) മുതലായവ ഈ നിഷധമുദ്രകൊണ്ടു കാണിക്കാം.

8. ദോളം— അംസൌ പ്രശിഥിലൌ മുക്തൌ
പതാകൌ തു പ്രലംബിതൌ
യദാ ഭവേതാം കരേണ
സ ദോള ഇതി സംജ്ഞിതഃ. 128

തോൾ രണ്ടും കിഴിഞ്ഞു കൈ രണ്ടും പതാകമുദ്രയോടെ തൂക്കിയിട്ടാൽ അത് ദോളമുദ്ര.

സശ്രമവിഷാദമൂർച്ഛിത-
മദാഭിഘാതേ തഥൈവ ചാവേഗേ
വ്യാധിപ്ലുതേ ച ശസ്ത്ര-
ക്ഷതേ ച കാര്യോഭിനയയോഗഃ. 129

ക്ഷീണം, ദുഃഖം, മോഹാലസ്യം, മദം, അഭിഘാതം (ശക്തിയായ അടിയോ ഇടിയോ ഏൽക്കൽ), സംഭ്രമം, രോഗം, ശസ്ത്രമേറ്റു പരുക്കുപറ്റൽ-ഇതിലെല്ലാം ഈ ദോളം ഉപയോഗിക്കാം.

9. പുഷ്പപുടം —യസ്തു സർപ്പശിരാഃ പ്രോക്ത-
സ്തസ്യാംഗുലിനിരന്തരഃ
ദ്വിതീയപാർശ്വസംശ്ലിഷ്ടഃ
സ തു പുഷ്പപുടഃ സ്മൃതഃ. 130

സർപ്പശിരസ്സു പിടിച്ച രണ്ടു കയ്യും ചേർത്തു കുടന്നയാക്കിപ്പിടിച്ചാൽ അതു പുഷ്പപുടം. [പൂക്കുമ്പിൾപോലെയായതുകൊണ്ടാണ് ഈ മുദ്രയ്ക്ക് പുഷ്പപുടമെന്നു പേർ വന്നത്.]

ധാന്യഫലപുഷ്പസദൃശാ-
ന്യനേന നാനാവിധാനി യുക്താനി
ഗ്രാഹ്യാണ്യുപനേയാനി ച
തോയാനയനാപനയനേ ച. 131

നെല്ല്, കായ്കൾ, പുക്കൾ മുതലായവ സ്വീകരിക്കുന്നതിനും വാരിക്കൊടുക്കുന്നതിനും വെള്ളം മുക്കിക്കൊണ്ടുവരുന്നതിനും കോരിക്കളയുന്നതിനും ഈ പുഷ്പപുടം ഉപയോഗിക്കാം.

10. മകരം— പതാകൌ തു യദാ ഹസ്താ-
വൃദ്ധ്വാംഗുഷ്ഠാവധോമുഖൌ
ഉപര്യുപരി വിന്യസ്തൌ
തദാസൌ മകരഃ കരഃ. 132

രണ്ടു കൈകൊണ്ടും പതാകം പിടിച്ചു പെരുവിരൽ പൊക്കിക്കമഴ്ത്തി അവ ഒന്നിനുമേൽ ഒന്നായിവെച്ചാൽ ആ മുദ്രയ്ക്കു മകരമെന്നു പേർ.

സിംഹവ്യാളദ്വീപി-
പ്രദർശനം നക്രമകരമത്സ്യാനാം
യേ ചാന്യേ ക്രവ്യാദാ
അഭിനേയാസ്തേർത്ഥ യോഗേന. 133

സിംഹം, നരി, പുലി, മുതല, മകരമത്സ്യം, മറ്റു മത്സ്യങ്ങൾ, മറ്റുള്ള ഹിംസ്രമൃഗങ്ങൾ ഇവയെല്ലാം ഈ മകരമുദ്രകൊണ്ട് ഔചിത്യംപോലെ കാണിക്കണം.

11. ഗജദന്തം— കൂർപ്പരാംസാഞ്ചിതൌ ഹസ്തൌ
യദാസ്താം സർപ്പശീർഷകൌ
ഗജദന്തഃ സ തു കരഃ
കർമ്മ ചാസ്യ നിബോധത. 134

രണ്ടു കൈകൊണ്ടും സർപ്പശീർഷമുദ്ര പിടിച്ചു കൈമുട്ടിലും തോളിലും അഴകാർന്ന നില വരുത്തിയാൽ അതു ഗജദന്തം. അതിൻെറ ഉപയോഗവും മനസ്സി ലാക്കുവിൻ.

ഏഷ ച വധൂവരാണാ–
മുദ്വാഹേ ചാതിഭാരയോഗേ ച
സ്തംഭഗ്രഹണേ ച തഥാ
ശൈലശിലോത്പാടനേ ചൈവ. 135

വധൂവരന്മാരുടെ വിവാഹം, വലിയ ഭാരം ചുമക്കൽ, തൂണു പിടിക്കൽ, പർവ്വതമോ പാറയോ അടർത്തൽ ഇതിനെല്ലാം ഈ ഗജദന്തമാണ് വേണ്ടത്.

12. അവഹിത്ഥം – ശുകതുണ്ഡൗ കരൗ കൃത്വാ
വക്ഷസ്യഭിമുഖാഞ്ചിതൗ
ശനൈരധോമുഖാവിദ്ധൗ
സോവഹിത്ഥ ഇതി സ്മൃതഃ. 136

രണ്ടുകൈകൊണ്ടും ശുകതുണ്ഡമുദ്ര മാറിനുനേരെ അഴകിൽപിടിച്ചു കീഴ്പ്പോട്ടു താഴ്ത്തിയാൽ അത് അവഹിത്ഥം.

ദൌർബല്യേ നിശ്വസിതേ
ഗാത്രാണാം ദർശനേ തനുത്വേ ച
ഉത്ക്കണ്ഠിതേ ച തജ്ഞൈ–
രഭിനയയോഗസ്തു കർത്തവ്യഃ. 137

ദുർബ്ബലത നെടുവീർപ്പ് അവയവങ്ങളെനോക്കി ചടപ്പ് ഉത്കണ്ഠ ഇതെല്ലാം അഭിനയിക്കുമ്പോൾ ഈ അവഹിത്ഥമുദ്രയാണ് വേണ്ടത്

13. വർദ്ധമാനം – ജ്ഞേയോ വൈ വർദ്ധമാനസ്തു
ഹംസപക്ഷൗ പരാങ്മുഖൗ
ജാലവാതായനാദീനാം
പ്രയോക്തവ്യോ വിഘാടനേ. 138

രണ്ടു കൈകൊണ്ടും ഹംസപക്ഷമുദ്ര പിടിച്ച് ഇടത്തോട്ടും വലത്തോട്ടും തിരിച്ചു തുറക്കുന്നതുപോലെ കാണിച്ചാൽ വർദ്ധമാനമുദ്ര. ജനലും മറ്റും തുറക്കുവാനാണി തുപയോഗിക്കുന്നത്.

ഉക്താ ഹ്യേതേ ദ്വിവിധാ–
സ്ത്വസംയുതാഃ സംയുതാശ്ച സംക്ഷേപാത്
അഭിനയകരാസ്തു യേ ത്വിഹ
തേന്യത്രാപ്യർത്ഥതഃ സാദ്ധ്യാഃ. 139

ഇവിടെ ചുരുക്കിപ്പറഞ്ഞ ഈ അസംയുതങ്ങളും സംയുതങ്ങളുമായ രണ്ടു വിധം അഭിനയമുദ്രകളും മറ്റർത്ഥങ്ങളിലും യഥോചിതം യോജിപ്പിക്കാവുന്നതാണ്.

ആകൃത്യാ ചേഷ്ടയാ ചിഹ്നൈർ–
ജാത്യാ വിജ്ഞായ വസ്തുതഃ
സ്വയം വിതർക്യ കർത്തവ്യം
ഹസ്താഭിനയം ബുധൈഃ. 140

ആകൃതികൊണ്ടോ ചേഷ്ടകൊണ്ടോ ചിഹ്നങ്ങളെക്കൊണ്ടോ ജാതി കൊണ്ടോ വസ്തുസ്ഥിതി മനസ്സിലാക്കി സ്വയം ഊഹിച്ചു കൈമുദ്ര പണ്ഡിതന്മാർക്ക് ഉണ്ടാക്കാവുന്നതാണ്.

നാസ്തി കശ്ചിദഹസ്തസ്തു
നാട്യേർത്ഥോഽഭിനയം പ്രതി
യസ്യ യദ്ദൃശ്യതേ രൂപം
ബഹുശസ്തന്മയോദിതം. 141

അഭിനയത്തിന് കൈമുദ്രയില്ലാത്ത യാതൊരു വസ്തുവുമില്ല. ഏതു പദാർത്ഥത്തിന് ഏതു രൂപം അധികമായി കാണുന്നുവോ അതാണു ഞാൻ പറഞ്ഞിട്ടുള്ളത്.

അന്യേ ചാപ്യർത്ഥസംയുക്താ
ലൌകികാ യേ കരാസ്ത്വിഹ
ഛന്ദതസ്തേ പ്രയോക്തവ്യാ
രസഭാവവിചേഷ്ടിതൈഃ. 142

ഓരോ പദാർത്ഥത്തിനും ലോകത്തിൽ പ്രയോഗിക്കാറുള്ള മറ്റു കൈമുദ്രകളും യഥേഷ്ടം രസഭാവചേഷ്ടകളോടുകൂടെ പ്രയോഗിക്കാവുന്നതാണ്.

ദേശം കാലം പ്രയോഗം ചാ
പ്യർത്ഥയുക്തിമവേക്ഷ്യ ച
ഹസ്താ ഹ്യേതേ പ്രയോക്തവ്യാ
നൃണാം സ്ത്രീണാം വിശേഷതഃ. 143

ദേശം, കാലം, പ്രയോഗം, അർത്ഥാനുഗുണ്യം ഇതൊക്കെ നോക്കിയിട്ട് ഈ കൈമുദ്രകൾ പ്രയോഗിക്കേണ്ടതാണ്; സ്ത്രീകൾക്ക് പ്രത്യേകിച്ചും.

സർവ്വേഷാമേവ ഹസ്താനാം
യാനി കർമ്മാണി സന്തി വൈ
താന്യഹം സമ്പ്രവക്ഷ്യാമി
രസഭാവകൃതാനി തു. 144

എല്ലാ കൈമുദ്രകൾക്കും രസഭാവങ്ങളെ ആസ്പദമാക്കി എന്തൊക്കെ കർമ്മങ്ങളുണ്ടോ അതെല്ലാം ഞാൻ വിവരിക്കാം.

ഉൽക്കർഷണം വികർഷണം
തഥാ വ്യാകർഷണം പുനഃ
പരിഗ്രഹോ നിഗ്രഹശ്ചാ–
ഹ്വാനം തോദനമേവ ച. 145

സംശ്ലേഷശ്ച വിയോഗശ്ച
രക്ഷണം മോക്ഷണം തഥാ
വിക്ഷേപധൂനനേ ചൈവ
വിസർഗ്ഗസ്തർജ്ജനം തഥാ

ഛേദനം ഭേദനം ചൈവ
സ്ഫോടനം മോടനം തഥാ
താഡനം ചേതി വിജ്ഞേയം
തജ്ജ്ഞൈഃ കർമ്മ കരാൻ പ്രതി. 146

1. ഉൽക്കർഷണം. 2. വികർഷണം. 3. വ്യാകർഷണം. 4. പരിഗ്രഹം. 5. നിഗ്രഹം. 6. ആഹ്വാനം. 7. തോദനം. 8. സംശ്ലേഷം. 9. വിയോഗം. 10. രക്ഷണം. 11. മോക്ഷണം. 12. വിക്ഷേപം. 13. ധൂനനം. 14. വിസർഗ്ഗം. 15. തർജ്ജനം. 16. ഛേദനം. 17. ഭേദനം. 18. സ്ഫോടനം. 19. മോടനം. 20. താഡനം—ഇവ ഇരുപതും കൈമുദ്രകൾക്കുള്ള കർമ്മവിശേഷങ്ങളാണ്.

സർവ്വേ ഹസ്തപ്രചാരാശ്ച
പ്രയോഗേഷു യഥാവിധി
നേത്രഭ്രൂമുഖരാഗാദ്യൈഃ
കർത്തവ്യാ വ്യഞ്ജിതാ ബുധൈഃ. 147

നാട്യപ്രയോഗങ്ങളിൽ വിധിപ്രകാരം കണ്ണു പുരികം മുഖരാഗം മുതലായവയോടുകൂടി രസഭാവങ്ങൾ വ്യഞ്ജിക്കുമാറ് എല്ലാ ഹസ്തപ്രചാരങ്ങളും കാണിക്കേണ്ടതാണ്.

കരണം കർമ്മ സ്ഥാനം
പ്രചാരയുക്തിം ക്രിയാം ച സമവേക്ഷ്യ
ഹസ്താഭിനയഃ കാര്യ–
സ്തജ്ഞൈർല്ലോകോപചാരേണ. 148

നില്പ്, പ്രവൃത്തി, സ്ഥാനം, ഗതിയുക്തി, ക്രിയാസ്വഭാവം എല്ലാം നോക്കി ലോകത്തിലെ നടപ്പനുസരിച്ചു ഹസ്താഭിനയം നിർവ്വഹിക്കേണ്ടതാണ്.

സ്ഥാനഭേദം— ഉത്തമാനാം കരാഃ കാര്യാ
ലലാടക്ഷേത്രചാരിണഃ
വക്ഷസ്ഥാശ്ചൈവ മദ്ധ്യാനാ–
മധമാനാമധോഗതാഃ. 149

ഉത്തമന്മാരുടെ കൈമുദ്രകൾ നെറ്റിവരെ ചെല്ലുന്നതാണ്. മദ്ധ്യമന്മാരുടേതു മാറിടത്തോടു ചേർന്നിരിക്കും; അധമന്മാരുടേതു താഴോട്ടിറങ്ങും.

ഉത്തമന്മാരേയോ ഉത്തമവസ്തുക്കളേയോ കുറിച്ചുള്ള കൈമുദ്രകൾ നെറ്റിത്തടം വരെ ഉയർന്നും മദ്ധ്യമസംബന്ധികളാണെങ്കിൽ മാറിടത്തിലൊതിങ്ങിയും അധമപരങ്ങളാണെങ്കിൽ താണുമിരിക്കണം എന്നു താല്പര്യം.

പ്രചാരഭേദം— ജ്യേഷ്ഠേ സ്വല്പപ്രചാരാഃ സ്യുർ–
മദ്ധ്യേ മദ്ധ്യവിചാരിണഃ
അധമേഷു പ്രകീർണ്ണാശ്ച
ഹസ്താഃ കാര്യാഃ പ്രയോക്തൃഭിഃ. 150

ഉത്തമനിൽ കൈമുദ്രയുടെ ചലനങ്ങൾ കുറഞ്ഞും മദ്ധ്യമനിൽ ഇടമട്ടായും അധമന്മാരിൽ പലമട്ടായും പ്രയോഗിക്കേണ്ടതാണ്.

ലക്ഷണവ്യഞ്ജിതാ ഹസ്താഃ
കാര്യസ്തൂത്തമമദ്ധ്യമൈഃ
ലോകക്രിയാസ്വഭാവേന
നീചൈരപ്യർത്ഥസംശ്രയാഃ. 151

ഉത്തമന്മാരും മദ്ധ്യമന്മാരും കൈമുദ്രകൾ ലക്ഷണപ്രകാരം വൃത്തിയിൽ കാണിക്കണം. അധമന്മാർ ഓരോ വസ്തുക്കൾക്കും ലോകത്തിൽ കാണിക്കുന്ന മുദ്രകളാണു കാണിക്കേണ്ടത്.

അഥവാന്യാദൃശം പ്രാപ്യ
പ്രയോഗം കാലമേവ വാ
വിപരീതാശ്രയാ ഹസ്താഃ
പ്രയോക്തവ്യാ ബുധൈർനരൈഃ. 152

അല്ലെങ്കിൽ പ്രയോഗഭേദവും കാലഭേദവും നോക്കി അറിവുള്ളവർക്ക് ലക്ഷണവിപരീതമായും കൈമുദ്രകൾ പ്രയോഗിക്കാവുന്നതാണ്.

വിഷണ്ണേ മൂർച്ഛിതേ ഹ്രീതേ
ജുഗുപ്സാ ശോകപീഡിതേ
ഗ്ലാനേ സ്വപ്നേ വിഹസ്തേ ച
നിശ്ചേഷ്ടേ തന്ദ്രിതേ ജഡേ
വ്യാധിഗ്രസ്തേ ജരാർത്തേ ച
ഭയാർത്തേ ശീതവിപ്ളുതേ
മത്തേ പ്രമത്തേ ചോന്മത്തേ
ചിന്തായാം തപസി സ്ഥിതേ
ഹിമവർഷാഹതേ ബദ്ധേ
വാരിണി പ്ലവസംശ്രിതേ
സ്വപ്നായിതേ ച സംഭ്രാന്തേ
നഖസംസ്ഫോടനേ തഥാ
ന ഹസ്താഭിനയഃ കാര്യഃ
കാര്യഃ സത്ത്വസമാശ്രയഃ
തഥാകാരവിശേഷശ്ച
നാനാഭാവരസാന്വിതഃ. 153

ദുഃഖം, മോഹാലസ്യം, ലജ്ജ, ജുഗുപ്സ, ശോകം, വാട്ടം, ഉറക്കം, ഹസ്തവൈകല്യം, അനങ്ങാൻ വയ്യായ്മ, മടി, ജഡത, രോഗം, വാർദ്ധക്യം, ഭയം, തണുപ്പ്, മദ്യലഹരി, അശ്രദ്ധ, ഉന്മാദം, ചിന്ത, തപസ്സ്, മഞ്ഞ്, മഴ, ബന്ധനം, പൊങ്ങുതടിയിലിരിപ്പ്, ഉറക്കഭ്രാന്ത്, സംഭ്രമം, നഖം പഴുത്തുപൊട്ടൽ ഇതിലൊന്നും കൈമുദ്രകൾ വേണമെന്നില്ല. സാത്ത്വികഭാവത്തിനു വേണ്ടതുമാത്രം കാണിച്ചാൽ മതി. നാനാഭാവരസങ്ങളോടുചേർന്ന് സ്തോഭങ്ങളും പ്രകാശിപ്പിക്കേണ്ടതാണ്.

യത്ര വ്യഗ്രാവുഭൌ ഹസ്തൌ
തത്ര ദൃഷ്ടിവിലോകിതൈഃ
വാചികാഭിനയം കുര്യാ—
ദ്വിരാമൈരർത്ഥദർശകൈഃ. 154

രണ്ടു കൈകളും ഏതെങ്കിലും പ്രവൃത്തിയിൽ വ്യാപൃതങ്ങളാണെങ്കിൽ നോട്ടങ്ങളോടും അർത്ഥങ്ങളെ പ്രകാശിപ്പിക്കുന്ന വിരാമങ്ങളോടുംകൂടെ വാചികാഭിനയംമാത്രം മതി, വാക്കുച്ചരിക്കുകമാത്രം ചെയ്താൽ മതി എന്നർത്ഥം.

ഉത്താനഃ പാർശ്വഗശ്ചൈവ
തഥാധോമുഖ ഏവ ച
ഹസ്തപ്രചാരസ്ത്രിവിധോ
നാട്യനൃത്തസമാശ്രയഃ. 155

നാട്യത്തിലും നൃത്തത്തിലും മലർത്തി, കമഴ്ത്തി, വിലങ്ങനെ — ഇങ്ങനെ കയ്യുകൾക്കു മൂന്നുവിധം സഞ്ചാരങ്ങളാണുള്ളത്.

അന്യേ തു— ഉത്താളോധസ്തലസ്തിര്യ–
ഗൂർദ്ധ്വാധോമുഖ ഏവ ച
പഞ്ച പ്രചാരാ ഹസ്തസ്യ
നൃത്തനാട്യസമാശ്രയാഃ. 156

മറ്റു ചിലരാകട്ടെ, മലർത്തി, കമഴ്ത്തി, വിലങ്ങനെ, മേല്പോട്ട്, കീഴ്പോട്ട് എന്നിങ്ങനെ കയ്യിന് അഞ്ചുവിധം സഞ്ചാരങ്ങളുണ്ടെന്നു പറയുന്നു.

ഏവം ജ്ഞേയാഃ കരാ ഹ്യേതേ
നാനാഭിനയസംശ്രയാഃ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
കരാൻ നൃത്തസമാശ്രയാൻ. 157

ഈ കൈമുദ്രകൾ പലവക അഭിനയങ്ങളിൽ ഇങ്ങനെയൊക്കെയാണു പ്രയോഗിക്കേണ്ടതെന്നു മനസ്സിലാക്കുക. ഇനി ഞാൻ നൃത്തക്കയ്യുകളെപ്പറ്റി പറഞ്ഞുതരാം.

1. ചതുരശ്രം— വക്ഷസോഷ്ടാംഗുലസ്ഥൌ തു
പ്രാങ്മുഖൌ കടകാമുഖൌ
സമാനകൂർപ്പരാംസൌ തു
ചതുരശ്രൌ പ്രകീർത്തിതൌ. 158

മാറിടത്തിൽനിന്ന് എട്ടംഗുലം അകലെ മുന്നിൽ കടകാമുഖമുദ്ര രണ്ടു കൈകൊണ്ടും പിടിക്കുക. കൈമുട്ടും തോളും സമനിലയിൽ നിറുത്തുക. ഈ നൃത്തക്കയ്യിന് ചതുരശ്രമെന്നുപേർ

2. ഉദ്വൃത്തം— ഹംസപക്ഷകൃതൌ ഹസ്തൌ
വ്യാവൃത്തൌ താലവൃന്തവത്
ഉദ്വൃത്താവിതി വിജ്ഞേയാ–
വഥവാ താലവൃന്തകൌ. 159

രണ്ടുകൈകൊണ്ടും ഹംസപക്ഷമുദ്ര പിടിച്ചു വിശറികൊണ്ടു വീശുന്ന പോലെ ഒരു കൈ മലർത്തിയും മറ്റേക്കൈ കമഴ്ത്തിയും അങ്ങോട്ടുമിങ്ങോട്ടും മറിക്കുക. ഈ നൃത്തക്കയ്യിന് ഉദ്വൃത്തമെന്നു പേർ. ഇതിന് താലവൃന്തകമെന്നും പേരുണ്ട്.

3. തലമുഖം— ചതുരശ്രസ്ഥിതൌ ഹസ്തൌ
ഹംസപക്ഷകൃതൌ തദാ
തിര്യക്സ്ഥിതൌ ചാഭിമുഖൌ
ജ്ഞേയൌ തലമുഖാവിതി. 160

രണ്ടു കയ്യും ചതുരശ്രത്തിൽ നിർത്തി ഹംസപക്ഷമുദ്രയോടുകൂടി വിലങ്ങനെ അഭിമുഖമാക്കിയാൽ തലമുഖമെന്ന മുദ്രയായി.

4. സ്വസ്തികം— താവേവ മണിബന്ധാന്തേ
സ്വസ്തികാകൃതിസംസ്ഥിതൌ
സ്വസ്തികാവിതി വിഖ്യാതൌ

5. വിപ്രകീർണ്ണം–

വിച്യുതൌ വിപ്രകീർണ്ണകൌ 161

മുൻപറഞ്ഞ തലമുഖക്കയ്യുകൾതന്നെ മണികണ്ഠത്തിന്നടുക്കൽ പിണച്ചു വെച്ചാൽ സ്വസ്തികമായി. സ്വസ്തികം അകറ്റിയാൽ വിപ്രകീർണ്ണവുമായി.

6. അരാളകടകാമുഖം–

അലപത്മകസംസ്ഥാനാ–
വൂർദ്ധ്വാസൌ പത്മകോശകൌ
അരാളകടകാഖ്യൌ വാ–
പ്യരാളകടകാമുഖൌ. 162

രണ്ടു കൈകൊണ്ടും അലപത്മകമുദ്ര പിടിച്ചു മേൽപ്പോട്ടാക്കി പത്മകോശ മുദ്ര പിടിച്ചാൽ അരാളകടകാമുഖമെന്ന നൃത്തക്കയ്യായി. ഇതിനു അരാളകടക മെന്നും പേരുണ്ട്.

7. ആവിദ്ധവക്രം–

ഭുജാംസകൂർപ്പരാഗ്രൈസ്തു
കുടിലാവർത്തിതൌ കരൌ
പരാങ്മുഖതലാവിദ്ധൌ
ജ്ഞേയാവാവിദ്ധവക്രകൌ. 163

രണ്ടു കയ്യും തോളും മുട്ടും, ഉള്ളങ്കൈ പിൻതിരിച്ചുകൊണ്ടു ചുഴറ്റി മറിക്കുന്നത് ആവിദ്ധവക്രം എന്ന നൃത്തക്കയ്യാണ്.

8. സൂചീമുഖം– ഹസ്തൌ തു സർപ്പശിരസൌ
മദ്ധ്യമാംഗുഷ്ഠകൌ യദാ
തിര്യക്പ്രസാരിതാസ്യൌ ച
തദാ സൂചീമുഖൌ സ്മൃതൌ. 164

രണ്ടു കൈകൊണ്ടും സർപ്പശിരസ്സുമുദ്ര പിടിച്ചു പെരുവിരൽ നടുവുരലിൽ വിലങ്ങനെ വെച്ചാൽ അത് സൂചീമുഖം എന്ന നൃത്തക്കയ്യായി.

9. രേചിതം– രേചിതൌ ചാപി വിജ്ഞേയൌ
ഹംസപക്ഷൌ ദ്രുതഭ്രമൌ
പ്രസാരിതോത്താനതലൌ
രേചിതാവേവ സംസ്ഥിതൌ. 165

രണ്ടുകൈകൊണ്ടും ഹംസപക്ഷമുദ്ര പിടിച്ച് നീട്ടി മലർത്തി വേഗത്തിൽ ചുഴറ്റി വേറിട്ടുതന്നെ നിർത്തുന്നതു രേചിതമെന്ന നൃത്തക്കയ്യാണ്.

10. അർദ്ധരേചിതം–

ചതുരശ്രോ ഭവേദ്വാമഃ
സവ്യഹസ്തശ്ച രേചിതഃ
വിജ്ഞേയൌ നൃത്തതത്ത്വജ്ഞൈ–
രർദ്ധരേചിതസംജ്ഞിതൌ. 166

ഇടത്തുകൈ ചതുരശ്രം, വലത്തുകൈ രേചിതം ഇങ്ങനെയുള്ള നൃത്തക്കയ്യിന് അർദ്ധരേചിതമെന്നു പേർ.

11. ഉത്താനവഞ്ചിതം—
അഞ്ചിതൌ കൂർപ്പരാംസൌ തു
ത്രിപതാകൌ കരൌ കൃതൌ
കിഞ്ചിത്തിര്യഗ്ഗതാവേതൌ
സ്മൃതാവുത്താനവഞ്ചിതൌ. 167

കൈമുട്ടുകളും തോളുകളും കുറഞ്ഞൊന്നു ചലിപ്പിച്ചുകൊണ്ടു ത്രിപതാകമുദ്ര തെല്ലു വിലങ്ങനെ പിടിച്ചാൽ അത് ഉത്താനവഞ്ചിതം എന്ന നൃത്തക്കയ്യായി.

12. പല്ലവം— മണിബന്ധനമുക്തൌതു
പതാകൌ പല്ലവൌ സ്മൃതൌ
13. നിതംബം— ബാഹുശീർഷാദ്വിനിഷ്ക്രാന്തൌ
നിതംബാവിതി കീർത്തിതൌ. 168

രണ്ടു കൈകൊണ്ടും പതാകമുദ്ര പിടിച്ച് മണികണ്ഠത്തിൽ പിണച്ചുവിട്ടാൽ പല്ലവമെന്നും തോളിനുമേൽ ഉയർത്തിക്കാണിച്ചാൽ നിതംബമെന്നും പറയുന്നു.

14. കേശബന്ധം — കേശദേശാദ്വിനിഷ്ക്രാന്തൌ
പരിപാർശ്വോത്ഥിതൌ തഥാ
വിജ്ഞേയൌ കേശബന്ധൌ തു
കരാവാചാര്യസമ്മതൌ. 169

തലമുടിയുടെ ഭാഗത്തുനിന്നു പതാകമുദ്രയുള്ള രണ്ടു കയ്യും രണ്ടു പാർശ്വങ്ങളിൽ ഉയർത്തുന്നതു കേശബന്ധമെന്ന നൃത്തക്കയ്യാണ്.

15. ലതാഖ്യം — തിര്യക് പ്രസാരിതൌ ചൈവ
പാർശ്വസംസ്ഥൌ തഥൈവ ച
ലതാഖ്യൌ ച ജ്ഞേയൌ
നൃത്താഭിനയനം പ്രതി. 170

രണ്ടു കൈകളും വിലങ്ങനെ നീട്ടി ഒരു പാർശ്വത്തിൽ കൊണ്ടുവന്നാക്കുന്നതു ലതാഖ്യം എന്ന നൃത്തക്കയ്യ്.

16. കരിഹസ്തം — സമുന്നതോ ലതാഹസ്തഃ.
പാർശ്വാത് പാർശ്വം വിലോളിതഃ
ത്രിപതാകോപരഃ കർണ്ണേ
കരിഹസ്തഃ പ്രകീർത്തിതഃ. 171

ലതാഖ്യമുദ്രയിലുള്ള ഒരു കയ്യു രണ്ടു പാർശ്വങ്ങളിലേക്കും ആട്ടിക്കൊണ്ടിരിക്കുക, ത്രിപതാകാമുദ്രയിൽ മറ്റേക്കയ്യു ചെവിക്കടത്തു പിടിക്കുക — ഇങ്ങനെയുള്ള നൃത്തക്കയ്യിനു കരിഹസ്തമെന്നു പേർ.

17. പക്ഷവഞ്ചിതകം — കടിശീർഷനിവിഷ്ടൌ ദ്വൌ
ത്രിപതാകൌ യദാ കരൌ
പക്ഷവഞ്ചിതകൌ ഹസ്തൌ
തദാ ജ്ഞേയൌ പ്രയോക്തൃഭിഃ. 172

ത്രിപതാകമുദ്രയിൽ ഒരു കയ്യു അരക്കെട്ടിനു സമീപത്തിലും അതേ മുദ്രയിൽ മറ്റേക്കൈ ശിരസ്സിലും പിടിച്ചാൽ അതു പക്ഷവഞ്ചിതകം.

18. പക്ഷപ്രദ്യോതകം— താവേവ തു പരാവൃത്തൌ
പക്ഷപ്രദ്യോതകൌ സ്മൃതൌ
19. ഗരുഡപക്ഷം— അധോമുഖതലാവിദ്ധൌ
ജ്ഞേയൌ ഗരുഡപക്ഷകൌ. 173

പക്ഷവഞ്ചിതകത്തിലെ കയ്യുകൾ തന്നെ മറിച്ചുപിടിച്ചാൽ അത് പക്ഷപ്രദ്യോതകം. രണ്ടു പതാകക്കയ്യുകളും താഴ്ത്തി മേലോട്ടും കീഴോട്ടും ഇളക്കിക്കൊണ്ടിരുന്നാൽ ഗരുഡപക്ഷം.

20. ദണ്ഡപക്ഷം — ഹംസപക്ഷകൃതൌ ഹസ്തൌ
വ്യാവൃത്തപരിവർത്തിതൌ
തഥാ പ്രസാരിതഭുജൌ
ദണ്ഡപക്ഷാവിതി സ്മൃതൌ. 174

ഹംസപക്ഷമുദ്രയിൽ രണ്ടു കൈകളും അടുപ്പിച്ചും അകറ്റിയും നീട്ടിക്കൊണ്ടിരിക്കുന്നതു ദണ്ഡപക്ഷം.

21. ഊർദ്ധ്വമണ്ഡലി— ഊർദ്ധ്വമണ്ഡലിനൌ ഹസ്താ—
വൂർദ്ധ്വദേശവിവർത്തനാത്
22. പാർശ്വമണ്ഡലി— താവേവ പാർശ്വവിന്യസ്തൌ
പാർശ്വമണ്ഡലിനൌ സ്മൃതൌ. 175

പതാകമുദ്രയിൽ രണ്ടു കൈകളും ഉയർത്തി രണ്ടു ഭാഗത്തേക്കും മണ്ഡലകാരേണ താഴ്ത്തുന്നത് ഊർദ്ധ്വമണ്ഡലി. ഈ ഊർദ്ധ്വമണ്ഡലിയെ പാർശ്വംവരെ കൊണ്ടുവന്നു നിർത്തിയാൽ പാർശ്വമണ്ഡലി.

23. ഉരോമണ്ഡലി— ഉദ്വേഷ്ടിതോ ഭവേദേകോ
ദ്വിതീയശ്ചാപവേഷ്ടിതഃ
ഭ്രാമിതാവരസഃ സ്ഥാനേ
ഹ്യുരോമണ്ഡലിനൌ സ്മൃതൌ. 176

ഒരു കൈകൊണ്ടു കെട്ടിപ്പിടിച്ചും മറ്റേക്കൈകൊണ്ടു തള്ളിപ്പിടിച്ചും മാറിടത്തിൽ ചുഴറ്റിക്കൊണ്ടിരുന്നാൽ അത് ഉരോമണ്ഡലി എന്ന നൃത്തക്കയ്യ്.

24. ഉരഃ പാർശ്വാർദ്ധമണ്ഡലം — അലപല്ലവകാരാളാ—
വുരോർദ്ധഭ്രമണക്രമാത്
പാർശ്വാർദ്ധതശ്ച വിജ്ഞേയാ—
വുരഃപാർശ്വാർദ്ധമണ്ഡലൌ. 177

ഒരു കൈകൊണ്ട് അലപല്ലവമുദ്രയും മറ്റേക്കൈകൊണ്ട് അരാളമുദ്രയുംപിടിച്ച് ഒരു കയ്യു മാറിടത്തിലും മറ്റേക്കൈ പാർശ്വഭാഗത്തും വരുംവിധത്തിൽ മാറിമാറി പിടിച്ചുകൊണ്ടിരിക്കുന്നത് ഉരഃപാർശ്വാർദ്ധമണ്ഡലമെന്ന നൃത്തക്കയ്യാണ്.

25. മുഷ്ടികസ്വസ്തികം — ഹസ്തൌ തു മണിബന്ധാന്തേ
കുഞ്ചിതാവഞ്ചിതൌ യദാ
കടകാഖ്യൌ കൃതൌ സ്യാതാം
മുഷ്ടികസ്വസ്തികൌ തദാ. 178

കടകമുദ്ര പിടിച്ച രണ്ടു കയ്യുകളും മണിക്കണ്ടത്തിൽ പിണച്ചു കുനിക്കുകയും ചുഴിക്കുകയും ചെയ്താൽ ആ നൃത്തക്കയ്യിനു മുഷ്ടികസ്വസ്തികം എന്നു പേർ പറയാം.

26. നളിനീപത്മകോശം— പദ്മകോശൌ യദാ ഹസ്തൌ
വ്യാവൃത്തപരിവർത്തിതൌ
നളിനീപദ്മകോശൌ തു
തദാ ജ്ഞേയൌ പ്രയോക്തൃഭിഃ. 179

ഇരുകൈകളേക്കൊണ്ടും പത്മകോശമുദ്ര പിടിച്ചുതിരിച്ചുമറിച്ചാൽ നളിനീ പത്മകോശം എന്ന നൃത്തഹസ്തം.

27. അലപത്മോല്ബണം —കരാവുദ്വേഷ്ടിതാഗ്രൌ ച
പ്രവിധായാലപദ്മകൌ
ഊർദ്ധ്വപ്രസാരിതാവിദ്ധൌ
കർത്തവ്യാവുല്ബണാവിതി. 180

രണ്ടു കൈകളും അറ്റംകൊണ്ടു ചുറ്റിപ്പിടിച്ച് അലപത്മകമുദ്രയിൽ മേല്പോട്ടു നീട്ടി തോളുകളിലേക്കൊടിക്കുക. ഇതാണ് അലപത്മോല്ബണം.

28. ലളിതം— പല്ലവൌ ച ശിരോദേശം
സമ്പ്രാപ്തൌ ലളിതൌ സ്മൃതൌ

29. വലിതം— കൂർപ്പരസ്വസ്തികഗതൌ
ലതാഖ്യൌ വലിതാവിതി. 181

പല്ലവമുദ്രയിൽ രണ്ടു കയ്യും തലയ്ക്കുമേലെ കാണിക്കുന്നതു ലളിതം. ലതാമുദ്രയിൽ രണ്ടു കയ്യും കൈമുട്ടുകളിൽ പിണച്ചുപിടിക്കുന്നതു വലിതം.

കരണേതു പ്രയോക്തവ്യാ
നൃത്തഹസ്താ വിശേഷതഃ
തഥാർത്ഥാഭിനയേ ചൈവ
പതാകാദ്യാഃ പ്രയോക്തൃഭിഃ. 182

ഇവിടെ പറഞ്ഞ ഈ നൃത്തഹസ്തങ്ങൾ കരണങ്ങളിലാണു പ്രയോഗിക്കേണ്ടത്. പദാർത്ഥങ്ങളെ അഭിനയിക്കുമ്പോൾ പതാകാദിമുദ്രകളും ഉപയോഗിക്കുക.

സങ്കരോപി ഭവേത്തേഷാം
പ്രയോഗാർത്ഥവശാത് പുനഃ
പ്രാധാന്യേന പുനഃ സംജ്ഞാ
നാട്യേ നൃത്തേ കരേഷ്വിഹ
വിയുതാഃ സംയുതാശ്ചൈവ
നൃത്തഹസ്താഃ പ്രകീർത്തിതാഃ. 183

പ്രയോജനം നോക്കി അവയ്ക്കു കൂടിക്കലർപ്പും വരാവുന്നതാണ്. പ്രധാന്യം അടിസ്ഥാനപ്പെടുത്തിയാണ് ഇവിടെ നാട്യമുദ്രകൾക്കും നൃത്തക്കൈകൾക്കും പേർ കൊടുത്തിട്ടുള്ളത്. ഒറ്റയ്ക്കും കൂടിച്ചേർന്നും നൃത്തക്കൈകളുണ്ട്.

അതഃ പരം പ്രവക്ഷ്യാമി
കരണം ഹസ്തസംശ്രയം

സർവ്വേഷാമേവ ഹസ്താനാം
നാട്യഹസ്തനിദേശിഭിഃ.
വിജ്ഞാതവ്യം പ്രയത്നേന
കരണം തു ചതുർവ്വിധം. 184

ഇനി ഞാൻ കരണക്കൈകളെ വിവരിക്കാം. നാട്യം പഠിപ്പിക്കുന്നവർ കൈമുദ്രകൾക്കെല്ലാം നാലുവിധം കരണം മനസ്സിലാക്കേണ്ടതുണ്ട്.

അഥാവേഷ്ടിതമേകം സ്യാ-
ദുദ്വേഷ്ടിതമഥാപരം
വ്യാവർത്തിതം തൃതീയം തു
ചതുർത്ഥം പരിവർത്തിതം. 185

1. ആവേഷ്ടിതം. 2. ഉദ്വേഷ്ടിതം. 3. വ്യാവർത്തിതം. 4.പരിവർത്തിതം— ഇവയാണ് നാലു കരങ്ങൾ.

1. ആവേഷ്ടിതം— ആവേഷ്ട്യന്തേ യദാംഗുല്യ—
സ്തർജ്ജന്യാദ്യാ യഥാക്രമം
അഭ്യന്തരേണ കരണം
തദാവേഷ്ടിതമുച്യതേ. 186

ചൂണ്ടുവിരൽ മുതൽ വിരലുകൾ ക്രമേണ അകത്തേക്കു മടക്കുന്നത് ആവേഷ്ടിതം

2. ഉദ്വേഷ്ടിതം— ഉദ്വേഷ്ട്യന്തേ യദാംഗുല്യ—
സ്തർജ്ജന്യാദ്യാ ബഹിർമ്മുഖം
ക്രമശഃ കരണം വിപ്രാ—
സ്തദുദ്വേഷ്ടിതമുച്യതേ. 187

ചൂണ്ടാണി മുതൽ എല്ലാ വിരലുകളും ക്രമേണ പുറത്തേക്കു നിവർത്തുന്നതു ഉദ്വേഷ്ടിതമെന്ന കരണം.

3. വ്യാവർത്തിതം— വ്യാവർത്ത്യന്തേ കനിഷ്ഠാദ്യാ
അംഗുല്യോഭ്യന്തരേണ തു
യഥാക്രമേണ കരണം
തദ്വ്യാവർത്തിതമുച്യതേ. 188

ചെറുവിരൽതൊട്ടു ക്രമത്തിൽ എല്ലാ വിരലുകളും അകത്തേക്കു മടക്കുന്നത് വ്യാവർത്തിതകരണം.

4. പരിവർത്തിതം— ഉദ്വർത്ത്യന്തേ കനിഷ്ഠാദ്യാ
ബാഹ്യതഃ ക്രമശോ യദാ
അംഗുല്യഃ കരണം വിപ്രാ—
സ്തദുക്തം പരിവർത്തിതം. 189

ചെറുവിരൽ മുതൽ എല്ലാ വിരലുകളും ക്രമത്തിൽ പുറത്തേക്കു നിവർത്തുന്നതു പരിവർത്തിതം എന്ന കരണം.

നൃത്തോഭിനയയോഗേ ച
പാണിഭിർവർത്തനാശ്രയൈഃ
മുഖഭ്രൂ നേത്രയുക്താനി
കരണാനി പ്രയോജയേത്. 190

നൃത്തത്തിലും അഭിനയത്തിലും പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന കൈകൾ കൊണ്ട്, മുഖം, പുരികം, കണ്ണ് എന്നിവയോടുകൂടി കരണങ്ങൾ പ്രയോഗിക്കണം.

തിര്യക് തഥോർദ്ധ്വസംസ്ഥോ
ഹ്യധോമുഖശ്ചാഞ്ചിതോപവിദ്ധസ്തു
മണ്ഡലഗതിസ്തഥാ സ്വ–
സ്തികസ്യ പൃഷ്ഠാനുസാരീ ച
ഉദ്വേഷ്ടിതഃ പ്രസാരിത
ഇത്യേതേ വൈ സ്മൃതാഃ പ്രകാരാസ്തു.
ബാഹ്വോരിതി കരണഗതാ
വിജ്ഞേയാ നർത്തകൈർനിത്യം. 191

വിലങ്ങനെ മേല്പോട്ട്, കീഴ്പോട്ട്, ദൂരേക്കു തള്ളിക്കൊണ്ട്, അടുക്കലേക്കു പിൻ വലിച്ചുകൊണ്ട്, വട്ടത്തിൽ ചുഴറ്റിക്കൊണ്ട്, കൈകൾ പിണച്ചുകൊണ്ട്, പിന്നിലേക്കു നീട്ടിക്കൊണ്ട്, മടക്കിയിട്ട്, നിവർത്തിയിട്ടു എന്നിവയെല്ലാം കൈകളുടെ കരണ ഭേദങ്ങളാണ്.

ഹസ്താനാം കരണവിധിർ–
മയാ സമാസേന നിഗദിതോ വിപ്രാഃ
അത ഊർദ്ധ്വം വ്യാഖ്യാസ്യേ
ഹൃദയോദരപാർശ്വകർമ്മാണി. 192

അല്ലയോ ബ്രാഹ്മണന്മാരേ, കൈകളുടെ കരണങ്ങളെല്ലാം ഞാൻ ചുരുക്കി പ്പറഞ്ഞുകഴിഞ്ഞു. ഇനി മാറിടം, വയർ, വാരി എന്നിവയുടെ കർമ്മങ്ങൾ പറയാം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
ഹസ്താഭിനയമെന്ന
ഒമ്പതാമദ്ധ്യായം.

## അദ്ധ്യായം 10

# ശാരീരാഭിനയം

### ഉരഃകർമ്മങ്ങൾ

ആഭുഗ്നമഥ നിർഭുഗ്നം
തഥാ ചൈവ പ്രകമ്പിതം
ഉദ്വാഹിതം സമം ചൈവ
ഹ്യുരഃ പഞ്ചവിധം സ്മൃതം. 1

ആഭുഗ്നം (കുമ്പിടുക), നിർഭുഗ്നം (ഞെളിയുക), പ്രകമ്പിതാ (ഇളകുക), ഉദ്വാഹിതം (നിവരുക), സമം (സാധാരണനിലയിലിരിക്കുക) ഇങ്ങനെ മാറിടത്തിൻെറ കർമ്മം അഞ്ചുവിധമാണ്.

1. ആഭുഗ്നം— നിമ്നമുന്നതപൃഷ്ഠം ച
വ്യാഭുഗ്നാംസം ശ്ലഥം ക്വചിത്
ആഭുഗ്നം തദുരോ ജ്ഞേയം
കർമ്മ ചാസ്യ നിബോധത. 2

അകം ചുങ്ങി, പുറം പൊങ്ങി, തോൾ കുനിഞ്ഞു ചില ഭാഗം ചുളുങ്ങി നില കൊള്ളുന്ന മാറിടമാണ് ആഭുഗ്നം. അതിൻെറ ഉപയോഗവും മനസ്സിലാക്കുക.

സംഭ്രമവിഷാദമൂർച്ഛാ—
ശോകഭയവ്യാധിഹൃദയശല്യേഷു
കാര്യം ശീതസ്പർശേ
വർഷേ ലജ്ജാന്വിതേർത്ഥവശാത്. 3

സംഭ്രമം, വിഷാദം, മോഹാലസ്യം, ശോകം, ഭയം, വ്യാധി, മനശ്ശല്യം, തണുപ്പ്, മഴ, ലജ്ജ ഇതിലെല്ലാം യഥോചിതം മാറിടത്തിന് ഈ ആഭുഗ്നം പ്രയോഗിക്കണം.

2. നിർഭുഗ്നം— സ്തബ്ധം ച നിമ്നപൃഷ്ഠം ച
നിർഭുഗ്നാംസം സമുന്നതം
ഉരോ നിർഭുഗ്നമേതദ്ധി
കർമ്മ ചാസ്യ നിബോധത. 4

പുറം കുഴിഞ്ഞു തോൾ നിവർന്നു മുന്നോട്ടുയർന്നു നിശ്ചലമായുള്ള മാറിടമാണ് നിർഭുഗ്നം. ഇതിൻെറ കർമ്മങ്ങളും മനസ്സിലാക്കുക.

സ്തംഭേ മാനഗ്രഹണേ
വിസ്മയദൃഷ്ടേ ച സത്യവചനേ ച
അഹമിതി ച ദർപ്പവചനേ
ഗർവ്വോത്സാഹേ ച കർത്തവ്യം. 5

അമ്പരപ്പ്, ഗർവ്വുപിടിക്കൽ, അത്ഭുതത്തോടുകൂടിയുള്ള നോട്ടം, സത്യം പറയൽ, അഹങ്കാരത്തോടുകൂടി 'ഞാൻ' എന്നു പറയൽ, ഗർവ്വു കലർന്ന ഉത്സാഹം ഇതിനെല്ലാം മാറിടം നിർഭുഗ്നമായിരിക്കണം.

3. പ്രകമ്പിതം— ഊർദ്ധ്വക്ഷേപൈരുരോ യത്ര
നിരന്തരകൃതൈര്യുതം
പ്രകമ്പിതം തു തജ്ജ്ഞേയ—
മുരോ നാട്യപ്രയോക്തൃഭിഃ. 6

മേല്പോട്ടു നിരന്തരമായി മാറിടം തെള്ളിത്തെള്ളിക്കൊണ്ടിരുന്നാൽ അതാണ് പ്രകമ്പിതമെന്ന മാറിടത്തിൻെറ കർമ്മമെന്നു മനസ്സിലാക്കുക.

ഹസിതരുദിതേഷു കാര്യം
ശ്രമേ ഭയേ ശ്വാസകാസയോശ്ചൈവ
ഹിക്കേ ദുഃഖേ ച തഥാ
നാട്യജ്ഞൈരർത്ഥയോഗേന. 7

ചിരി, കരച്ചിൽ, ക്ഷീണം, ഭയം, ഏക്കം, ചുമ, എക്കിട്ടം, ദുഃഖം ഇതിനെല്ലാം യഥോചിതം മാറിടം പ്രകമ്പിതമായിരിക്കണം.

4. ഉദ്വാഹിതം— ഉദ്വാഹിതം തൂർദ്ധ്വകൃത—
മുരോ ജ്ഞേയം പ്രയോക്തൃഭിഃ
ദീർഘോച്ഛ്വാസോന്നതാലോകേ
ജൃംഭണാദിഷു ചേഷ്യതേ. 8

മാറിടം നിവർന്നിരിക്കുന്നത് ഉദ്വാഹിതം. നെടുവീർപ്പ്, എത്തിവലിഞ്ഞ നോട്ടം, കോട്ടുവായിടൽ ഇത്യാദികളിൽ മാറിടം ഉദ്വാഹിതമായിരിക്കണം.

5. സമം— സർവ്വൈരേവാംഗവിന്യാസൈ—
ശ്ചതുരശ്രകൃതൈഃ കൃതം
ഉരഃ സമം തു വിജ്ഞേയം
സ്വസ്ഥം സൌഷ്ഠവസംയുതം. 9

എല്ലാ അവയവങ്ങളും അഴകിൽ നിർത്തുമ്പോഴത്തെ ചന്തമുള്ള മാറിടത്തിൻെറ സ്വസ്ഥമായ നിലയ്ക്കു സമം എന്നു പേർ.

ഏതദുക്തം മയാ സമ്യ—
ഗുരസസ്തു വികല്പനം
അതഃ പരം പ്രവക്ഷ്യാമി
പാർശ്വയോരിഹ ലക്ഷണം. 10

മാറിടത്തിൻെറ അഞ്ചു വകഭേദങ്ങളും ഇതാ പറഞ്ഞുകഴിഞ്ഞു. ഇനി പാർശ്വങ്ങളുടെ-വാരികളുടെ-സ്വരൂപഭേദങ്ങളും പറയാം.

## പാർശ്വകർമ്മങ്ങൾ

നതം സമുന്നതം ചൈവ
പ്രസാരിത വിവർത്തിതേ
തഥാപസൃതമേവം തു
പാർശ്വയോഃ കർമ്മ പഞ്ചധാ. 11

നതം (താഴുക), ഉന്നതം (ഉയരുക), പ്രസാരിതം (നീളുക), വിവർത്തിതം (തിരിയുക), അപസൃതം (പിന്മാറുക)-ഇങ്ങനെ പാർശ്വകർമ്മം അഞ്ചുവിധമാണ്.

1. നതം— കടീ ഭവേത്തു വ്യാഭുഗ്നാ
പാർശ്വമാഭുഗ്നമേവ ച

തഥൈവോപസൃതാംസം ച
കിഞ്ചിത് പാർശ്വം നതം ഭവേത്. 12

ഒരു ഭാഗത്തേക്കു ചാഞ്ഞ് അരക്കെട്ടും വാരിയും തോളും കുനിഞ്ഞാൽ അത് പാർശ്വത്തിൻെറ നതം എന്ന വകഭേദമായി.

2. ഉന്നതം— നതസ്യൈവാപരം പാർശ്വം
വിപരീതം തു യുക്തിതഃ
കടീപാർശ്വഭുജാംസൈശ്ചാ—
പ്യുന്നതൈരുന്നതം ഭവേത്. 13

ഒരു പാർശ്വം നതമായാൽ യുക്തിപ്രകാരം മറുപാർശ്വത്തിലെ അരക്കെട്ടും വാരിയും തോളുമെല്ലാം ഉയർന്നുകൊണ്ടാവുമല്ലൊ. അങ്ങിനെയുള്ള പാർശ്വത്തിന് ഉന്നതമെന്നു പേർ.

3. പ്രസാരിതം— ആയാമനാദുഭയതഃ
പാർശ്വയോഃ സ്യാത് പ്രസാരിതം
4. വിവർത്തിതം— പരിവർത്താത്ത്രികസ്യാപി
വിവർത്തിതമിഹേഷ്യതേ. 14

വാരികൾ രണ്ടുഭാഗത്തേക്കും നീട്ടുന്നത് പ്രസാരിതം. അരക്കെട്ടിൻെറ പിൻഭാഗം-മുതുകെല്ലിൻെറ അടിഭാഗം-തിരിക്കുന്നത് വിവർത്തിതം

5. അപസൃതം— വിവർത്തിതാപനയനാദ്
ഭവേദപസൃതം പുനഃ
പാർശ്വലക്ഷണമിത്യുക്തം
വിനിയോഗം നിബോധത. 15

വിവർത്തിതത്തിൽ തിരിഞ്ഞ പാർശ്വം മുൻനിലയിലേയ്ക്കു മടങ്ങുന്നത് അപസൃതം. പാർശ്വത്തിൻെറ സ്വരൂപഭേദങ്ങൾ പറഞ്ഞുകഴിഞ്ഞു. അവയുടെ ഉപയോഗവും മനസ്സിലാക്കുക.

ഉപസർപ്പേ നതം കാര്യ—
മുന്നതം ചാപസർപ്പണേ
പ്രസാരിതം പ്രഹർഷാദൌ
പരിവൃത്തൌ വിവർത്തിതം.
വിനിവൃത്തേ ത്വപസൃതം
പാർശ്വമർത്ഥവശാത് ഭവേത്.
ഏതാനി പാർശ്വകർമ്മാണി
ജഠരസ്യ നിബോധത. 16

അടുക്കുമ്പോൾ പാർശ്വം നതമായിരിക്കണം. അകലുമ്പോൾ ഉന്നതമായിരിക്കണം. സന്തോഷത്തിലും മറ്റും പ്രസാരിതമാവണം. തിരിയുമ്പോൾ വിവർത്തിതമാവണം. വിവർത്തിതത്തിൽനിന്നു പിൻമാറുമ്പോൾ അപസൃതമാവണം. വാക്കുകളുടെ അർത്ഥമനുസരിച്ചു പ്രവർത്തിച്ചാൽ മതി. അഞ്ചെണ്ണമാണു പാർശ്വകർമ്മങ്ങൾ. ഇനി ജഠരത്തിൻെറ (വയറിൻെറ) കർമ്മങ്ങളും ഗ്രഹിക്കുക.

## ഉദരകർമ്മങ്ങൾ

ക്ഷാമം ഖല്ലം ച പൂർണ്ണം ച
സമ്പ്രോക്തമുദരം ത്രിധാ

തനു ക്ഷാമം നതം ഖല്ലം
പൂർണ്ണമാദ്ധ്മാതമുച്യതേ. 17

ക്ഷാമം, ഖല്ലം, പൂർണ്ണം ഇങ്ങനെ ഉദരം (വയറ്) മൂന്നുവിധമാണ്. ഒട്ടിയത് ക്ഷാമം. എങ്ങി കുണ്ടിൽപ്പോയത് ഖല്ലം. വീർത്തത് പൂർണ്ണം.

ക്ഷാമം ഹാസേ ച രുദിതേ
നിശ്വാസേ ജൃംഭണേ ഭവേത്
വ്യാധിതേ തപസി ശ്രാന്തേ
ക്ഷുധാർത്തേ ഖല്ലമിഷ്യതേ.
പൂർണ്ണമുച്ഛ്വസിതേ സ്ഥൂലേ
വ്യാധിതാത്യശനാദിഷു
ഇത്യേതദുദരസ്യോക്തം
കർമ്മ കട്യാ നിബോധത. 18

ചിരിക്കുമ്പോഴും കരയുമ്പോഴും ശ്വാസം വിടുമ്പോഴും കോട്ടുവായിടുമ്പോഴും വയർ ഒട്ടിയിരിക്കണം. രോഗത്തിലും തപസ്സിലും ക്ഷീണത്തിലും വിശപ്പിലും വയർ എങ്ങിയിരിക്കണം. ശ്വാസം കഴിക്കുമ്പോഴും തടിയനിലും മഹോദരരോഗത്തിലും അതിഭക്ഷണം കഴിച്ചാലും വയർ വീർത്തിരിക്കണം. ഇങ്ങനെ വയറിൻെറ കർമ്മങ്ങൾ പറഞ്ഞുകഴിഞ്ഞു. ഇനി കടിയുടെ-അരക്കെട്ടിൻെറ-കർമ്മം മനസ്സിലാക്കുക.

## കടീകർമ്മങ്ങൾ

ഛിന്നാ ചൈവ നിവൃത്താ ച
രേചിതാ കമ്പിതാ തഥാ
ഉദ്വാഹിതാ ചേതി കടീ
നാട്യേ നൃത്തേ ച പഞ്ചധാ. 19

ഛിന്ന, നിവൃത്ത, രേചിത, കമ്പിത, ഉദ്വാഹിത എന്നു നാട്യത്തിലും നൃത്തത്തിലും അരക്കെട്ടിൻെറ കർമ്മം അഞ്ചുവിധമാണ്.

കടീമദ്ധ്യസ്യ വലനാ-
ച്ഛിന്നാ സമ്പരികീർത്തിതാ
പരാങ്മുഖസ്യാഭിമുഖീ
നിവൃത്താ സ്യാന്നിവർത്തിതാ
സർവ്വതോഭ്രമണാച്ചാപി
വിജ്ഞേയാ രേചിതാ കടീ
തിര്യഗ്ഗതാഗതാ ക്ഷിപ്രം
കടീ ജ്ഞേയാ പ്രകമ്പിതാ
നിതംബപാർശോദ്വഹനാ-
ച്ഛനൈരുദ്വാഹിതാ കടീ
പുനശ്ചാസാം പ്രവക്ഷ്യാമി
വിനിയോഗപ്രയോജനം. 20

അരക്കെട്ടു പിന്നാക്കം തിരിക്കുന്നതു ഛിന്ന. പിൻതിരിഞ്ഞുനിന്ന് അരക്കെട്ട് മുമ്പാക്കം തിരിക്കുന്നതു നിവൃത്ത. എല്ലാ ദിക്കിലേക്കും തിരിക്കുന്നതു രേചിത. വിലങ്ങനെ അരക്കെട്ടിളക്കിക്കൊണ്ടിരിക്കുന്നതു

പ്രകമ്പിത പിമ്പുറവും വാരിയും എല്ലാംകൂടി അരക്കെട്ടു നിവരുന്നത് ഉദ്വാഹിത. ഇനി ഇവയുടെ ഉപയോഗവും പറയാം.

ഛിന്നാ വ്യായാമസംഭ്രാന്ത—
വ്യാവൃത്തപ്രേക്ഷണാദിഷു
നിവൃത്താവർത്തനേ ചൈവ
രേചിതാ ഭ്രമണാദിഷു. 21

വ്യായാമത്തിലും സംഭ്രമിച്ചു തിരിഞ്ഞു നോക്കുമ്പോഴും മറ്റും കടിഛിന്ന. മടങ്ങിപ്പോരുവാൻ നിവൃത്ത. വട്ടം തിരിയുമ്പോഴും മറ്റും രേചിത.

കുബ്ജവാമനനീചാനാം
ഗതൌ കാര്യാ പ്രകമ്പിതാ
സ്ഥൂലേഷൂദ്വാഹിതാ യോജ്യാ
സ്ത്രീണാം ലീലാഗതേഷു ച. 22

കൂനൻ കുള്ളൻ നീചൻ എന്നിവരുടെ നടത്തത്തിൽ പ്രകമ്പിതയും തടിയന്മാരുടെ ഗതിയിലും സ്ത്രീകളുടെ വിലാസഗമനത്തിലും ഉദ്വാഹിതയുമായിരിക്കണം അരക്കെട്ട്.

## ഊരുകർമ്മങ്ങൾ

കമ്പനം വലനം ചൈവ
സ്തംഭനോദ്വർത്തനേ തഥാ
വിവർത്തനം ച പഞ്ചൈതാ—
ന്യൂരുകർമ്മാണി കാരയേത് 23

കമ്പനം, വലനം, സ്തംഭനം, ഉദ്വർത്തനം, വിവർത്തനം ഇങ്ങനെ ചെയ്യുമ്പോൾ ഊരുക്കളുടെ-തുടകളുടെ-കർമ്മങ്ങൾ അഞ്ചാണ്.

1. കമ്പനം— നമനോന്നമനാത് പാർഷ്ണേർ—
മുഹുഃ സ്യാദൂരുകമ്പനം
2. വലനം— ഗച്ഛേദഭ്യന്തരം ജാനു
യത്ര തദ്വലനം സ്മൃതം. 24

കാൽമടമ്പു വീണ്ടും വീണ്ടും താഴ്ത്തുകയും പൊക്കുകയും ചെയ്യുമ്പോൾ ഊരുവിനു കമ്പനമുണ്ടാകും. കാൽമുട്ടകത്തേക്കു പോവുമ്പോൾ വലനവും-തിരിച്ചിലും-ഉണ്ടാകും.

3. സ്തംഭനം— സ്തംഭനം ചാപി വിജ്ഞേയ—
മപവൃത്തക്രിയാത്മകം
4. ഉദ്വർത്തനം— വലിതാവിദ്ധകരണാ—
ദുദ്വർത്തനമിതീരിതം.
5. നിവർത്തനം— പാർഷ്ണിരഭ്യന്തരം ഗച്ഛേ—
ദ്യത്ര തത്തു നിവർത്തനം. 25

അനങ്ങാതുള്ള ഊരുക്കളുടെ നിലയാണു സ്തംഭനം. മേല്പോട്ടു പൊക്കുന്നത് ഉദ്വർത്തനവുമാണ്. കാൽമടമ്പ് അകത്തേക്കടുപ്പിക്കുന്നത് നിവർത്തനവും.

ഗതിഷ്വധമപാത്രാണാം
ഭയേ ചാപി ഹി കമ്പനം

വലനം ചൈവ കർത്തവ്യം
സ്ത്രീണാം സൈ്വരപരിക്രമേ. 26

അധമകഥാപാത്രങ്ങളുടെ ഗതികളിലും ഭയത്തിലും ഊരുക്കളിൽ കമ്പനം വേണം. സ്ത്രീകൾ സവിലാസഗമനം ചെയ്യുമ്പോൾ വലനം.

സാദ്ധ്വസേ ച വിഷാദേ ച
സ്തംഭനം സംപ്രയോജയേത്
വ്യായാമേ താണ്ഡവേ ചൈവ
കാര്യമുദ്വർത്തനം ബുധൈഃ
വിവർത്തനം ച കർത്തവ്യം
സംഭ്രമാദിപരിക്രമേ. 27

ഭയത്തിലും ദുഃഖത്തിലും ഊരുക്കൾക്കു വേണ്ടത് സ്തംഭനം. വ്യായാമത്തിലും നൃത്തത്തിലും ഉദ്വർത്തനം, സംഭ്രമിച്ചും മറ്റും നടക്കുമ്പോൾ വിവർത്തനവും.

യഥാദർശനമന്യച്ച
ലോകാൽ ഗ്രാഹ്യം പ്രയോക്തൃഭിഃ
ഇത്യൂർവ്വോർലക്ഷണം പ്രോക്തം
ജംഘയോശ്ച നിബോധത. 28

ലോകത്തിൽ കാണുന്നതനുസരിച്ചു വേറെയും ഊരുകർമ്മങ്ങളുടെ ഉപയോഗം സ്വീകരിക്കാവുന്നതാണ്.

ഊരുകർമ്മങ്ങളുടെ സ്വഭാവം പറഞ്ഞുകഴിഞ്ഞു, കണങ്കാലുകളുടെ കർമ്മവും ഗ്രഹിക്കുക.

## ജംഘാകർമ്മങ്ങൾ

ആവർത്തിതം നതം ക്ഷിപ്ത–
മുദ്വാഹിതമഥാപി വാ
പരിവൃത്തം തഥാ ചൈവ
ജംഘാകർമ്മാണി പഞ്ചധാ. 29

ആവർത്തിതം, നതം, ക്ഷിപ്തം, ഉദ്വാഹിതം, പരിവർത്തിതം-ഇങ്ങനെ ജംഘകളുടെ-കണങ്കാലുകളുടെ-കർമ്മങ്ങൾ അഞ്ചുവിധമാണ്.

1. ആവർത്തിതം—

വാമോ ദക്ഷിണപാർശ്വേന
ദക്ഷിണശ്ചാപി വാമതഃ
പാദോ യത്ര വ്രജേദ്വിപ്രാ–
സ്തദാവർത്തിതമുച്യതേ. 30

ഇടത്തുകാൽ വലത്തുകാലോടുരുമ്മിയും വലത്തുകാൽ ഇടത്തുകാലോടുരുമ്മിയും എടുത്തുവെക്കുന്നതു ജംഘകളുടെ ആവർത്തിതമാണ്.

2. നതം— ജാനുനഃ കുഞ്ചനാച്ചൈവ
നതം ജ്ഞേയം പ്രയോക്തൃഭിഃ
3. ക്ഷിപ്തം— വിക്ഷേപാച്ചാപി ജംഘായാഃ
ക്ഷിപ്തമിത്യഭിധീയതേ. 31

കാൽമുട്ടു മടക്കുന്നത് ജംഘയുടെ നതവും കണങ്കാൽ വീശുന്നത് ക്ഷിപ്തവുമാണ്.

4. ഉദ്വാഹിതം— ഉദ്വാഹിതം ച വിജ്ഞേയ–
മൂർദ്ധ്വമുദ്വാഹനാദപി
5. പരിവൃത്തം— പ്രതീപനയനം യത്തു
പരിവൃത്തം തദുച്യതേ.

കണങ്കാൽ മേൽപോട്ടു പൊക്കുന്നത് ഉദ്വാഹിതം, എതിരായി ഇടത്തോട്ടും വലത്തോട്ടും അകറ്റുന്നതു പരിവൃത്തവുമാണ്.

ആവർത്തിതം പ്രയോക്തവ്യം
വിദൂഷകപരിക്രമേ
നതം ചാപി ഹി കർത്തവ്യം
സ്ഥാനാസനഗതാദിഷു. 33

വിദൂഷകൻെറ നടത്തത്തിന് ആവർത്തിതം പ്രയോഗിക്കാം. നിൽക്കുക ഇരിക്കുക നടക്കുക മുതലായവയ്ക്ക് നതവും പ്രയോഗിക്കാം.

ക്ഷിപ്തം വ്യായാമയോഗേഷു
താണ്ഡവേ ച പ്രയുജ്യതേ
തഥാ ചോദ്വാഹിതം കാര്യ–
മാവിദ്ധഗമനാദിഷു. 34

വ്യായാമങ്ങളിലും നൃത്തത്തിലും ക്ഷിപ്തവും ചാടിനടക്കുമ്പോൾ ഉദ്വാഹിതവും ഉപയോഗിക്കാം.

താണ്ഡവാദൌ പ്രയോക്തവ്യം
പരിവൃത്തം പ്രയോക്തൃഭിഃ
ഇത്യേവം ജംഘയോഃ കർമ്മ
പാദയോസ്തു നിബോധത. 35

നൃത്തത്തിലും മറ്റും തന്നെയാണ് പരിവൃത്തത്തിൻേറയും ഉപയോഗം. ഇപ്രകാരമെല്ലാമാണ് ജംഘകളുടെ കർമ്മം. പാദങ്ങളുടെ കർമ്മവും ഗ്രഹിക്കുക.

## പാദകർമ്മങ്ങൾ

ഉദ്ഘട്ടിതഃ സമശ്ചൈവ
തഥാഗ്രതലസഞ്ചരഃ
അഞ്ചിതഃ കുഞ്ചിതശ്ചൈവ
പാദഃ പഞ്ചവിധഃ സ്മൃതഃ. 36

ഉദ്ഘട്ടിതം, സമം, അഗ്രതലസഞ്ചരം, അഞ്ചിതം, കുഞ്ചിതം ഇങ്ങനെ പാദം അഞ്ചുവിധമാണ്.

1. ഉദ്ഘട്ടിതം— സ്ഥിത്വാ പാദതലാഗ്രേണ
പാർഷ്ണിർഭൂമൌ നിപാത്യതേ
യസ്യ പാദസ്യ കരണേ
ഭവേദുദ്ഘട്ടിതസ്തു സഃ. 37

കാലിൻെറ പടം ഊന്നിനിന്നു മടമ്പു നിലത്തു പതിപ്പിക്കുന്നതിന് ഉദ്ഘട്ടിതമെന്നു പേർ.

അയമുദ്ഘട്ടിതകരണേ–
ഷ്വനുകരണാർത്ഥം പ്രയോഗമാസാദ്യ
ദ്രുതമദ്ധ്യമപ്രചാരഃ
സകൃദസകൃദ്വാ പ്രയോക്തവ്യഃ. 38

ഉദ്ഘട്ടിതകരണങ്ങളിലും അനുകരണപ്രയോഗങ്ങളിലും വേഗത്തിലും മദ്ധ്യകാലത്തിലുമായി ഒരു പ്രാവശ്യമോ പലപ്രാവശ്യമോ പാദംകൊണ്ട് ഉദ്ഘട്ടിതം പ്രയോഗിക്കാം.

2. സമം– സ്വഭാവരചിതോ ഭൂമൌ
സമസ്ഥാനശ്ചയോ ഭവേത്
സമപാദഃ സ വിജ്ഞേയഃ
സ്വഭാവാഭിനയാശ്രയഃ 39

സാധാരണനിലയിൽ കാലടി ഭൂമിയിൽ പതിച്ചുവെച്ചാൽ സമമെന്ന പാദകർമ്മമായി സ്വാഭാവികമായ നിൽപ് അഭിനയിക്കാൻ ഇതുപയോഗിക്കുന്നു.

സ്ഥിരഃ സ്വഭാവാഭിനയേ
നാനാകരണസംശ്രയേ
ചലിതശ്ച പുനഃ കാര്യോ
വിധിജ്ഞൈഃ പാദരേചിതേ. 40

സ്വഭാവാഭിനയത്തിൽ സമപാദം ഉറപ്പിച്ചു വെച്ചും പലവക കരണങ്ങളിൽ പാദരേചിതം ചെയ്യേണ്ടിവരുമ്പോൾ സമപാദം നീക്കിയും പ്രയോഗിക്കണം.

3. അഗ്രതലസഞ്ചരം–

ഉത്ക്ഷിപ്താ തു ഭവേത് പാർഷ്ണിഃ
പ്രസൃതോംഗുഷ്ഠകസ്തഥാ
അംഗുല്യശ്ചാഞ്ചിതാഃ സർവ്വാഃ
പാദേഗ്രതലസഞ്ചരേ. 41

മടമ്പുയരുക, പെരുവിരൽ നീളുക, മറ്റു വിരലുകളെല്ലാം വളയുക ഇങ്ങനെയുള്ള പാദത്തിന് അഗ്രതലസഞ്ചരം എന്നു പേർ.

തോദനനികുട്ടനേ സ്ഥിത
നിശുംഭനേ ഭൂമിതാഡനഭ്രമണേ
വിക്ഷേപവിവിധരേചക–
പാർഷ്ണിക്ഷതഗമനമേതേന. 42

തള്ളുക, തട്ടുക, നിൽക്കുക, മെതിക്കുക, ചവിട്ടുക, തിരിയുക, നീക്കുക, പലവിധം രേചകം ചെയ്യുക, മടമ്പിന്നു പരിക്കേറ്റവൻെറ ഗമനം ഇതെല്ലാം ഈ അഗ്രതലസഞ്ചരംകൊണ്ടാണ് ചെയ്യേണ്ടത്.

4. അഞ്ചിതം– പാർഷ്ണിര്യസ്യ സ്ഥിതാ ഭൂമാ–
വൂർദ്ധ്വമഗ്രതലം തഥാ
അംഗുല്യശ്ചാഞ്ചിതാഃ സർവ്വാഃ
സ പാദോഞ്ചിത ഉച്യതേ. 43

കാൽമടമ്പു ഭൂമിയിൽ വെയ്ക്കുക, പടം പൊക്കുക, വിരലുകൾ വളയ്ക്കുക– ഇങ്ങനെയുള്ള പാദം അഞ്ചിതമെന്നു പറയപ്പെടുന്നു.

പാദാഗ്രക്ഷതസഞ്ചാരേ
വർത്തിതോദ്വർത്തിതേ തഥാ
ഏഷ പാദാഹതേ കാര്യോ
നാനാഭ്രമരകേഷു ച. 44

മുൻകാൽ മുറിഞ്ഞവരുടെ നടത്തത്തിനും ചവിട്ടി നീക്കുന്നതിനും പലവക ചാരികൾക്കും ഈ അഞ്ചിതപാദം ഉപയോഗിക്കപ്പെടുന്നു.

5. കുഞ്ചിതം— ഉത്ക്ഷിപ്താ യസ്യ പാർഷ്ണിഃ സ്യാ—
ദംഗുല്യഃ കുഞ്ചിതാസ്തഥാ
തഥാ കുഞ്ചിതമദ്ധ്യശ്ച
സ പാദഃ കുഞ്ചിതഃ സ്മൃതഃ 45

മടമ്പു പൊക്കി മുൻകാലൂന്നി നടു കുനിച്ചുകൊണ്ടുള്ള പാദം കുഞ്ചിതം.

ഉപാന്തഗമനേ ചൈവ
വർത്തിതോദ്വർത്തിതേ തഥാ
അതിക്രാന്തക്രമേ ചൈവ
പാദമേതം പ്രയോജയേത്. 46

വക്കിലൂടെ നടക്കുക, ചവിട്ടി നീക്കുക, കവച്ചു ചാടുക ഇതിനെല്ലാം കുഞ്ചിതപാദം ഉപയോഗിക്കണം.

[മുൻകാണിച്ച അഞ്ചുവിധം പാദകർമ്മങ്ങൾക്കു പുറമേ സൂചീപാദം എന്ന് ആറാമതൊന്നുകൂടിയുണ്ടെന്നു കാണിക്കുന്നു.]

ഉത്ക്ഷിപ്താ തു ഭവേത് പാർഷ്ണി—
രംഗുഷ്ഠാഗ്രേണ സംസ്ഥിതിഃ
വാമശ്ചൈവ സ്വഭാവസ്ഥഃ
സൂചീപാദഃ പ്രകീർത്തിതഃ
നൃത്തേ നൂപുരകരണേ
പ്രയോഗസ്തസ്യ കീർത്തിതഃ. 47

[വലത്തേക്കാലിൻെറ മടമ്പു പൊക്കി പെരുവിരൽ ഊന്നി നിൽക്കുക, ഇടത്തേക്കാൽ സ്വാഭാവികമായിത്തന്നെ വെക്കുക- ഇതിനു സൂചീപാദം എന്നു പേർ. നൃത്തത്തിനും ചിലമ്പണിയുന്നതിനും സൂചീപാദം ഉപയോഗിക്കപ്പെടുന്നു.]

പാദജംഘോരുകരണം
സമം കാര്യം പ്രയോക്തൃഭിഃ
പാദസ്യ കരണേ സർവ്വം
ജംഘോരുകൃതമിഷ്യതേ. 48

കാൽ, കണങ്കാൽ, തുട ഈ അംഗങ്ങൾ ഒപ്പം വേണം പ്രയോഗിക്കാൻ. പാദം കൊണ്ട് എന്തു ചെയ്യണമെങ്കിലും ജംഘയും ഊരുവും ഒപ്പം പ്രവർത്തിക്കണം.

യഥാ പാദഃ പ്രവർത്തേത
തഥൈവോരുഃ പ്രവർത്തതേ
തയോഃ സമാനകരണാത്
പാദചാരീം പ്രയോജയേത്. 49

പാദം പ്രവർത്തിക്കുന്നതോടൊപ്പം ഊരുവും പ്രവർത്തിക്കണം. അതു രണ്ടും ഒപ്പം പ്രവർത്തിപ്പിച്ചുകൊണ്ടാണു പാദചാരികളെല്ലാം പ്രയോഗിക്കേണ്ടത്. [ചാരികളുടെ സ്വഭാവം അടുത്ത അദ്ധ്യായത്തിൽ വിവരിക്കും.]

ഇത്യേതദംഗജം പ്രോക്തം
ലക്ഷണം കർമ്മ ചൈവ ഹി
അതഃ പരം പ്രവക്ഷ്യാമി
ചാരീവ്യായാമ ലക്ഷണം. 50

ഇങ്ങനെയിതാ അംഗകർമ്മങ്ങളുടെ ലക്ഷണങ്ങളും അവയുടെ ഉപയോഗങ്ങളും പറഞ്ഞുകഴിഞ്ഞു. ഇനി ചാരികൾ ചേർന്നുണ്ടാവുന്ന വ്യായാമത്തിൻെറ ലക്ഷണം പറയാം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
ശാരീരാഭിനയമെന്ന
പത്താമദ്ധ്യായം.

# അദ്ധ്യായം 11

# ചാരീവിധാനം

ഏവം പാദസ്യ ജംഘായാ
ഊരോഃ കട്യാസ്തഥൈവ ച
സമാനകരണാച്ചേഷ്ടാ
ചാരീതി പരികീർത്തിതാ. 1

ഇങ്ങനെ കർമ്മഭേദങ്ങളോടുകൂടിയ കാലടി, കണങ്കാൽ, തുട, അരക്കെട്ട് എന്നീ അംഗങ്ങളെ ഒപ്പം പ്രവർത്തിപ്പിക്കുന്നതിനു ചാരിയെന്നാണു പേർ.

വിധാനോപഗതാശ്ചാര്യോ
വ്യായച്ഛന്തേ പരസ്പരം
യസ്മാദംഗസമായുക്താ–
സ്തസ്മാദ്വ്യായാമ ഉച്യതേ. 2

വിധിപ്രകാരം അംഗങ്ങൾ തമ്മിൽ ചേർന്നിണങ്ങിയ ചാരികൾ അന്യോന്യം യോജിച്ചു പ്രയോഗിക്കപ്പെട്ടാൽ അതിനു വ്യായാമമെന്നു പേർ. അംഗകർമ്മങ്ങൾ ചേർന്നു ചാരിയും ചാരികൾ ചേർന്നു വ്യായാമവും ഉണ്ടാവുന്നു എന്നർത്ഥം.

ഏകപാദപ്രചാരോ യഃ
സാ ചാരീത്യഭിസംജ്ഞിതാ
ദ്വിപാദക്രമണം യത്തു
കരണം നാമ തദ് ഭവേത്. 3

ഒരു കാൽ മാത്രമായി നീക്കുന്നതിനെയാണു ചാരിയെന്നു പറയുന്നത്. രണ്ടു കാൽ കൊണ്ടുള്ള ചുവടുവെപ്പിന് കരണമെന്നു പേർ.

കരണാനാം സമായോഗഃ
ഖണ്ഡ ഇത്യഭിധീയതേ
ഖണ്ഡൈസ്ത്രിഭിശ്ചതുർഭിർവാ
സംയുക്തൈർമണ്ഡലം ഭവേത്. 4

കരണങ്ങൾ ചേർന്നു ഖണ്ഡമുണ്ടാകുന്നു. മൂന്നോ നാലോ ഖണ്ഡം ചേർന്നു മണ്ഡലവും ഉളവാകുന്നു.

ചാരീഭിഃ പ്രസൃതം നൃത്തം
ചാരീഭിശ്ചേഷ്ടിതം തഥാ
ചാരീഭിഃ ശസ്ത്രമോക്ഷശ്ച
ചാര്യോ യുദ്ധേ ച കീർത്തിതാഃ. 5

നൃത്തത്തിനും ചാരികൾ വേണം, ഗതിഭേദങ്ങൾക്കും ചാരികൾ വേണം. ആയുധം പ്രയോഗിക്കാനും ചാരികൾ ആവശ്യമാണ്. യുദ്ധത്തിനും ചാരികൾ അത്യന്താപേക്ഷിതങ്ങൾ തന്നെ.

യദേതത് പ്രസ്തുതം നാട്യം
തച്ചാരീഷ്വേവ സംസ്ഥിതം.

ന ഹി ചാര്യാ വിനാ കിഞ്ചി–
ന്നാട്യേംഗം സംപ്രവർത്തതേ. 6

നാട്യവും ചാരികളെ അവലംബിച്ചാണു നിലകൊള്ളുന്നത്. ചാരികൂടാതെ നാട്യത്തിൽ ഒരു കാര്യവും നടക്കുകയില്ല.

തസ്മാച്ചാരീവിധാനസ്യ
സംപ്രവക്ഷ്യാമി ലക്ഷണം
യാ യസ്മിംസ്തു യഥാ യോജ്യാ
നൃത്തേ യുദ്ധേ ഗതൌ തഥാ. 7

അതിനാൽ നൃത്തത്തിലും യുദ്ധത്തിലും ഗതിയിലും ഉപയോഗിക്കേണ്ടുന്ന വിധത്തിൽ ചാരികളുടെ സ്വരൂപം ഞാൻ വിവരിച്ചു തരാം.

## ഭൂമിചാരികൾ

സമപാദാ സ്ഥിതാവർത്താ
ശകടാസ്യാ തഥൈവ ച
അധ്യർദ്ധികാ പാഷഗതിർ–
വിച്യവാ ച തഥാപരാ
ഏഡകാക്രീഡിതാ ബദ്ധാ
ഹ്യൂരൂദ്വൃത്താ തഥാഡ്ഡിതാ
ഉത്സ്പന്ദിതാഥ ജനിതാ
സ്യന്ദിതാ ചാപസ്യന്ദിതാ
സമോത്സാരിതമത്തല്ലീ
മത്തല്ലീ ചേതി ഷോഡശ
ഏതാ ഭൌമ്യഃ സ്മൃതാശ്ചാര്യഃ
ശൃണുതാകാശികീഃ പുനഃ.

1. സമപാദ. 2. സ്ഥിതാവർത്ത. 3. ശകടാസ്യ. 4. അദ്ധ്യർദ്ധിക. 5. ചാഷഗതി. 6. വിച്യവ. 7. ഏഡകാക്രീഡിത. 8. ബദ്ധ. 9. ഊരൂദ്വൃത്ത. 10. അഡ്ഡിത. 11. ഉൽസ്പന്ദിത. 12. ജനിത. 13. സ്യന്ദിത. 14. അപസ്യന്ദിത. 15. സമോത്സാരിതമത്തല്ലി. 16. മത്തല്ലി- ഇങ്ങനെ പതിനാറെണ്ണമാണു ഭൂമിയിലെ ചാരികൾ. ആകാശചാരികളും കേട്ടുകൊള്ളുക.

## ആകാശചാരികൾ

അതിക്രാന്താ ഹ്യപക്രാന്താ
പാർശ്വക്രാന്താ തഥൈവ ച
ഊർദ്ധ്വജാനുശ്ച സൂചീ ച
തഥാ നൂപുരപാദികാ
ദോളാപാദാ തഥാക്ഷിപ്താ–
പ്യാവിദ്ധോദ്വൃത്തസംജ്ഞിതേ
വിദ്യുദ്ഭ്രാന്താപ്യലാതാ ച
ഭുജംഗത്രാസിതാ തഥാ

മൃഗപ്ലുതാ ച ദണ്ഡാ ച
ഭ്രമരീ ചേതി ഷോഡശ
ആകാശിക്യഃ സ്മൃതാ ഹ്യേതാ
ലക്ഷണം ച നിബോധത. 9

1. അതിക്രാന്ത. 2. അപക്രാന്ത. 3. പാർശ്വക്രാന്ത. 4. ഊർദ്ധ്വജാനു. 5. സൂചി. 6. നൂപുരപാദിക. 7. ദോളാപാദ. 8. ആക്ഷിപ്ത. 9. ആവിദ്ധ. 10. ഉദ്വൃത്ത. 11. വിദ്യുൽഭ്രാന്ത. 12. അലാത. 13. ഭുജംഗത്രാസിത. 14. മൃഗപ്ലുത. 15. ദണ്ഡ. 16. ഭ്രമരി - ഇങ്ങനെ ഈ ആകാശചാരികളും പതിനാറാണ്. ലക്ഷണവും ധരിച്ചുകൊള്ളുക.

## ഭൂമിചാരികൾ

1. സമപാദ— പദൈർനിരന്തരകൃതൈ—
സ്തഥാ സമനഖൈരപി
സമപാദാ തു സാ ചാരീ
വിജ്ഞേയാ സ്ഥാനസംശ്രയാ. 10

നഖങ്ങളൊപ്പിച്ചു രണ്ടു കാലും ചേർത്തുവെച്ചുകൊണ്ടുള്ള ചാരി സമപാദ. സ്ഥാനം മാറി നില്ക്കുന്നതിനിതുപയോഗിക്കുന്നു.

2. സ്ഥിതാവർത്ത—ഭൂമിഘൃഷ്ടേന പാദേന
കൃത്വാഭ്യന്തരമണ്ഡലം
പുനരുത്സാരയേദന്യം
സ്ഥിതാവർത്താ തു സാ സ്മൃതാ. 11

മുൻകാൽ നിലത്തുരസിക്കൊണ്ട് ഉള്ളിൽ ഒരു മണ്ഡലം ചെയ്തതിനുശേഷം മറ്റേക്കാൽകൊണ്ടും അതുപോലെ ചെയ്യുന്ന ചാരി സ്ഥിതാവർത്ത.

3. ശകടാസ്യ— നിഷണ്ണാംഗസ്തു ചരണം
പ്രസാര്യ തലസഞ്ചരം
ഉദ്വാഹിതമുരഃ കൃത്വാ
ശകടാസ്യാം പ്രയോജയേത്. 12

ഒരു കാലിലമർന്നിരുന്നു മറ്റേക്കാൽ മുൻകാൽ നിലത്തു പതിയുമാറു നീട്ടി മാറിടം നിവർത്തിക്കൊണ്ടു ശകടാസ്യ ചെയ്യണം.

4. അധ്യർദ്ധിക— സവ്യസ്യ പൃഷ്ഠതോ വാമ—
ശ്ചരണസ്തു യദാ ഭവേത്
തസ്യാപസർപ്പണം ചൈവ
ജ്ഞേയാ സാധ്യർദ്ധികാ ബുധൈഃ. 13

വലത്തേക്കാലിനു പിന്നിൽ ഇടത്തുകാൽവെച്ച് അതു പിന്നാക്കം നീക്കുന്നത് അധ്യർദ്ധിക എന്ന ചാരി.

5. ചാഷഗതി— പാദഃ പ്രസാരിതഃ സവ്യഃ
പുനശ്ചൈവാപസർപ്പിതഃ
വാമഃ സവ്യാപസർപ്പീ ച
ചാഷഗത്യാം വിധീയതേ. 14

വലത്തുകാൽ മുമ്പോട്ടു നീട്ടി അകറ്റിച്ചവിട്ടുക. ഇടത്തുകാലും വലത്തുകാലിൽനിന്നു അകറ്റിച്ചവിട്ടുക. ചാഷഗതി എന്ന ചാരിക്ക് ഇതാണു വിധി.

6. വിച്യവ— വിച്യവാത് സമപാദായാ
വിച്യവാം സമ്പ്രയോജയേത്
നികുട്ടയംസ്തലാഗ്രേണ
പാദസ്യ ധരണീതലം. 15

കാലുകൾ ചേർത്തുവെച്ചു സമപാദചാരിയിൽനിന്നു മുൻകാലുകൾകൊണ്ടു നിലത്തു കൊട്ടുക. ഇങ്ങനെയാണു വിച്യവയുടെ പ്രയോഗം.

7. ഏഡകാക്രീഡിത—
തലസഞ്ചരപാദാഭ്യാ—
മുൽപ്ലുത്യപതനം തു യത്
പര്യായശശ്ച ക്രിയതേ
സൈഡകാക്രീഡിതാ സ്മൃതാ. 16

കാലുകളുടെ പടമൂന്നി വീണ്ടും വീണ്ടും ചാടുക. ഈ ചാരിക്ക് ഏഡകാക്രീഡിതയെന്നു പേർ. ആടിൻെറ തുള്ളിച്ചാട്ടംപോലുള്ളത് എന്നു ശബ്ദാർത്ഥം. ഏഡകം = ആട്.

8. ബദ്ധ— അന്യോന്യജംഘാസംവേധാത്
കൃത്വാ തു സ്വസ്തികം തതഃ
ഊരുഭ്യാം വലനം യത് സ്യാത്
സാ ബദ്ധാ ചാര്യുദാഹൃതാ. 17

കണങ്കാലുകൾ തമ്മിൽ പിണച്ചു സ്വസ്തികം ബന്ധിച്ചു തുടകളെക്കൊണ്ടു തിരിയുന്നതു ബദ്ധ എന്ന ചാരി.

9. ഊരുദ്വൃത്ത— തലസഞ്ചരപാദസ്യ
പാർഷ്ണിർബാഹ്യോന്മുഖീ യദാ
ജംഘാഞ്ചിതാ തഥോദ്വൃത്താ
ഊരൂദ്വൃത്തേതി സാ സ്മൃതാ. 18

കാലിൻെറ പടമൂന്നി അഗ്രതലസഞ്ചരപദത്തിൽനിന്നു മടമ്പു പുറത്തേയ്ക്കു തിരിച്ചു കണങ്കാൽ ചരിച്ചുയർത്തി നില്ക്കുന്നത് ഊരുദ്വൃത്തയെന്ന ചാരി.

10. അഡ്ഡിത— അഗ്രതഃ പൃഷ്ഠതോ വാപി
പാദോഗ്രതലസഞ്ചരഃ
ദ്വിതീയപാദനിർഘൃഷ്ടോ
യസ്യാം സ്യാദഡ്ഡിതാ തു സാ. 19

ഒരു മുൻകാലൂന്നി മുന്നിലേയ്ക്കും പിന്നിലേയ്ക്കും മറ്റേക്കാലിനോടുരുമ്മി നീക്കിക്കൊണ്ടിരിക്കുന്നത് അഡ്ഡിത എന്ന ചാരിയാണ്.

11. ഉത്സ്പന്ദിത—ശനൈഃ പാദോ നിവർത്തേത
ബാഹ്യേനാഭ്യന്തരേണ ച
യദ്രേചകാനുസാരേണ
സാ ചാര്യുത്സ്പന്ദിതാ സ്മൃതാ. 20

അകത്തൂടെയും പുറത്തൂടെയും പാദരേചകമനുസരിച്ചു കാൽ പിൻമാറ്റുന്ന ചാരിക്ക് ഉത്സ്പന്ദിത എന്നു പേർ.

12. ജനിത— മുഷ്ടിഹസ്തശ്ച വക്ഷസ്ഥഃ
കരോന്യശ്ച പ്രവർത്തിതഃ
തലസഞ്ചരപാദശ്ച
ജനിതാ ചാര്യുദാഹൃതാ. 21

ഒരു കൈകൊണ്ടു മാറിടത്തിൽ മുഷ്ടിപിടിച്ചു മറ്റേക്കയ്യും മുഷ്ടിയിൽ തള്ളിപ്പിടിച്ച് ഒരു കാലിൻെറ പടം നിലത്തൂന്നിക്കൊണ്ടുള്ള ചാരിക്ക് ജനിത എന്നു പേർ.

13. സ്യന്ദിത— പഞ്ചതാലാന്തരം പാദം
പ്രസാര്യ സ്യന്ദിതാം ന്യസേത്

14. അപസ്യന്ദിത— ദ്വിതീയേന തു പാദേന
തഥാപസ്യന്ദിതാമപി. 22

അഞ്ചു ചാൺ അകലെ ഒരു കാൽ നീക്കിവെക്കുന്ന ചാരി സ്യന്ദിത, മറ്റേക്കാലുകൊണ്ടും അതുപോലെതന്നെ ചെയ്യുന്നത് അപസ്യന്ദിത.

15. സമോത്സാരിതമത്തല്ലി—
തലസഞ്ചരപാദാഭ്യാം
ഘൂർണ്ണമാനോപസർപ്പണൈഃ
സമോത്സാരിതമത്തല്ലീ
വ്യായാമേ സമുദാഹൃതാ 23

മുൻകാലുകൾകൊണ്ടു ചുഴന്നു ചുഴന്നു സഞ്ചരിക്കുന്ന ചാരി സമോൽസാരിതമത്തല്ലി. വ്യായാമത്തിലാണിതിൻെറ ഉപയോഗം.

16. മത്തല്ലി— ഉഭാഭ്യാമപി പാദാഭ്യാം
ഘൂർണ്ണമാനോപസർപ്പണൈഃ
ഉദ്വേഷ്ടിതാപവിദ്ധൈശ്ച
ഹസ്തൈർമത്തല്ല്യുദാഹൃതാ. 24

രണ്ടുകാലുകളും ചുഴറ്റിച്ചുഴറ്റി കെട്ടിപ്പിടിച്ചും ഉന്തിത്തള്ളിയുമുള്ള കൈകളുമായി ചെയ്യുന്ന ചാരിക്ക് മത്തല്ലി എന്നു പേർ.

ഏതാ ഭൌമ്യഃ സ്മൃതാശ്ചാര്യോ
നിയുദ്ധകരണാശ്രയാഃ
ആകാശികീനാം ചാരീണാം
സമ്പ്രവക്ഷ്യാമി ലക്ഷണം. 25

നിലത്തു നിന്നു ചെയ്യേണ്ടുന്ന ഈ ചാരികൾ ബാഹുയുദ്ധത്തിനും കരണങ്ങൾക്കും വേണ്ടവയാണ്. ഇനി ആകാശചാരികളുടെ ലക്ഷണം പറയാം.

## ആകാശചാരികൾ

1. അതിക്രാന്ത— കുഞ്ചിതം പാദമുത്ക്ഷിപ്യ
പുരതഃ സമ്പ്രസാരയേത്

ഉത്ക്ഷിപ്യ പാതയേച്ചൈന–
മതിക്രാന്താ തു സാ സ്മൃതാ. 26

കാൽ മടക്കിപ്പൊക്കി നീട്ടുക ഉയർത്തിത്താഴ്ത്തിച്ചവിട്ടുക. ഈചാരിക്ക് അതിക്രാന്തയെന്നു പേർ.

2. അപക്രാന്ത– ഊരുഭ്യാം വലനം കൃത്വാ
കുഞ്ചിതം പാദമുദ്ധരേത്
പാർശ്വേ വിനിക്ഷിപേച്ചൈന–
മപക്രാന്താ തു സാ സ്മൃതാ. 27

തുടകൾ ചെരിച്ചു കാൽ മടക്കിപ്പൊക്കുക, പാർശ്വഭാഗത്തിൽ വെയ്ക്കുക– എന്നാൽ അപക്രാന്തയെന്ന ചാരിയായി.

3. പാർശ്വക്രാന്ത–കുഞ്ചിതം പാദമുത്ക്ഷിപ്യ
ജാനു സ്തനസമം ന്യസേത്
ഉദ്ഘട്ടിതേന പാദേന
പാർശ്വക്രാന്താ വിധീയതേ. 28

മുട്ട് മുലയ്ക്കൊപ്പം വരുന്ന വിധത്തിൽ കാൽ മടക്കിപ്പൊക്കി മേലോട്ടു തട്ടി നിലത്തു മടമ്പൂന്നിവയ്ക്കുക ഇതിനു പാർശ്വക്രാന്തയെന്നു പേർ.

4. ഊർദ്ധ്വജാനു–കുഞ്ചിതം പാദമുത്ക്ഷിപ്യ
ജാനു സ്തനസമം ന്യസേത്
ദ്വിതീയം ച ക്രമാത് സ്തബ്ധ–
മൂർദ്ധ്വജാനുരസൌ സ്മൃതാ. 29

മുട്ട് മുലയ്ക്കൊപ്പം വരുമാറ് ഒരു കാൽ മടക്കിപ്പൊക്കി സ്തംഭിപ്പിച്ചു നിറുത്തുക. പിന്നെ മറ്റേക്കാലും അതുപോലെത്തന്നെ. ഈ ചാരിയാണ് ഊർദ്ധ്വജാനു.

5. സൂചി– കുഞ്ചിതം പാദമുത്ക്ഷിപ്യ
ജാനൂർദ്ധ്വം സംപ്രസാരയേത്
പാതയേച്ചാഗ്രയോഗേന
സാ സൂചീ പരികീർത്തിതാ. 30

ഒരു കാൽ മടക്കിപ്പൊക്കി മുട്ടിനു മേലെ നീട്ടുക, മുന്നിലേക്കാഞ്ഞു ചവിട്ടുക, സൂചികയെന്ന ചാരിയാണിത്.

6. നൂപുരപാദിക–പൃഷ്ഠതോ ഹ്യഞ്ചിതം കൃത്വാ
പാദമഗ്രതലേന തു
ദ്രുതം നിപാതയേദ് ഭൂമൌ
ചാരീ നൂപുരപാദികാ. 31

മടമ്പൂന്നി പടംപൊക്കി നിലത്തു തട്ടുക, ഈ ചാരിക്കു നൂപുരപാദിക എന്നു പേർ.

7. ദോളാപാദ– കുഞ്ചിതം പാദമുത്ക്ഷിപ്യ
പാർശ്വാത് പാർശ്വം തു ദോളയേത്
പാതയേദഞ്ചിതം ചൈവ
ദോളപാദാ തു സാ സ്മൃതാ. 32

കാൽ മടക്കിപ്പൊക്കി ഒരു വശത്തുനിന്നു മറ്റേ വശത്തേക്ക് ആട്ടുക, പിന്നെ മടമ്പൂന്നിച്ചവിട്ടുക. ഈ ചാരി ദോളാപാദ.

8. ആക്ഷിപ്ത— കുഞ്ചിതം പാദമുത്ക്ഷിപ്യ
ചാക്ഷിപ്യ ത്വഞ്ചിതം ന്യസേത്
ജംഘാസ്വസ്തികസംയുക്ത—
മാക്ഷിപ്താ നാമ സാ സ്മൃതാ. 33

കാൽ മടക്കിപ്പൊക്കി വളച്ചു കണങ്കാൽ പിണഞ്ഞുവരുംവിധത്തിൽ മടമ്പൂന്നി പടംപൊക്കിച്ചവിട്ടുക, ഈ ചാരിക്ക് ആക്ഷിപ്തയെന്നു പേർ.

9. ആവിദ്ധ— സ്വസ്തികസ്യാഗ്രതഃ പാദഃ
കുഞ്ചിതശ്ച പ്രസാരിതഃ
നിപതേദഞ്ചിതാവിദ്ധ—
മാവിദ്ധാ നാമ സാ സ്മൃതാ. 34

കാൽ പിണച്ചു സ്വസ്തികമാക്കി മുന്നിലെക്കാൽ മടക്കി നീട്ടി മടമ്പൂന്നി ചെരിച്ചു വെക്കുക, ഈ ചാരിയ്ക്ക് ആവിദ്ധയെന്നു പേർ.

10. ഉദ്വൃത്ത— പാദമാവിദ്ധമാവേഷ്ട്യ
സമുത്പ്ലുത്യ നിപാതയേത്
പരിവൃത്യ ദ്വിതീയം ച
സോദ്വൃത്താ ചാര്യുദാഹൃതാ. 35

കാൽ ചെരിച്ചു പൊക്കിക്കെട്ടിപ്പിടിച്ചു ചാടിച്ചവിട്ടുക, പിൻതിരിഞ്ഞ് മറ്റേക്കാൽ കൊണ്ടും അങ്ങനെ ചെയ്യുക. ഇത് ഉദ്വൃത്തയെന്ന ചാരി.

11. വിദ്യുത്ഭ്രാന്ത— പൃഷ്ഠതോ വലിതം പാദം
ശിരോഘ്യൃഷ്ടം പ്രസാരയേത്
സർവ്വതോ മണ്ഡലാവിദ്ധം
വിദ്യുദ്ഭ്രാന്താ തു സാ സ്മൃതാ. 36

കാൽ പിന്നോക്കം വളച്ചു തലയിൽ തൊടുമാറു നീട്ടി വട്ടം തിരിയുക. ഈ ചാരി വിദ്യുത്ഭ്രാന്തയാണ്.

12. അലാത— പൃഷ്ഠപ്രസാരിതഃ പാദോ
വലിതോഭ്യന്തരീകൃതഃ
പാർഷ്ണിപ്രപതിതശ്ചൈവ
ഹ്യലാതാ സമ്പ്രകീർത്തിതാ. 37

കാൽ പിന്നാക്കം നീട്ടി വളച്ച് അകത്തൂടെ കൊണ്ടുവന്നു മടമ്പുകൊണ്ടു ചവിട്ടുക. ഈ ചാരി അലാത.

13. ഭൂജംഗത്രാസിത— കുഞ്ചിതം പാദമുത്ക്ഷിപ്യ
ത്ര്യശ്രമൂരും വിവർത്തയേത്
കടീജാനുവിവർത്താച്ച
ഭുജംഗത്രാസിതാ ഭവേത്. 38

കാൽ മടക്കിപ്പൊക്കി തുട മുക്കോണാവുംവിധം തിരിക്കുക. അരക്കെട്ടും കാൽ മുട്ടും തിരിക്കുക, ഇതു ഭുജംഗത്രാസിത എന്ന ചാരി.

14. ഹരിണപ്ലുത— അതിക്രാന്തക്രമം കൃത്വാ
ചോത്പ്ലുത്യ വിനിപാതയേത്

ജംഘാഞ്ചിതോപരി ക്ഷിപ്താ
സാ ജ്ഞേയാ ഹരിണപ്ലുതാ. 39

ഒരു കാൽകൊണ്ടു കവച്ചു ചാടുക. മറ്റേക്കാൽ പിന്നിലേക്കു മേലോട്ടു മടക്കിക്കുടയുക. ഇതു ഹരിണപ്ലുത.

15. ദണ്ഡപാദ— നൂപുരം ചരണം കൃത്വാ
പുരതഃ സംപ്രസാരയേത്
ക്ഷിപ്തമാവിദ്ധകരണം
ദണ്ഡപാദാ തു സാ സ്മൃതാ. 40

നൂപുരപാദികയ്ക്ക് പറഞ്ഞതുപോലെ മുൻകാൽകൊണ്ടു പിൻകാലിൽ ച്ചവിട്ടി മുന്നോട്ടു നീട്ടി മേൽപോട്ടെറിയുക, ഇതു ദണ്ഡപാദയെന്ന ചാരി.

16. ഭ്രമരി— അതിക്രാന്തക്രമം കൃത്വാ
ത്രികം തു പരിവർത്തയേത്
ദ്വിതീയപാദഭ്രമണാ—
ത്തലേന ഭ്രമരീ സ്മൃതാ. 41

ചാടിച്ചവിട്ടി രണ്ടാമത്തെക്കാൽത്തലം വട്ടം തിരിച്ചു പിൻപുറം വട്ടം തിരിക്കുക, ഇതു ഭ്രമരിയെന്ന ചാരി.

ആകാശിക്യഃ സ്മൃതാ ഹ്യേതാ
ലളിതാംഗക്രിയാത്മികാഃ
ധനുർവ്വജ്രാസിശസ്ത്രാണാം
പ്രയോക്തവ്യാ വിമോക്ഷണേ. 42

മനോഹരമായ അംഗക്രിയകളോടുകൂടിയ ഈ ആകാശചാരികൾ വില്ല്, വജ്രം, വാൾ തുടങ്ങിയ ആയുധങ്ങൾ പ്രയോഗിക്കാൻ വിനിയോഗിക്കപ്പെടുന്നു.

അഗ്രഗൌ പൃഷ്ഠഗൌ വാപി
ഹ്യനുഗൌ വാപി യോഗതഃ
പാദയോസ്തു ദ്വിജാ ഹസ്തൌ
കർത്തവ്യൌ നാട്യയോക്തൃഭിഃ. 43

ചാരീപ്രയോഗത്തിൽ നടന്മാർ കൈകളെ കാലുകൾക്കു മുമ്പോ പിമ്പോ ഒപ്പമോ ഔചിത്യംപോലെ വ്യാപരിപ്പിച്ചുകൊള്ളണം.

യതഃ പാദസ്തതോ ഹസ്തോ
യതോ ഹസ്തസ്തതസ്ത്രികം
പാദസ്യ നിർഗ്ഗമം കൃത്വാ
തഥോപാംഗാനി യോജയേത് 44

കാൽ പോകുന്ന വഴിക്കു കൈ പോകണം. കൈ പോകുന്ന വഴിക്ക് അരക്കെട്ടും. ഇതാണ് നിയമം. കാൽവെച്ച് അതിനനുസരിച്ച് കണ്ണ് പുരികം മുതലായ ഉപാംഗങ്ങളേയും പ്രയോഗിക്കുക.

പാദചാര്യാം യഥാ പാദോ
ധരണീമേവ ഗച്ഛതി
ഏവം ഹസ്തശ്ചരിത്വാ തു
കടീദേശം സമാശ്രയേത് 45

പാദചാരി കഴിഞ്ഞാൽ കാൽ നിലത്തു നിലകൊള്ളുന്നതുപോലെ കയ്യിൻെറ പ്രവൃത്തി കഴിഞ്ഞാൽ കയ്യ് അരക്കെട്ടിൽ വന്നു നിലയുറപ്പിക്കണം.

ഏതാശ്ചാര്യോ മയാ പ്രോക്താ
ലളിതാംഗക്രിയാത്മികാഃ
സ്ഥാനാന്യാസാം പ്രവക്ഷ്യാമി
സർവ്വശസ്ത്രവിമോക്ഷണേ. 46

അഴകേറിയ അംഗക്രിയകളാകുന്ന ചാരികളെല്ലാം ഇതാ ഞാൻ പറഞ്ഞു കഴിഞ്ഞു. ഇനി ഈ ചാരികൾക്ക് ആയുധങ്ങളയക്കുമ്പോൾ വേണ്ടുന്ന നിലകളേയും വിവരിക്കാം.

## സ്ഥാനങ്ങൾ

വൈഷ്ണവം സമപാദംച
വൈശാഖം മണ്ഡലം തഥാ
പ്രത്യാലീഢം തഥാലീഢം
സ്ഥാനാന്യേതാനി ഷൺനൃണാം. 47

വൈഷ്ണവം, സമപാദം, വൈശാഖം, മണ്ഡലം, പ്രത്യാലീഢം, ആലീഢം ഇങ്ങനെ പുരുഷന്മാർക്ക് ആറു നിലകളാണുള്ളത്.

1. വൈഷ്ണവം— ദ്വൌതാളാവർദ്ധതാളശ്ച
പാദയോരന്തരം ഭവേത്
തയോഃ സമസ്ഥിതസ്ത്വേക—
സ്ത്ര്യശ്രഃ പക്ഷസ്ഥിതോപരഃ
കിഞ്ചിദഞ്ചിതജംഘം ച
സൌഷ്ഠവാംഗപുരസ്കൃതം
വൈഷ്ണവസ്ഥാനമേതദ്ധി
വിഷ്ണുരത്രാധിദൈവതം. 48

കാലുകളുടെ അകലം രണ്ടര ചാൺ. ഒരു കാൽ നേരെ നില്ക്കണം. മറ്റേക്കാൽ മടക്കി മുക്കോണാക്കി ഒരു പാർശ്വത്തിലേക്കു തിരിച്ചുവെക്കുക. കണങ്കാൽ കുറഞ്ഞൊന്നു ചാഞ്ഞിരിക്കണം. അംഗങ്ങൾക്കു സൌഷ്ഠവം വേണം. ഈ നിലയ്ക്കു വൈഷ്ണവം എന്നു പേർ. വിഷ്ണുവാണ് ഈ നിലയുടെ അധിദേവത.

സ്ഥാനേനാനേന കർത്തവ്യഃ
സല്ലാപസ്തു സ്വഭാവജഃ
നാനാകാര്യാന്തരോപേതൈർ—
നൃഭിരുത്തമമദ്ധ്യമൈഃ. 49

ഈ നിലയിൽ നിന്നുകൊണ്ടാണു സ്വാഭാവികമായ സംഭാഷണം നടത്തേണ്ടത്. പല കാര്യങ്ങളുമുള്ള ഉത്തമന്മാരും മദ്ധ്യമന്മാരുമായ പുരുഷന്മാർക്കുള്ള നിലയാണിത്.

ചക്രസ്യ മോക്ഷണേ ചൈവ
ധാരണേ ധനുഷസ്തഥാ
ധൈര്യോദാത്താംഗലീലാസു
തഥാ ക്രോധേ പ്രയോജയേത്. 50

ചക്രം അയക്കൽ, വില്ലെടുക്കൽ, ധൈര്യം, ഉദാത്തമായ അംഗവിലാസം, ക്രോധം ഇവയിലെല്ലാം ഈ വൈഷ്ണവസ്ഥാനമാണ് പ്രയോഗിക്കേണ്ടത്.

ഇദമേവ വിപര്യസ്തം
പ്രണയക്രോധ ഇഷ്യതേ
ഉപാലംഭകൃതേ ചൈവ
പ്രണയോദ്വേഗയോസ്തഥാ
ശങ്കാസൂയോഗ്രതാചിന്താ–
മതിസ്മൃതിഷു ചൈവ ഹി
ദൈന്യേ ചപലതായാം ച
ഗർവ്വാഭീഷ്ടേഷു ശക്തിഷു
ശൃംഗാരാദ്ഭുതബീഭത്സ–
വീരപ്രാധാന്യയോജിതം. 51

പ്രണയകോപത്തിൽ ഇതുതന്നെ വിപരീതമായി കാണിക്കണം. രണ്ടു കാലുകളുടെയും നിലകൾ തമ്മിൽ ഇടയ്ക്കിടയ്ക്കു മാറണമെന്നർത്ഥം. അധിക്ഷേപവചനത്തിലും പ്രണയം, ഉദ്വേഗം, ശങ്ക, അസൂയ, ഉഗ്രത, ചിന്ത, മതി, സ്മൃതി, ദൈന്യം, ചപലത, ഗർവ്വം, ഇഷ്ടസിദ്ധി, ശക്തി എന്നീ ഭാവങ്ങളിലും ഈ വൈഷ്ണവസ്ഥാനംതന്നെയാണു സ്വീകരിക്കേണ്ടത്. ശൃംഗാരം, അത്ഭുതം, ബീഭത്സം, വീരം എന്നീ രസങ്ങളുടെ പ്രാധാന്യത്തിലാണ് ഇതിന്റെ ഉപയോഗം.

2. സമപാദം– സമപാദേ സമൌ പാദൌ
താളമാത്രാന്തരസ്ഥിതൌ
സ്വഭാവസൌഷ്ഠവോപേതൌ
ബ്രഹ്മാ ചാത്രാധിദൈവതം. 52

സമപാദമെന്ന നിലയിൽ രണ്ടു കാലും ഒരു ചാൺ അകലെ ശരിക്കു പതിച്ചു നിന്നാൽ മതി. സ്വാഭാവികമായ അവയവസൌഷ്ഠവവും വേണം. ബ്രഹ്മാവാണ് ഈ നിലയുടെ ദേവത.

അനേന കാര്യം സ്ഥാനേന
വിപ്രമംഗലധാരണം
രൂപണം പക്ഷിണാം ചൈവ
പരം കൌതുകമേവ ച
ഖസ്ഥാനാം സ്യന്ദനസ്ഥാനാം
വിമാനസ്ഥായി നാമപി
ലിംഗസ്ഥാനാം വ്രതസ്ഥാനാം
സ്ഥാനമേതത്തു കാരയേത്. 53

ഈ നിലയിൽ നിന്നുകൊണ്ടാണു ബ്രാഹ്മണരിൽനിന്നുള്ള മംഗളസ്വീകരണം, പക്ഷികളുടെ ദർശനം, വലിയ കൌതുകം നടിക്കൽ ഇതെല്ലാം വേണ്ടത്. ആകാശവാസികൾ, രഥസ്ഥന്മാർ, വിമാനസ്ഥിതർ, മതസ്ഥന്മാർ, വ്രതസ്ഥന്മാർ ഇവർക്കെല്ലാം ഈ നിലയാണു യുക്തമായിട്ടുള്ളത്.

3. വൈശാഖം– താളാസ്ത്രയോർദ്ധതാളശ്ച
പാദയോരന്തരം ഭവേത്

താളാംസ്ത്രീനർദ്ധതാളാംശ്ച
നിഷണ്ണോരൂ പ്രകല്പയേത്
ത്ര്യശ്രൌ പക്ഷസ്ഥിതൌ ചൈവ
തത്ര പാദൌ പ്രയോജയേത്
വൈശാഖസ്ഥാനമേതദ്ധി
സ്കന്ദശ്ചാത്രാധിദൈവതം. 54

കാലുകളുടെ അകലം മൂന്നര ചാൺ ആയിരിക്കണം. തുടകൾക്ക് അമർന്നു നിന്നു മൂന്നര ചാൺ അകലം വരുത്തണം. രണ്ടു കാലും മുക്കോണാക്കി രണ്ടു പാർശ്വത്തിലേക്കും തിരിച്ചു വെയ്ക്കണം. ഈ നിൽപിനു വൈശാഖം എന്നു പേർ. സുബ്രഹ്മണ്യനാണു വൈശാഖത്തിൻെറ ദേവത.

സ്ഥാനേനാനേന കർത്തവ്യ–
മശ്വാനാം വാഹനം ബുധൈഃ
വ്യായാമനിർഗ്ഗമശ്ചൈവ
സ്ഥലപക്ഷി നിരൂപണം
ശരാസനസമുത്ക്ഷേപം
വ്യായാമകൃതമേവ ച
രേചകേഷു ച കർത്തവ്യ–
മിദമേവ പ്രയോക്തൃഭിഃ. 55

ഈ വൈശാഖസ്ഥാനംകൊണ്ടാണ്, കുതിരസ്സവാരി, വ്യായാമരൂപത്തിലുള്ള നിർഗ്ഗമനം സ്ഥലപക്ഷികളുടെ അഭിനയം ഇതെല്ലാം ചെയ്യേണ്ടത്. വ്യായാമത്തിൽ വില്ല് മേല്പോട്ടെറിഞ്ഞുപിടിക്കുമ്പോഴും രേചകങ്ങളിലും ഈ നിൽപ്പുതന്നെയാണ് വേണ്ടത്.

4. മണ്ഡലം— ഐന്ദ്രേ തു മണ്ഡലേ പാദൌ
ചതുസ്താലാന്തരസ്ഥിതൌ
ത്ര്യശ്രൌ പക്ഷസ്ഥിതൌ ചൈവ
കടിജാനുസമൌ തഥാ. 56

ഇന്ദ്രൻ ദേവതയായ മണ്ഡലമെന്ന നിൽപിന് -സ്ഥാനത്തിന് -കാലുകൾ നാലു ചാൺ അകറ്റി മുക്കോണാക്കി രണ്ടു പാർശ്വത്തിലേക്കും തിരിച്ചുവെയ്ക്കണം. അരക്കെട്ടും കാൽമുട്ടും ഒരേ നിലയിൽ വരണം.

ധനുർവജ്രാണി ശസ്ത്രാണി
മണ്ഡലേന പ്രയോജയേത്
വാഹനം കുഞ്ജരാണാം തു
സ്ഥൂലപക്ഷിനിരൂപണം. 57

വില്ല്, വജ്രം മുതലായ ആയുധങ്ങൾ പ്രയോഗിക്കുവാൻ മണ്ഡലസ്ഥാനം വേണം. ആനപ്പുറത്തിരുന്നുകൊണ്ടുള്ളഗതിയും ഗരുഡാദികളായ സ്ഥൂലപക്ഷികളുടെഅഭിനയവും ഈ മണ്ഡലസ്ഥാനംകൊണ്ടാണു വേണ്ടത്.

5. ആലീഢം— അസ്യൈവ ദക്ഷിണം പാദം
പഞ്ച താലാൻ പ്രസാര്യ തു
ആലീഢം സ്ഥാനകം കുര്യാ–
ദ്രുദ്രശ്ചാസ്യാധിദൈവതം. 58

ഈ മണ്ഡലസ്ഥാനത്തിൻെറ വലത്തുകാൽ അഞ്ചു ചാണകലെ നീട്ടിവെച്ചാൽ ആലീഢസ്ഥാനമായി. രുദ്രനാണ് ഇതിൻെറ ദേവൻ.

അനേന കാര്യം സ്ഥാനേന
വീരരൌദ്രകൃതം തു യത്
ഉത്തരോത്തരസഞ്ജല്പോ
രോഷാമർഷകൃതശ്ച യഃ
മല്ലാനാം ചൈവ സംഘേടഃ
ശത്രൂണാം ച നിരൂപണം
തഥാഭിദ്രവണം ചൈവ
ശസ്ത്രാണാം ചൈവ മോക്ഷണം. 59

വീരരൌദ്രരസങ്ങളിലുള്ള പ്രവൃത്തികൾ, തമ്മിൽ ക്രോധിച്ചു വാക്കാൽ ചെയ്യുന്ന തട്ടിക്കേറ്റം, മല്ലന്മാരുടെ ഗുസ്തി, ശത്രുക്കളുടെ അഭിനയം, നേരിട്ടു പറഞ്ഞു ചെല്ലൽ, ശസ്ത്രങ്ങളയയ്ക്കൽ ഇതിനെല്ലാം ഈ മണ്ഡലസ്ഥാനമാണ് ഉപയോഗിക്കേണ്ടത്.

6. പ്രത്യാലീഢം— കുഞ്ചിതം ദക്ഷിണം കൃത്വാ
വാമപാദം പ്രസാര്യ ച
ആലീഢപരിവർത്തസ്തു
പ്രത്യാലീഢമിതി സ്മൃതം. 60

വലത്തുകാൽ മടക്കി ഇടത്തുകാൽ നീട്ടി ആലീഢസ്ഥാനത്തെ മാറ്റിയാൽ അതു പ്രത്യാലീഢമായി.

ആലീഢസംഹിതം ശസ്ത്രം
പ്രത്യാലീഢേന മോക്ഷയേത്
നാനാശസ്ത്രവിമോക്ഷോ ഹി
കാര്യോƒനേന പ്രയോക്തൃഭിഃ. 61

ആലീഢസ്ഥാനത്തിൽനിന്നു തൊടുത്ത അസ്ത്രം പ്രത്യാലീഢത്തിൽനിന്ന് അയയ്ക്കുക. പലവിധം അസ്ത്രങ്ങളും ഈ പ്രത്യാലീഢസ്ഥാനംകൊണ്ടാണ് അയക്കേണ്ടത്.

ന്യായാശ്ചൈവാത്ര വിജ്ഞേയാ—
ശ്ചത്വാരഃ ശസ്ത്രമോക്ഷണേ
ഭാരതഃ സാത്വതശ്ചൈവ
വാർഷഗണ്യോƒഥ കൈശികഃ. 62

ഈ ശസ്ത്രപ്രയോഗത്തിൽ നാലു ന്യായങ്ങളും വിജ്ഞേയങ്ങളായിട്ടുണ്ട്. 1.ഭാരതം. 2. സാത്ത്വതം. 3. വാർഷഗണ്യം. 4. കൈശികം.

ഭാരതേ തു കടിച്ഛേദ്യം
പാദച്ഛേദ്യം തു സാത്ത്വതേ
വാർഷഗണ്യേ ഹ്യുരശ്ഛേദ്യം
ശിരശ്ഛേദ്യം തു കൈശികേ. 63

അരക്കെട്ടിൻെറ ഛേദനത്തിനു ഭാരതന്യായവും കാലിൻെറ ഛേദനത്തിനു സാത്ത്വതന്യായവും മാറിടത്തിൻെറ ഛേദനത്തിനു വാർഷഗണ്യന്യായവും ശിരസ്സിൻെറ ഛേദനത്തിനു കൈശികന്യായവുമാണ് അവലംബിക്കേണ്ടത്.

ഏഭിഃ പ്രയോക്തൃഭിർന്യായൈർ—
നാനാചാരീസമുത്ഥിതൈഃ
പ്രവിചാരാഃ പ്രയോക്തവ്യാ
നാനാശസ്ത്ര വിമോക്ഷണേ. 64

പലവക ചാരികളോടുകൂടിയ ഈ നാലു ന്യായങ്ങളെക്കൊണ്ടുവേണം ആയുധ പ്രയോഗത്തിൽ നടന്മാർ പെരുമാറുവാൻ.

ന്യായാശ്രിതൈരംഗഹാരൈർ—
ന്യായാച്ചൈവ സമുത്ഥിതൈഃ
യസ്മാദ്യുദ്ധാനി വർത്തന്തേ
തസ്മാന്ന്യായാഃ പ്രകീർത്തിതാഃ. 65

ഔന്നിത്യപൂർവ്വകം ആവിഷ്കരിക്കുന്ന ഈ ന്യായങ്ങളോടിണങ്ങിച്ചേർന്ന അംഗഹാരങ്ങളെക്കൊണ്ടു യുദ്ധങ്ങളിൽ പെരുമാറുന്നതു നിമിത്തമാണ് ഇവയ്ക്ക് ഭാരതസാത്വതവാർഷഗണ്യകൈശികങ്ങൾക്ക്, ന്യായമെന്ന പേർ കിട്ടിയത്.

1. ഭാരതം— വാമഹസ്തേ വിനിക്ഷിപ്യ
ഖേടകം ദക്ഷിണേന ച
ശസ്ത്രമാദായ ഹസ്തേന
പ്രവിചാരമഥാചരേത്
പ്രസാര്യ ച കരൌ സമ്യക്
പുനരാക്ഷിപ്യ ചൈവ ഹി
ഖേടകം ഭ്രാമയേത് പശ്ചാത്
പാർശ്വാത് പാർശ്വമഥാപി ച
ശിരഃപരിഗമശ്ചാപി
കാര്യഃ ശാസ്ത്രേണ യോക്തൃഭിഃ.
കപോലസ്യാന്തരേ ചാപി
ശസ്ത്രസ്യോദ്ഘട്ടനം തഥാ
പുനശ്ച ഖഡ്ഗഹസ്തേന
ലളിതോദ്വേഷ്ടനേന ച
ഖേടകേന ച കർത്തവ്യഃ
ശിരഃ പരിഗമോ ബുധൈഃ
ഏവം പ്രചാരഃ കർത്തവ്യോ
ഭാരതേ ശസ്ത്രമോക്ഷണേ. 66

ഖേടകം, (പരിച) ഇടത്തെക്കയ്യിൽ പിടിച്ചു വലത്തെക്കൈകൊണ്ടു വാളെടുത്തു പെരുമാറുവാൻ തുടങ്ങുക. രണ്ടു കയ്യും നീട്ടിപ്പിടിച്ചു വലിച്ചടുപ്പിച്ചു ഖേടകം പിന്നിലേക്കു ചുഴറ്റി ഇടത്തോട്ടും വലത്തോട്ടും വീശുക. തലയ്ക്കു ചുറ്റും വാൾ ചുഴറ്റുക, കവിളിൻെറ സ്ഥാനത്തു വാൾ മേല്പോട്ട് തട്ടുക. പിന്നെ വാൾക്കൈകൊണ്ടും പരിചകൊണ്ടും അഴകിൽ ശിരസ്സിനു ചുറ്റും ചുഴറ്റണം. ഈ വിധത്തിലാണ് ഭാരതന്യായത്തിൽ ആയുധം പ്രയോഗിക്കുമ്പോൾ ചെയ്യേണ്ടത്.

2. സാത്വതം— സാത്വതേ ച പ്രവക്ഷ്യാമി
പ്രവിചാരം യഥാവിധി

സ ഏവ പ്രവിചാരസ്തു
ശസ്ത്രഖേടകയോഃ സ്മൃതഃ
കേവലം പൃഷ്ഠതഃ ഖഡ്ഗം
കർത്തവ്യം ഖലു സാത്വതേ. 67

സാത്വതന്യായത്തിലെ പെരുമാറ്റവും പറയാം. വാളും പരിചയും പെരുമാറേണ്ട വിധം ഭാരതന്യായത്തിനു പറഞ്ഞതുതന്നെയാണ്. വാൾ പിൻപുറത്തു പിടിക്കണം എന്നതു മാത്രമാണ് സാത്വതത്തിലെ വിശേഷം.

3. വാർഷഗണ്യം—
ഗതിശ്ച വാർഷഗണ്യേപി
സാത്വതേന ക്രമേണ തു
ഖഡ്ഗഖേടകയോശ്ചാപി
ഭ്രമണം സംവിധീയതേ.
ശിരഃപരിഗമസ്തദ്വ—
ച്ഛസ്ത്രസ്യേഹ ഭവേത്തഥാ
ഉരസ്യുദ്വേഷ്ടനം കാര്യം
ശസ്ത്രസ്യാം സേഥ വാ പുനഃ. 68

വാർഷഗണ്യന്യായത്തിലും ഗതി സാത്വതന്യായത്തിൽ പറഞ്ഞതു പോലെയാണ്. വാളും പരിചയും ചുഴറ്റേണ്ടതും അതുപോലെതന്നെ. വാളുകൊണ്ടു തലയ്ക്കുചുറ്റും ചുഴറ്റേണ്ടതിലും മാറ്റമില്ല. വാൾ മാറിടത്തിനോ തോളിനോ നേരെയാണ് മേൽപ്പോട്ടു തട്ടേണ്ടത് എന്നുള്ളതാണിതിൻെറ വ്യത്യാസം.

4. കൈശികം—
ഭാരതേ പ്രവിചാരോ യഃ
കർത്തവ്യഃ സ തു കൈശികേ
വിഭ്രമയ്യ തഥാ ശസ്ത്രം
കേവലം മൂർദ്ധ്നി പാതയേത് 69

ഭാരതന്യായത്തിലെ പെരുമാറ്റങ്ങളൊക്കെത്തന്നെയാണു കൈശിക ന്യായത്തിലും. വാൾ ചുഴറ്റി നിറുകയിൽ പ്രഹരിക്കണം എന്നതാണു വിശേഷം.

പ്രവിചാരാഃ പ്രയോക്തവ്യാ
ഹ്യേവമേതേംഗലീലയാ
ധനുർവജ്രാസിശസ്ത്രാണാം
പ്രയോക്തവ്യാ വിമോക്ഷണേ. 70

ഈ പയറ്റുകളെല്ലാം അംഗങ്ങൾക്കു ഭംഗിവരുംവിധം പ്രയോഗിക്കണം. വില്ല് വജ്രം വാള് എന്നീ ആയുധങ്ങളുടെ പ്രയോഗത്തിലാണിവ ഉപയോഗിക്കേണ്ടത്.

ന ഭേദ്യം നാപി ച ച്ഛേദ്യം
ന ചാപി രുധിരസ്രുതിഃ
രംഗേ പ്രഹരണേ കാര്യം
ന ചാപി വ്യക്തഘാതനം. 71

അരങ്ങത്തുവെച്ചുള്ള പ്രഹരണത്തിൽ, കീറരുത്, മുറിയരുത്, ചോര പൊട്ടരുത്. വ്യക്തമായി പ്രഹരിക്കുകതന്നെയരുത്.

സംജ്ഞാമാത്രേണ കർത്തവ്യം
ശാസ്ത്രാണാം മോക്ഷണം ബുധൈഃ
അഥവാഭിനയോപേതം
കുര്യാച്ഛേദ്യം വിധാനതഃ. 72

ആയുധപ്രയോഗം പേരിനുമാത്രമേ ചെയ്യാവൂ. അല്ലെങ്കിൽ, വെട്ടും മുറിയും വിധി പ്രകാരമുള്ള അഭിനയരൂപത്തിൽ മാത്രമായാലും മതിയാകുന്നതാണ്.

അംഗസൌഷ്ഠവസമ്പന്നൈ—
രംഗഹാരൈർവിഭൂഷിതം
വ്യായാമം കാരയേത് സമ്യ—
ഗ്ലയതാളസമന്വിതം. 73

അവയവങ്ങൾക്ക് അഴകെഴും വിധമുള്ള അംഗഹാരങ്ങളോടുകൂടി താളലയങ്ങൾ ചേർന്നു വിധിയാംവണ്ണം വ്യായാമം ചെയ്യിക്കണം.

സൌഷ്ഠേവ ഹി പ്രയത്നസ്തു
കാര്യോ വ്യായാമവേദിഭിഃ
സൌഷ്ഠവം ലക്ഷണം പ്രോക്തം
വർത്തനക്രമയോജിതം. 74

വ്യായാമത്തിൽ അറിവുള്ളവർ അംഗങ്ങൾക്കഴകുണ്ടാക്കുന്നതിൽ പ്രയത്നം ചെയ്യണം. അവയവപ്രവർത്തനങ്ങളുടെ ക്രമീകരണംകൊണ്ടുണ്ടാക്കിത്തീർക്കേണ്ടതായ ആ അഴക് വ്യായാമത്തിൻെറ ലക്ഷണമാണ്.

ശോഭാ സർവ്വൈവ നിത്യം ഹി
സൌഷ്ഠവം സമുപാശ്രിതാ
ന ഹി സൌഷ്ഠവഹീനാംഗഃ
ശോഭതേ നാട്യനൃത്തയോഃ. 75

ശോഭയൊക്കെയും സൌഷ്ഠവത്തെ ആശ്രയിച്ചാണിരിക്കുന്നത്. അവയവങ്ങൾക്കു സൌഷ്ഠവമില്ലാത്ത ആൾ നാട്യത്തിലും നൃത്തത്തിലും ശോഭിക്കയില്ല.

അചഞ്ചലമകുബ്ജം ച
സന്നഗാത്രം തഥൈവ ച
നാത്യുച്ചം ചലപാദം ച
സൌഷ്ഠവേംഗം പ്രയോജയേത്. 76

ഇളകാതെ, കുനിയാതെ, ദേഹം തളർത്തി, കാലധികം പൊക്കാതെ നീക്കിവേണം സൌഷ്ഠവത്തിൽ അവയവങ്ങളെ പ്രയോഗിക്കുവാൻ.

കടീകർണ്ണൌ സമൌ യത്ര
കൂപ്പരോംസശിരസ്തഥാ
സമുന്നതമുരശ്ചൈവ
സൌഷ്ഠവം നാമ തത് ഭവേത്. 77

അരക്കെട്ട്, ചെവി, കൈമുട്ട്, തോള്, ശിരസ്സ് ഇതെല്ലാം സമനിലയിലും മാറിടം ഉയർന്നും സ്ഥിതിചെയ്യുന്നതിന് സൌഷ്ഠവം എന്നു പേർ.

അത്ര നിത്യം പ്രയത്നോ ഹി
വിധേയോ മദ്ധ്യമോത്തമൈഃ

നാട്യം നൃത്തം ച സർവ്വം ഹി
സൌഷ്ഠവേ സമ്പ്രതിഷ്ഠിതം. 78

മദ്ധ്യമന്മാരും ഉത്തമന്മാരും ഈ സൌഷ്ഠവത്തിനു നിത്യവും പ്രയത്നിച്ചുകൊണ്ടിരിക്കണം. നാട്യവും നൃത്തവുമെല്ലാം സൌഷ്ഠവത്തിലാണിരിക്കുന്നത്.

കടീനാഭിചരൌ ഹസ്തൌ
വക്ഷശ്ചൈവ സമുന്നതം
വൈഷ്ണവം സ്ഥാനമിത്യംഗം
ചതുരശ്രമുദാഹൃതം. 79

അരക്കെട്ടിൽ ഒരു കൈ, മറ്റേക്കൈ നാഭിയിൽ, ഉയർന്ന മാറിടം വൈഷ്ണവസ്ഥാനത്തിലുള്ള നില്പ് — ഇങ്ങനെയുള്ള അംഗസൌഷ്ഠവത്തിന് ചതുരശ്രം എന്നു പേർ.

പരിമാർജ്ജനമാദാനം
സന്ധാനം മോക്ഷണം തഥാ
ധനുഷസ്തു പ്രയോക്തവ്യം
കരണം തു ചതുർവ്വിധം. 80

പരിമാർജ്ജനം, ആദാനം, സന്ധാനം, മോക്ഷണം ഇങ്ങനെ വില്ലിന്റെ പ്രയോഗത്തിൽ നാലു കരണം വേണ്ടതുണ്ട്.

പ്രമാർജ്ജനം പരാമർശ
ആദാനം ഗ്രഹണക്രിയാ
സന്ധാനം ശരവിന്യാസോ
വിക്ഷേപോ മോക്ഷണം ഭവേത്. 81

പരിമാർജ്ജനം വില്ലും ഞാണും തുടയ്ക്കലാണ്. ആദാനം വില്ലെടുക്കലും സന്ധാനം അമ്പു തൊടുക്കലും മോക്ഷണം അമ്പയയ്ക്കലുമാണ്.

തൈലാഭ്യക്തേന ഗാത്രേണ
യവാഗുമൃദിതേന ച
വ്യായാമം കാരയേദ്ധീമാൻ
ഭിത്താവാകാശികേ തഥാ. 82

ദേഹത്തിൽ മുഴുക്കെ എണ്ണ തേച്ചു നവരക്കഞ്ഞി തേച്ചു തിരുമ്മിയതിനുശേഷം ചുമരിന്മേൽ ചാരിയിട്ടോ എങ്ങും ചാരാതെ വെറും നിലത്തോ വേണം വ്യായാമം ചെയ്യിക്കുവാൻ.

യോഗ്യായാം മാതൃകാ ഭിത്തി--
സ്തസ്മാദ് ഭിത്തിം സമാശ്രയേത്
ഭിത്തൌ പ്രസാരിതാംഗം തു
വ്യായാമം കാരയേന്നരം. 83

കളരിയിൽ ഭിത്തിയാണ് മാതൃക അതിനാൽ ഭിത്തിയെ അവലംബിക്കുക. ഭിത്തിയിന്മേൽ ചാരി നിറുത്തി വ്യായാമം ചെയ്യിക്കണം.

ബലാർത്ഥം ച നിഷേവേത
നസ്യം വസ്തിവിധിം തഥാ
സ്നിഗ്ദ്ധാന്യന്നാനി ച തഥാ
രസകം പാനകാനി ച. 84

ശരീരബലത്തിനുവേണ്ടി നസ്യം, വസ്തി എന്നീ ചികിത്സകളും ആവശ്യമാണ്. പോഷകാംശം ധാരാളമുള്ള ഭക്ഷണവും രസവും പാനകങ്ങളും കഴിക്കണം.

ആഹാരേധിഷ്ഠിതാഃ പ്രാണാഃ
പ്രാണേ യോഗ്യാഃ പ്രതിഷ്ഠിതാഃ
തസ്മാദ്യോഗ്യാപ്രസിദ്ധ്യർത്ഥ–
മാഹാരേ യത്നവാൻ ഭവേത്. 85

പ്രാണബലമുണ്ടാവണമെങ്കിൽ നല്ല ഭക്ഷണം കഴിക്കണം. കളരിയഭ്യാസം നടത്തണമെങ്കിൽ നല്ല പ്രാണബലം വേണം. അതിനാൽ അഭ്യാസസിദ്ധിക്കുവേണ്ടി ആഹാരകാര്യത്തിൽ നിഷ്ക്കർഷിക്കണം.

അശുദ്ധകായം പ്രക്ലാന്ത–
മതീവ ക്ഷുത്പിപാസിതം.
അതിപീതം തഥാ ഭുക്തം
വ്യായാമം നൈവ കാരയേത്. 86

വമനവിരേചനാദികളെക്കൊണ്ടു ശരീരശുദ്ധിവരുത്താത്തവനേയും ക്ഷീണിച്ചവനേയും ഏറ്റവും വിശപ്പും ദാഹവും ഉള്ളവനേയും വളരെയേറെ കുടിക്കുകയോ ഉണ്ണുകയോ ചെയ്തവനേയും ഒരിക്കലും വ്യായാമം ചെയ്യിക്കരുത്.

അചലൈർമധുരൈർഗാത്രൈ–
ശ്ചതുരശ്രേണ വക്ഷസാ
വ്യായാമം കാരയേദ്ധീമാൻ
നരമംഗക്രിയാർത്ഥിനം. 87

വിറയ്ക്കാതെ ഇഷ്ടംപോലെ വഴങ്ങുന്ന അഴകുള്ള അവയവങ്ങളും ഒത്ത മാറിടവുമുള്ള അംഗക്രിയാർത്ഥിയെ — അവയവങ്ങളെ യഥേഷ്ടം പ്രവർത്തനയോഗ്യമാക്കിത്തീർക്കുവാൻ ആഗ്രഹമുള്ളവനെ — വ്യായാമം ചെയ്യിക്കണം.

ഏവം വ്യായാമസമ്പന്നൈ
കാര്യശ്ചാരീകൃതോ വിധിഃ
അത ഉർദ്ധ്വം പ്രവക്ഷ്യാമി
മണ്ഡലാനാം വികല്പനം. 88

ഇങ്ങനെ വ്യായാമം തികച്ചും സിദ്ധിച്ചുകഴിഞ്ഞിട്ടുവേണം ചാരികളുടെ പരിശീലനം തുടങ്ങുവാൻ. ഇനി ഞാൻ മണ്ഡലങ്ങളുടെ വകഭേദങ്ങൾ വിവരിച്ചുതരാം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
ചാരീവിധാനമെന്ന
പതിനൊന്നാമദ്ധ്യായം.

## അദ്ധ്യായം 12

# മണ്ഡലവികല്പനം

ഏതാശ്ചാര്യോ മയാ പ്രോക്താ
യഥാവ, ച്ഛസ്ത്രമോക്ഷണേ
ചാരീസംയോഗജാനീഹ
മണ്ഡലാനി നിബോധത. 1

ചാരികൾ ഇതാ ഞാൻ വേണ്ടുംവണ്ണം പറഞ്ഞുകഴിഞ്ഞു. ഇനി ശസ്ത്രപ്രയോഗത്തിനു ചാരികൾ ചേർന്നുണ്ടാകുന്ന മണ്ഡലങ്ങളെ മനസ്സിലാക്കുക.

അതിക്രാന്തം വിചിത്രം ച
തഥാ ലളിതസഞ്ചരം
സൂചീവിദ്ധം ദണ്ഡപാദം
വിഹൃതാലാതകേ തഥാ.
വാമവിദ്ധം സലളിതം
ക്രാന്തം ചാകാശഗാനി തു
മണ്ഡലാനി ദ്വിജശ്രേഷ്ഠാ
ഭൂമിഗാനി നിബോധത. 2

1. അതിക്രാന്തം. 2. വിചിത്രം. 3. ലളിതസഞ്ചരം. 4. സൂചീവിദ്ധം. 5. ദണ്ഡപാദം. 6.വിഹൃതം. 7. അലാതകം. 8. വാമവിദ്ധം. 9. ലളിതം. 10. ക്രാന്തം. ഇങ്ങനെ പത്തു മണ്ഡലങ്ങൾ ആകാശഗതങ്ങളാണ്. ബ്രാഹ്മണശ്രേഷ്ഠന്മാരേ! ഭൂമിഗതങ്ങളായ മണ്ഡലങ്ങളേയും മനസ്സിലാക്കുക.

ഭ്രമരാസ്കന്ദിതേ സ്യാതാ–
മാവർത്തം ച തതഃ പരം
സമോത്സാരിതമപ്യാഹു–
രേഡകാക്രീഡിതം തഥാ
അഡ്ഡിതം ശകടാസ്യം ച
തഥാദ്ധ്യർദ്ധകമേവ ച
പിഷ്ടകുട്ടം ച വിജ്ഞേയം
തഥാ ചാഷഗതം പുനഃ
ഏതാന്യപി ദശോക്താനി
ഭൂമിഗാനീഹ നാമതഃ
അതഃ പരം പ്രവക്ഷ്യാമി
ലക്ഷണാനി യഥാക്രമം. 3

1. ഭ്രമരം. 2. ആസ്കന്ദിതം. 3. ആവർത്തം. 4. സമോത്സാരിതം. 5. ഏഡകാക്രീഡിതം. 6. അഡ്ഡിതം. 7. ശകടാസ്യം. 8. അധ്യർദ്ധകം. 9. പിഷ്ടകുട്ടം. 10. ചാഷഗതം ഈ പറഞ്ഞ പത്തു മണ്ഡലങ്ങൾ ഭൂമിഗതങ്ങളുമാണ്. ഇനി ലക്ഷണങ്ങളും ക്രമത്തിൽ പറയാം.

1. അതിക്രാന്തം—

ആദ്യം പാദം ച ജനിതം
കൃത്വോദ്വാഹിതമാചരേത്
അലാതം വാമകം ചൈവ
പാർശ്വക്രാന്തം ച ദക്ഷിണം
സൂചീം വാമം പുനശ്ചൈവ
ത്രികം ച പരിവർത്തയേത്
തഥാ ദക്ഷിണമുദ്വൃത്ത—
മലാതം ചൈവ വാമകം
പരിച്ഛിന്നം തു കർത്തവ്യം
ബാഹ്യഭ്രമരകേണ ഹി
അതിക്രാന്തം പുനർവാമം
ദണ്ഡപാദം ച ദക്ഷിണം
വിജ്ഞേയമേതദ്വ്യായാമേ—
ഷ്വതിക്രാന്തം തു മണ്ഡലം. 4

വലത്തുകാലിൻെറ പടം നിലത്തൂന്നി ജനിതയെന്ന ചാരി ചെയ്ത് അക്കാൽ നീട്ടി മാറിടം നിവർത്തി ശകടാസ്യയെന്ന ചാരി ചെയ്ത് ഇടത്തുകാൽ പിന്നോക്കം നീട്ടി വളച്ച് അകത്തുടെ എടുത്ത് മടമ്പുകൊണ്ടു ചവിട്ടി അലാതയെന്ന ചാരി ചെയ്ത് വലത്തുകാൽ മടക്കിപ്പൊക്കി മേലോട്ടു തട്ടി നിലത്തു മടമ്പൂന്നി പാർശ്വക്രാന്തയെന്ന ചാരി ചെയ്ത് ഇടത്തുകാൽ മടക്കിപ്പൊക്കി മുട്ടിനുമേൽ നീട്ടി മുന്നിലേക്കാഞ്ഞു ചവിട്ടി സൂചിയെന്ന ചാരി ചെയ്ത് അരക്കെട്ടു തിരിച്ചു ഭ്രമരിയെന്ന ചാരി ചെയ്തു വലത്തു കാൽ ചെരിച്ചു പൊക്കി കെട്ടിപ്പിടിച്ചു ചാടിച്ചവിട്ടി പിൻതിരിഞ്ഞു മറ്റേക്കാൽകൊണ്ടും അതുപോലെ പ്രയോഗിച്ച് ഉദ്വൃത്തയെന്ന ചാരി ചെയ്ത് ഇടത്തുകാൽകൊണ്ട് വീണ്ടും അലാത ചെയ്തു ചാടിച്ചവിട്ടിത്തിരിഞ്ഞു ഭ്രമരിയെന്ന ചാരി ചെയ്ത് ഇടത്തുകാൽ മടക്കിപ്പൊക്കി നീട്ടി ഉയർത്തി താഴ്ത്തിച്ചവിട്ടി അതിക്രാന്തയെന്ന ചാരി ചെയ്ത് വലത്തുകാൽ നീട്ടിപ്പൊക്കി ദണ്ഡപാദയെന്ന ചാരി ചെയ്ത് അവസാനിപ്പിക്കുന്ന വ്യായാമത്തിലെ മണ്ഡലത്തിന് അതിക്രാന്തമെന്നു പേർ. [ഇങ്ങനെ ചാരികൾ കൂടിച്ചേർന്നാണു മണ്ഡലങ്ങളുണ്ടാവുന്നത്. മണ്ഡലലക്ഷണം വിവരിക്കുമ്പോൾ ചാരികളുടെ പേർ മാത്രമേ മേലാൽ വിവരിക്കുകയുള്ളു. അവയുടെ സ്വഭാവം ചാരീലക്ഷണം നോക്കി ഗ്രഹിച്ചുകൊള്ളുക.]

2. വിചിത്രം—

ആദ്യം തു ജനിതം കൃത്വാ
തേനൈവ ച നികുട്ടകം
ആസ്യന്ദിതം തു വാമേന
പാർശ്വക്രാന്തം ച ദക്ഷിണം
വാമം സൂചിപദം ദദ്യാ—
ദപക്രാന്തം ച ദക്ഷിണം
ഭുജംഗത്രാസിതം വാമ—
മതിക്രാന്തം ച ദക്ഷിണം.

ഉദ്വൃത്തം ദക്ഷിണം ചൈവ
ഹ്യലാതം ചൈവ വാമകം
പാർശ്വക്രാന്തം പുനഃ സവ്യം
സൂചിം വാമക്രമം തഥാ
വിക്ഷേപോ ദക്ഷിണസ്യ സ്യാ–
ദപക്രാന്തശ്ച വാമകഃ
വിജ്ഞേയമേതദ്വ്യായാമേ
വിചിത്രം നാമ മണ്ഡലം. 5

വലത്തുകാൽകൊണ്ടു ജനിതയെന്ന ചാരി ചെയ്തു ചവിട്ടി ഇടത്തുകാൽ അഞ്ചു ചാണകലെ നീക്കിവെച്ചു സ്യന്ദിതയെന്ന ചാരി ചെയ്ത് വലത്തുകാൽകൊണ്ടു പാർശ്വക്രാന്ത ചെയ്ത് ഇടത്തുകാൽകൊണ്ടു സൂചി ചെയ്ത് വലത്തുകാൽകൊണ്ടു അപക്രാന്ത ചെയ്ത് ഇടത്തുകാൽകൊണ്ടു ഭുജംഗത്രാസിത ചെയ്തു വലത്തുകാൽ കൊണ്ട് അതിക്രാന്ത ചെയ്തു വലത്തുകാൽ കൊണ്ടുതന്നെ ഉദ്വൃത്തയും ചെയ്ത് ഇടത്തുകാൽകൊണ്ട് അലാത ചെയ്തു വലത്തുകാൽകൊണ്ടു പാർശ്വക്രാന്ത ചെയ്ത് ഇടത്തുകാൽകൊണ്ടു സൂചി ചെയ്ത് വലത്തുകാൽ വീശി ഇടത്തുകാൽ കൊണ്ട് അപക്രാന്ത ചെയ്യുക. വ്യായാമത്തിൽ ഈ മണ്ഡലത്തിനു വിചിത്രമെന്നു പേർ.

3. ലളിതസഞ്ചരം–

കൃത്വോർധ്വജാനു ചരണ–
മാദ്യം സൂചീം പ്രയോജയേത്
അപക്രാന്തഃ പുനർവാമ
ആദ്യഃ പാർശ്വഗതോ ഭവേത്
വാമം സൂചീം പുനർദദ്യാത്
ത്രികം ച പരിവർത്തയേത്
പാർശ്വക്രാന്തം പുനശ്ചാദ്യ–
മതിക്രാന്തം ച വാമകം.
സൂചീമാദ്യക്രമം കൃത്വാ
ഹ്യപക്രാന്തം ച വാമകം
പരിച്ഛിന്നം ച കർത്തവ്യം
ബാഹ്യഭ്രമരകേണ ച
ഏഷ ചാരീപ്രയോഗസ്തു
കാര്യോ ലളിതസഞ്ചരേ. 6

വലത്തുകാൽകൊണ്ട് ഊർദ്ധ്വജാനുവും സൂചിയും, ഇടത്ത് അപക്രാന്ത, വലത്തു പാർശ്വക്രാന്ത, ഇടത്തു സൂചി, വലത്തു അരക്കെട്ടു തിരിച്ചു പാർശ്വക്രാന്ത, ഇടത്ത് അതിക്രാന്ത, വലത്തു സൂചി, ഇടത്ത് അതിക്രാന്ത, വലത്തു പാർശ്വക്രാന്ത, ഇടത്ത് അതിക്രാന്ത, ഭ്രമരി ചെയ്ത് അവസാനിപ്പിക്കുക. ഇത് ലളിതസഞ്ചരമെന്ന മണ്ഡലത്തിലെ ചാരീക്രമം.

4. സൂചീവിദ്ധം–

സൂചീം വാമപദം ദദ്യാത്
ത്രികം ച പരിവർത്തയേത്

പാർശ്വക്രാന്തഃ പുനശ്ചാദ്യോ
വാമോതിക്രാന്ത ഏവ ച
സൂചീമാദ്യം പുനർദദ്യാ—
ദപക്രാന്തം ച വാമകം
പാർശ്വക്രാന്തം പുനശ്ചാദ്യം
സൂചീവിദ്ധേ തു മണ്ഡലേ. 7

ഇടത്തുകാൽകൊണ്ടു സൂചി, അരക്കെട്ടു തിരിച്ചു വലത്തുകാൽകൊണ്ട് പാർശ്വക്രാന്ത, ഇടത്തുകാൽ അതിക്രാന്ത, വലത്തുകാൽ സൂചി, ഇടത്തുകാൽ അപക്രാന്ത, വലത്തുകാൽ പാർശ്വക്രാന്ത. ഇതാണു സൂചീവിദ്ധ മണ്ഡലത്തിലെ ചാരീക്രമം.

5. ദണ്ഡപാദം—

ആദ്യസ്തു ജനിതോ ഭൂത്വാ
സ ച ദണ്ഡക്രമോ ഭവേത്
വാമം സൂചീം പുനർദദ്യാത്
ത്രികം ച പരിവർത്തയേത്
ഉദ്വൃത്തോ ദക്ഷിണശ്ച സ്യാ—
ദലാതശ്ചൈവ വാമകഃ
പാർശ്വക്രാന്തഃ പുനശ്ചാദ്യോ
ഭുജംഗത്രാസിതസ്തഥാ
അതിക്രാന്തഃ പുനർവാമോ
ദണ്ഡപാദസ്തു ദക്ഷിണഃ
വാമഃ സൂചീ ത്രികാവർത്തോ
ദണ്ഡപാദേ തു മണ്ഡലേ. 8

വലത്തുകാൽകൊണ്ടു ജനിതയും, ദണ്ഡപാദയും, ഇടത്തുകാൽ സൂചി, അരക്കെട്ടിൽ തിരിഞ്ഞു വലത്തുകാൽ ഉദ്വൃത്ത, ഇടത്തുകാൽ അലാത, വലത്തു പാർശ്വക്രാന്തയും ഭുജംഗത്രാസിതയും, ഇടത്ത് അതിക്രാന്ത, വലത്തു ദണ്ഡപാദ, ഇടത്തു സൂചി, അരക്കെട്ടിൽ തിരിഞ്ഞ് അവസാനിപ്പിക്കുക. ഇതാണ് ദണ്ഡപാദമണ്ഡലത്തിലെ ചാരീക്രമം.

6. വിഹൃതം—

ആദ്യം തു ജനിതം കൃത്വാ
തേനൈവ ച നികുട്ടകം
ആസ്യന്ദിതം തു വാമേന
ഹ്യുദ്വൃത്തം ദക്ഷിണേന ച
അലാതം വാമകം പാദം
സൂചീം ദദ്യാത്തു ദക്ഷിണം
പാർശ്വക്രാന്തഃ പുനർവാമ
ആക്ഷിപ്തോ ദക്ഷിണസ്തഥാ
സമാവർത്ത്യ ത്രികം ചൈവ
ദണ്ഡപാദം പ്രസാരയേത്.

സൂചീം വാമപദം ദദ്യാത്
ത്രികം തു പരിവർത്തയേത്.
ഭുജംഗത്രാസിതശ്ചാദ്യോ
വാമോതിക്രാന്ത ഏവ ച
ഏഷ ചാരീ പ്രയോഗസ്തു
വിഹൃതേ മണ്ഡലേ ഭവേത്. 9

വലത്തുകാൽകൊണ്ടു ജനിത ചെയ്തു മടമ്പുകൊണ്ടു ചവിട്ടി ഇടത്തുകാൽ കൊണ്ടു സ്യന്ദിത, വലത്തുകാൽ ഉദ്വൃത്ത, ഇടത്ത് അലാത, വലത്തു സൂചി, ഇടത്തു പാർശ്വക്രാന്ത, വലത്ത് ആക്ഷിപ്ത, അരക്കെട്ടിൽ ഇടവും വലവും തിരിഞ്ഞു വലത്ത് ഭുജംഗത്രാസിത, ഇടത്ത് അതിക്രാന്തയിൽ അവസാനിപ്പിക്കുക. ഇങ്ങനെയാണ് വിഹൃതമണ്ഡലത്തിലെ ചാരീപ്രയോഗം.

7. അലാതം—

സൂചീമാദ്യക്രമം ദദ്യാ—
ദപക്രാന്തം ച വാമകം
പാർശ്വക്രാന്തഃ പുനശ്ചാദ്യോ
ഹ്യലാതശ്ചൈവ വാമകഃ
ഭ്രാന്ത്വാ ചാരീഭിരേതാഭിഃ
പര്യായേണാഥ മണ്ഡലം
ഷട്സംഖ്യം സപ്തസംഖ്യം വാ
ലളിതൈഃ പാദവിക്രമൈഃ
അപക്രാന്തഃ പുനശ്ചാദ്യോ
വാമോതിക്രാന്ത ഏവ ച
പാദഭ്രമരകശ്ച സ്യാ—
ദലാതേ ഖലു മണ്ഡലേ. 10

വലത്തുകാൽ സൂചി, ഇടത്തുകാൽ അപക്രാന്ത, വലത്തു പാർശ്വക്രാന്ത, ഇടത്തു അലാത— ഈ ചാരികൾ ആറോ ഏഴോ പ്രാവശ്യം ലളിതപാദവിന്യാസത്തോടെ നാലു ദിക്കിലേയ്ക്കും ക്രമേണ ചെയ്തുകൊണ്ട് പ്രദക്ഷിണമായി തിരിഞ്ഞുവന്നു വലത്തുകാൽകൊണ്ട് അപക്രാന്ത, ഇടത്തുകൊണ്ട് അതിക്രാന്ത, അതുകൊണ്ടുതന്നെ ഭ്രമരി, ഇതാണ് അലാതമണ്ഡലത്തിലെ ചാരീക്രമം.

8. വാമവിദ്ധം—

സൂചീമാദ്യക്രമം കൃത്വാ
ഹ്യപക്രാന്തം ച വാമകം
ആദ്യോ ദണ്ഡക്രമശ്ചൈവ
സൂചീകാര്യസ്തു വാമകഃ
കാര്യസ്ത്രികവിവർത്തശ്ച
പാർശ്വക്രാന്തശ്ച ദക്ഷിണഃ
ആക്ഷിപ്തം വാമകം കുര്യാത്
ദണ്ഡപാദം തു ദക്ഷിണം

ഊരുദ്വൃത്തം ച തേനൈവ
കർത്തവ്യം ദക്ഷിണേന തു
സൂചീവാമക്രമം കൃത്വാ
ത്രികം ച പരിവർത്തയേത്
അലാതശ്ച ഭവേദ്വാമഃ
പാർശ്വക്രാന്തശ്ച ദക്ഷിണഃ
അതിക്രാന്തഃ പുനർവാമോ
വാമവിദ്ധേ തു മണ്ഡലേ. 11

വലത്തുകാൽകൊണ്ടു സൂചി, ഇടത്തുകാൽ അപക്രാന്ത, വലത്തു ദണ്ഡപാദ, ഇടത്തു സൂചി, അരക്കെട്ടിൽ തിരിഞ്ഞു വലത്തു പാർശ്വക്രാന്ത, ഇടത്ത് ആക്ഷിപ്ത, വലത്തു ദണ്ഡപാദ, വലത്തുതന്നെ ഊരുദ്വൃത്ത, ഇടത്തു സൂചി, അരക്കെട്ടിൽ തിരിഞ്ഞ് ഇടത്ത് അലാത, വലത്ത് പാർശ്വക്രാന്ത, ഇടത്ത് അതിക്രാന്ത. ഇതാണു വാമ വിദ്ധമണ്ഡലത്തിലെ ചാരീക്രമം.

9. ലളിതം—

സൂചീമാദ്യക്രമം ദദ്യാ—
ദപക്രാന്തം ച വാമകം
പാർശ്വക്രാന്തഃ പുനശ്ചാദ്യോ
ഭുജംഗത്രാസിതസ്തഥാ
അതിക്രാന്തഃ പുനർവാമാ
ആക്ഷിപ്തോ ദക്ഷിണസ്തഥാ
അതിക്രാന്തഃ പുനർവ്വാമാ
ഊരുദ്വൃത്തസ്തഥൈവ ച
അലാതശ്ച പുനർവാമഃ
പാർശ്വക്രാന്തശ്ച ദക്ഷിണഃ
സൂചീം വാമം പുനർദദ്യാ—
ദപക്രാന്തശ്ച ദക്ഷിണഃ
അതിക്രാന്തഃ പുനർവാമഃ
കാര്യോ ലളിതസഞ്ചരഃ
ഏഷ പാദ പ്രചാരസ്തു
ലളിതേ മണ്ഡലേ ഭവേത്. 12

വലത്തുകാൽകൊണ്ടു സൂചി, ഇടത്തുകാൽ അപക്രാന്ത, വലത്തു പാർശ്വക്രാന്ത, വലത്തുതന്നെ ഭുജംഗത്രാസിത, ഇടത്ത് അതിക്രാന്ത, വലത്ത് ആക്ഷിപ്ത, ഇടത്ത് അതിക്രാന്ത, വലത്ത് ഊരുദ്വൃത്ത, ഇടത്ത് അലാത, വലത്ത് പാർശ്വക്രാന്ത, ഇടത്തു സൂചി, വലത്തു അപക്രാന്ത, ഇടത്ത് അതിക്രാന്ത. ഈ ചുവടുവെയ്പു ലളിതമായിരിക്കണം. ഇതാണു ലളിതമണ്ഡലത്തിലെ ചാരീക്രമം.

10. ക്രാന്തം—

സൂചിമാദ്യക്രമം കൃത്വാ
ഹ്യപക്രാന്തം ച വാമകം

പാർശ്വക്രാന്തം പുനശ്ചാദ്യം
വാമം പാർശ്വക്രമം തഥാ
ഭ്രാന്ത്വാ ചാരീഭിരേതാഭിഃ
പര്യായേണാഥ മണ്ഡലം
വാമം സൂചീം തതോ ദദ്യാ—
ദപക്രാന്തം ച ദക്ഷിണം
സ്വഭാവഗമനേ ഹ്യേത—
ന്മണ്ഡലം സംവിധീയതേ
ക്രാന്തമേതത്തു വിജ്ഞേയം
നാമതോ നാട്യയോക്തൃഭിഃ. 13

വലത്തുകാൽകൊണ്ടു സൂചി, ഇടത്തുകാൽ അപക്രാന്ത, വലത്തു പാർശ്വക്രാന്ത, ഇടത്തും പാർശ്വക്രാന്ത— ഈ ചാരികളെക്കൊണ്ട് ക്രമേണ വട്ടത്തിൽ പ്രദക്ഷിണമായി വന്ന് ഇടത്തു സൂചി, വലത്ത് അപക്രാന്ത. ഈ മണ്ഡലം സ്വാഭാവികമായ ഗമനത്തിനാണ് ഉപയോഗിക്കുന്നത്. ക്രാന്തമെന്നാണ് ഈ മണ്ഡലത്തിനു പേർ.

ഏതാന്യാകാശഗാനീഹ
ജ്ഞേയാന്യേവം ദശൈവ തു
അതഃ പരം പ്രവക്ഷ്യാമി
ഭൗമാനാമപി ലക്ഷണം. 14

ഇവ പത്തും ആകാശമണ്ഡലങ്ങളാണ്. ഇനി ഭൗമണ്ഡലങ്ങളുടെ ലക്ഷണവും ഞാൻ പറയാം.

1. ഭ്രമരം—

ആദ്യസ്തു ജനിതഃ കാര്യോ
വാമശ്ചാസ്യന്ദിതോ ഭവേത്
ശകടാസ്യഃ പുനശ്ചാദ്യോ
വാമശ്ചാപി പ്രസാരിതഃ
ആദ്യോ ഭ്രമരകഃ കാര്യ
സ്ത്രികം ച പരിവർത്തയേത്
ആസ്യന്ദിതഃ പുനർവാമഃ
ശകടാസ്യശ്ച ദക്ഷിണഃ
വാമഃ പൃഷ്ഠാപസർപ്പീ ച
ദദ്യാത് ഭ്രമരകം തഥാ
സ ഏവ സ്യന്ദിതഃ കാര്യ—
സ്തേ്വതത് ഭ്രമരമണ്ഡലം 15

വലത്തുകാൽകൊണ്ടു ജനിത, ഇടത്തുകാൽകൊണ്ടു സ്യന്ദിത, വലത്തു ശകടാസ്യ, ഇടത്തു സ്യന്ദിത, വലത്തു ഭ്രമരി, അരക്കെട്ടിൽ തിരിഞ്ഞ് ഇടത്തു സ്യന്ദിത, വലത്തു ശകടാസ്യ, ഇടത്തു അധ്യർദ്ധികയും ഭ്രമരിയും സ്യന്ദിതയും. ഇങ്ങനെയുള്ള മണ്ഡലമാണ് ഭ്രമരമണ്ഡലം.

2. ആസ്കന്ദിതം—

ആദ്യോ ഭ്രമരകഃ കാര്യോ
വാമശ്ചൈവാഡ്ഡിതോ ഭവേത്

കാര്യസ്ത്രികവിവർത്തശ്ച
ശകടാസ്യശ്ച ദക്ഷിണഃ
ഊരുദ്വൃത്തഃ സ ഏവ സ്യാ–
ദ്വാമശ്ചൈവാപസർപ്പിതഃ
കാര്യസ്ത്രികവിവർത്തശ്ച
ദക്ഷിണഃ സ്യന്ദിതോ ഭവേത്
ശകടാസ്യോ ഭവേദ്വാമ–
സ്തേനൈവാസ്ഫോടനം ഭവേത്
ഏതദാസ്കന്ദിതം നാമ
വ്യായാമേ യുദ്ധമണ്ഡലം. 16

വലത്തുകാൽകൊണ്ടു ഭ്രമരി, ഇടത്തുകാൽ അഡ്ഡിത, അരക്കെട്ടിൽ തിരിഞ്ഞു വലത്തു ശകടാസ്യ, വലത്തുതന്നെ ഊരുദ്വൃത്ത, ഇടത്തു ചാഷഗതി, അരക്കെട്ടിൽ തിരിഞ്ഞു വലത്തു സ്യന്ദിത, ഇടത്തു ശകടാസ്യ, അതുകൊണ്ടുതന്നെ ഒച്ചയിൽ ചവിട്ടുക. ഇത് വ്യായാമത്തിൽ യുദ്ധോപയോഗിയായ ആസ്കന്ദിതമണ്ഡലമാണ്.

3. ആവർത്തം–

ആദ്യം തു ജനിതം കൃത്വാ
വാമേന തു നികുട്ടകം
ശകടാസ്യഃ പുനശ്ചാദ്യ
ഊരുദ്വൃത്തഃ സ ഏവ തു
പൃഷ്ഠാപസർപ്പീ വാമശ്ച
സ ച ചാഷഗതിർഭവേത്
ആസ്യന്ദിതഃ പുനഃ സവ്യഃ
ശകടാസ്യശ്ച വാമകഃ
ആദ്യോ ഭ്രമരകശ്ചൈവ
ത്രികം തു പരിവർത്തയേത്
പൃഷ്ഠാപസർപ്പീ വാമശ്ചേ–
ത്യാവർത്തേ മണ്ഡലേ ഭവേത്. 17

വലത്തുകാൽകൊണ്ടു ജനിത, ഇടത്തുകാൽ വിച്യവ, വലത്തു ശകടാസ്യ, അതുകൊണ്ടുതന്നെ ഊരുദ്വൃത്ത, ഇടത്ത് അദ്ധ്യർദ്ധിക, അതുകൊണ്ടുതന്നെ ചാഷഗതി, വലത്തു സ്യന്ദിത, ഇടത്തു ശകടാസ്യ, വലത്തു ഭ്രമരി, അരക്കെട്ടിൽ തിരിഞ്ഞ് ഇടത്ത് അദ്ധ്യർദ്ധിക. ഇതാണ് ആവർത്തമണ്ഡലത്തിൻെറ ചാരീക്രമം.

4. സമോത്സാരിതം–

കൃത്വാദൌ സമപാദംതു
സ്ഥാനം ഹസ്തൌ പ്രസാരയേത്
നിരന്തരാവൂർദ്ധ്വതലാ–
വാവേഷ്ട്യോദ്വേഷ്ട്യ ചൈവ ഹി
കടീതടേ വിനിക്ഷിപ്യ
ചാദ്യമാവർത്തയേത്ക്രമാത്

യഥാക്രമം പുനർവാമ-
മാവർത്തേന പ്രസാരയേത്
പാര്യായേന ച ഭ്രാന്ത്വാ തു
പര്യായാന്മണ്ഡലം ഭവേത്
സമോത്സാരിതമേതച്ച
ജ്ഞേയം വ്യായാമമണ്ഡലം. 18

ഒരു ചാണകലത്തിൽ രണ്ടു കാലുംവെച്ചു സമപാദമെന്ന നിലയിൽനിന്നു രണ്ടു കയ്യും നീട്ടുക. രണ്ടു കയ്യും മലർത്തി താഴ്ത്തി വലിച്ച് ഉയർത്തിച്ചുറ്റി അരക്കെട്ടിൽ കൊണ്ടുചെന്നു വെയ്ക്കുക. വലത്തുകാൽ ചുഴിച്ചുവെച്ച് ഇടത്തുകാലും ചുഴിച്ചു സമോത്സാരിതമതെല്ലി ചെയ്യുക. ഇങ്ങനെ തുടർച്ചയായിച്ചെയ്തു പ്രദക്ഷിണമായി ചുറ്റുക. ഇതു സമോത്സാരിതം എന്ന വ്യായാമമണ്ഡലമാണ്.

5. ഏഡകാക്രീഡിതം—

പാദൈസ്തു ഭൂമിസംയുക്തൈഃ
സൂചീവിദ്ധൈസ്തഥൈവ ച
എഡകാക്രീടിതൈശ്ചൈവ
പൂർണ്ണൈസ്ത്രികവിവർത്തനൈഃ
സൂചീവിദ്ധാപവിദ്ധൈശ്ച
ക്രമേണാവൃത്യ മണ്ഡലം
ഏഡകാക്രീഡിതം വിദ്യാത്
ഖണ്ഡമണ്ഡലസംജ്ഞിതം. 19

നിലത്തോടു ചേർന്നു സൂചി, ഏഡകാക്രീഡിത, പൂർണ്ണമായും അരക്കെട്ടു തിരിക്കൽ. സൂചി ഇവ രണ്ടു കാൽകൊണ്ടും മാറിമാറി ചെയ്തു ക്രമേണ പ്രദക്ഷിണം ചുറ്റിവന്നു നിൽക്കുന്ന മണ്ഡലം ഏഡകാക്രീഡിതമാണ്. ഇതിന് ഖണ്ഡമണ്ഡലം എന്നും പേരുണ്ട്.

6. അഡ്ഡിതം—

സവ്യമുദ്ഘട്ടിതം കൃത്വാ
തേനൈവാവർത്തമാചരേത്
തേനൈവാസ്കന്ദിതഃ കാര്യഃ
ശകടാസ്യശ്ച വാമകഃ
ആദ്യഃ പൃഷ്ഠാപസർപ്പീ ച
സ ച ചാഷഗതിർഭവേത്
അഡ്ഡിതശ്ച പുനർവാമ
ആദ്യശ്ചൈവാപസർപ്പിതഃ
വാമോ ഭ്രമരകഃ കാര്യ
ആദ്യ ആസ്കന്ദിതോ ഭവേത്
തേനൈവാസ്ഫോടനം കുര്യാ-
ദേതദഡ്ഡിതമണ്ഡലം. 20

വലത്തുകാൽകൊണ്ടു മേലോട്ടുതട്ടി ചുഴറ്റിപ്പൊക്കിച്ചാടിയതിനു ശേഷം ഇടത്തുകാൽകൊണ്ടു ശകടാസ്യ, വലത്തുകാൽ അദ്ധ്യർദ്ധിക, അതു

തന്നെ ചാഷഗതി, ഇടത്തു അഡ്ഡിത, വലത്തു ചാഷഗതി, ഇടത്തു ഭ്രമരി. വലത്തു കാൽ പൊക്കിച്ചാടി ഒച്ചയുണ്ടാക്കുക. ഇത് അഡ്ഡിതമണ്ഡലം,

7. ശകടാസ്യ—

ആദ്യം തു ജനിതം കൃത്വാ
തേനൈവ ച നികുട്ടകം.
സ ഏവ ശകടാസ്യശ്ച
വാമശ്ചാസ്യന്ദിതോ ഭവേത്
പാദൈശ്ച ശകടാസ്യസ്ഥൈഃ
പര്യായേണാഥ മണ്ഡലം
വിജ്ഞേയം ശകടാസ്യം തു
വ്യായാമേ യുദ്ധമണ്ഡലം. 21

വലത്തുകാൽകൊണ്ടു ജനിത, അതിന്റെ മടമ്പു പൊക്കിച്ചവിട്ടി അതുകൊണ്ടു തന്നെ ശകടാസ്യ, ഇടത്തുകാൽ പൊക്കിച്ചാടുക. ഇങ്ങനെ ശകടാസ്യത്തിൽ കലാശിക്കുന്ന ചുവടുകൾ വെച്ച് ഒരുവട്ടം ചുറ്റിവരുക. ഇത് ശകടാസ്യമെന്ന വ്യായാമമണ്ഡലം.

8. അദ്ധ്യർദ്ധം—

ആദ്യസ്തു ജനിതോ ഭൂത്വാ
സ ഏവാസ്കന്ദിതോ ഭവേത്
അപസർപ്പീ പുനർവാമഃ
ശകടാസ്യശ്ച ദക്ഷിണഃ
ഭ്രാന്ത്വാ ചാരീഭിരേതാഭിഃ
പര്യായേണാഥ മണ്ഡലം
അദ്ധ്യർദ്ധമേതദ്വിജ്ഞേയം
നിയുദ്ധേ ചാപിമണ്ഡലം. 22

വലത്തുകാൽകൊണ്ടു ജനിത, അതുതന്നെ പൊക്കിച്ചവിട്ടി ഇടത്തുകാൽ ചാഷഗതി, വലത്തു ശകടാസ്യ— ഈ ചാരികൾകൊണ്ടു വട്ടം ചുഴന്നു വരുന്ന മണ്ഡലത്തിന് അദ്ധ്യർദ്ധമെന്നു പേർ. ഇതു ബാഹുയുദ്ധത്തിനുപയോഗിക്കുന്നു.

9. പിഷ്ടകുട്ടം—

സൂചീമാദ്യക്രമം കൃത്വാ
ഹ്യപക്രാന്തം ച വാമകം
ഭുജംഗത്രാസിതശ്ചാദ്യ
ഏവമേവ ച വാമകഃ
ഭുജംഗത്രാസിതൈർഭ്രാന്ത്വാ
പാദൈരപി ച മണ്ഡലം
പിഷ്ടകുട്ടം ച വിജ്ഞേയം
ചാരീഭിർമണ്ഡലം ബുധൈഃ. 23

വലത്തുകാൽകൊണ്ടു സൂചി, ഇടത്തുകാൽ അപക്രാന്ത, വലത്തുഭുജംഗത്രാസിത, ഇടത്തും ഭുജംഗത്രാസിത. ഇങ്ങനെ ഭുജംഗത്രാസിതതന്നെ ചെയ്ത് ഒരു പ്രദക്ഷിണം ചുറ്റി വരുന്നതു പിഷ്ടകുട്ടമെന്ന മണ്ഡലം.

10. ചാഷഗതം—

സർവ്വൈശ്ചാഷഗതൈഃ പാദൈഃ
പരിക്രമ്യ ച മണ്ഡലം
ഏതച്ചാഷഗതം വിദ്യാ—
ന്നിയുദ്ധേ ചാപി മണ്ഡലം 24

ചാഷഗതി എന്ന ചാരി ആവർത്തിച്ചു ചെയ്തുകൊണ്ട് ഒരു പ്രദക്ഷിണം ചുറ്റി വരുന്ന മണ്ഡലത്തിന്റെ പേർ ചാഷഗതം എന്നാണ്.

നാനാചാരീസമുത്ഥാനി
മണ്ഡലാനി സമാസതഃ
ഉക്താന്യതഃ പരം ചൈവ
സമചാരീം നിയോജയേത്. 25

പല ചാരികൾ ചേർന്നുണ്ടാവുന്ന മണ്ഡലങ്ങൾ ചുരുക്കത്തിൽ പറഞ്ഞു കഴിഞ്ഞു. ആകാശചാരികൾ മാത്രമായും ഭൂമിചാരികൾ മാത്രമായും യോജിപ്പിച്ച് വേറേയും മണ്ഡലങ്ങൾ കല്പിക്കാവുന്നതാണ്.

സമചാരീപ്രയോഗോ യ—
സ്തത് സമം നാമമണ്ഡലം
ആചാര്യബുദ്ധ്യാ താനീഹ
കർത്തവ്യാനി പ്രയോക്തൃഭിഃ 26

ആകാശചാരികൾ മാത്രമായോ ഭൂമിചാരികൾ മാത്രമായോ ചേർത്തുണ്ടാക്കുന്ന മണ്ഡലത്തിനു സമമെന്നു പേർ. അവ ആചാര്യന്റെ അഭിപ്രായമനുസരിച്ചു നടന്മാർ പ്രയോഗിക്കേണ്ടതാണ്.

ഏതാനി ഖണ്ഡാനി സമണ്ഡലാനി
യുദ്ധേ നിയുദ്ധേ ച പരിക്രമേ ച
ലീലാംഗമാധുര്യപുരസ്കൃതാനി
കാര്യാണി വാദ്യാനുഗതാനി തജ്ഞൈഃ. 27

മേൽക്കാണിച്ച മണ്ഡലങ്ങളിൽ ചിലതു ഖണ്ഡരൂപങ്ങളും ചിലതു മണ്ഡലരൂപങ്ങളുമാണ്. അതായത് വട്ടം ചുറ്റി വരേണ്ടാത്തതും വട്ടംചുറ്റിവരേണ്ടതുമാണ്. അവ വിലാസങ്ങളോടുകൂടിയും അംഗഭംഗിയോടുകൂടിയും വാദ്യത്തിനൊത്തു പ്രയോഗിക്കേണ്ടവയാണ്.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
മണ്ഡലവികല്പനമെന്ന
പന്ത്രണ്ടാമദ്ധ്യായം.

അദ്ധ്യായം 13

# ഗതിപ്രചാരം

ഏവം വ്യായാമസംയോഗേ
കാര്യം മണ്ഡലകല്പനം
അതഃപരം പ്രവക്ഷ്യാമി
ഗതീസ്തു പ്രകൃതിസ്ഥിതാഃ. 1

ഇങ്ങനെ വ്യായാമം ചെയ്യുമ്പോൾ മണ്ഡലങ്ങൾ കല്പിക്കേണ്ടതാണ്. ഇനി ഞാൻ പ്രകൃതിഭേദമനുസരിച്ചുണ്ടാവുന്ന ഗതിഭേദങ്ങളെ പ്രതിപാദിക്കാം.

തത്രോപവഹനം കൃത്വാ
ഭാണ്ഡവാദ്യപുരസ്കൃതം
യഥാമാർഗ്ഗരസോപേതം
പ്രകൃതീനാം പ്രവേശനേ
ധ്രുവായാം സമ്പ്രവൃത്തായാം
പടേ ചൈവാപകർഷിതേ
കാര്യഃ പ്രവേശഃ പാത്രാണാം
നാനാർത്ഥരസസംഭവഃ. 2

വാദ്യപ്രയോഗത്തോടുകൂടി ആലാപം നിർവ്വഹിച്ചു ദേശവിശേഷത്തിനും ശൃംഗാരാദിരസത്തിനും യോജിച്ചവിധത്തിൽ പ്രകൃതിഭേദങ്ങളെ അവതരിപ്പിക്കാനുള്ള ധ്രുവാഗാനം തുടങ്ങിയാൽ തിരശ്ശീല മാറ്റി, പാത്രങ്ങളെ പ്രവേശിപ്പിക്കുക. ഇതിവൃത്തവൈചിത്ര്യത്തിൻെറയും രസഭാവാദികളുടെയും അനുഭവം പ്രേക്ഷകന്മാർക്കുണ്ടാവുന്നത് ഈ പാത്രങ്ങളുടെ അഭിനയത്തിൽ നിന്നാണല്ലോ.

സ്ഥാനം തു വൈഷ്ണവം കാര്യ-
മുത്തമേ മദ്ധ്യമേ തഥാ
സമുന്നതം സമം ചൈവ
ചതുരശ്രമുരസ്തഥാ
ബാഹുശീർഷേ പ്രസന്നേ ച
നാത്യുത്ക്ഷിപ്തേ ച കാരയേത്
ഗ്രീവാപ്രദേശഃ കർത്തവ്യോ
മയൂരാഞ്ചിതമസ്തകഃ
കർണ്ണാദഷ്ടാംഗുലിസ്ഥേ ച
ബാഹുശീർഷേ പ്രയോജയേത്
ഉരസശ്ചാപിചിബുകം
ചതുരംഗുലസംസ്ഥിതം
ഹസ്തൌ തഥൈവ കർത്തവ്യൌ
കടിനാഭിതടസ്ഥിതൌ

ദക്ഷിണോ നാഭിസംസ്ഥസ്തു
വാമഃ കടിതടേ സ്ഥിതഃ. 3

ഉത്തമകഥാപാത്രത്തിന്റെയും മദ്ധ്യമകഥാപാത്രത്തിന്റെയും പ്രവേശത്തിൽ വൈഷ്ണവം എന്ന നിലയിലാണു നിൽക്കേണ്ടത്. അതിന് ഒരു കാൽ ശരിക്കുവക്കുക. മറ്റേക്കാൽ അല്പം ഉയർത്തി ത്രികോണാക്കി വെക്കുക. മാറിടം ചതുരശ്രമായിരിക്കണം. ഞെളിയാതെയും കുനിയാതെയും സമമായിരിക്കണമെന്നർത്ഥം. തോളുകൾ രണ്ടും തളർത്തി അധികം എടുത്തുപിടിക്കാത്ത നിലയിലായിരിക്കണം. കഴുത്ത് മയിലിനേപ്പോലെ ഉയർത്തിപ്പിടിച്ച തലയോടുകൂടിയിരിക്കണം. ചെവിക്കും തോളിനും തമ്മിൽ എട്ടംഗുലം അകലമുണ്ടായിരിക്കണം. മാറിനും താടിക്കും ഇടയിൽ നാലംഗുലം അകലം വേണം. ഒരു കൈ ഒക്കത്തും മറ്റേക്കൈ നാഭിക്കടുത്തും വെച്ചിരിക്കണം. വലത്തേക്കയ്യു നാഭിക്കടുത്ത്, ഇടത്തേക്കൈ അരക്കെട്ടിൽ. ഇങ്ങനെയാണ് ഉത്തമമദ്ധ്യമപാത്രങ്ങളുടെ പ്രവേശത്തിലെ നിൽപ്.

പാദയോരന്തരം കാര്യം
ദ്വൌ താളാവർദ്ധമേവ ച
പാദോത്ക്ഷേപസ്തു കർത്തവ്യഃ
സ്വപ്രമാണവിനിർമ്മിതഃ 4

രണ്ടു കാലിനും തമ്മിലുള്ള അകലം രണ്ടരച്ചാണാവണം. കാൽ ഉയർത്തുമ്പോൾ അവരവർക്കുള്ള അളവാണ് ഉപയോഗിക്കേണ്ടത്.

ചതുസ്താളോ ദ്വിതാളശ്ചാ—
പ്യേകതാളസ്തഥൈവ ച
ചതുസ്താളസ്തു ദേവാനാം
പാർത്ഥിവാനാം തഥൈവ ച
ദ്വിതാളശ്ചൈവ മദ്ധ്യാനാം
താളഃ സ്ത്രീനീചലിംഗിനാം. 5

നാലു ചാൺ, രണ്ടു ചാൺ, ഒരു ചാൺ എന്നാണു കാൽവെക്കുന്നതിന്റെ വ്യവസ്ഥ. ദേവന്മാർക്കു നാലു ചാൺ, രാജാക്കന്മാർക്കും നാലു ചാൺതന്നെ. ഇടത്തരം കഥാപാത്രങ്ങൾക്കു രണ്ടു ചാൺ, സ്ത്രീകൾക്കും താണതരം കഥാപാത്രങ്ങൾക്കും ഒരു ചാൺ.

ചതുഷ്കലോഥ ദ്വികല—
സ്തഥാ ഹ്യേകകലഃ പുനഃ
ചതുഷ്കലോ ഹ്യുത്തമാനാം
മദ്ധ്യാനാം ദ്വികലോ ഭവേത്
തഥാ ഹ്യേകകലഃ പാതോ
നീചാനാംസമ്പ്രകീർത്തിതം. 6

നാലു മാത്ര, രണ്ടു മാത്ര, ഒരു മാത്ര ഇങ്ങനെയാണു കാലവ്യവസ്ഥ. ഉത്തമന്മാർക്കു നാലു മാത്ര, മദ്ധ്യമന്മാർക്കു രണ്ടു മാത്ര, താണനിലയിലുള്ളവർക്കു ഒരു മാത്ര— ഇതാണു കാൽ വെക്കാനുള്ള കാലത്തിന്റെ കണക്ക്.

സ്ഥിതം മദ്ധ്യം ദ്രുതം ചൈവ
സമവേക്ഷ്യ ലയം ബുധഃ

യഥാപ്രകൃതി നാട്യജ്ഞോ
ഗതിമേവം പ്രയോജയേത്. 7

വിളംബിതം, മദ്ധ്യം, ദ്രുതം എന്ന മൂന്നു വിധം താളലയങ്ങളും നോക്കി സ്വഭാവ ഭേദമനുസരിച്ച് ഗതിഭേദം പ്രയോഗിക്കേണ്ടതാണ്.

ധൈര്യോപപന്നാ ഗതിരുത്തമാനാം
മദ്ധ്യാ ഗതിർമദ്ധ്യമസമ്മതാനാം
ദ്രുതാ ഗതിശ്ച പ്രചുരാധമാനാം
ലയത്രയം സത്വവശേന യോജ്യം. 8

ഉത്തമന്മാർക്കു ധൈര്യത്തോടുകൂടിയ വിളംബിതഗതിയും മദ്ധ്യമന്മാർക്കു മദ്ധ്യമഗതിയും അധമന്മാർക്കു ദ്രുതഗതിയുമാണു സ്വീകരിക്കേണ്ടത്. മൂന്നുവിധം താളലയവും സ്വഭാവമനുസരിച്ചു യോജിപ്പിക്കേണ്ടതാണ്.

ഏഷ ഏവ തു വിജ്ഞേയഃ
കലാതാളലയേ വിധിഃ
പുനർഗതിപ്രചാരസ്യ
പ്രയോഗം ശൃണുതാനഘാഃ. 9

ഇതാണു താളലയമാത്രകളുടെ വിധിയെന്നു മനസ്സിലാക്കുക. ഇനി ഗതികളിൽ അവയവങ്ങളെ വ്യാപരിപ്പിക്കുന്നതിൻെറ പ്രയോഗം കേട്ടു കൊള്ളുക.

സ്വഭാവേതുത്തമഗതൗ
കാര്യം ജാനു കടീസമം
യുദ്ധചാരീപ്രയോഗേഷു
പുനഃ സ്തനസമം ന്യസേത്. 10

ഉത്തമന്മാരുടെ സ്വാഭാവികഗതിയിൽ കാൽമുട്ട് അരയ്ക്കൊപ്പം പൊങ്ങണം. യുദ്ധചാരികൾ പ്രയോഗിക്കുമ്പോൾ കാൽമുട്ട് മുലയോളം പൊങ്ങണം.

പാർശ്വക്രാന്തൈഃ സലളിതൈഃ
പാദൈർവാദ്യാനുഗൈരഥ
രംഗകോണോന്മുഖം ഗച്ഛേത്
സമ്യക് പഞ്ചപദാനി തു. 11

പാർശ്വക്രാന്തയെന്ന ചാരിയിൽ വാദ്യത്തോടുകൂടി ഭംഗിയിൽ രംഗത്തിൻെറ വടക്കുകിഴക്കേ കോണിനുനേരെ വേണ്ടുംവണ്ണം അഞ്ചടിവെക്കുക.

വാമവേധം തതഃ കുര്യാ—
ദ്വിക്ഷേപം ദക്ഷിണേന ച
പരിവൃത്യ ദ്വിതീയം തു
ഗച്ഛേത് കോണം തതഃ പരം. 12

പിന്നെ ഇടത്തുകാൽ പിന്നിലേക്കു വെച്ചു വലത്തുകാൽ വീശിത്തിരിഞ്ഞു രംഗത്തിൻെറ മറ്റേ തെക്കുപടിഞ്ഞാറു കോണിനു നേരെ അഞ്ചടി വെക്കുക.

തത്രാപി വാമവേധസ്തു
വിക്ഷേപോ ദക്ഷിണേന ച

തതോ ഭാണ്ഡോന്മുഖോ ഗച്ഛേ–
ത്താന്യേവ ച പദാനി തു. 13

അവിടെയും ഇടത്തുകാൽ പിന്നിലേക്കു വെച്ചു വലത്തുകാൽ വീശുക. പിന്നെ മിഴാവിനുനേരെ അഞ്ചടിവെച്ചു മടങ്ങുക.

ഏവം ഗതാഗതൈർഗത്വാ
പദാനാമേകവിംശതിം
വാമവേധം തതഃ കുര്യാ–
ദ്വിക്ഷേപം ദക്ഷിണസ്യ ച. 14

ഇങ്ങനെ തെക്കുകിഴക്കും വടക്കുപടിഞ്ഞാറും കോണുകളിലും ചെന്നും പോന്നും ഒരു ഇരുപതടിവെച്ചിട്ട് ഇടത്തുകാൽ പിന്നിൽവെച്ച് വലത്തുകാൽ വീശുക.

രംഗേ വികൃഷ്ടേ ഭരതേന കാര്യോ
ഗതാഗതൈഃ പാദഗതി പ്രചാരഃ
ത്ര്യശ്രസ്ത്രികോണേ ചതുരശ്രരംഗേ
ഗതിപ്രചാരശ്ചതുരശ്ര ഏവ. 15

ദീർഘചതുരശ്രരംഗത്തിൽ നടൻ മുന്നോട്ടു പോയും പിന്നോട്ടു പോന്നുമുള്ള ഗതി സ്വീകരിക്കണം. മുക്കോണായ രംഗത്തിൽ ഗതി മുക്കോണായും ചതുരംഗത്തിൽ ഗതി ചതുരമായും ഇരിക്കേണ്ടതാണ്.

യഃ സമൈഃ സഹിതോ ഗച്ഛേ–
ത്തത്ര കാര്യോ ലയാശ്രയഃ
ചതുഷ്കലോഥ ദ്വികല–
സ്തഥൈവൈകകലഃ പുനഃ. 16

സമന്മാരോടുകൂടെ ഗമിക്കുമ്പോൾ നാലു മാത്രയായിട്ടും രണ്ടു മാത്രയായിട്ടും ഒരു മാത്രയായിട്ടും ഒരുപോലുള്ള ഗതി സ്വീകരിക്കണം.

അഥ മദ്ധ്യമനീചൈ സ്തു
ഗച്ഛേദ്യഃ പരിവാരിതഃ
ചതുഷ്കലമഥാർദ്ധം ച
തഥാ ചൈകകലം പുനഃ. 17

ഉത്തമൻ മദ്ധ്യമന്മാരോടും നീചന്മാരോടുംകൂടി ഗമിക്കുമ്പോൾ ഉത്തമൻ നാലു മാത്രയിലും മദ്ധ്യമൻ രണ്ടു മാത്രയിലും നീചൻ ഒരു മാത്രയിലും ചുവടുവെക്കേണ്ടതാണ്.

ദേവദാനവയക്ഷാണാം
നൃപപന്നഗരക്ഷസാം
ചതുസ്താളപ്രമാണേന
കർത്തവ്യാഥ ഗതിർബുധൈഃ. 18

ദേവന്മാർ, അസുരന്മാർ, യക്ഷന്മാർ, രാജാക്കന്മാർ, നാഗങ്ങൾ, രാക്ഷസന്മാർ ഇവരുടെയെല്ലാം ഗതിയിൽ നാലു ചാണകലെയാണു കാൽ വെക്കേണ്ടത്.

ദിവൌകസാം തു സർവ്വേഷാം
മദ്ധ്യമാ ഗതിരിഷ്യതേ

തത്രാപി ചോദ്ധതാ യേ തു
തേഷാം ദേവൈഃ സമാ ഗതിഃ. 19

സ്വർഗ്ഗവാസികൾക്കെല്ലാം പൊതുവിൽ മദ്ധ്യമയായ ഗതിയാണു വേണ്ടത്. അവരിൽത്തന്നെ ഉദ്ധതന്മാരായിട്ടുള്ളവർക്ക് ദേവന്മാരോടു തുല്യമായ ഗതിയാണ്.

ഋഷയ ഊചുഃ

''യദാ മനുഷ്യാ രാജാന–
സ്തേഷാം ദേവഗതിഃ കഥം?''
അത്രോച്യതേ കഥം നൈഷാ
ഗതീ രാജ്ഞാം ഭവിഷ്യതി. 20

ഋഷികൾ ചോദിച്ചു — രാജാക്കന്മാർ മനുഷ്യരായ സ്ഥിതിക്ക് അവർക്കെങ്ങനെയാണു ദേവഗതി വരുന്നത്? ഇതിനു മറുപടി പറയുന്നു — രാജാക്കന്മാർക്ക് എങ്ങനെ ഈ ഗതിയല്ലാതിരിക്കും?

അഥ ദിവ്യാഃ പ്രകൃതയോ
ദിവ്യമാനുഷ്യ ഏവ ച
മാനുഷ്യ ഇതി വിജ്ഞേയാ
നാട്യനൃത്തക്രിയാംപ്രതി. 21

നാട്യനൃത്തപ്രയോഗങ്ങളെസ്സംബന്ധിച്ചിടത്തോളം ദിവ്യ, ദിവ്യമാനുഷി, മാനുഷി എന്നിങ്ങനെ മൂന്നുവിധം പ്രകൃതികളുണ്ട്.

ദേവാനാം പ്രകൃതിർദിവ്യാ
രാജ്ഞാം വൈ ദിവ്യമാനുഷീ
യാ ത്വന്യാ ലോകവിദിതാ
മാനുഷീ സാ പ്രകീർത്തിതാ. 22

ദേവന്മാർക്കു ദിവ്യപ്രകൃതി, രാജാക്കന്മാർക്കു ദിവ്യമാനുഷി, മറ്റുള്ള ലോകപ്രസിദ്ധമായ പ്രകൃതി മാനുഷിയും.

ദേവാംശജാസ്തു രാജാനോ
വേദാധ്യാത്മസു കീർത്തിതാഃ
ഏവം ദേവാനുകരണേ
ദോഷോ ഹ്യത്ര ന വിദ്യതേ. 23

വേദങ്ങളിലും ഉപനിഷത്തുക്കളിലും പ്രസിദ്ധന്മാരായ രാജാക്കന്മാർ ദേവാംശസംഭവന്മാരാണ്. അതുകൊണ്ടു ദേവന്മാരെ അനുകരിച്ചാൽ ദോഷമൊന്നുമില്ല.

അയം വിധിസ്തു കർത്തവ്യഃ
സ്വച്ഛന്ദഗമനം പ്രതി
സംഭ്രമോത്പാതരോഷേഷു
പ്രമാണം ന വിധീയതേ. 24

ഈ നിയമം സാധാരണഗതിയെസ്സംബന്ധിച്ചുള്ളതാണ്. പരിഭ്രമം ഉന്മാദം കോപം മുതലായവയുണ്ടാകുമ്പോൾ ഈ കണക്കൊന്നും നോക്കേണ്ടതില്ല.

സർവ്വാസാം പ്രകൃതീനാം തു
അവസ്ഥാന്തരസംശ്രയാ

ഉത്തമാധമമദ്ധ്യാനാം
ഗതിഃ കാര്യാ പ്രയോക്തൃഭിഃ 25

ഉത്തമം മദ്ധ്യമം അധമം എന്നീ പ്രകൃതികളിലുള്ളവർക്കെല്ലാം അതാതവസ്ഥാവിശേഷങ്ങൾക്കനുസരിച്ചുള്ള ഗതി നടന്മാർ സ്വീകരിക്കേണ്ടതാണ്.

ചതുരർദ്ധകലം വാ സ്യാ-
ത്തദർദ്ധകലമേവ ച
അവസ്ഥാന്തരമാസാദ്യ
കുര്യാത് ഗതിവിചേഷ്ടിതം. 26

അവസ്ഥാഭേദം വരുമ്പോൾ നാലിൽ പകുതി രണ്ടു മാത്രയിലോ അതിലും പകുതി ഒരു മാത്രയിലോ ഗതിയും അഭിനയാദിവ്യാപാരങ്ങളും സ്വീകരിക്കാവുന്നതാണ്.

ജ്യേഷ്ഠേ ചതുഷ്കലം യത്ര
മദ്ധ്യമേ ദ്വികലം ഭവേത്
ദ്വികലാചോത്തമേ യത്ര
മദ്ധ്യേത്വേകകലാ ഭവേത്
കലികം മദ്ധ്യമേ യത്ര
നീചേഷ്വർദ്ധ കലം ഭവേത് തു
ഏവമർദ്ധാർദ്ധഹീനം തു
ജഡാനാം സംപ്രയോജയേത് 27

ഉത്തമന്നു നാലു മാത്രയാണെങ്കിൽ മധ്യമന്നു രണ്ടു മാത്ര, ഉത്തമന്നു രണ്ടു മാത്രയാണെങ്കിൽ അധമന്ന് അര മാത്ര ഇങ്ങനെ ബുദ്ധിവൈകല്യമുള്ളവർക്ക് പകുതി പകുതി മാത്ര കുറച്ചു പ്രയോഗിക്കണം.

ജ്വരാർത്തേ ച ക്ഷുധാർത്തേ ച
തപഃശ്രാന്തേ ഭയാന്വിതേ
വിസ്മയേ ചാവഹിത്ഥേ ച
തഥൌത്സുക്യസമന്വിതേ
ശൃംഗാരേ ചൈവ ശോകേ ച
സ്വച്ഛന്ദഗമനേ തഥാ
ഗതിഃ സ്ഥിതലയാ കാര്യാ-
ധികലാന്തരപാതിതാ. 28

പനിച്ചു തളർന്നാലും വിശന്നു വലഞ്ഞാലും തപസ്സു ചെയ്തു ക്ഷീണിച്ചാലും പേടിച്ചമ്പരന്നാലും അത്ഭുതപ്പെട്ടാലും മനോഗതം മറച്ചുവെക്കുമ്പോഴും ഉൽക്കണ്ഠയുള്ളപ്പോഴും ശൃംഗാരത്തിലും ദുഃഖത്തിലും സ്വൈരമായി സഞ്ചരിക്കുമ്പോഴും വിളംബിതകാലത്തിൽ നാലിൽഅധികം മാത്രയോടുകൂടിയ ഗതിയുംസ്വീകരിക്കാവുന്നതാണ്.

അസ്വാസ്ഥകാമിതേ ചൈവ
ഭയവിത്രാസിതേ തഥാ
ആവേഗേ ചൈവ ഹർഷേ ച
കാര്യം യച്ച ത്വരാന്വിതം

അനിഷ്ടശ്രവണേ ചൈവ
ക്ഷേപേ ചാദ്ഭൂതദർശനേ
അപി ചാത്യയികേ കാര്യേ
ദുഃഖിതേ ശത്രുമാർഗ്ഗണേ
അപരാദ്ധാനുസരണേ
ശ്വാപദാനുഗതൗ തഥാ
ഏതേഷ്വേവം ഗതിം പ്രാജ്ഞോ
വികലാം സംപ്രയോജയേത്. 29

അസാധാരണമായ കാമവികാരത്തിലും പേടിച്ചോടുമ്പോഴും സംഭ്രമത്തിലും സന്തോഷത്തിലും ബദ്ധപ്പെട്ടു ചെയ്യേണ്ടുന്ന കാര്യങ്ങളിലും അനിഷ്ടം കേൾക്കുമ്പോഴും അധിക്ഷേപം ചെയ്യുമ്പോഴും അത്ഭുതം കാണാൻപോകുമ്പോഴും അടിയന്തിരമായി എന്തെങ്കിലും ചെയ്യേണ്ടിവരുമ്പോഴും ദുഃഖത്തിലും ശത്രുവിനെ അന്വേഷിക്കുമ്പോഴും അപരാധിയെപ്പിന്തുടരുമ്പോഴും ഹിംസ്രമൃഗങ്ങളുടെ പിന്നാലെ ഓടുമ്പോഴും ഇതുപോലുള്ള മറ്റു സന്ദർഭങ്ങളിലും മാത്രയുടെ കണക്കൊന്നുംകൂടാതെയുള്ള ഗതിയാണ് സ്വീകരിക്കേണ്ടത്.

ഉത്തമാനാം ഗതിര്യാ തു
ന താം മദ്ധ്യേഷു യോജയേത്
യാ ഗതിർമദ്ധ്യമാനാം തു
ന താം നീചേഷു യോജയേത് 30

ഉത്തമന്മാരുടെ ഗതി ഒരിക്കലും മധ്യമന്മാർക്കുപയോഗിക്കരുത്. മധ്യമന്മാരുടെ ഗതി അധമന്മാർക്കും ഉപയോഗിക്കരുത്.

രസഗതികൾ

ഗതിഃ ശൃംഗാരിണീ കാര്യാ
സ്വസ്ഥകാമിതസംഭവാ
ദൂതിദർശനമാർഗ്ഗേണ
പ്രവിശേദ്രംഗമണ്ഡലം.
സൂചയാ ചാപ്യഭിനയം
കുര്യാദർത്ഥസമാശ്രയം
ഹൃദ്യൈവസ്ത്രൈസ്തഥാ ഗന്ധൈർ—
ധൂപൈശ്ചൂർണ്ണൈശ്ച ഭൂഷിതഃ
നാനാപുഷ്പസുഗന്ധാഭിർ—
മാലാഭിഃ സമലങ്കൃതഃ
ഗച്ഛേത് സലളിതൈഃ പാദൈ—
രതിക്രാന്തസ്ഥിതൈസ്തഥാ
തഥാ സൌഷ്ഠവസംയുക്തൈർ—
ലയതാളവശാനുഗൈഃ
പാദയോരനുഗൌ ചാപി
ഹസ്തൌ കാര്യൌ പ്രയോക്തൃഭിഃ

ഉത്ക്ഷിപ്യ ഹസ്തം പാതേന
പാദയോശ്ച വിപര്യയാത്. 31

സാധാരണ കാമികൾക്കു ശൃംഗാരോചിതമായ ഗതി സ്വീകരിക്കണം. ദൂതിയെക്കാണാനുള്ള വഴിക്ക് രംഗത്തിൽ പ്രവേശിക്കുക. സൂചനാരൂപത്തിൽ നായികാസംബന്ധികളായ എല്ലാ കാര്യങ്ങളും അഭിനയിക്കണം. മനോഹരങ്ങളായ വസ്ത്രങ്ങളും സുഗന്ധദ്രവ്യങ്ങളും ധൂപങ്ങളും ചൂർണ്ണങ്ങളും അണിഞ്ഞുകൊണ്ടാവണം പ്രവേശം. പലവക സുരഭില പുഷ്പങ്ങളെക്കൊണ്ടുണ്ടാക്കിയ മാലകൾ ധരിച്ചിരിക്കണം. വിലാസവായ്പോടുകൂടെ ഏറ്റവും സാവധാനത്തിലാവണം ഗതി. അഴകോടുകൂടെ താളലയങ്ങൾക്ക് യോജിച്ചിരിക്കണം കാൽവെയ്പ്. കാലുകൾക്കനുസരിച്ചുതന്നെയാവണം കൈകളുടെ പ്രവർത്തനവും. ചുവടുകൾവെക്കുന്നതിന് വിപരീതമായി കൈ പൊക്കുകയാണു വേണ്ടത്.

പ്രച്ഛന്നകാമിതേ ചൈവ
ഗതിം ഭൂയോ നിബോധത
വിസർജ്ജിതജനസ്ത്രസ്ത—
സ്തഥാ ദൂതീസഹായവാൻ
നിർവ്വാണദീപോ നാത്യർത്ഥം
ഭൂഷണൈശ്ച വിഭൂഷിതഃ
വേലാസദൃശവസ്ത്രശ്ച
സഹ ദൂത്യാ ശനൈസ്തഥാ.
വ്രജേത് പ്രച്ഛന്നകാമസ്തു
പാദൈർനിശ്ശബ്ദമന്ദഗൈഃ
ശബ്ദശങ്ക്യുത്സുകശ്ച സ്യാ—
ദവലോകനതത്പരഃ
വേപമാനശരീരശ്ച
ശങ്കിതഃ പ്രസ്ഖലൻ മുഹുഃ. 32

ഗൂഢമായ കാമപ്രവർത്തനത്തിൽ കൈക്കൊള്ളേണ്ടുന്ന ഗതി ഇനി മനസ്സിലാക്കുക. ആളുകളെയെല്ലാം ഒഴിവാക്കി ഉൾക്കിടിലത്തോടുകൂടി ദൂതിയെ തുണയ്ക്കുകൂട്ടി വിളക്കുകെടുത്തി അധികം അലങ്കാരങ്ങളൊന്നും അണിയാതെ ദൂതിയും താനും സമയത്തിനൊത്ത (നിലാവിലെങ്കിൽ വെള്ള ഇരുട്ടിലെങ്കിൽ നീല) വസ്ത്രം ധരിച്ചു മെല്ലെ ശബ്ദമുണ്ടാക്കാതെ കാൽവെച്ച് സഞ്ചരിക്കണം. പ്രച്ഛന്നകാമനായ ശൃംഗാരി വല്ല ശബ്ദവും കേട്ടാൽ ശങ്കിച്ചും ഉൽക്കണ്ഠ പൂണ്ടും ചുറ്റുപാടും നോക്കിയും ശരീരം വിറച്ചും സംശയിച്ചും ഇടയ്ക്കിടക്ക് തട്ടിത്തടഞ്ഞും നടക്കണം.

രസേ രൗദ്രേ തു വക്ഷ്യാമി
ദൈത്യരക്ഷോഗണാൻ പ്രതി
ഏക ഏവ രസസ്തേഷാം
സ്ഥായി രൗദ്രോ ദ്വിജോത്തമാഃ 33

രൗദ്രരസത്തിൽ അസുരന്മാരെയും രാക്ഷസന്മാരെയുംപറ്റി ഞാൻ പറയാം. അല്ലയോ ബ്രാഹ്മണരേ, അവർക്ക് സ്ഥായിയായ രസം രൗദ്രം ഒന്നുമാത്രമാണ്.

നേപത്ഥ്യരൌദ്രോ വിജ്ഞേയ-
സ്ത്വംഗരൌദ്രസ്തഥൈവ ച
തഥാ സ്വഭാവജശ്ചൈവ
ത്രിധാ രൌദ്രഃ പ്രകീർത്തിതഃ. 34

വേഷരൌദ്രം ദേഹരൌദ്രം സ്വഭാവരൌദ്രം ഇങ്ങനെ രൌദ്രം മൂന്നുവിധമാണ്.

രുധിരക്ലിന്നദേഹോ യോ
രുധിരാർദ്രമുഖസ്തഥാ
തഥാ പിശിതഹസ്തശ്ച
രൌദ്രോ നേപഥ്യജസ്തു സഃ. 35

ചോരപുരണ്ട ദേഹം, ചോരയണിഞ്ഞ മുഖം, മാംസം ധരിച്ച കയ്യ് ഇതാണ് വേഷരൌദ്രം.

ബഹുബാഹുർബഹുമുഖോ
നാനാപ്രഹരണാകുലഃ
സ്ഥൂലകായസ്തഥാ പ്രാംശു-
രംഗരൌദ്രഃ പ്രകീർത്തിതഃ. 36

വളരെ കൈകൾ, വളരെ മുഖങ്ങൾ, അസംഖ്യം ആയുധങ്ങൾ, നല്ല തടിയും പൊക്കവുമുള്ള ശരീരം ഇതാണ് ദേഹരൌദ്രം.

രക്താക്ഷഃ പിംഗകേശശ്ച
അസിതോ വികൃതസ്വരഃ
രൂക്ഷോ നിർഭത്സനപരോ
രൌദ്രേ സോഥ സ്വഭാവജഃ. 37

തുടുത്ത കണ്ണുകൾ, ചെമ്പൻമുടി, കറുത്ത ശരീരം, വികൃതമായ ശബ്ദം, ക്രൂരമായ പെരുമാറ്റം, അധിക്ഷേപിക്കുന്ന ശീലം ഇതാണ് സ്വഭാവരൌദ്രം.

ചതുസ്താലാന്തരോത്ക്ഷിപ്തൈഃ
പാദൈസ്ത്ര്യന്തരപാതിതൈഃ
ഗതിരേവം പ്രയോക്തവ്യാ
തേഷാം യേ ചാപി തദ്വിധഃ. 38

നാലു ചാണുയർത്തി മൂന്നു ചാണകലെ ചവിട്ടിക്കൊണ്ടുള്ള ഗതിയാണ് ആ അസുരരാക്ഷസന്മാർക്കും അതുപോലുള്ളവർക്കും വേണ്ടത്.

അഹൃദ്യാ തു മഹീ യത്ര
ശ്മശാനരണകശ്മലാ
ഗതിം തത്ര പ്രയുഞ്ജീത
ബീഭത്സാഭിനയം പ്രതി. 39

ചുടലക്കളം പോർക്കളം മുതലായ വൃത്തികെട്ട നിലത്താണ് ബീഭത്സരസം നടിക്കാനുള്ള ഗതി പ്രയോഗിക്കേണ്ടത്

ക്വചിദാസന്നപതിതൈർ
വികൃഷ്ടപതിതൈഃ ക്വചിൽ
ഏഡകാക്രീഡിതൈഃ പാദൈ-
രുപര്യുപരി പാതിതൈഃ

തേഷാമേവാനുഗൈർഹസ്തൈർ–
ബീഭത്സേ ഗതിരുച്യതേ 40

ചിലപ്പോൾ കാൽ അടുത്തുവെച്ചും ചിലപ്പോൾ അകറ്റിവെച്ചും ചിലപ്പോൾ കവച്ചു ചാടിയും മേൽക്കുമേൽ ചാടിയും ഇതിനെല്ലാമൊപ്പിച്ചു കൈകൾ കാട്ടിയും അതിനനുസരിച്ചു പ്രവർത്തിച്ചുമാണു ബീഭത്സരസത്തിലെ ഗതി വേണ്ടത്.

അഥ വീരേ ച കർത്തവ്യ
പാദവിക്ഷേപസംയുതാ
ദ്രുതപ്രചാരാധിഷ്ഠാനാ
നാനാചാരീസമാകുലാ. 41

വീരരസത്തിലാകട്ടെ കാൽ വീശിയും ഓടിച്ചെന്നും ചാടിനിന്നും പലവക ചാരികളെ ഉൾക്കൊള്ളിച്ചും ഗതി നടത്തേണ്ടതാണ്.

പാർശ്വക്രാന്തൈർദ്രുതാവിദ്ധൈഃ
സൂചീവിദ്ധൈസ്തഥൈവ ച
കലാകാലഗതൈഃ പാദൈ–
രാവേഗേ യോജയേത് ഗതിം. 42

ആവേഗമെന്ന സഞ്ചാരിഭാവത്തിൽ കാൽ മടക്കിപൊക്കി മേല്പോട്ടു തട്ടിയും പിണച്ചു ചെരിച്ചുവെച്ചും മുന്നിലേയ്ക്കാഞ്ഞും ചവിട്ടിയും മാത്രക്കണക്കിനൊപ്പിച്ചുള്ള ഗതി യോജിപ്പിക്കണം.

ഉത്തമാനാമയം പ്രായഃ
പ്രോക്തോ ഗതിപരിക്രമഃ
മദ്ധ്യാനാമധമാനാം ച
ഗതിം വക്ഷ്യാമ്യഹം പുനഃ. 43

ഇപ്പറഞ്ഞതെല്ലാം പ്രായേണ ഉത്തമന്മാർക്കുള്ള ഗതിക്രമമാണ്. മദ്ധ്യമന്മാരുടേയും അധമന്മാരുടേയും ഗതിയും ഇനി ഞാൻ പറയാം.

വിസ്മയേ ചൈവ ഹർഷേ ച
വിക്ഷിപ്തപദവിക്രമാ
ആസാദ്യ തു രസം ഹാസ്യ–
മേതച്ചാന്യച്ച യോജയേത് 44

അത്ഭുതത്തിലും ഹർഷത്തിലും വീശിച്ചവിട്ടിക്കൊണ്ടുള്ള ഗതി വേണം. ഹാസ്യരസത്തിൽ ഇതും മറ്റു ചിലതും യോജിപ്പിക്കാവുന്നതാണ്.

പുനശ്ച കരുണേ കാര്യാ
ഗതിഃ സ്ഥിതപദൈരഥ
ബാഷ്പാംബുരുദ്ധനയനഃ
സന്നഗാത്രസ്തഥൈവ ച
ഉത്ക്ഷിപ്തപാതിതകര–
സ്തഥാ സസ്വനരോദനഃ 45

പിന്നെ കരുണരസത്തിൽ ഗതി വളരെ സാവധാനത്തിൽനിന്നുകൊണ്ടാവണം. കണ്ണീർ നിറഞ്ഞ കണ്ണുകൾ, തളർന്ന ശരീരം, പൊക്കിയും താഴ്ത്തിയുമുള്ള കൈകൾ, ശബ്ദത്തോടു കൂടിയുള്ള കരച്ചിൽ ഇവയും വേണം കരുണഗതിയിൽ.

ഗച്ഛേരത്തഥാദ്ധ്യർദ്ധികയാ
പ്രത്യഗ്രാപ്രിയസംശ്രയേ
ഏഷാ സ്ത്രീണാം പ്രയോക്തവ്യാ
നീചസത്വേ തഥൈവ ച. 46

പുതിയ അപ്രിയം സംഭവിച്ചതാണെങ്കിൽ ഒന്നര മാത്രയിലാവണം ഗതി. ഇത് സ്ത്രീകൾക്കും ധൈര്യം തീരെ കുറഞ്ഞവർക്കും പ്രയോഗിക്കേണ്ടതാണ്.

ഉത്തമാനാം തു കർത്തവ്യാ
സധൈര്യാ ബാഷ്പസംഗതാ
നിഃശ്വാസൈരായതോത്സൃഷ്ടൈ–
സ്തഥൈവോർദ്ധ്വനിരീക്ഷിതൈഃ
ന തത്ര സൌഷ്ഠവം കാര്യം
ന പ്രമാണം തഥാവിധം. 47

ഉത്തമന്മാരുടെ കരുണഗതി, ധൈര്യത്തോടുകൂടിയതും കണ്ണീർ പുറപ്പെട്ടതുമായിരിക്കണം. ഇടയ്ക്കിടക്കു നെടുവീർപ്പും മേൽപ്പോട്ടു നോട്ടവും വേണം. അതിൽ അഴകു വരുത്തേണ്ടുന്ന ആവശ്യമില്ല. അത്രമാത്രം കണക്കുമില്ല.

മദ്ധ്യാനാമപി സത്വജ്ഞൈർ–
ഗതിര്യോജ്യാ വിധാനതഃ.
ഉരഃപാതഹതോത്സാഹഃ
ശോകവ്യാമൂഢചേതനഃ
നാത്യുത്ക്ഷിപ്തൈഃ പദൈർഗച്ഛേ–
ദിഷ്ടബന്ധുനിപാതനേ. 48

ഹൃദയജ്ഞാനമുള്ളവർ, മദ്ധ്യമന്മാർക്കും വിധിപ്രകാരം കരുണഗതി യോജിപ്പിക്കണം. മാറത്തടിച്ച് ഉത്സാഹംകെട്ടും ദുഃഖംകൊണ്ട് ബുദ്ധി മന്ദിച്ചും കാൽ അധികം പൊക്കിവെക്കാതെയും ആവണം ഇഷ്ടബന്ധുവിനെ വീഴ്ത്തിയതുമൂലമുണ്ടാവുന്ന കരുണത്തിലെ ഗതി.

ഗാഢപ്രഹാരേ കാര്യാ ച
ശിഥിലാംഗഭുജാശ്രയാ
വിഘൂർണ്ണിതശരീരാ ച
ഗതിശ്ചൂർണ്ണപദൈരഥ. 49

ശക്തിയായ പ്രഹാരമേറ്റിട്ടുള്ള കരുണഗതി, ഉടലും കൈകളും തളർന്നു തൂങ്ങിയും ചാഞ്ചാടിയും അടുത്തടുത്തു മെല്ലെ കാൽവെച്ചുമായിരിക്കണം.

ശീതേന ചാഭിഭൂതസ്യ
വർഷേണാഭിദ്രുതസ്യ ച
ഗതിഃ പ്രയോക്തൃഭിഃ കാര്യാ
സ്ത്രീനിചപ്രകൃതാവഥ. 50

തണുപ്പു ബാധിച്ചാലും മഴകൊണ്ടു വിഷമിച്ചാലും സ്ത്രീകൾക്കും അധമപ്രകൃതികളായ പുരുഷന്മാർക്കുമുള്ള ഗതി പ്രയോഗിക്കേണ്ടവിധം ഇനി പറയാം.

പിണ്ഡീകൃത്യ തു ഗാത്രാണി
തേഷാം ചൈവ പ്രകമ്പനം
കരൌ വക്ഷസി നിക്ഷിപ്യ
കുബ്ജീഭൂതസ്തഥൈവ ച
ദന്തോഷ്ഠസ്ഫുരണം ചൈവ
ചിബുകസ്യ പ്രകമ്പനം
കാര്യം ശനൈസ്തു കർത്തവ്യം
ശീതാഭിനയനേ ഗതൌ 51

ശരീരമാകെ ചൂളിപ്പിടിച്ചു കിടുകിടെ വിറക്കുക, കൈകൾ മാറിടത്തിൽ അമർത്തിപ്പിടിച്ച് കൂന്നുകൊണ്ടാവുക, പല്ലും ചുണ്ടും താടിയും വിറയ്ക്കുക, മെല്ലെ നടക്കുക ഇതാണു തണുപ്പ് അഭിനയിക്കുമ്പോഴത്തെ ഗതിയുടെ സ്വഭാവം.

തഥാ ഭയാനകേ ചൈവ
ഗതിഃ കാര്യാ വിചക്ഷണൈഃ
സ്ത്രീണാം കാപുരുഷാണാം ച
യേ ചാന്യേ സത്വവർജ്ജിതാഃ. 52

അതുപോലെ സ്ത്രീകൾക്കും നീചജനങ്ങൾക്കും ധൈര്യമില്ലാത്തവർക്കും ഭയാനകരസത്തിലും പ്രത്യേകം ഗതി സ്വീകരിക്കേണ്ടതുണ്ട്.

വിസ്ഫാരിതേ ചലേ നേത്രേ
വിധുതം ച ശിരസ്തഥാ
ഭയസംയുക്തയാ ദൃഷ്ട്യാ
പാർശ്വയോശ്ച വിലോകിതൈഃ
ദ്രുതൈശ്ചൂർണ്ണപദൈശ്ചൈവ
ബദ്ധ്വാ ഹസ്തം കപോതകം
പ്രവേപിതശരീരശ്ച
ശുഷ്കോഷ്ഠഃ സ്ഖലിതം വ്രജേത് 53

ഭയാനകത്തിൽ വിടർന്ന് ഇളകുന്ന കണ്ണുകൾ, വിറയ്ക്കുന്ന ശിരസ്സ്, പേടിച്ച ദൃഷ്ടികൊണ്ട് രണ്ടു പുറത്തേക്കും നോട്ടം, തുള്ളിച്ചാടിക്കൊണ്ടുള്ള ഗതി, കപോതമുദ്ര പിടിച്ച കൈകൾ, വിറയ്ക്കുന്ന ശരീരം, വരണ്ട ചുണ്ട് ഈവിധമെല്ലാമുള്ള അവസ്ഥകളോടുകൂടി തട്ടിത്തടഞ്ഞു നടക്കണം.

ഏഷാനുസരണേ കാര്യാ
തർജ്ജനേ ത്രാസനേ തഥാ
സത്വം ച വികൃതം ദൃഷ്ട്വാ
ശ്രുത്വാ ച വികൃതം രവം. 54

ഈ ഭയാനകഗതി, ശത്രു പിന്തുടരുമ്പോഴും താക്കീതു ചെയ്യുമ്പോഴും പേടിപ്പിക്കുമ്പോഴും വികൃതസത്വങ്ങളെ കണ്ടാലും വികൃതശബ്ദം കേട്ടാലും സ്വീകരിക്കേണ്ടതാണ്.

ഏഷാ സ്ത്രീണാം പ്രയോക്തവ്യാ
നൃണാം ചാക്ഷിപ്തവിക്രമാ
ക്വചിദാസന്നപതിതൈർ–
വികൃഷ്ടപതിതൈഃ ക്വചിത്

ഏഡകാക്രീഡിതൈഃ പാദൈ—
രുപര്യുപരി പാതിതൈഃ
ഏഷാമേവാനുഗൈർഹസ്തൈർ—
ഗതിം ഭീതേഷുയോജയേത്. 55

ഈ ഗതി സ്ത്രീകൾക്കു പ്രയോഗിക്കേണ്ടതാണ്. പുരുഷന്മാർക്ക് ഇടയ്ക്കിടയ്ക്കു ധൈര്യം പിടിച്ചുകൊണ്ടാവണം ഈ ഗതിയുടെ പ്രയോഗം. ചിലപ്പോൾ അടുത്തു കാൽവെച്ചും ചിലപ്പോൾ കാൽ നീട്ടിവെച്ചും ചിലപ്പോൾ എടുത്തുചാടിയും ചിലപ്പോൾ മേല്ക്കുമേൽ ചാടിയുമാണു ഗതി വേണ്ടത്. കൈകളും കാലിൻെറ ഗതിക്കനുസരിച്ചിരിക്കണം. ഇങ്ങനെയാണു ഭീതന്മാരുടെ ഗതി പ്രയോഗിക്കേണ്ടത്.

വണിജാം സചിവാനാം ച
ഗതിഃ കാര്യാ സ്വഭാവജാ
അതിക്രാന്തൈഃ പദൈർവിപ്രാ
ദ്വിതാളാന്തരഗാമിഭിഃ
കൃത്വാ നാഭിതടേ ഹസ്ത—
മൂത്താനം കടകാമുഖം
ആദ്യം ചാരാളമുത്താനം
കുര്യാത് പാർശ്വം സ്തനാന്തരേ
ന നിഷണ്ണം ന ച സ്തബ്ധം
ന ചാപി പരിവാഹിതം
കൃത്വാ ഗാത്രം തഥാ ഗച്ഛേ—
ത്തേന ചൈവ ക്രമേണ തു. 56

കച്ചവടക്കാരുടേയും മന്ത്രിമാരുടേയും ഗതി സ്വാഭാവികംമാത്രമായിരിക്കണം. ബ്രാഹ്മണർ കാൽ മടക്കിപ്പൊക്കി രണ്ടു ചാൺ അകലെ നീട്ടിവെച്ചു നടക്കണം. ഇടത്തുകൈ മലർത്തി കടകാമുഖമുദ്ര പിടിച്ചു നാഭി സമീപത്തിൽവെച്ചും വലത്തുകൈ മലർത്തി അരാളമുദ്രയിൽ സ്തനമദ്ധ്യത്തിൽ ചേർത്തുപിടിച്ചും കുനിയാതെയും ഞെളിയാതെയും സ്തംഭിക്കാതെയുമുള്ള ശരീരവുമായി ഒരേ ക്രമത്തിൽ നടക്കുകയാണു ബ്രാഹ്മണർ വേണ്ടത്.

യതീനാം ശ്രമണാനാം ച
യേ ചാന്യേ തപസി സ്ഥിതാഃ
തേഷാം കാര്യാ ഗതിര്യേ തു
നൈഷ്ഠികം വ്രതമാസ്ഥിതാഃ. 57

യോഗികൾ ബുദ്ധസന്യാസികൾ, തപസ്വികൾ, നൈഷ്ഠികവ്രതത്തിലിരിക്കുന്നവർ ഇങ്ങനെയുള്ളവർക്കെല്ലാം താഴെപറയും പ്രകാരമുള്ള ഗതി സ്വീകരിക്കേണ്ടതാണ്.

അലോലചക്ഷുശ്ച ഭവേ—
ദ്യുഗമാത്രനിരീക്ഷണഃ
ഉപസ്ഥിതസ്മൃതിശ്ചൈവ
ഗാത്രം സർവ്വം വിധായ ച. 58

കണ്ണിളകാതെ നുകപ്പാടകലെ നോക്കിക്കൊണ്ടും ഇടയ്ക്കിടയ്ക്കു ഓർമ്മ നടിച്ചു കൊണ്ടും ശരീരം മുഴുവനും പ്രവർത്തിപ്പിച്ചുകൊണ്ടുമായിരിക്കണം അവരുടെ സാമാന്യ ഗതി.

അചഞ്ചലമനാശ്ചൈവ
യഥാവല്ലിംഗമാസ്ഥിതഃ
വിനീതവേഷശ്ച ഭവേത്
കാഷായവസനസ്തഥാ. 59

മനസ്സിനിളക്കംകൂടാതെയും വിനീതമായ വേഷത്തിൽ ജടാഭസ്മാദികളോ കമണ്ഡലുയോഗദണ്ഡാദികളോ ആയ ചിഹ്നങ്ങളും കാവിവസ്ത്രവും ധരിച്ചുമാവണം അവരുടെ ഗമനം.

പ്രഥമം സമപാദേന
സ്ഥിത്വാ സ്ഥാനേന വൈ ബുധഃ
ഹസ്തം ച ചതുരം കൃത്വാ
തഥാ ചൈകം പ്രസാരയേത്. 60

ആദ്യം സമപാദത്തിൽനിന്ന് ഒരു കൈ ചാതുര്യത്തോടെ നീട്ടുക.

പ്രസന്നം വദനം കൃത്വാ
പ്രയോഗസ്യ വശാനുഗം
അനിഷണ്ണേന ഗാത്രേണ
ഗതിം ഗച്ഛേദ്വ്യതിക്രമാത്. 61

മുഖം പ്രസന്നമായിരിക്കണം. പ്രയോഗത്തിന്ന് — പ്രകൃതത്തിലഭിനയിക്കുന്ന ഭാവത്തിന്ന് — അനുസരിച്ചും കുനിയാതെ കാൽ നീട്ടിവെച്ചും നടക്കണം.

ഉത്തമാനാം ഭവേദേഷാ
ലിംഗിനാം യേ മഹാവ്രതാഃ
ഏഭിരേവ വിപര്യസ്തൈർ–
ഗുണൈരന്യേഷു യോജയേത്. 62

മഹാ വ്രതസ്ഥന്മാരായ ഉത്തമ ധാർമ്മികരുടെ ഗതിയാണ് ഇവിടെ പറഞ്ഞത്. മറ്റുള്ളവർക്കും ഇതിൽനിന്നു വ്യത്യാസപ്പെട്ട ഗുണങ്ങൾക്കനുസരിച്ച് ഗതി കല്പിക്കേണ്ടതാണ്.

തഥാ വ്രതാനുഗാ ച സ്യാ–
ദന്യേഷാം ലിംഗിനാം ഗതിഃ
വിഭ്രാന്താ വാപ്യുദാത്താ വാ
വിഭ്രാന്തനിഭൃതാപി വാ. 63

മറ്റു ധാർമ്മികന്മാരുടേയും ഗതി വ്രതത്തിന്ന് അനുസരിച്ചായിരിക്കണം. വിഭ്രാന്തി പൂണ്ടോ ഉദാത്തതയോടുകൂടിയോ രണ്ടുഭാവവും ഇടകലർന്നോ ഔചിത്യമനുസരിച്ച ഗതി സ്വീകരിക്കണം.

ശകടാസ്യസ്ഥിതൈഃ പാദൈ–
രതിക്രാന്തൈസ്തഥൈവ ച
കാര്യാ പാശുപതാനാം ച
ഗതിരുദ്ധതഗാമിനീ. 64

കാൽ മടക്കിപ്പൊക്കിയും നീട്ടിച്ചവിട്ടിയും ഉദ്ധതമായ രീതിയിലാണ് പാശുപത വ്രതക്കാരുടേ ഗതി വേണ്ടത്.

അന്ധകാരേഥ യാനേ ച
ഗതിഃ കാര്യാ പ്രയോക്തൃഭിഃ
ഭൂമൌ വിസർപ്പിതൈഃ പാദൈ–
ഹസ്തൈർമാർഗ്ഗപ്രദർശിഭിഃ. 65

ഇരുട്ടത്തു നടക്കുമ്പോൾ കാലുകൊണ്ടു നിലത്തു തപ്പിത്തപ്പി നീക്കിയും കയ്യു മുന്നിലേക്കു നീട്ടി വഴി തേടിയുമിരിക്കണം.

രഥസ്ഥസ്യാപി കർത്തവ്യാ
ഗതിശ്ചൂർണ്ണപദൈരഥ
സമപാദം തഥാ സ്ഥാനം
കൃത്വാ രഥഗതിം വ്രജേത്. 66

രഥത്തിലിരിക്കുന്ന ആളുടെ ഗതി തുള്ളിച്ചാടിക്കൊണ്ടുവേണം. സമപാദമായ നിലയിൽ നിന്നിട്ടുവേണം രഥഗതി അഭിനയിക്കുവാൻ.

ധനുർഗൃഹീത്വാ ചൈകേന
തഥാ ചൈകേന കൂബരം
സൂതശ്ചാസ്യ ഭവേദേവം
പ്രതോദപ്രഗ്രഹാകുലഃ 67

രഥസ്ഥൻ ഒരു കൈകൊണ്ടു വില്ലും മറ്റേക്കൈകൊണ്ടു നുകത്തണ്ടും പിടിച്ചിരിക്കണം. തേരാളിയുടെ സാരഥിയാകട്ടെ ചാട്ടവാറും കടിഞ്ഞാണും പിടിച്ചു കൊണ്ടായിരിക്കണം.

വാഹനാനി വിചിത്രാണി
കർത്തവ്യാനി വിഭാഗശഃ
ദ്രുതൈശ്ചൂർണ്ണപദൈശ്ചൈവ
ഗന്തവ്യം രംഗമണ്ഡലേ. 68

പലതരം വാഹനങ്ങളെ വകതിരിച്ചു കാണിക്കണം. ഓടിയും തുള്ളിച്ചാടിയും രംഗത്തിൽ സഞ്ചരിക്കണം.

വിമാനസ്ഥസ്യ കർത്തവ്യാ
ഹ്യേഷൈവ സ്യന്ദിനീ ഗതിഃ
ആരോഢുമുദ്വഹേത് ഗാത്രം
കിഞ്ചിത് സ്യാദുന്മുഖസ്ഥിതം
അസ്യൈവ വൈപരീത്യേന
കുര്യാച്ചാപ്യവരോഹണം. 69

വിമാനത്തിൽ ഇരിക്കുന്നവൻെറ ഗതി ഒഴുകുന്ന മട്ടിലായിരിക്കണം. കയറുമ്പോൾ മുഖം അല്പം ഉയർത്തി ശരീരത്തെ മേല്പോട്ടു തൂക്കിയെടുത്തുകൊണ്ടാവണം. അതിനു വിപരീതമായി മുഖമല്പം കുനിച്ചുകൊണ്ട് ഇറങ്ങണം.

അധോവലോകനൈശ്ചൈവ
മണ്ഡലാവർത്തനേന ച
ആകാശഗമനേ ചൈവ
കർത്തവ്യാ നാട്യയോക്തൃഭിഃ. 70

ആകാശഗമനത്തിൽ കീഴോട്ടു നോക്കിയും വട്ടം ചുറ്റിയുമുള്ള ഗതി സ്വീകരിക്കണം.

സ്ഥാനേന സമപാദേന
തഥാ ചൂർണ്ണപദൈരപി
വ്യോമ്നശ്ചാവതരേദ്യസ്തു
തസ്യൈതാം കാരയേത് ഗതിം. 71

സമപാദത്തിൽ നിന്നും തുള്ളിച്ചാടിയും ആകാശത്തു നിന്നു ഇറങ്ങുമ്പോൾ താഴെ പറയുംപ്രകാരമുള്ള ഗതി സ്വീകരിക്കണം.

ഋജ്വായതോന്നതനതൈഃ
കുടിലാവർത്തിതൈരഥ
ഭ്രശ്യതശ്ച തഥാകാശാ–
ദപവിദ്ധരുജാ ഗതിഃ.
വികീർണ്ണവസനാ ചൈവ
തഥാ ഭൂഗതലോചനാ. 72

ആകാശത്തിൽ നിന്നു വീഴുമ്പോൾ നേരെ നീണ്ടും ഉയർന്നും താണും വളഞ്ഞു തിരിഞ്ഞും കൈകൾ കുടഞ്ഞുകൊണ്ടുമിരിക്കണം. വസ്ത്രം ചിന്നിപ്പറന്നുകൊണ്ടിരിക്കണം. ഭൂമിയിലേയ്ക്കു നോക്കിക്കൊണ്ടുമിരിക്കണം.

പ്രാസാദദ്രുമശൈലേഷു
നദീനിമ്നോന്നതേഷു ച
ആരോഹണാവതരണം
കാര്യമർത്ഥവശാത്ബുധൈഃ. 73

മാളികകൾ, മരങ്ങൾ, പർവ്വതങ്ങൾ, പുഴകൾ, താണുമുയർന്നുമുള്ള പ്രദേശങ്ങൾ ഇവയിൽ കയറുകയും ഇറങ്ങുകയും ചെയ്യുന്നത് അതിൻെറ സ്വഭാവമനുസരിച്ചായിരിക്കണം.

പ്രാസാദാരോഹണം കാര്യ–
മതിക്രാന്തൈഃ പദൈരഥ
ഉദ്വാഹ്യ ഗാത്രം പാദം ച
ന്യസേത് സോപാനപംക്തിഷു. 74

മാളികയിൽ കയറുമ്പോൾ കാലുയർത്തിപ്പൊക്കി ശരീരം നിവർത്തി കൽപ്പടകളിൽ അല്ലെങ്കിൽ കോണിപ്പടികളിൽ ചവിട്ടിക്കയറണം.

തഥാവതരണം ചൈവ
ഗാത്രമാനമ്യ രേചയേത്
അതിക്രാന്തേന പാദേന
ദ്വിതീയേനാഞ്ചിതേന ച. 75

മാളികയിൽ നിന്നിറങ്ങുമ്പോൾ ശരീരം കുനിച്ചു താഴോട്ടു നീക്കണം. ഒരു കാൽ മടക്കിപ്പൊക്കിവെയ്ക്കുക. മറ്റേക്കാൽ, പടംപൊക്കി മടമ്പൂന്നി വെയ്ക്കുക.

പ്രസാദാരോഹണം യത്തു
തദേവാദ്രിഷു, കാരയേത്
കേവലം തൂർദ്ധ്വവിക്ഷേപ–
മംഘ്രിഷ്വംഗേ ഭവേദഥ. 76

മാളികയിൽ കയറുന്നതുപോലെ തന്നെയാണ് മലകയറ്റവും. ആദ്യം കാലും പിന്നെ ഉടലുമാണ് ഉൽക്ഷേപിക്കേണ്ടത് എന്നു മാത്രം ഭേദം.

ദ്രുമേ ചാരോഹണം കാര്യ–
മതിക്രാന്തോത്ഥിതൈഃ പദൈഃ
സൂചീവിദ്ധൈരപക്രാന്തൈഃ
പാർശ്വക്രാന്തൈസ്തഥൈവ ച. 77

കാൽ മടക്കി പൊക്കിയും നീട്ടിയും ചെരിച്ചു ചവിട്ടിയും മറ്റും വേണം മരം കയറുവാൻ.

ഏതദേവാവതരണം
സരിത്സ്വപി നിയോജയേത്
പ്രാസാദേ യന്മയാ പ്രോക്തം
പ്രതാരേ കേവലം ഭവേത്
ജലപ്രമാണാപേക്ഷാ തു
ജലമദ്ധ്യേ ഗതിർഭവേത്. 78

പുഴയിലിറങ്ങുന്നതും മാളികയിൽനിന്നിറങ്ങുന്നതുപോലെത്തന്നെയാണ്. പുഴ കടക്കുന്നതിനുമാത്രം മാറ്റമുണ്ട്. വെള്ളം എത്രയുണ്ടെന്നതിനനുസരിച്ചുവേണം വെള്ളത്തിൽക്കൂടെയുള്ള ഗതി നിശ്ചയിക്കുവാൻ.

തോയേല്പേ വസനോത്ക്കർഷൈഃ
പ്രാജ്യേ പാണിവികർഷണൈഃ
കിഞ്ചിന്നതാഗ്രകായാ തു
പ്രാതാരേ ഗതിരിഷ്യതേ. 79

പുഴ കടക്കുമ്പോൾ വെള്ളം കുറവാണെങ്കിൽ വസ്ത്രം പൊക്കിപ്പിടിക്കണം. അധികം വെള്ളമുണ്ടെങ്കിൽ കൈകൾകൊണ്ടു മാടണം. ശരീരം മേൽഭാഗംകൊണ്ട് അല്പം വളയണം. ഇതാണു വ്യവസ്ഥ.

പ്രസാര്യ ബാഹുമേകൈകം
മുഹുർവാരിവികർഷണൈഃ
തിര്യക് പ്രസാരിതാ ചൈവ
ഹ്രിയമാണാ ച വാരിണാ.
അശേഷാംഗാകുലാ ധൂത
വദനാ ഗതിരിഷ്യതേ
നൌസ്ഥസ്യാപി പ്രയോക്തവ്യ
ദ്രുതൈശ്ചൂർണ്ണപദൈർഗതിഃ. 80

ഓരോ കൈ മാറി മാറി നീട്ടിത്തുഴഞ്ഞുവേണം പുഴയിൽ നീന്തുവാൻ. ദേഹം വിലങ്ങത്തിലാവണം. വെള്ളത്തിൽ ദേഹം ഒഴുകുന്ന മട്ടിൽ ഇരിക്കയും വേണം. ദേഹത്തിനാകെ ചലനമുണ്ടാവണം. മുഖം അങ്ങോട്ടുമിങ്ങോട്ടും തിരിച്ചുമിരിക്കണം.

തോണിയിൽ ഇരുന്നുകൊണ്ടുള്ള ഗതി തുള്ളിച്ചാടി കുതിച്ചുകൊണ്ടു വേണം.

അനേനൈവവിധാനേന
കർത്തവ്യം ഗതിചേഷ്ടിതം
സംജ്ഞാമാത്രേണ കർത്തവ്യാ–
ന്യേതാനി വിധിപൂർവ്വകം

കസ്മാന്മൃത ഇതി പ്രോക്തേ
കിം മർത്തവ്യം പ്രയോക്തൃഭി. 81

ഈ വിധിക്കനുസരിച്ചു വേണം ഗതിയിലുള്ള അഭിനയമെല്ലാം. ഇതെല്ലാം ആംഗ്യംകൊണ്ടുമാത്രം കാണിച്ചാൽ മതി. കാരണം, മരിച്ചു എന്നഭിനയിക്കുമ്പോൾ നടന്മാർ മരിക്കേണ്ടതില്ലല്ലോ.

അങ്കുശഗ്രഹണാന്നാഗം
ഖലീനഗ്രഹണാദ്ധയം
പ്രയോദഗ്രഹണാദ്യാന—
മേവമേവാപരേഷ്വപി. 82

തോട്ടി പിടിച്ച് ആനയേയും കടിഞ്ഞാൺ പിടിച്ചു കുതിരയേയും ചമ്മട്ടി പിടിച്ചു തേരിനേയും കാണിക്കുക. ഇതുപോലെ മറ്റുള്ളവയും കണ്ടുകൊൾക. [ഗജാശ്വാദികളെയൊന്നും രംഗത്തിൽ കൃത്രിമമായി കാണിക്കേണ്ടതില്ലെന്നു താത്പര്യം.]

അശ്വയാനേ ഗതിഃ കാര്യാ
വൈശാഖസ്ഥാനകേന തു
തദാ ചൂർണ്ണപദൈശ്ചിത്രൈ—
രുപര്യുപരി പാതിതൈഃ. 83

കുതിരയുടെ നടത്തത്തിനു കാലുകൾ കവച്ചു വൈശാഖസ്ഥാനത്തിൽനിന്നു പലമട്ടിൽ മേൽക്കുമേൽ തുള്ളിച്ചാടി നടക്കുക.

പന്നഗാനാം ഗതിഃ കാര്യാ
പാദൈഃ സ്വസ്തിതസംയുതൈഃ
പാർശ്വക്രാന്തപദം കൃത്വാ
സ്വസ്തികം രേചയേദിഹ. 84

പാമ്പുകളുടെ ഗതിക്കു കാലുകൾ ഇടത്തോട്ടും വലത്തോട്ടും പിണച്ചു പിണച്ചു നക്കണം. മടമ്പു ചെരിച്ചു ചവിട്ടി നീക്കിവെക്കണം.

വിടസ്യാപി ച കർത്തവ്യാ
ഗതിർലളിതവിഭ്രമാ
പാദൈരാകുഞ്ചിതൈഃ കിഞ്ചി—
ത്താലാഭ്യന്തരപാതിതൈഃ. 85

വിടൻെറ നടത്തം ലളിതവിലാസങ്ങളോടുകൂടി കാലല്പം വളച്ച് ഒരു ചാണകലത്തിനുള്ളിൽ ചുവടുവെച്ചുകൊണ്ടാവണം.

സ്വസൌഷ്ഠവസമായുക്തൌ
തഥാ ഹസ്തൌ പദാനുഗൌ
കടകാവർദ്ധമാനൌ തു
കൃത്വാ വിടഗതിം വ്രജേത്. 86

ഏറ്റവും അഴകായി രണ്ടു കൈകൊണ്ടും കാൽവെപ്പിനനുസരിച്ചു കടകാവർദ്ധമാനകമുദ്ര പിടിച്ചുകൊണ്ടുവേണം വിടഗതി അഭിനയിക്കുവാൻ.

കഞ്ചുകീയസ്യ കർത്തവ്യാ
വയോവസ്ഥാവിശേഷതഃ
അവൃദ്ധസ്യ പ്രയോഗജ്ഞോ
ഗതിമേവം പ്രയോജയേത്. 87

കഞ്ചുകീയന്റെ ഗതി പ്രായത്തിന്നും അവസ്ഥാവിശേഷത്തിന്നും അനുസരിച്ചുള്ളതായിരിക്കണം. വൃദ്ധനല്ലാത്ത കഞ്ചുകീയന്നു താഴെ പറയുംപ്രകാരത്തിലുള്ള ഗതിയാണു പ്രയോഗിക്കേണ്ടത്.

അർദ്ധതാലോത്ഥിതൈഃ പാദൈർ–
വ്വിഷ്കംഭൈരൃജൂഭിസ്തഥാ
സമുദ്വഹന്നിവാംഗാനി
പങ്കലഗ്ന ഇവ വ്രജേത്. 88

ചുവടുകൾ അരച്ചാണുയർത്തി ചൊവ്വിൽ ഉറപ്പിച്ചുവെയ്ക്കണം. ശരീരത്തെ എടുത്തുനീക്കുന്നതുപോലെയും ചളിയിൽ കാൽ പുഴ്ന്നവനെപ്പോലെയും നടക്കണം.

അഥ വൃദ്ധസ്യ കർത്തവ്യാ
ഗതിഃ കമ്പിതദേഹികാ
വിഷ്കംഭനകൃതപ്രാണാ
മന്ദോത്ക്ഷിപ്തപദക്രമാ. 89

വൃദ്ധനായ കഞ്ചുകീയന്റെ ഗതി, ശരീരം വിറച്ചുകൊണ്ടും വടിയൂന്നി ബലം നേടിക്കൊണ്ടും മെല്ലെ കാൽ പൊക്കിവെച്ചുകൊണ്ടും വേണം.

കൃശസ്യാപി ഹി കർത്തവ്യാ
ഗതിർമന്ദപരിക്രമാ
വ്യാധിഗ്രസ്തേ ജ്വരാർത്തേ ച
തപഃ ശ്രാന്തേ ക്ഷുധാന്വിതേ. 90

ചടച്ചവന്റെ ഗതിയും മെല്ലെ അടിവെച്ചുകൊണ്ടുവേണം. രോഗബാധിതനും പനി പിടിച്ചവനും തപസ്സുചെയ്തു ക്ഷീണിച്ചവനും വിശന്നു വലഞ്ഞവനും മെല്ലെ അടിവെച്ചു നടക്കണം.

വിഷ്കംഭനകൃതപ്രാണഃ
കൃശഃ ക്ഷാമോദരസ്തഥാ
ക്ഷാമസ്വരകപോലശ്ച
ദീനനേത്രസ്തഥൈവ ച. 91

ചടച്ചവൻ വടിയൂന്നി ബലം നേടിയും വയറൊട്ടിയും ഒച്ചയടച്ചും കവിളൊട്ടിയും കണ്ണുകൾ തളർന്നും വേണം നടക്കുവാൻ.

ശനൈരുത്ക്ഷേപണം ചൈവ
കർത്തവ്യം ഹസ്തപാദയോഃ
കമ്പനം ചൈവ ഗാത്രാണാം
ക്ലേശനം ച തഥൈവ ഹി. 92

ചടച്ചു ക്ഷീണിച്ചവൻ കയ്യും കാലും മെല്ലെ പൊക്കണം. അവയവങ്ങൾ വിറച്ചുകൊണ്ടിരിക്കണം. പ്രയാസപ്പെട്ടുകൊണ്ടുമിരിക്കണം.

ദൂരാധ്വാനം ഗതസ്യാപി
ഗതിർമന്ദപരിക്രമാ
വികൂണനം ച ഗാത്രസ്യ
ജാനുനോശ്ച വിമർദ്ദനം. 93

ദൂരം വഴി നടന്നവന്റെ ഗതിയും മെല്ലെ മെല്ലെയാവണം. ദേഹം കോട്ടുകയും തിരിക്കുകയും വേണം. കാൽമുട്ടുകൾ തിരുമ്മുകയും വേണം.

സ്ഥൂലസ്യാപി ഹി കർത്തവ്യാ
ഗതിർദേഹാനുകർഷിണീ
സമുദ്വഹനഭൂയിഷ്ഠാ
മന്ദോത്ക്ഷിപ്തപദക്രമാ. 94

തടിയന്റെ ഗതി ദേഹം വലിച്ചു നീക്കിക്കൊണ്ടും ഭാരം നടിച്ചുകൊണ്ടും കാൽ മെല്ലെ പൊക്കിവെച്ചുകൊണ്ടുമാണ് വേണ്ടത്.

വിഷ്കംഭഗാമീ ച ഭവേ–
ന്നിശ്വാസബഹുളസ്തഥാ
ശ്രമസ്വേദാദിഭൂതശ്ച
വ്രജേച്ചുർണ്ണപദൈസ്തഥാ. 95

തടിയൻ നടക്കുമ്പോൾ ഒക്കത്തു കൈ കുത്തിയും നെടുവീർപ്പിട്ടും വിയർത്തും അടുത്തടുത്തടിവെച്ചു നടക്കണം.

മത്താനാം തു ഗതിഃ കാര്യാ
മദേ തരുണമദ്ധ്യമേ
വാമദക്ഷിണപാദാഭ്യാം
ഘൂർണ്ണമാനാപസർപ്പണൈഃ. 96

മദ്യലഹരി ബാധിച്ചവർ, ലഹരി ശക്തിയായിട്ടുണ്ടെങ്കിലും ഇടമട്ടിലായാലും ഇടത്തുവലത്തുകാലുകൾ വലത്തോട്ടും ഇടത്തോട്ടും ഉഴച്ചുകൊണ്ടു നടക്കണം.

അപകൃഷ്ടേ മദേ ചൈവ
ഹ്യനവസ്ഥിതപാദികാ
വിഘൂർണ്ണിതശരീരാച
പദൈഃ പ്രസ്ഖലിതൈസ്തഥാ. 97

ലഹരി കുറവാണെങ്കിൽ കാൽ ഉറയ്ക്കാതെയും ശരീരമാടിയും കാലിടറിയുമാണു നടക്കേണ്ടത്.

ഉന്മത്തസ്യാപി കർത്തവ്യാ
ഗതിസ്ത്വനിയതക്രമാ
ബഹുചാരീസമായുക്താ
ലോകാനുകരണാശ്രയാ. 98

ഭ്രാന്തന്റെ ഗതി ഒരു വ്യവസ്ഥയും ഇല്ലാത്ത മട്ടിൽ വേണം. പലതരം ചാരികളും എടുക്കണം. ലോകസ്വഭാവങ്ങളെ അനുകരിക്കുന്ന മട്ടിലുള്ളതുമാവണം.

രൂക്ഷസ്ഫുരിതകേശശ്ച
രജോധ്വസ്തതനുസ്തഥാ
അനിമിത്തപ്രകഥനോ
ബഹുഭാഷീ വികാരവാൻ. 99

ഭ്രാന്തൻ, ചപ്രത്തലയും പൊടിയണിഞ്ഞ ദേഹവും വെറുതെ പറയുകയോ വളരെ പറയുകയോ ചെയ്യുന്ന സ്വഭാവവും ദുഃഖസന്തോഷഭയകോപാദികളായ വികാരങ്ങളും ഉള്ളവനായി നടക്കണം.

ഗായത്യകസ്മാദ്ധസതി
സംഗേ ചാപി ന സജ്ജതേ
നൃത്യത്യപി ച സംഹൃഷ്ടോ
വാദയത്യപി വാ പുനഃ. 100

ഭ്രാന്തൻ പാടുന്നു, കാരണംകൂടാതെ ചിരിക്കുന്നു, അങ്ങോട്ടു താൽപര്യം കാണിച്ചാലും ഇങ്ങോട്ടു താൽപര്യം കാണിക്കാതിരിക്കുന്നു, സന്തോഷിച്ചു നൃത്തം വെക്കുന്നു, വാദ്യംകൊട്ടുന്നു.

കദാചിദ്ധാവതി ജവാത്
കദാചിദവതിഷ്ഠതേ
കദാചിദുപവിഷ്ടസ്തു
ശയാനഃ സയാത് കദാചന. 101

ഭ്രാന്തൻ, ചിലപ്പോൾ കുതിച്ചോടുന്നു, ചിലപ്പോൾ അനങ്ങാതെ നില്ക്കുന്നു, ചിലപ്പോൾ ഇരിക്കുന്നു, ചിലപ്പോൾ കിടക്കുന്നു.

നാനാചീരധരശ്ചൈവ
രത്ഥ്യാസ്വനിയതാലയഃ
ഉന്മത്തോ ഭവതി ഹ്യേവം
തസ്യൈതാം കാരയേത് ഗതിം. 102

ഭ്രാന്തൻ, പല കീറത്തുണികളും ധരിക്കുന്നു. പാതകളിൽ വ്യവസ്ഥയില്ലാതെ കഴിച്ചുകൂട്ടുന്നു. ഇങ്ങനെയാണല്ലോ ഭ്രാന്തന്റെ സ്വഭാവം. അവന്റെ ഗതി അഭിനയിക്കേണ്ടത് താഴെ പറയുംപ്രകാരമാണ്.

സ്ഥിത്വാ നൂപുരപാദേന
ദണ്ഡപാദം പ്രസാരയേത്
ബദ്ധാംചാരീം തഥാ ചൈവം
കൃത്വാ സ്വസ്തികമേവ ച
അനേന ചാരീയോഗേന
പരിഭ്രാമ്യ തു മണ്ഡലം.
ബാഹ്യഭ്രമരകം ചൈവ
രംഗകോണേ പ്രസാരയേത്
ത്രികം സുവലിതം കൃത്വാ
ലതാഖ്യം ഹസ്തമേവ ച
വിപര്യയഗതൈർഹസ്തൈഃ
പത്ഭ്യാം സഹ ഗതിർഭവേത്. 103

നൂപുരപാദത്തിലിരിക്കുക, കാൽ നേരെ നീട്ടുക, കാൽ കെട്ടി ചമ്രം പടിഞ്ഞിരിക്കുക, കാൽ പിണച്ച് ഏത്തമിടുക എന്നിങ്ങനെയുള്ള ചാരിയെടുത്തു വട്ടം ചുറ്റുക, പമ്പരം തിരിഞ്ഞ് അരങ്ങിന്റെ മൂലയ്ക്കലേക്കു നീങ്ങുക, അരക്കെട്ടു തിരിക്കുക, കൈ തൂക്കിയിടുക ഇതൊക്കെയാണ് ഭ്രാന്തന്റെ ഗതിക്കു വേണ്ടത്. കാൽവെയ്പിനോടൊപ്പം കൈകളും പ്രവർത്തിക്കണം. കാലിന്റെ ഗതിക്കു വിപരീതമായിട്ടാണ് കയ്യിന്റെ ഗതി വേണ്ടത്.

ത്രിവിധാ തു ഗതിഃ കാര്യാ
ഖഞ്ജപംഗുകവാമനൈഃ

വികലാംഗപ്രയോഗേണ
കുഹകാഭിനയം പ്രതി. 104

ഒരു കാലിന്മേൽ മുള്ളു കുത്തിയതുകൊണ്ടോ ജന്മസിദ്ധമായ അംഗവൈകല്യം കൊണ്ടോ മറ്റോ കാലൂന്നി നടക്കാൻ വയ്യാത്തവൻ, ഖഞ്ജൻ, കണങ്കാൽ വളഞ്ഞതു കൊണ്ടോ ഒരു കാലിന് നീളം കുറവായതുകൊണ്ടോ മുടന്തി നടക്കുന്നവൻ പംഗു, ശരീരമാകെ നീളംകുറഞ്ഞ കുള്ളൻ വാമനൻ, ഹാസ്യാഭിനയത്തിൽ മൂന്നുപേരുടേയും ഗതി മൂന്നു വിധമായിട്ടാണു വേണ്ടത്. അംഗവൈകല്യം മൂന്നു ഗതിയിലും പ്രകാശിപ്പിക്കണം.

ഏകഃ ഖഞ്ജഗതൌ നിത്യം
സ്തബ്ധോവൈ ചരണോ ഭവേത്
തഥാ ദ്വിതീയഃ കാര്യസ്തു
പാദോഗ്രതലസഞ്ചരഃ. 105

ഖഞ്ജൻെറ ഗതിയിൽ ഒരു കാൽ എപ്പോഴും സ്തബ്ധമായിരിക്കണം മറ്റേക്കാൽ ഉള്ളങ്കാലിൻെറ അറ്റം മാത്രം ഊന്നുന്നതുമായിരിക്കണം.

സ്തബ്ധേനോത്ഥാപനം കാര്യ—
മംഗസ്യ ചരണേന തു
ഇതരേണ നിഷീദേച്ച
ക്രമേണാനേന വൈ വ്രജേത്
ഏഷാഖഞ്ജഗതിഃ കാര്യാ
തലശല്യക്ഷതേഷു ച. 106

സ്തബ്ധമായ കാൽകൊണ്ടു ശരീരം പൊക്കിയെടുക്കണം. മറ്റേക്കാൽ നീക്കി നടക്കുമ്പോൾ ഇരിക്കുന്ന വിധത്തിൽ താഴണം. അങ്ങനെ പൊങ്ങിയും താഴ്ന്നുമാവണം മുടന്തൻെറ ഗതി. ഉള്ളങ്കാലിൽ മുള്ളു കുത്തുകയോ എരടി പൊട്ടുകയോ മറ്റോ ചെയ്തു നേരെ നടക്കാൻ വയ്യാതായാലും ഖഞ്ജൻെറ ഗതി തന്നെ.

പാദേനാഗ്രതലസ്ഥേന
ഗതിഃ കാര്യാഞ്ചിതേന തു
നിഷണ്ണദേഹാ പംഗോസ്തു
നതജംഘാ തഥൈവ ച. 107

മുടന്തന് (പംഗുവിനു) മുൻകാൽ ചെരിച്ചൂന്നിയും ദേഹമമർന്നും കണങ്കാൽ താണുമാണ് ഗതി.

സർവ്വസങ്കുചിതാംഗാ ച
വാമനേ ഗതിരിഷ്യതേ
ന തസ്യ വിക്രമഃ കാര്യോ
വിക്ഷേപശ്ചരണസ്യ ച
സോദ്വാഹിതാ ചൂർണ്ണപദേ
സാ കാര്യാ കുഹകാത്മികാ. 108

ദേഹമാകെ ചുളിപ്പിച്ചുകൊണ്ടാണു കുറിയവനായ വാമനൻെറ ഗതി. കാൽ പൊക്കിവെയ്ക്കുകയോ വീശുകയോ വാമനനു പാടില്ല. തുള്ളിച്ചാടി നിവർന്നു നടക്കണം. അത് ഹാസ്യരൂപത്തിലാവണം.

വിദൂഷകസ്യാപി ഗതി–
ഹാസ്യത്രയവിഭൂഷിതാ
അംഗകാവ്യകൃതം ഹാസ്യം
ഹാസ്യം നേപത്ഥ്യജം സ്മൃതം. 109

വിദൂഷകൻെറ നടത്തം മൂന്നുതരം ഹാസ്യത്തോടുകൂടിയതാവണം. ശരീരഹാസ്യം, കാവ്യഹാസ്യം, വേഷഹാസ്യം — ഇതാണ് മൂന്നു ഹാസ്യം.

ദന്തുരഃ ഖലതിഃ കുബ്ജഃ
ഖഞ്ജശ്ച വികൃതാനനഃ
യദീദൃശഃ പ്രവേശഃ സ്യാ–
ദംഗഹാസ്യം തു തത് ഭവേത്. 110

നെടുമ്പല്ലൻ, കഷണ്ടി, കൂനൻ, നൊണ്ടി, വികൃതമുഖൻ ഈവിധത്തിലായിട്ടാണ് രംഗപ്രവേശമെങ്കിൽ അതിന് ശരീരഹാസ്യമെന്നു പേർ.

യദാ തു ബകവദ് ഗച്ഛേ–
ദുല്ലോകിതവിലോകിതൈഃ
അത്യായതപദത്വാച്ച
അംഗഹാസ്യോ ഭവേത്തു സഃ. 111

കൊറ്റിയെപ്പോലെ തലപൊക്കി നോക്കിയും ചാച്ചും ചെരിച്ചും നോക്കിയും നടക്കുക, കാൽ ഏറ്റവും നീണ്ടതായുമിരിക്കുക — ഇങ്ങനെയുള്ളവനും ശരീരഹാസ്യൻതന്നെ.

കാവ്യഹാസ്യം തു വിജ്ഞേയ–
മസംബദ്ധപ്രഭാഷണൈഃ
അനർത്ഥകൈർവികാരൈശ്ച
തഥാ ചാശ്ലീലഭാഷണൈഃ 112

അസംബന്ധം പറയുക, അർത്ഥശൂന്യങ്ങളായ വാക്കുകൾ പറയുക, വിക്കിയും കൊഞ്ചിയും മറ്റും പറയുക, കന്നത്തം പറയുക ഇതെല്ലാം കാവ്യഹാസ്യമാണ്.

ചീരചർമ്മമഷീഭസ്മ–
ഗൈരികാദ്യൈസ്തു മണ്ഡിതഃ.
യസ്താദൃശോ ഭവേദ്വിപ്രാ
ഹാസ്യോ നേപത്ഥ്യജസ്തു സഃ. 113

കീറത്തുണി, തോല്, കരി, വെണ്ണൂറ്, മനയോല മുതലായവയണിഞ്ഞ വിദൂഷകൻ വേഷഹാസ്യനാണ്.

തസ്മാത്തു പ്രകൃതം ജ്ഞാത്വാ
ഭാവം കാര്യം ച തത്ത്വതഃ
ഗതിപ്രചാരം വിഭജേ–
ന്നാനാവസ്ഥാന്തരാത്മകം. 114

അതിനാൽ നായകൻെറ പ്രകൃതവും മനോഭാവവും കാര്യവും ശരിയായി മനസ്സിലാക്കി അതാത് അവസ്ഥാവിശേഷങ്ങൾക്കു യോജിച്ച വിധത്തിൽ ഹാസ്യഗതിഭേദങ്ങളെ വേർതിരിക്കേണ്ടതാണ്.

സ്വഭാവജായാം വിന്യസ്യ
കുടിലം വാമകേ കരേ
തഥാ ദക്ഷിണഹസ്തേ ച
കുര്യാച്ചതുരകം പുനഃ. 115

സ്വാഭാവികഗതിയിൽ വിദൂഷകൻ ഇടത്തെക്കയ്യിൽ വളഞ്ഞ വടിവെച്ച് വലത്തെക്കയ്യ് ചാതുര്യത്തോടെ വീശി നടക്കുക.

പാർശ്വമേകം ശിരശ്ചൈവ
ഹസ്തോഥ ചരണസ്തഥാ
പര്യായശഃ സന്നമേത
ലയതാളവശാനുഗഃ. 116

വിദൂഷകഗതിയിൽ ഒരു വാരിയോ തലയോ കയ്യോ കാലോ ക്രമത്തിൽ താളമൊപ്പിച്ച് താഴണം.

സ്വഭാവജാ തു തസ്യൈഷാ
ഗതിരന്യാ വികാരജാ
അലബ്ധലാഭാത് ഭുക്തസ്യ
സ്തബ്ധാ തസ്യ ഗതിർഭവേത്. 117

മുൻപറഞ്ഞ വിദൂഷകഗതി സ്വാഭാവികമായിട്ടുള്ളതാണ്. പിന്നെ വേറെ സന്തോഷാദി വികാരജന്യമായ ഗതിയുമുണ്ട്. തനിക്കു കിട്ടുവാൻ ഇടയില്ലാത്ത അന്നവസ്ത്രാദികൾ ലഭിക്കുമ്പോൾ ഗർവ്വോടുകൂടിയ ഗതി സ്വീകരിക്കേണ്ടതാണ്.

കാര്യാ ചൈവ ഹി നീചാനാം
ചേടാദീനാം പരിക്രമാത്
അധമാ ഇതി യേ ഖ്യാതാ
നാനാശീലാശ്ച തേ പുനഃ. 118

അധമപാത്രങ്ങളായ ചേടൻ, വിടൻ, വിദൂഷകൻ മുതലായവർക്കു പരിക്രമഭേദത്തെ അവലംബിച്ചു ഗതിഭേദം സ്വീകരിക്കേണ്ടതാണ്. അധമന്മാർ പലതരം സ്വഭാവമുള്ളവരാണ്.

പാർശ്വമേകം ശിരശ്ചൈവ
കരഃ സചരണസ്തഥാ
ഗതൌ നമേത ചേടാനാം
ദൃഷ്ടിശ്ചാർദ്ധവിചാരിണീ. 119

ചേടന്മാരുടെ ഗതിയിൽ ഒരു വാരിയോ തലയോ കയ്യോ കാലോ താണുകൊണ്ടിരിക്കണം. നോട്ടം പകുതിവരെ മാത്രം ചെല്ലുന്നതുമാവണം.

വസ്ത്രാഭരണസംസ്പർശൈർ—
മുഹുർമുഹുരവേക്ഷിതൈഃ
ഗാത്രൈർവികാരവിക്ഷിപ്തൈർ—
ലംബവസ്ത്രസ്രജാ തഥാ
സഗർവ്വിതാ ചൂർണ്ണപദാ
ശകാരസ്യ ഗതിർഭവേത്. 120

വസ്ത്രവും ആഭരണവും കൈകൊണ്ടു പിടിച്ചു ശരിപ്പെടുത്തിയും വീണ്ടും വീണ്ടും വസ്ത്രാഭരണാദികളുടെ ഭംഗി നോക്കിയും അവയവങ്ങളെ അഴകിൽ

ചലിപ്പിച്ചും വസ്ത്രം ഞാത്തിയുടുത്തും മാല തൂക്കിയണിഞ്ഞും ഗർവ്വത്തോടുകൂടി തുള്ളിച്ചാടിക്കൊണ്ടാണ് ശകാരൻെറ ഗതി. [ഷ, സ, ച, ഛ മുതലായ അക്ഷരങ്ങളുടെ സ്ഥാനത്തെല്ലാം 'ശ'കാരം ഉച്ചരിക്കുന്നവനാണ് ശകാരൻ. ശൂദ്രകൻെറ മൃച്ഛകടികനാടകത്തിൽ ശകാരൻ പ്രസിദ്ധനാണ്]

ജാത്യാ നീചേഷു യോക്തവ്യാ
വിലോകനപരാ ഗതിഃ
അസംസ്പർശാത്തു ലോകസ്യ
സ്വാംഗാനി വിനിഗുഹ്യ ച. 121

നീചജാതിയിൽപ്പെട്ടവർ മറ്റുള്ളവരെ നോക്കിയും ആരെയും തൊടാതെ ഒതുങ്ങിയും നടക്കണം.

മ്ലേച്ഛാനാം ജാതയോ യാസ്തു
പുളിന്ദശബരാദയഃ
തേഷാംദേശാനുസാരേണ
കാര്യംഗതിവിചേഷ്ടിതം. 122

പുലയൻ മലയൻ മുതലായ മ്ലേച്ഛജാതിക്കാർക്ക് അതാതു ദേശാചാരമനുസരിച്ചുള്ള ഗതിയാണു വേണ്ടത്.

പക്ഷീണാം ശ്വാപദാനാം ച
പശൂനാം ച ദ്വിജോത്തമാഃ
സ്വസ്വജാതിസമുത്ഥേന
സ്വഭാവേന ഗതിർഭവേത്. 123

പക്ഷികൾ ക്രൂരമൃഗങ്ങൾ ശാന്തമൃഗങ്ങൾ ഇവയ്ക്കെല്ലാം താന്താങ്ങളുടെ ജാതിക്കനുസരിച്ചുള്ള ഗതിയാണ് വേണ്ടത്.

സിംഹർക്ഷവാനരാണാം ച
ഗതിഃ കാര്യാ പ്രയോക്തൃഭിഃ
യാ കൃതാ നരസിംഹേന
വിഷ്ണുനാ പ്രഭവിഷ്ണുനാ. 124

സിംഹങ്ങൾ കരടികൾ വാനരന്മാർ ഇവരുടെയെല്ലാം ഗതി നരസിംഹാകാരനായ മഹാവിഷ്ണുവിൻേറതുതന്നെ.

ആലീഢം സ്ഥാനകം കൃത്വാ
ഗാത്രം തസ്യൈവ ചാനുഗം
ജാനൂപരി കരം ഹ്യേക
മപരം വക്ഷസി സ്ഥിതം.
അവലോക്യ ദിശഃ സർവ്വാ-
ശ്ചിബുകം ബാഹുമസ്തകേ
ഗന്തവ്യം വിക്രമൈർവിപ്രാഃ
പഞ്ചതാളാന്തരോത്ഥിതൈഃ. 125

വലത്തുകാൽ മുമ്പോട്ടു അഞ്ചുചാണകലെ നീട്ടിവെച്ച് ആലീഢസ്ഥാനത്തിൽ നിന്നു ദേഹം അതിനനുസരിച്ചു നിർത്തി, ഒരു കൈ കാൽമുട്ടിന്മേൽ കുത്തി മറ്റേക്കൈ മാറിടത്തിനു നേരെ പിടിച്ചു നാലു പുറത്തേക്കും നോക്കി താടി തോളിലേക്കു തിരിച്ച് അഞ്ചു ചാൺ പൊക്കത്തിൽ ചാടി നടക്കണം. ഇതാണു സിംഹഗതി.

നിയുദ്ധസമയേ ചൈവ
രംഗാവതരണേ തഥാ
സിംഹാദീനാം പ്രയോക്തവ്യാ
ഗതിരേഷാ പ്രയോക്തൃഭിഃ. 126

ബാഹുയുദ്ധം ചെയ്യുമ്പോഴും രംഗത്തിൽ പ്രവേശിക്കുമ്പോഴും സിംഹാദികൾക്ക് ഈ ഗതിയാണ് അംഗീകരിക്കേണ്ടത്.

ശേഷാണാമർത്ഥയോഗേന
ഗതിം സ്ഥാനം ച യോജയേത്
വാഹനാർത്ഥപ്രയോഗേഷു
രംഗാവതരണേഷു ച. 127

മറ്റു മൃഗങ്ങൾക്ക്, വാഹനമായിട്ടുള്ള ഉപയോഗത്തിലും രംഗാവതരണങ്ങളിലും അതാതു കാര്യങ്ങൾക്കനുസരിച്ച ഗതി കൈക്കൊള്ളേണ്ടതാണ്.

ഏവമേതാഃ പ്രയോക്തവ്യാ
നരാണാം ഗതയോ ബുധൈഃ
നോക്താ യാ യാ മയാ ഹ്യത്ര
ഗ്രാഹ്യാസ്താസ്താശ്ച ലോകതഃ. 128

മനുഷ്യരുടെ ഗതി ഇങ്ങനെയൊക്കെയാണു പ്രയോഗിക്കേണ്ടത്. ഇവിടെ വിവരിക്കാത്ത ഗതികളെല്ലാം ലോകത്തിൽനിന്നു നോക്കിപ്പഠിക്കേണ്ടതാണ്.

അതഃ പരം പ്രവക്ഷ്യാമി
സ്ത്രീണാം ഗതിവിചേഷ്ടിതം
സ്ത്രീണാം സ്ഥാനാനി കാര്യാണി
ഗതിഷ്വാഭാഷണേഷു ച. 129

ഇനി സ്ത്രീകളുടെ ഗതിക്കുള്ള സ്വഭാവം പറയാം. നടത്തത്തിലും സംഭാഷണാവസരങ്ങളിലും സ്ത്രീകൾ ചില നിലകൾ സ്വീകരിക്കേണ്ടതാണ്.

ആയതം ചാവഹിത്ഥം ച
അശ്വക്രാന്തമഥാപി ച
സ്ഥാനാന്യേതാനി നാരീണാ-
മഥ ലക്ഷണമുച്യതേ. 130

ആയതം അവഹിത്ഥം അശ്വക്രാന്തം എന്നിങ്ങനെ മൂന്നു നിലകൾ സ്ത്രീകൾക്കുണ്ട്. അവയുടെ ലക്ഷണം പറയാം.

വാമഃ സ്വഭാവതോ യത്ര
പാദോ വിരചിതഃ സമഃ
താലമാത്രാന്തരേ ന്യസ്ത-
സ്ത്ര്യശ്രഃ പക്ഷസ്ഥിതോപരഃ
പ്രസന്നമാനനമുരഃ
സമം യത്ര സമുന്നതം
ലതാനിതംബകൌ ഹസ്തൌ
സ്ഥാനം ജ്ഞേയം തദായതം. 131

സ്വാഭാവികമായ നിലയിൽ ഇടത്തുകാലിന്റെ ഉള്ളങ്കാൽ പതിച്ചു ചവിട്ടി നില്ക്കുക. മറ്റേക്കാൽ ഒരു ചാണകലെ വിലങ്ങനെ പെരുവിരലൂന്നി മടമ്പുപൊക്കി മുക്കോണാക്കി വെയ്ക്കുക. തെളിഞ്ഞ മുഖം, നേരെ നിവർന്ന മാറിടം, ഒരു കൈ തുക്കിയിടുക, മറ്റേക്കൈ ഒക്കത്തു വെക്കുക— ഇങ്ങനെയുള്ള സ്ത്രീകളുടെ നിലയ്ക്ക് ആയതം എന്നു പേർ.

രംഗാവതരണാരംഭഃ
പുഷ്പാഞ്ജലിവിസർജ്ജനം
മന്മഥേർഷ്യോത്ഭവേ കോപേ
തർജ്ജന്യംഗുലിമോടനം.
നിഷേധഗർവ്വഗാംഭീര്യ—
മൌനം മാനാവലംബനം
സ്ഥാനേസ്മിൻ സംവിധാതവ്യം
ദിഗന്തരനിരൂപണം. 132

രംഗാവതരണത്തിനുള്ള ആരംഭം, പുഷ്പാഞ്ജലിസമർപ്പണം, പ്രണയകോപത്തിലും ഈർഷ്യാകോപത്തിലും ചൂണ്ടാണിവിരൽ കൊണ്ടുള്ള താക്കീതു ചെയ്യൽ, നിഷേധത്തിലോ, ഗർവ്വത്തിലോ, ഗാംഭീര്യത്തിലോ ഉള്ള മിണ്ടാതിരിക്കൽ, ഊറ്റം കൊള്ളൽ, ദിഗന്തരങ്ങളെ അഭിനയിക്കൽ— ഇതിനെല്ലാം ആയതം എന്ന നിൽപാണ് സ്ത്രീകൾ സ്വീകരിക്കേണ്ടത്.

പുരോ വിചലിതസ്ത്ര്യശ്ര
സ്തദന്യോപസൃതഃ സമഃ
പാദസ്താലാന്തരന്യസ്ത—
സ്ത്രികമീഷത്സമുന്നതം
പാണിർലതാഖ്യോ യത്രൈക
സ്തദന്യസ്തു നിതംബഗഃ
അവഹിത്ഥം സമാഖ്യാതം
സ്ഥാനമാഗമഭൂഷണൈഃ. 133

ഒരു കാൽ മുട്ടിൽമടക്കി മുക്കോണാക്കി മുന്നോട്ടുനീക്കുക, മറ്റേക്കാൽ സമനിലയിൽ പിന്നിൽ ഒരുചാണകലെ വെയ്ക്കുക; അരക്കെട്ടിന്റെ പിൻഭാഗം അൽപ്പം ഉയർത്തി നില്ക്കുക, ഒരു കൈ തൂങ്ങിയും മറ്റേക്കൈ ഒക്കത്തുമായിരിക്കുക. ഇങ്ങനെയുള്ള നിൽപ്പിന് അവഹിത്ഥമെന്ന് പേർ.

വിലാസലീലാബിംബോക—
ശൃംഗാരാദിനിരൂപണേ
സ്ഥാനമേതത് പ്രയോക്തവ്യം
തഥാ മാർഗ്ഗാവലോകനേ. 134

വിലാസം, ലീല, ബിംബോകം എന്നീ ശൃംഗാരചേഷ്ടകളുടേയും ശൃംഗാരരസത്തിന്റെയും അഭിനയത്തിലും വഴിയിലേക്കു നോക്കുന്നതിനും ഈ അവഹിത്ഥം എന്ന നില്പാണു സ്വീകരിക്കേണ്ടത്.

പാദഃ സമുത്ഥിതശ്ചൈക
ഏകശ്ചാഗ്രതലാഞ്ചിതഃ
സൂചീവിദ്ധമവിദ്ധം വാ
തദശ്വക്രാന്തമുച്യതേ. 135

ഒരു കാൽ സൂചിയാക്കിപ്പൊക്കിയും മറ്റേക്കാലിൻെറ പടമൂന്നിയുമുള്ള നില്പിന് അശ്വക്രാന്തം എന്നു പേർ.

സ്ഖലിതം ഘൂർണ്ണിതം ചൈവ
ഗളിതാംബരധാരണം
കുസുമസ്തബകാദാനം
പരിരക്ഷണമേവ ച
വിത്രാസനം സലളിതം
തരുശാഖാവലംബനം
സ്ഥാനേസ്മിൻ സംവിധാനീയം
സ്ത്രീണാമേതത് പ്രയോക്തൃഭിഃ. 136

കാലിടർച്ച, വട്ടംചുറ്റൽ, കിഴിഞ്ഞുവീണ വസ്ത്രം പിടിക്കൽ, പൂങ്കുല പറിക്കൽ, വീഴാതെ നിൽക്കൽ, ഭയപ്പെടുത്തൽ, വിലാസത്തോടെ മരക്കൊമ്പ് എത്തിവലിഞ്ഞു പിടിക്കൽ—ഇതെല്ലാം ഈ നിൽപ്പുപയോഗിച്ചാണ് ചെയ്യേണ്ടത്.

സ്ഥാനകം താവദേവ സ്യാ—
ദ്യാവത് ചേഷ്ടാ പ്രവർത്തതേ
ഭഗ്നം ച സ്ഥാനകം നൃത്തേ
ചാരീ ചേത് സമുപസ്ഥിതാ. 137

കരണം, അംഗഹാരം, ചാരി മുതലായ ചേഷ്ടകൾ ആരംഭിക്കുന്നതുവരെയേ ഈ നില്പിനു സ്ഥാനമുള്ളൂ. നൃത്തത്തിൽ ചാരി തുടങ്ങാറായാൽ നിൽപ്പ് അവസാനിപ്പിക്കാം.

ഏവം സ്ഥാനവിധിഃ കാര്യഃ
സ്ത്രീണാം നൃണാമഥാപി ച
പുനശ്ച സമ്പ്രവക്ഷ്യാമി
ഗതിം പ്രകൃതിസംസ്ഥിതാം. 138

സ്ത്രീകൾക്കും പുരുഷന്മാർക്കും നിൽപ്പുകളുടെ ഈ നിയമം സ്വീകരിക്കേണ്ടതുണ്ട്. ഇനി ഉത്തമമദ്ധ്യമാദി പ്രകൃതിഭേദമനുസരിച്ചുള്ള ഗതിയും വിവരിക്കാം.

കൃത്വാവഹിത്ഥം സ്ഥാനം തു
വാമം ചാതോമുഖം ഭുജം
നാഭിപ്രദേശേ വിന്യസ്യ
സവ്യം ച കടകാമുഖം
തതഃ സലളിതം പാദം
താലമാത്രസമുത്ഥിതം
ദക്ഷിണം വാമപാദസ്യ
ബാഹ്യപാർശ്വേ വിനിക്ഷിപേത്
തേനൈവ സമകാലം ച
ലതാഖ്യം വാമകം ഭുജം
ദക്ഷിണം വിനമേത് പാർശ്വം
ന്യസേന്നാഭിതടേ തതഃ

നിതംബേ ദക്ഷിണം കൃത്വാ
ഹസ്തം ചോദ്വേഷ്ട്യ വാമകം
തതോ വാമപദം ദദ്യാത്
ലതാഹസ്തം ച ദക്ഷിണം
ലീലയോദ്വാഹിതേനാഥ
ശിരസാനുഗതേന ച
കിഞ്ചിന്നതേന ഗാത്രേണ
ഗച്ഛേത് പഞ്ചപദീം തതഃ 139

മുമ്പുപറഞ്ഞ അവഹിത്ഥം എന്ന നിലയിൽ നിന്നതിനുശേഷം ഇടത്തുകൈ കമഴ്ത്തി നാഭിക്കടുക്കൽ പിടിച്ചു വലത്തുകയ്യും കടകാമുഖമുദ്രയിൽ പിടിച്ചു വലത്തു കാൽ ഭംഗിയിൽ ഒരു ചാൺ പൊക്കി ഇടത്തുകാലിന്റെ ഇടത്തുപുറത്തു വെയ്ക്കുക, അതേ സമയത്ത് ഇടത്തുകൈ ലതപോലെ തൂക്കിയാട്ടുക, വലത്തുവാരി കുനിക്കുക, വലത്തുകൈ നാഭിക്കടുത്തു ഒക്കത്തുവെയ്ക്കുക, അതിന്മേൽ ഇടത്തുകൈകൊണ്ടു ചുറ്റിപ്പിടിക്കുക, ഇടത്തേക്കാൽ മുന്നോട്ടുവെയ്ക്കുക, വലത്തുകൈ തൂക്കിയിടുക, ഭംഗിയിൽ തലയാട്ടിക്കൊണ്ട് ഉടൽ അല്പം കുനിച്ചു നടക്കുക. ഇങ്ങനെ അഞ്ചടി വെയ്ക്കണം. ഉത്തമപ്രകൃതികളായ പുരുഷന്മാരുടെ ഗതി ഇങ്ങനെയാണ്.

യോ വിധിഃ പുരുഷാണാം തു
രംഗപീഠപരിക്രമേ
സ ഏവ പ്രമദാനാം വൈ
കർത്തവ്യോ നാട്യയോക്തൃഭിഃ. 140

പുരുഷന്മാർക്കു രംഗപീഠത്തിൽ ചുറ്റിനടക്കുവാനുള്ള വിധി എന്തോ അതുതന്നെയാണ് സ്ത്രീകൾക്കും സാമാന്യമായി വേണ്ടത്.

ഷട്ക്കലം തു ന കർത്തവ്യം
തഥാഷ്ടകലമേവ ച
പാദസ്യ പതനം തജ്ജ്ഞൈഃ
ഖേദനം തത് ഭവേത് സ്ത്രീയാഃ. 141

ആറു മാത്രയിലോ എട്ടു മാത്രയിലോ ചുവടുവെയ്പ്പ് സ്ത്രീക്കു വിധിച്ചിട്ടുള്ളതല്ല. അത് സ്ത്രീക്ക് ക്ഷീണത്തിനു കാരണമാകും.

സയൌവനാനാം നാരീണാ—
മേവം കാര്യാ ഗതിർബുധൈഃ
സ്ഥാനീയായാഃ സ്ത്രീയസ്താസാം
സമ്പ്രവക്ഷ്യാമ്യഹം ഗതിം. 142

യൌവനയുക്തകളായ സ്ത്രീകളുടെ ഗതി ഇപ്രകാരമാണു വേണ്ടത്. ഇനി മധ്യമകളായ സ്ത്രീകളുടെ ഗതി പറയാം.

കൃത്വാവഹിത്ഥം സ്ഥാനം തു
വാമം ന്യസ്യ കടീതടേ
ആദ്യം ചാരാളമുത്താനം
കുര്യാന്നാഭിസ്തനാന്തരേ

ന നിഷണ്ണം ന ച സ്തബ്ധം
ന ചാപി പരിവാഹിതം
കൃത്വാ ഗാത്രം തതോ ഗച്ഛേത്
തേനൈവേഹ ക്രമേണ തു. 143

അവഹിത്ഥമെന്ന നിലയിൽനിന്ന് ഇടത്തുകൈ ഒക്കത്തുവെച്ചു വലത്തുകൈ കൊണ്ടരാളമുദ്രപിടിച്ച് മലർത്തി നാഭിയുടേയും സ്തനങ്ങളുടേയും മദ്ധ്യത്തിൽ പിടിക്കുക. ഉടൽ കുനിയാതെ വെറുങ്ങലിയ്ക്കാതെ ആടാതെ നടക്കുക. അങ്ങനെ അഞ്ചടിവെയ്ക്കുക.

പ്രേഷ്യാണാമപി കർത്തവ്യാ
ഗതിരുത്ഭ്രാന്തഗാമിനീ
കിഞ്ചിദുന്നമിതൈർഗാത്രൈ–
രാവിദ്ധഭുജവിക്രമാ
സ്ഥാനം കൃത്വാവഹിത്ഥം തു
വാമം ചാധോമുഖം ഭുജം
നാഭിപ്രദേശേ വിന്യസ്യ
സവ്യം ച കടകാമുഖം. 144

അധമന്മാരായ ഭൃത്യജനങ്ങളുടെ ഗതി സംഭ്രമം കലർന്നിരിക്കണം. ശരീരമല്പം നിവർന്നും കൈവീശിയുമായിരിക്കണം. അവഹിത്ഥം എന്ന നിലയിൽനിന്ന് ഇടത്തു കൈ കമഴ്ത്തി നാഭിക്കടുത്തു പിടിച്ചു വലത്തു കൈകൊണ്ടു കടകാമുഖമുദ്ര പിടിച്ചു കൊണ്ടുവേണം ചുവടു വെയ്ക്കുവാൻ.

അർദ്ധനാരീഗതിഃ കാര്യാ
സ്ത്രീപുംസാഭ്യാം വിമിശ്രിതാ
ഉദാത്തലളിതൈർഗാത്രൈഃ
പദൈർലീലാസമന്വിതൈഃ. 145

നപുംസകജനങ്ങളുടെ ഗതിയിൽ സ്ത്രീസ്വഭാവവും പുരുഷസ്വഭാവവും കലർത്തണം. പുരുഷന്മാരുടെ ഉദാത്തതയും സ്ത്രീകളുടെ ലാളിത്യവും വേണം. ചുവടു വെയ്പിൽ വിലാസവും വേണം.

യാ പൂർവ്വമേവാഭിഹിതാ
ഹ്യുത്തമാനാം ഗതിർമയാ
സ്ത്രീണാം കാപുരുഷാണാം ച
തതോർദ്ധാർദ്ധം തു യോജയേത്. 146

ഉത്തമന്മാരുടെ ഗതി മുമ്പുതന്നെ ഞാൻ പറഞ്ഞുവല്ലോ. അതിനു പറഞ്ഞതിൻെറ പപ്പാതി മതി, സ്ത്രീകളുടെയും അധമജനങ്ങളുടെയും ഗതിക്ക് അകലവും മാത്രയും. പുരുഷന്മാർക്ക് നാലു ചാണകലെ നാലു മാത്രയിൽ ചുവടുവെയ്ക്കുക, സ്ത്രീകൾക്ക് രണ്ടു ചാണകലെ രണ്ടു മാത്രയിൽ ചുവടുവെയക്കുക, ഭൃത്യാദികൾക്ക് ഒരു ചാണകലെ ഒരു മാത്രയിൽ ചുവടുവെയ്ക്കുക എന്നാണു വ്യവസ്ഥ എന്നർത്ഥം.

മദ്ധ്യമോത്തമനീചാനാം
നൃണാം യത് ഗതിചേഷ്ടിതം
സ്ത്രീണാം തദേവ കർത്തവ്യം
ലളിതൈഃ പദവിക്രമൈഃ. 147

മദ്ധ്യമന്മാരും ഉത്തമന്മാരും അധമന്മാരുമായ പുരുഷന്മാർക്കു പറഞ്ഞ ഗതി പ്രകാരമേതോ അതുതന്നെ സവിലാസമായ ചുവടുവയ്പോടുകൂടിയായാൽ സ്ത്രീകളുടേതായി.

ബാലാനാമപി കർത്തവ്യാ
സ്വച്ഛന്ദപദവിക്രമാ
ന തസ്യാം സൌഷ്ഠവം കാര്യം
പ്രമാണം ന പ്രയോക്തൃഭിഃ. 148

ബലന്മാരുടെ ഗതിക്കു കാൽവെപ്പ് ഇഷ്ടംപോലെ ആകാവുന്നതാണ്. അതിൽ ഭംഗി നോക്കാനില്ല. കണക്കും നോക്കാനില്ല.

വിപര്യയഃ പ്രയോക്തവ്യഃ
പുരുഷസ്ത്രീനപുംസകൈഃ
സ്വഭാവമാത്മനസ്ത്യക്ത്വാ
തദ്ഭാവഗമനാദിഹ. 149

പുരുഷന്നും സ്ത്രീക്കും നപുംസകനും സ്വന്തം സ്വഭാവംവിട്ട് മറ്റു സ്വഭാവം സ്വീകരിക്കുന്നപക്ഷം ഗതിയിൽ വിപരീതസ്വഭാവം കൈക്കൊള്ളാവുന്നതാണ്.

വ്യാജേന ക്രീഡയാ വാപി
തഥാ ഭൂയശ്ച വഞ്ചനാത്
സ്ത്രീ പുംസഃ പ്രകൃതിം കുര്യാത്
സ്ത്രീഭാവം പുരുഷോപി ച. 150

കളവായിട്ടോ കളിയായിട്ടോ ചതിയായിട്ടോ സ്ത്രീക്കു പുരുഷൻെറ പ്രകൃതിയും പുരുഷന്ന് സ്ത്രീയുടെ പ്രകൃതിയും സ്വീകരിക്കാവുന്നതാണ്. [ഇങ്ങനെ പ്രകൃതി മാറി സ്വീകരിക്കുമ്പോൾ, സ്വീകരിച്ച പ്രകൃതിക്കനുഗുണമായ മാറ്റം ഗതിയിൽ വരുത്താമെന്നാണ് പൂർവ്വകാരികയിൽ പറഞ്ഞത്.]

ധൈര്യൌദാര്യേണ സത്ത്വേന
ബുദ്ധ്യാ തദ്വച്ച കർമ്മണാ
സ്ത്രീ പുമാംസം ത്വഭിനയേ–
ദ്വേഷവാക്യവിചേഷ്ടിതൈഃ. 151

ധൈര്യം, ഔദാര്യം, മനോബലം, ബുദ്ധിബലം, പ്രവൃത്തി, വാക്ക്, വേഷം, പെരുമാറ്റം ഇതുകൊണ്ടെല്ലാം സ്ത്രീക്കു പുരുഷനായി അഭിനയിക്കാം.

സ്ത്രീവേഷഭാഷിതൈര്യുക്തഃ
പ്രേക്ഷിതാപ്രേക്ഷിതൈസ്തഥാ
മൃദുമന്ദഗതിശ്ചൈവ
പുമാൻ സ്ത്രീഭാവമാചരേത്. 152

മൃദുവായ മന്ദഗമനം, നോട്ടം, കൺതിരിക്കൽ, വേഷം, സംഭാഷണം ഇതിലെല്ലാം പുരുഷന്ന് സ്ത്രീയായുമഭിനയിക്കാം.

സ്ഥിതിഭേദങ്ങൾ

അഥാസനവിധിഃ കാര്യഃ
സ്ത്രീണാം നൃണാമഥാപി ച

നാനാഭാവസമായുക്ത—
സ്തഥൈവ ശയനാശ്രയഃ. 153

ഇനി സ്ത്രീകൾക്കും പുരുഷന്മാർക്കും ഇരിപ്പിലും കിടപ്പിലും ഭാവവിശേഷങ്ങളനുസരിച്ചുള്ള നിയമങ്ങളും പറയാം.

വിഷ്കംഭിതാഞ്ചിതൌ പാദൌ
ത്രികം കിഞ്ചിത് സമുന്നതം
ഹസ്തൌ കട്യൂരുവിന്യസ്തൌ
സ്വസ്ഥേ സ്യാദുപവേശനേ. 154

സ്വസ്ഥമായിരിക്കുമ്പോൾ കാലുകൾ അല്പമകറ്റി അഴകിൽ വെക്കണം. അരക്കെട്ടിന്റെ പിൻഭാഗം തെല്ലുയർന്നിരിക്കണം. ഒരു കൈ അരക്കെട്ടിലും മറ്റേക്കൈ തുടയിന്മേലും വെയ്ക്കണം.

പാദഃ പ്രസാരിതഃ കിഞ്ചി—
ദേകശ്ചൈവാസനാശ്രയഃ
ശിരഃപാർശ്വാനതം ചൈവ
സചിന്ത ഉപവേശനേ. 155

ആലോചനയോടുകൂടി ഇരിക്കുമ്പോൾ ഒരു കാൽ നീട്ടണം. മറ്റേക്കാൽ ഇരിപ്പിടത്തിൽ മടക്കി കുത്തിനിർത്തി വെയ്ക്കണം. തല ഒരു ഭാഗത്തേക്കല്പം ചെരിക്കണം.

ചിബുകോപാശ്രിതൌ ഹസ്തൌ
ബാഹുശീർഷാശ്രിതം ശിരഃ
സമ്പ്രണഷ്ടേന്ദ്രിയമനാ
ഭവേച്ഛോകോപവേശനേ. 156

ദുഃഖിച്ചിരിക്കുമ്പോൾ രണ്ടു കയ്യും താടിക്കു കൊടുത്തു തല ഒരു തോളിലേക്കു ചാച്ചു വെയ്ക്കണം. ഇന്ദ്രിയങ്ങളും മനസ്സും കെട്ടപോലെ ഒന്നിലേക്കും നോക്കാതെ, ഒന്നും കേൾക്കാതെ ഇരിക്കണം.

പ്രസാര്യ ബാഹൂ ശിഥിലൌ
തഥാ ചോപാശ്രയാശ്രിതഃ
മൂർച്ഛാമദശ്രമഗ്ലാനി—
വിഷാദേഷൂപവേശയേത്. 157

മോഹാലസ്യം, മദ്യലഹരി, ക്ഷീണം, തളർച്ച, ദുഃഖം ഇതിനെല്ലാം കൈ രണ്ടും തളർത്തി നീട്ടിവെയ്ക്കണം. ചാരി ഇരിക്കണം.

സർവ്വപിണ്ഡീകൃതാംഗസ്തു
സംയുക്തൈഃ പാദജാനുഭിഃ
വ്യാധിവ്രീഡിതനിദ്രാസു
ധ്യാനേ ചോപവിശേന്നരഃ. 158

രോഗം, ലജ്ജ, ഉറക്കം, ഗാഢവിചാരം ഇതിലെല്ലാം കാൽമുട്ടു രണ്ടും കൂട്ടിപ്പിടിച്ചു ചുരുണ്ടുകൂടിയിരിക്കണം.

തഥാചോത്ക്കടികം സ്ഥാനം
സ്ഫിക്പാർഷ്ണിഭ്യാം സമാഗമഃ
പിത്ര്യേ നിവാപേ ജപ്യേ ച
സന്ധ്യാസ്വാചമനേ പി ച. 159

കാൽ മടക്കി മടമ്പിന്മേൽ പൃഷ്ഠം ചേർത്തു കുന്തിച്ചിരിക്കണം, പിതൃക്കൾ ക്കുദകക്രിയ ചെയ്യുമ്പോഴും സന്ധ്യകളിൽ ജപിക്കുമ്പോഴും ആചമനം ചെയ്യുമ്പോഴും.

വിഷ്കംഭിതം പുനശ്ചൈവ
ജാനു ഭൂമൌ നിപാതയേത്
പ്രിയാപ്രസാദനേ കാര്യം
ഹോമാദികരണേഷു ച. 160

കാലുകൾ പരത്തി മുട്ടു നിലം തൊടീച്ചു ചമ്രം പടിഞ്ഞിരിക്കുക. ഇതു ഭാര്യയെ പ്രസാദിപ്പിക്കുവാനും ഹോമാദികൾ ചെയ്യാനും ഉപയോഗിക്കേണ്ടതാണ്.

മഹീഗതാഭ്യം ജാനുഭ്യാ–
മധോമുഖമവസ്ഥിതം
ദേവാഭിഗമനേ കാര്യം
രുഷിതാനാം പ്രസാദനേ.
ശോകേ ചാസ്കന്ദനേ തീവ്രേ
മൃതാനാം ചൈവ ദർശനേ
ത്രാസനേ ച കുസത്ത്വാനാം
നീചാനാം ചൈവ യാചനേ. 161

ദേവന്മാരെ വന്ദിക്കുമ്പോഴും കോപിച്ചവരെ പ്രസാദിപ്പിക്കുമ്പോഴും രണ്ടുകാൽ മുട്ടും നിലത്തൂന്നി കീഴോട്ടു നോക്കിയിരിക്കണം. ദുഃഖം വല്ലാതെ ബാധിച്ചിരിക്കുമ്പോഴും മരിച്ചവരെ കാണുമ്പോഴും ദുഷ്ടജന്തുക്കളെക്കണ്ടു പേടിച്ചിരിക്കുമ്പോഴും നീചന്മാർ താണുകേണിരിക്കുമ്പോഴും കാൽമുട്ടു രണ്ടും നിലത്തൂന്നി കീഴോട്ടു നോക്കിത്തന്നെയാണ് ഇരിക്കേണ്ടത്.

ഹോമയജ്ഞക്രിയായാം ച
പ്രേഷ്യാണാം ചൈവ കാരയേത്
മുനീനാം നിയമേഷ്വേവം
ഭവേദാസനജോ വിധിഃ. 162

ഹോമം യാഗം മുതലായ ക്രിയകളിലും ഭൃത്യന്മാരുടെ കാര്യത്തിലും കീഴോട്ടു നോക്കിത്തന്നെ ഇരുത്തേണ്ടതാണ്. മഹർഷിമാരുടെ വ്രതങ്ങളിലും ഇരിപ്പിടത്തെ സംബന്ധിച്ച നിയമം ഇതാണ്.

തഥാസനവിധിഃ കാര്യോ
വിവിധോ നാടകാശ്രയഃ
സ്ത്രീണാം ച പുരുഷാണാം ച
ബാഹ്യശ്ചാഭ്യന്തരസ്തഥാ. 163

നാടകത്തിൽ സ്ത്രീകൾക്കും പുരുഷന്മാർക്കും അകത്തും പുറത്തുമായി ഇരിപ്പിടത്തെ സംബന്ധിച്ചു പല നിയമങ്ങളുമുണ്ട്.

ദേവാനാം നൃപതീനാം ച
ദദ്യാത് സിംഹാസനം ദ്വിജാഃ
പുരോധസാമമാത്യാനാം
ഭവേദ്വേത്രാസനം തഥാ. 164

അല്ലയോ ബ്രാഹ്മണന്മാരേ! ദേവന്മാർക്കും രാജാക്കന്മാർക്കും സിംഹാസനം കൊടുക്കണം. പുരോഹിതന്മാർക്കും മന്ത്രിമാർക്കും ചൂരൽകൊണ്ടുള്ള പീഠം (വേത്രാസനം) വേണം.

മുണ്ഡാസനം തു ദാതവ്യം
സേനാനീയുവരാജയോഃ
കാഷ്ഠാസനം ബ്രാഹ്മണാനാം
കുമാരാണാം കുഥാസനം. 165

സേനാപതിക്കും യുവരാജാവിനും പഞ്ഞിനിറച്ച കുഞ്ഞിക്കോസടി (കുഷിൻ മുണ്ഡാസനം) കൊടുക്കണം. ബ്രാഹ്മണർക്ക് മരംകൊണ്ടുള്ള പീഠം കൊടുക്കണം. രാജകുമാരന്മാർക്ക് കമ്പിളി ഇട്ടുകൊടുക്കണം.

ഏവം രാജസഭാം പ്രാപ്യ
കാര്യസ്ത്വാസനജോ വിധിഃ
സ്ത്രീണാം ചൈവാസനവിധിം
സംപ്രവക്ഷ്യാമ്യഹം പുനഃ. 166

രാജസഭയിൽ ഇരിപ്പിടങ്ങളുടെ വ്യവസ്ഥ ഇപ്രകാരമെല്ലാമാണ്. ഇനി സ്ത്രീകളുടെ ഇരിപ്പിടങ്ങൾക്കുള്ള നിയമവും പറയാം.

സിംഹാസനം തു രാജ്ഞീനാം
ദേവീനാം മുണ്ഡമാസനം
പുരോധോമാത്യപത്നീനാം
ദദ്യാദ്വേത്രാസനം തഥാ. 167

രാജ്ഞിമാർക്കു സിംഹാസനവും പട്ടാഭിഷേകത്തിൽ ഒപ്പം പങ്കുകൊണ്ട ഭാര്യമാർക്കു മുണ്ഡാസനവും കൊടുക്കണം. പുരോഹിതപത്നിമാർക്കും മന്ത്രിപത്നിമാർക്കും വേത്രാസനം കൊടുക്കണം.

ഭോഗിനീനാം തഥാ ചൈവ
വസ്ത്രം ചർമ്മ കുഥാപി വാ
ബ്രാഹ്മണീതാപസീനാം തു
പട്ടാസനമഥാപി ച. 168

വിജാതീയകളായ രാജഭാര്യമാർക്ക് ഇരിക്കാൻ വസ്ത്രമോ തോലോ കമ്പിളിയോ കൊടുക്കണം. ബ്രാഹ്മണസ്ത്രീകൾക്കും താപസിമാർക്കും പട്ടുവിരിക്കണം.

വേശ്യാനാമപി കർത്തവ്യ–
മാസനം ഹി മസൂരകം
ശേഷാണാം പ്രമദാനാം ച
ഭവേത് ഭൂമ്യാസനം ദ്വിജാഃ. 169

വേശ്യമാർക്കും മുണ്ഡാസനംതന്നെ കൊടുക്കണം. മറ്റു സ്ത്രീകൾക്കെല്ലാം വെറും നിലംതന്നെ മതി.

ഏവമാഭ്യന്തരോ ജ്ഞേയോ
ബാഹ്യശ്ചാസനജോ വിധിഃ
തഥാ സ്വഗൃഹവാർത്താസു
ഛന്ദേനാസനമിഷ്യതേ. 170

ഇങ്ങനെയാണകത്തും പുറത്തുമുള്ള ഇരിപ്പിടങ്ങളുടെ വ്യവസ്ഥ. അവരവരുടെ ഗൃഹങ്ങളിലെ കാര്യങ്ങളിൽ ഇരിപ്പിടം ഇഷ്ടംപോലെയാകാം.

നിയമസ്ഥോ മുനീനാം ച
ഭവേദാസനജോ വിധിഃ
ലിംഗിനാമാസനവിധിഃ
കാര്യോ വ്രതസമാശ്രയഃ. 171

മഹർഷിമാർക്കു അവരുടെ വ്രതത്തിനനുസരിച്ച് ഇരിപ്പിടത്തിനു വ്യവസ്ഥയുണ്ടാവണം. സന്ന്യാസികൾക്കും അവരുടെ വ്രതത്തിനനുസരിച്ചുതന്നെയാണ് ഇരിപ്പിടവ്യവസ്ഥ.

ബൃസീമുണ്ഡാസനപ്രായം
വേത്രാസനമഥാപി വാ
ഹോമേ യജ്ഞക്രിയായാം ച
പിത്ര്യാർത്ഥോ ച പ്രയോജയേത്. 172

വ്രതവാന്മാർക്കുമാത്രം പ്രത്യേകം ഏർപ്പാടു ചെയ്തിട്ടുള്ള ഇരിപ്പിടം, മുണ്ഡാസനം മുതലായവ ഹോമത്തിനും യാഗത്തിനും പിതൃകർമ്മങ്ങൾക്കും ഉപയോഗിക്കാം.

സ്ഥാനീയാ യേ ച പുരുഷാഃ
കുലവിദ്യാസമന്വിതാഃ
തേഷാമാസനസത്ക്കാരഃ
കർത്തവ്യ ഇഹ പാർത്ഥിവൈഃ. 173

മാന്യസ്ഥാനമർഹിക്കുന്ന കുലീനന്മാരും വിദ്വാന്മാരുമായ ആളുകൾക്ക് രാജാക്കന്മാർ ഇരിക്കുവാൻ കൊടുക്കണം.

സമേ സമാസനം ദദ്യാ–
ന്മദ്ധ്യമേ മദ്ധ്യമാസനം
അതിരിക്തേതിരിക്തം ച
ഹീനേ ഭൂമ്യാസനം ഭവേത്. 174

സമന്മാർക്കു സമമായ ഇരിപ്പിടവും മദ്ധ്യമന്മാർക്ക് ഇടത്തരത്തിലുള്ള ഇരിപ്പിടവും മീതെയുള്ളവർക്ക് മേൽത്തരത്തിലുള്ള ഇരിപ്പിടവും കീഴെയുള്ളവർക്ക് നിലംമാത്രവും നൽകേണ്ടതാണ്.

ഉപാദ്ധ്യായസ്യ നൃപതേർ–
ഗുരൂണാം ചാഗ്രതോ ബുധൈഃ
ഭൂമ്യാസനം തഥാ കാര്യ–
മഥവാ കാഷ്ഠമാസനം. 175

ഉപാദ്ധ്യായൻേറയും രാജാവിൻേറയും ഗുരുക്കളുടേയും മുമ്പിൽ അറിവുള്ളവർ നിലത്തേ ഇരിക്കാവൂ, അല്ലെങ്കിൽ മരംകൊണ്ടുള്ള പീഠത്തിൽ.

നൌനാഗരഥയാനേഷു
ഭൂമികാഷ്ഠാസനേഷു ച
സഹാസനം ന ദുഷ്യേത
ഗുരൂപാദ്ധ്യായപാർത്ഥിവൈഃ. 176

തോണിയിലോ ആനപ്പുറത്തോ തേരിലോ മറ്റു വാഹനങ്ങളിലോ നിലത്തോ മരപ്പീഠത്തിലോ ഗുരുക്കന്മാർ ഉപാദ്ധ്യായൻ രാജാവ് എന്നിവരോടൊപ്പം ഇരിക്കുന്നതിനു വിരോധമില്ല.

ആകുഞ്ചിതം സമം ചൈവ
പ്രസാരിതവിവർത്തിതേ
ഉദ്വാഹിതം നതം ചൈവ
ശയനേ കർമ്മ കീർത്ത്യതേ. 177

1. ആകുഞ്ചിതം 2. സമം 3. പ്രസാരിതം 4. വിവർത്തിതം 5. ഉദ്വാഹിതം 6. നതം — ഇങ്ങനെ കിടപ്പ് ആറു വിധമാണ്.

1. ആകുഞ്ചിതം — സർവ്വൈരാകുഞ്ചിതൈരംഗൈഃ
ശയ്യാവിദ്ധേ തു ജാനുനീ
സ്ഥാനമാകുഞ്ചിതം നാമ
ശീതാർത്താനാം പ്രയോജയേത്. 178

എല്ലാ അവയവങ്ങളും സങ്കോചിപ്പിച്ചു കമിഴ്ന്നു കിടക്കയിൽ മുട്ടുകുത്തി തവളക്കൂറിട്ടുകൊണ്ടുള്ള കിടപ്പു തണുത്തുകോച്ചുന്നവർക്കു പ്രയോഗിക്കേണ്ടതാണ്. ഇതിന് ആകുഞ്ചിതം എന്നുപേർ.

2. സമം— ഉത്താനിതമുഖം ചൈവ
സ്രസ്തമുക്തകരം തഥാ
സമം നാമ പ്രസുപ്തസ്യ
സ്ഥാനകം സംവിധീയതേ. 179

മലർന്നു കൈകൾ തളർത്തിയിട്ടുകൊണ്ടുള്ള കിടപ്പ് ഉറങ്ങുന്നവർക്കാണ് വിധിച്ചിട്ടുള്ളത്. ഈ കിടപ്പിന് സമം എന്നു പേർ.

3. പ്രസാരിതം— ഏകം ഭുജമുപാധായ
സമ്പ്രസാരിതജാനുകം
സ്ഥാനം പ്രസാരിതം നാമ
സുഖസുപ്തസ്യ കാരയേത്. 180

ഒരു കൈ തലയ്ക്കുവെച്ച് കാൽ നീട്ടിക്കൊണ്ടുള്ള കിടപ്പ് സുഖമായി ഉറങ്ങുന്നവർക്കാണ്. ഈ കിടപ്പിനു പ്രസാരിതം എന്നു പേർ.

4. വിവർത്തിതം —അധോമുഖസ്ഥിതം ചൈവ
വിവർത്തിതമിതി സ്മൃതം
ശസ്ത്രക്ഷതമൃതോത്ക്ഷിപ്ത—
മത്തോന്മത്തേഷു കാരയേത്. 181

കമിഴ്ന്നു കിടക്കുന്നതിന് വിവർത്തിതമെന്നു പേർ. ആയുധമേറ്റു മുറിവു പറ്റിയവർക്കും മരിച്ചു കിടക്കുന്നവർക്കും ഉൽക്ഷിപ്തന്മാർക്കും മദ്യലഹരി മുഴുത്തവർക്കും ഉന്മാദം ബാധിച്ചവർക്കുമാണ് ഈ കിടപ്പുപയോഗിക്കേണ്ടത്.

5. ഉദ്വാഹിതം— ഹസ്തോപരി ശിരഃ കൃത്വാ
കൂർപ്പരക്ഷോഭമേവ ച
ഉദ്വാഹിതം തു വിജ്ഞേയം
ലീലായാം വേശനേ പ്രഭോഃ. 182

മുട്ടുകുത്തിനിർത്തിയ കൈപ്പടത്തിൽ തല വെച്ചുകൊണ്ടുള്ള കിടപ്പിന് ഉദ്വാഹിതമെന്നു പേർ. പ്രഭുവിന്റെ സലീലമായ കിടപ്പിന്നാണ് ഇതുപയോഗിക്കുന്നത്. (''കൂർപ്പരസ്ഥിതമേവ ച'' എന്നോ മറ്റോ ആവണം പാഠം.)

6\. നതം— ഈഷൽ പ്രസാരിതേ ജംഘേ
യത്ര സ്രസ്തൌ കരാവുഭൌ
ആലസ്യശ്രമഖേദേഷു
നതം സ്ഥാനം വിധീയതേ. 183

കണങ്കാൽ രണ്ടും അല്പം നീട്ടി കൈ രണ്ടും അതിന്മേൽ തളർത്തി വെച്ചുകൊണ്ടുള്ള കിടപ്പിനു നതം എന്നു പേർ. വളഞ്ഞ കിടപ്പെന്നർത്ഥം. മടി, ക്ഷീണം, ഖേദം എന്നിവയിൽ അതുപയോഗിക്കാം.

ഗതിപ്രചാരസ്തു മയോദിതോയം
നോക്തശ്ച യഃ സോർത്ഥവശേന സാദ്ധ്യഃ
അതഃ പരം രംഗപരിക്രമസ്യ
വക്ഷ്യാമി കക്ഷ്യാന്തരസംവിധാനം. 184

ഗതിയുടെ സ്വഭാവം ഇതാ ഞാൻ പറഞ്ഞുകഴിഞ്ഞു. പറയാത്തതെല്ലാം അർത്ഥാനുസാരേണ കണ്ടുപിടിക്കേണ്ടതാണ്. ഇനി രംഗത്തിൽ പരിക്രമിക്കുന്നതിനുള്ള സ്ഥാനഭേദങ്ങൾ പറയാം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
ഗതിപ്രചാരമെന്ന
പതിമൂന്നാമദ്ധ്യായം.

അദ്ധ്യായം 14

# കക്ഷ്യാപ്രവൃത്തിധർമ്മിവ്യഞ്ജകം

## കക്ഷ്യാവിഭാഗം

യേ തു പൂർവ്വം മയാ പ്രോക്താ-
സ്ത്രയോ വൈ നാട്യമണ്ഡപാഃ
തേഷാം വിഭാഗം വിജ്ഞായ
തതഃ കക്ഷ്യാം പ്രയോജയേത്. 1

ഞാൻ മുമ്പു രണ്ടാമദ്ധ്യായത്തിൽ പറഞ്ഞ നാട്യമണ്ഡപങ്ങളുടെ ഭേദം മനസ്സിലാക്കിയിട്ടു രംഗത്തിൽ സ്ഥാനഭേദം നിശ്ചയിക്കണം.

യേ നേപത്ഥ്യഗൃഹദ്വാരേ
മയാ പൂർവ്വം പ്രകീർത്തിതേ
തയോർഭാണ്ഡസ്യ വിന്യാസോ
മദ്ധ്യേ കാര്യഃ പ്രയോക്തൃഭിഃ 2

അണിയറയുടെ രണ്ടു ഭാഗത്തും വാതിലുകൾ വേണമെന്നു ഞാൻ പറയുകയുണ്ടായല്ലോ. അവയുടെ നടുവിലാണു മിഴാവു വെയ്ക്കേണ്ടത്.

കക്ഷ്യാവിഭാഗോ നിർദ്ദേശ്യോ
രംഗപീഠപരിക്രമാത്
പരിക്രമേണ രംഗസ്യ
ഹ്യന്യാ കക്ഷ്യാ ഭവേദിഹ. 3

രംഗപീഠത്തിലുള്ള പരിക്രമത്തിൻെറ (ചുറ്റിനടക്കലിൻെറ) ഭേദംകൊണ്ട് കക്ഷ്യാവിഭാഗം (സ്ഥാനഭേദം) തീർച്ചപ്പെടുത്തേണ്ടതാണ്. രംഗത്തിലെ പരിക്രമം മാറിയാൽ സ്ഥാനവും മാറിയതായി തീർച്ചപ്പെടുത്താം.

കക്ഷ്യാവിഭാഗേ ജ്ഞേയാനി
ഗൃഹാണി നഗരാണി ച
ഉദ്യാനാരാമസരിത-
സ്ത്വാശ്രമാ അടവീ തഥാ
പൃഥിവീ സാഗരാശ്ചൈവ
ത്രൈലോക്യം സചരാചരം
വർഷാണി സപ്തദ്വീപാശ്ച
പർവ്വതാ വിവിധാസ്തഥാ
അലോകശ്ചൈവ ലോകശ്ച
രസാതലമഥാപി ച
ദൈത്യനാഗാലയശ്ചൈവ
ഗൃഹാണി ഭവനാനി ച. 4

പരിക്രമഭേദംകൊണ്ടു സ്ഥാനം തിരിക്കുമ്പോൾ ഗൃഹങ്ങളും നഗരങ്ങളും പൂന്തോട്ടങ്ങളും മരത്തോട്ടങ്ങളും പുഴകളും ആശ്രമങ്ങളും കാടും ഭൂമിയും

സമുദ്രങ്ങളും ചരാചരങ്ങളുൾക്കൊള്ളുന്ന മൂന്നു ലോകവും ഒമ്പതു ഭൂഖണ്ഡങ്ങളും ഏഴു സമുദ്രദ്വീപുകളും പലതരം പർവ്വതങ്ങളും അലോകവും ലോകവും ഉൾപ്പെടുന്ന ലോകാലോകപർവ്വതവും പാതാളവും അസുരന്മാരുടേയും നാഗങ്ങളുടേയും വാസസ്ഥലവും ചെറുതും വലുതുമായ പലതരം ഭവനങ്ങളും തരംതിരിച്ചു മനസ്സിലാക്കാവുന്നതാണ്.

നഗരേ വാ വനേ വാപി
വർഷേ വാ പർവ്വതേപി വാ
യത്ര വാർത്താ പ്രവർത്തേത
തത്ര കക്ഷ്യാം പ്രയോജയേത്. 5

നഗരത്തിലോ കാട്ടിലോ ഏതെങ്കിലും ഭൂഖണ്ഡത്തിലോ പർവ്വതത്തിലോ, എവിടെ കഥ നടക്കുന്നുവോ, ആ പ്രദേശമാണു കാണിക്കേണ്ടത്.

ബാഹ്യം വാ മദ്ധ്യമം വാപി
തഥൈവാഭ്യന്തരം പുനഃ
ദൂരം വാ സന്നികൃഷ്ടം വാ
ദേശം തു പരികല്പയേത്. 6

പുറത്തോ നടുക്കോ അകത്തോ അകലെയോ അടുത്തോ കഥ നടക്കുന്ന ദേശമെന്നു തീർച്ചപ്പെടുത്തണം.

പൂർവ്വപ്രവിഷ്ടാ യേ രംഗം
ജ്ഞേയാസ്തേഭ്യന്തരാ ബുധൈഃ
പശ്ചാത് പ്രവിഷ്ടാ വിജ്ഞേയാഃ
കക്ഷ്യാഭാഗേ തു ബാഹ്യതഃ. 7

ആദ്യം രംഗത്തിൽ പ്രവേശിച്ചവർ അകത്തുള്ളവരായിക്കരുതണം. പിന്നെ പ്രവേശിച്ചവർ സ്ഥാനനിയമപ്രകാരം പുറത്തുള്ളവരുമാണ്.

തേഷാം തു ദർശനേച്ഛുര്യഃ
പ്രവിശേദ്രംഗമണ്ഡലം
ദക്ഷിണാഭിമുഖഃ സോഥ
കുര്യാദാത്മനിവേദനം. 8

ആദ്യം രംഗപ്രവേശം ചെയ്തവരെ കാണ്മാൻവേണ്ടി പിന്നെ രംഗത്തിൽ പ്രവേശിക്കുന്ന ആൾ തെക്കോട്ടുതിരിഞ്ഞുനിന്നു താൻ വന്നതായി അറിയിക്കണം.

യതോമുഖം ഭവേദ് ഭാണ്ഡം
ദ്വാരം നേപഥ്യകസ്യ ച
സാ മന്തവ്യാ തു ദിക് പൂർവ്വാ
നാട്യയോഗേന നിത്യശഃ. 9

മിഴാവിൻേറയും അണിയറ വാതിലിൻേറയും മുഖം എങ്ങോട്ടാണോ ആ ദിക്കാണു നാട്യനിയമപ്രകാരം എപ്പോഴും കിഴക്ക്.

നിഷ്ക്രാമേച്ചാപി യസ്തത്ര
നരഃ കാര്യേണ കേനചിത്
സ നിഷ്ക്രാമേത്തു തേനൈവ
കൃതം യേന നിവേശനം. 10

കാര്യവശാൽ ആർക്കെങ്കിലും തിരിച്ചുപോകേണ്ടിവന്നാൽ ഏതു വഴിക്കു പ്രവേശിച്ചുവോ ആ വഴിക്കുതന്നെ തിരിച്ചു പോകണം.

നിഷ്ക്രാന്തോർത്ഥവശാച്ചാപി
പ്രവിശേദ്യദി തദ് ഗൃഹം
യതഃ പ്രാപ്തഃ സ പുരുഷ—
സ്തേന മാർഗ്ഗേണ നിഷ്ക്രമേത് 11

തിരിച്ചുപോയ ആൾ കാര്യവശാൽ ഗൃഹത്തിലേക്കു പ്രവേശിക്കുന്നപക്ഷം ഏതു വഴിക്കു വന്നുവോ അതേ വഴിക്കുതന്നെ തിരിച്ചുപോകണം.

യദപ്യർത്ഥവശാച്ചൈവ
തേനൈവ സഹ ഗച്ഛതി
തഥൈവ പ്രവിശേദ്രംഗ—
മേകാകീ സഹിതോപി വാ. 12

കാര്യവശാൽ ആദ്യം പ്രവേശിച്ച പാത്രത്തോടുകൂടി ഒരാൾ പോകുന്നപക്ഷം അയാളോടുകൂടെയോ ഒറ്റക്കോ രംഗത്തിലേക്കു വരാം.

തയോശ്ചാപി പ്രവിശതോഃ
കക്ഷ്യാമന്യാം വിനിർദ്ദിശേത്
പരിക്രമേണ രംഗസ്യ
ത്വന്യാ കക്ഷ്യാ വിധീയതേ. 13

അവർതന്നെയാണെങ്കിലും പ്രവേശിക്കുമ്പോൾ സ്ഥാനം മാറിക്കല്പിക്കണം. നടത്തത്തിൻെറ ഭേദംകൊണ്ടാണ് സ്ഥാനഭേദം വരുത്തേണ്ടത്.

സമശ്ചൈ സഹിതോ ഗച്ഛേ—
ന്നീചൈശ്ച പരിവാരിതഃ
അഥ പ്രേഷണികാശ്ചാപി
നിർദ്ദേശ്യാ ഹ്യഗ്രതോ ഗതൌ. 14

സമന്മാരോടുകൂടെയും ഗമിക്കാം. കീഴിലുള്ളവരോടുകൂടെയും ഗമിക്കാം. ഭൃത്യന്മാരെ മുമ്പിൽ അകമ്പടിയ്ക്കായും നിയോഗിക്കാം.

സൈവ ഭൂമിസ്തു ബഹുഭിർ—
വികൃഷ്ടാ സ്യാത് പരിക്രമൈഃ
മദ്ധ്യാ വാ സന്നികൃഷ്ടാ വാ
തേഷാമേവം വികല്പയേത്. 15

ഒരേ സ്ഥലംതന്നെ ഗതിയുടെ വൈവിദ്ധ്യംകൊണ്ടു ദൂരം ഉള്ളതും ഇടത്തരത്തിലുള്ളതും അടുത്തതും ആക്കിക്കല്പിക്കാം. നടത്തങ്ങൾക്കങ്ങനെ ഭേദം വരുത്തണം.

നഗരേ വാ വനേ വാപി
പർവ്വതേ സാഗരേപി വാ
ദിവ്യാനാം ഗമനം കാര്യം
വർഷേ ദ്വീപേപി വാ പുനഃ
ആകാശേന വിമാനേന
മായയാപ്യഥവാ പുനഃ
വിവിധാഭിഃ ക്രിയാഭിർവാ
നാനാർത്ഥാഭിഃ പ്രയോഗതഃ. 16

നഗരത്തിലും കാട്ടിലും പർവ്വതത്തിലും സമുദ്രത്തിലും ഈ ഭൂഖണ്ഡത്തിലും ദ്വീപാന്തരത്തിലും ദിവ്യന്മാരുടെ ഗതി കാണിക്കാം. ആകാശത്തിലേറിയോ വിമാനത്തിലൂടെയോ മായയെ അവലംബിച്ചോ പല ആവശ്യങ്ങൾക്കുവേണ്ടി പലതരം പ്രവൃത്തികളെക്കൊണ്ടു വേണം ദിവ്യന്മാരുടെ നഗരാഭിഗമനം കാണിക്കാൻ.

നാടകേ ച്ഛന്നവേഷാണാം
ദിവ്യാനാം ഭൂമിസഞ്ചരഃ
മാനുഷൈഃ കാരണാദേഷാം
യദാ ഭവതി ദർശനം. 17

നാടകത്തിൽ ദിവ്യന്മാർക്കു വേഷംമാറി മനുഷ്യരോടുകൂടെ സഞ്ചരിക്കാം, കാരണവശാൽ അവരെ എപ്പോൾ കാണുന്നോ അപ്പോൾ.

ഭാരതേ ത്വഥ ഹൈമേ വാ
ഹരിവർഷ ഇളാവൃതേ
രമ്യേ കിമ്പുരുഷേ വാപി
കുരുഷൂത്തരകേഷു വാ
ദിവ്യാനാം ഛന്ദഗമനം
സർവ്വവർഷേഷു കീർത്തിതം
ഭാരതേ മാനുഷാണാം തു
ഗമനം സംവിധീയതേ. 18

ഭാരതം ഹിരണ്മയം ഹരിവർഷം ഇളാവൃതം രമ്യകം കിമ്പുരുഷം ഉത്തരകുരുക്കൾ എന്നിങ്ങനെയുള്ള എല്ലാ ഭൂഖണ്ഡങ്ങളിലും ദിവ്യന്മാർക്കിഷ്ടംപോലെ സഞ്ചരിക്കാം. മനുഷ്യർക്ക് ഭാരതത്തിൽ മാത്രമേ സഞ്ചാരം വിഹിതമായിട്ടുള്ളു.

വികൃഷ്ടം യസ്തു ഗച്ഛേദ്ധി
ദേശം കാര്യവശാന്നരഃ
അങ്കച്ഛേദേ തമന്യസ്മിൻ
നിർദ്ദിശേദ്ധി പ്രവേശകേ. 19

മനുഷ്യൻ കാര്യവശാൽ ദൂരദേശത്തേക്കു പോകുന്നപക്ഷം അയാളെ അങ്കം കഴിഞ്ഞ് അടുത്ത പ്രവേശകത്തിൽ പരാമർശിക്കേണ്ടതാണ്.

അഹ്നഃ പ്രമാണം ഗത്വാ തു
കാര്യലാഭം വിനിർദ്ദിശേത്
തഥാലാഭേ തു കാര്യസ്യ
അങ്കച്ഛേദോ വിധീയതേ. 20

ഒരു ദിവസത്തെ വഴി പോയാൽ കാര്യം സാധിക്കുന്നതായിക്കാണിക്കണം. അങ്ങനെ കാര്യം സാധിച്ചാൽ അങ്കം അവിടെ അവസാനിക്കയും വേണം.

ക്ഷണോ മുഹൂർത്തോ യാമോ വാ
ദിവസോ വാപി നാടകേ
ഏകാങ്കേ സംവിധാതവ്യോ
ബീജസ്യാർത്ഥവശാനുഗഃ. 21

ക്ഷണമോ (പത്തുവിനാഴിക) മുഹൂർത്തമോ (രണ്ടു നാഴിക) യാമമോ (ഏഴര നാഴിക) ദിവസമോ കാര്യത്തിനനുസരിച്ചു നാടകത്തിൽ ഒരങ്കത്തിൽ ഉൾക്കൊള്ളിക്കാവുന്നതാണ്.

അങ്കച്ഛേദേ തു നിർവ്വൃത്തം
മാസം വാ വർഷമേവ വാ
നോർദ്ധ്വം വർഷാത് പ്രകർത്തവ്യം
കാര്യമങ്കസമാശ്രയം. 22

അങ്കം മാറുന്നപക്ഷം മാസവും സംവത്സരവും ഉൾക്കൊള്ളിക്കാം. ഒരു കൊല്ലത്തിലധികം ഏതായാലും ഒരങ്കത്തിൽ ഉൾക്കൊള്ളിക്കാവുന്നതല്ല.

ഏവം തു ഭാരതേ വർഷേ
കക്ഷ്യാഃ കാര്യാഃ പ്രയോഗതഃ
മാനുഷാണാം ഗതി, ര്യാ തു
ദിവ്യാനാം താം നിബോധത. 23

ഇപ്രകാരമാണു ഭാരതവർഷത്തിലെ പ്രയോഗത്തിനുള്ള വ്യവസ്ഥ. ഇതു മനുഷ്യരുടെ ഗതിയാണ്. ഇനി ദിവ്യന്മാരുടെ ഗതിയും മനസ്സിലാക്കുക.

ഹിമവത്പൃഷ്ഠസംസ്ഥേ തു
കൈലാസേ പർവ്വതോത്തമേ
യക്ഷാശ്ച ഗുഹ്യകാശ്ചൈവ
ധനദാനുചരാശ്ച യേ. 24

ഹിമവാന്റെ മുകളിലുള്ള കൈലാസപർവ്വതത്തിലാണു യക്ഷന്മാരും ഗുഹ്യകന്മാരും മറ്റുള്ള വൈശ്രവണഭൃത്യന്മാരും.

രക്ഷോഭൂതപിശാചാശ്ച
സർവ്വേ ഹൈമവതാഃ സ്മൃതാഃ
ഹേമകൂടേ ച ഗന്ധർവ്വാ
വിജ്ഞേയാഃ സാപ്സരോഗണാഃ. 25

രക്ഷസ്സുകളും ഭൂതങ്ങളും പിശാചങ്ങളുമെല്ലാം ഹിമവാനിലുള്ളവരാണ്. ഗന്ധർവ്വന്മാരും അപ്സരസ്സുകളും ഹേമകൂടപർവ്വതത്തിലുള്ളവരാണ്.

സർവ്വേ നാഗാശ്ച നിഷധേ
ശേഷവാസുകിതക്ഷകാഃ
മഹാമേരൌ ത്രയസ്ത്രിംശത്
ജ്ഞേയാ ദേവഗണാ ബുധൈഃ. 26

അനന്തൻ, വാസുകി, തക്ഷകൻ തുടങ്ങിയ എല്ലാ നാഗങ്ങളും നിഷധ പർവ്വതത്തിലാണ്. മഹാമേരുവിൽ മുപ്പത്തിമൂന്നുവക ദേവവർഗ്ഗങ്ങളുണ്ട്.

നീലേ തു വൈഡൂര്യമയേ
സിദ്ധാ ബ്രഹ്മർഷയസ്തഥാ
ദൈത്യാനാം ദാനവാനാം ച
ശ്വേതപർവ്വത ഉച്യതേ. 27

വൈഡൂര്യരത്നം ധാരാളമുള്ള നീലപർവ്വതത്തിലാണു സിദ്ധന്മാരും ബ്രഹ്മർഷികളും. ദിതിപുത്രന്മാരും ദനുപുത്രന്മാരുമായ അസുരന്മാർ ശ്വേതപർവ്വതത്തിലാണ്.

പിതരശ്ചാപി വിജ്ഞേയാഃ
ശൃംഗവന്തം സമാശ്രിതാഃ
ഇത്യേതേ പർവ്വതാഃ ശ്രേഷ്ഠാ
ദിവ്യവാസാ ഭവന്തി ഹി. 28

പിതൃക്കൾ ശൃംഗവാൻപർവ്വതത്തിലാണ്. ഈ ശ്രേഷ്ഠപർവ്വതങ്ങളാണ് ദിവ്യന്മാരുടെ വാസസ്ഥലങ്ങൾ.

തേഷാം കക്ഷ്യാവിഭാഗശ്ച
ജംബൂദ്വീപേ ഭവേദയം
തേഷാം ന ചേഷ്ടിതം കാര്യം
സ്വൈഃ സ്വൈഃ കർമ്മപരാക്രമൈഃ. 29

ദിവ്യന്മാരുടെ ഈ സ്ഥാനഭേദങ്ങളെല്ലാം ജംബൂദ്വീപത്തിലാണ്. അവർക്കു തങ്ങളുടെ തങ്ങളുടെ കർമ്മങ്ങളും പരാക്രമങ്ങളും കാണിക്കേണ്ടതില്ല.

പരിച്ഛേദവിശേഷസ്തു
തേഷാം മാനുഷലോകവത്
സർവ്വേ ഭാവാസ്തു ദേവാനാം
കാര്യാ മാനുഷസംശ്രയാഃ. 30

ദിവ്യന്മാരുടെ വേഷഭൂഷണാദികളും മനുഷ്യരുടെപോലെതന്നെയാണ്. ദേവന്മാരുടെ എല്ലാ ഭാവങ്ങളും മനുഷ്യരുടേതുതന്നെയാണ്.

തേഷാം ത്വനിമിഷത്വം യത്
തന്ന കാര്യം പ്രയോക്തൃഭിഃ
ഇഹ ഭാവാ രസാശ്ചൈവ
ദൃഷ്ട്യാമേവ പ്രതിഷ്ഠിതാഃ.
ദൃഷ്ട്യാ ഹി സൂചിതോ ഭാവഃ
പശ്ചാദംഗൈർവിഭാവ്യതേ. 31

ദേവന്മാരുടെ കണ്ണിമയാട്ടാത്ത സ്വഭാവം നടന്മാർ അഭിനയത്തിൽ കാണിക്കരുത്. നാട്യത്തിൽ ഭാവങ്ങളും രസങ്ങളും കണ്ണിലാണല്ലൊ ഇരിക്കുന്നത്. കണ്ണുകൊണ്ടു സൂചിപ്പിക്കപ്പെട്ട ഭാവമാണ് പിന്നെ അംഗങ്ങളെക്കൊണ്ടു പ്രദർശിപ്പിക്കുന്നത്.

ഏവം കക്ഷ്യാ വിഭാഗസ്തു
മയാ പ്രോക്താ ദ്വിജോത്തമാഃ
പുനശ്ചൈവ പ്രവക്ഷ്യാമി
പ്രവൃത്തീനാം തു ലക്ഷണം. 32

അല്ലയോ ബ്രാഹ്മണശ്രേഷ്ഠന്മാരേ! സ്ഥാനവിഭാഗം ഇതാ ഇപ്രകാരം ഞാൻ പറഞ്ഞുകഴിഞ്ഞു. ഇനി പ്രവൃത്തികളുടെ ലക്ഷണം പറയാം.

### പ്രവൃത്തികൾ

ചതുർവ്വിധാ പ്രവൃത്തിസ്തു
പ്രോക്താ നാട്യപ്രയോക്തൃഭിഃ
ആവന്തീ ദാക്ഷിണാത്യാ ച
പാഞ്ചാലീ ചൌഡ്രമാഗധീ. 33

നാട്യാചാര്യന്മാർ പ്രവൃത്തി നാലായിട്ടാണു വിഭജിച്ചിട്ടുള്ളത്. 1. ആവന്തി. 2. ദാക്ഷിണാത്യ. 3. പാഞ്ചാലി. 4. ഔഡ്രമാഗധി.

അത്രാഹ – പ്രവൃത്തിരിതി കസ്മാത്? 34

ഇവിടെ ഒരു ചോദ്യം – പ്രവൃത്തിയെന്നു പറയാൻ കാരണമെന്ത്?

ഉച്യതേ. പൃഥിവ്യാം നാനാദേശവേഷഭാഷാചാരാവാർത്താഃഖ്യാപയതീതി. വൃത്തിഃ പ്രവൃത്തിശ്ച നിവേദനേ. 35

പറയാം. ഭൂമിയിൽ പലപല ദേശങ്ങളിലെ വേഷവും ഭാഷയും ആചാരവും ഉൾക്കൊള്ളുന്ന വൃത്താന്തങ്ങളെ പ്രകാശിപ്പിക്കുന്നതുകൊണ്ടാണു പ്രവൃത്തിയെന്നു പറയുന്നത്. വൃത്തി, പ്രവൃത്തി എന്നീ വാക്കുകൾക്കു നിവേദനം—അറിയിക്കൽ — എന്നാണർത്ഥം

അത്രാഹ – യഥാ പൃഥിവ്യാം നാനാദേശാഃ സന്തി, കഥ മാസാം ചതുർവ്വിധത്വമുപപന്നം? സമാനലക്ഷണശ്ചാസാം പ്രയോഗഃ 36

ഇവിടെ ഒരു ചോദ്യം – ഭൂമിയിൽ ദേശങ്ങൾ പലതുമുണ്ടല്ലോ അപ്പോൾ നാലു തരമാണു പ്രവൃത്തികൾ എന്നു പറഞ്ഞത് എങ്ങനെയാണ് ശരിയാവുക? ഒരേ തരത്തിലല്ലേ പ്രവൃത്തികൾ പ്രയോഗിപ്പാൻ കഴിയുകയുള്ളൂ?

ഉച്യതേ – തത്തു സത്യം. ആസാം സമാനലക്ഷണഃ പ്രയോഗഃ. കിന്തു നാനാദേശവേഷഭാഷാചാരോ ലോക ഇതികൃത്വാലോകാനുമതേന വൃത്തിസംശ്രിതസ്യ നാട്യസ്യ മയാചതുർവ്വിധത്വമഭിഹിതം. ഭാരത്യാരഭടീ സാത്ത്വതീ കൈശികീചേതി വൃത്തിസംശ്രിതൈഃ പ്രയോഗൈരഭിഹിതാ ദേശാഃ. യതഃപ്രവൃത്തിചതുഷ്ടയമഭിനിർവ്വൃത്തം, പ്രയോഗശ്ചോത്പാദിതഃ. 37

മറുപടി പറയാം. ചോദ്യം ശരിയാണ്. ഈ പ്രവൃത്തികളുടെ പ്രയോഗം ഏതു ദേശത്തിലും ഒരേ തരത്തിൽത്തന്നെയാണ്. പക്ഷേ, ലോകം പല ദേശവും പല വേഷവും പല ഭാഷയും പല ആചാരവും ഉള്ളതാണല്ലോ എന്നുവെച്ച് ബഹുജനങ്ങളുടെ സമ്മതത്തോടുകൂടി വൃത്തികളെ അവലംബിച്ച് നാട്യത്തിന് ഭാരതി, ആരഭടി, സാത്ത്വതി, കൈശികി എന്നു നാലുഭേദം ഞാൻ മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. വൃത്തികളെ അവലംബിച്ചു കൊണ്ടുള്ള പ്രയോഗങ്ങൾക്ക് ദേശങ്ങളും നിശ്ചയിച്ചിട്ടുണ്ട്. അതനുസരിച്ച് നാലു പ്രവൃത്തികൾ കല്പിച്ചിരിക്കുകയാണ്. പ്രയോഗങ്ങളും കല്പിച്ചിട്ടുണ്ട്.

ദാക്ഷിണാത്യ

തത്ര ദാക്ഷിണാത്യാസ്താവത് ബഹുനൃത്തഗീതവാദ്യാഃ കൈശികീ പ്രായാശ്ചതുരമധുരലളിതാംഗാഭിനയാഃ. തദ്യഥാ—

മഹേന്ദ്രോ മലയഃ സഹ്യോ
മേകലഃ പാലമഞ്ജരഃ
ഏതേഷു സംശ്രിതാ ദേശാ—
സ്തേ ജ്ഞേയാ ദക്ഷിണാപഥാഃ. 38

ദാക്ഷിണാത്യന്മാർക്ക് (തെക്കുള്ളവർക്ക്) നൃത്തം ഗീതം വാദ്യം ഇവ അധികമുണ്ടായിരിക്കും. മിക്കവാറും വൃത്തി കൈശികിയായിരിക്കും. അംഗാഭിനയം ലളിതവും മധുരവുമായിരിക്കും. മഹേന്ദ്രം മലയം സഹ്യം മേകലം പാലമഞ്ജരം എന്നീ പർവ്വതങ്ങളെ അവലംബിക്കുന്ന ദേശങ്ങൾക്ക് പൊതുവിൽ ദക്ഷിണാപഥം എന്നുപേർ.

കോസലാസ്തോസലാശ്ചൈവ
കലിംഗാ യവനാഃ ഖസാഃ
ദ്രമിഡാന്ധ്രമഹാരാഷ്ട്രാ
വൈണ്ണാ വൈ വാനവാസികാഃ. 39

കോസലം, തോസലം, കലിംഗം, യവനം, ഖസം, ദ്രമിഡം, ആന്ധ്രം, മഹാരാഷ്ട്രം, വൈണ്ണം, വാനവാസികം എന്നിവയെല്ലാം ദക്ഷിണാപഥദേശങ്ങളാണ്.

ദക്ഷിണസ്യ സമുദ്രസ്യ
തഥാ വിന്ധ്യസ്യ ചാന്തരേ
യേ ദേശാസ്തേഷു യുഞ്ജീത
ദാക്ഷിണാത്യാം തു നിത്യശഃ. 40

തെക്കെ സമുദ്രത്തിൻെറയും വിന്ധ്യപർവ്വതത്തിൻെറയും ഇടയിലുള്ള ദേശങ്ങളിൽ ദാക്ഷിണാത്യയായ പ്രവൃത്തിയേയാണ് പ്രയോഗിക്കേണ്ടത്.

ആവന്തി

ആവന്തികാ വൈദിശികാഃ
സൌരാഷ്ട്രാ മാളവാസ്തഥാ
സൈന്ധവാസ്ത്വഥ സൌവീരാ
ആനർത്താഃ സാർബ്ബുദേയകാഃ
ദശാർണ്ണാസ്ത്രൈപുരാശ്ചൈവ
തഥാ വൈ മാർത്തികാവതാഃ
കുർവ്വന്ത്യാവന്തികീമേവ
പ്രവൃത്തീം നിത്യമേവ തു. 41

ആവന്തികം, വൈദിശികം, സൌരാഷ്ട്രം, മാളവം, സൈന്ധവം,സൌവീരം, ആനർത്തം, അർബ്ബുദേയകം, ദശാർണ്ണം, ത്രൈപുരം, മാർത്തികാവതം എന്നീ ദേശങ്ങളിലെല്ലാം സ്ഥിരമായിട്ട് ആവന്തികീപ്രവൃത്തിയെത്തന്നെയാണ് പ്രയോഗിക്കുന്നത്.

സാത്ത്വതീം കൈശികീം ചൈവ
വൃത്തിമേതേ സമാശ്രിതാഃ
ഭവേത് പ്രയോഗോ നാന്യത്ര
സ തു കാര്യഃ പ്രയോക്തൃഭിഃ 42

മുൻപറഞ്ഞ ദേശങ്ങളിൽമാത്രമാണു സാത്ത്വതി കൈശികി എന്നീ രണ്ടു, വൃത്തികൾ യുക്തമായിട്ടുള്ളത്. മറ്റു ദേശങ്ങളിൽ ആ വൃത്തികളുടെ പ്രയോഗം യുക്തമല്ല.

ഔഡ്രമാഗധി

അംഗാ വംഗാഃ കലിംഗാശ്ച
വത്സാശ്ചൈവോഡ്രമാഗധാഃ
പൌണ്ഡ്രാ നേപാളകാശ്ചൈവ
ഹ്യന്തർഗ്ഗിരബഹിർഗ്ഗിരാഃ
തഥാ പ്രവംഗമാഹേന്ദ്ര-
മലദാ മല്ലവർത്തകാഃ
ബ്രഹ്മോത്തരപ്രഭൃതയോ
ഭാർഗ്ഗവാ മാർഗ്ഗവാസ്തഥാ
പ്രാഗ്ജ്യോതിഷാഃ പുലിന്ദാശ്ച
വൈദേഹാസ്താമ്രലിപ്തകാഃ
പ്രാംഗാഃ പ്രാവൃതയശ്ചൈവ
യുഞ്ജന്തീഹൌഡ്രമാഗധീം. 43

അംഗം, വംഗം, കലിംഗം, വത്സം, ഉഡ്രമാഗധം, പൌണ്ഡ്രം, നേപാളം, അന്തർഗ്ഗിരം, ബഹിർഗ്ഗിരം, പ്രവംഗം; മാഹേന്ദ്രം, മലദം, മല്ലവർത്തം, ബ്രഹ്മോത്തരം, ഭാർഗ്ഗവം, മാർഗ്ഗവം, പ്രാഗ്ജ്യോതിഷം, പുലിന്ദം, വിദേഹം, താമ്രലിപ്തം, പ്രാംഗം, പ്രാവൃതി എന്നീ ദേശങ്ങളിൽ ഔഡ്രമാഗധീപ്രവൃത്തി പ്രയോഗിക്കുന്നു.

അന്യേപി ദേശാഃ പ്രാച്യാ യേ
പുരാണേ സമ്പ്രകീർത്തിതാഃ
തേഷു പ്രയുജ്യതേ ഹ്യേഷാ
പ്രവൃത്തിശ്ചൌഡ്രമാഗധീ. 44

പുരാണങ്ങളിൽ വേറെയും ഏതെല്ലാം കിഴക്കൻദേശങ്ങൾ പ്രസിദ്ധമായിട്ടുണ്ടോ അവയിലെല്ലാം ഈ ഔഡ്രമാഗധിതന്നെയാണ് പ്രയോഗിക്കേണ്ടത്.

പാഞ്ചാലി

പാഞ്ചാലാഃ ശൌരസേനാശ്ച
കാശ്മീരാ ഹാസ്തിനാപുരാഃ
ബാല്ഹീകാഃ ശാകലാശ്ചൈവ
മദ്രകൌശീനരാസ്തഥാ
ഹിമവത്സംശ്രിതാ യേ തു
ഗംഗായാശ്ചോത്തരാം ദിശം
യേ ശ്രിതാ വൈ ജനപദാ-
സ്തേഷു പാഞ്ചാലമദ്ധ്യമാ. 45

പാഞ്ചാലം, ശൌരസേനം, കാശ്മീരം, ഹാസ്തിനാപുരം ബാല്ഹീകം, ശാകലം,മദ്രകം, ഔശീനരം, ഹിമവാനിലുള്ള ദേശങ്ങൾ, ഗംഗയുടെ വടക്കുഭാഗത്തുള്ള ദേശങ്ങൾ-ഇവിടെയെല്ലാം പാഞ്ചാലീപ്രവൃത്തിതന്നെയാണു വേണ്ടത്. പാഞ്ചാലിക്കു പാഞ്ചാലമദ്ധ്യമ എന്നും പറയും.

പാഞ്ചാലമധ്യമായാം തു
സാത്ത്വത്യാരഭടീ സ്മൃതാ

പ്രയോഗസ്ത്വല്പഗീതാർത്ഥ
ആവിദ്ധഗതി വിക്രമഃ. 46

പാഞ്ചാലീപ്രവൃത്തിയിൽ സാത്ത്വതിയും ആരഭടിയുമാണു വൃത്തികൾ. ഗീതം കുറച്ചും ചെരിച്ചു ചുവടുകൾവെച്ചു നടന്നുമാണ് പ്രയോഗം.

ദ്വിധാ ക്രിയാ ഭവത്യാസാം
രംഗപീഠപരിക്രമേ
പ്രദക്ഷിണപ്രവേശാ ച
തഥാചൈവാപ്രദക്ഷിണാ. 47

രംഗപീഠത്തിൽ ചുറ്റിനടക്കുന്ന രീതി, പ്രവൃത്തികൾക്കു രണ്ടുവിധമാണ്; പ്രദക്ഷിണമായി പ്രവേശിച്ചും അപ്രദക്ഷിണമായി പ്രവേശിച്ചും.

ആവന്തീ ദാക്ഷിണാത്യാ ച
പ്രദക്ഷിണപരിക്രമേ
അപസവ്യപ്രവേശാ തു
പാഞ്ചാലീ ചൌഡ്രമാഗധീ. 48

ആവന്തിയിലും ദാക്ഷിണാത്യയിലും പ്രദക്ഷിണമായിട്ടാണ് പ്രവേശം. പാഞ്ചാലി ഔഡ്രമാഗധീ എന്നീ പ്രവൃത്തികളിൽ പ്രവേശം അപ്രദക്ഷിണമായിട്ടാണ്.

ആവന്ത്യാം ദാക്ഷിണാത്യായാം
യോജ്യം ദ്വാരമഥോത്തരം
പാഞ്ചാല്യാമൌഡ്രമാഗധ്യാം
യോജ്യം ദ്വാരം തു ദക്ഷിണം. 49

ആവന്തിയിലും ദാക്ഷിണാത്യയിലും വടക്കേ വാതിലിലൂടെയാണു പ്രവേശിക്കേണ്ടത്; പാഞ്ചാലിയിലും ഔഡ്രമാഗധിയിലും തെക്കെ വാതിലിലൂടെയും.

ഏകീഭൂതാഃ പുനശ്ചൈതാഃ
പ്രയോക്തവ്യാഃ പ്രയോക്തൃഭിഃ
പർഷദം ദേശകാലൌ ചാ–
പ്യർത്ഥയുക്തിമവേക്ഷ്യ ച. 50

സദസ്സ്, ദേശം, കാലം, യുക്തി ഇതെല്ലാം നോക്കിയിട്ട് ഈ നാലു പ്രവൃത്തികളേയും കൂട്ടിച്ചേർത്തും നടന്മാർക്ക് പ്രയോഗിക്കാവുന്നതാണ്.

യേഷു ദേശേഷു യാ പൂർവ്വം
പ്രവൃത്തിഃ പരികീർത്തിതാ
തദ്വൃത്തികാനി രൂപാണി
തേഷു തജ്ജ്ഞഃ പ്രയോജയേത്. 51

ഏതേതു ദേശങ്ങളിൽ ഏതേതു പ്രവൃത്തിയാണോ മുമ്പു പറഞ്ഞത് അതാതു പ്രവൃത്തിയുടെ വൃത്തികൾക്കുള്ള രൂപങ്ങളെ ശരിക്കു മനസ്സിലാക്കി അതാതു ദേശങ്ങളിൽ പ്രയോഗിച്ചുകൊള്ളണം.

ഏകീഭൂതാഃ പുനസ്ത്വേതാ
നാടകാദൌ ഭവന്തി ഹി
അവേക്ഷ്യ വൃത്തിബാഹുല്യം
തത്തത് കർമ്മ സമാചരേത്. 52

നാടകാദികളിൽ നാലു പ്രവൃത്തികളും ചേർന്നുവരാം. എന്നാൽ വൃത്തികളുടെ വൈവിദ്ധ്യം നോക്കി അതാതു പ്രവൃത്തി പ്രയോഗിക്കേണ്ടതാണ്.

പ്രയോഗഭേദം

പ്രയോഗോ ദ്വിവിധശ്ചൈവ
വിജ്ഞേയോ നാടകാശ്രയഃ
സുകുമാരസ്തഥാവിദ്ധോ
നാട്യയുക്തിസമാശ്രയഃ. 53

നാട്യകർമ്മത്തിൽ രണ്ടുവിധം പ്രയോഗമുണ്ട്. 1. സുകുമാരം 2. ആവിദ്ധം. അവയുടെ പ്രയോഗം നാട്യയുക്തിയെ ആശ്രയിച്ചിരിക്കും.

ആവിദ്ധം

യത്ത്വാവിദ്ധാംഗഹാരം തു
ഛേദ്യഭേദ്യാഹവാത്മകം
മായേന്ദ്രജാലബഹുളം
പുസ്തനൈപത്ഥ്യസംയുതം
പുരുഷൈർബഹുഭിര്യുക്ത-
മല്പസ്ത്രീകം തഥൈവ ച
സാത്ത്വത്യാരഭടീപ്രായം
നാട്യമാവിദ്ധമേവ തത്. 54

ആവിദ്ധമെന്ന അംഗഹാരത്തോടുകൂടിയതും വെട്ടും മുറിയും യുദ്ധവുമുള്ളതും കള്ളത്തരങ്ങളും ഇന്ദ്രജാലങ്ങളും നിറഞ്ഞതും പൊയ്മുഖങ്ങളും മറ്റും ധാരാളമുപയോഗിച്ചുകൊണ്ടുള്ളതും പുരുഷന്മാർ നിറഞ്ഞും സ്ത്രീകൾ കുറഞ്ഞും ഉള്ളതും, സാത്ത്വതി ആരഭടീ എന്നീ വൃത്തികൾ അധികമായിട്ടുള്ളതും ഏതോ ആ നാട്യം ആവിദ്ധമാണ്.

ഡിമഃ സമവകാരശ്ച
വ്യായോഗേഹാമൃഗൌ തഥാ
ഏതാന്യാവിദ്ധസംജ്ഞാനി
വിജ്ഞേയാനി പ്രയോക്തൃഭിഃ. 55

ഡിമം, സമവകാരം, വ്യായോഗം, ഈഹാമൃഗം എന്നീ നാലു രൂപകങ്ങളും ആവിദ്ധപ്രയോഗത്തിലുൾപ്പെടുന്നു.

ഏഷാം പ്രയോഗഃ കർത്തവ്യോ
ദേവദാനവരാക്ഷസൈഃ
ഉദ്ധതാ യേ ച പുരുഷാഃ
ശൌര്യവീര്യബലാന്വിതാഃ. 56

മേൽപറഞ്ഞ രൂപകങ്ങളുടെ പ്രയോഗം, ദേവന്മാർ, അസുരന്മാർ, രാക്ഷസന്മാർ, ശൌര്യവീര്യബലശാലികളായ ഉദ്ധതപുരുഷന്മാർ ഇവരെക്കൊണ്ടു നിർവ്വഹിക്കേണ്ടതാണ്.

സുകുമാരം

നാടകം സപ്രകരണം
ഭാണോ വീഥ്യങ്ക ഏവ ച

സുകുമാരപ്രയോഗാണി
മാനുഷേഷ്വാശ്രിതാനി തു. 57

നാടകം പ്രകരണം ഭാണം വീഥി അങ്കം എന്നീ അഞ്ചു രൂപകങ്ങളും സുകുമാര പ്രയോഗങ്ങളാണ്. മനുഷ്യരെ ആശ്രയിച്ചിട്ടുള്ളവയുമാണവ.

അഥ ബാഹ്യപ്രയോഗേ തു
പ്രേക്ഷാഗൃഹവിവർജ്ജിതേ
വിദിക്ഷ്വപി ഭവേദ്രംഗം
കദാചിദ് ഭർത്തുരാജ്ഞയാ. 58

കൂത്തമ്പലം വിട്ട് പുറമെ നാടകം പ്രയോഗിക്കുകയാണെങ്കിൽ ചിലപ്പോൾ വിദിക്കുകളിലേക്കു മുഖമായും രംഗമുണ്ടായേക്കും, സ്വാമിയുടെ കല്പന അങ്ങനെയാണെങ്കിൽ.

പൃഷ്ഠേ കൃത്വാ കുതപം
നാട്യം യുങ്ക്തേ യതോമുഖം ഭരതഃ
സാ പൂർവ്വാ മന്തവ്യാ
പ്രയോഗകാലേന നാട്യജ്ഞൈഃ. 59

മിഴാവിനെ പിന്നിലാക്കി നടൻ എവിടേക്കു തിരിഞ്ഞുനിന്നു നാട്യം പ്രയോഗിക്കുന്നുവോ അതു കിഴക്ക് എന്നാണ് പ്രയോഗകാലത്തിലെ നടന്മാരുടെ വ്യവസ്ഥ

ദ്വാരാണി ഷട് ചൈവ ഭവന്തി ചാത്ര
രംഗസ്യ ദിഗ്ഭാണ്ഡവിനിശ്ചിതാനി
നാട്യപ്രയോഗേന ഖലു പ്രവേശേ
പ്രാച്യാം പ്രതീച്യാം ച ദിശി പ്രവേശഃ. 60

മിഴാവിൻെറ അടിസ്ഥാനത്തിൽ ഇവിടെ രംഗത്തിന് നാട്യപ്രയോഗമനുസരിച്ചു പ്രവേശിപ്പാൻ ആറു പ്രവേശനദ്വാരങ്ങളുണ്ടാവും. കിഴക്കേ ദിക്കിലും പടിഞ്ഞാറേ ദിക്കിലും പ്രവേശമാകാം.

വിധാനമുത്ക്രമ്യ യഥാത്ര രംഗേ
വിനാ പ്രമാണാദ്വിദിശഃ പ്രയോഗേ
ദ്വാരം തു യസ്മാത് സമൃദംഗഭാണ്ഡം
പ്രാചീം ദിശം താം മനസാദ്ധ്യവസ്യേത്. 61

ശാസ്ത്രനിയമങ്ങളെ ഉല്ലംഘിച്ച് പ്രമാണംകൂടാതെ ഈ ബാഹ്യരംഗത്തിൽ വിദിക്കുകൾ ഉപയോഗിക്കുമ്പോൾ മിഴാവുള്ള ദിക്കിലെ പ്രവേശനദ്വാരം എവിടെയോ അതിനെ പടിഞ്ഞാറായി മനസ്സുകൊണ്ടു സങ്കല്പിച്ചുകൊള്ളണം.

വയോനുരൂപഃ പ്രഥമം തു വേഷോ
വേഷാനുരൂപശ്ച ഗതിപ്രചാരഃ
ഗതിപ്രചാരാനുഗതം ച പാഠ്യം
പാഠ്യാനുരൂപോഭിനയശ്ച കാര്യഃ. 62

ഒന്നാമതു പ്രായത്തിനനുസരിച്ച വേഷം ധരിക്കണം. വേഷത്തിനനുസരിച്ചായിരിക്കണം ഗതിഭേദം. നടത്തത്തിനനുസരിച്ചു വാചികഭാഗം ഉച്ചരിക്കണം. വാക്യോച്ചാരണത്തിനു യോജിച്ച വിധത്തിൽ അഭിനയവും പ്രയോഗിക്കണം.

ധർമ്മികൾ

ധർമ്മീ യാ ദ്വിവിധാ പ്രോക്താ
മയാ പൂർവ്വം ദ്വിജോത്തമാഃ
ലൌകികീ നാട്യധർമ്മീ ച
തയോർവക്ഷ്യാമി ലക്ഷണം. 63

അല്ലയോ ബ്രാഹ്മണോത്തമന്മാരേ! ലോകധർമ്മിയെന്നും നാട്യധർമ്മിയെന്നും രണ്ടുവിധം ധർമ്മിയുണ്ടെന്നു ഞാൻ മുമ്പു പറയുകയുണ്ടായല്ലൊ. അവയുടെ ലക്ഷണം പറയാം.

ലോകധർമ്മി

സ്വഭാവകർമ്മോപഗതം
ശുദ്ധം തു വികൃതം തഥാ
ലോകവാർത്താക്രിയോപേത—
മംഗലീലാവിവർജ്ജിതം.
സ്വഭാവാഭിനയസ്ഥാനം
നാനാസ്ത്രീപുരുഷാശ്രയം
യദീദൃശം ഭവേന്നാട്യം
ലോകധർമ്മീ തു സാ സ്മൃതാ. 64

ശുദ്ധമായാലും വികൃതമായാലും സ്വാഭാവികമായ കർമ്മങ്ങളോടുകൂടിയതും ലോകവൃത്താന്തങ്ങളെ ആവിഷ്കരിക്കുന്നതും അവയവങ്ങൾക്കു ലീലാവിലാസങ്ങളെക്കൊണ്ടു ഭംഗിവരുത്തലൊന്നുമില്ലാത്തതും സ്വന്തം മനോഭാവങ്ങളെമാത്രം പ്രകാശിപ്പിക്കുന്നതും പല സ്ത്രീകളും പുരുഷന്മാരും ഇടകലർന്നുകൊണ്ടുള്ളതും ആയ നാട്യമേതോ അതാണ് ലോകധർമ്മി എന്നു പറയുന്നത്.

നാട്യധർമ്മി

അതിവാക്യക്രിയോപേത—
മതിസത്ത്വാതിഭാവകം
ലീലാംഗഹാരാഭിനയം
നാട്യലക്ഷണലക്ഷിതം
സ്വരാലങ്കാരസംയുക്ത—
മസ്വസ്ഥപുരുഷാശ്രയം
യദീദൃശം ഭവേന്നാട്യം
നാട്യധർമ്മീ തു സാ സ്മൃതാ. 65

അതിശയോക്തിപ്രധാനങ്ങളായ വാക്യങ്ങൾ, അസാധാരണങ്ങളായ കർമ്മങ്ങൾ, അലോകസാമാന്യങ്ങളായ മനോവൃത്തികൾ, അതിർകവിഞ്ഞ വികാരങ്ങൾ, ലീലാവിലാസാദികളും അംഗഹാരങ്ങളുമിണങ്ങിയ നാട്യശാസ്ത്രാനുസൃതമായ അഭിനയം, സ്വരഭംഗിയും അലങ്കാരഭംഗിയും ചേർന്ന വാക്യപ്രയോഗം അന്യന്മാരുടെ ഭാവം അനുകരിച്ചുകൊണ്ടുള്ള ഭാവാവിഷ്കാരം ഇങ്ങനെയെല്ലാമുള്ള നാട്യം നാട്യധർമ്മിയാണ്.

ലോകേ യദപി യോജ്യം ച
പദമത്രോപയൂജ്യതേ
മൂർത്തിമത് സാഭിലാഷം ച
നാട്യധർമ്മീ തു സാ സ്മൃതാ. 66

ലോകത്തിൽ സാധാരണമായി ഉപയോഗിക്കുന്നതായ പദത്തെ ശരീരമുള്ളതായും ഇച്ഛരാദികളുള്ളതായും കാണിക്കുന്നതായാൽ അതു നാട്യധർമ്മിയാണ്.

ആസന്നോക്തം ച യദ്വാക്യം
ന ശൃണ്വന്തി പരസ്പരം
അനുക്തം ശ്രൂയതേ യച്ച
നാട്യധർമ്മീ തു സാ സ്മൃതാ. 67

നടന്മാർ തമ്മിൽ സംഭാഷണം ചെയ്യുമ്പോൾ അടുത്തുള്ള ആൾ പറഞ്ഞ വാക്കു കേൾക്കാതിരിക്കുന്നതും പറയാത്ത വാക്കു കേൾക്കുന്നതുമായ നാട്യം നാട്യധർമ്മിയാണ്.

ശൈലയാനവിമാനാനി
ചർമ്മവർമ്മായുധധ്വജാഃ
മൂർത്തിമന്തഃ പ്രയുജ്യന്തേ
നാട്യധർമ്മീ തു സാ സ്മൃതാ. 68

പർവ്വതം, വാഹനം, വിമാനം, പരിച, കവചം, ആയുധം, കൊടിമരം മുതലായവയെ ശരീരമുള്ളവയായി പ്രയോഗിക്കുന്ന നാട്യം നാട്യധർമ്മിയാണ്.

യ ഏകാം ഭൂമികാം കൃത്വാ
കുർവ്വീതൈകാന്തരേ പരാം
കൌശല്യാദേകകത്വാദ്വാ
നാട്യധർമ്മീ തു സാ സ്മൃതാ. 69

ഒരു വേഷം ധരിച്ച ആൾതന്നെ അഭിനയവൈദഗ്ദ്ധ്യം കൊണ്ടോ വേറെ ആളില്ലാത്തതു കൊണ്ടോ ഒരു രംഗം വിട്ട് വേറെ വേഷം ധരിക്കുന്നതും നാട്യധർമ്മിയാണ്.

യാഗമ്യാ പ്രമദാ ഭൂത്വാ
ഗമ്യാ ഭൂമിഷു യൂജ്യതേ
ഗമ്യാ ഭൂമിഷ്വഗമ്യാ വാ
നാട്യധർമ്മീ തു സാ സ്മൃതാ. 70

ഭാര്യാപദത്തിൽ സ്വീകരിക്കാൻ പാടില്ലാത്ത സ്ത്രീ ഭാര്യയുടെ വേഷം കെട്ടുന്നതും ഭാര്യ അസ്വീകാര്യയായ സ്ത്രീയുടെ വേഷം കെട്ടുന്നതും നാട്യധർമ്മിയാണ്.

ലളിതൈരംഗവിന്യാസൈ-
സ്തഥോത്ക്ഷിപ്തപദക്രമൈഃ
നൃത്യതേ ഗമ്യതേ ചാപി
നാട്യധർമ്മീ തു സാ സ്മൃതാ. 71

അഴകേറിയ അംഗവിന്യാസങ്ങളോടുകൂടിയും പൊക്കിപ്പൊക്കിയുള്ള കാൽവെപ്പുകളോടുകൂടിയും നൃത്തം ചെയ്യുകയോ നടക്കുകയോ ചെയ്യുന്നത് നാട്യധർമ്മിയാണ്.

യോയം സ്വഭാവോ ലോകസ്യ
സുഖദുഃഖക്രിയാത്മകഃ
സോംഗാഭിനയസംയുക്തോ
നാട്യധർമ്മീ പ്രകീർത്തിതാ. 72

സുഖദുഃഖക്രിയകൾ നിറഞ്ഞ ലോകസ്വഭാവം അംഗാഭിനയത്തോടുകൂടി പ്രകാശിപ്പിക്കുന്നതായാൽ അതു നാട്യധർമ്മിയായി.

യശ്ചേതിഹാസവേദാർത്ഥോ
ബ്രാഹ്മണാഃ കാവ്യസമ്മതഃ
ദേവമാനുഷപ്രീത്യർത്ഥോ
നാട്യധർമ്മീ തു സാ സ്മൃതാ. 73

അല്ലയോ ബ്രാഹ്മണന്മാരേ! കാവ്യപ്രസിദ്ധമായ ഇതിഹാസവും വേദാർത്ഥവും ദേവന്മാരുടെയും മനുഷ്യന്മാരുടെയും പ്രീതിക്കുവേണ്ടി നാട്യത്തിൽ പ്രയോഗിക്കുന്നതായാൽ അതു നാട്യധർമ്മിയാണ്.

യശ്ച കക്ഷ്യാവിഭാഗോയം
നാനാദേശസമാശ്രയഃ
രംഗപീഠഗതഃ പ്രോക്തോ
നാട്യധർമ്മീ തു സാ സ്മൃതാ. 74

പല വക ദേശങ്ങളെ ആശ്രയിച്ചു രംഗപീഠത്തിൽ സ്ഥാനഭേദം പറയുകയുണ്ടായല്ലൊ. ആ സ്ഥാനഭേദവും നാട്യധർമ്മിതന്നെ.

നാട്യധർമ്മീ പ്രവൃത്തം ഹി
സദാ നാട്യം പ്രയോജയേത്
ന ഹ്യംഗാഭിനയാത് കിഞ്ചി–
ദൃതേ രാഗഃ പ്രവർത്തതേ. 75

നാട്യധർമ്മിരൂപത്തിൽ മാത്രമേ എപ്പോഴും നാട്യം പ്രയോഗിക്കാവൂ. ഗീതവാദ്യാദി നാട്യാംഗങ്ങളും അഭിനയവും കൂടാതെ കാണികൾക്ക് ഹൃദയപ്രീതി ഉണ്ടാവുകയില്ല.

സർവ്വസ്യ സഹജോ ഭാവഃ
സർവ്വോ ഹ്യഭിനയോർത്ഥതഃ
അംഗാലങ്കാരചേഷ്ടാ തു
നാട്യധർമ്മീ പ്രകീർത്തിതാ. 76

എല്ലാവരുടേയും സ്വഭാവം സഹജമാണ്, ലോകധർമ്മീരൂപമാണ്, എല്ലാ അഭിനയവും അർത്ഥാനുസാരിയുമാണ്. അതിൻെറ അംഗങ്ങളും അലങ്കാരങ്ങളും ചേഷ്ടകളുമെല്ലാം നാട്യധർമ്മിതന്നെ.

ഏവം കക്ഷ്യാവിഭാഗസ്തു
ധർമ്മീയുക്തയ ഏവ ച
വിജ്ഞേയാ നാട്യതത്ത്വജ്ഞൈഃ
പ്രയോക്തവ്യാശ്ച തത്ത്വതഃ. 77

ഇപ്രകാരം സ്ഥാനഭേദങ്ങളും ധർമ്മികളുടെ യുക്തികളും നാട്യതത്ത്വജ്ഞന്മാർ മനസ്സിലാക്കണം; ശരിയായി പ്രയോഗിക്കുകയും വേണം.

ഉക്തോ മയേഹാഭിനയോ യഥാവ-
ച്ഛാഖാകൃതോ യസ്തു കൃതോംഗഹാരൈഃ
പുനശ്ച വാക്യാഭിനയം യഥാവ-
ദ്വക്ഷ്യേ സ്വരവ്യഞ്ജനവർണ്ണയുക്തം. 78

ഞാൻ അംഗഹാരസഹിതമായ ആംഗികാഭിനയം വേണ്ടുംവിധം പറഞ്ഞു കഴിഞ്ഞു. ഇനി സ്വരവ്യഞ്ജനാദ്യക്ഷരധർമ്മങ്ങളോടുകൂടിയ വാചികാഭിനയം വിധിയാംവണ്ണം വിവരിക്കാം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
കക്ഷ്യാപ്രവൃത്തിധർമ്മി വ്യഞ്ജകമെന്ന
പതിന്നാലാമദ്ധ്യായം.

## അദ്ധ്യായം 15

# ഛന്ദോവിഭാഗം

### വാചികപ്രാധാന്യം

യോവാഗഭിനയഃ പൂർവ്വം
മയാ പ്രോക്തോ ദ്വിജോത്തമാഃ
ലക്ഷണം തസ്യ വക്ഷ്യാമി
സ്വരവ്യഞ്ജനസംഭവം. 1

അല്ലയോ ബ്രാഹ്മണശ്രേഷ്ഠരേ! ഞാൻ മുമ്പ് എട്ടാമദ്ധ്യായത്തിൽ വാചികാഭിനയത്തെക്കുറിച്ച് പറയുകയുണ്ടായല്ലോ. സ്വരങ്ങളും വ്യഞ്ജനങ്ങളും ചേർന്നുണ്ടാവുന്ന ആ വാചികാഭിനയത്തിൻെറ ലക്ഷണം പറയാം.

വാചി യത്നസ്തു കർത്തവ്യോ
നാട്യസ്യൈഷാ തനുഃ സ്മൃതാ
അംഗനൈപഥ്യസത്ത്വാനി
വാഗർത്ഥം വ്യഞ്ജയന്തി ഹി. 2

വാക്കിൽ പ്രയത്നം ചെയ്യണം, നാട്യത്തിൻെറ ശരീരം വാക്കാണ്. ആംഗികം, ആഹാര്യം, സാത്ത്വികം എന്നീ മൂന്നുവിധം അഭിനയങ്ങളും വാക്കിൻെറ അർത്ഥത്തെയാണല്ലോ പ്രകാശിപ്പിക്കുന്നത്.

വാങ്മയാനീഹ ശാസ്ത്രാണി
വാങ്നിഷ്ഠാനി തഥൈവ ച
തസ്മാദ്വാചഃ പരം നാസ്തി
വാഗ്ഘി സർവ്വസ്യ കാരണം. 3

വാക്കുകളെക്കൊണ്ടു നിർമ്മിക്കപ്പെട്ടവയാണു ശാസ്ത്രങ്ങൾ. വാക്കുകളിലാണ് അവ സ്ഥിതി ചെയ്യുന്നതും. അതിനാൽ വാക്കിനുമീതെ ഒന്നുമില്ല. വാക്കാണ് എല്ലാറ്റിൻേറയും കാരണം.

നാമാഖ്യാതനിപാതൈ—
രുപസർഗ്ഗസമാസതദ്ധിതൈർയ്യുക്തഃ
സന്ധിവിഭക്തി സമേതോ
വിജ്ഞേയോ വാചികാഭിനയഃ. 4

വാചികാഭിനയത്തിൽ നാമങ്ങൾ, ആഖ്യാതങ്ങൾ, നിപാതങ്ങൾ, ഉപസർഗ്ഗങ്ങൾ, സമാസങ്ങൾ, തദ്ധിതങ്ങൾ, സന്ധികൾ, വിഭക്തികൾ ഇവയെല്ലാമുണ്ട്.

ദ്വിവിധം ഹി സ്മൃതം പാഠ്യം
സംസ്കൃതം പ്രാകൃതം തഥാ
തയോർവിഭാഗം വക്ഷ്യാമി
യഥാവദനുപൂർവശഃ. 5

പാഠ്യമെന്നുകൂടിപ്പറയുന്ന വാചികാഭിനയത്തിലെ വാക്കു സംസ്കൃതം, പ്രാകൃതം എന്നിങ്ങനെ രണ്ടുവിധമുണ്ട്. അവയുടെ വിഭാഗം വേണ്ടുംവണ്ണം മുറയ്ക്കു വിവരിക്കാം.

വ്യഞ്ജനാനി സ്വരാശ്ചൈവ
സന്ധയോ *f* ഥ വിഭക്തയഃ
നാമാഖ്യാതോപസർഗ്ഗാശ്ച
നിപാതാസ്തദ്ധിതാസ്തഥാ
ഏതൈരംഗൈഃ സമാസൈശ്ച
നാനാധാതുസമാശ്രയം
വിജ്ഞേയം സംസ്കൃതം പാഠ്യം
തദ്വക്ഷ്യാമി സമാസതഃ. 6

വ്യഞ്ജനാക്ഷരങ്ങൾ, സ്വരാക്ഷരങ്ങൾ, സന്ധികൾ, വിഭക്തികൾ, നാമപദങ്ങൾ, ക്രിയാപദങ്ങൾ, ഉപസർഗ്ഗങ്ങൾ, നിപാതങ്ങൾ, തദ്ധിതങ്ങൾ എന്നീ അംഗങ്ങളോടും സമാസങ്ങളോടുംകൂടിയതാണ് പലവക ധാതുക്കളെ അവലംബിച്ചുണ്ടാകുന്ന സംസ്കൃതവാക്ക്. അതിനെപ്പറ്റി ചുരുക്കി വിവരിക്കാം.

## അക്ഷരങ്ങൾ

അകാരാദ്യാഃ സ്വരാ ജ്ഞേയാ
ഔകാരാന്തശ്ചതുർദ്ദശ
ഹകാരാന്താനി കാദീനി
വ്യഞ്ജനാനി വിദുർബുധാഃ. 7

അകാരം മുതൽ ഔകാരംവരെയുള്ള പതിന്നാലക്ഷരങ്ങൾ സ്വരങ്ങളാണ്. കകാരം മുതൽ ഹകാരമടക്കം മുപ്പത്തിമൂന്നക്ഷരങ്ങൾ വ്യഞ്ജനങ്ങളുമാണ്.

### പതിന്നാലു സ്വരങ്ങൾ

തത്ര സ്വരാശ്ചതുർദ്ദശ. യഥാ— അ ആ ഇ ഈ
ഉ ഊ ഋ ൠ **ഌ ൡ** ഏ ഐ ഓ ഔ ഇതി. 8

അവയിൽ പതിന്നാലു സ്വരങ്ങൾ — അ ആ ഇ ഈ ഉ ഊ ഋ ൠ **ഌ ൡ** ഏ ഐ ഓ ഔ.

### മുപ്പത്തിമൂന്നു വ്യഞ്ജനങ്ങൾ

വ്യഞ്ജനാനി യഥാ ക ഖ ഗ ഘ ങ ച ഛ ജ
ഝ ഞ ട ഠ ഡ ഢ ണ ത ഥ ദ ധ ന പ ഫ ബ ഭ
മ യ ര ല വ ശ ഷ സ ഹാ ഇതി. 9

വ്യഞ്ജനങ്ങൾ — ക ഖ ഗ ഘ ങ ച ഛ ജ ഝ ഞ ട ഠ ഡ ഢ ണ ത ഥ ദ ധ ന പ ഫ ബ ഭ മ യ ര ല വ ശ ഷ സ ഹ.

### സ്ഥാനങ്ങൾ

അഷ്ടൌ സ്ഥാനാനി വർണ്ണാനാ—
മുരഃ കണ്ഠഃ ശിരസ്തഥാ
ജിഹ്വാമൂലം ച ദന്താശ്ച
നാസികോഷ്ഠൌ ച താലു ച. 10

ഉരസ്സ്, കണ്ഠം, ശിരസ്സ്, ജിഹ്വാമൂലം, ദന്തങ്ങൾ, നാസിക, ഓഷ്ഠങ്ങൾ, താലു ഇങ്ങനെ അക്ഷരങ്ങളുടെ സ്ഥാനങ്ങൾ എട്ടാണ്.

അകുഹവിസർജ്ജനീയാഃ കണ്ഠ്യാഃ. ഇചുയശാസ്താല
വ്യാഃ. ഋടുരഷാ മൂർദ്ധന്യാഃ. ഌതുലസാ ദന്ത്യാഃ.
ഉപൂപധ്മാനീയാ ഓഷ്ഠ്യാഃ. ≍പ ഇത്യുപധ്മാനീയഃ.
≍ക ഇതി ജിഹ്വാമൂലീയഃ. ഏ ഐ കണ്ഠ്യതാലവ്യൌ. ഓ ഔ
കണ്ഠ്യോഷ്ഠ്യൌ. വകാരോ ദന്തോഷ്ഠ്യഃ, ങഞണനമാ
അനുനാസികാഃ. വിസർജ്ജനീയസ്ത്വൌരസ്യ ഇത്യേകേ.
സർവ്വമുഖസ്ഥാനമവർണ്ണമിത്യപരേ. 11

അവർണ്ണം കവർഗ്ഗം ഹകാരം വിസർഗ്ഗം ഇവയുടെ സ്ഥാനം കണ്ഠം. ഇവർണ്ണം ചവർഗ്ഗം യകാരം ശകാരം ഇവയുടെ സ്ഥാനം താലു — നാവിന്റെ കട. ഋവർണ്ണം ടവർണ്ണം രേഫം ഷകാരം ഇവയുടെ സ്ഥാനം മൂർദ്ധാവ്—വായുടെ മേൽത്തട്ട്, ഌവർണ്ണം തവർഗ്ഗം ലകാരം സകാരം ഇവയുടെ സ്ഥാനം ദന്തം—പല്ല്. ഉവർണ്ണം പവർഗ്ഗം ഉപധ്മാനീയം ഇവയുടെ സ്ഥാനം ഓഷ്ഠം—ചുണ്ട്. ≍പ എന്ന് പകാരത്തിനുമുമ്പുള്ള അർദ്ധവിസർഗ്ഗത്തിന് ഉപദ്ധ്മാനീയമെന്നും. ≍ക എന്ന് കകാരത്തിനു മുമ്പുള്ള അർദ്ധവിസർഗ്ഗത്തിന് ജിഹ്വാമൂലീയമെന്നും പേർ. ഏകാരത്തിന്റെയും ഐകാരത്തിന്റെയും സ്ഥാനം കണ്ഠതാലുക്കൾ. ഓകാരത്തിന്റെയും ഔകാരത്തിന്റെയും സ്ഥാനം കണ്ഠോഷ്ഠങ്ങൾ. വകാരസ്ഥാനം ദന്തോഷ്ഠം. ങഞണനമങ്ങൾ അനുനാസികങ്ങളാണ് — മൂക്കിന്റെ സഹായത്തോടുകൂടി ഉച്ചരിക്കേണ്ടവയാണ്. വിസർഗ്ഗത്തിന്റെ സ്ഥാനം ഉരസ്സാണെന്നു ചിലർ. അവർണ്ണമുച്ചരിക്കാനുള്ള സ്ഥാനം വായ് മുഴുവനുമാണെന്ന് മറ്റു ചിലർ.

അക്ഷരസംജ്ഞകൾ

ദ്വൌ ദ്വൌ വർണ്ണൌ തു വർഗ്ഗാദ്യൌ
ശഷസാശ്ച ത്രയോ ഽപരേ
അഘോഷാ ഘോഷവന്തസ്തു
തതോ ഽന്യേ പരികീർത്തിതാഃ. 12

എല്ലാ വർഗ്ഗങ്ങളുടെയും ആദ്യത്തെ ഈരണ്ടക്ഷരങ്ങളും പിന്നെ ശ ഷ സ എന്ന മൂന്നക്ഷരവും അഘോഷങ്ങളാണ്— ഘോഷമില്ലാത്തവയാണ് (മുഴക്കമില്ലാത്തവയാണ്). ബാക്കിയുള്ള വ്യഞ്ജനാക്ഷരങ്ങൾ ഘോഷവത്തുക്കളാണ്— ഘോഷമുള്ളവയാണ്.

വർഗ്ഗേ വർഗ്ഗേ സമാഖ്യാതൌ
ദ്വൌ വർണ്ണൌ പ്രാഗവസ്ഥിതൌ
അഘോഷാ ഇതി യേ ത്വന്യേ
സഘോഷാഃ സംപ്രകീർത്തിതാഃ. 13

ഓരോ വർഗ്ഗത്തിലും ആദ്യത്തെ ഈരണ്ടക്ഷരം അഘോഷം. ഒടുവിലുള്ള മുമ്മൂന്നക്ഷരം സഘോഷം.

ഏതേ ഘോഷാഘോഷാഃ
കണ്ഠൌഷ്ഠ്യാ ദന്ത്യജിഹ്വ്യനാസിക്യാഃ
ഊഷ്മാണസ്താലവ്യാ
വിസർജ്ജനീയാശ്ച ബോദ്ധവ്യാഃ. 14

ഘോഷങ്ങളും അഘോഷങ്ങളുമായ ഈ അക്ഷരങ്ങൾ കണ്ഠജന്യങ്ങൾ, ഓഷ്ഠജന്യങ്ങൾ, ദന്തജന്യങ്ങൾ, ജിഹ്വാജന്യങ്ങൾ, നാസികാജന്യങ്ങൾ, ഊഷ്മാക്കൾ, താലുജന്യങ്ങൾ, വിസർഗ്ഗങ്ങൾ ഇങ്ങനെ പലവകയായിട്ടുണ്ട്.

ഗഘങജഝഞഡഢണദധന–
ബഭമയരലവാ മതാ ഘോഷാഃ
കഖചഛടഠതഥപഫശഷ
സാ ഇതി വർണ്ണേഷ്വഘോഷാഃ സ്യുഃ 15

അക്ഷരങ്ങളിൽ ഗഘങ ജഝഞ ഡഢണ ദധന ബഭമ യരലവ ഇവ പത്തൊമ്പതും ഘോഷങ്ങളാണ്. കഖ ചഛ ടഠ തഥ പഫ ശഷസ എന്ന പതിമൂന്നക്ഷരങ്ങൾ അഘോഷങ്ങൾ.

കഖഗഘങാഃ കണ്ഠസ്ഥാ–
സ്താലുസ്ഥാനാസ്തു ചഛജഝഞാഃ
ടഠഡഢണാ മൂർദ്ധന്യാ–
സ്തഥദധനാശ്ചൈവ ദന്തസ്ഥാഃ. 16

കഖഗഘങ ഇവയുടെ സ്ഥാനം കണ്ഠം. ചഛജഝഞ ഇവയുടെ സ്ഥാനം താലു. ടഠഡഢണ ഇവയുടെ സ്ഥാനം മൂർദ്ധാവ്. തഥദധന ഇവയുടെ സ്ഥാനം ദന്തങ്ങൾ.

പഫബഭമാസ്ത്വോഷ്ഠ്യാഃ സ്യുർ–
ദ്ദന്ത്യാഩലസാ അഹൌ ച കണ്ഠസ്ഥൌ
താലവ്യാ ഇചുയശാഃ സ്യുഃ
ഋ രഷാ മൂർദ്ധനി സ്ഥിതാ ജ്ഞേയാഃ. 17

പഫബഭമ ഇവയുടെ സ്ഥാനം ഓഷ്ഠം. ഩലസ ഇവയുടെ സ്ഥാനം ദന്തങ്ങൾതന്നെ. കണ്ഠം സ്ഥാനമായിട്ട് അ ആ ഹ എന്ന അക്ഷരങ്ങൾകൂടിയുണ്ട്. അതുപോലെ താലുസ്ഥാനമായിട്ട് ഇ യ ശ എന്ന അക്ഷരങ്ങളും മൂർദ്ധാവ് സ്ഥാനമായിട്ട് ഋ ൠ ര ഷ എന്ന അക്ഷരങ്ങളും കാണാം.

ഓ ഔ കണ്ഠോഷ്ഠസ്ഥാ–
വേ ഐകാരൌ ച കണ്ഠ്യതാലവ്യൌ
കണ്ഠ്യോ വിസർജ്ജനീയോ
ജിഹ്വാമൂലോത്ഭവഃ കഖയോഃ
പഫയോരോഷ്ഠസ്ഥാനോ
ഭവേദുകാരസ്തഥാ സ്വരാ വിവൃതാഃ. 18

ഓ ഔ എന്ന അക്ഷരങ്ങൾക്ക് കണ്ഠം ഓഷ്ഠം എന്ന് രണ്ടു സ്ഥാനമുണ്ട്. അതുപോലെ ഏ ഐ എന്നിവയ്ക്ക് കണ്ഠം താലു എന്ന് രണ്ട് സ്ഥാനം. വിസർഗ്ഗത്തിന്റെ സ്ഥാനം കണ്ഠമാണ്. ക ഖ എന്ന രണ്ടക്ഷരങ്ങളുടെ മുമ്പുവരുന്ന അർദ്ധവിസർഗ്ഗത്തിന്ന് സ്ഥാനം ജിഹ്വാമൂലം. പ ഫ എന്നിവയുടെ മുമ്പുവരുന്ന അർദ്ധവിസർഗ്ഗത്തിന്ന് സ്ഥാനം ഓഷ്ഠം. ഉകാരത്തിന്നും സ്ഥാനം ഓഷ്ഠംതന്നെ. സ്വരാക്ഷരങ്ങളെല്ലാം വിവൃതങ്ങളായി തുറന്നുച്ചരിക്കേണ്ടവയാണ്.

സ്പൃഷ്ടാഃ കാദ്യാ മാന്താഃ
ശഷസഹകാരാസ്തഥാ വിവൃതാഃ

അന്തഃ സ്ഥാഃ സംവൃതജാ
ങഞണനമാ നാസികോത്ഭവാ ജ്ഞേയാഃ 19

ക മുതൽ മ വരെയുള്ള വർഗ്ഗാക്ഷരങ്ങൾ സ്പൃഷ്ടങ്ങളാണ് —സ്ഥാനങ്ങളിൽ സ്പർശിച്ചുച്ചരിക്കേണ്ടവയാണ്. ശഷസഹ എന്ന നാലക്ഷരങ്ങൾ സ്വരങ്ങളെപ്പോലെതന്നെ വിവൃതങ്ങളാണ് — തുറന്നുച്ചരിക്കേണ്ടവയാണ്. അന്തഃസ്ഥങ്ങൾ എന്നു പറയുന്ന യരലവങ്ങൾ സംവൃതങ്ങളാണ് — അടച്ചുച്ചരിക്കേണ്ടവയാണ്. ങ ഞ ണ ന മ എന്ന അഞ്ചക്ഷരങ്ങൾ ഉച്ചരിക്കാൻ നാസികയുടെ —മൂക്കിന്റെ —സഹായം വേണം.

ഊഷ്മാണശ്ച ശഷസഹാ
യവരലവർണ്ണാസ്തഥൈവ ചാന്തസ്ഥാഃ
ജിഹ്വാമൂലിയഃ ⌣കഃ
⌣പ ഉപധ്മാനീയസംജ്ഞയാ ജ്ഞേയഃ. 20

ശഷസഹ എന്നിവയ്ക്ക് ഊഷ്മാക്കൾ എന്നു പേർ. ഇതുപോലെ യവരല എന്നിവയ്ക്ക് അന്തഃസ്ഥങ്ങൾ എന്നു പേർ. കകാരഖകാരങ്ങളുടെ മുമ്പുള്ള വിസർഗ്ഗത്തിനു ജിഹ്വാമൂലീയമെന്നും പകാരഫകാരങ്ങളുടെ മുമ്പുള്ള വിസർഗ്ഗത്തിന് ഉപധ്മാനീയമെന്നും വിശേഷപ്പേരുണ്ട്.

കചടതപാഃ ഖഛഠഥഫാ
ഗജഡദബാഃ സ്യുഃ സദാ കണ്ഠ്യാഃ
കണ്ഠ്യോരസ്യാൻ വിദ്യാത്
ഘഝഢധഭാൻ പാഠ്യസമ്പ്രയോഗേ തു. 21

വാചികാഭിനയത്തിൽ കചടതപ ഖഛഠഥഫ ഗജഡദബ എന്നീ അക്ഷരങ്ങളെ എപ്പോഴും കണ്ഠജന്യങ്ങളായി ഉച്ചരിക്കണം. ഘഝഢധഭ എന്നിവ, കണ്ഠം ഉരസ്സ് (നെഞ്ച്) എന്ന സ്ഥാനങ്ങളിൽനിന്ന് ജനിക്കുന്നവയാണെന്നറിയുക.

വേദ്യോ വിസർജ്ജനീയോ
ജിഹ്വാസ്ഥാനേ സ്ഥിതോ വർണ്ണഃ
ഏതേ വ്യഞ്ജനവർഗ്ഗാഃ
സമാസതഃ സംജ്ഞയാ കഥിതാഃ. 22

വിസർഗ്ഗം ജിഹ്വാജന്യമായ വർണ്ണമാണ്. വ്യഞ്ജനാക്ഷരങ്ങൾക്കു വർഗ്ഗങ്ങൾ തിരിച്ചുള്ള പേരുകൾ ചുരുക്കത്തിലിങ്ങനെ പറഞ്ഞുകഴിഞ്ഞു.

സ്വരസംജ്ഞകൾ

ശബ്ദപ്രയോഗവിഷയേ
സ്വരാംസ്തു ഭൂയഃ പ്രവക്ഷ്യാമി
യത്നസ്ഥാനേഷു സമോ
വിജ്ഞേയോ യഃ സവർണ്ണസംജ്ഞോഽ സൌ 23

ശബ്ദപ്രയോഗത്തിൽ വരുന്ന സ്വരാക്ഷരങ്ങളെക്കുറിച്ച് ഇനി പറയാം. ഉച്ചാരണപ്രയത്നവും ഉച്ചാരണസ്ഥാനവും ഒന്നായിട്ടുള്ള അക്ഷരങ്ങൾതമ്മിൽത്തമ്മിൽ സവർണ്ണങ്ങളാണ്. 'അ' കാരത്തിന്ന് 'ആ'കാരം സവർണ്ണമാണ്. വർഗ്ഗാക്ഷരങ്ങൾ അന്യോന്യം സവർണ്ണങ്ങളാണ് എന്നർത്ഥം.

യ ഇമേ സ്വരാശ്ചതുർദ്ദശ
നിർദ്ദിഷ്ടാസ്തത്ര വൈ ദശ സമാനാഃ

പൂർവോ ഹ്രസ്വസ്തേഷാം
പരശ്ച ദീർഘോ വിധാതവ്യഃ. 24

പതിന്നാലു സ്വരങ്ങൾ പറഞ്ഞുവല്ലോ. അവയിൽ പത്തെണ്ണം സമാനാക്ഷരങ്ങളാണ്. അവയിൽത്തന്നെ മുൻപത്തേത് ഹ്രസ്വവും പിന്നത്തേത് ദീർഘവുമാണ്. അ ഇ ഉ ഋ ഌ ഇവയഞ്ചും ഹ്രസ്വങ്ങൾ. ആ ഈ ഊ ൠ ൡ ഇവയഞ്ചും ദീർഘങ്ങൾ.

## പദവിഭാഗാദികൾ

ഇത്ഥം വ്യഞ്ജനയോഗൈഃ
സ്വരൈശ്ച സാഖ്യാതനാമപദവിഹിതൈഃ
കാവ്യനിബന്ധാശ്ച സ്യു–
ർദ്ധാതുനിപാതോപസർഗൈസ്തു. 25

ഇപ്രകാരം വ്യഞ്ജനങ്ങളെക്കൊണ്ടും അവയുടെ യോഗങ്ങളെക്കൊണ്ടും സ്വരങ്ങളെക്കൊണ്ടും ക്രിയാപദങ്ങൾക്കും നാമപദങ്ങൾക്കുംവേണ്ടി വിധിക്കപ്പെട്ടിട്ടുള്ള ധാതുക്കൾ നിപാതങ്ങൾ ഉപസർഗ്ഗങ്ങൾ എന്നിവയെക്കൊണ്ടുമാണു കാവ്യഗ്രന്ഥങ്ങൾ ഉണ്ടാകുന്നത്.

ഉദ്ദിഷ്ടം ശബ്ദാനാം
ലക്ഷണമേതത് സമാസയോഗേന
പ്രകരണവശാദ്ധി തദഹം
വിസ്തരതഃ സംപ്രവക്ഷ്യാമി. 26

ശബ്ദങ്ങളുടെ സ്വരൂപം ഇവിടെ ചുരുക്കിയാണ് പറഞ്ഞത്. ഈ സന്ദർഭത്തിൽത്തന്നെ ഞാനതു വിസ്തരിച്ചു പറയാം.

തത് പ്രാഹുഃ സപ്തവിധം
ഷട്കാരകസംയുതം പ്രഥിതസാദ്ധ്യം
നിർദ്ദേശസമ്പ്രദാനാ–
പാദാനപ്രഭൃതിസംജ്ഞാഭിഃ. 27

ശബ്ദസ്വരൂപം ഏഴു വിഭക്തികളുള്ളതാണ്, ആറു കാരകങ്ങൾ ചേർന്നതാണ്, പ്രസിദ്ധങ്ങളായ സാധ്യക്രിയാപദങ്ങളോടുകൂടിയതാണ്. നിർദ്ദേശം സമ്പ്രദാനം അപാദാനം മുതലായ സംജ്ഞകളുള്ളതുമാണ്.

പ്രഥമ, ദ്വിതീയ, തൃതീയ, ചതുർത്ഥി, പഞ്ചമി, ഷഷ്ഠി, സപ്തമി എന്നു വിഭക്തികൾ ഏഴ്. കർത്താവ്, കർമ്മം, കരണം, സമ്പ്രദാനം, അപാദാനം, അധികരണം എന്നു കാരകങ്ങൾ ആറ്. വർത്തമാനം, ഭൂതം, ഭാവി എന്നു മൂന്നു കാലങ്ങൾക്കും വിധി, ആശിസ്സ് എന്നുള്ള അർത്ഥവിശേഷങ്ങൾക്കും പ്രാധാന്യമുള്ള ക്രിയകൾക്ക് സാധ്യക്രിയകൾ എന്നു പറയുന്നു. പശ്യൻ ദൃഷ്ടവാൻ ദൃഷ്ടഃ എന്നിങ്ങനെ കർത്ത്രാദികാരകങ്ങൾക്ക് പ്രാധാന്യമുള്ള ക്രിയകൾ സിദ്ധക്രിയകൾ.

സമ്പ്രത്യതീതകാല–
ക്രിയാദിസംയോജിതം പ്രഥിതസാധ്യം
വചനാനാഗതയുക്തം
സുസദൃശസംയോജനവിഭക്തം. 28

പ്രസിദ്ധമായ സാധ്യക്രിയാപദമെല്ലാം വർത്തമാനകാലം ഭൂതകാലം ഭാവികാലം എന്നിവയോടു ചേർന്നതും യോജിപ്പുള്ള കർത്താവും കർമ്മവുമനുസ

രിച്ചു വചനഭേദവും പുരുഷഭേദവും വരുന്നതുമാണ്. ശ്ലോകത്തിൽ വിഭക്തം എന്ന പദംകൊണ്ടു പുരുഷഭേദത്തെയാണ് സൂചിപ്പിക്കുന്നത്.

പഞ്ചശതധാതുയുക്തം
പഞ്ചഗുണം പഞ്ചവിധമിദം വാപി
സ്വാന്യാദ്യധികാരഗുണൈ—
രർത്ഥ വിശേഷൈർവ്വിഭൂഷിതന്യാസം. 29

അഞ്ചുവിധത്തിലുള്ള ഈ ശബ്ദസമൂഹം അഞ്ഞൂറു ധാതുക്കളുള്ളതും അഞ്ചു ഗുണമുള്ളതും താൻ അന്യൻ മുതലായവരുടെ അധികാരം ചേർന്നതും അർത്ഥ വിശേഷങ്ങളോടുകൂടിയതുമാണ്.

നാമപദങ്ങൾ, ക്രിയാപദങ്ങൾ, ഉപസർഗ്ഗങ്ങൾ, നിപാതങ്ങൾ, തദ്ധിതാന്തങ്ങൾ ഇങ്ങനെ അഞ്ചുവകയാണ് ശബ്ദങ്ങൾ. അഞ്ഞൂറുധാതുക്കൾ ഭരതന്റെ കാലത്തു പ്രസിദ്ധങ്ങളായിരുന്നു. ഇപ്പോൾ ധാതുപാഠത്തിൽ രണ്ടായിരത്തോളം ധാതുക്കൾ ഉണ്ട്. അഞ്ചുവക ശബ്ദങ്ങൾക്കും അർത്ഥപ്രതിപാദനത്തിൽ ഓരോ പ്രത്യേക സ്വഭാവമുണ്ട്. അവയെയാണ് ഇവിടെ അഞ്ചു ഗുണങ്ങളായി പറഞ്ഞിരിക്കുന്നത്. താൻ എന്നത് ഉത്തമപുരുഷൻ. അന്യൻ പ്രഥമപുരുഷൻ, അഭിമുഖൻ മദ്ധ്യമപുരുഷൻ. ഇങ്ങിനെയുള്ള പുരുഷഭേദത്തെയാണ് സ്വാന്യാദ്യധികാരഗുണങ്ങൾ എന്ന് പറയുന്നത്. കർത്താവു കർമ്മം കരണം മുതലായ വിഭക്ത്യർത്ഥങ്ങളെ 'അർത്ഥവിശേഷങ്ങൾ' എന്ന പദം കൊണ്ടും പരാമർശിച്ചിരിക്കുന്നു.

പ്രാതിപദികാർത്ഥലിംഗൈർ—
യ്യുക്തം പഞ്ചകമിദം ജ്ഞേയം
ആഖ്യാതം പാഠ്യകൃതം
ജ്ഞേയം നാനാശ്രയവിശേഷം. 30

പ്രാതിപദികം =നാമപ്രകൃതി നാമങ്ങൾ, ആഖ്യാതങ്ങൾ, ഉപസർഗ്ഗങ്ങൾ, നിപാതങ്ങൾ, തദ്ധിതാന്തങ്ങൾ ഇങ്ങിനെ അഞ്ചുവിധത്തിലുള്ള ശബ്ദസമുച്ചയത്തിൽ ചിലതു പ്രകൃത്യർത്ഥത്തോടും ലിംഗവചനങ്ങളോടും ചേർന്നതാണ്. പാഠത്തിലുൾപ്പെട്ട ആഖ്യാതത്തിനും കർത്താവു കർമ്മം പുരുഷൻ വചനം മുതലായ പല അവലംബങ്ങളുമുണ്ട്.

പ്രാതിപദികാർത്ഥയുക്താൻ
ധാത്വർത്ഥാനുപസൃജന്തി യേ സ്വാർത്ഥൈഃ
ഉപസർഗ്ഗാ ഹ്യുദ്ദിഷ്ടാ—
സ്തസ്മാത് സംസ്കാരശാസ്ത്രേ ƒസ്മിൻ. 31

പ്രകൃത്യർത്ഥങ്ങളോടുചേർന്ന് ഏതു ശബ്ദങ്ങൾ സ്വാർത്ഥങ്ങളോടുകൂടി ധാതുക്കളുടെ അർത്ഥങ്ങൾക്കു മാറ്റം വരുത്തുന്നുവോ ആ ശബ്ദങ്ങളെ വ്യാകരണശാസ്ത്രത്തിൽ ഉപസർഗ്ഗങ്ങളെന്നു പറയുന്നു. പ്ര പരാ അപ തുടങ്ങി ഇരുപത്തിരണ്ടുപസർഗ്ഗങ്ങളുണ്ട്. പ്രഭവതി, അഭിഭവതി, പരിഭവതി ഇത്യാദി ശബ്ദങ്ങളിൽ ധാതുവിന്റെ അർത്ഥത്തിനു മാറ്റം വരുത്തുന്നതു പ്ര തുടങ്ങിയ ഉപസർഗ്ഗങ്ങളാണ്.

പ്രാതിപദികാർത്ഥയോഗാ—
ദ്ധാതുച്ഛന്ദോനിരുക്തയുക്ത്യാ ച
യസ്മാന്നിപതന്തി പദേ
തസ്മാത് പ്രോക്താ നിപാതാസ്തു. 32

പ്രകൃത്യർത്ഥത്തോടു ചേർന്നും ധാത്വർത്ഥത്തോടു ചേർന്നും വൃത്തപൂരണത്തിനു വേണ്ടിയും ശബ്ദാർത്ഥനിർവ്വചനത്തിനുവേണ്ടിയും പദത്തിൽ നിപതിക്കുന്നവയാണ് (ചെന്നുവീഴുന്നവയാണ്) നിപാതങ്ങൾ. ച വൈ തു ഹി മുതലായ അസംഖ്യം നിപാതങ്ങളുണ്ട്. അവയുടെ ഉപയോഗം, നാമാർത്ഥങ്ങളെ സമുച്ചയിക്കുക, ക്രിയകളെ സമുച്ചയിക്കുക, ശ്ലോകത്തിൽ പാദപൂർത്തി വരുത്തുക, ശബ്ദത്തിലൊളിഞ്ഞു കിടക്കുന്ന അർത്ഥം വെളിപ്പെടുത്താൻ സഹായിക്കുക മുതലായവയാണ്.

പ്രത്യയവിഭാഗജനിതാൻ
പ്രകർഷസംയോഗസത്ത്വവചനൈശ്ച
യസ്മാത് പൂരയതേ $f$ ർത്ഥാൻ
പ്രത്യയ ഉക്തസ്തതസ്തസ്മാത്. 33

പ്രത്യയവിഭാഗംകൊണ്ടുണ്ടാകുന്ന അർത്ഥങ്ങളെ ഉൽക്കർഷം ചേർത്തും സത്ത്വത്തെ—ജീവചൈതന്യത്തെ—നൽകിയും പൂരിപ്പിക്കുന്നതേതോ അതാണ് പ്രത്യയം. പൂരിപ്പിക്കുന്നത് (ആശയപൂർത്തി വരുത്തുന്നത്) എന്നാണു പ്രത്യയശബ്ദത്തിൻെറ അവയവാർത്ഥം. വിഭക്ത്യാദി പ്രത്യയങ്ങളെല്ലാം പ്രകൃത്യർത്ഥത്തിനു പൂർണ്ണത വരുത്തുന്നവയാണല്ലോ.

ലോപപ്രകൃതിപ്രത്യയ—
വിഭാഗസംയോഗസത്ത്വവചനൈശ്ച
താംസ്താൻ പൂരയതേ $f$ ർത്ഥാൻ
ഹിതോ യതസ്തദ്ധിതസ്തസ്മാത്. 34

ലോപിക്കുക, പ്രകൃതിപ്രത്യയങ്ങളെ വേർതിരിക്കുക, പ്രകൃതിയിൽ പ്രത്യയം ചേർക്കുക, അർത്ഥവിശേഷം എടുത്തുകാണിക്കുക മുതലായതുവഴിക്ക് ഹിതമായി ഏതൊന്ന് അർത്ഥങ്ങളെ പൂരിപ്പിക്കുന്നുവോ അതാണ് തദ്ധിതം. അതിന്ന് (പ്രകൃത്യർത്ഥത്തിന്ന്) ഹിതമായിട്ടുള്ളത് (പോഷകമായിട്ടുള്ളത്) തദ്ധിതം എന്ന് ശബ്ദാർത്ഥം.

ഏകസ്യ ബഹൂനാം വാ
ധാതോർലിംഗസ്യ വാ പദാനാം വാ
യസ്മാദ്വിഭജന്ത്യർത്ഥാൻ
വിഭക്തയഃ കീർത്തിതാസ്തസ്മാത്. 36

ഒന്ന് പലത് എന്ന വചനഭേദത്തിൻെറയോ ധാതുവിൻെറയോ ലിംഗത്തിൻെറയോ നാമപദങ്ങളുടെയോ അർത്ഥങ്ങളെ വിഭജിക്കുന്നതുകൊണ്ടാണ് വിഭക്തികൾക്കു ആ പേർ കിട്ടിയത്. പ്രഥമാദി വിഭക്തികൾ നാമങ്ങളിലുള്ള ലിംഗഭേദങ്ങളെയും കർത്തൃകർമ്മാദ്യർത്ഥഭേദത്തേയും വേർതിരിച്ചു കാണിക്കുന്നു. ധാതുക്കളിലുള്ള വിഭക്തികളായ ആത്മനേപദപരസ്മൈപദങ്ങൾ പുരുഷവചനഭേദങ്ങളെ വേർതിരിച്ചു കാണിക്കുന്നു. വിഭജിക്കുന്നവ (വേർതിരിച്ചു കാണിക്കുന്നവ) എന്ന് വിഭക്തിശബ്ദത്തിൻെറ അർത്ഥം.

വിശ്ലിഷ്ടശ്ച സ്വരോ യത്ര
വ്യഞ്ജനം വാപി യോഗതഃ
സന്ധീയതേ പദേ യസ്മാ—
ത്തസ്മാത് സന്ധിഃ പ്രകീർത്തിതഃ. 36

വേർതിരിഞ്ഞു നിൽക്കുന്ന വ്യഞ്ജനമോ സ്വരമോ ഒരു സ്ഥാനത്തു ഒന്നിച്ചു ചേരുന്നതിനെയാണു സന്ധി എന്നു പറയുന്നത്.

വർണ്ണക്രമസംബന്ധഃ
പദൈകയോഗാച്ച വർണ്ണയോഗാച്ച
സന്ധീയതേ ച യസ്മാ–
ത്തസ്മാത് സന്ധിഃ സമുദ്ദിഷ്ടഃ. 37

പദങ്ങൾ ചേർന്നിട്ടോ വർണ്ണങ്ങൾ ചേർന്നിട്ടോ ഒന്നിനുമീതെ ഒന്ന് എന്ന നിലയിൽ വർണ്ണങ്ങൾക്കുള്ള അന്യോന്യസംബന്ധത്തിനാണ് (ചേർച്ചയ്ക്കാണ്) സന്ധി എന്നു പറയുന്നത്.

ലുപ്തവിഭക്തിർന്നാമ്നാ–
മേകാർത്ഥം സംഹരൻ സമാസോപി
തൽപുരുഷാദികസംജ്ഞൈർ–
ന്നിർദ്ദിഷ്ടഃ ഷഡ്വിധോ വിപ്രാഃ. 38

അല്ലയോ വിപ്രന്മാരേ! വിഭക്തി ലോപിപ്പിച്ചു നാമങ്ങളുടെ അർത്ഥൈക്യത്തെ ചുരുക്കി സൂചിപ്പിക്കുന്ന സമാസവും തൽപുരുഷൻ, കർമ്മധാരയൻ, ബഹുവ്രീഹി, ദ്വിഗു, ദ്വന്ദ്വൻ, അവ്യയീഭാവൻ എന്നിങ്ങനെ ആറു വിധത്തിലുണ്ട്.

ചൂർണവും നിബദ്ധവും

ഏഭിഃ ശബ്ദവിധാനൈർ–
വ്വിസ്താരവ്യഞ്ജനാർത്ഥസംയുക്തൈഃ
പദബന്ധാഃ കർത്തവ്യാ
നിബദ്ധബന്ധാസ്തു ചൂർണ്ണാ വാ. 39

സവിസ്തരങ്ങളും വ്യഞ്ജനയുക്തങ്ങളും അർത്ഥയുക്തങ്ങളുമായ മേൽക്കാണിച്ച ശബ്ദവിധികളനുസരിച്ചു പദബന്ധങ്ങൾ (വാക്യമഹാവാക്യാദികൾ) നിർമ്മിക്കേണ്ടതാണ്. വാക്യങ്ങൾ വൃത്തനിബദ്ധങ്ങളായിട്ടുമാകാം. അല്ലാതെ ചൂർണ്ണങ്ങളായിട്ടുമാകാം.

വിഭക്ത്യന്തം പദം ജ്ഞേയം
നിബദ്ധം ചൂർണ്ണമേവ ച
തത്ര ചൂർണ്ണപദസ്യേഹ
സന്നിബോധത ലക്ഷണം. 40

വിഭക്തി ചേർന്ന ശബ്ദമാണു പദം. വൃത്തനിബദ്ധം ചൂർണ്ണം എന്നു പദബന്ധം രണ്ടു വിധം. അവയിൽ ചൂർണ്ണത്തിൻെറ ലക്ഷണം മനസ്സിലാക്കുവിൻ.

അനിബദ്ധപദച്ഛന്ദ–
സ്തഥാ ചാനിയതാക്ഷരം
അർത്ഥാപേക്ഷ്യക്ഷരസ്യൂതം
ജ്ഞേയം ചൂർണ്ണപദം ബുധൈഃ. 41

പദങ്ങളെക്കൊണ്ട് ഏതെങ്കിലും ഛന്ദസ്സിൽ (വൃത്തത്തിൽ) ബന്ധിക്കപ്പെടാത്തതും അക്ഷരനിയമമില്ലാത്തതും അർത്ഥത്തിനാവശ്യമായ അക്ഷരം മാത്രം ചേർത്തതുമേതോ, അതാണു ചൂർണ്ണപദം.

നിബദ്ധാക്ഷരസംയുക്തം
യതിച്ഛേദസമന്വിതം
നിബദ്ധം തു പദം ജ്ഞേയം
പ്രമാണനിയതാക്ഷരം. 42

വൃത്തനിയമമനുസരിച്ച അക്ഷരബന്ധമുള്ളതും യതി (വിശ്രമസ്ഥാനം) വേണ്ട ദിക്കിൽ മുറിയുന്നതും അക്ഷരവ്യവസ്ഥയുള്ളതും ഏതോ അതു നിബദ്ധപദം.

ഛന്ദസ്സുകൾ

ഏതൈർന്നാനാർത്ഥസംയുക്തൈ
പാദൈർവ്വർണ്ണവിഭൂഷിതൈഃ
ചതുർഭിസ്തു ഭവേദ്യുക്തം
ഛന്ദോ വൃത്താഭിധാനവത്. 43

ഇങ്ങനെ പല അർത്ഥങ്ങൾ ഉൾക്കൊള്ളുന്നതും നാനാവർണ്ണങ്ങൾ ചേർന്നതും ആയ നാലു പാദങ്ങളോടുകൂടിയതിനു ഛന്ദസ്സെന്നും വൃത്തമെന്നും പേർ.

ഷഡ്വിംശതിഃ സ്മൃതാന്യേഭിഃ
പാദൈശ്ഛന്ദാംസി സംഖ്യയാ
സമമർദ്ധസമം ചൈവ
തഥാ വിഷമമേവ ച.
ഛന്ദോ ജ്ഞേയം സമാസേന
ത്രിവിധം വൃത്തമിഷ്യതേ.
നാനാവൃത്തവിനിഷ്പന്നാ
ശബ്ദസ്യൈഷാ തനുഃ സ്മൃതാ. 44

ഈ വിധം നാലു പാദങ്ങളോടുകൂടിയ ഛന്ദസ്സുകൾ ഇരുപത്താറെണ്ണമുണ്ട്. സമം അർദ്ധസമം വിഷമം എന്നിങ്ങനെ ചുരുക്കത്തിൽ ഛന്ദസ്സ് അല്ലെങ്കിൽ വൃത്തം മൂന്നു വിധമാണ്. പലവക വൃത്തങ്ങളെക്കൊണ്ടുണ്ടാകുന്നതാണു ശബ്ദത്തിൻെറ ശരീരം.

ഛന്ദോഹീനോ ന ശബ്ദോസ്തി
ന ഛന്ദഃ ശബ്ദവർജ്ജിതം
ഏവം തൂഭയസംയോഗോ
നാട്യസ്യോദ്യോതകഃ സ്മൃതഃ. 45

ഛന്ദസ്സില്ലാതെ ശബ്ദമില്ല. ശബ്ദം കൂടാതെ ഛന്ദസ്സുമില്ല. ഛന്ദസ്സിൻേറയും ശബ്ദത്തിൻേറയും സംയോഗമാണു നാട്യത്തെ ഉദ്യോതിപ്പിക്കുന്നത് — പ്രകാശിപ്പിക്കുന്നത്.

ഏകാക്ഷരം ഭവേദുക്ത—
മത്യുക്തം ദ്വ്യക്ഷരം ഭവേത്
മദ്ധ്യം ത്ര്യക്ഷരമിത്യാഹുഃ
പ്രതിഷ്ഠാ ചതുരക്ഷരാ. 46

പാദത്തിൽ ഒരക്ഷരമായ ഛന്ദസ്സിനു ഉക്തമെന്നു പേർ. രണ്ടക്ഷരമായ ഛന്ദസ്സ് അത്യുക്തം. മൂന്നക്ഷരമുള്ളതിൻെറ പേർ മദ്ധ്യമെന്നാണ്. നാലക്ഷരമുള്ളതു പ്രതിഷ്ഠ.

സുപ്രതിഷ്ഠാ ഭവേത് പഞ്ച
ഷട് ഗായത്രീ ഭവേദിഹ
സപ്താക്ഷരാ ഭവേദുഷ്ണി—
ഗഷ്ടൌ ചാനുഷ്ടുബിഷ്യതേ. 47

സുപ്രതിഷ്ഠാഛന്ദസ്സിന് അക്ഷരം അഞ്ച്. ഗായത്രിക്കാറ്. ഉഷ്ണിക്കിനേഴക്ഷരം. അനുഷ്ടുപ്പിനെട്ടക്ഷരം.

നവാക്ഷരാ തു ബൃഹതീ
പംക്തിശ്ചൈവ ദശാക്ഷരാ
ഏകാദശാക്ഷരാ ത്രിഷ്ടു–
ബ്ജഗതീ ദ്വാദശാക്ഷരാ. 48

ബൃഹതീഛന്ദസ്സിനൊമ്പതക്ഷരം. പംക്തിക്ക് പത്തക്ഷരം. ത്രിഷ്ടുപ്പിനക്ഷരം പതിനൊന്ന്. ജഗതിക്കു പന്ത്രണ്ട്.

ത്രയോദശാതിജഗതീ
ശക്വരീ തു ചതുർദ്ദശ
ദശപഞ്ചാതിശക്വര്യാ
അഷ്ടിഃ സ്യാത് ഷോഡശാക്ഷരാ. 49

അതിജഗതീഛന്ദസ്സിനു പതിമൂന്നക്ഷരം. ശക്വരിക്കക്ഷരം പതിന്നാല്. അതിശക്വരിക്കു പതിനഞ്ച്. അഷ്ടിക്കു പതിനാറ്.

തഥാ സപ്തദശാത്യഷ്ടിർ–
ധൃതിരഷ്ടാദശാക്ഷരാ
ഏകോനവിംശാതി ധൃതിഃ
കൃതിർവ്വിംശതിരേവ ച. 50

അത്യഷ്ടിച്ഛന്ദസ്സിനു പതിനേഴക്ഷരം. ധൃതിക്കു പതിനെട്ടക്ഷരം. അതിധൃതിക്കക്ഷരം പത്തൊമ്പത്, കൃതിക്കിരുപത്.

പ്രകൃതിശ്ചൈകവിംശത്യാ
ദ്വാവിംശത്യാകൃതിസ്തഥാ
വികൃതിഃ സ്യാത് ത്രയോവിംശാ
ചതുർവിംശാപി സംസ്കൃതിഃ. 51

ഇരുപത്തൊന്നക്ഷരംകൊണ്ടു പ്രകൃതിച്ഛന്ദസ്സ്. ഇരുപത്തിരണ്ടുകൊണ്ട് ആകൃതി. വികൃതിക്കിരുപത്തിമൂന്നക്ഷരം. സംകൃതിക്കക്ഷരം ഇരുപത്തിനാല്.

പഞ്ചവിംശത്യാഭികൃതിഃ
ഷഡ്വിംശത്യക്ഷരോത്കൃതിഃ
അധോƒധികാക്ഷരം ഛന്ദോ
മാലാവൃത്തമിതി സ്മൃതം. 52

ഇരുപത്തഞ്ചക്ഷരമുള്ളതാണ് അഭികൃതിച്ഛന്ദസ്സ്. ഉൽകൃതിക്കക്ഷരം ഇരുപത്താറ്. ഇരുപത്താറിലധികം അക്ഷരമുള്ള ഛന്ദസ്സിനു മാലാവൃത്തമെന്നു പേർ.

ഛന്ദസാം തു തഥാ ഹ്യേഷാം
ഭേദാഃ പ്രസ്താരയോഗതഃ
അസംഖ്യേയപ്രമാണാനി
വൃത്താന്യാഹുരതോ ബുധാഃ. 53

ഈ ഇരുപത്താറു ഛന്ദസ്സുകൾക്കു പ്രസ്താരംകൊണ്ട് (ഗുരുലഘുവിന്യാസഭേദംകൊണ്ട്) അനേകം ഭേദങ്ങൾ സംഭവിക്കുന്നു. അതിനാൽ വൃത്തങ്ങളിത്രയെന്നു കണക്കാക്കാൻ പ്രയാസമെന്നു പറയുന്നു, പണ്ഡിതന്മാർ.

ഗായത്രീപ്രഭൃതി ത്വേഷാം
പ്രമാണം സംപ്രവക്ഷ്യതേ
പ്രയോഗജാനി സർവ്വാണി
പ്രായശോ ന ഭവന്തി ഹി. 54

ഈ ഛന്ദസ്സുകളിൽ ഗായത്രി മുതൽക്കുള്ള ഛന്ദസ്സുകളുടെ കണക്കു പറയാം. എല്ലാ ഛന്ദസ്സുകളും മിക്കവാറും പ്രയോഗത്തിൽ കാണുകയില്ല. (ശാസ്ത്രപൂർത്തിക്കുമാത്രം നിർദ്ദേശിക്കപ്പെട്ടിട്ടുള്ളവയാണവ.)

വൃത്താനി ച ചതുഷ്ഷഷ്ടിർ–
ഗ്ഗായത്ര്യാം കീർത്തിതാനി വൈ
ശതം വിംശതിരഷ്ടൌ ച
വൃത്താന്യുഷ്ണിഹ്യഥോച്യതേ. 55

പാദത്തിൽ ആറക്ഷരമുള്ള ഗായത്രീഛന്ദസ്സിന് അറുപത്തിനാലു വൃത്തങ്ങൾവരും. ഉഷ്ണിക്ച്ഛന്ദസ്സിൽ നൂറ്റിരുപത്തെട്ടു വൃത്തങ്ങളുണ്ടാകും.

ഷൾപഞ്ചാശച്ഛതേ ദ്വേ ച
വൃത്താനാമപ്യനുഷ്ടുഭി
ശതാനി പഞ്ച വൃത്താനാം
ബൃഹത്യാ ദ്വാദശൈവ ച. 56

അനുഷ്ടുപ്ച്ഛന്ദസ്സിന്നു ഇരുന്നൂറ്റമ്പത്താറു വൃത്തങ്ങൾ. ബൃഹതിക്കു വൃത്തങ്ങൾ അഞ്ഞൂറ്റിപ്പന്ത്രണ്ട്.

പങ്ക്ത്യാം സഹസ്രം വൃത്താനാം
ചതുർവ്വിംശതിരേവ ച
ത്രിഷ്ടുഭോ ദ്വേ സഹസ്രേ ച
ചത്വാരിംശത്തഥാഷ്ട ച. 57

പങ്ക്തിച്ഛന്ദസ്സിനു ആയിരത്തിരുപത്തിനാലു വൃത്തങ്ങൾ ഉണ്ട്. ത്രിഷ്ടുപ്പിനു വൃത്തങ്ങൾ രണ്ടായിരത്തി നാല്പത്തെട്ടാണ്.

സഹസ്രാണ്യഥ ചത്വാരി
നവതിശ്ച ഷഡുത്തരാ
ജഗത്യാം സമവർണ്ണാനാം
വൃത്താനാമിഹ സർവ്വശഃ. 58

ജഗതീഛന്ദസ്സിൽ സമവൃത്തങ്ങൾക്ക് ആകെക്കൂടിയുള്ള സംഖ്യ നാലായിരത്തി തൊണ്ണൂറ്റാറാണ്.

ശതമഷ്ടൌ സഹസ്രാണി
ദ്വ്യധികാ നവതിഃ പുനഃ
ജഗത്യാമതിപൂർവ്വായാം
വൃത്താനാം സർവ്വശോ ഭവേത്. 59

അതിജഗതീഛന്ദസ്സിന് ആകെ വരുന്ന വൃത്തങ്ങളുടെ എണ്ണം എണ്ണായിരത്തൊരുനൂറ്റിത്തൊണ്ണൂറ്റിരണ്ടാണ്.

ശതാനി ത്രീണ്യശീതിശ്ച
സഹസ്രാണ്യപി ഷോഡശ
വൃത്താനി ചൈവ ചത്വാരി
ശക്വര്യാഃ പരിസംഖ്യയാ. 60

ശക്വരീഛന്ദസ്സിനു പതിനാറായിരത്തി മുന്നൂറ്റെൺപത്തിനാലു വൃത്തങ്ങൾ ഉണ്ട്.

ദ്വാത്രിംശത്തു സഹസ്രാണി
സപ്ത ചൈവ ശതാനി ച
അഷ്ടൌ ഷഷ്ടിശ്ച വൃത്താനി
ഹ്യാശ്രയന്ത്യതിശക്വരീം. 61

അതിശക്വരീഛന്ദസ്സിൽ മുപ്പത്തീരായിരത്തെഴുന്നൂറ്ററുപത്തെട്ടു വൃത്തങ്ങളാണ്.

പഞ്ചഷഷ്ടി സഹസ്രാണി
സഹസ്രാർദ്ധം ച സംഖ്യയാ
ഷട്ത്രിംശച്ചൈവ വൃത്താനി
തഥാഷ്ട്യാം ഗദിതാനി തു. 62

അഷ്ടഛന്ദസ്സിൽ വൃത്തങ്ങൾ അറുപത്തയ്യായിരത്തഞ്ഞൂറ്റിമുപ്പത്താറ്.

ഏകത്രിംശത് സഹസ്രാണി
വൃത്താനാഞ്ച ദ്വിസപ്തതിഃ
തഥാ ശതസഹസ്രം ച
ഛന്ദസ്യത്യഷ്ടിസംജ്ഞിതേ. 63

അത്യഷ്ടിച്ഛന്ദസ്സിൽ ലക്ഷത്തിമുപ്പത്തോരായിരത്തെഴുപത്തിരണ്ടു വൃത്തങ്ങൾ.

ധൃത്യാമപി ഹി പിണ്ഡേന
വൃത്താന്യാകല്പിതാനി തു
തജ്ജ്ഞൈഃ ശതസഹസ്രേ ദ്വേ
ശതമേകം തഥൈവ ച.
ദ്വിഷഷ്ടിശ്ച സഹസ്രാണി
ചത്വാരിംശച്ച യോഗതഃ
ചത്വാരി ചൈവ വൃത്താനി
സമസംഖ്യാശ്രയാണി തു. 64

ധൃതിച്ഛന്ദസ്സിൽ ഒട്ടാകെയുള്ള സമവൃത്തങ്ങൾ രണ്ടുലക്ഷത്തറുപത്തീരായിരത്തൊരുനുറ്റി നാല്പത്തിനാലാണ്.

അതിധൃത്യാം സഹസ്രാണി
ചതുർവ്വിംശതിരേവ ച
തഥാ ശതസഹസ്രാണി
പഞ്ച വൃത്തശതദ്വയം
അഷ്ടാശീതിശ്ച വൃത്താനി
വൃത്തജ്ഞൈഃ കഥിതാനി തു. 65

അതിധൃതിച്ഛന്ദസ്സിൽ അഞ്ചുലക്ഷത്തിരുപത്തിനാലായിരത്തിരുനൂറ്റെൺപത്തെട്ടു വൃത്തങ്ങൾ ഉണ്ട്.

കൃതൌ ശതസഹസ്രാണി
ദശ പ്രോക്താനി സംഖ്യയാ
ചത്വാരിംശത്തഥാഷ്ടൌ ച
സഹസ്രാണി ശതാനി ച

പഞ്ച ഷട്സപ്തതിശ്ചൈവ
വൃത്താനാം പരിമാണതഃ. 66

കൃതിച്ഛന്ദസ്സിൽ പത്തുലക്ഷത്തിനാല്പത്തെണ്ണായിരത്തഞ്ഞൂറ്റെഴുപത്താറു വൃത്തങ്ങൾ കണക്കാക്കിയിരിക്കുന്നു.

തഥാ ശതസഹസ്രാണാം
പ്രകൃതൌ വിംശതിർഭവേത്
സപ്ത വൈ ഗദിതാന്യത്ര
നവതിശ്ചൈവ സംഖ്യയാ
സഹസ്രാണി ശതം ചൈകം
ദ്വിപഞ്ചാശത്തഥൈവ ച
വൃത്താനി പരിമാണേന
വൃത്തജ്ഞൈർഗദിതാനി തു. 67

പ്രകൃതിച്ഛന്ദസ്സിൽ ഇരുപതുലക്ഷത്തിത്തൊണ്ണൂറ്റേഴായിരത്തൊരുനൂറ്റൻപത്തിരണ്ടു വൃത്തങ്ങൾ.

ചത്വാരിംശത്തഥൈകം ച
സഹസ്രാണാം ശതാനി തു
തഥാ ചേഹ സഹസ്രാണി
നവതിശ്ചതുരുത്തരാ
ശതത്രയം സമാഖ്യാതം
ഹ്യാകൃത്യാം ചതുരുത്തരം. 68

ആകൃതിച്ഛന്ദസ്സിൽ നാല്പത്തൊന്നുലക്ഷത്തിത്തൊണ്ണൂറ്റിനാലായിരത്തിമുന്നൂറ്റിനാലു വൃത്തങ്ങൾ ഉണ്ട്.

ജ്ഞേയാ ശതസഹസ്രാണാ–
മശീതിസ്ത്ര്യധികാ ബുധൈഃ
അഷ്ടാശീതി സഹസ്രാണി
വൃത്താനാം ഷട്ശതാനി ച
അഷ്ടൌ ചൈവ തു വൃത്താനി
വികൃത്യാം ഗദിതാനി തു. 69

വികൃതിച്ഛന്ദസ്സിൽ വൃത്തങ്ങൾ എൺപത്തിമൂന്നുലക്ഷത്തെൺപത്തെണ്ണായിരത്തറുനൂറ്റെട്ടാണ്.

തഥാ ശതസഹസ്രാണി
സപ്തഷഷ്ടിശ്ച സപ്തതിഃ
സപ്ത ചൈവ സഹസ്രാണി
ഷോഡശ ദ്വേ ശതേ തഥാ
കോടിശ്ചൈവേഹ വൃത്താനി
സംകൃതൌ കഥിതാനി വൈ. 70

സംകൃതിച്ഛന്ദസ്സിൽ ഒരു കോടിയറുപത്തേഴുലക്ഷത്തെഴുപത്തേഴായിരത്തിരുനൂറ്റിപ്പതിനാറ് വൃത്തങ്ങളുണ്ട്.

തഥാ ശതസഹസ്രാണി
പഞ്ചത്രിംശച്ച സംഖ്യയാ

തിസ്രഃ കോട്യഃ സഹസ്രാണി
ചതുഷ്പഞ്ചാശദേവ ച
ശതാനി ചത്വാരി തഥാ
ദ്വാത്രിംശത് പ്രവിഭാഗതഃ
വൃത്താന്യഭികൃതൌ ചൈവ
ഛന്ദോജ്ഞൈഃ കഥിതാനി വൈ. 71

മൂന്നുകോടി മുപ്പത്തഞ്ചുലക്ഷത്തയ്മ്പത്തിനാലായിരത്തി നാനൂറ്റിമുപ്പത്തിരണ്ടു വൃത്തങ്ങളാണ് അഭികൃതിച്ഛന്ദസ്സിലുള്ളത്.

ഷട്കോട്യസ്തു സഹസ്രാണി
ശതാനി ഹ്യേകസപ്തതിഃ
അഷ്ടൌ ചൈവ സഹസ്രാണി
ശതാന്യഷ്ടൌ തഥൈവ ച
ചതുഷ്ഷഷ്ടിസ്തു വൃത്താനി
ഹ്യുത്കൃതാവപി സംഖ്യയാ. 72

ആറുകോടി എഴുപത്തൊന്നുലക്ഷത്തെണ്ണായിരത്തെണ്ണൂറ്ററുപത്തിനാലു വൃത്തങ്ങൾ ഉൽകൃതിച്ഛന്ദസ്സിലുമുണ്ട്.

സർവ്വേഷാം ഛന്ദസാമേവം
വൃത്താനി കഥിതാനി വൈ
തിസ്രഃ കോട്യോ ദശ തഥാ
സഹസ്രാണാം ശതാനി തു
ചത്വാരിംശത്തഥാ ദ്വേ ച
സഹസ്രാണി ദശൈവ തു
സപ്തഭിഃ സഹിതാന്യേവ
സപ്ത ചൈവ ശതാനി ച
ഷഡ്വിംശതിരിഹാന്യാനി
വ്യാഖ്യാതാനി സമാസതഃ
സമാനി ഗണനായുക്തി–
മാശ്രിത്യ കഥിതാനി വൈ. 73

എല്ലാ ഛന്ദസ്സുകളുടെയും വൃത്തങ്ങളെ ഒരുമിച്ചു കൂട്ടുമ്പോൾ പതിമൂന്നുകോടി നാല്പത്തിരണ്ടുലക്ഷത്തിപ്പതിനേഴായിരത്തെഴുനൂറ്റിരുപത്താറു വൃത്തങ്ങൾ ഉണ്ടാവുന്നതാണ്. സമവൃത്തങ്ങളുടെ മാത്രം കണക്കാണിവിടെപ്പറഞ്ഞത്.

വൃത്തഘടകങ്ങൾ

സർവ്വേഷാം ഛന്ദസാമേവം
ത്രികൈർവ്വൃത്തം പ്രയോജയേത്
ജ്ഞേയാ ഹ്യഷ്ടൌ ത്രികാസ്തത്ര
സ്വസംജ്ഞാഭിഃ പൃഥക് പൃഥക്. 74

എല്ലാം ഛന്ദസ്സുകളിലെയും വൃത്തം ത്രികങ്ങൾകൊണ്ട് (മുക്കൂട്ടുകൾകൊണ്ട്) മൂന്നക്ഷരംചേർന്ന ഗണങ്ങൾകൊണ്ടു കല്പിക്കേണ്ടതാണ്. വെവ്വേറെ പേരുള്ള എട്ടുമുക്കൂട്ടുകൾ — ത്രികങ്ങൾ — ഉണ്ട്.

ത്രീണ്യക്ഷരാണി വിജ്ഞേയ–
സ്ത്രികോംശഃ പരികല്പിതഃ
ഗുരുലഘ്വക്ഷരകൃതഃ
സർവ്വവൃത്തേഷു നിത്യശഃ. 75

മൂന്നക്ഷരങ്ങൾ ചേർന്നതാണ് ഒരു ത്രികം അല്ലെങ്കിൽ ഗണം എന്നു പറയുന്ന വൃത്തഭാഗം. എല്ലാ വൃത്തങ്ങളിലും ഗുരുവും ലഘുവുമായ അക്ഷരങ്ങളുടെ അടി സ്ഥാനത്തിൽ ത്രികങ്ങൾ കല്പിക്കപ്പെട്ടിരിക്കുന്നു.

ഗുരുപൂർവ്വോ ഭകാരഃ സ്യാ–
ന്മകാരസ്യ ഗുരുത്രയം
ജകാരോ ഗുരുമദ്ധ്യസ്തു
സകാരോന്തഗുരുസ്തഥാ.
ലഘുമദ്ധ്യസ്തു രേഫഃ സ്യാത്
തകാരോന്തലഘുസ്തഥാ
ലഘുപൂർവ്വോ യകാരസ്തു
നകാരസ്തു ലഘുത്രയം
ഏതേ ഹ്യഷ്ടൌ ത്രികാ നാമ്നാ
വിജ്ഞേയാ ബ്രഹ്മസംഭവാഃ. 76

ആദിഗുരു ഭഗണം, സർവ്വഗുരു മഗണം, മദ്ധ്യഗുരു ജഗണം, അന്തഗുരു സഗണം, മദ്ധ്യ ലഘു രഗണം, അന്തലഘു തഗണം, ആദിലഘു യഗണം, സർവ്വലഘു നഗണം. ബ്രഹ്മാവിൽനിന്നുണ്ടായ എട്ടു ത്രികങ്ങളുടെ പേരുകളാണ് മേൽപ്പറഞ്ഞത്.

ലാഘവാർത്ഥം പുനരമീ
ഛന്ദോമാനമവേക്ഷ്യ ച
അസ്വരാഃ സസ്വരാശ്ചൈവ
പ്രോച്യന്തേ വൃത്തലക്ഷണേ. 77

വൃത്തശാസ്ത്രത്തിൽ വൃത്തങ്ങളുടെ വലിപ്പം കണ്ടിട്ട് എളുപ്പത്തിനുവേണ്ടി കല്പി ച്ചിട്ടുള്ളവയാണ്, സ്വരം ചേർന്നോ ചേരാതെയോ ഉള്ള ഈ എട്ടു ത്രികങ്ങൾ അല്ലെങ്കിൽ ഗണങ്ങൾ. ഭ്, മ്, യ് എന്നിങ്ങനെ സ്വരം കൂടാതെയും ഭ, മ, യ എന്നു സ്വരം ചേർത്തിട്ടും ഗണങ്ങളെ നിർദ്ദേശിക്കാമെന്നർത്ഥം.

ഗുർവ്വേകം ഗിതി വിജ്ഞേയം
തഥാ ലഘു ലിതി സ്മൃതം
നിയതഃ പദവിച്ഛേദോ
യതിരിത്യഭിധീയതേ. 78

ഒരു ഗുരുവിന് ഗ് എന്നും അതുപോലെ ഒരു ലഘുവിന് ല് എന്നും പറയുന്നു. പാദങ്ങളിൽ നിയതമായി പദം മുറിയേണ്ടുന്ന സ്ഥാനങ്ങൾക്ക് യതി എന്നു പേർ.

ഗുരുലഘ്വാദിസംജ്ഞകൾ

ഗുരു, ദീർഘം പ്ലുതം ചൈവ
സംയോഗപരമേവ ച
സാനുസ്വാരവിസർഗ്ഗം ച
തഥാന്ത്യം ച ലഘു ക്വചിത്. 79

ദീർഘം, പ്ലുതം, കൂട്ടക്ഷരത്തിനുമുമ്പുള്ള ലഘു, അനുസ്വാരമോ വിസർഗ്ഗമോ ചേർന്ന ലഘു ഇവയെല്ലാം ഗുരുവാണ്. പാദാവസാനത്തിൽ വരുന്ന ലഘ്വക്ഷരവും (അതായത് ഹ്രസ്വവും) ചില വൃത്തങ്ങളിൽ ഗുരുവാകുന്നതാണ്.

ഗായത്രീപ്രഭൃതി ത്വേഷാം
പ്രമാണം സംപ്രവർദ്ധതേ
പ്രയോഗജാനി പൂർവ്വാണി
പ്രായശോ ന ഭവന്തി ഹി. 80

ഗായത്രീഛന്ദസ്സു മുതല്ക്ക് ഈ വൃത്തങ്ങൾക്ക് വലിപ്പം കൂടിക്കൂടി വരുന്നു. ഗായത്രിക്കു മുൻപുള്ള ഉക്താദികളായ അഞ്ചു ഛന്ദസ്സുകൾ മിക്കവാറും പ്രയോഗത്തിൽ കാണുകയില്ല.

ഗായത്ര്യാം ദ്വൌ ത്രികൌ ജ്ഞേയാ–
വുഷ്ണിഗേകാക്ഷരാധികാ
അനുഷ്ടുബ് ദ്വ്യധികാ ജ്ഞേയാ
ബൃഹത്യാം തു ത്രികാസ്ത്രയഃ 81

ഗായത്രീഛന്ദസ്സിൽ രണ്ടു ഗണങ്ങൾ, ഉഷ്ണിക്കിൽ രണ്ടു ഗണവും ഒരക്ഷരവും. അനുഷ്ടുപ്പിൽ രണ്ടു ഗണത്തിനുപുറമെ രണ്ടക്ഷരം അധികം. ബൃഹതീഛന്ദസ്സിൽ മൂന്നു ഗണങ്ങൾ മാത്രം.

ഏകാധികാക്ഷരാ പങ്ക്തി–
സ്ത്രിഷ്ടുപ് ച ദ്വ്യധികാക്ഷരാ
ചതുസ്ത്രികാ ച ജഗതീ
സൈകാതിജഗതീ തതഃ 82

പങ്ക്തിച്ഛന്ദസ്സിൽ മൂന്നുഗണവും ഒരക്ഷരവും. ത്രിഷ്ടുപ്പിൽ അതിനേക്കാൾ രണ്ടക്ഷരം അധികം. നാലു ഗണങ്ങളാണ് ജഗതിയിലുള്ളത്. അതിനേക്കാൾ ഒരക്ഷരം കൂടും അതിജഗതിക്ക്.

ശക്വരീ ദ്വ്യധികാ, പഞ്ച–
ത്രികാ ജ്ഞേയാതിശക്വരീ
ഏകാധികാ തഥാഷ്ടിശ്ച
ദ്വ്യധികാത്യഷ്ടിരുച്യതേ. 83

ശക്വരീഛന്ദസ്സിൽ നാലു ഗണങ്ങൾക്കു പുറമേ രണ്ടക്ഷരം അധികം വേണം. അതിശക്വരിക്ക് അഞ്ചു ഗണങ്ങളാണ്. അഷ്ടിക്ക് ഒരക്ഷരവും അത്യഷ്ടിക്ക് രണ്ടക്ഷരവും അഞ്ചു ഗണങ്ങൾക്കുപുറമേ വേണം.

ഷട്ത്രികാ ധൃതിരുദ്ദിഷ്ടാ
ഹ്യതിപൂർവ്വാധികാക്ഷരാ
കൃതിശ്ച ദ്വ്യധികാ പ്രോക്താ
പ്രകൃത്യാം സപ്ത വൈ ത്രികാഃ. 84

ധൃതിച്ഛന്ദസ്സിന് ആറു ഗണങ്ങൾ. അതിധൃതിക്ക് ആറുഗണവും ഒരക്ഷരവും. കൃതിക്ക് ആറു ഗണത്തിനു പുറമെ രണ്ടക്ഷരം കൂടും. പ്രകൃതിയിൽ ഗണങ്ങളേഴ്.

ആകൃതിസ്ത്വധികൈകേന
ദ്വ്യധികാ വികൃതിസ്തഥാ

സംകൃത്യാം തു ത്രികാന്യഷ്ടൌ
സൈകാ ത്വഭികൃതിർഭവേത്
ഉത്കൃതിർ ദ്വ്യധികാ ചൈവ
വിജ്ഞേയാ ഗണമാനതഃ. 85

ആകൃതിച്ഛന്ദസ്സിൽ ഒരക്ഷരവും വികൃതിക്ക് രണ്ടക്ഷരവും ഏഴു ഗണങ്ങൾക്കു പുറമെ വേണം. സംകൃതിയിൽ എട്ടുഗണംമാത്രം. അഭികൃതിയിൽ ഒരക്ഷരവും ഉൽകൃതിയിൽ രണ്ടക്ഷരവും എട്ടു ഗണങ്ങൾക്കുപുറമെ വേണം. ഇതാണു ച്ഛന്ദസ്സുകൾക്കുള്ള ഗണങ്ങളുടെ കണക്ക്.

ഗുർവ്വേകം ഗ ഇതി പ്രോക്തം
ഗുരുണീ ഗാവതി സ്മൃതൌ
ലഘ്വേകം ല ഇതി ജ്ഞേയം
ലഘുനീ ലാവതി സ്മൃതൌ. 86

ഒരു ഗുരുവിന് ഗഃ (ഗം) എന്നും, രണ്ടു ഗുരുക്കൾക്കു ഗൌ (ഗങ്ങൾ) എന്നും പറയുന്നു. അതുപോലെ ഒരു ലഘുവിനെ ലഃ (ലം) എന്നും രണ്ടു ലഘുവിനെ ലൌ (ലങ്ങൾ) എന്നും നിർദ്ദേശിക്കുന്നു.

ഛന്ദസ്സുകളുടെ സവിശേഷസംജ്ഞകൾ

ദ്വ്യക്ഷരാദധികൌ പാദാ-
വന്യൌ ഹീനാക്ഷരാവപി
സ്വരാഡിതി സമാഖ്യാതാ
വിരാഡിതി ഹി സൂരിഭിഃ. 87

രണ്ടു പാദങ്ങളിലായി രണ്ടക്ഷരം അധികമുണ്ടെങ്കിൽ ആ ഋക്കിനു സ്വരാട്ട് എന്നും അതുപോലെ രണ്ടക്ഷരം കുറവുണ്ടെങ്കിൽ വിരാട്ട് എന്നും പേർ. ഋക്ക് ഋഗ്വേദത്തിലെ മന്ത്രം.

പാദോ യസ്യാ ഋചശ്ചൈവ
ഭവേദേകാധികാക്ഷരഃ
സമാസ്ത്വന്യേ ത്രയഃ പാദാഃ
സാ ഭുരുക് സംപ്രകീർത്തിതാ 88

ഒരു പാദത്തിൽമാത്രം ഒരക്ഷരം അധികം, മറ്റു മൂന്നു പാദങ്ങളിലും അക്ഷരം സമം. ഇങ്ങിനെയുള്ള ഋക്കിന് ഭുരുക്ക് എന്നു പേർ.

ഏകാക്ഷരോനഃ പാദശ്ചേ-
ദേകോ യസ്യാ ഋചോ ഭവേത്
സമാഃ പാദാസ്ത്രയശ്ചാന്യേ
സാ നിവൃത് സംപ്രകീർത്തിതാ. 89

ഒരക്ഷരം കുറവുള്ള ഒരു പാദം, മറ്റു മൂന്നു പാദങ്ങളും സമാക്ഷരങ്ങൾ—ഈ വിധത്തിലുള്ള ഋക്കിൻെറ പേർ നിവൃത്ത് എന്നാണ്.

സമ്പദാദി സംജ്ഞകൾ

സമ്പദാദ്യധുനാ ചൈഷാം
ഛന്ദസാം സമ്യഗുച്യതേ
സമ്പദിരാമഃ പാദശ്ച
ദേവതാ സ്ഥാനമക്ഷരം

വർണ്ണഃ സ്വരോ വിധിർവൃത്ത–
മിതി ച്ഛന്ദോഗതോ വിധിഃ. 90

ഇനി ഛന്ദസ്സുകളുടെ സമ്പത്ത് മുതലായ വിഷയങ്ങളെപ്പററയാം. സമ്പത്ത്, വിരാമം, പാദം, ദേവത, സ്ഥാനം, അക്ഷരം, വർണ്ണം, സ്വരം, വിധി, വൃത്തം ഇവയെല്ലാം ഛന്ദസ്സിനെ ആശ്രയിച്ചുവരുന്ന വിഷയങ്ങളാണ്.

നൈവാതിരിക്തം ഹീനം വാ
യത്ര സമ്പദ്യതേ ƒക്ഷരം
വിധാനാച്ഛന്ദസാമേഷാ
സമ്പദിത്യഭിസംജ്ഞിതാ. 91

ഛന്ദസ്സുകൾക്കുള്ള നിയമം വിട്ട് അക്ഷരത്തിന് ആധിക്യമോ കുറവോ ഇല്ലാത്ത ഛന്ദസ്സിന് സമ്പത്ത് എന്നു പേർ.

യത്രാർത്ഥസ്യ സമാപ്തിഃ സ്യാത്
സ വിരാമ ഇതി സ്മൃതഃ
പാദശ്ച പദ്യതേർദ്ധാതോ–
ശ്ചതുർഭാഗഃ പ്രകീർത്തിതഃ. 92

ഛന്ദസ്സിൽ അർത്ഥം അവസാനിക്കുന്ന ഭാഗത്തിനു വിരാമം എന്നു പേർ. ഛന്ദസ്സിൻെറ നാലിലൊരു ഭാഗത്തിൻെറ പേരാണു പാദമെന്നത്. അത് പദ് ധാതുവിൽ നിന്നുണ്ടായ വാക്കാണ്.

അഗ്ന്യാദി ദൈവതം പ്രോക്തം
സ്ഥാനം ദ്വിവിധമുച്യതേ
ശരീരാശ്രയസംഭൂത–
മൃക്സാമാശ്രയമേവ ച. 93

അഗ്നി മുതലായതാണു ഛന്ദസ്സുകളുടെ ദേവത. സ്ഥാനം രണ്ടുവിധമുണ്ട്; ശരീരത്തിലുള്ള സ്ഥാനവും ഋക്കിലും സാമത്തിലുമുള്ള മന്ത്രങ്ങളെ ആശ്രയിച്ചു വരുന്ന സ്ഥാനവും.

ശാരീരം മന്ത്രസംഭൂതം
ഛന്ദോഗായത്രസംജ്ഞിതം
ക്രുഷ്ടേ മദ്ധ്യന്ദിനം പ്രോക്തം
ത്രൈഷ്ടുഭം പരികീർത്ത്യതേ
തൃതീയസവനം ചാതി–
ശീർഷണ്യം ജാഗതം ഹി യത് 94

മന്ത്രോച്ചാരണത്തിൽ ഉപയോഗിക്കുന്ന ശരീരത്തിലുള്ള സ്ഥാനമാണ് ആദ്യത്തേത്. അതിന് ഗായത്രം എന്നു പേർ. ഗായത്രീഛന്ദസ്സിനോട് ബന്ധപ്പെട്ടതാണത്. മദ്ധ്യന്ദിനസവനത്തിൽ ക്രുഷ്ടമായി — സാധാരണയിൽക്കവിഞ്ഞ ശബ്ദത്തോടു കൂടി — ഉച്ചരിക്കുന്ന സ്ഥാനത്തിനു ത്രൈഷ്ടുഭം എന്നു പേർ. ത്രിഷ്ടുപ്ച്ഛന്ദസ്സിനോടു ബന്ധപ്പെട്ടതാണത്. തൃതീയസവനത്തിൽ, അതായതു സന്ധ്യയ്ക്കുള്ള യാഗകർമ്മത്തിൽ, ശീർഷണ്യമായി അത്യുച്ചത്തിലുച്ചരിക്കുന്ന സ്ഥാനത്തിനു ജാഗതം എന്നു പേർ. ഇതു ജഗതീഛന്ദസ്സിനോടു ബന്ധപ്പെട്ടതാണ്.

ഹ്രസ്വം ദീർഘം പ്ലുതം ചൈവ
ത്രിവിധഞ്ചാക്ഷരം സ്മൃതം
ശ്വേതാദയസ്തഥാ വർണ്ണാ
വിജ്ഞേയാശ്ഛന്ദസാമിഹ. 95

ഹ്രസ്വം ദീർഘം പ്ലുതം എന്നിങ്ങനെ ഛന്ദസ്സുകളിൽ അക്ഷരങ്ങൾ മൂന്നു വിധമാണ്. ഗായത്രി മുതലായ ഛന്ദസ്സുകൾക്ക് വെളുപ്പ് തുടങ്ങിയ നിറങ്ങളും പ്രാതിശാഖ്യത്തിലും മറ്റും വിവരിച്ചിട്ടുണ്ട്.

താരശ്ചൈവ ഹി മന്ദ്രശ്ച
മദ്ധ്യമശ്ച ത്രിധാ സ്വരഃ
ധ്രുവാഭിധാനേ ചൈവാസ്യ
സംപ്രവക്ഷ്യാമി ലക്ഷണം. 96

താരം മന്ദ്രം മദ്ധ്യമം, അതായത് ഉറക്കെ പതുക്കെ ഇടമട്ടിൽ, ഇങ്ങനെ സ്വരം മൂന്നു വിധത്തിലാണ്. ഇതിൻെറ നിയമങ്ങൾ ധ്രുവാഗീതിയുടെ വിവരണത്തിൽ മേലിൽ പറയുന്നതാണ്.

വിധിഃ കാലകൃതശ്ചൈവ
തഥാ ചാർത്ഥകൃതോപി ച
വൃത്തമർദ്ധസമം ചൈവ
സമം വിഷമമേവ ച. 97

കാലഭേദത്തെ ആശ്രയിച്ചും അർത്ഥഭേദത്തെ ആശ്രയിച്ചും രണ്ടുവിധമായിട്ടുണ്ട്, ഛന്ദസ്സുകളുടെ വിധി. ഇന്നിന്ന കാലങ്ങളിൽ ഇന്നിന്ന ഛന്ദസ്സുകൾ ഉപയോഗിക്കണമെന്നത് ആദ്യത്തേത്. ഇന്നിന്ന വിഷയങ്ങൾക്കു ഇന്നിന്ന ഛന്ദസ്സുകൾ ഉപയോഗിക്കണമെന്നത് രണ്ടാമത്തേത്. അർദ്ധസമം, സമം, വിഷമം എന്നു വൃത്തം മൂന്നുവിധമുണ്ട്. പൂർവ്വാർദ്ധവും ഉത്തരാർദ്ധവും ഒരുപോലെയുള്ള വൃത്തം അർദ്ധസമം. നാലുപാദവും ഒരുപോലെയുള്ള വൃത്തം സമം. ഇതിൽ രണ്ടിലും പെടാത്ത വൃത്തം വിഷമം.

ഛന്ദസ്സുകളുടെ വർഗ്ഗഭേദം

സർവ്വേഷാമേവ വൃത്താനം
തജ്ജ്ഞൈർജ്ഞേയാ ഗണാസ്ത്രികാഃ
ദിവ്യോ ദിവ്യേതരശ്ചൈവ
ദിവ്യമാനുഷ ഏവ ച. 98

എല്ലാ വൃത്തങ്ങൾക്കും ദിവ്യം ദിവ്യേതരം ദിവ്യമാനുഷം ഇങ്ങനെ മൂന്നു വർഗ്ഗമുണ്ട്.

ഗായത്ര്യുഷ്ണിഗനുഷ്ടുപ് ച
ബൃഹതീ പങ്ക്തിരേവ ച
ത്രിഷ്ടുപ് ച ജഗതീ ചൈവ
ദിവ്യോയം പ്രഥമോ ഗണഃ. 99

ഗായത്രി, ഉഷ്ണിക്ക്, അനുഷ്ടുപ്പ്, ബൃഹതീ, പങ്ക്തി, ത്രിഷ്ടുപ്പ്, ജഗതി എന്നീ ഏഴു ഛന്ദസ്സുകളിലുള്ള വൃത്തങ്ങൾ ദിവ്യവർഗ്ഗത്തിൽപ്പെടുന്നു. യാഗാദി കർമ്മങ്ങളിൽ ദേവതകളെ സ്തുതിക്കാനും ദേവന്മാർക്കു പറയുവാനും ഉപയോഗപ്പെടുത്തുന്ന ഛന്ദസ്സുകളാണിവയെന്നർത്ഥം.

തഥാതിജഗതീ ചൈവ
ശകവരീ ചാതിശകവരീ
അഷ്ടിരത്യഷ്ടിരപി ച
ധൃതിശ്ചാതിധൃതിർഗണഃ. 100

അതിജഗതി, ശകവരി, അതീശകവരി, അഷ്ടി, അത്യഷ്ടി, ധൃതി, അതിധൃതി ഈ ഏഴു ഛന്ദസ്സുകളിലുമുള്ള വൃത്തങ്ങൾ ദിവ്യേതരമായ രണ്ടാം വർഗ്ഗത്തിലുൾപ്പെടുന്നു. മനുഷ്യരുടെ വാക്കിന് ഈ ഛന്ദസ്സുകളാണുപയോഗപ്പെടുത്തേണ്ടതെന്നു ഭാവം.

കൃതിശ്ച പ്രകൃതിശ്ചൈവ
ഹ്യാകൃതിർവികൃതിസ്തഥാ
സംകൃത്യഭികൃതീ ചൈവ
ഹ്യുത്കൃതിർ ദിവ്യമാനുഷഃ. 101

കൃതി, പ്രകൃതി, ആകൃതി, വികൃതി, സംകൃതി, അഭികൃതി, ഉത്കൃതി എന്നീ ഏഴു ഛന്ദസ്സുകളിൽപ്പെട്ട വൃത്തങ്ങൾ മൂന്നാമത്തേതായ ദിവ്യമാനുഷവർഗ്ഗത്തിൽപ്പെട്ടവയാണ്. ദിവ്യത്വവും മനുഷ്യത്വവുമുള്ള രാമാദികളുടെ വാക്കിനു മേൽക്കാണിച്ച ഛന്ദസ്സുകളാണു മുഖ്യമായി ഉപയോഗിക്കേണ്ടതെന്നു താൽപര്യം.

പ്രസ്താരാദികൾ

ഏതേഷാം ഛന്ദസാം ഭൂയഃ
പ്രസ്താരവിധിസംശ്രയം
ലക്ഷണം സംപ്രവക്ഷ്യാമി
നഷ്ടമുദ്ദിഷ്ടമേവ ച. 102

ഇനി ഈ ഛന്ദസ്സുകൾക്കുള്ള പ്രസ്താരം, നഷ്ടം, ഉദ്ദിഷ്ടം മുതലായവയുടെ നിയമം വിവരിക്കാം.

പ്രസ്താരോഽക്ഷരനിർദ്ദിഷ്ടോ
മാത്രോക്തശ്ച തഥൈവ ഹി
ദ്വികൌ ഗ്ലാവിതി വർണ്ണോക്തൌ
മിശ്രൌ ചേത്യപി മാത്രികൌ. 103

പ്രസ്താരം അക്ഷരങ്ങളെ ആശ്രയിച്ചും മാത്രകളെ ആശ്രയിച്ചുമായി രണ്ടു വിധത്തിലുണ്ട്. അക്ഷരവൃത്തപ്രസ്താരത്തിൽ ഗുരു ലഘു എന്നു രണ്ടുവിധം അക്ഷരങ്ങളാണ് അവലംബങ്ങൾ. മാത്രാപ്രസ്താരത്തിൽ മിശ്രങ്ങളായ ഗുരുലഘുക്കളും വിഷയമാകുന്നതാണ്. ലഘുമിശ്രഗുരുവിനെ ചില സ്ഥാനങ്ങളിൽ ഒന്നിച്ചു കണക്കാക്കേണ്ടതായി വരുമെന്നു ഭാവം.

ഗുരോരധസ്താദാദ്യസ്യ
പ്രസ്താരേ ലഘു വിന്യസേത്
അഗ്രതസ്തു സമാദേയാ
ഗുരവഃ പൃഷ്ഠതസ്തഥാ. 104

പ്രസ്താരത്തിൽ ആദ്യത്തെ ഗുരുവിൻെറ ചുവട്ടിൽ ലഘുവിനെ വെയ്ക്കണം. മുന്നിൽ അക്ഷരമുണ്ടെങ്കിൽ അതിൻെറ ചുവട്ടിൽ ഗുരുതന്നെ. പിന്നിൽ മേലേ വരിയിലെപ്പോലെത്തന്നെ ഗുരുലഘുക്കളെ വിന്യസിക്കണം.

പ്രഥമം ഗുരുഭിർവ്വർണ്ണൈർ–
ലഘുഭിസ്ത്വവസാനജം
വൃത്തം തു സർവ്വഛന്ദസ്സു
പ്രസ്താരവിധിരേഷ തു. 105

എല്ലാ ഛന്ദസ്സുകളിലും ആദ്യത്തെ വൃത്തം ഗുരുക്കളെക്കൊണ്ട് മാത്രമുള്ളതായിരിക്കും; അവസാനത്തെ വൃത്തം ലഘുക്കളെക്കൊണ്ടും. ഇതാണ് പ്രസ്താരത്തിലെ നിയമം.

ഗുർവ്വധസ്താല്ലഘും ന്യസ്യ
തതോ ദ്വി ദ്വി യഥോദിതം
ന്യസേത് പ്രസ്താരമാരഗ്ദ്ധ്യേയ–
മക്ഷരോക്തസ്തു നിത്യശഃ. 106

ഗുരുവിന്റെ ചുവട്ടിൽ ലഘുവിനെ ഈരണ്ടായി വച്ചിട്ട് അതിനുശേഷം മേൽവരിയിലെപ്പോലെതന്നെ ഗുരുലഘുക്കളെ വെയ്ക്കുക. ഇതാണ് അക്ഷരവൃത്തങ്ങളുടെ പ്രസ്താരത്തിനുള്ള നിത്യമായ നിയമം.

മാത്രാസംഖ്യാവിനിർദ്ദിഷ്ടോ
ഗണോ മാത്രാവികല്പിതഃ
മിശ്രൗ ഗ്ലാവിതി വിജ്ഞേയൗ
പൃഥഗ് ലക്ഷ്യവിഭാഗതഃ. 107

മാത്രകളുടെ സംഖ്യകൊണ്ടു കല്പിച്ചിട്ടുള്ളതാണു മാത്രാപ്രസ്താരത്തിലുള്ള ഗണം. ലക്ഷ്യഭേദമനുസരിച്ച് അതിൽ ഗുരുലഘുക്കൾ മിശ്രങ്ങളായി വരും.

മാത്രാഗണോ ഗുരുശ്ചൈവ
ലഘുനീ ചൈവ ലക്ഷിതഃ
ആര്യാണാം തു ചതുർമ്മാത്രാ–
പ്രസ്താരഃ പരികല്പിതഃ 108

മാത്രാവൃത്തപ്രസ്താരത്തിനുള്ള ഗണം, ഒരു ഗുരു അല്ലെങ്കിൽ രണ്ടു ലഘുക്കൾ എന്ന രൂപത്തിലാണ്. ആര്യാവൃത്തങ്ങൾക്കാകട്ടെ നാലു മാത്രയുള്ള ഗണങ്ങളെയവലംബിച്ചാണ് പ്രസ്താരം വേണ്ടത്.

ഗീതകപ്രഭൃതീനാം തു
പഞ്ചമാത്രസ്തഥേഷ്യതേ
വൈതാളീയം പുരസ്കൃത്യ
ഷണ്മാത്രാദ്യാസ്തഥൈവ ച. 109

ഗീതകങ്ങളിലും മറ്റും അഞ്ചുമാത്രയുള്ള ഗണമുണ്ട്. വൈതാളീയവൃത്തത്തിൽ ആറും അതിലധികവും മാത്രയുള്ള ഗണങ്ങളുമുണ്ട്.

ത്ര്യക്ഷരാസ്തു ത്രികാ ജ്ഞേയാ
ലഘുഗുർവ്വക്ഷരാന്വിതാഃ
മാത്രാഗണവിഭാഗസ്തു
ഗുരുലഘ്വക്ഷരാശ്രയഃ. 110

ഗുരുക്കളും ലഘുക്കളുമായ മൂന്നക്ഷരങ്ങൾ ചേർന്നവയാണു അക്ഷരവൃത്തഗണങ്ങൾ. മാത്രാവൃത്തഗണങ്ങളാവട്ടെ ഗുരു ലഘു എന്ന രണ്ടുവിധം അക്ഷരങ്ങളെ അവലംബിച്ചുണ്ടാകുന്നവയാണ്.

ആദ്യാത് ദ്വിഗുണിതാദ്രൂപാത്
ദ്വിദ്വിരേകം ഗുരോർഹരേത്
ദ്വിഗുണം ച ലഘോഃ കൃത്വാ
സംഖ്യാം പിണ്ഡേന നിർദ്ദിശേത്. 111

വൃത്തത്തിലെ ഗുരുലഘ്വക്ഷരങ്ങളെ നിരത്തിയെഴുതി ആദ്യത്തെ അക്ഷരം മുതൽ ഒന്ന് രണ്ട് നാല് എന്നിപ്രകാരം ഇരട്ടിച്ചിരട്ടിച്ച സംഖ്യ മീതെ മുറയ്ക്കെഴുതുക. മീതെയുള്ള സംഖ്യകളെല്ലാം കൂട്ടിച്ചേർത്തുവെയ്ക്കുക. അതിൽനിന്നു ഗുരുവിൻെറ മീതെയുള്ള സംഖ്യയെല്ലാം കിഴിച്ചാൽ കിട്ടുന്ന സംഖ്യയിൽ ഒന്നു കൂട്ടിയാലെത്രയോ പ്രസ്താരത്തിൽ അത്രാമത്തെ വൃത്തമായിരിക്കും അത്. ലഘുവിൻെറ മീതെയുള്ള സംഖ്യകളും ഒന്നും കൂട്ടിയാൽ കിട്ടുന്ന സംഖ്യ ഏതോ അത്രാമത്തെ വൃത്തവുമായിരിക്കും. രണ്ടുവക സംഖ്യകളും ഒന്നു ചേർന്നതാണു പ്രസ്താരത്തിലെ വൃത്തസംഖ്യ. ഇതാണ് ഉദ്ദിഷ്ടക്രിയ.

ആദ്യം സർവ്വഗുരു ജ്ഞേയം
വൃത്തം തു സമസംശ്രിതം
കോശേ തു സർവ്വലഘ്വന്തം
മിശ്രൈഃ ശേഷാണി സർവ്വതഃ. 112

സമവൃത്തങ്ങളിൽ ആദ്യത്തെ വൃത്തം സർവ്വഗുരുവായിരിക്കും. ഒടുവിലെ വൃത്തം സർവ്വലഘു. ബാക്കി വൃത്തങ്ങളെല്ലാം ഗുരുലഘുക്കൾ ഇടകലർന്നവയായിരിക്കും.

വൃത്താനാം തു സമാനാനാം
സംഖ്യാം സംയോജ്യ താവതീം
രാശ്യൂനാമർദ്ധവിഷമാം
സമാസാദധിനിർദ്ദിശേത്. 113

സമവൃത്തങ്ങളുടെ ഒട്ടാകെയുള്ള സംഖ്യയെ അതേ സംഖ്യകൊണ്ടു പെരുക്കിക്കിട്ടുന്ന സംഖ്യയിൽനിന്നു സമവൃത്തസംഖ്യ കിഴിച്ചാൽ ബാക്കി കിട്ടുന്നത് അർദ്ധസമവൃത്തങ്ങളുടെ സംഖ്യയായിരിക്കും.

താം ചാർദ്ധവിഷമാണാം തു
സംഗുണയ്യ തഥാ സ്ഫുടം
രാശ്യൂനാമഭിജാനീയാ—
ദ്വിഷമാണാം സമാസതഃ. 114

അർദ്ധസമവൃത്തങ്ങളുടെ സംഖ്യയെ അതേ സംഖ്യ കൊണ്ടു പെരുക്കി അതിൽ നിന്ന് ആദ്യസംഖ്യയെ കിഴിച്ചാൽ കിട്ടുന്നതു വിഷമവൃത്തങ്ങളുടെ സംഖ്യയായിരിക്കും.

ഏകാദികാം തഥാ സംഖ്യാം
ഛന്ദസോ വിനിവേശ്യ തു
യാവത് പൂർവ്വം തു പൂർവ്വേണ
പൂരയേദുത്തരം ഗണം.

ഏവം കൃത്വാ തു സർവ്വേഷാം
പരേഷാം പൂർവ്വപൂരണം
നൈധനാദേകമേകം തു
പ്രാതിലോമ്യക്രിയാത്മകം

സർവ്വേഷാം ഛന്ദസാം ന്യസ്യ
ലഘ്വക്ഷരവിനിശ്ചയം
ജാനീത സമവൃത്താനാം
സംഖ്യാം സംക്ഷേപതസ്തഥാ
വൃത്തസ്യ പരിമാണം തു
ഛിത്വാർദ്ധേന യഥാക്രമം
ന്യസേല്ലഘു തഥാ സൈക–
മക്ഷരം ഗുരു ചാപ്യഥ
ഏവം വിന്യസ്യ വൃത്താനാം
നഷ്ടോദ്ദിഷ്ടവിഭാഗതഃ
ഗുരുലഘ്വക്ഷരാണീഹ
സർവ്വഛന്ദസ്സു ദർശയേത്.

നഷ്ടക്രിയയെ വിവരിക്കുന്നു. ഇന്ന ഛന്ദസ്സിലെ വൃത്തങ്ങളിൽ ഇത്രാമത്തെ വൃത്തം എങ്ങനെ ഇരിക്കും എന്നറിയുവാനുള്ള ക്രിയയാണു നഷ്ടക്രിയ. എത്രാമത്തെ വൃത്തത്തിന്റെ സ്വഭാവമാണോ മനസ്സിലാക്കേണ്ടത്, ആ സംഖ്യ സമസംഖ്യയാണെങ്കിൽ ആദ്യക്ഷരം ലഘു. വിഷമസംഖ്യയാണെങ്കിൽ ആദ്യക്ഷരം ഗുരു. പിന്നെ സമസംഖ്യയെ അർദ്ധിച്ചാൽ കിട്ടുന്ന സംഖ്യ സമമാണെങ്കിൽ ലഘു. വിഷമമാണെങ്കിൽ ഗുരു. വിഷമസംഖ്യയെ ഒന്നുചേർത്ത് അർദ്ധിക്കണം. എന്നിട്ടു കിട്ടുന്ന സംഖ്യ സമമാണെങ്കിൽ ലഘു. വിഷമമാണെങ്കിൽ ഗുരു. ഇതേ ക്രമത്തിൽ ഉദ്ദേശിച്ച വൃത്തത്തിന്റെ അക്ഷരം തികയുന്നതുവരെ ചെയ്യുക. ഇങ്ങനെ വൃത്തങ്ങളുടെ നഷ്ടോദ്ദിഷ്ടങ്ങളുടെ സ്വഭാവമനുസരിച്ചു ഗുരുക്കളും ലഘുക്കളുമായ അക്ഷരങ്ങളെഴുതണം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
ഛന്ദോവിഭാഗമെന്ന
പതിനഞ്ചാമദ്ധ്യായം.

## അദ്ധ്യായം 16

# വൃത്തവിധി

ഛന്ദാംസ്യേവം ഹി യാനീഹ
മയോക്താനി ദ്വിജോത്തമാഃ
വൃത്താനി തേഷു നാട്യേസ്മിൻ
പ്രയോജ്യാനി നിബോധത. 1

ബ്രാഹ്മണോത്തമന്മാരേ! ഇങ്ങനെ ഇവിടെ ഞാൻ പറഞ്ഞ ഛന്ദസ്സുകളിൽ നാട്യ പ്രയോഗാർഹങ്ങളായ വൃത്തങ്ങളേതൊക്കെയെന്നു നിങ്ങൾ മനസ്സിലാക്കുവിൻ.

1. തനുമദ്ധ്യ

ആദ്യേ പുനരന്ത്യേ
ദ്വേ ദ്വേ ഗുരുണീ ചേത്
സാ സ്യാത്തനുമദ്ധ്യാ
ഗായത്രസമുത്ഥാ. 2

ആദ്യത്തിലും അവസാനത്തിലും ഈരണ്ടു ഗുരുക്കളോടുകൂടി ഗായത്രീഛന്ദസ്സിലു ളവാകുന്ന വൃത്തത്തിനു തനുമദ്ധ്യ എന്നു പേർ. ആറക്ഷരമുള്ള ഈ വൃത്തത്തിൽ രണ്ടറ്റത്തും ഈരണ്ടക്ഷരങ്ങൾ ഗുരുക്കളെന്നു പറഞ്ഞതുകൊണ്ടു ശിഷ്ടമുള്ള നടു വിലെ രണ്ടക്ഷരം ലഘുവാണെന്നു സിദ്ധിക്കുന്നു. മദ്ധ്യം കൃശമായതുകൊണ്ടാണ് തനുമദ്ധ്യ എന്ന് ഈ വൃത്തത്തിന് പേർ വന്നത്.

ഉദാഹരണം—

സന്ത്യക്തവിഭൂഷാ
ഭ്രഷ്ടാഞ്ജനനേത്രാ
ഹസ്താർപ്പിതഗണ്ഡാ
കിം ത്വം തനുമദ്ധ്യാ. 3

പണ്ടങ്ങൾ വെടിഞ്ഞോൾ
കണ്ണിങ്ങെഴുതാത്തോൾ
കയ്യിൽക്കവിൾ ചേർത്തോൾ
നീയോ തനുമദ്ധ്യ.

ഇതിലെ തനുമദ്ധ്യ എന്ന പദം മുദ്രാലങ്കാരരീത്യാ വൃത്തസംജ്ഞ സൂചിപ്പിക്കുന്നു. മേലിലും ഉദാഹരണങ്ങളിൽ ഇതുപോലെ അതതു വൃത്തങ്ങളുടെ പേർ ഉൾപ്പെടു ത്തിയതായി കാണാം.

2. മകരകശീർഷ

ലഘുഗണ ആദൌ
ഭവതി ചതുഷ്കഃ
ഗുരുയുഗമന്തേ
മകരകശീർഷാ. 4

ആദ്യം നാലു ലഘു, ഒടുവിൽ രണ്ടു ഗുരു. ഈ വൃത്തത്തിന് മകരകശീർഷ എന്നു പേർ.

ഉദാ— സ്വയമുപയാന്തം ഭജസി ന കാന്തം
വരതനു! കിം ത്വം മകരകശീർഷാ. 5
സ്വയമണയുന്നൂ
വരതനു! കാന്തൻ
വെടിയുവതെന്തേ
മകരകശീർഷേ.

3. മാലിനി

ഏകമാത്രം ഷട്കേ
സ്യാത് ദ്വിതീയം പാദേ
ഖ്യാതരൂപാ വൃത്തേ
മാലിനീ സാ നാമ്നാ. 6

ആറക്ഷരമുള്ള പാദത്തിൽ രണ്ടാമത്തെ അക്ഷരം മാത്രം ലഘുവാണെങ്കിൽ ആ വൃത്തത്തിന്റെ പേർ മാലിനി എന്നാണ്.

ഉദാ— സ്നാനഗന്ധസ്രഗ്ഭിർ—
വസ്ത്രഭൂഷായോഗൈഃ
വ്യക്തമേവൈഷാ ത്വം
മാലിനീ പ്രഖ്യാതാ. 7
ഗന്ധമേറും മാലാ—
വൃന്ദമേന്തീടും നീ
മാലിനീ നാമത്താൽ
ചേലെഴും തന്വംഗീ.

4. മാലതി

ദ്വിതീയം പഞ്ചമം ചൈവ
ലഘു യത്ര പ്രതിഷ്ഠിതം
ശേഷാണി ച ഗുരൂണി സ്യുർ—
മാലതീ നാമ സാ യഥാ. 8

രണ്ടും അഞ്ചും അക്ഷരങ്ങൾ ലഘു, മറ്റു നാലും ഗുരു. ഇങ്ങനെയുള്ള വൃത്തത്തിനു മാലതി എന്നു പേർ.

ഉദാ— ശോഭതേ ബദ്ധയാ
ഷട്പദാവിദ്ധയാ
മാലതീമാലയാ
മാനിനീ ലീലയാ. 9
മാലതീമാലയും
ചേലൊടേ പൂണ്ടിതാ
ലീലയാ മാനിനീ
മൌലിയാൾ വാഴ്കയാം.

5. ഉദ്ധത

ദ്വിതീയം ച ചതുർത്ഥം ച
പഞ്ചമം ച യദാ ലഘു

യസ്യാഃ സപ്താക്ഷരേ പാദേ
സാ ജ്ഞേയാ തൂദ്ധതാ യഥാ. 10

രണ്ട്, നാല്, അഞ്ച് എന്നീ അക്ഷരങ്ങൾ ലഘു, മറ്റു നാലക്ഷരം ഗുരു. ഏഴക്ഷരമുള്ള പാദത്തോടുകൂടിയ ഈ വൃത്തത്തിന് ഉദ്ധതയെന്നു പേർ.

ഉദാ— ദന്തകുന്തകൃതാങ്കം
വ്യാകുലാളകശോഭം
ശംസതീവ തവാസ്യം
ഹ്യുദ്ധതം രതയുദ്ധം. 11
ദന്തകുന്തമതേറ്റും
വ്യാകുലാളകമാർന്നും
നിൻമുഖം പറയുന്നു—
ണ്ടുദ്ധതം രതയുദ്ധം.

6. ഭ്രമരമാലിക

ആദ്യൌദ്യേ നിധനേ ചൈവ
ഗുരുണീ യത്ര വൈ തദാ
പാദേ സപ്താക്ഷരേ ജ്ഞേയാ
നാമ്നാ ഭ്രമരമാലികാ. 12

ഏഴക്ഷരമുള്ള പാദത്തിൽ ആദ്യത്തെ രണ്ടും ഒടുവിലത്തെ രണ്ടുമായി നാലക്ഷരം ഗുരു, മറ്റു മൂന്നും ലഘു. ഇങ്ങനെയുള്ള വൃത്തത്തിനു ഭ്രമരമാലിക എന്നു പേർ.

ഉദാ— നാനാകുസുമചിത്രേ
പ്രാപ്തേ സുരഭിമാസേ
ഏഷാ ഭ്രമതി മത്താ
കാന്തേ! ഭ്രമരമാലാ. 13
നാനാകുസുമചിത്രം
വന്നൂ സുരഭിമാസം
പാറുന്നിത മദത്താൽ
കാന്തേ ഭ്രമരമാലാ.

7. സിംഹലീല

ആദ്യം തൃതീയമന്ത്യം ച
പഞ്ചമം സപ്തമം തഥാ
ഗുരൂണ്യഷ്ടാക്ഷരേ പാദേ
സിംഹലീലേതി സാ സ്മൃതാ. 14

എട്ടക്ഷരമുള്ള പാദത്തിൽ ഒന്ന്, മൂന്ന്, അഞ്ച്, ഏഴ്, എട്ട് എന്നീ അക്ഷരങ്ങൾ ഗുരുക്കളാണെങ്കിൽ ആ വൃത്തത്തിന് സിംഹലീലയെന്നു പേർ.

ഉദാ— യത് ത്വയാ ഹ്യനേകഭാവൈ—
ശ്ചേഷ്ടിതം രഹസ്സുഗാത്രി!
തന്മനോ മമ പ്രവിഷ്ടം
വൃത്തമത്ര സിംഹലീലം. 15

നീയനേകഭാവമോടേ
കോമളാംഗി! നിർജ്ജനത്തിൽ
ചെയ്ത വേലയുൾക്കളത്തിൽ
സ്സിംഹലീലതന്നെയല്ലോ.

8. മത്തചേഷ്ടിതം

ചതുർത്ഥം ച ദ്വിതീയം ച
ഷഷ്ഠമഷ്ടമമേവ ച
ഗുരൂണ്യഷ്ടാക്ഷരേ പാദേ
യത്ര തന്മത്തചേഷ്ടിതം. 16

രണ്ട്, നാല്, ആറ്, എട്ട് എന്നീ അക്ഷരങ്ങൾ എട്ടക്ഷരമുള്ള പാദത്തിൽ ഗുരുക്കളായി വന്നാൽ, ആ വൃത്തം മത്തചേഷ്ടിതം.

ഉദാ— മദാവഘൂർണ്ണിതേക്ഷണം
വിലംബിതാകുലാളകം
അസംസ്ഥിതൈഃ പദൈഃ പ്രിയാ
കരോതി മത്തചേഷ്ടിതം. 17

മദാൽ ചുഴന്ന കണ്കളോ—
ടുലഞ്ഞ ചൂർണ്ണകുന്തലം
ഉറച്ചിടാത്ത കാലുമായ്
ചരിപ്പു മത്തചേഷ്ടിതം.

9. വിദ്യുന്മാല

അഷ്ടാക്ഷരകൃതേ പാദേ
സർവ്വാണ്യേവ ഭവന്തി ഹി
ഗുരൂണി യസ്മിൻ സാ നാമ്നാ
വിദ്യുന്മാലേതി കീർത്തിതാ. 18

എട്ടക്ഷരമുള്ള പാദത്തിൽ എല്ലാ അക്ഷരങ്ങളും ഗുരുക്കളായ വൃത്തത്തിനു വിദ്യുന്മാലയെന്നു പേർ.

ഉദാ— സാംഭോഭാരൈരാനർദ്ദദ്ഭിഃ
ശ്യാമാംഭോദൈർവ്യാപ്തേ വ്യോമ്നി
ആദിത്യാംശുസ്പർദ്ധിന്യേഷാ
ദിക്ഷു ഭ്രാന്താ വിദ്യുന്മാലാ. 19

നീരുൾക്കൊണ്ടേറ്റം ഗർജ്ജിക്കും
നീലക്കാർ തിങ്ങീ വിണ്ണാകെ
ആദിത്യാംശുസ്പർദ്ധാപൂർവ്വം
മിന്നിപ്പാഞ്ഞൂ വിദ്യുന്മാല.

10. ചിത്തവിലാസിതം

പഞ്ചമം സപ്തമം ചാന്ത്യം
ഗുരു പാദേഷ്ടകേ തഥാ
ഛന്ദോജ്ഞൈർജ്ഞേയമേതത്തു
വൃത്തം ചിത്തവിലാസിതം. 20

എട്ടക്ഷരമുള്ള പാദത്തിൽ അഞ്ച്, ഏഴ്, എട്ട് എന്നീ മൂന്നക്ഷരങ്ങൾ ഗുരുവായിട്ടുള്ള വൃത്തത്തിനു ചിത്തവിലാസിതമെന്നു പേർ.

ഉദാ— സ്മിതവശവിപ്രകാശൈർ-
ദശനപദൈരമീഭിഃ
വരതനു! പൂർണ്ണചന്ദ്രം
തവ മുഖമാവൃണോതി. 21

ഹസിതവശാൽത്തിളങ്ങും
ദശനപദങ്ങൾ മൂലം
വരതനു! നിൻെറ വക്ത്ര-
ത്തെളിമതി മങ്ങിടുന്നു.

(വൃത്തത്തിൻെറ പേർ ഉദാഹരണത്തിൽ ഉൾപ്പെട്ടു കാണുന്നില്ല.)

11. മധുകരി

നവാക്ഷരകൃതേ പാദേ
ത്രീണി സ്യുർന്നൈധനാനി തു
ഗുരൂണി യസ്യാഃ സാ നാമ്നാ
ജ്ഞേയാ മധുകരീ യഥാ. 22

ഒമ്പതക്ഷരമുള്ള പാദത്തിൽ ഒടുവിലത്തെ മൂന്നക്ഷരങ്ങളും ഗുരുക്കളായിട്ടുള്ള വൃത്തത്തിനു മധുകരി എന്നു പേർ.

ഉദാ— കുസുമിതമഭിപശ്യന്തീ
വിവിധതരുഗണൈ ശ്ഛന്നം
വനമതിശയഗന്ധാഢ്യം
ഭൂമതി മധുകരീ ഹൃഷ്ടാ. 23

പരിമളമധികം ചേരും
പല മരമെഴുമിക്കാട്ടിൽ
പുതുമലർനിര തേടീടും
മധുകരിയിത പാറുന്നൂ.

12. കുവലയമാല (ഉൽപലമാലിക)

ദശാക്ഷരകൃതേ പാദേ
ത്രീണ്യാദൌ ത്രീണി നൈധനേ
യസ്യാ ഗുരൂണി സാ ജ്ഞേയാ
പങ്ക്തിരുത്പലമാലികാ. 24

പത്തക്ഷരമുള്ള പാദത്തിൽ ആദിയിലും ഒടുവിലും മുമ്മൂന്നക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള പങ്ക്തിഛന്ദസ്സിൽപ്പെട്ട വൃത്തത്തിന് ഉൽപലമാലിക, അതായതു കുവലയമാല എന്നു പേർ.

ഉദാ— അസ്മിംസ്തേ ഭ്രമരനിഭേ കാന്തേ!
നാനാരത്നരചിതഭൂഷാഢ്യേ
ശോഭാമാവഹതി ശുഭാം മൂർധ്നി
പ്രോത്ഫുല്ലാ കുവലയമാലേയം. 25

രത്നത്തിന്നണികളിണങ്ങീടും
വണ്ടാർപൂങ്കുഴലിലെടോ! കാന്തേ
ചേലേന്തും കുവലയമാലയ്ക്കു–
ണ്ടത്യന്തം മണമൊടു സൌഭാഗ്യം.

(ഈ ഉദാഹരണം കാണുമ്പോൾ ഉൽപലമാലികയെന്നും, കുവലയമാലയെന്നും പ്രസ്തുത വൃത്തത്തിന് പേരുണ്ടെന്നു തോന്നിപ്പോകുന്നു.)

13. മയൂരസാരിണി (ശിഖിസാരിണി)

ദ്വിതീയ ച ചതുർത്ഥം ച
ഷഷ്ഠമഷ്ടമമേവ ച
ഹ്രസ്വം ദശാക്ഷരേ പാദേ
യത്ര സാ ശിഖിസാരിണീ. 26

പത്തക്ഷരമുള്ള പാദത്തിൽ രണ്ട്, നാല്, ആറ്, എട്ട് എന്നു നാലക്ഷരം ലഘുവായിട്ടുള്ള വൃത്തത്തിനു ശിഖിസാരിണി — അതായതു മയൂരസാരിണി എന്നു പേർ.

ഉദാ— നൈവ തേസ്തി സംഗമോ മനുഷ്യൈർ–
ന്നാപി കാമഭോഗചിഹ്നമന്യൽ
ഗർഭിണീവ ദൃശ്യസേ ഹ്യനാര്യേ!
കിം മയൂരസാരിണീ ത്വമേവം. 27

മർത്ത്യരോടു സംഗമം നിനക്കി–
ല്ലില്ല കാമഭോഗചിഹ്നമേതും
ഗർഭമുള്ളപോലെ കാണ്മു നിന്നെ
യേല്പിതോ മയൂരസാരിണീത്വം.

14. ദോധകം

ആദ്യം ചതുർത്ഥമന്ത്യം ച
സപ്തമം ദശമം തഥാ
ഗുരൂണി ത്രൈഷ്ടുഭേ പാദേ
യത്ര സ്യുർദോധകം തു തത്. 28

പതിനൊന്നക്ഷരമുള്ള ത്രിഷ്ടുപ്ഛന്ദസ്സിലെ പാദത്തിൽ ഒന്ന്, നാല്, ഏഴ്, പത്ത്, പതിനൊന്ന് എന്നീ അക്ഷരങ്ങൾ ഗുരുക്കളാണെങ്കിൽ ആ വൃത്തത്തിനു ദോധകമെന്നു പേർ.

ഉദാ— പ്രസ്ഖലിതാഗ്രപദപ്രവിചാരം
മത്തവിഘൂർണ്ണിതഗാത്രവിലാസം
പശ്യ വിലാസിനി! കുഞ്ജരമേതം
ദോധകവൃത്തഗതിം പ്രകരോതി. 29

കാലിടറുംവിധമുള്ള നടത്തം
ചേലിയലുന്ന ശരീരവിലാസം
കാൺക വിലാസിനി! മത്തഗജം നൽ
ദോധകവൃത്തസമം നടകൊൾവൂ.

15. മോടകം

ആദൌ ദ്വേ പഞ്ചമം ചൈവാ–
പ്യഷ്ടമം നൈധനം തഥാ
ഗുരൂണ്യേകാദശേ പാദേ
യത്ര തന്മോടകം യഥാ. 30

ഒന്ന്, രണ്ട്, അഞ്ച്, എട്ട്, പതിനൊന്ന് എന്നീ അക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ളതും പാദത്തിൽ പതിനൊന്നക്ഷരമുള്ളതുമായ വൃത്തത്തിനു മോടകമെന്നു പേർ.

ഉദാ— ഏഷോഽംബുദനിസ്വനതുല്യരവഃ
ക്ഷീബഃ സ്ഖലമാനവിളംബഗതിഃ
ശ്രുത്വാ ഘനഗർജ്ജിതമദ്രിതടേ
വൃക്ഷാൻ പ്രതിമോടയതി ദ്വിരദഃ. 31

മേഘധ്വനി കേട്ടിത മത്തഗജം
മേഘത്തിനൊടൊത്തലറിച്ചോടിയിൽ
പാദങ്ങളിടഞ്ഞു നടന്നു മരം
ഭേദിച്ചു നടപ്പു മലഞ്ചരുവിൽ.

16. ഇന്ദ്രവജ്ര

നവമം സപ്തമം ഷഷ്ഠം
തൃതീയം ച ഭവേല്ലഘു
ഏകാദശാക്ഷരേ പാദ
ഇന്ദ്രവജ്രേതി സാ യഥാ. 32

പതിനൊന്നക്ഷരമുള്ള പാദത്തിൽ മൂന്ന്, ആറ്, ഏഴ്, ഒമ്പത് എന്നീ നാലക്ഷരങ്ങൾ ലഘുവാണെങ്കിൽ ആ വൃത്തത്തിന് ഇന്ദ്രവജ്രയെന്നു പേർ.

ഉദാ- ത്വം ദുർന്നിരീക്ഷ്യാ ദുരതിപ്രസാദാ
ദുഃഖൈകസാദ്ധ്യാ കഠിനൈകഭാവാ
സർവ്വാസ്വവസ്ഥാസു ച കാമതന്ത്രേ
യോഗ്യാസി കിം വാ ബഹുനേന്ദ്രവജ്രേ! 33

നോക്കാൻ പ്രയാസം തെളിയിക്കാൻ ഞെരുക്കം
പാട്ടിൽപ്പെടില്ലാ കഠിനം സ്വഭാവം
എല്ലാ നിലയ്ക്കും നിരുപിച്ചു കണ്ടാൽ
നീ കാമതന്ത്രത്തിലൊരിന്ദ്രവജ്ര.

17. ഉപേന്ദ്രവജ്ര

ഏഭിരേവ തു സംയുക്താ
ലഘുഭിസ്ത്രൈഷ്ടുഭീ യദാ
ഉപേന്ദ്രവജ്രാ വിജ്ഞേയാ
ലഘ്വാദാവിഹ കേവലം. 34

ത്രിഷ്ടുപ്ഛന്ദസ്സിലുള്ള ഉപേന്ദ്രവജ്രാവൃത്തത്തിന് ഇന്ദ്രവജ്രയിൽ പറഞ്ഞ ലഘുക്കളൊക്കെ വേണം. ആദ്യത്തെ അക്ഷരംകൂടി ലഘുവാകണമെന്നുമാത്രമേ ഇതിൽ വിശേഷമുള്ളൂ.

ഉദാ— പ്രിയേ! ശ്രിയാ വർണ്ണവിശേഷണേന
സ്മിതേന കാന്ത്യാ സുകുമാരഭാവാത്
അമീ ഗുണാ രൂപഗുണാനുരൂപം
ഭവന്തി തേ കിം ത്വമുപേന്ദ്രവജ്രാ. 35

സ്മിതം നിറം മാധുരി ചന്തമംഗ—
മൃദുത്വമെന്നുള്ള ഗുണങ്ങളെല്ലാം
പ്രിയേ! പരം രൂപഗുണാനുരൂപം
ശരിക്കു നീയോർക്കിലുപേന്ദ്രവജ്ര.

18. രഥോദ്ധത

ആദ്യം തൃതീയമന്ത്യം ച
സപ്തമം നവമം തഥാ
ഗുരൂണ്യേകാദശേ പാദേ
യത്ര സാ തു രഥോദ്ധതാ. 36

പതിനൊന്നക്ഷരമുള്ള പാദത്തിൽ ഒന്ന്, മൂന്ന്, ഏഴ്, ഒമ്പത്, പതിനൊന്ന് എന്നീ അഞ്ചക്ഷരങ്ങൾ ഗുരുക്കളാണെങ്കിൽ ആ വൃത്തത്തിനു രഥോദ്ധതയെന്നു പേർ.

ഉദാ— കിം ത്വയാ സുഭടവർജ്ജിതാത്മനാ
നാത്മനോ ന സുഹൃദാം പ്രിയം കൃതം
യത് പലായനപരായണസ്യ തേ
യാതി ധൂളിരധുനാ രഥോദ്ധതാ. 37

എന്തു നീ ബത തനിയ്ക്കുമിഷ്ടനും
ചെയ്തതില്ല സുഭടോചിതം പ്രിയം
പൊങ്ങിടുന്നിത കുതിച്ചുപാഞ്ഞിടു—
ന്നോരു നിന്നുടെ രഥോദ്ധതപ്പൊടി.

19. സ്വാഗത

ആദ്യം തൃതീയമന്ത്യം ച
സപ്തമം ദശമം ഗുരു
യസ്യാസ്തു ത്രൈഷ്ടുഭേ പാദേ
വിജ്ഞേയാ സ്വാഗതാ ഹി സാ. 38

ത്രിഷ്ടുപ്ഛന്ദസ്സിലെ പതിനൊന്നക്ഷരമുള്ള പാദത്തിൽ ഒന്ന്, മൂന്ന്, ഏഴ്, പത്ത്, പതിനൊന്ന് എന്നീ അക്ഷരങ്ങൾ ഗുരുവായിട്ടുള്ള വൃത്തത്തിന് സ്വാഗതയെന്നു പേർ.

ഉദാ— അദ്യ മേ സഫലമായതനേത്രേ
ജീവിതം മദനസംശ്രിതഭാവം
ആഗതാസി ഭവനം മമ യസ്മാത്
സ്വാഗതം തവ വരോരു നിഷീദ. 39

ഇന്നു ജീവിതമെനിയ്ക്കു ഫലിച്ചു
കാമഭാവപരമായതനേത്രേ
നീ ഗൃഹത്തിലിഹ വന്നതുമൂലം
സ്വാഗതം കരികരോരു! ഇരിയ്ക്കൂ.

20. ശാലിനി

ഷഷ്ഠം ച നവമം ചൈവ
ലഘുനീ ത്രൈഷ്ടുഭേ യദി
ഗുരൂണ്യന്യാനി പാദേഷു
സാ ജ്ഞേയാ ശാലിനീ യഥാ. 40

ത്രിഷ്ടുപ്ഛന്ദസ്സിൽ ആറും, ഒൻപതും അക്ഷരങ്ങൾ ലഘുക്കൾ, മറ്റുള്ളവ ഗുരുക്കൾ, ഇങ്ങനെയുള്ള വൃത്തത്തിന് ശാലിനി എന്നു പേർ.

ഉദാ— ശീലഭ്രഷ്ടേ നിർഗ്ഗുണേ പാപകേ വാ
ലോകേ ധൈര്യാദപ്രിയം ന ബ്രവീഷി
തസ്മാച്ഛീലം സാധ്വി! ഹേ തേƒനുവൃത്തം
മാധുര്യാഢ്യാ സർവ്വദാ ശാലിനീ ത്വം. 41
ദുശ്ശീലൻതാൻ ദുർഗുണൻ തന്നെയാട്ടേ
ധൈര്യത്താൽ നീയപ്രിയം ചൊൽവതില്ല
തന്മൂലം നീ സാധ്വി! സൌശീല്യമുള്ളോൾ
മാധുര്യത്താൽ ശാലിനീത്വം വഹിപ്പൂ.

21. തോടകം

തൃതീയം ചൈവ ഷഷ്ഠം ച
നവമം ദ്വാദശം തഥാ
ഗുരൂണി ജാഗതേ പാദേ
യത്ര തത്തോടകം ഭവേത്. 42

പന്ത്രണ്ടക്ഷരമുള്ള ജഗതീഛന്ദസ്സിലെ പാദത്തിൽ മൂന്ന്, ആറ്, ഒൻപത്, പന്ത്രണ്ട് എന്നീ നാലക്ഷരങ്ങൾ ഗുരുക്കളായ വൃത്തത്തിനു തോടകമെന്നു പേർ.

ഉദാ— കിമിദം കപടാശ്രയദുർവ്വിഷഹം
ബഹുശാഠ്യമഥോല്ബണരൂക്ഷകഥം
സ്വജനപ്രിയസജ്ജനഭേദകരം
നനു തോടകവൃത്തമിദം കുരുഷേ. 43
കപടാന്വിതമായതിദുസ്സഹമായ്
ശഠഭാവമൊടും കടുവാക്യമൊടും
സ്വജനപ്രിയസജ്ജനഭേദകമായ്
ബത തോടകവൃത്തമിതേലുകയോ?

22. കുമുദപ്രഭ

ആദ്യം തൃതീയമന്ത്യം ച
പഞ്ചമം ഷഷ്ഠമേവ ച
തഥോപാന്ത്യം ജഗത്യാം ച
ഗുരു ചേത് കുമുദപ്രഭാ. 44

ജഗതിഛന്ദസ്സിലെ പാദത്തിൽ ഒന്ന്, മൂന്ന്, അഞ്ച്, ആറ്, പതിനൊന്ന്, പന്ത്രണ്ട് എന്നീ ആറക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള വൃത്തത്തിനു കുമുദപ്രഭ എന്നു പേർ.

ഉദാ— മന്മഥേന വിദ്ധാ സലളിതഭാവാ
നൃത്തഗീതയോഗാ പ്രവികസിതാക്ഷീ
നിന്ദ്യമദ്യ കിം ത്വം വിഗളിതശോഭാ
ചന്ദ്രപാദയുക്താ കുമുദവതീ ച. 45

കാമബാണമേറ്റും ലളിതത ചേർന്നും
നൃത്തഗീതമാർന്നും മിഴികൾ വിടർന്നും
നിന്ദ്യമെന്തു നീയിന്നൊളി കുറവായി
ചന്ദ്രരശ്മി ചേരും കുമുദിനിതാനും

23. ചന്ദ്രലേഖ

ദ്വാദശാക്ഷരകേ പാദേ
സപ്തമം ദശമം ലഘു
ആദൌ പഞ്ചാക്ഷരേ ഛേദ—
ശ്ചന്ദ്രലേഖാ തു സാ യഥാ. 46

പന്ത്രണ്ടക്ഷരമുള്ള പാദത്തിൽ ഏഴ്, പത്ത് എന്ന രണ്ടക്ഷരംമാത്രം ലഘു. ആദ്യത്തിൽ അഞ്ചക്ഷരം കഴിഞ്ഞാൽ യതി വേണം. ഇങ്ങനെയുള്ള വൃത്തത്തിന് ചന്ദ്രലേഖയെന്നു പേർ.

ഉദാ— വക്ത്രം സൌമ്യം തേ പത്മപത്രായതാക്ഷം
കാമസ്യാവാസം സുഭ്രു! നോച്ചപ്രഹാസം
കാമസ്യാപീദം കാമമാഹർത്തുകാമം
കാന്തേ! കാന്ത്യാ ത്വം ചന്ദ്രലേഖേവ ഭാസി. 47

സൌമ്യം നിൻവക്ത്രം പത്മപത്രായതാക്ഷം
കാമത്തിൻഗേഹം തന്വി! മന്ദപ്രഹാസം
കാമന്നും കാമം ചേർപ്പതിന്നോർത്തിടുന്നു
കാന്തേ! സൌന്ദര്യംകൊണ്ടു നീ ചന്ദ്രലേഖ.

24. പ്രമിതാക്ഷര

തൃതീയമന്ത്യം നവമം
പഞ്ചമം ച യദാ ഗുരു
ദ്വാദശാക്ഷരകേ പാദേ
യത്ര സാ പ്രമിതാക്ഷരാ. 48

പന്ത്രണ്ടക്ഷരമുള്ള പാദത്തിൽ മൂന്ന്, അഞ്ച്, ഒൻപത്, പന്ത്രണ്ട് എന്നീ നാലക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള വൃത്തത്തിനു പ്രമിതാക്ഷരയെന്നു പേർ.

ഉദാ— സ്മിതഭാഷിണീ ഹ്യചപലാപരുഷാ
നിഭൃതാപവാദസുമുഖീ സതതം
അപി കസ്യചിദ്യുവതിരസ്തി സുഖാ
പ്രമിതാക്ഷരാ സ ഹി പുമാൻ ജയതി. 49

സ്മിതമഞ്ജുവാണിയൊടചഞ്ചലയാ
യപവാദമെന്നി സുകുമാരിയുമായ്
പ്രമിതാക്ഷരത്വമൊടുമിങ്ങൊരുവ—
ന്നൊരു നാരി ചേരുകിലവൻ സുകൃതി.

25. വംശസ്ഥ

ദ്വിതീയമന്ത്യം ദശമം
ചതുർത്ഥം പഞ്ചമാഷ്ടമേ
ഗുരൂണി ദ്വാദശേ പാദേ
വംശസ്ഥാ ജഗതീ തു സാ. 50

ജഗതിഛന്ദസ്സിൽ പന്ത്രണ്ടക്ഷരമുള്ള പാദത്തിൽ രണ്ട്, നാല്, അഞ്ച്, എട്ട്, പത്ത്, പന്ത്രണ്ട് എന്നീ ആറക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള വൃത്തത്തിനു വംശസ്ഥയെന്നു പേർ.

ഉദാ—
ന മേ പ്രിയാ ത്വം ബഹുമാനവർജ്ജിതൈഃ
കൃതാപ്രിയാ തൈഃ പരുഷാതിഭാഷണൈഃ
തഥാ ച പശ്യാമ്യഹമദ്യ വിഗ്രഹം
ധ്രുവം ന വംശസ്ഥഗതിം കരിഷ്യസി. 51
എനിയ്ക്കു നീ വല്ലഭയല്ല സന്തതം
പറഞ്ഞിടുന്നൂ പരുഷാതിഭാഷണം
ഇതേ നിമിത്തം കലഹത്തിനൊക്കെയും
ശരിക്കു വംശസ്ഥനു യോഗ്യയല്ല നീ.

26. ഹരിണപ്ലുത

ചതുർത്ഥമന്ത്യം ദശമം
സപ്തമം ച യദാ ഗുരു
ഭവേദ്ധി ജാഗതേ പാദേ
തദാ സ്യാദ്ധരിണപ്ലുതാ. 52

പന്ത്രണ്ടക്ഷരമുള്ള ജഗതീഛന്ദസ്സിലെ പാദത്തിൽ നാല്, ഏഴ്, പത്ത്, പന്ത്രണ്ട് എന്നീ നാലക്ഷരങ്ങൾമാത്രം ഗുരുവായിട്ടുള്ള വൃത്തത്തിനു ഹരിണപ്ലുതയെന്നു പേർ. ദ്രുതവിളംബിതമെന്ന വൃത്തംതന്നെയാണിത്.

ഉദാ—
പരുഷവാക്യകശാഭിഹതാ ത്വയാ
ഭയവിലോകനപാർശ്വനിരീക്ഷണാ
വരതനുഃ പ്രതതപ്ലുതസർപ്പണൈ—
രനുകരോതി ഗതൈർഹരിണപ്ലുതം. 53
പരുഷവാക്കു ഭവാൻ പറയുന്ന കേ—
ട്ടധികഭീതി കലർന്നു നതാംഗിയാൾ
വിറയൽ പൂണ്ടു തിരിഞ്ഞിഹ പാർത്തുകൊ—
ണ്ടനുകരിപ്പിതഹോ ഹരിണപ്ലുതം.

27. കാമദത്ത

സപ്തമം നവമം ചാന്ത്യ—
മുപാന്ത്യം ച യദാ ഗുരു
ദ്വാദശാക്ഷരകേ പാദേ
കാമദത്തേതി സാ സ്മൃതാ. 54

പന്ത്രണ്ടക്ഷരമുള്ള പദത്തിൽ ഏഴ്, ഒൻപത്, പതിനൊന്ന്, പന്ത്രണ്ട് എന്നീ നാലക്ഷരം ഗുരുവായിട്ടുള്ള വൃത്തത്തിന് കാമദത്തയെന്നു പേർ.

ഉദാ— കരജപദവിഭൂഷിതാ യഥാ ത്വം
സുദതി! ദശനവിക്ഷതാധരാ ച
ഗതിരപി ചരണാവലഗ്നമന്ദാ
ത്വമസി മൃഗനിഭാക്ഷി! കാമദത്താ. 55

നഖപദനിരയങ്ങണിഞ്ഞുകൊണ്ടും
മതിമുഖി! ദശനക്ഷതങ്ങൾകൊണ്ടും
മൃദുമൃദുഗതിയായ് വരുന്ന നീ താൻ
ഹരിണശിശുനിഭാക്ഷി! കാമദത്ത.

28. അപ്രമേയ

ആദ്യം ചതുർത്ഥം ദശമം
സപ്തമം ച യഥാ ലഘു
പാദേ തു ജാഗതേ യസ്യാ
അപ്രമേയാ തു സാ യഥാ. 56

ജഗതിഛന്ദസ്സിലെ പാദത്തിൽ ഒന്ന്, നാല്, ഏഴ്, പത്ത് എന്ന നാലക്ഷരം മാത്രം ലഘുവായിട്ടുള്ള വൃത്തത്തിന് അപ്രമേയ എന്നു പേർ.

ഉദാ— ന തേ കാചിദന്യാ സമാ ദൃശ്യതേ സ്ത്രീ
നൃലോകേ വിശിഷ്ടാ ഗുണൈരദ്വിതീയൈഃ
ത്രിലോക്യാം ഗുണാഗ്ര്യാൻ സമാഹൃത്യ സർവ്വാൻ
ജഗത്യപ്രമേയാസി സൃഷ്ടാ വിധാത്രാ. 57

നിനക്കൊത്ത തന്വംഗിയെക്കാണ്മതില്ലീ
നൃലോകത്തിൽ ഞാൻ സൽഗുണ സർവ്വമൊത്തോൾ
വിരിഞ്ചൻ ജഗത്തിൽഗ്ഗുണം കണ്ടതെല്ലാ—
മെടുത്തപ്രമേയത്വമോടെ ചമച്ചോൾ.

29. പത്മിനി

ദ്വിതീയം പഞ്ചമം ചൈവ
ഹ്യഷ്ടമൈകാദശേ തഥാ
പാദേ യത്ര ലഘൂനി സ്യുഃ
പത്മിനീ നാമ സാ യഥാ. 58

ഒരു പാദത്തിൽ രണ്ട്, അഞ്ച്, എട്ട്, പതിനൊന്ന് എന്നീ അക്ഷരങ്ങൾ ലഘുക്കളായ വൃത്തത്തിനു പത്മിനി എന്നു പേർ. സ്രഗ്വിണീവൃത്തംതന്നെയാണിത്.

ഉദാ— ദേഹതോയാശയാ വക്ത്രപത്മോജ്ജ്വലാ
നേത്രഭൃംഗാകുലാ ദന്തഹംസൈസ്സിതാ
കേശപാശച്ഛദാ ചക്രവാകസ്തനീ
പത്മിനീവ പ്രിയേ! ഭാസി മേ സർവ്വദാ. 59

ഗാത്രമാം വെള്ളവും വക്ത്രമാം പത്മവും
നേത്രഭൃംഗങ്ങളും ദന്തഹംസങ്ങളും
പായലാം കൂന്തലും കോകമാം കൊങ്കയും
പാർത്തുനോക്കീടവേ നീ പ്രിയേ! പത്മിനി.

30. പടു

ആദൌ ഷട് ദശമം ചൈവ
പാദേ യത്ര ലഘൂന്യഥ
ശേഷാണി തു ഗുരൂണി സ്യുർ–
ജ്ജഗതേ പടുസംജ്ഞിതാ. 60

ജഗതീഛന്ദസ്സിലെ പാദത്തിൽ ആദ്യത്തിൽ ആറക്ഷരവും പത്താമക്ഷരവും ലഘുക്കളും മറ്റുള്ളവയെല്ലാം ഗുരുക്കളുമായ വൃത്തത്തിനു പടു എന്നു പേർ.

ഉദാ– ഉപവനസലിലാനാം ബാലപദ്മൈർ–
ഭ്രമരപരഭൃതാനാം കണ്ഠനാദൈഃ
മദനമദവിലാസൈഃ കാമിനീനാം
കഥയതി പടുവൃത്തം പുഷ്പമാസഃ. 61
ഉപവനസലിലത്തിൽപ്പത്മമെങ്ങും
ഭ്രമരപരഭൃതൌഘം കൂകിടുന്നൂ
മദനമദവിലാസം നാരിമാർക്കും
പടുതമസുമമാസം വന്നിതല്ലോ.

31. പ്രഭാവതി

ദ്വിതീയാന്ത്യേ ചതുർത്ഥം ച
നവമൈകാദശേ ഗുരു
വിച്ഛേദോƒതിജഗത്യാം തു
ചതുർഭിഃ സാ പ്രഭാവതീ. 62

പാദത്തിൽ പതിമൂന്നക്ഷരമുള്ള അതിജഗതീഛന്ദസ്സിൽ രണ്ട്, നാല്, ഒൻപത്, പതിനൊന്ന്, പതിമൂന്ന് എന്നീ അഞ്ചക്ഷരങ്ങൾ ഗുരുവായിട്ടുള്ള വൃത്തത്തിനു പ്രഭാവതി എന്നു പേർ. ഇതിൽ നാലാമക്ഷരത്തിൽ മുറിയണം. അതിരുചിരാവൃത്തമാണിത്.

ഉദാ– കഥം ന്വിദം കമലവിശാലലോചനേ!
ഗൃഹം ഘനൈഃ പിഹിതകരേ നിശാകരേ
അചിന്തയന്ത്യഭിനവവർഷവിദ്യുത–
സ്ത്വമാഗതാ സുതനു! യഥാ പ്രഭാവതീ. 63
ഇതെങ്ങനേ കമലവിശാലലോചനേ!
മൃഗാങ്കനെജ്ജലദകുലം മറയ്ക്കവേ
തടിത്തുമപ്പുതുമഴയും നിനച്ചിടാ–
തണഞ്ഞു നീ സുതനു! ഗൃഹം പ്രഭാവതീ!

32. പ്രഹർഷിണി

ത്രീണ്യാദാവഷ്ടമം ചൈവ
ദശമം നൈധനദ്വയം
ഗുരൂണ്യതിജഗത്യാം തു
ത്രിദിശ്ചേദൈഃ പ്രഹർഷിണീ. 64

അതിജഗതീഛന്ദസ്സിൽ ആദ്യത്തെ മൂന്ന്, എട്ട്, പത്ത് ഒടുവിൽ രണ്ട് ഇങ്ങനെ ഏഴക്ഷരം ഗുരുക്കളായിട്ടുള്ള വൃത്തം പ്രഹർഷിണി. ഇതിൽ പാദം മൂന്നായി മുറിയണം.

ഉദാ— ഭാവസ്ഥൈർമ്മധുരകളൈഃ സുഭാഷിതൈസ്ത്വം
സാടോപസ്ഖലിതവിളംബിതൈർഗ്ഗതൈശ്ച
ശോഭാഢ്യൈർഹരസി മനാംസി കാമുകാനാം
സുവ്യക്തം ഹ്യതിജഗതീ പ്രഹർഷിണീ ത്വം. 65

പ്രേമത്താൽ മൊഴിവു സുഭാഷിതങ്ങൾ നീയി—
ങ്ങാടോപത്തൊടു നടകൊൾവു മന്ദമന്ദം
കൈക്കൊള്ളുന്നിതു ബത കാമുകാന്തരംഗം
വ്യക്തം നീയതിജഗതി പ്രഹർഷിണീ കേൾ!

33. മത്തമയൂരം

ഷഷ്ഠം ച സപ്തമം ചൈവ
ദശമൈകാദശേ ലഘു
ത്രയോദശാക്ഷരേ പാദേ
ജ്ഞേയം മത്തമയൂരകം. 66

പതിമൂന്നക്ഷരമുള്ള പാദത്തിൽ ആറ്, ഏഴ്, പത്ത്, പതിനൊന്ന് എന്നീ നാലക്ഷരം ലഘുവായിട്ടുള്ള വൃത്തത്തിന് മത്തമയൂരമെന്നു പേർ.

ഉദാ— വിദ്യുന്നദ്ധാഃ സേന്ദ്രധനൂരഞ്ജിതദേഹാ
വാതോദ്ധൂതാഃ ശ്വേതവലാകാകൃതശോഭാഃ
ഏതേ മേഘാ ഗർജ്ജിതനാദോജ്ജ്വലചിഹ്നാഃ
പ്രാവൃട്കാലം മത്തമയൂരം കഥയന്തി. 67

മിന്നൽച്ചാർത്തുണ്ടിന്ദ്രധനുസ്സുണ്ടു ലസിപ്പൂ
കാറ്റാൽ നീങ്ങും കാറുകളുണ്ടുണ്ടു വലാക
കേട്ടാൽ ഞെട്ടും കൂട്ടിടിവെട്ടുണ്ടു നിനച്ചാൽ
മാരിക്കാലം മത്തമയൂരം മുതിരുന്നു.

34. വസന്തതിലക

ആദൌ ദ്വേ ച ചതുർത്ഥം ചാ—
പ്യഷ്ടമൈകാദശേ ഗുരു
അന്ത്യോപാന്ത്യേ ച ശക്വര്യാം
വസന്തതിലകാ യഥാ. 68

പാദത്തിൽ പതിനാലക്ഷരമുള്ള ശക്വരീഛന്ദസ്സിൽ ഒന്ന്, രണ്ട്, നാല്, എട്ട്, പതിനൊന്ന്, പതിമൂന്ന്, പതിനാല് എന്നീ ഏഴക്ഷരങ്ങൾ ഗുരുവായിട്ടുള്ള വൃത്തത്തിന് വസന്തതിലകയെന്നു പേർ.

ഉദാ— ചിത്രൈർവ്വസന്തകുസുമൈഃ കൃതകേശഹസ്താ
സ്രഗ്ദാമമാല്യരചനാസുവിഭൂഷിതാംഗീ
നാഗാവതംസകവിഭൂഷിതകർണ്ണപാളീ
സാക്ഷാദ്വസന്തതിലകേവ വിഭാതി നാരീ. 69

പൂഞ്ചായലാൾ മുടിയിൽ നൽക്കുസുമങ്ങൾ ചൂടി—
പ്പൂമാല നീളെയുടൽതന്നിലണിഞ്ഞു ചേലിൽ
നാഗാവതംസമതു കാതിണയോടു ചേർത്തു
സാക്ഷാൽ വസന്തതിലകയ്ക്കു സമം ലസിപ്പൂ.

35. അസംബാധ

പഞ്ചാദൌ ശക്വരീപാദേ
ഗുരൂണി ത്രീണി നൈധനേ
പഞ്ചാക്ഷരാദൌ ച യതി–
രസംബാധാ തു സാ സ്മൃതാ. 70

പതിന്നാലക്ഷരമുള്ള ശക്വരീഛന്ദസ്സിൻെറ പാദത്തിൽ ആദ്യത്തെ അഞ്ചും ഒടുക്കത്തെ മൂന്നുമായി എട്ടക്ഷരം ഗുരുവും ഇടയിൽ ആറക്ഷരം ലഘുവുമായിട്ടുള്ള വൃത്തത്തിന് അസംബാധയെന്നു പേർ. ഇതിൽ അഞ്ചാമക്ഷരത്തിൽ യതി വേണം.

ഉദാ— മാനീ ലോകജ്ഞഃ ശ്രുതബലകുലശീലാഢ്യോ
യസ്മിൻ സമ്മാനം ന സദൃശമനുപശ്യേദ്ധി
ഗച്ഛേത്തം ത്യക്ത്വാ ദ്രുതഗതിരപരം ദേശം
കീർണ്ണാ നാനാർത്ഥൈരവനിരിയമസംബാധാ. 71

മാന്യൻ ലോകജ്ഞൻ ശ്രുതബലകുലശീലാഢ്യൻ
മാനിച്ചീടുന്നില്ലൊരുവനുമവനേയെന്നാൽ
അദ്ദേശം വിട്ടിട്ടവനുടനടി പോകേണം
നാനാർത്ഥം ചേർന്നോരവനിതലമസംബാധം.

36. ശരഭ

ചത്വാര്യാദൌ ഗുരൂണി സ്യുർ–
ദ്ദശമൈകാദശേ തഥാ
അന്ത്യോപാന്ത്യേ ച ശക്വര്യാഃ
പാദേ തു ശരഭാ യഥാ. 72

ശക്വരീഛന്ദസ്സിൽ പാദത്തിലാദിയിൽ നാല്, പത്ത്, പതിനൊന്ന്, ഒടുവിൽ രണ്ട് ഇങ്ങനെ എട്ടക്ഷരം ഗുരുവായിട്ടുള്ള വൃത്തത്തിനു ശരഭയെന്നു പേർ.

ഉദാ— ഏഷാ കാന്താ വ്രജതി ലളിതം വേപമാനാ
ഗുല്മൈശ്ചന്നം വനമഭിനവൈഃ സംപ്രവിദ്ധം
ഹാ ഹാ കഷ്ടം കിമിദമിതി നോ വേദ്മി മൂഢോ
വ്യക്തം കാന്തേ! ശരഭലളിതം ത്വം കരോഷി. 73

പോയീടുന്നൂ വിറയലൊടുമിക്കാന്ത പൊന്ത–
ക്കൂട്ടം തിങ്ങും വനതരുതലം നോക്കി മന്ദം
അയ്യോ കഷ്ടം ചെറുതുമറിയുന്നീല മൂലം
വ്യക്തം കാന്തേ! ശരഭഗതിതാൻ ചെയ്കയാം നീ.

37. നാന്ദീമുഖി

ആദൌ ഷട് ദശമം ചൈവ
ലഘൂനി സ്യുസ്ത്രയോദശം
യത്രാതിശാക്വരേ പാദേ
ജ്ഞേയാ നാന്ദീമുഖീ തു സാ. 74

പതിനഞ്ചക്ഷരമുള്ള അതിശക്വരീഛന്ദസ്സിലെ പാദത്തിൽ ആദ്യം ആറ്, പത്ത്, പതിമൂന്ന് എന്നീ എട്ടക്ഷരവും ലഘുവായിട്ടുള്ള വൃത്തത്തിനു

നാന്ദീമുഖി എന്നു പേർ. വൃത്തരത്നാകരത്തിൽ ഈ വൃത്തത്തിനു മാലിനി എന്നാണ് പേർ.

ഉദാ— ന ഖലു തവ കദാചിത് ക്രോധതാമ്രായതാക്ഷം
ഭ്രുകുടിവലിതഭംഗം ദൃഷ്ടപൂർവ്വം മയാസ്യം
കിമിഹ ബഹുഭിരുക്തൈര്യാ മമേച്ഛാ ഹൃദിസ്ഥാ
ത്വമസി മധുരവാക്യാ ദേവി! നാന്ദീമുഖീവ. 75
ഒരു പൊഴുതിലുമീ ഞാൻ കണ്ണു കോപാൽ തുടുത്തും
പുരികമതു വളഞ്ഞും നിൻമുഖം കണ്ടതില്ല
പലതുമിഹ പറഞ്ഞീടുന്നതെന്തിന്നു കാന്തേ!
സുമധുരമൊഴി! നീ കൈക്കൊൾക നാന്ദീമുഖീത്വം.

38. ഗജവിലസിതം

ആദ്യം ചതുർത്ഥം ഷഷ്ഠം ച
നൈധനം ച യദാ ഗുരു
ഷോഡശാക്ഷരകേ പാദേ
ഗജം വിലസിതം തു തത്. 76

പതിനാറക്ഷരമുള്ള പാദത്തിൽ ഒന്ന്, നാല്, ആറ്, പതിനാറ് എന്നീ നാലക്ഷരങ്ങൾ മാത്രം ഗുരുക്കളായിട്ടുള്ള വൃത്തത്തിനു ഗജവിലസിതമെന്നു പേർ. ''ഗജം വിലസിതം'' എന്നു വൃത്തത്തിനുവേണ്ടി മാറ്റിയതാണ്.

ഉദാ— തോയധരഃ സുധീരഘനപടുപടഹരവഃ
സർജ്ജകദംബനീപകുടജകുസുമസുരഭിം
കന്ദളസേന്ദ്രഗോപകരചിതമവനിതലം
വീക്ഷ്യ കരോത്യസൌ വൃഷഭഗജവിലസിതകം. 77
അംബുധരം സുധീരഘനപടുപടഹരവം
സർജ്ജകദംബനീപകുടജകുസുമയുതമായ്
കന്ദളമിന്ദ്രഗോപവുമരുളുമഴകിനൊടേ
കണ്ടവനീതലം സുഗജവിലസിതമണവൂ.

39. പ്രവരലളിതം

ആദ്യാത് പരാണി പഞ്ചൈവ
ദ്വാദശം സത്രയോദശം
അന്ത്യോപാന്ത്യേ ച ദീർഘാണി
പ്രവരം ലളിതം ഹി തത്. 78

രണ്ടു മുതൽ അഞ്ചക്ഷരങ്ങൾ പന്ത്രണ്ട്, പതിമൂന്ന് ഒടുവിൽ രണ്ടക്ഷരം ഇങ്ങനെ ഒമ്പതക്ഷരം ഗുരുവായിട്ടുള്ള പാദത്തിൽ പതിനാറക്ഷരമുള്ള വൃത്തത്തിന് പ്രവരലളിതമെന്ന് പേർ. ''പ്രവരം ലളിതം'' എന്ന് വൃത്തമനുസരിച്ച് ചേർത്തിട്ടുള്ളതാണ്.

ഉദാ— നഖാലീഢം ഗാത്രം ദശനവിഹതം ചൌഷ്ടകാണ്ഡം
ശിരഃ പുഷ്പോന്മിശ്രം പ്രവിലുളിതകേശാളകാന്തം
ഗതിഃ ഖിന്നാ ചൈവം വദനമപി സംഭ്രാന്തനേത്രം
അഹോ ശ്ലാഘ്യം വൃത്തം പ്രവരലളിതം കാമചേഷ്ടം. 79

നഖപ്പാടും മെയ്യിൽച്ചോടിയതിലിതാ ദന്തചിഹ്നം
മലർച്ചാർത്തോന്തീടും തലമുടിയുലഞ്ഞിട്ടു കാൺമൂ
നടക്കാനും ക്ഷീണം മിഴിയിണ ചുഴന്നുള്ള വക്ത്രം
മഹാകേമം വൃത്തം പ്രവരലളിതം കാമചേഷ്ടം.

40. ശിഖരിണി

ആദ്യാത് പരാണി പഞ്ചാഥ
ദ്വാദശം സത്രയോദശം
അന്ത്യം സപ്തദശേ പാദേ
ശിഖരിണ്യാം ഗുരൂണി ച. 80

പതിനേഴക്ഷരമുള്ള പാദത്തിൽ രണ്ടുമുതൽ അഞ്ചക്ഷരവും പന്ത്രണ്ടും, പതിമൂന്നും, പതിനേഴുംകൂടി എട്ടക്ഷരം ഗുരുവായിട്ടുള്ള വൃത്തത്തിനു ശിഖരിണി എന്നു പേർ.

ഉദാ— മഹാനാദ്യാഭോഗേ പുളിനമിവ തേ ഭാതി ജഘനം
തഥാസ്യം നേത്രാഭ്യാം ഭ്രമരസഹിതം പങ്കജമിവ
തനുസ്പർശശ്ചായം സുതനു സുകുമാരോ ന പരുഷഃ
സ്തനാഭ്യാം തുംഗാഭ്യാം ശിഖരിണിനിഭാ ഭാസി ദയിതേ. 81

നിതംബം ശോഭിപ്പൂ പെരിയപുഴതൻ സൈകതനിഭം
മുഖം നേത്രംമൂലം ഭ്രമരസഹിതാംഭോരുഹസമം
ശരീരത്തിൽ സ്പർശം സുതനു സുകുമാരം സ്തനയുഗം
സുതുംഗം കാണുമ്പോൾ ശിഖരിണിയെടൊ നീ പ്രിയതമേ!

41. വൃഷഭലളിതം

യത്ര പഞ്ച ലഘൂന്യാദൌ
ത്രയോദശചതുർദ്ദശേ
ഷോഡശൈകാദശേ ചൈവ
വൃഷഭം ലളിതം തു തത്. 82

പതിനേഴക്ഷരമുള്ള പാദത്തിൽ ആദ്യം അഞ്ച്, പതിനൊന്ന്, പതിമൂന്ന്, പതിനാല്, പതിനാറ് എന്നീ ഒമ്പതക്ഷരങ്ങൾ ലഘുവായിട്ടുള്ള വൃത്തത്തിനു ''ഹരിണി'' എന്നാണ് പേർ.

ഉദാ—

ജലദനിനദം ശ്രുത്വാ ഗർജ്ജൻ മദോച്ചയദർപ്പിതോ
വിലിഖതി മഹീം ശൃംഗാക്ഷേപൈർവൃഷഃ പ്രതിനദ്യ ച
സ്വയുവതിവൃതോ ഗോഷ്ഠാദ് ഗോഷ്ഠം പ്രയാതി ച നിർഭയോ
വൃഷഭലളിതം ചിത്രം വൃത്തം കരോതി ച ശാദ്വലേ. 83

ജലദനിനദം കേൾക്കെഗ്ഗർജ്ജിച്ചിടുന്നിതു ഗർവ്വിതൻ
നിലമതു പിളർക്കുന്നൂ കൊമ്പാൽ വൃഷം മുരളുന്നിതാ
ഭയവിരഹിതൻ പൈക്കൂട്ടത്തോടിണങ്ങി നടപ്പിതാ
വൃഷഭലളിതം വൃത്തം പുൽത്തട്ടിലുണ്ടു വിചിത്രമായ്.

42. ശ്രീധരാ

ചത്വാര്യാദൌ ച ദശമം
ഗുരു യത്ര ത്രയോദശം
ചതുർദ്ദശം തഥാന്ത്യേ ദ്വേ
ചൈകാദശമഥാപി ച
യദാ സപ്തദശേ പാദേ
ശേഷാണി ച ലഘൂന്യഥ
ഭവന്തി യസ്മിൻ സാ ജ്ഞേയാ
ശ്രീധരാ നാമതോ യഥാ. 84

പതിനേഴക്ഷരമുള്ള പാദത്തിൽ ആദ്യത്തിൽ നാല്, പത്ത്, പതിനൊന്ന്, പതിമൂന്ന്, പതിനാല്, പതിനാറ്, പതിനേഴ് ഇങ്ങനെ പത്തക്ഷരം ഗുരുവും ബാക്കി ഏഴക്ഷരം ലഘുവുമായുള്ള വൃത്തത്തിന് ശ്രീധരയെന്നു പേർ. സന്ദേശകാവ്യങ്ങൾക്ക് പ്രസിദ്ധമായ മന്ദാക്രാന്തതന്നെയാണിത്.

ഉദാ— സ്നാനൈശ്ചൂർണ്ണൈഃ സുഖസുരഭിഭിർ—
ഗ്ഗണ്ഡലേപൈശ്ചധൂപൈഃ
പുഷ്പൈശ്ചാന്യൈഃ ശിരസി രചിതൈർ
വസ്ത്രയോഗൈശ്ച തൈസ്തൈഃ
നാനാരത്നൈഃ കനകഖചിതൈ
രംഗസംഭോഗസംസ്ഥൈർ—
വ്യക്തം കാന്തേ കമലനിലയാ
ശ്രീധരേവാതിഭാസി. 85

ചൂർണ്ണം രമ്യം സുഖസുരഭിലം ഗണ്ഡലേപങ്ങൾ ധൂപം
കൂന്തൽച്ചാർത്തിൽക്കുസുമനിചയം വസ്ത്രയോഗം വിശേഷാൽ
നാനാരത്നം കനകഖചിതം കാണ്മിതംഗങ്ങൾ തോറും
വ്യക്തം നീ ശ്രീധരയോടുസമം കാന്തിയേന്തുന്നു കാന്തേ!

43. വംശപത്രപതിതം

ആദ്യം ചതുർത്ഥം ഷഷ്ഠം ച
ദശമം നൈധനം ഗുരു
തദ്വംശപത്രപതിതം
ദശഭിഃ സപ്തഭിര്യതിഃ. 86

പതിനേഴക്ഷരമുള്ള പാദത്തിൽ ഒന്ന്, നാല്, ആറ്, പത്ത്, പതിനേഴ് ഇങ്ങനെ അഞ്ചക്ഷരങ്ങൾ ഗുരു, ബാക്കി പന്ത്രണ്ടക്ഷരവും ലഘു. ഇങ്ങനെയുള്ള വൃത്തത്തിനു വംശപത്രപതിതം എന്നു പേർ. ആദ്യം പത്താമക്ഷരത്തിലും പിന്നെ ഏഴാമക്ഷരത്തിലും ആണിതിലെ യതി.

ഉദാ— ഏഷ ഗജോദ്രിമസ്തകതടേ കളഭപരിവൃതഃ
ക്രീഡതി വൃക്ഷഗുല്മഗഹനേ കുസുമഭരനതേ
മേഘരവം നിശമ്യ മുദിതഃ പവനസമജവഃ
സുന്ദരി! വംശപത്രപതിതം പുനരപി കുരുതേ. 87

ആനയിതാ മലയ്ക്കു മുകളിൽക്കളഭപരിവൃതൻ
കേളികൾ ചെയ്വു പൂക്കൾ നിറയും വനമതിനിടയിൽ
മേഘരവങ്ങൾ കേട്ടു മുദിതൻ പവനസമജവൻ
ചെയ്വിതു വംശപത്രപതിതം പരിചൊടു സുമുഖി!

44. വിളംബിതഗതി

ദ്വിതീയമന്ത്യം ഷഷ്ഠം ചാ–
പ്യഷ്ടമം ദ്വാദശം തഥാ
ചതുർദ്ദശം പഞ്ചദശം
പാദേ സപ്തദശാക്ഷരേ
ഭവന്തി യത്ര ദീർഘാണി
ശേഷാണി ച ലഘൂന്യഥ
വിളംബിതഗതിഃ സാ തു
വിജ്ഞേയാ നാമതോ യഥാ. 88

രണ്ട്, ആറ്, എട്ട്, പന്ത്രണ്ട്, പതിനാല്, പതിനഞ്ച്, പതിനേഴ് എന്നീ ഏഴക്ഷരങ്ങൾ ഗുരുവായും ബാക്കി പത്തക്ഷരം ലഘുവായും പാദത്തിൽ പതിനേഴക്ഷരമുള്ള വൃത്തത്തിനു വിളംബിതഗതി എന്നുപേർ. ''പൃഥ്വീ'' എന്ന പ്രസിദ്ധമായ വൃത്തം തന്നെയാണിത്.

ഉദാ— വിഘൂർണ്ണിതവിലോചനാ പൃഥുവിഘൂർണ്ണഹാരാ പുനഃ
പ്രലംബരശനാചലത്സ്ഖലിതപാദമന്ദക്രമാ
ന മേ പ്രിയമിദം ജനസ്യബഹുമാനരാഗേണയ
ന്മദേന വിവശാ വിളംബിതഗതിഃ കൃതാ ത്വം പ്രിയേ. 89

ചുഴന്ന നയനങ്ങളോടിളകിടുന്ന ഹാരങ്ങളും
കിഴിഞ്ഞൊരരഞ്ഞാണുമങ്ങിടറിടുന്ന കാൽവെപ്പുമായ്
വിളംബിതഗതിക്രമത്തൊടു വരുന്നു നീ വല്ലഭേ
മദിച്ചു വിവശത്വമാ, ർന്നിതു രസിച്ചിടുന്നില്ല മേ.

45. ചിത്രലേഖാ— പഞ്ചാദൌ പഞ്ചദശകം
ദ്വാദശൈകാദശേ ഗുരു
ചതുർദ്ദശം തഥാന്ത്യേ ദ്വേ
ചിത്രലേഖാ ധൃതൌ സ്മൃതാ. 90

പാദത്തിൽ പതിനെട്ടക്ഷരമുള്ള ധൃതിഛന്ദസ്സിൽ ആദ്യത്തിലഞ്ച്, പിന്നെ പതിനൊന്ന്, പന്ത്രണ്ട്, പതിനാല്, പതിനഞ്ച്, പതിനേഴ്, പതിനെട്ട് ഇങ്ങനെ പതിനൊന്നക്ഷരം ഗുരുവായിട്ടുള്ള വൃത്തത്തിനു ചിത്രലേഖയെന്നു പേർ.

ഉദാ— നാനാരത്നാഢ്യൈർബ്ബഹുഭിരധികം
ഭൂഷണൈരംഗസംസ്ഥൈർ–
നാനാഗന്ധാഢ്യൈർമദനജനനൈ–
രംഗരാഗൈശ്ച ഹൃദ്യൈഃ
കേശൈഃ സ്നാനാർദ്രൈഃ കുസുമഭരിതൈർ–
വസ്ത്രരാഗൈശ്ച തൈസ്തൈഃ

കാന്തേ! സംക്ഷേപൈഃ കിമിഹ
ബഹുനാ ചിത്രലേഖേവ ഭാസി 91
നാനാരത്നാഢ്യം പല പല തരം
ഭൂഷണം മെയ്യിലെല്ലാം
നാനാഗന്ധാഢ്യം മദനജനനം
ഹൃദ്യമാമംഗരാഗം
കേശം സ്നാനാർദ്രം കുസുമഭരിതം
വസ്ത്രരാഗം വിചിത്രം
കാന്തേ! സംക്ഷേപിച്ചിഹ പറകിലോ
നീ തനിച്ചിത്രലേഖ.

46. ശാർദ്ദൂലവിക്രീഡിതം

അന്ത്യം സപ്തദശം ചൈവ
ഷോഡശം ച ചതുർദ്ദശം
ത്രയോദശം ദ്വാദശം ച
ഷഷ്ഠമഷ്ടമമേവ ച
ത്രീണ്യാദൌ ച ഗുരൂണി സ്യു
രൃസ്മിം സ്തോകോനവിംശകേ
പാദേ ലഘൂനി ശേഷാണി
ശാർദ്ദൂലക്രീഡിതം തു തത്. 92

പത്തൊമ്പതക്ഷരമുള്ള പാദത്തിൽ ആദ്യം മൂന്ന്, ആറ്, എട്ട്, പന്ത്രണ്ട്, പതിമൂന്ന്, പതിന്നാല്, പതിനാറ്, പതിനേഴ്, പത്തൊമ്പത് ഇങ്ങനെ പതിനൊന്നക്ഷരം ഗുരുവും ബാക്കി എട്ടക്ഷരം ലഘുവുമായിട്ടുള്ള വൃത്തത്തിനു ശാർദ്ദൂലവിക്രീഡിതം എന്നു പേർ. കാരികയിൽ വൃത്തത്തിനുവേണ്ടി ശാർദ്ദൂലക്രീഡിതം എന്നാക്കിയതാണ്.

ഉദാ— നാനാശസ്ത്രശതഘ്നിതോമരഹതാഃ
പ്രഭ്രഷ്ടസർവ്വായുധാ
നിർഭിന്നോദരപാദബാഹുവദനാ
നിർന്നാശിതാഃ ശത്രവഃ
ധൈര്യോത്സാഹപരാക്രമ പ്രഭൃതിഭി
സ്തൈസ്തൈർവ്വിചിത്രൈർഗുണൈർ—
വ്വൃത്തം തേ രിപുഘാതി ഭാതി സമരേ
ശാർദ്ദൂലവിക്രീഡിതം.
നാനാശസ്ത്രശതഘ്നികുന്തഹതരാ— 93
യസ്ത്രം കളഞ്ഞാസ്യവും
കൈ കാലും വയറും പിളർന്നു രിപുസം—
ഘത്തെത്തുലച്ചൂ ഭവാൻ
ധൈര്യോത്സാഹപരാക്രമപ്രഭൃതിയാ—
മോരോ ഗുണം കാരണം
നിൻ വൃത്തം രിപുവിൽശ്ശരിക്കു പറകിൽ
ശാർദ്ദൂലവിക്രീഡിതം.

47. സുവദന

ചത്വാര്യാദൌ ച ഷഷ്ഠം ച
സപ്തമം ച ചതുർദ്ദശം
തഥാ പഞ്ചദശം ചൈവ
ഷോഡശം നൈധനം തഥാ
ഏതാനി തു ഗുരൂണി സ്യുഃ
ശേഷാണി തു ലഘൂന്യഥ
പാദേ യത്ര കൃതൌ ജ്ഞേയാ
നാമ്നാ സുവദനാ തു സാ. 94

പാദത്തിൽ ഇരുപതക്ഷരമുള്ള കൃതിഛന്ദസ്സിൽ ആദ്യം നാല്, ആറ്, ഏഴ്, പതിനാല്, പതിനഞ്ച്, പതിനാറ്, ഇരുപത് ഇങ്ങനെ പത്തക്ഷരം ഗുരുവും ബാക്കി പത്തക്ഷരം ലഘുവുമായിട്ടുള്ള വൃത്തത്തിനു സുവദനയെന്നു പേർ.

ഉദാ— നേത്രേ ലീലാലസേ തേ കമലദളനിഭേ
ഭ്രൂചാപവിനതേ
ഗണ്ഡൌഷ്ഠം പീനമദ്ധ്യം സമസഹിതഘനാഃ
സ്നിഗ്ദ്ധാശ്ച ദശനാഃ
കർണ്ണാവംസപ്രലംബൌ ചിബുകമപി നതം
ഘോണാ സുരുചിരാ
വ്യക്തം ത്വം മർത്ത്യലോകേ വരതനു! വിഹിതാ—
സ്യേകാ സുവദനാ. 95

ലീലാഢ്യം നിൻെറ നേത്രം കമലദളനിഭം
വിൽപോലെ പുരികം
ഗണ്ഡൌഷ്ഠം പീനമദ്ധ്യം തെളിവൊടു ദശനം
സർവ്വം സമഘനം
തോളിൽത്തട്ടുന്ന കർണ്ണം ചിബുകമയി നതം
മൂക്കും സുരുചിരം
വ്യക്തം നീ സൃഷ്ടയായ് കേളിഹ സുവദനയായ്
താനേ വരതനു!.

48. സ്രഗ്ദ്ധര

ചത്വാര്യാദൌ തഥാ ഷഷ്ഠം
സപ്തമം ച ചതുർദ്ദശം
അഷ്ടാദശം സപ്തദശം
തഥാ പഞ്ചദശം പുനഃ
അന്ത്യോപാന്ത്യേ ഗുരൂണ്യത്ര
ലഘൂന്യന്യാനി സർവ്വദാ
എകവിംശതികേ പാദേ
സ്രഗ്ദ്ധരാ നാമ സാ യഥാ. 96

ഇരുപത്തൊന്നക്ഷരമുള്ള പാദത്തിൽ ആദ്യം നാല്, ആറ്, ഏഴ്, പതിന്നാല്, പതിനഞ്ച്, പതിനേഴ്, പതിനെട്ട്, ഇരുപത്, ഇരുപത്തൊന്ന് ഇങ്ങനെ

പന്ത്രണ്ടക്ഷരം ഗുരുവും ബാക്കി ഒൻപതക്ഷരം ലഘുവും ചേർന്ന വൃത്തത്തിനു സ്രഗ്ദ്ധര എന്നു പേർ.

ഉദാ— ചൂതാശോകാരവിന്ദൈഃ കുരവകതിലകൈഃ
കർണ്ണികാരൈഃ ശിരീഷൈഃ
പുന്നാഗൈഃ പാരിജാതൈർബ്ബകുളകുവലയൈഃ
കിംശുകൈഃ സാതിമുക്തൈഃ
ഏതൈർന്നാനാപ്രകാരൈരധികസുരഭിഭിർ—
വിപ്രകീർണ്ണൈശ്ച തൈസ്തൈർ—
വ്വാസന്തൈഃ പുഷ്പവൃന്ദൈർനരവര! വസുധാ
സ്രഗ്ദ്ധരേവാദ്യ ഭാതി. 97

മാമ്പൂ തണ്ടാരശോകം കുരവകതിലകം
കർണ്ണികാരം ശിരീഷം
പുന്നാഗം പാരിജാതം ബകുളകുവലയം
കിംശുകം സാതിമുക്തം
സൌരഭ്യം ചേർന്നിവണ്ണം പലവക കുസുമം
ചിന്നിമിന്നും വസന്തം
നേരേ വ്യാപിച്ചു നൽസ്രഗ്ദ്ധരയൊടു സമമായ്
പൃഥ്വി ശോഭിച്ചിടുന്നൂ.

49. മദ്രകം

ചതുർത്ഥമാദ്യം ഷഷ്ഠം ച
ദശമം ദ്വാദശം തഥാ
ഷോഡശാഷ്ടാദശേ ചൈവ.
നൈധനം ച ഗുരൂണ്യഥ
ദ്വാവിംശത്യക്ഷരേ പാദേ
ശേഷാണി തു ലഘൂനി ച
ഭവന്തി യത്ര തൽ ജ്ഞേയം
മദ്രകം നാമതോ യഥാ. 98

ഇരുപത്തിരണ്ടക്ഷരമുള്ള പാദത്തിൽ ഒന്ന്, നാല്, ആറ്, പത്ത്, പന്ത്രണ്ട്, പതിനാറ്, പതിനെട്ട്, ഇരുപത്തിരണ്ട് ഇങ്ങനെ എട്ടക്ഷരംമാത്രം ഗുരുവും ബാക്കി പതിമൂന്നും ലഘുവുമായിട്ടുള്ള വൃത്തത്തിനു മദ്രകമെന്നു പേർ.

ഉദാ— ഉദ്യതമേകഹസ്തചരണം ദ്വിതീയ—
കരരേചകം സുവിനതം
വംശമൃദംഗവാദ്യമധുരം വിചിത്ര—
കരണാന്വിതം ബഹുവിധം
മദ്രകമേതദദ്യ സുഭഗേ! വിദഗ്ദ്ധ—
ഗതിചേഷ്ടിതൈഃ സുലളിതൈർ—
നൃത്ത്യസി വിഭ്രമാകുലപദം വരോരു!
ലളിതക്രിയം സമരസം. 99

കയ്യോടു കാലുമൊന്നുയരണം ദ്വിതീയ—
കരരേചകം സുവിനതം
വംശമൃദംഗവാദ്യമധുരം വിചിത്ര—
കരണാന്വിതം ബഹുവിധം
മദ്രകമാണിതിങ്ങു സുഭഗേ! വിദഗ്ദ്ധ—
ഗതിചേഷ്ടിതം സുലളിതം
സുന്ദരി വിഭ്രമകുലപദം നടിപ്പു
ലളിതക്രിയം സമരസം.

50. അശ്വലളിതം

അന്ത്യമേകോനവിംശം ച
സപ്തമം സത്രയോദശം
ഏകാദശം സപ്തദശം
പഞ്ചമം ച ഗുരൂണ്യഥ
ശേഷാണി ച ലഘൂനി സ്യുർ—
വ്വികൃത്യാശ്ചരണേ ബുധൈഃ
വൃത്തംതദശ്വലളിതം
വിജ്ഞേയം നാമതോ യഥാ. 100

പാദത്തിൽ ഇരുപത്തിമൂന്നക്ഷരമുള്ള വികൃതിഛന്ദസ്സിൽ അഞ്ച്, ഏഴ്, പതിനൊന്ന്, പതിമൂന്ന്, പതിനേഴ്, പത്തൊമ്പത്, ഇരുപത്തിമൂന്ന് ഇങ്ങനെ ഏഴക്ഷരങ്ങൾ ഗുരുവും ബാക്കി എല്ലാം ലഘുവുമായിട്ടുള്ള വൃത്തത്തിന് അശ്വലളിതമെന്നു പേർ.

ഉദാ— രഥഹയനാഗയൌധപുരുഷൈഃ
സുസങ്കുലമലം ബലം സമുദിതം
ശരശതശക്തികുന്തപരിഘാ—
സിയഷ്ടിവിതതം ബഹുപ്രഹരണം
രിപുശതമുക്തശസ്ത്രരവഭീ—
തശങ്കിതഭടം ഭയാകുലദിശം
കൃതമഭിവീക്ഷ്യ സംയുഗമുഖേ
സമീപ്സിതഗുണം ത്വയാശ്വലളിതം 101

രഥഹയനാഗയോധനിവഹം
കലർന്നു വിപുലം ബലം സമുദിതം
ശരശതശക്തികുന്തപരിഘാ—
സിയഷ്ടിവിതതം ബഹുപ്രഹരണം
രിപുശതമുക്തശസ്ത്രരവഭീ—
തശങ്കിതഭടം പരാങ്മുഖമഹോ
പരിചൊടു കണ്ടു നീയുമുടന—
ങ്ങു ചൈത്ര വടിവേറുമശ്വലളിതം.

51. മേഘമാല

ഷടാദാവഷ്ടമം ചൈവ
ഹ്യേകാദശചതുർദ്ദശേ

വിംശം സപ്തദശം ചൈവ
ത്രയോവിംശം തഥൈവ ച
ഏതാനി ച ലഘൂനി സ്യുഃ
ശേഷാണി ച ഗുരൂണ്യഥ
ചതുർവ്വിംശാക്ഷരേ പാദേ
മേഘമാലേതി സാ യഥാ. 102

ഇരുപത്തിനാലക്ഷരമുള്ള പാദത്തിൽ ആദ്യം ആറ്, എട്ട്, പതിനൊന്ന്, പതിന്നാല്, പതിനേഴ്, ഇരുപത്, ഇരുപത്തിമൂന്ന് ഇങ്ങനെ പന്ത്രണ്ടക്ഷരം ലഘുവും ബാക്കി പന്ത്രണ്ടും ഗുരുവുമായിട്ടുള്ള വൃത്തത്തിനു മേഘമാലയെന്നു പേർ.

ഉദാ— പവനബലസമാഹൃതാ തീവ്രഗംഭീര—
നാദാ വലാകാവലീമേഖലാ
ക്ഷിതിധര സദൃശോച്ചരൂപാ മഹാനീല—
ധൂമാഞ്ജനാഭാംബുഗർഭോദ്ഭവാ
സുരപതിധനുരുജ്ജ്വലാ ബദ്ധകക്ഷ്യാത—
ടിദ്ദ്യോതസന്നാഹപട്ടോജ്ജ്വലാ
ഗഗനതലവിസാരിണീ പ്രാവൃഷേണ്യോന്നതാ
മേഘമാലാധികം ശോഭതേ. 103

പവനബലസമാഹൃതം തീവ്രഗംഭീര
നാദം വലാകാവലിമേഖലം
ക്ഷിതിധരസദൃശോച്ചരൂപം മഹാനീല—
ധൂമഞ്ജനാഭം ജലൌഘോദ്ഭവം
സുരപതിധനൂരുജ്ജ്വലം ബദ്ധകക്ഷ്യം തടി—
ദ്ദ്യോതസന്നാഹപട്ടോജ്ജ്വലം
ഗഗനതല വിസാരിയായ് മേഘമാലാ
വിലാസം വിളങ്ങുന്നിതാ മേൽക്കുമേൽ.

52. ക്രൌഞ്ചപാദി

ആദ്യം ചൈവ ചതുർത്ഥം ച
പഞ്ചമം ഷഷ്ഠമേവ ച
നവമം ദശമം ചൈവ
നൈധനം ച ഭവേദ് ഗുരു
പഞ്ചവിംശതികേ പാദേ
ശേഷാണ്യഥ ലഘൂനി ച
വൃത്തജ്ഞൈഃ സാ തു വിജ്ഞേയാ
ക്രൌഞ്ചപാദീതി നാമതഃ. 104

ഇരുപതക്ഷരമുള്ള പാദത്തിൽ ഒന്ന്, നാല്, അഞ്ച്, ആറ്, ഒമ്പത്, പത്ത്, ഇരുപത്തഞ്ച് ഇങ്ങനെ ഏഴക്ഷരംമാത്രം ഗുരുവും മറ്റു പതിനെട്ടും ലഘുവുമായിട്ടുള്ള വൃത്തത്തിനു ക്രൌഞ്ചപാദിയെന്നു പേർ.

ഉദാ— യഃ കില ദാക്ഷം വിദ്രുതസോമം ക്രതുവരമചമസ—
മപഗതകലശം
പാതിതയൂപം ക്ഷിപ്തചഷാലം വിചയനമസമിധ—
മപശുകചരുകം
കാർമ്മുകമുക്തേനാശു ചകാര വ്യപഗതസുരഗണ
പിതൃഗണമിഷുണാ
നിത്യമസൌ തേ ദൈത്യഗണാരിഃ പ്രദഹതു മഖമിവ
രിപുഗണമഖിലം. 105

ആരിഹ ദക്ഷൻ ചെയ്തിടുവോരക്രതുവരമചമസ—
മപഗതകലശം
പാതിതയൂപം ക്ഷിപ്തചഷാലം വിചയനമസമിധ—
മപഗതചരുകം
നേരൊടു ചെയ്തു കാർമ്മുകഹസ്തൻ സുരപിതൃവിരഹിത—
മൊരു ശരമതിനാൽ
നിത്യമവൻതാൻ ദൂരെയകറ്റും നിരവധിദുരിതവു—
മുടനുടനഖിലം.

53. ഭുജംഗവിജൃംഭിതം

അഷ്ടാവാദൌ ഗുരൂണി സ്യു—
സ്തഥാ ചൈകോനവിംശകം
ഏകവിംശം തഥാ ചൈവം
ചതുർവ്വിംശം സനൈധനം
ഏതാനി ഗുരുസംജ്ഞാനി
ശേഷാണ്യഥ ലഘൂനി ച
ഷഡ്വിംശത്യക്ഷരേ പാദേ
തദ് ഭുജംഗവിജൃംഭിതം. 106

ആദ്യം എട്ട് പിന്നെ പത്തൊമ്പത്, ഇരുപത്തൊന്ന്, ഇരുപത്തിനാല്, ഇരുപത്താറ് ഇങ്ങനെ പന്ത്രണ്ടക്ഷരം ഗുരുവായും ബാക്കിയെല്ലാം ലഘുവായും ഇരുപത്താറക്ഷരമുള്ള പദംകൊണ്ടു രചിച്ച വൃത്തത്തിന് ഭുജംഗവിജൃംഭിതമെന്നു പേർ.

ഉദാ — രൂപോപേതാം ദേവൈഃ സൃഷ്ടാം സമദഗജ—
വിലസിതഗതിം നിരീക്ഷ്യ തിലോത്തമാം
പ്രാദക്ഷണ്യാത് പ്രാപ്താം ദ്രഷ്ടും ബഹുവദന—
മചലനയനം ശിരഃ കൃതവാൻ ഹരിഃ
ദീർഘം നിശ്വസ്യാന്തർഗൂഢം സ്തനവദന—
ജഘനരുചിരാം നിരീക്ഷ്യ തഥാ പുനഃ
പൃഷ്ഠേ ന്യസ്തം ദേവേന്ദ്രേണ പ്രവരമണി—
കനകവലയം ഭുജംഗവിജൃംഭിതം. 107
രൂപം ചേർന്നോൾ ദേവൻ തീർത്തോൾ ഗജമതിനുടെ ഗതി—
യുടയോൾ നടന്നു തിലോത്തമ

പ്രാദക്ഷിണ്യം ചെയ്തെത്തുമ്പോൾ മിഴികളെയുടനടി
വടിവിൽ ത്തുറന്നു സുരേശ്വരൻ
ഗൂഢം നിശ്വാസം ചെയ്തുള്ളിൽ സ്തനമുഖജഘനരു–
ചിരയാൾ കടാക്ഷമയയ്ക്കവേ
പിന്നിൽച്ചേർത്തൂ ദേവശ്രേഷ്ഠൻ പ്രവരമണികനക
വലയം ഭുജംഗവിജൃംഭിതം.

ഏതാനി സമവൃത്താനി
മയോക്താനി ദ്വിജോത്തമാഃ
വിഷമാർദ്ധസമാനാം തു
പുനർവ്വക്ഷ്യാമി ലക്ഷണം. 108

അല്ലയോ ബ്രാഹ്മണോത്തമന്മാരേ! ഞാൻ പറഞ്ഞ ഈ വൃത്തങ്ങളെല്ലാം സമവൃത്തങ്ങളാണ്. ഇനി വിഷമവൃത്തങ്ങളുടേയും അർദ്ധസമവൃത്തങ്ങളുടേയും ലക്ഷണങ്ങൾ പറയാം.

യത്ര പാദാസ്തു വിഷമാ
നാനാവൃത്തസമുദ്ഭവാഃ
ഗ്രഥിതാഃ പാദയോഗേന
തദ്വൃത്തം വിഷമം സ്മൃതം. 109

ഏതു വൃത്തത്തിൽ പല വൃത്തങ്ങളിൽ നിന്നുണ്ടാവുകയാൽ ഒരുപോലെയല്ലാത്ത പാദങ്ങളുണ്ടോ, പലതരം പാദങ്ങൾ കൂട്ടിച്ചേർത്ത് രചിച്ച അത്തരം വൃത്തത്തിന് വിഷമമെന്നു പേർ.

ദ്വൌ സമൌ ദ്വൌ ച വിഷമൌ
വൃത്തേഽർദ്ധവിഷമേ തഥാ
സർവ്വപാദൈശ്ച വിഷമൈർ–
വൃത്തം വിഷമമുച്യതേ. 110

അർദ്ധസമവൃത്തത്തിൽ പൂർവ്വാർദ്ധവും ഉത്തരാർദ്ധവും ഒരുപോലെയിരിക്കും. എന്നാൽ ഓരോ അർദ്ധത്തിലും രണ്ടു പാദങ്ങൾ രണ്ടു വിധത്തിലുള്ളതുമായിരിക്കും. എല്ലാ പാദങ്ങളും ഒരുപോലെയല്ലാതെ വിഷമങ്ങളാണെങ്കിൽ ആ വൃത്തം വിഷമമെന്നു പറയപ്പെടുന്നു.

ഹ്രസ്വാദ്യമഥ ദീർഘാദ്യം
ദീർഘം ഹ്രസ്വമഥാപി വാ
യുഗ്മൌജവിഷമൈഃ പാദൈർ–
വൃത്തമർദ്ധസമം ഭവേത്. 111

ഒന്നാം പാദം കുറിയത്, രണ്ടാം പാദം നീണ്ടത്; ഒന്നാം പാദം നീണ്ടത്, രണ്ടാംപാദം കുറിയത്. ഇങ്ങനെ ഒറ്റയിരട്ടപ്പാദങ്ങൾ ഒരുപോലെയല്ലാത്ത വൃത്തമാണ് അർദ്ധസമം.

പാദേ സിദ്ധേ സമം സിദ്ധം
വിഷമം സർവ്വപാദികം
ദ്വയോരർദ്ധസമം വിദ്യാ–
ദേഷ ഭേദസ്തു പാദശഃ. 112

ഒരു പാദത്തിൻെറ ലക്ഷണം മനസ്സിലായാൽ സമവൃത്തത്തിൻെറ ലക്ഷണം മനസ്സിലായിക്കഴിഞ്ഞു. വിഷമവൃത്തത്തിൽ എല്ലാ പാദത്തിൻേറയും

ലക്ഷണം വെവ്വേറെ മനസ്സിലാക്കണം. അർദ്ധസമവൃത്തത്തിനു രണ്ടു പാദങ്ങളുടെ ലക്ഷണം മനസ്സിലായാൽ എല്ലാമായി. ഇതാണു പാദത്തിൻെറ അടിസ്ഥാനത്തിലുള്ള ഭേദം.

ഭേദതസ്തു മയാ പ്രോക്തം
സമവൃത്തവികല്പനം
ത്രികൈർവ്വിഷമവൃത്താനാം
സംപ്രവക്ഷ്യാമി ലക്ഷണം. 113

സമവൃത്തങ്ങളുടെ വകഭേദങ്ങൾ ഛന്ദോഭേദങ്ങളോടുകൂടി ഞാൻ വിവരിച്ചുവല്ലോ. ഇനി വിഷമവൃത്തങ്ങളുടെ ലക്ഷണം ത്രികങ്ങളെക്കൊണ്ട് അതായത് ഗണങ്ങളെക്കൊണ്ട് വിവരിക്കാം.

1. പഥ്യാ

സൌ ഗൌ തു പ്രഥമേ പാദേ
സ്രൌ ല്ഗൌ ചാപി ദ്വിതീയകേ
ഏവം യുഗ്മൌജയോർജ്ജ്ഞേയൌ
പഥ്യാവൃത്തേ ത്രികൌ യഥാ. 114

ഒന്നാം പാദത്തിൽ രണ്ടു സഗണം രണ്ടു ഗുരു, രണ്ടാം പാദത്തിൽ സഗണം രഗണം. ലഘു, ഗുരു ഇങ്ങനെ ഒറ്റയിരട്ടപ്പാദങ്ങളിൽ ഗണവ്യവസ്ഥയോടുകൂടിയ വൃത്തത്തിനു പഥ്യയെന്നു പേർ.

ഉദാ— സ സ ഗു ഗു
ᵕ ᵕ — ᵕ ᵕ — — —
പ്രിയദൈ വതമി ത്രാസി
സ ര ല ഗു
ᵕ ᵕ — — ᵕ — ᵕ —
പ്രിയസം ബന്ധിബാ ന്ധവാ
പ്രിയദാനരതാ പഥ്യാ
ദയിതേ! ത്വം പ്രിയാസി മേ. 115

പ്രിയദൈവതസന്മിത്രേ
പ്രിയസംബന്ധിബാന്ധവേ
പ്രിയദാനരതേ പത്ഥ്യേ
പ്രിയ നീയെൻെറ വല്ലഭേ!

ഇത് അർദ്ധസമമായ പത്ഥ്യാവൃത്തമാണ്. നാലു പാദത്തിലും വെവ്വേറെ ലക്ഷണമുള്ള വിഷമമായ പത്ഥ്യാവൃത്തവുമുണ്ട്. അതിൻെറ ലക്ഷണം പറയുന്നു.

മ്രൌ ഗൌ തു പ്രഥമേ പാദേ
യ സൌല്ഗൌ ച ദ്വിതീയകേ
പാദേ ര്ഭൌ ല്ഗൌ തൃതീയേ ച
പത്ഥ്യാ ത്സൌ ല്ഗൌ ചതുർത്ഥകേ. 116

ഒന്നാം പാദത്തിൽ മഗണം രഗണം രണ്ടു ഗുരു, രണ്ടാം പാദത്തിൽ യഗണം സഗണം ലഘു ഗുരു. മൂന്നാം പാദത്തിൽ രഗണം ഭഗണം ലഘു ഗുരു, നാലാം പാദത്തിൽ തഗണം സഗണം ലഘു ഗുരു ഇങ്ങനെയുള്ള വിഷമവൃത്തത്തിനും പത്ഥ്യയെന്നു പേർ.

ഉദാ—
മ ര ഗു ഗു
നൈവാചാ രോ ന തേ മിത്രം
യ സ ല ഗു
ന സംബ ന്ധിഗുണ പ്രിയാ
ര ഭ ല ഗു
സർവഥാ സർവ്വവി ഷമാ
ത സ ല ഗു
പത്ഥ്യാ ന ഭവസി പ്രിയേ 117

ഇല്ലാചാരം സുഹൃത്തില്ല
ഗുണം കർമ്മവുമില്ല തേ
വല്ലഭേ! സർവ്വവിഷമേ!
പത്ഥ്യാപ്രകൃതിയില്ല തേ.

2. വിപരീതപത്ഥ്യ

യുഗ്മയോർല്ലക്ഷണം ഹ്യേത—
ദ്വിപരീതം തു യത്ര ച
പത്ഥ്യാ ഹി വിപരീതാ സാ
വിജ്ഞേയാ നാമതോ ബുധൈഃ. 118

രണ്ടും, നാലും പാദങ്ങളിലെ പത്ഥ്യാലക്ഷണം ഒന്നും, മൂന്നും പാദങ്ങളിലേതാക്കി മാറ്റിയാൽ ആ വൃത്തത്തിന് വിപരീതപത്ഥ്യയെന്നു പേർ.

ഉദാ—
ല ഗു
കൃതേന രമണസ്യ കിം
ഗു ഗു
നഖി രോഷേണ തേƒത്യർത്ഥം
ല ഗു
ത്വം ജഡേകേന മോഹിതാ
ഗു ഗു
വിപരീതാ നപത്ഥ്യാസി. 119

എടോ രമണനെന്തു താൻ
സഖി, വല്ലാതെ കോപിച്ചാൽ
വിഡ്ഢി, നിന്നോടു ചൊന്നതാർ
പത്ഥ്യയല്ലാതെ നിന്നീടാൻ.

രണ്ടും നാലും പാദങ്ങളുടെ അവസാനത്തിലുള്ള ലഘു ഗുരു എന്ന ലക്ഷണം മാത്രമാണ് പൂർവ്വപാദങ്ങളിലേയ്ക്കാക്കി മാറ്റിയിട്ടുള്ളത് എന്ന് പ്രത്യേകം ഗ്രഹിക്കേണ്ടതാണ്.

3. ചപല

ചതുർത്ഥാദക്ഷരാദ്യത്ര
ത്രിലഘു സ്യാദയുക്തതഃ
അനുഷ്ടുപ് ചപലാ സാ തു
വിജ്ഞേയാ നാമതോ ബുധൈഃ. 120

ഏതു വൃത്തത്തിൽ നാലാമക്ഷരം കഴിഞ്ഞു മൂന്നക്ഷരം ഒന്നും മൂന്നും പാദങ്ങളിൽ ലഘുവായിരിക്കുമോ ആ അനുഷ്ടുപ്ച്ഛന്ദസ്സിലെ വൃത്തത്തിനു ചപലയെന്നു പേർ.

ഉദാ—
നഖല്വസ്യാഃ പ്രിയതമഃ
ശ്രോതവ്യം വ്യാഹൃതം സഖ്യാ
നാരദസ്യ പ്രതികൃതിഃ
ശ്രൂയതേ ചപലാ ഹീയം. 121

ഇവൾക്കില്ലാ പ്രിയതമൻ
കേൾക്കണം തോഴിതൻ വാക്യം
നാരദൻതൻ പ്രതികൃതി
കേൾപ്പൂതേ ചപലപ്പേരിൽ.

4. വിപുല

വിപുലാ വാ യുജി ജ്ഞേയാ
ലഘുത്വാത് സപ്തമസ്യ തു
സർവ്വത്ര സപ്തമസ്യൈവ
കേഷാഞ്ചിത് വിപുലാ തു സാ. 122

രണ്ടും, നാലും പാദങ്ങളിൽ ഏഴാമക്ഷരം ലഘുവായിട്ടുള്ള അനുഷ്ടുപ്ച്ഛന്ദസ്സിലെ വൃത്തത്തിന് വിപുലയെന്നു പേർ. ചിലരുടെ പക്ഷത്തിൽ വിപുലയ്ക്ക് എല്ലാ പാദത്തിലും ഏഴാമക്ഷരം ലഘുവാകണം.

ഉദാ—
സംക്ഷിപ്താ വജ്രവന്മദ്ധ്യേ
ഹേമകുംഭനിഭസ്തനീ
വിപുലാസി പ്രിയേ! ശ്രോണ്യാം
പൂർണ്ണചന്ദ്രനിഭാനനേ! 123

വജ്രംപോലെ കൃശം മദ്ധ്യം
സ്വർണ്ണകുംഭസമം സ്തനം
വിപുലം കാന്തതൻ ശ്രോണി
പൂർണ്ണചന്ദ്രസമം മുഖം.

നാലു പാദത്തിലും ഏഴാമക്ഷരം ലഘുവായിട്ടുള്ള വിപുലയ്ക്കുദാഹരണം.

ഗംഗേവ മേഘോപഗമേ
ആപ്ലാവിതവസുന്ധരാ
കൂലവൃക്ഷാനാരുജതി
സ്രവന്തീ വിപുലാ ചലാ. 124

വിണ്ണാറുപോൽ കാർ വരവേ
പാർത്തട്ടടയെ മുക്കിയും
തീരവൃക്ഷം വീഴ്ത്തിയുമേ
വരുന്നൂ വിപുലം ജലം.

ഏവം വിവിധയോഗാസ്തു
പത്ഥ്യാപാദാ ഭവന്തി ഹി
യുഗ്മൌജവിഷമൈഃ പാദൈഃ
ശേഷൈരന്യൈസ്ത്രകൈസ്തഥാ. 125

ഇപ്രകാരം പലവിധത്തിലും യോജിപ്പുപോലെ ചേർക്കുന്ന പത്ഥ്യാവൃത്തപാദങ്ങൾ സംഭവിക്കുന്നതാണ്. രണ്ടും നാലും പാദങ്ങളോ ഒന്നും മൂന്നും പാദങ്ങളോ ഏതെങ്കിലും ഒരു പാദമോ ഒരുവിധത്തിലും മറ്റുള്ളവ മറ്റുവിധത്തിലും പത്ഥ്യയിൽ വരാവുന്നതാണ്. മുമ്മൂന്നക്ഷരം കൂടിയ ഗണങ്ങൾ ചേർന്നതാണ് ഈ പത്ഥ്യാ വൃത്തം.

സഗുർവ്വന്തഃ സർവ്വലഘു–
സ്ത്രികോ നിത്യം ഹി നേഷ്യതേ
പ്രഥമാക്ഷരാദ്യത്ര
ചതുർത്ഥാത് പ്രാഗ്ലഘുഃ സ്മൃതഃ 126

നാലാമക്ഷരത്തിനു മുമ്പുള്ളതു ലഘുവാണെങ്കിൽ ഒന്നാമക്ഷരത്തിനുശേഷം അന്തഗുരുവായ സഗണവും സർവ്വലഘുവായ നഗണവും തീരെ വന്നുകൂടാ.

5. വക്ത്രം

പത്ഥ്യാപാദം സമാസ്ഥായ
ത്രീണ്യന്തേ തു ഗുരൂണ്യഥ
ഭവന്തി പാദേ സതതം
യത്ര തദ്വക്ത്രമിഷ്യതേ. 127

പത്ഥ്യാപാദത്തിൽ അവസാനത്തെ മൂന്നക്ഷരവും ഗുരുവാണെങ്കിൽ ആ വൃത്തത്തിനു വക്ത്രമെന്നു പേർ.

ഉദാ—

ദന്തക്ഷതാധരം സുഭ്രു
ജാഗാരഗ്ലാന നേത്രാന്തം
രതിസംഭോഗഖിന്നംതേ
ദർശനീയതരം വക്ത്രം. 128

ദന്തക്ഷതാധരം പാരം
ജാഗരഗ്ലാനനേത്രാന്തം
രതിസംഭോഗഖിന്നം കേൾ
സുഭ്രു നിൻസുന്ദരം വക്ത്രം.

ഇത്യേഷാ സർവ്വവിഷമാ
നാമതോഽനുഷ്ടുബുച്യതേ

തദിദാം മതവൈഷമ്യം
ത്രികാദക്ഷരതഃ സ്മൃതം. 129

അനുഷ്ടുപ്പ് എന്നു പേരുള്ള ഈ വൃത്തം എല്ലാ പാദങ്ങളിലും വിഷമസ്വഭാവമുള്ളതാണ്. പണ്ഡിതന്മാരുടെ ഇടയിൽ ഗണങ്ങളെ സംബന്ധിച്ചും അക്ഷരങ്ങളെ സംബന്ധിച്ചും പല അഭിപ്രായങ്ങളുമുണ്ട്.

1. വാനവാസിക

പാദേ ഷോഡശമാത്രാസ്തു
ഗാഥാംശകവികല്പിതാഃ
ചതുർഭിരംശകൈർജ്ഞേയാ
വൃത്തജ്ഞൈർവാനവാസികാ. 130

ഗാഥകൾക്കുപയോഗപ്പെടുന്നവിധം പാദത്തിൽ പതിനാറു മാത്രകൾ ഉള്ള നാലു പാദം ചേർന്ന വൃത്തത്തിന് വാനവാസികയെന്നു പേർ.

അസംസ്ഥിതപദാ സുവിഹ്വലാംഗീ
മദസ്ഖലിതചേഷ്ടിതൈർമ്മനോജ്ഞാ
ക്വ യാസ്യസി വരോരു! സുരതകാലേ
വിഷമാ കിം വാനവാസികാ ത്വം 131

അസംസ്ഥിതപദം സുവിഹ്വലാംഗം
മദസ്ഖലിതചേഷ്ടിതം മനോജ്ഞം
ഗമിപ്പതെവിടേക്കയി സുമുഖീ? ചൊ—
ല്ലഴലോടേ വാനവാസികേ! നീ.

2. കേതുമതി

സ്ജൗ സ്ഗൗ ച പ്രഥമേ പാദേ
തഥാ ചൈവ തൃതീയകേ
കേതുമത്യാം ഗണാഃ പ്രോക്താഃ
ഭ്രൗ ന്ഗൌ ഗശ്ച സദാ ബുധൈഃ. 132

ഒന്നും മൂന്നും പാദങ്ങളിൽ സഗണം, ജഗണം, സഗണം, ഗുരു; രണ്ടും നാലും പാദങ്ങളിൽ ഭഗണം, രഗണം, നഗണം രണ്ടു ഗുരുക്കൾ ഈ വിധമുള്ള വൃത്തത്തിനു കേതുമതി എന്നു പേർ.

ഉദാ— സ ജ സ ഗു
◡ ◡ — ◡ — ◡ ◡ ◡ — —
സ്ഫുരിതാ ധരംച കിത നേ ത്രം
ഭ ര ന ഗു ഗു
— ◡ ◡ ◡ ◡ ◡ ◡ ◡ ◡ — —
രക്തക പോല മം ബുജദ ളാക്ഷം
കിമിദം രുഷാപഹൃതശോഭം
കേതുമതീസമം വദ മുഖം തേ. 133

സ്ഫുരിതാധരംചകിതനേത്രം
രക്തകപോലമംബുജദളാക്ഷം
അരിശത്തിനാലഴകു പോയി
കേതുമതിക്കുനേർ മുഖമിതെന്തേ?

3. അപരവക്ത്രം

പ്രഥമേ ച തൃതീയേ ച
നൌ രലൌ ഗശ്ച കീർത്തിതാഃ
ഗണാശ്ചാപരവക്ത്രേ തു
നജൌ ജ്രൌ ദ്വിചതുർത്ഥയോഃ. 134

ഒന്നും മൂന്നാം പാദങ്ങളിൽ രണ്ടു നഗണം, ഒരു രഗണം ലഘു, ഗുരു; രണ്ടും നാലും പാദങ്ങളിൽ നഗണം രണ്ടു ജഗണം, രഗണം ഇങ്ങനെയുള്ള വൃത്തത്തിന് അപരവക്ത്രമെന്നു പേർ.

ഉദാ— ന ന ര ല ഗു

സുതനു ജലപ രീതലോ ചനം
ന ജ ജ ര

ജലദ നിരുദ്ധ മിവേന്ദു മണ്ഡലം
കിമിദമപരവക്ത്രമേവ തേ
ശശിവദനേ ƒദ്യ മുഖം പരാങ്മുഖം. 135
സുതനു ജലപരീതലോചനം
ജലദനിരുദ്ധശശാങ്കസന്നിഭം
പറയുകപരവക്ത്രമാകയോ
ശശിമുഖിയിന്നു പരാങ്മുഖം മുഖം.

4. പുഷ്പിതാഗ്ര

നൌ ര്യൌ തു പ്രഥമേ പാദേ
ന ജൌ ജ്രൌ ഗസ്തഥാ പരേ
യത്ര സാ പുഷ്പിതാഗ്രാ സ്യാ—
ദ്യൈതാവപരൌ തഥാ. 136

ഒന്നാം പാദത്തിൽ രണ്ടു നഗണവും, രഗണയഗണങ്ങളും രണ്ടാം പാദത്തിൽ നഗണം, രണ്ടു ജഗണം, രഗണം, ഗുരു ഇങ്ങനെയുള്ള വൃത്തത്തിനു പുഷ്പിതാഗ്രയെന്നു പേർ. പൂർവ്വാർദ്ധപാദങ്ങൾ പോലെതന്നെയാണ് ഉത്തരാർദ്ധപാദങ്ങൾ. അപരവക്ത്രപാദങ്ങളുടെ അവസാനത്തിൽ ഓരോ ഗുരുകൂടി ചേർത്താൽ പുഷ്പിതാഗ്രയാവുമെന്നു താല്പര്യം.

ഉദാ— ന ന ര യ

പവന ബലവി ധൂതചാ രുശാഖം
ന ജ ജ ര ഗു

പ്രമുദി തകോകി ലകണ്ഠ നാദര മ്യം
മധുകരപരിഗീയമാനശബ്ദം
വരതനു! പശ്യ വനം സുപുഷ്പിതാഗ്രം. 137
പവനബലവിധൂതചാരുശാഖം
പ്രമുദിത കോകിലകണ്ഠനാദരമ്യം
മധുകരപരിഗീയമാനശബ്ദം
വരതനു! കാൺക വനം സുപുഷ്പിതാഗ്രം.

5. ഉദ്ഗത

സ്ജൌ സ്ലൌ ചാദൌ യഥാ ന്സൌ ജ്ഗൌ
ഭ്നൌ ജ്ലൌ ഗശ്ച തഥാ പുനഃ
സ്ജൌ സ്ജൌ ഗശ്ച ത്രികാ ഹ്യേതേ
ഉദ്ഗതായാഃ പ്രകീർത്തിതാഃ. 138

ഒന്നാംപാദത്തിൽ സഗണം, ജഗണം, സഗണം, ലഘു; രണ്ടാം പാദത്തിൽ നഗണം, സഗണം, ജഗണം, ഗുരു; മൂന്നാം പാദത്തിൽ ഭഗണം, നഗണം, ജഗണം, ലഘു, ഗുരു; നാലാം പാദത്തിൽ സഗണം, ജഗണം, സഗണം, ജഗണം, ഗുരു ഈ വിധം ഗണവ്യവസ്ഥയുള്ള വൃത്തത്തിന് ഉദ്ഗതയെന്നു പേർ.

ഉദാ— സ ജ സ ല

നവരോ മരാജി രതിഭാ തി
ന സ ജ ല ഗു

സുതനു മദന സ്യ മഞ്ജ രീ
ഭ ന ജ ല ഗു

നാഭിക മലവി വരോൽപ തിതാ
സ ജ സ ജ ഗു

ഭ്രമരാ വലീവ കുസുമാത് സമുൽഗ താ. 139

നവരോമരാജി വിലസുന്നു
സുതനു! മദനൻെറ മഞ്ജരി
നാഭികമലമതിലുൽഗതയായ്
കുസുമത്തിൽനിന്നളിനിരയ്ക്കു തുല്യമായ്.

6. ലളിത

സ്ജൌ സ്ലൌ ച തതോ ന്സൌ ജ്ഗൌ
നൌ സൌ ചേതി തൃതീയകേ
സ്ജൌ സ്ജൌ ഗശ്ച ചതുർത്ഥേ തു
ലളിതായാ ഗണാഃ സ്മൃതാഃ. 140

ഒന്നാം പാദത്തിൽ സഗണം, ജഗണം, സഗണം, ലഘു; രണ്ടാം പാദത്തിൽ നഗണം, സഗണം, ജഗണം, ഗുരു; മൂന്നാം പാദത്തിൽ രണ്ടു നഗണം, രണ്ടു സഗണം, നാലാം പാദത്തിൽ സഗണം, ജഗണം, സഗണം, ജഗണം, ഗുരു ഇങ്ങനെയാണ് ലളിതാവൃത്തത്തിലെ ഗണവ്യവസ്ഥ. ഉൽഗതയ്ക്കും ലളിതയ്ക്കും തമ്മിൽ മൂന്നാം പാദത്തിൽ മാത്രമേ ഭേദമുള്ളൂ എന്ന കാര്യം ശ്രദ്ധിക്കുക.

ഉദാ— സ ജ സ ല

ലളിതാ കുലഭ്ര മിതചാ രു
ന സ ജ ഗു

വസന കരചാ രുപല്ല വാ

ന ന സ സ
˘ ˘ ˘ ˘ ˘ ˘ ˘ ˘ — ˘ ˘ —

പ്രവിക സിതക മലകാ ന്തിമുഖീ

സ ജ സ ജ ഗു
˘ ˘ — ˘ — ˘ ˘ ˘ — ˘ — ˘ —

പ്രതിഭാ സിദേവി സുരത ശ്രമാതു രാ. 141

ലളിതാകുലഭ്രമിതചാരു–
വസനകരപല്ലവത്തൊടും
പ്രവികസിതകമലവക്ത്രമൊടും
വിലസുന്നു ദേവി സുരതാൽ തളർന്നു നീ.

ഏവമേതാനി വൃത്താനി
സമാനി വിഷമാണി ച
നാടകാദ്യേഷു കാവ്യേഷു
പ്രയോക്തവ്യാനി സൂരിഭിഃ. 142

ഇപ്രകാരം സമങ്ങളും വിഷമങ്ങളുമായ ഈ വൃത്തങ്ങൾ നാടകം മുതലായ ദൃശ്യകാവ്യങ്ങളിൽ പണ്ഡിതന്മാർ ഔചിത്യംപോലെ പ്രയോഗിക്കേണ്ടതാണ്.

സന്ത്യന്യാന്യപി വൃത്താനി
യാന്യുക്താനീഹ പണ്ഡിതൈഃ
ന ച താനി പ്രയോജ്യാനി
ഹതശോഭാനി താനി ഹി. 143

വേറെയും വൃത്തങ്ങൾ ഉള്ളതായി പണ്ഡിതന്മാർ പറഞ്ഞിട്ടുണ്ട്. ശോഭ കുറഞ്ഞതാകയാൽ അവ നാടകാദികളിൽ പ്രയോഗിക്കാൻ പറ്റിയവയല്ല.

യാന്യതഃ പരമത്ര സ്യുർ–
ഗീതകൈസ്താനി യോജയേത്
ധ്രുവാഭിധാനേ വ്യാഖ്യാസ്യേ
തേഷാം ചൈവ വികല്പനം. 144

ഇവിടെപ്പറയാത്തവയായി നാടകാദികൾക്കു പറ്റുന്ന ചില വൃത്തങ്ങൾ ഉണ്ട്. അവ ഗീതങ്ങൾക്കുള്ളവയാണ്. അവയുടെ വകഭേദങ്ങൾ ധ്രുവാഗീതികളെക്കുറിച്ച് വിവരിക്കുന്ന മുപ്പത്തിരണ്ടാമദ്ധ്യായത്തിൽ പറയുന്നതാണ്.

വൃത്തലക്ഷണമേവം തു
സമാസേന മയോദിതം
അത ഊർദ്ധ്വം പ്രവക്ഷ്യാമി
ഹ്യാര്യാണാമപി ലക്ഷണം. 145

ഇപ്രകാരം ഞാൻ അക്ഷരവൃത്തലക്ഷണം ചുരുക്കത്തിൽ പറഞ്ഞുകഴിഞ്ഞു. ഇനി ആര്യാവൃത്തങ്ങളുടെ ലക്ഷണവും പറയാം.

## ആര്യാവൃത്തങ്ങൾ

പത്ഥ്യാ ച വിപുലാ ചൈവ
ചപലാ മുഖതോ *f* പരാ

ജഘനേ ചപലാ ചൈവ
ആര്യാഃ പഞ്ച പ്രകീർത്തിതാഃ. 146

പത്ഥ്യ, വിപുല, ചപല, മുഖചപല, ജഘനചപല ഇങ്ങനെ ആര്യാവൃത്തം അഞ്ചാണ്.

ആസാം ചൈവ പ്രവക്ഷ്യാമി
യതിമാത്രാവികല്പനം
ലക്ഷണൈർന്നിയതാംശ്ചൈ
വികല്പാൻ ഗണസംശ്രിതാൻ. 147

ഈ ആര്യാവൃത്തങ്ങൾക്കുള്ള യതിനിയമം മാത്രാനിയമം ലക്ഷണങ്ങൾ ഗണസംബന്ധികളായ വകഭേദങ്ങൾ ഇവയെല്ലാം ഞാൻ വിവരിച്ചുതരാം.

യതിശ്ഛേദസ്തു വിജ്ഞേയ–
ശ്ചതുർമാത്രോ ഗണഃ സ്മൃതഃ
ദ്വിതീയാന്ത്യൌ യുജൌ പാദാ–
വയുജൌ ത്വപരൌ സ്മൃതൌ. 148

പാദങ്ങൾക്കിടക്കുള്ള മുറിവാണ് യതി. നാലു മാത്രയാണ് ഒരു ഗണം. രണ്ടും നാലും പാദങ്ങൾക്ക് യുക്കുകളെന്നും ഒന്നും മൂന്നും പാദങ്ങൾക്ക് അയുക്കുകളെന്നും പറയുന്നു.

ഗുരുമദ്ധ്യവിഹീനസ്തു
ചതുർഗ്ഗണസമന്വിതഃ
അയുഗ്ഗണോ വിധാതവ്യോ
യുഗ്ഗണസ്തു യഥാവിധഃ. 149

ആദിഗുരു, അന്തഗുരു, മദ്ധ്യഗുരു, സർവ്വഗുരു സർവ്വലഘു ഇങ്ങനെ നാലു മാത്രയുള്ള അഞ്ചുവിധം ഗണങ്ങൾ വരാവുന്നതിൽ മദ്ധ്യഗുരുവായ ജഗണമൊഴികെ മറ്റു നാലു വിധമുള്ള ഗണങ്ങൾ മാത്രമെ ആര്യാവൃത്തത്തിൽ ഒന്ന്, മൂന്ന്, അഞ്ച് എന്നിങ്ങനെ ഒറ്റസംഖ്യയിലുള്ള ഗണങ്ങളായി വരുകയുള്ളൂ. രണ്ട്, നാല്, ആറ് എന്നിങ്ങനെയുള്ള ഇരട്ടസംഖ്യയിലെ ഗണങ്ങളാകട്ടെ ഇഷ്ടംപോലെ ഏതുഗണവുമാകാം.

അർദ്ധാഷ്ടമഗണാർദ്ധാ ച
സർവ്വൈവാര്യാ പ്രകീർത്തിതാ
ഷഷ്ഠശ്ച ദ്വിവികല്പസ്തു
നൈധനോ ഹ്യേകസംശ്രിതഃ
പശ്ചാദർദ്ധേ തു ഷഷ്ഠഃ സ്യാ–
ദേകമാത്രസ്തു കേവലഃ. 150

ആര്യാവൃത്തത്തിലെ ഓരോ അർദ്ധവും അതായത് പൂർവ്വാർദ്ധവും ഉത്തരാർദ്ധവും അരഗ്ഗണം മാത്രമായ എട്ടാം ഗണത്തോടുകൂടിയതാണ്. പൂർവ്വാർദ്ധത്തിൽ ആറാം ഗണം രണ്ടുവിധം വരാം. എട്ടാം ഗണത്തിലെ രണ്ടു മാത്ര ഒരേ അക്ഷരത്തെ ആശ്രയിച്ചിരിക്കയും വേണം. അന്ത്യാക്ഷരം ഗുരുവായിരിക്കണമെന്നർത്ഥം. ഉത്തരാർദ്ധത്തിലാകട്ടെ ആറാം ഗണം ഒറ്റ ലഘു മാത്രമായിരിക്കും.

ദ്വിവികല്പസ്തു യഃ ഷഷ്ഠോ
ഗുരുമദ്ധ്യോ ഭവേത്തു സഃ

തഥാ സർവ്വലഘുശ്ചൈവ
യതിഃ സംഖ്യാസമാശ്രിത. 151

പൂർവ്വാർദ്ധത്തിൽ ആറാംഗണം രണ്ടുവിധം വരാമെന്നു പറഞ്ഞുവല്ലോ. അതി ലൊന്നു മദ്ധ്യഗുരുവായ ജഗണമാണ്. അതുപോലെ സർവ്വലഘുവായ ഗണവും വരാം. യതിവ്യവസ്ഥ ഗണസംഖ്യയെ ആശ്രയിച്ചിരിക്കും.

ദ്വിതീയാദിലഘുർജ്ഞേയഃ
സപ്തമേ പഞ്ചമേ യതിഃ
പ്രഥമാദിരഥാന്ത്യേ ച
പഞ്ചമേ വാ വിധീയതേ. 152

ആര്യയിലെ പൂർവ്വാർദ്ധത്തിൽ ആറാം ഗണം സർവ്വലഘുവാണെങ്കിൽ അതിൽ രണ്ടാമത്തെ ലഘുമുതൽക്ക് ഏഴാം ഗണത്തിലും അഞ്ചാം ഗണത്തിലും ആണു യതി. ഉത്തരാർദ്ധത്തിൽ ഒറ്റയക്ഷരമായ ആറാം ഗണത്തിന്റെ ആ അക്ഷരം മുതല്ക്കോ അഞ്ചാം ഗണം മുതല്ക്കോ യതി വരാം.

1. പത്ഥ്യാ 2. വിപുല

ഗണേഷു ത്രിഷു പാദസ്തു
യസ്യാഃ പത്ഥ്യാ തു സാ ഭവേത്
അതശ്ച വിപുലാന്യാ തു
വിജ്ഞേയാƒയതിലക്ഷണാ. 153

മൂന്നു ഗണംകൊണ്ടു പാദം അവസാനിക്കുന്ന ആര്യാവൃത്തത്തിനു പത്ഥ്യയെന്നു പേർ. പത്ഥ്യയിൽ മൂന്നു ഗണം കഴിയുന്നേടത്തു യതി വേണമെന്നർത്ഥം. അവിടെ യതി വരാതുള്ള, യതി വ്യവസ്ഥയില്ലാത്ത ആര്യയ്ക്കു വിപുലയെന്നു പേർ.

പത്ഥ്യയ്ക്കുദാഹരണം—

രക്തമൃദുപത്മനേത്രാ
ദീർഘാസിതബഹുള, കുടിലമൃദുകേശീ
കസ്യ തു പൃഥു മൃദു ജഘനാ
തനുബാഹ്വം സോദരീ പത്ഥ്യാ. 154

രക്തമൃദുപത്മനേത്രം
ദീർഘാസിതബഹുളകുടിലമൃദുകേശം
പൃഥുജഘനം തനുമദ്ധ്യവു–
മിയലുന്നോളാർക്കു പത്ഥ്യയിവൾ.

വിപുലയ്ക്കുദാഹരണം—

വിപുലജഘനവദനസ്തന–
നയനൈസ്താമ്രാധരോഷ്ഠകരചരണൈഃ
ആയതനാസാഗണ്ഡൈർ–
ല്ലലാടകർണ്ണൈഃ ശുഭാ കന്യാ. 155

സ്തനജഘനങ്ങൾ കനത്തും
ചൊടിയൊടു കൈ കാലുമമ്പൊടു തുടുത്തും
നെറ്റിയൊടു മൂക്കു കാതും
നീണ്ടും വടിവാർന്ന കന്യയിവൾ.

ഈ ഉദാഹരണത്തിൽ മൂന്നാം ഗണത്തിൽ യതിവരുന്നുണ്ട്. യതിനിയമാഭാവമെന്ന വിപുലാലക്ഷണം ഇതിൽക്കാണുന്നില്ല.

3. ചപല

ദ്വിതീയശ്ച ചതുർത്ഥശ്ച
ഗുരുമദ്ധ്യഗതോ ഭവേത്
ഉഭയോരർദ്ധയോര്യത്ര
വിജ്ഞേയാ ചപലാ യഥാ. 156

പൂർവ്വാർദ്ധത്തിലും, ഉത്തരാർദ്ധത്തിലും രണ്ടും,നാലും ഗണങ്ങൾ മദ്ധ്യഗുരുക്കളായ ജഗണങ്ങളുള്ള ആര്യയ്ക്കു ചപലയെന്നു പേർ.

ഉദാ—

˘ — ˘
ഉദഭ ർത്ത്യഗാമി നീ പരു—
˘ — ˘
ഷഭാഷിണീ കാമചിഹ്നകൃതവേഷാ
˘ — ˘
ആയാതി മാംസ യുക്താ
˘ — ˘
സുരാപ്രിയാ സർവ്വതശ്ചപലാ. 157

ഭർത്താവെ വിട്ടു പരുഷം
പറഞ്ഞു കാമത്തിനൊത്ത വേഷമൊടേ
എത്തുന്നു മാംസമേന്തി—
സ്സുരാഭിലാഷത്തോടും ചപല.

4. മുഖചപല 5. ജഘനചപല.

പൂർവ്വാർദ്ധേ ലക്ഷണം ഹ്യേത—
ദ്യസ്യാഃ സാ ചപലാ മുഖേ
പശ്ചിമാർദ്ധേ തു ചപലാ
യസ്യാഃ സാ ജഘനേന തു. 158

പൂർവ്വാർദ്ധത്തിൽ മാത്രം ചപലാലക്ഷണമുള്ളതു മുഖചപല. ഉത്തരാർദ്ധത്തിൽ മാത്രം അതുള്ളത് ജഘനചപല.

മുഖചപലയ്ക്കുദാഹരണം—

˘ — ˘
ആര്യാമുഖേതു ചപലാ
˘ — ˘
തഥാപി ചാര്യാ ന മേ യതഃ സാ തു
ദക്ഷാ ഗൃഹകൃത്യേഷു ത—
ഥാ ദുഃഖേ ഭവതി ദുഃഖാർത്താ. 159

മുഖചപലയാകകൊണ്ടിവ—
ളെനിയ്ക്കു തോന്നുതിതാര്യയല്ലെന്നായ്
ഗൃഹകൃത്യങ്ങളിലതിനിപു—
ണയിങ്ങു ദുഃഖാർത്ത ദുഃഖത്തിൽ.

ജഘനചപലയ്ക്കുദാഹരണം—

വരമൃഗനയനേ! ചപലാ—
സി വരോരു! ശശാങ്കദർപ്പണനിഭാസ്യേ!
ᴗ — ᴗ
കാമ സ്യസാര ഭൂതേ—
ᴗ — ᴗ
ന പൂർവ്വ മദചാരുജഘനേന. 160

വരമൃഗനയനേ! നീ ചപ—
ലതന്നെ സമ്പൂർണ്ണചന്ദ്രസമവക്ത്രേ!
കാമന്നു സാരമായു—
ള്ള ചന്തമേറുന്ന ജഘനത്താൽ.

ഉഭയോരർദ്ധയോരേത—
ല്ലക്ഷണം ദൃശ്യതേ യദി
വൃത്തജ്ഞൈഃ സാ തു വിജ്ഞേയാ
സർവ്വതശ്ചപലാ തു സാ. 161

പൂർവ്വാർദ്ധത്തിലും, ഉത്തരാർദ്ധത്തിലും ചപലാലക്ഷണമുണ്ടെങ്കിൽ ആ വൃത്തത്തിനു സർവ്വചപലയെന്നു പേർ. ആദ്യം പറഞ്ഞ ചപലതന്നെയാണിത്.

കാര്യൌ ദ്വാദശമാത്രൌ ച
പാദാവാദ്യതൃതീയകൌ
അഷ്ടാദശ ദ്വിതീയേ ച
തഥാ പഞ്ചദശോത്തമേ. 162

ആര്യാവൃത്തത്തിൽ ഒന്നും മൂന്നും പാദത്തിൽ പന്ത്രണ്ടുവീതം മാത്രയാണ്. രണ്ടാം പാദത്തിൽ പതിനെട്ടു മാത്ര. ഒടുവിലത്തെ പാദത്തിൽ പതിനഞ്ചു മാത്രയും.

ത്രിംശന്മാത്രാസ്തു പൂർവ്വാർദ്ധേ
വിംശതിഃ സപ്ത ചാപരേ
ഉഭയോരർദ്ധയോർജ്ഞേയാ
മാത്രാപിണ്ഡോ വിഭാഗശഃ. 163

ആര്യയുടെ പൂർവ്വാർദ്ധത്തിൽ രണ്ടുപാദത്തിലും കൂടി മുപ്പതുമാത്ര. ഉത്തരാർദ്ധത്തിൽ ഇരുപത്തേഴു മാത്ര, രണ്ടർദ്ധങ്ങളിലേയും മാത്രകളുടെ ആകത്തുക ഇങ്ങനെ വേർതിരിച്ചു മനസ്സിലാക്കുക.

ത്രിംശത്തസ്യാശ്ച യാനി സ്യു—
സ്താനി ദ്വിഗുണിതാനി തു
ത്രീണ്യക്ഷരാണി ചാന്യാനി
ന്യസ്യ സംഖ്യാവിഭാഗശഃ
ഏതാനി ലഘുസംജ്ഞാനി
നിർദ്ദിഷ്ടാനി സമാസതഃ. 164

പൂർവ്വാർദ്ധത്തിനു മുപ്പതുമാത്രയെന്നു പറഞ്ഞുവല്ലോ. അതിരട്ടിച്ചാൽ കിട്ടുന്ന മാത്രകളാണ് ആര്യാവൃത്തത്തിനാകെയുള്ളത്. വാസ്തവത്തിൽ രണ്ടർദ്ധത്തിനും കൂടി അൻപത്തേഴുമാത്രയേ ഉള്ളല്ലോ. അതിൽ മൂന്നക്ഷരവും കൂടി കൂട്ടി

ച്ചേർത്ത് അറുപതു മാത്ര അല്ലെങ്കിൽ അറുപതു ലഘു ആര്യാവൃത്തത്തിനുണ്ടെന്നു ചുരുക്കിപ്പറഞ്ഞിരിക്കുന്നു.

ചതുഷ്പഞ്ചപ്രകാരാണാം
ചതുഷ്കാണാം വിശേഷതഃ
പ്രസ്താരയോഗമാസാദ്യ
ബാഹുല്യം സമ്പ്രദർശയേത്. 165

നാലു വിധത്തിലും അഞ്ചു വിധത്തിലും വരുന്ന ചതുർമ്മാത്രഗണങ്ങളുടെ അടിസ്ഥാനത്തിൽ പ്രസ്താരംചെയ്ത് പലവിധത്തിൽ വരുന്ന ആര്യാവൃത്തങ്ങളെ പ്രദർശിപ്പിക്കേണ്ടതാണ് ഒന്ന്, മൂന്ന്, അഞ്ച്, ഏഴ് എന്ന ഒറ്റ സംഖ്യകളിൽ മദ്ധ്യഗുരുവായ ജഗണം വരാത്തതിനാൽ നാലു ഗണമേ വരുള്ളൂവെന്നും രണ്ട്, നാല്, ആറ് എന്ന ഇരട്ട സംഖ്യകളിൽ അഞ്ചുതരം ഗണവും വരാമെന്നും മുൻപു പറഞ്ഞിട്ടുള്ളത് ഓർക്കുക.

പഞ്ചപഞ്ചാശദന്ത്യാ തു
ത്രിംശദാദ്യാ തഥൈവ ച
ആര്യാ ത്വക്ഷരപിണ്ഡേന
വിജ്ഞേയാത്ര പ്രയോക്തൃഭിഃ. 166

ആര്യാവൃത്തത്തിൽ ആകെ അക്ഷരം ഏറിയാൽ അൻപത്തഞ്ചു വരാം. ചുരുങ്ങിയാൽ മുപ്പതുമാത്രം. ഇതാണു കണക്ക്.

പൂർവ്വാർദ്ധവും, ഉത്തരാർദ്ധവുംകൂടി മുപ്പതും, ഇരുപത്തേഴുമായി അൻപത്തേഴു മാത്ര എന്നാണല്ലോ വ്യവസ്ഥ. രണ്ടർദ്ധത്തിൻേറയും അവസാനത്തെ അക്ഷരം ഗുരുവാകണമെന്നു നിയമമുണ്ട്. അപ്പോൾ ആ രണ്ടക്ഷരത്തിനു നാലു മാത്രയായി. മറ്റ് അൻപത്തിമൂന്നു മാത്രക്കും ലഘുക്കൾ ചേർക്കുന്നപക്ഷം അൻപത്തേഴു മാത്രക്ക് അമ്പത്തഞ്ചക്ഷരമാണു വരുന്നത്.

എല്ലാ അക്ഷരങ്ങളും ഗുരുക്കളാകുന്നപക്ഷം അൻപത്തേഴു മാത്രയ്ക്ക് ഇരുപത്തെട്ടു ഗുരുവും ഒരു ലഘുവുമായി ഇരുപത്തൊമ്പതക്ഷരമല്ലേ വരികയുള്ളൂ. ചുരുങ്ങിയാൽ മുപ്പതക്ഷരം എന്നു പറഞ്ഞാൽ എങ്ങനെ ശരിയാകും എന്ന ചോദ്യത്തിനുത്തരം പറയുന്നു—

ത്രിംശതസ്ത്വഥ വർണ്ണേഭ്യോ
ലഘുവർണ്ണത്രയം ഭവേത്
ശേഷാണി ഗുരുസംജ്ഞാനി
ഹ്യേവം സർവ്വത്ര നിർദ്ദിശേത്. 167

മുപ്പതക്ഷരങ്ങളിൽ മൂന്നക്ഷരം ലഘുവായിരിക്കും. ബാക്കി ഇരുപത്തേഴക്ഷരമേ ഗുരുവാകയുള്ളൂ. അതാണ് അൻപത്തേഴ് മാത്രയ്ക്കു മുപ്പതക്ഷരം വരാൻ കാരണം. മൂന്നു ലഘുവെങ്കിലുമില്ലാതെ ഒരു ലഘു മാത്രമായി ആര്യാവൃത്തം തീരെ സംഭവിക്കുകയില്ല.

സർവ്വാസാമേവ ചാര്യാണാ-
മക്ഷരാണാം യഥാക്രമം
സർവ്വേഷാം ജാതിവൃത്താനാം
പൂർവ്വമുത്തരസംഖ്യയാ
വികല്പം ഗണയിത്വാ ച
സംഖ്യാം പിണ്ഡേന നിർദ്ദിശേത്. 168

എല്ലാ ആര്യാവൃത്തങ്ങൾക്കും അതുപോലെ ജാതിവൃത്തങ്ങൾക്കും അക്ഷരങ്ങളെ ക്രമപ്പെടുത്തി പൂർവ്വസംഖ്യയെ ഉത്തരസംഖ്യയോടു ചേർത്ത് വകഭേദങ്ങളെ കണക്കാക്കി ഒട്ടാകെയുള്ള വൃത്തസംഖ്യ നിർദ്ദേശിക്കേണ്ടതാണ്.

6. ആര്യാഗീതി

ആര്യാഗീതിരഥാര്യൈവ
കേവലം ത്വഷ്ടഭിർഗണൈഃ
ഉത്തരാർദ്ധേപി ഷഷ്ഠസ്തു
ന ലഘുർഗണ ഇഷ്യതേ. 169

എട്ടു ഗണം തികച്ചുമുള്ള ആര്യതന്നെയാണ്. ആര്യാഗീതി. ഉത്തരാർദ്ധത്തിലും ആറാമത്തെ ഗണം ഒരു ലഘുമാത്രം പോര, പൂർണ്ണഗണംതന്നെ വേണം.

വൃത്തൈരേവം തു വിവിധൈർ—
നാനാഛന്ദസ്സമുദ്ഭവൈഃ
കാവ്യബന്ധാസ്തു കർത്തവ്യാഃ
ഷട്ത്രിംശല്ലക്ഷണാന്വിതാഃ. 170

ഇപ്രകാരം പല ഛന്ദസ്സുകളിൽനിന്ന് ഉത്ഭവിക്കുന്ന വിവിധ വൃത്തങ്ങളെക്കൊണ്ട് മുപ്പത്താറു ലക്ഷണങ്ങളോടുകൂടിയ കാവ്യബന്ധങ്ങൾ നിർമ്മിക്കേണ്ടതാണ്.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
വൃത്തവിധിയെന്ന
പതിനാറാമദ്ധ്യായം.

## അദ്ധ്യായം 17

# ലക്ഷണാലങ്കാരാദിവിവേകം

വിഭൂഷണം ചാക്ഷരസംഹതിശ്ച
ശോഭാഭിമാനൌ ഗുണകീർത്തനം ച
പ്രോത്സാഹനോദാഹരണേ നിരുക്തം
ഗുണാനുവാദോ$f$തിശയഃ സ ഹേതുഃ
സാരൂപ്യമിഥ്യാദ്ധ്യവസായസിദ്ധി–
പദോച്ചയാക്രന്ദമനോരഥാശ്ച
ആഖ്യാനയാച്ഞാപ്രതിഷേധപൃച്ഛാ–
ദൃഷ്ടാന്തനിർഭാസനസംശയാശ്ച
ആശീഃ പ്രിയോക്തിഃ കപടഃ ക്ഷമാ ച
പ്രാപ്തിശ്ച പശ്ചാത്തപനം തഥൈവ
അർത്ഥാനുവൃത്തിർഹ്യുപപത്തിയുക്തീ
കാര്യാനുനീതീ പരിദേവനം ച
ഷട്ത്രിംശദേതാനി തു ലക്ഷണാനി
പ്രോക്താനി വൈ ഭൂഷണസംമിതാനി
കാവ്യേഷു ഭാവാർത്ഥഗതാനി തജ്ജ്ഞൈഃ
സമ്യക് പ്രയോജ്യാനി യഥാരസം തു.

1. ഭൂഷണം 2. അക്ഷരസംഘാതം 3. ശോഭ 4. അഭിമാനം 5. ഗുണകീർത്തനം 6. പ്രോത്സാഹനം 7. ഉദാഹരണം 8. നിരുക്തം 9. ഗുണാനുവാദം 10. അതിശയം 11. ഹേതു 12. സാരൂപ്യം 13. മിഥ്യാദ്ധ്യവസായം 14. സിദ്ധി 15. പദോച്ചയം 16. ആക്രന്ദം 17. മനോരഥം 18. ആഖ്യാനം 19. യാച്ഞ 20. പ്രതിഷേധം 21. പൃച്ഛ 22. ദൃഷ്ടാന്തം 23. നിർഭാസനം 24. സംശയം 25. ആശിസ്സ് 26. പ്രിയോക്തി 27.കപടം 28. ക്ഷമ 29. പ്രാപ്തി 30. പശ്ചാത്താപം 31. അനുവൃത്തി 32. ഉപപത്തി 33. യുക്തി 34. കാര്യം 35. അനുനീതി 36. പരിദേവനം ഈ മുപ്പത്താറു ലക്ഷണങ്ങളും അലങ്കാര സദൃശങ്ങളാണ്. കാവ്യങ്ങളിൽ രസാനുഗുണമാകുംവണ്ണം ഭാവങ്ങളോടുമർത്ഥങ്ങളോടുമിണക്കി ഇവ പ്രയോഗിക്കപ്പെടേണ്ടതാണ്.

1. ഭൂഷണം

അലങ്കാരൈർഗുണൈശ്ചൈവ
ബഹുഭിര്യദലങ്കൃതം
ഭൂഷണൈരിവ വിന്യസ്തൈ–
സ്തദ് ഭൂഷണമിതി സ്മൃതം.

കടകകുണ്ഡലാദികളായ അലങ്കാരങ്ങളെക്കൊണ്ടു ശരീരത്തെ എന്നപോലെ രൂപകോപമാദികളായ അലങ്കാരങ്ങളെക്കൊണ്ടും മാധുര്യസൌകുമാര്യാദികളായ ഗുണങ്ങളെക്കൊണ്ടും കാവ്യത്തെ അലങ്കരിക്കുന്ന ലക്ഷണത്തിനു ഭൂഷണമെന്നു പേർ.

2. അക്ഷരസംഘാതം

യത്രാല്പൈരക്ഷരൈഃ ശ്ലിഷ്ടൈർ—
വിചിത്രാർത്ഥോപവർണ്ണനം
തദപ്യക്ഷരസംഘാതം
വിദ്യാല്ലക്ഷണസംജ്ഞിതം. 3

കുറച്ചക്ഷരങ്ങളെക്കൊണ്ടു ശ്ലേഷം വഴിക്കു പല അർത്ഥവും വരുത്തുന്നത് അക്ഷരസംഘാതമെന്ന ലക്ഷണമാണ്.

3. ശോഭ

സിദ്ധൈരർത്ഥൈഃ സമം കൃത്വാ
ഹ്യസിദ്ധോർത്ഥഃ പ്രസാദ്ധ്യതേ
യത്ര ശ്ലഷ്ണാ വിചിത്രാർത്ഥാ
സാ ശോഭേത്യഭിസംജ്ഞിതാ. 4

പ്രസിദ്ധങ്ങളായ കാര്യങ്ങളോടൊപ്പം അപ്രസിദ്ധങ്ങളായ കാര്യം എടുത്തുപറഞ്ഞു മുമ്പ് സിദ്ധിക്കാത്ത മേന്മയുണ്ടാക്കിത്തീർക്കുന്നത് ശോഭയെന്ന ലക്ഷണം. വക്താവിൻെറ വാഗ്വൈഭവമാണീ ശോഭയ്ക്കുള്ള മുഖ്യ കാരണം.

4. അഭിമാനം

ധാര്യമാണസ്തു ബഹുഭിർ—
വ്വചനൈഃ കാര്യയുക്തി ഭിഃ
നയഃ പര്യവതിഷ്ഠേത
സോഭിമാനസ്തു സംജ്ഞിതഃ. 5

പലരും ധരിച്ചുവെച്ചിട്ടുള്ള കാര്യം ശരിയല്ലെന്നു യുക്തിയുക്തങ്ങളായ വാക്കുകളെക്കൊണ്ടു സമർത്ഥിക്കുന്നത് അഭിമാനമെന്ന ലക്ഷണം.

5. ഗുണകീർത്തനം

കീർത്ത്യമാനൈർഗുണൈര്യത്ര
വിവിധാർത്ഥസമുദ്ഭവൈഃ
ദോഷാ ന പരികത്ഥ്യന്തേ
തജ്ജ്ഞേയം ഗുണകീർത്തനം. 6

പല കാര്യങ്ങളുടേയും അടിസ്ഥാനത്തിൽ ഗുണങ്ങളെ എടുത്തു പറയുകയും ദോഷമൊന്നും പറയാതിരിക്കുകയും ചെയ്യുന്നതു ഗുണകീർത്തനമെന്ന ലക്ഷണം.

6. പ്രോത്സാഹനം

ഉത്സാഹജനനൈഃ സ്പഷ്ടൈ—
രർത്ഥൈരൌപമ്യസംജ്ഞകൈഃ
പ്രസിദ്ധൈരുപഗൂഢം ച
ജ്ഞേയം പ്രോത്സാഹനം ബുധൈഃ. 7

പ്രസിദ്ധങ്ങളായ കാര്യങ്ങൾ വ്യക്തമായി എടുത്തുപറഞ്ഞും ഉപമാനങ്ങൾ കാണിച്ചും പ്രോത്സാഹനം നല്കുന്ന കാവ്യലക്ഷണം പ്രോത്സാഹനം.

7. ഉദാഹരണം

യത്രൈകസ്യാപി ശബ്ദസ്യ
ദർശനാത് സുബഹൂന്യപി
യാന്തി സിദ്ധിമനുക്താനി
തദുദാഹരണം സ്മൃതം. 8

ഏതെങ്കിലും ഒരു ഉദാഹരണം എടുത്തുകാണിച്ചിട്ട് അതുകൊണ്ടുതന്നെ പല കാര്യങ്ങളും സിദ്ധമാക്കിത്തീർക്കുന്നത് ഉദാഹരണമെന്ന ലക്ഷണം.

8. നിരുക്തം

നിരുക്തം ദ്വിവിധം പ്രോക്തം
തത്ഥ്യം ചാതത്ഥ്യമേവ ച
സിദ്ധിപൂർവ്വം ഭവേത്തത്ഥ്യ–
മതത്ഥ്യം ചാപ്രസാധിതം. 9

നാമപദങ്ങളുടെ അർത്ഥം നിർവ്വചിച്ചു കാണിക്കുന്നതിനു നിരുക്തമെന്നുപേർ. അതു രണ്ടുവിധമുണ്ട്. 1. തത്ഥ്യം, 2. അതത്ഥ്യം. നാമത്തിൻെറ അവയവാർത്ഥം ശരിയാണെന്നു കാണിക്കുന്നത് തത്ഥ്യം. ശരിയല്ലെന്നു കാണിക്കുന്നത് അതത്ഥ്യം.

9. ഗുണാനുവാദം

10. അതിശയം

ഗുണാനുവാദോ ഹീതാനാ–
മുത്തമൈരുപമാകൃതഃ
ഉത്തമാർത്ഥാദ്വിശിഷ്ടോയഃ
സ ചാപ്യതിശയഃ സ്മൃതഃ. 10

ഉത്തമന്മാരോടുപമിച്ചു വർണ്ണ്യന്മാരായ ഹീനന്മാർക്കും ഉത്തമന്മാരുടെ ഗുണമുണ്ടെന്നു കാണിക്കുന്നതു ഗുണാനുവാദമെന്ന ലക്ഷണം. ഉത്തമന്മാരേക്കാൾ വർണ്ണ്യപുരുഷനു ഗുണം കൂടുമെന്നു പറയുന്നത് അതിശയമെന്ന ലക്ഷണം.

11. ഹേതു

ബഹൂനാം ഭാഷമാണാനാ–
മനേകാർത്ഥവിനിർണ്ണയാത്
സിദ്ധൌ സമാനവചനം
ഹേതുരിത്യഭിസംജ്ഞിതഃ. 11

ഒരു വിഷയത്തെക്കുറിച്ചു പലരും പല അഭിപ്രായമായിരിക്കെ അതുപോലെ ഒരഭിപ്രായം താനും പറയുന്നത് ഹേതുവെന്ന ലക്ഷണം.

12. സാരൂപ്യം

അപദേശസ്തു പരോക്ഷോ
യസ്മാദുത്പദ്യതേ ƒ നുകരണേന
ലക്ഷണസമാനകരണാത്
സാരൂപ്യം തത്തു വിജ്ഞേയം. 12

പ്രത്യക്ഷമായ പ്രകൃതത്തിനു തുല്യമായി അപ്രത്യക്ഷമായ അപ്രകൃതവസ്തുവിനെ, സാദൃശത്തെ ആസ്പദമാക്കി പ്രസ്താവിക്കുന്നതു സാരൂപ്യമെന്ന ലക്ഷണം. അന്യാപദേശമെന്നും, അപ്രസ്തുത പ്രശംസയെന്നും മറ്റും പറയുന്നത് ഈ ലക്ഷണത്തെത്തന്നെയാണ്.

13. മിത്ഥ്യാദ്ധ്യവസായം

അഭൂതപൂർവ്വൈര്യത്രാർത്ഥൈ–
സ്തത്തുല്യാർത്ഥസ്യ നിർണ്ണയഃ
സ മിത്ഥ്യാദ്ധ്യവസായസ്തു
പ്രോച്യതേ കാവ്യലക്ഷണം. 13

മുൻപു നടക്കാത്ത കാര്യങ്ങളെ എടുത്തുകാണിച്ചു പ്രകൃതകാര്യവും തത്തുല്യമാണെന്ന് സമർത്ഥിക്കുന്നതു മിത്ഥ്യാദ്ധ്യവസായമെന്ന ലക്ഷണം വൃഥാ പ്രയത്നമെന്നാണു പദത്തിന്നർത്ഥം.

14. സിദ്ധി

ബഹൂനാം ച പ്രധാനാനാം
മദ്ധ്യേ യന്നാമ കീർത്ത്യതേ
ഏകാർത്ഥസാധനകൃതം
സാ സിദ്ധിരിതി കീർത്തിതാ. 14

പ്രധാനങ്ങളായ പലതും പറയുന്ന കൂട്ടത്തിൽ അപ്രധാനത്തെക്കൂടി ഉൾപ്പെടുത്തി അതിനും പ്രധാനങ്ങളുടെ വിലയുണ്ടാക്കിത്തീർക്കുന്നതു സിദ്ധി എന്ന ലക്ഷണം.

15. പദോച്ചയം

ഗുണൈർബഹുഭിരേകാർത്ഥൈഃ
പദൈര്യഃ സംപ്രശസ്യതേ
പദോച്ചയം തു തം വിദ്യാ–
ന്നാനാർത്ഥകഥനാത്മകം. 15

ഒരേ അർത്ഥത്തിലുള്ള പല പദങ്ങളും അർത്ഥഭേദമുള്ള പദങ്ങളെപ്പോലെ പ്രശംസാരൂപത്തിൽ പ്രയോഗിച്ച് അനേകം ഗുണങ്ങളുണ്ടെന്നു തോന്നിക്കുന്നതു പദോച്ചയമെന്ന ലക്ഷണം.

16. ആക്രന്ദം

ആത്മഭാവമുപന്യസ്യ
പരസാദൃശ്യയുക്തിഭിഃ
തീവ്രാർത്ഥഭാഷണം യത് സ്യാ–
ദാക്രന്ദഃ സ തു കീർത്തിതഃ. 16

തൻെറ അഭിപ്രായം പറഞ്ഞ് അന്യസാദൃശ്യം വഴിക്ക് അതിനെ ശക്തിയായി പ്രകാശിപ്പിക്കുന്നത് ആക്രന്ദമെന്ന ലക്ഷണം.

17. മനോരഥം

ഹൃദയസ്ഥസ്യ ഭാവസ്യ
സുശ്ലിഷ്ടാർത്ഥപ്രദർശകം
അന്യാപദേശകഥനം
മനോരഥ ഇതി സ്മൃതഃ. 17

മനസ്സിലുള്ള ഭാവം വ്യക്തമായി പ്രദർശിപ്പിക്കുമാറ് അന്യാപദേശം വിളിക്കു പ്രകൃതാർത്ഥം പറയുന്നത് മനോരഥമെന്ന ലക്ഷണം.

11. ആഖ്യാനം

പൃഷ്ടൈരപൃഷ്ടൈരഥവാ
നിർണ്ണയഃ ക്രിയതേ തു യഃ
ആഖ്യാനമിതി തജ്ജ്ഞേയം
ലക്ഷണം നാടകാശ്രയം. 18

ചോദ്യം ചോദിച്ചുകൊണ്ടോ ചോദിക്കാതെ തന്നെയോ കാര്യങ്ങൾ നിർണ്ണയിക്കപ്പെടുന്നത് ആഖ്യാനമെന്ന ലക്ഷണം.

19. യാച്ഞ

ആദൌ യത് ക്രോധജനന-
മന്തേ ഹർഷപ്രവർദ്ധനം
യത്തു പ്രിയം പുനർവ്വാക്യം
സാ യാച്ഞാ പരികീർത്തിതാ. 19

ആദ്യം ക്രോധം തോന്നിക്കുന്നതും അവസാനം സന്തോഷം വർദ്ധിപ്പിക്കുന്നതുമായ പ്രിയവാക്യം അഭ്യർത്ഥനാരൂപത്തിൽ പറയുന്നതു യാച്ഞയെന്ന ലക്ഷണം.

20. പ്രതിഷേധം

കാര്യേഷു വിപരീതേഷു
യദി കശ്ചിത് പ്രവർത്തതേ
നിവാര്യതേ ച കാര്യജ്ഞൈഃ
പ്രതിഷേധഃ പ്രകീർത്തിതഃ. 20

വിപരീതകാര്യങ്ങളിൽ പ്രവർത്തിക്കുന്ന ആളെ അതിൽനിന്നു തടയുന്നത് പ്രതിഷേധമെന്ന ലക്ഷണം.

21. പൃച്ഛ

യത്രാകാരോദ്ഭവൈർവ്വാക്യൈ-
രാത്മാനമഥവാ പരം
പൃച്ഛന്നിവാഭിധത്തേ ƒർത്ഥം
സാ പൃച്ഛേത്യഭിസംജ്ഞിതാ. 21

മുഖഭാവാദികൾകൊണ്ട് അഭിപ്രായം പ്രകടമാകുമാറു തന്നോടുതന്നെയോ അന്യനോടോ ചോദിക്കുന്ന വിധത്തിൽ പറയുന്നത് പൃച്ഛയെന്ന ലക്ഷണം.

22. ദൃഷ്ടാന്തം

വിദ്വാൻ പൂർവ്വോപലബ്ധൌ യത്
സമത്വമുപപാദയേത്
നിദർശനകൃതസ്തജ്ജ്ഞൈഃ
സ ദൃഷ്ടാന്ത ഇതി സ്മൃതഃ. 22

വിദ്വാനായ ആൾ പൂർവ്വാനുഭവത്തിൻെറ അടിസ്ഥാനത്തിൽ തല്ക്കാലാനുഭവത്തിനു ദൃഷ്ടാന്തരൂപത്തിൽ സാമ്യം കാണിക്കുന്നതു ദൃഷ്ടാന്തമെന്ന ലക്ഷണം.

23. നിർഭാസനം

അനേകയുക്തി യദ്വാക്യ-
മനേകാർത്ഥപ്രസാധകം
അനേകവചനൈര്യുക്തം
തന്നിർഭാസനമുച്യതേ. 23

അനേകം യുക്തികളോടുകൂടിയും പല കാര്യങ്ങളേയും പ്രകാശിപ്പിച്ച് വളരെ വാക്യങ്ങളിലൂടെ ഏതെങ്കിലും ഒരു സംഗതി ആവിഷ്കരിക്കുന്നത് നിർഭാസനമെന്ന ലക്ഷണം.

24. സംശയം

അപരിജ്ഞാതതത്ത്വാർത്ഥം
യത്ര വാക്യം സമാപ്യതേ
സോ$f$നേകത്വാദ്വിചാരാണാം
സംശയഃ പരികീർത്തിതഃ. 24

പല വിചാരങ്ങളും ആവിഷ്കരിച്ചു യാഥാർത്ഥ്യം മനസ്സിലാകാത്തവിധം അവതരിപ്പിക്കുന്നത് സംശയം എന്ന ലക്ഷണം.

25. ആശിസ്സ്

യഥാശാസ്ത്രാർത്ഥസമ്പന്നാം
മനോരഥസമുദ്ഭവാം
അപ്രാർത്ഥനീയാമന്യാം വാ
വിദുസ്താമാശിഷം ബുധഃ. 25

ശാസ്ത്രാനുസാരികളായ അർത്ഥങ്ങളുൾക്കൊള്ളുന്നതും തൻെറ അഭിലാഷത്തിൽ നിന്നുത്ഭവിച്ചതുമായ ആശംസയോ ആഗ്രഹിക്കാൻ വയ്യാത്തവിധത്തിലുള്ള ആശംസതന്നെയോ ചെയ്യുന്നത് ആശിസ്സ് എന്ന ലക്ഷണം.

26. പ്രിയോക്തി

ആദൌ യത് ക്രോധജനന–
മന്തേ ഹർഷപ്രവർദ്ധനം
തത് പ്രിയം വചനം ജ്ഞേയ–
മാശീർവ്വാദസമന്വിതം. 26

ആദ്യത്തിൽ ക്രോധം തോന്നിക്കുന്നതും ഒടുവിൽ സന്തോഷം വർദ്ധിപ്പിക്കുന്നതുമായി ആശീർവ്വാദത്തോടുകൂടി പ്രിയം പറയുന്നതു പ്രിയോക്തി എന്ന ലക്ഷണം.

27. കപടം

ഛലയുക്ത്യാ ത്വന്യേഷാ–
മഭിസന്ധാനാഭിഭാവകം കപടം
ദ്വിത്രിപ്രയോഗയുക്തൌ
വിജ്ഞേയഃ കപടസംഘാതഃ. 27

വ്യാജം പ്രയോഗിച്ചു മറ്റുള്ളവരെ ചതിക്കുകയോ ദ്രോഹിക്കുകയോ ചെയ്യുന്നതു കപടമെന്ന ലക്ഷണമാണ്. രണ്ടോ മൂന്നോ കപടങ്ങൾ ഒന്നിച്ചു ചേരുന്നതു കപടസംഘാതം.

28. ക്ഷമ

ദുർജ്ജനോദാഹൃതൈ രൂക്ഷൈഃ
സഭാമദ്ധ്യേ$f$ഭിതാഡിതഃ
അക്രോധഃ ക്രോധജനനൈർ–
വ്വാക്യൈര്യഃ സാ ക്ഷമാ ഭവേത്. 28

ദുർജ്ജനങ്ങൾ സഭയിൽവെച്ചു പ്രകോപനപരങ്ങളായ രൂക്ഷവാക്യങ്ങൾ ഉപയോഗിച്ച് അധിക്ഷേപിച്ചാലും കോപിക്കാതിരിക്കുന്നതു ക്ഷമ എന്ന ലക്ഷണം.

29. പ്രാപ്തി

ദൃഷ്ട്വൈവാവയവം കഞ്ചിത്
ഭാവോ യത്രാനുമീയതേ
പ്രാപ്തിം താമഭിജാനീയാ–
ല്ലക്ഷണം നാടകാശ്രയം. 29

ചില സൂചനകൾ കണ്ട് ഏതെങ്കിലും ഒരു കാര്യം അനുമിക്കുന്നത് നാടകത്തിലെ പ്രാപ്തി എന്ന ലക്ഷണം.

30. പശ്ചാത്താപം

അകാര്യം സഹസാ കൃത്വാ$f$–
കൃത്വാ കാര്യമഥാപി വാ
സന്താപോ മനസോ യസ്തു
പശ്ചാത്താപഃ സ കീർത്തിതഃ. 30

പെട്ടെന്ന് അകാര്യം ചെയ്തതുകൊണ്ടോ, അല്ലെങ്കിൽ കാര്യം ചെയ്യാത്തതുകൊണ്ടോ മനസ്സിൽ ഖേദം തോന്നുന്നതു പശ്ചാത്താപമെന്ന ലക്ഷണം.

31. അനുവൃത്തി

പ്രശ്രയേണാർത്ഥസംയുക്തം
യത് പരസ്യാനുവർത്തനം
സ്നേഹാദ്ദാക്ഷിണ്യയോഗാദ്വാ
സാനുവൃത്തിസ്തു സംജ്ഞിതാ. 31

സ്നേഹംകൊണ്ടോ ദാക്ഷിണ്യംകൊണ്ടോ വിനയത്തോടുകൂടി സഫലമാംവണ്ണം അന്യനെ അനുസരിക്കുന്നത് അനുവൃത്തി എന്ന ലക്ഷണം.

32. ഉപപത്തി

പ്രാപ്താനാം യത്ര ദോഷാണാം
ക്രിയതേ ശമനം പുനഃ
സാ ജ്ഞേയാ ഹ്യുപപത്തിസ്തു
ലക്ഷണം നാടകാശ്രയം. 32

യദൃച്ഛയാ വന്നുചേർന്ന ദോഷങ്ങൾക്കു ശമനമുണ്ടാക്കിത്തീർക്കുന്നതു ഉപപത്തി എന്ന ലക്ഷണം.

33. യുക്തി

സാദ്ധ്യതേ യോർത്ഥസംബന്ധോ
മഹത്ഭിഃ സമവായത
പരസ്പരാനുകൂല്യേന
സാ യുക്തിഃ പരികീർത്തിതാ. 33

അന്യോന്യം അനുകൂലമായ നിലയിൽ പല ധർമ്മങ്ങളും ചേർന്നു കാണുന്നതുകൊണ്ട് ഏതെങ്കിലും ഒരു വസ്തുവിനെ മറ്റൊരു വസ്തുവായി സമർത്ഥിക്കുന്നതു യുക്തിയെന്ന ലക്ഷണം.

34. കാര്യം

യത്രാപസാരയൻ ദോഷം
ഗുണമർത്ഥേന യോജയേത്
ഗുണാഭിവാദം ദോഷാൻ വാ
കാര്യം തല്ലക്ഷണം വിദുഃ. 34

ദോഷം നീക്കി ഗുണമുണ്ടെന്നാക്കുകയോ ഗുണം നീക്കി ദോഷമുണ്ടെന്നാക്കുകയോ ഏതെങ്കിലും വസ്തുവിൽ ചെയ്താൽ അതു കാര്യമെന്ന ലക്ഷണം.

35. അനുനീതി

അപൂർവ്വക്രോധജനിത–
മപരാധം പ്രമൃജ്യ യത്
സേവാർത്ഥം മധുരം വാക്യം
സാനുനിതീഃ പ്രകീർത്തിതാ. 35

പെട്ടെന്നുണ്ടായ കോപത്താൽ ചെയ്തുപോയ അപരാധത്തെ മാച്ചുകളയുന്നവിധം സേവയ്ക്കു മധുരവാക്കു പറയുന്നത് അനുനീതിയെന്ന ലക്ഷണം.

36. പരിദേവനം

ദോഷൈര്യദന്യനാമോക്തൈഃ
പ്രസിദ്ധാർത്ഥൈഃ പ്രയോജിതം
അന്യത്രാർത്ഥേന സംബദ്ധം
ജ്ഞേയം തത് പരിദേവനം. 36

മറ്റൊരാളുടെ പേരിൽ പറഞ്ഞ പ്രസിദ്ധ ദോഷങ്ങളെ വേറെ ഒരാളോടു ബന്ധപ്പെടുത്തിപ്പറയുന്നത് പരിദേവനമെന്ന ലക്ഷണം.

നാട്യശാസ്ത്രത്തിൻെറ ചില ഗ്രന്ഥങ്ങളിൽ ഇവിടെക്കാണിച്ച മുപ്പത്താറു ലക്ഷണങ്ങൾക്കു വേറെ വിധത്തിലും ലക്ഷണങ്ങൾ കൊടുത്തുകാണുന്നുണ്ട്. വ്യാഖ്യാതാവായ അഭിനവഗുപ്തൻ രണ്ടുവക ലക്ഷണങ്ങളെയും നിർദ്ദേശിച്ചുദാഹരിക്കുന്നുമുണ്ട്. ഏതു പാഠം സ്വീകരിച്ചാലും ശരിയായ താൽപര്യാർത്ഥം അവ്യക്തമായിട്ടാണിരിക്കുന്നത്. ഭരതമുനി ഉദാഹരണമൊന്നും കൊടുക്കുന്നുമില്ല. അർവ്വാചീനന്മാരായ ആലങ്കാരികന്മാർ ഈ ലക്ഷണങ്ങളിൽ ചിലതൊക്കെ അലങ്കാരങ്ങളിൽ ഉൾപ്പെടുത്തുകയും ബാക്കി ലക്ഷണങ്ങളെ തീരെ ഉപേക്ഷിക്കുകയും ചെയ്തിരിക്കുന്നു. ഇന്നത്തെ നിലയ്ക്ക് ഈ ലക്ഷണങ്ങൾ അത്രമാത്രം ഉപയോഗമുള്ളവയല്ലെന്ന അഭിപ്രായത്തിൽ രണ്ടാമത്തെ ലക്ഷണങ്ങൾ ഇതിൽ തീരെ ഉപേക്ഷിക്കപ്പെട്ടിരിക്കുന്നു.

## അലങ്കാരങ്ങൾ

ഉപമാ ദീപകം ചൈവ
രൂപകം യമകം തഥാ
കാവ്യസ്യൈതേ ഹ്യലങ്കാരാ–
ശ്ചത്വാരഃ പരികീർത്തിതാഃ. 37

ഉപമ, ദീപകം, രൂപകം, യമകം ഇങ്ങനെ കാവ്യത്തിൽ നാലലങ്കാരങ്ങളാണു പ്രസിദ്ധങ്ങളായിട്ടുള്ളത്.

1. ഉപമ

യത് കിഞ്ചിത് കാവ്യബന്ധേഷു
സാദൃശ്യേനോപമീയതേ
ഉപമാ നാമ സാ ജ്ഞേയാ
ഗുണാകൃതിസമാശ്രയാ. 38

കാവ്യങ്ങളിൽ ഏതെങ്കിലും വസ്തുവിനെ, സാദൃശ്യത്തെ അടിസ്ഥാനപ്പെടുത്തി ഉപമിക്കുന്നതു ഉപമാലങ്കാരം. ഗുണസാമ്യത്തേയും ആകൃതി സാമ്യത്തേയും ആശ്രയിച്ചാണ് ഉപമ കല്പിക്കുക.

ഏകസ്യൈകേന സാ കാര്യാ
ഹ്യനേകേനാഥവാ പുനഃ
അനേകസ്യ തഥൈകേന
ബഹൂനാം ബഹൂഭിസ്തഥാ. 39

ഒന്നിന് ഒന്നിനോടോ പലതിനോടോ അല്ലെങ്കിൽ പലതിന് ഒന്നിനോടോ പലതിനോടോ ഉപമ കല്പിക്കാവുന്നതാണ്.

ഉദാ — ഒന്നിന് ഒന്നിനോട് —

തുല്യം തേ ശശിനാ വക്ത്ര—
മിത്യേകേനൈകസംശ്രയാ. 40

നിന്റെ മുഖം ചന്ദ്രനോടു തുല്യമാണ് എന്ന ഉപമ ഒന്നിന് ഒന്നിനോട് സാദൃശ്യം കല്പിച്ചിട്ടുള്ളതാണ്. മുഖവും ചന്ദ്രനും ഓരോന്നേ ഉള്ളൂവല്ലോ.

പലതിന് ഒന്നിനോട് —

ശശാങ്കവത് പ്രകാശന്തേ
ജ്യോതീംഷീതി ഭവേത്തു യാ
ഏകേനാനേകവിഷയാ
സോപമാ പരികീർത്തിതാ. 41

നക്ഷത്രങ്ങൾ ചന്ദ്രനെപ്പോലെ പ്രകാശിക്കുന്നു എന്ന ഉപമ, അനേകത്തിന് ഒന്നിനോട് സാദൃശ്യം കല്പിച്ചിട്ടുള്ളതാണ്. അനേകം നക്ഷത്രങ്ങൾക്ക് ഒരു ചന്ദ്രനോടാണല്ലോ സാദൃശ്യം കല്പിച്ചത്.

ഒന്നിന് പലതിനോട് —

ശ്യേന ബർഹിണ ഗൃദ്ധ്റാണാം
തുല്യാക്ഷ ഇതി യാ ഭവേത്
ഏകസ്യ ബഹുഭിഃ സാ സ്യാ—
ദുപമാ നാടകാശ്രയാ. 42

പരുന്ത്, മയിൽ, കഴുകൻ ഇവയുടെ കണ്ണുകളോട് തുല്യമായ കണ്ണുള്ളവൻ എന്ന ഉപമയിൽ ഒരുവന് പല പക്ഷികളോട് ഉപമ കാണിച്ചിരിക്കുന്നു.

പലതിന് പലതിനോട് —

ബഹൂനാം ബഹുഭിർജ്ഞേയാ
ഘനാ ഇവ ഗജാ ഇതി. 43

ആനകൾ മേഘങ്ങളെപ്പോലെയാണ് എന്ന ഉപമയിൽ പല ആനകളെ പല മേഘങ്ങളോട് ഉപമിച്ചിരിക്കുന്നു.

ഉപമാഭേദങ്ങൾ

പ്രശംസാ ചൈവ നിന്ദാ ച
കല്പിതാ സദൃശീ തഥാ
കിഞ്ചിച്ച സദൃശീ ജ്ഞേയാ
ഹ്യുപമാ പഞ്ചധാ ബുധൈഃ. 44

പ്രശംസോപമ, നിന്ദോപമ, കല്പിതോപമ, സദൃശോപമ, കിഞ്ചിൽ സദൃശോപമ ഇങ്ങനെ ഉപമ അഞ്ചുവിധം.

പ്രശംസോപമയ്ക്കുദാഹരണം—

ദൃഷ്ട്വാ താം തു വിശാലാക്ഷീം
തുതോഷ മനുജാധിപഃ
മുനിഭിഃ സാധിതാം കൃച്ഛ്റാത്
സിദ്ധിം മൂർത്തിമതീമിവ. 45

രാജാവ് ആ സുന്ദരിയെ കണ്ടിട്ട് സന്തോഷിച്ചു; മഹർഷിമാർ പ്രയാസപ്പെട്ട് സമ്പാദിച്ച തപസ്സിദ്ധിയെ മൂർത്തിമതിയായിക്കണ്ടിട്ടെന്നപോലെ.

ഇവിടെ പ്രസ്തുത സുന്ദരിയെ പ്രശംസിക്കാൻ വേണ്ടിയാണു തപസ്സിദ്ധിയോടുപമിച്ചത്.

നിന്ദോപമയ്ക്കുദാഹരണം—

സാ തം സർവ്വഗുണൈർഹീനം
സസ്വജേ കർക്കശച്ഛവിം
വനേ കണ്ടകിനം വല്ലീ
ദാവദഗ്ദ്ധമിവ ദ്രുമം. 46

അവൾ ഒരു ഗുണമില്ലാത്തവനും നിറംകെട്ടവനുമായ അവനെ ആലിംഗനം ചെയ്തു — കാട്ടിൽ കാട്ടുതീയിൽ കരിഞ്ഞുനില്ക്കുന്ന മുള്ളുള്ള വൃക്ഷത്തെ വള്ളിയെന്നപോലെ.

ഇവിടെ നായികയാൽ ആലിംഗനം ചെയ്യപ്പെട്ട ദുർഗ്ഗുണനും അസുരനുമായ പുരുഷനെ നിന്ദിക്കാൻവേണ്ടിയാണു കാട്ടുതീയിൽ കരിഞ്ഞുനില്ക്കുന്ന മുള്ളുള്ള വൃക്ഷത്തോടുപമിച്ചത്.

കല്പിതോപമയ്ക്കുദാഹരണം—

ക്ഷരന്തോ ദാനസലിലം
ലീലാമന്ഥരഗാമിനഃ
മതംഗജാ വിരാജന്തേ
ജംഗമാ ഇവ പർവ്വതാഃ. 47

മദജലമൊഴുക്കിക്കൊണ്ടു ചന്തത്തിൽ മന്ദം നടന്നുപോകുന്ന ആനകൾ നടന്നുപോകുന്ന പർവ്വതങ്ങളെപ്പോലെ ശോഭിക്കുന്നു.

ഇവിടെ ഉപമാനങ്ങളായ ജംഗമപർവ്വതങ്ങൾ സങ്കൽപകൽപിതങ്ങൾ മാത്രമാണ്. അത്തരം പർവ്വതങ്ങൾ ലോകത്തിലെങ്ങുമില്ലല്ലോ. ഉപമാനത്തിൻെറ ഈ കല്പിതത്വമാണ് ഇതിന് കല്പിതോപമയെന്നു പേരു വരാൻ കാരണം.

സദൃശോപമയ്ക്കുദാഹരണം—

യത് ത്വയാദ്യ കൃതം കർമ്മ
പരിചിത്താനുരോധിനാ
സദൃശം തത്തവൈവ സ്യാ—
ദതിമാനുഷകർമ്മണഃ. 48

മറ്റുള്ളവരുടെ അഭിപ്രായമനുസരിച്ച് ഇന്ന് അങ്ങു ചെയ്ത പ്രവൃത്തി അതിമാനുഷങ്ങളായിരിക്കുന്ന കർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുന്ന അങ്ങയുടെ പ്രവൃത്തിയോടുമാത്രം സദൃശമായിട്ടുള്ളതാണ്.

ഇവിടെ നിർദ്ദേശിച്ച പ്രവൃത്തി അസദൃശമെന്നു കാണിക്കാൻവേണ്ടി തല്ക്കർത്താവിന്റെ പ്രവൃത്തിയോടുമാത്രം സദൃശമാണെന്നു പറകയാൽ ഇത് കിഞ്ചിൽ സദൃശോപമയ്ക്കുദാഹരണം—

സമ്പൂർണ്ണചന്ദ്രവദനാ
നീലോത്പലദളേക്ഷണാ
മത്തമാതംഗഗമനാ
സമ്പ്രാപ്തേയം പ്രിയാ മമ. 49

പൂർണ്ണചന്ദ്രനെപ്പോലെ മുഖവും കരിംകൂവളപ്പൂവിന്റെ ഇതളുകൾപോലെ കണ്ണുകളും മദിച്ച ആനയുടെ നടത്തംപോലെ നടത്തവും ഉള്ള എന്റെ വല്ലഭ ഇതാ വന്നിരിക്കുന്നു.

ഇവിടെ വല്ലഭയുടെ മുഖത്തിനു കാന്തികൊണ്ടുമാത്രമേ പൂർണ്ണചന്ദ്രനോടു സാദൃശ്യം ഉള്ളു. ആകൃതികൊണ്ടില്ല. അതുപോലെ കണ്ണുകൾക്ക് നിറംകൊണ്ടാണ് നീലോല്പലദളങ്ങളോടു സാദൃശ്യം. മറ്റുള്ള ഗുണങ്ങളോടൊന്നുമില്ല. ഇങ്ങനെ ഏതാനും ധർമ്മങ്ങളെക്കൊണ്ടുമാത്രം സാദൃശ്യം വരുന്ന ഉപമയാണു കിഞ്ചിൽ സദൃശോപമ.

ഉപമായാ ബുധൈരേതേ
ജ്ഞേയാ ഭേദാഃ സമാസതഃ
ശേഷാ യേ ലക്ഷണൈർന്നോക്താ
സംസാദ്ധ്യാസ്തേപി ലോകതഃ. 50

ഉപമയ്ക്കു ചുരുക്കത്തിൽ ഇത്രയും ഭേദങ്ങളാണു പണ്ഡിതന്മാർക്കു ഗ്രഹിക്കേണ്ടതായിട്ടുള്ളത്. ലക്ഷണങ്ങൾ വഴിക്കിവിടെ വിവരിക്കാത്തമറ്റു ഭേദങ്ങളെല്ലാം ലോകത്തിൽനിന്നു മനസ്സിലാക്കേണ്ടതാണ്.

2. ദീപകം

നാനാധികരണസ്ഥാനാം
ശബ്ദാനാം സമ്പ്രദീപനഃ
ഏകവാക്യേന സംയോഗോ
യസ്തദ്ദീപകമുച്യതേ. 51

പലയിടങ്ങളിലിരിക്കുന്ന ശബ്ദങ്ങൾക്കു ദീപ്തിവരുംവിധത്തിൽ ഒരു വാക്യത്തോട് അന്വയം വരുന്നത് ദീപകാലങ്കാരം.

ഉദാ—
സരാംസി ഹംസൈഃ കുസുമൈശ്ച വൃക്ഷാ
മത്തൈർദ്വിരേഫൈശ്ച സരോരുഹാണി
ഗോഷ്ഠീഭിരുദ്യാനവനാനി ചൈവ
തസ്മിന്നശൂന്യാനി സദാ ക്രിയന്തേ. 52

അവിടെ അരയന്നങ്ങൾ പൊയ്കകളെയും പൂക്കൾ മരങ്ങളെയും മദിച്ച വണ്ടുകൾ താമരപ്പൂക്കളെയും സഹൃദയസദസ്സുകൾ പൂന്തോട്ടങ്ങളെയും സനാഥങ്ങളാക്കിത്തീർക്കുന്നു.

ഇവിടെ മൂന്നു പാദങ്ങളിലുമുള്ള എല്ലാ ശബ്ദങ്ങളും നാലാം പാദമായ ''തസ്മിന്നശൂന്യാനി സദാ ക്രിയന്തേ''— അവിടെ എപ്പോഴും സനാഥങ്ങളാക്കിത്തീർക്കുന്നു— എന്ന ഏകവാക്യത്തോടന്വയിക്കുന്നു. ഈ വാക്യത്തോടു ചേരുമ്പോൾ മാത്രമേ മുൻപുള്ള പദങ്ങൾക്കെല്ലാം മിഴിവുണ്ടാകുകയുള്ളു. ദീപം പോലെ — വിളക്കുപോലെ — പലതിനേയും പ്രകാശിപ്പിക്കുന്നതു എന്നാണ് ദീപകം എന്ന വാക്കിനർത്ഥം.

3. രൂപകം

സ്വവികല്പേന രചിതം
തുല്യാവയവലക്ഷണം
കിഞ്ചിത് സാദൃശ്യസമ്പന്നം
യദ്രൂപം രൂപകം തു തത്. 53

അവയവങ്ങളുടെ തുല്യതയും ഏതെങ്കിലും ചില ധർമ്മങ്ങളുടെ സാമ്യവും അടിസ്ഥാനപ്പെടുത്തി കവി കല്പിച്ചുണ്ടാക്കുന്ന രൂപംതന്നെയാണ് രൂപകാലങ്കാരം.

ഉദാ—

പത്മനനാസ്താഃ കുമുദപ്രഹാസാ
വികാസിനീലോത്പലചാരുനേത്രാഃ
വാപീസ്ത്രിയോ ഹംസകുലൈർന്നദത്ഭിർ—
വിരേജുരന്യോന്യമിവാലപന്ത്യഃ. 54

താമരപ്പൂക്കളാകുന്ന മുഖങ്ങളും ആമ്പൽപ്പൂക്കളാകുന്ന മന്ദഹാസവും വിടർന്ന കരിംകൂവളപ്പൂക്കളാകുന്ന മനോഹരനേത്രങ്ങളും ഉള്ള, പൊയ്കകളാകുന്ന സ്ത്രീകൾ കൂകുന്ന അരയന്നങ്ങളെക്കൊണ്ട് അന്യോന്യം സംഭാഷണം ചെയ്യുന്നതുപോലെ ശോഭിച്ചു.

ഇവിടെ സാദൃശ്യത്തെ ആസ്പദമാക്കി താമരപ്പൂക്കൾക്കു മുഖരൂപവും, ആമ്പലുകൾക്കു മന്ദഹാസരൂപവും, കരിംകൂവളപ്പൂക്കൾക്കു നേത്രരൂപവും, പൊയ്കകൾക്ക് സ്ത്രീരൂപവും, അരയന്നങ്ങളുടെ കൂകലുകൾക്ക് സംഭാഷണരൂപവും കവി കല്പിച്ചു കൊടുത്തിട്ടുള്ളതാണ്. ഇങ്ങനെ പുതിയ രൂപം കൊടുക്കുന്ന അലങ്കാരമാണ് രൂപകം.

4. യമകം

ശബ്ദാഭ്യാസസ്തു യമകം
പാദാദിഷു വികല്പിതം
വിശേഷദർശനം ചാസ്യ
ഗദതോ മേ നിബോധത. 55

ശബ്ദത്തിൻെറ ആവൃത്തിയാണു യമകം. അതു പാദങ്ങളിലും മറ്റുമായി പലവിധത്തിലും വരാം. അതിൻെറ വിശേഷലക്ഷണം ഞാൻ പറയുന്നതു മനസ്സിലാക്കുക.

പാദാന്തയമകം ചൈവ
കാഞ്ചീയമകമേവ ച
സമുദ്ഗയമകം ചൈവ
വിക്രാന്തയമകം തഥാ
യമകം ചക്രവാളം ച
സന്ദഷ്ടയമകം തഥാ
പാദാദിയമകം ചൈവ
തഥാമ്രേഡിതമേവ ച
ചതുർവ്യവസിതം ചൈവ
മാലായമകമേവ ച
ഏതദ്ദശവിധം ജ്ഞേയം
യമകം നാടകാശ്രയം. 56

1. പാദാന്തയമകം, 2. കാഞ്ചീയമകം, 3. സമുദ്ഗയമകം, 4. വിക്രാന്തയമകം, 5. ചക്രവാളയമകം, 6. സന്ദഷ്ടയമകം, 7. പാദാദിയമകം, 8. അമ്രേഡിതയമകം, 9. ചതുർവ്വ്യവസിതയമകം, 10. മാലായമകം. ഇങ്ങനെ നാടകങ്ങളിൽ യമകം പത്തുവിധം വരാം.

1. പാദാന്തയമകം

ചതുർണ്ണാം യത്ര പാദാനാ-
മന്തേ സ്യാത് സമമക്ഷരം
തദ്വൈ പാദാന്തയമകം
വിജ്ഞേയം നാമതോ യഥാ. 57

നാലു പാദങ്ങളുടേയും അവസാനത്തിൽ ഒരുപോലെ അക്ഷരം വരുന്നതു പാദാന്തയമകം.

ഉദാ—
ദിനക്ഷയാത് സംഭൃതരശ്മിമണ്ഡലം
ദിവീവ ലഗ്നം തപനീയമണ്ഡലം
വിഭാതി താമ്രം ദിവി സൂര്യമണ്ഡലം
യഥാ തരുണ്യാഃ സ്തനഭാരമണ്ഡലം. 58

ഇതിൽ നാലു പാദങ്ങളുടേയും അവസാനത്തിൽ മണ്ഡലം എന്ന മൂന്നക്ഷരം ഒരുപോലെ വന്നിട്ടുള്ളതുകൊണ്ട് പാദാന്തയമകം.

2. കാഞ്ചീയമകം

പാദസ്യാദൌ തഥാന്തേ ച
യത്ര സ്യാതാം പദേ സമേ
തത് കാഞ്ചീയമകം നാമ
വിജ്ഞേയം സൂരിഭിര്യഥാ. 59

പാദത്തിൻെറ ആദ്യത്തിലും അവസാനത്തിലും പദങ്ങൾ ഒരുപോലെ ആവർത്തിച്ചു പ്രയോഗിച്ചിട്ടുണ്ടെങ്കിൽ അതു കാഞ്ചിയമകം.

ഉദാ—
യാമം യാമം ചന്ദ്രവതീനാം ദ്രവതീനാം
വ്യക്താƒവ്യക്താ സാരജനീനാം രജനീനാം
ഫുല്ലേƒഫുല്ലേ സഭ്രമരേ വാഭ്രമരേ വാ
രാമാ രാമാ വിസ്മയതേ ച സ്മയതേ ച. 60

ഇതിൽ നാലു പദങ്ങളുടേയും ആരംഭത്തിലും അവസാനത്തിലും യാമം യാമം ദ്രവതീനാം ദ്രവതീനാം എന്ന മട്ടിൽ രണ്ടും നാലും അക്ഷരമുള്ള പദങ്ങൾക്ക് ആവൃത്തി വന്നിട്ടുള്ളത് ശ്രദ്ധിക്കുക. ഇതാണ് കാഞ്ചീയമകത്തിൻെറ സ്വഭാവം.

3. സമുദ്ഗയമകം

അർദ്ധേനൈകേന യദ്വൃത്തം
സർവ്വമേവ സമാപ്യതേ
സമുദ്ഗയമകം തത്തു
വിജ്ഞേയം നാമതോ യഥാ. 61

ശ്ലോകത്തിലെ പൂർവ്വാർദ്ധംതന്നെ ഉത്തരാർദ്ധവുമായിട്ടുള്ള യമകത്തിനു സമുദ്ഗയമകം എന്നു പേർ.

ഉദാ—
കേതകീമുകുളപാണ്ഡുരദന്തഃ
ശോഭതേ പ്രവരകാനനഹസ്തീ

കേതകീമുകുളപാണ്ഡുരദന്തഃ
ശോഭതേ പ്രവരകാനനഹസ്തീ. 62

സമുദ്ഗം എന്ന വാക്കിന് ചെപ്പ് എന്നാണ് അർത്ഥം. അതിൻെറ അടിഭാഗവും മുകൾ ഭാഗവും ഒരുപോലെ ഇരിക്കുമെന്ന് പ്രസിദ്ധമാണ്. പൂർവ്വാർദ്ധവും ഉത്തരാർദ്ധവും ഒരുപോലെയായ ഈ യമകത്തിന് സമുദ്ഗ സാദൃശത്താൽ സമുദ്ഗയമകം എന്നു പേർ കൊടുത്തിരിക്കുന്നു.

4. വിക്രാന്തയമകം

ഏകൈകം പാദമുത്ക്രമ്യ
ദ്വൌ പാദൌ സദൃശൌ യദി
വിക്രാന്തയമകം നാമ
വിജ്ഞേയം നാമതോ യഥാ. 63

ഓരോ പാദം ഇടവിട്ടു രണ്ടു പാദങ്ങൾ തുല്യങ്ങളായി വരുന്നതു വിക്രാന്തയമകം.

ഉദാ— സ പൂർവ്വം വാരണോ ഭൂത്വാ
ദ്വിശൃംങ്ഗ ഇവ പർവ്വതഃ
അഭവദ്ദന്തവൈകല്യാ—
ദ്വിശൃംങ്ഗ ഇവ പർവ്വതഃ. 64

ഇതിൽ രണ്ടും നാലും പാദങ്ങൾക്കാണ് യമകം. അവയ്ക്ക് മൂന്നാം പാദംകൊണ്ട് വിടവു വന്നിരിക്കുന്നു. ഇടയിൽ ഒരു പാദം അതിക്രമിച്ച് യമകം പ്രയോഗിച്ചതു കൊണ്ടാണ് ഇതിന് വിക്രാന്തയമകം എന്നു പേർ വന്നത്. വിക്രാന്തം ചാടിക്കടന്നത്.

5. ചക്രവാളയമകം

പൂവ്വസ്യാന്തേന പാദസ്യ
പരസ്യാദിര്യദാ സമഃ
ചക്രവച്ചക്രവാളം ത—
ദ്വിജ്ഞേയം നാമതോ യഥാ. 65

ആദ്യത്തെ പാദത്തിൻെറ അവസാനവും പിന്നത്തെ പാദത്തിൻെറ ആദ്യവും ഒന്നായി ചക്രംപോലെ വട്ടം തിരിഞ്ഞു വരുന്നതു ചക്രവാളയമകം.

ഉദാ— തലൈസ്തഥാ ശത്രുഭിരാഹതാ ഹതാ
ഹതാശ്ച ഭൂയസ്ത്വനുപുംങ്ഖഗൈഃ ഖഗൈഃ
ഖഗൈശ്ച സർവ്വൈർവ്യുധി സഞ്ചിതാശ്ചിതാ—
ശ്ചിതാധിരൂഢാഃ നിഹതാസ്തലൈസ്തലൈഃ. 66

ഇതിൽ ഹതാ ഹതാ, ഖഗൈഃ ഖഗൈഃ, ചിതാശ്ചിതാ എന്ന് പാദങ്ങളുടെ അന്താദികൾ ഒന്നായിട്ടുള്ളതും നാലാം പാദത്തിൻെറ അവസാനവും ഒന്നാം പാദത്തിൻെറ ആദ്യവും തലൈസ്തലൈഃ എന്നായതുകൊണ്ട് ചക്രസാദൃശ്യം വന്നിട്ടുള്ളതും പ്രത്യേകം ശ്രദ്ധിക്കുക.

6. സന്ദഷ്ടയമകം

ആദൌ ദ്വേ യത്ര പാദേ തു
ഭവേതാമക്ഷരേ സമേ
സന്ദഷ്ടയമകം നാമ
വിജ്ഞേയം തദ് ബുധൈര്യഥാ. 67

നാലു പാദത്തിലും ആദ്യത്തിൽ ഈരണ്ടക്ഷരമാവർത്തിച്ചു യമകമാക്കിയാൽ അത് സന്ദഷ്ടയമകം.

ഉദാ— പശ്യ പശ്യ രമണസ്യ മേ ഗുണാൻ
യേന യേന വശഗാം കരോതി മാം
യേന യേന ഹി മമൈതി ദർശനം
തേന തേന വശഗാം കരോതി മാം. 68

ഇതിൽ പശ്യ പശ്യ, യേന യേന, തേന തേന എന്ന് ഈരണ്ടക്ഷരത്തിന് ആവൃത്തി വന്നിട്ടുള്ളത് ശ്രദ്ധിക്കുക.

7. പാദാദിയമകം

ആദൌ പാദസ്യ യത്ര സ്യാത്
സമാവേശഃ സമാക്ഷരഃ
പാദാദിയമകം നാമ
വിജ്ഞേയം നാമതോ യഥാ. 69

നാലു പാദത്തിൻേറയും ആദ്യത്തിൽ ഒരേ അക്ഷരങ്ങൾ ആവർത്തിച്ചാൽ അതു പാദാദിയമകം.

ഉദാ— വിഷ്ണുഃ സൃജതി ഭൂതാനി
വിഷ്ണുഃ സംഹരതേ പ്രജാഃ
വിഷ്ണുഃ പ്രസൂതേ ത്രൈലോക്യം
വിഷ്ണുർല്ലോകാധിദൈവതം. 70

ഇതിൽ വിഷ്ണു എന്നു സമാക്ഷരപദം നാലു പാദത്തിൻേറയും ആദ്യത്തിൽ ആവർത്തിച്ചിട്ടുള്ളത് ശ്രദ്ധിക്കുക.

8. ആമ്രേഡിതയമകം

പാദസ്യാന്ത്യം പദം യത്ര
ദ്വിർദ്വിരേകമിഹോച്യതേ
ജ്ഞേയമാമ്രേഡിതം നാമ
യമകം തത്തു സൂരിഭിഃ. 71

പാദാവസാനത്തിൽ ഒരേ പദം ഈരണ്ടുപ്രാവശ്യം ചേർത്തുകൊണ്ടുള്ള യമകം ആമ്രേഡിതയമകം. ആവൃത്തി എന്നാണ് ആമ്രേഡിതം എന്ന പദത്തിനർത്ഥം.

ഉദാ— വിജൃംഭിതം വിശ്വഹിതം മുഹുർമ്മുഹുഃ
കഥം വിധേയസ്മരണം പദേ പദേ
യഥാ ച തേ ധ്യാനമിദം പുനഃപുനർ–
ധ്രുവം ഗതാ തേ രജനീ വിനാ വിനാ. 72

ഇതിൽ മുഹുർമ്മുഹുഃ, പദേ പദേ ഇത്യാദി പദാവൃത്തി കാണുക.

9. ചതുർവ്യവസിതം

സർവ്വേ പാദാഃ സമാ യത്ര
ഭവന്തി നിയതാക്ഷരാഃ
ചതുർവ്വ്യവസിതം നാമ
തദ്വിജ്ഞേയം ബുധൈര്യഥാ. 73

നാലു പാദങ്ങളും സമമായ അക്ഷരനിയമത്തോടു കൂടിയവയാണെങ്കിൽ ആ യമക ത്തിനു ചതുർവ്വ്യവസിതമെന്നു പേർ.

ഉദാ—

സ വാരണാനാമയമേവ കാലഃ
സ വാരണാനാമയമേവ കാലഃ
സ വാരണാനാമയമേവ കാലഃ
സ വാരണാനാമയമേവ കാലഃ 74

10. മാലായമകം

നാനാരൂപൈഃ സ്വരൈര്യുക്തം
യത്രൈകം വ്യഞ്ജനം ഭവേത്
തന്മാലായമകം നാമ
വിജ്ഞേയം കാവ്യകോവിദൈഃ. 75

ഒരു വ്യഞ്ജനത്തിൽ പല സ്വരങ്ങളും ചേർത്തു പ്രയോഗിക്കുന്ന യമകമാണ് മാലായമകം.

ഉദാ—

ലലീ ബലീ ഹലീ മാലീ
ശൂലീ ഖേലീ സലീ ജലീ
ഖലോ ബലോച്ചലോലാക്ഷോ
മുസലീ ത്വാഭിരക്ഷതു. 76

ഇതിൽ 'ല' എന്ന വ്യഞ്ജനം അ, ആ, ഈ, ഓ എന്നീ നാലു സ്വരങ്ങൾ ചേർത്തു ആവർത്തിച്ച് പ്രയോഗിച്ചിരിക്കുന്നു.

അസൌ ഹി രാമാ രതിവിഗ്രഹപ്രിയാ
രഹഃ പ്രഗത്ഭാ രമണം രഹോഗതം
രതേന രാത്രൌ രമയേത് പരേണ വാ
ന ചേദുദേഷ്യത്യരുണഃ പുരോരിപുഃ. 77

ഇതിൽ 'ര' എന്ന വ്യഞ്ജനത്തിൽ അ, ആ, ഇ, ഉ, എ, ഓ എന്നീ സ്വരങ്ങൾ ചേർത്ത് ആവർത്തിച്ചിരിക്കുന്നു.

വേറെയും ഉദാഹരണം—

സ പുഷ്കരാക്ഷഃ ക്ഷതജോക്ഷിതാക്ഷഃ
ക്ഷരത്ക്ഷതേഭ്യഃ ക്ഷതജം ദുരീക്ഷം
ക്ഷതൈർഗവാക്ഷൈരിവ സംവൃതാങ്ഗഃ
സാക്ഷാത് സഹസ്രാക്ഷ ഇവാവഭാതി. 78

ഇതിൽ ക്ഷ, ക്ഷാ, ക്ഷി, ക്ഷൈ, ക്ഷം, ക്ഷഃ എന്നിങ്ങനെ ക്ഷകാരം വിഭിന്നസ്വ രസഹിതമായി പ്രയോഗിച്ചിട്ടുള്ളതു സ്പഷ്ടമാണല്ലോ.

ഏഭിരർത്ഥക്രിയായുക്തൈഃ
കാവ്യം കുര്യാത്തു ലക്ഷണൈഃ
അതഃ പരം പ്രവക്ഷ്യാമി
കാവ്യദോഷാൻ ഗുണാംസ്തഥാ. 79

രസചർവ്വണയ്ക്കുപയുക്തങ്ങളായ മേൽക്കാണിച്ച ലക്ഷണാലങ്കാരാദികളോടു കൂടി വേണം കാവ്യം നിർമ്മിക്കുവാൻ. ഇനി ഞാൻ കാവ്യദോഷങ്ങളേയും കാവ്യഗു ണങ്ങളേയും വിവരിക്കാം.

## കാവ്യദോഷങ്ങൾ

ഗൂഢാർത്ഥമർത്ഥാന്തരമർത്ഥഹീനം
ഭിന്നാർത്ഥമേകാർത്ഥമഭിപ്ലുതാർത്ഥം
ന്യായാദപേതം വിഷമം വിസന്ധി
ശബ്ദച്യുതം വൈ ദശ കാവ്യദോഷാഃ. 80

1. ഗൂഢാർത്ഥം, 2. അർത്ഥാന്തരം, 3. അർത്ഥഹീനം, 4. ഭിന്നാർത്ഥം, 5. ഏകാർത്ഥം, 6. അഭിപ്ലുതാർത്ഥം, 7. ന്യായാപേതം, 8. വിഷമം, 9. വിസന്ധി, 10. ശബ്ദച്യുതം ഇങ്ങനെ കാവ്യദോഷങ്ങൾ പത്താണ്.

1. ഗൂഢാർത്ഥം

പര്യായശബ്ദാഭിഹിതം
ഗൂഢാർത്ഥമിതി സംജ്ഞിതം. 81

സംജ്ഞാനാമങ്ങൾക്കു പകരം പര്യായപദങ്ങളുപയോഗിക്കുന്നതു ഗൂഢാർത്ഥമെന്ന കാവ്യദോഷം.

2. അർത്ഥാന്തരം

അവർണ്യം വർണ്യതേ യത്ര
തദർത്ഥാന്തരമിഷ്യതേ. 82

പ്രകൃതത്തിൽ അവശ്യമില്ലാത്തതു പറയുക അർത്ഥാന്തരമെന്ന കാവ്യദോഷം.

3. അർത്ഥഹീനം

അർത്ഥഹീനം ത്വസംബദ്ധം
സാവശേഷാർത്ഥമേവ വാ. 83

പൂർവ്വാപര വിരോധമുള്ള അസംബന്ധം പറയുന്നതും പറയേണ്ടുന്ന കാര്യം മുഴുവൻ പറയാതിരിക്കുന്നതും അർത്ഥഹീനമെന്ന കാവ്യദോഷം.

4. ഭിന്നാർത്ഥം

ഭിന്നാർത്ഥമപി വിജ്ഞേയ—
മസഭ്യം ഗ്രാമ്യമേവ വാ. 84

അസഭ്യമോ ഗ്രാമ്യമോ ആയ വാക്കുപയോഗിക്കുന്നതു ഭിന്നാർത്ഥമെന്ന കാവ്യദോഷം.

ഭിന്നാർത്ഥത്തിൽ പക്ഷാന്തരം

വിവക്ഷിതോർത്ഥ ഉദ്ദിഷ്ടോ
യത്രാന്യാർത്ഥേന ഭിദ്യതേ
ഭിന്നാർത്ഥം തദപി പ്രാഹുഃ
കാവ്യം കാവ്യവിചക്ഷണാഃ. 85

വിവക്ഷിതമായി ഉദ്ദേശിച്ച അർത്ഥം അർത്ഥാന്തരത്താൽ ഭേദപ്പെടുന്നപക്ഷം അതും ഭിന്നാർത്ഥമെന്ന കാവ്യദോഷമാണ്.

5. ഏകാർത്ഥം

അവിശേഷാഭിധാനം യത്
തദേകാർത്ഥമിതി സ്മൃതം. 86

ഒരേ കാര്യംതന്നെ വിശേഷം കൂടാതെ ആവർത്തിച്ചു പറയുന്നത് ഏകാർത്ഥമെന്ന കാവ്യദോഷം.

6. അഭിപ്ലുതാർത്ഥം

അഭിപ്ലുതാർത്ഥം വിജ്ഞേയം
യത് പാദേന സമാപ്യതേ. 87

ഓരോ പാദത്തിലും അർത്ഥസമാപ്തി വരുന്നത് അഭിപ്ലുതാർത്ഥം. അന്യോന്യസംബന്ധമില്ലാത്ത നാലു കാര്യങ്ങൾ ശ്ലോകത്തിന്റെ നാലു പാദത്തിലും പറയുന്നത് അഭിപ്ലുതാർത്ഥമെന്നർത്ഥം.

7. ന്യായാപേതം

ന്യായാദപേതം വിജ്ഞേയം
പ്രമാണപരിവർജ്ജിതം. 88

പ്രാമാണ്യമില്ലാത്ത കാര്യങ്ങൾ പറയുന്നതു ന്യായാപേതമെന്ന കാവ്യദോഷം. ദേശകാല ലോകശാസ്ത്രാദിവിരുദ്ധങ്ങളായ കാര്യങ്ങൾ പറയുന്നതു ന്യായാപേതമെന്നു താൽപര്യം.

8. വിഷമം

വൃത്തഭേദോ ഭവേദ്യത്ര
വിഷമം നാമ തത് ഭവേത്. 89

വൃത്തഭേദം വരുന്നത് വിഷമം എന്ന ദോഷം. ഒരു പാദം ഒരു വൃത്തവും അടുത്ത പാദം മറ്റൊരു വൃത്തവുമാകുന്നത് വിഷമമെന്നു ഭാവം.

9. വിസന്ധി

അനുപശ്ലിഷ്ടശബ്ദം യത്
തദ്വിസന്ധീതി കീർത്തിതം. 90

പദങ്ങൾ തമ്മിൽ സന്ധിചേർക്കാതെ പ്രയോഗിക്കുന്നത് വിസന്ധി എന്ന കാവ്യദോഷം.

10. ശബ്ദച്യുതം

ശബ്ദച്യുതം ച വിജ്ഞേയ–
മപശബ്ദസ്യ യോജനാത്. 91

തെറ്റായ ശബ്ദം പ്രയോഗിക്കുന്നത് ശബ്ദച്യുതമെന്ന കാവ്യദോഷം.

ഏതേ ദോഷാഹി കാവ്യസ്യ
മയാ സമ്യക് പ്രകീർത്തിതാഃ
ഗുണാ വിപര്യയാ ദേഷാം
മാധുര്യൌദാര്യലക്ഷണാഃ. 92

കാവ്യദോഷങ്ങളെയെല്ലാം ഞാനിതാ ഇവിടെ വിവരിച്ചുകഴിഞ്ഞു. ഇവയ്ക്കു വിപരീതങ്ങളായ മാധുര്യൌദാര്യാദികൾ കാവ്യഗുണങ്ങളാണ്.

## കാവ്യഗുണങ്ങൾ

ശ്ലേഷഃ പ്രസാദഃ സമതാ സമാധിർ–
മാധുര്യമോജഃ പദസൌകുമാര്യം
അർത്ഥസ്യ ച വ്യക്തിരുദാരതാ ച
കാന്തിശ്ച കാവ്യസ്യ ഗുണാ ദശൈതേ. 93

1. ശ്ലേഷം, 2. പ്രസാദം, 3. സമത, 4. സമാധി, 5. മാധുര്യം, 6. ഓജസ്സ്, 7. സൌകുമാര്യം 8. അർത്ഥവ്യക്തി, 9. ഉദാരത, 10. കാന്തി കാവ്യഗുണങ്ങൾ ഇവ പത്താണ്.

1. ശ്ലേഷം

ഈപ്സിതേനാർത്ഥജാതേന
സംബദ്ധാനാം പരസ്പരം
ശ്ലിഷ്ടതായാം പദാനാം സ
ശ്ലേഷ ഇത്യഭിധീയതേ. 94

ചമൽക്കാരിയായ അർത്ഥം ഉൾക്കൊള്ളുന്ന പദങ്ങൾക്ക് തമ്മിലുള്ള യോജിപ്പാണ് ശ്ലേഷം എന്ന ഗുണം. ഉച്ചാരണത്തിൽ അനേകം പദങ്ങൾ സന്ധിചേർന്ന് ഒരു പദം പോലെ തോന്നുമെങ്കിൽ അതിൽ ശ്ലേഷമുണ്ടെന്നു താത്പര്യം.

2. പ്രസാദം

അപ്യനുക്തോ ബുധൈര്യത്ര
ശബ്ദോ$f$ർത്ഥോ വാ പ്രതീയതേ
സുഖശബ്ദാർത്ഥസംയോഗാത്
പ്രസാദഃ സ തു കീർത്ത്യതേ. 95

രണ്ടാമതു പറയാതെ ശബ്ദവും ഒരിക്കൽ കേട്ടാൽ അർത്ഥവും മനസ്സിൽ പതിയുമെങ്കിൽ അതിൽ പ്രസാദമെന്ന കാവ്യഗുണം. ശബ്ദവുമർത്ഥവുമൊരുപോലെ സുഖപ്രദമാണെങ്കിൽ അതിൽ പ്രസാദമുണ്ടെന്നർത്ഥം.

3. സമത

നാതിചൂർണ്ണപദൈര്യുക്താ
ന ച വ്യർത്ഥാഭിധായിഭിഃ
ദുർബോധനൈശ്ച ന കൃതാ
സമത്വാത് സമതാ മതാ. 96

പദങ്ങൾ നന്നെച്ചെറുതല്ലാതിരിക്കുക, അർത്ഥം നിഷ്ഫലമാകാതിരിക്കുക. അതു മനസ്സിലാക്കാൻ പ്രയാസമില്ലാതിരിക്കുക, ഇങ്ങനെയുള്ള പദങ്ങൾ ചേർന്ന കാവ്യത്തിൽ സമതയെന്ന ഗുണം. ശബ്ദങ്ങൾക്കും അർത്ഥങ്ങൾക്കുമുള്ള സമതുലിതാവസ്ഥയാണ് ഇതിനു സമതയെന്നു പേർ നൽകാൻ കാരണം.

4. സമാധി

അഭിയുക്തൈർവ്വിശേഷസ്തു
യോർത്ഥസ്യേഹോപലക്ഷ്യതേ
തേന ചാർത്ഥേന സമ്പന്നഃ
സമാധിഃ പരികീർത്തിതഃ. 97

പണ്ഡിതന്മാർക്കു അസാധാരണമായി തോന്നത്തക്കവിധത്തിലുള്ള അർത്ഥവിശേഷം ധാരാളമുൾക്കൊള്ളുന്ന കാവ്യത്തിൽ സമാധി എന്ന ഗുണം.

5. മാധുര്യം

ബഹുശോ യച്ഛ്രുതം വാക്യ-
മുക്തം വാപി പുനഃ പുനഃ
നോദ്വേജയതി യസ്മാദ്ധി
തന്മാധുര്യമിതി സ്മൃതം, 98

എത്ര പ്രാവശ്യം കേട്ടാലും എത്ര തവണ വീണ്ടും വീണ്ടും ചൊല്ലിയാലും മടുപ്പു തോന്നിക്കാത്ത കാവ്യത്തിൽ മാധുര്യമെന്ന ഗുണം.

6. ഓജസ്സ്

സമാസവദ്ഭിർബഹുഭിർ–
വ്വിചിത്രൈശ്ച പദൈര്യുതം
സാനുരാഗൈരുദാരൈശ്ച
തദോജഃ പരികീർത്ത്യതേ. 99

പലവിധം സമാസമുള്ള, ആകർഷകങ്ങളും ഉത്കൃഷ്ടങ്ങളുമായ വിചിത്രപദങ്ങൾ ഉൾച്ചേർന്ന കാവ്യത്തിൽ ഓജസ്സെന്ന ഗുണം.

7. സൌകുമാര്യം

സുഖപ്രയോജ്യൈർച്ഛബ്ദൈ
ര്യുക്തം സുശ്ലിഷ്ടസന്ധിഭിഃ
സുകുമാരാർത്ഥസംയുക്തം
സൌകുമാര്യം തദുച്യതേ. 100

സന്ധി വേണ്ടതുപോലെ ചേർന്ന് ഉച്ചാരണത്തിൽ സുഖമുളവാക്കുന്ന ശബ്ദങ്ങളും മാർദ്ദവം തോന്നിക്കുന്ന അർത്ഥവും ഏതു കാവ്യത്തിലുണ്ടോ അതിൽ സൌകുമാര്യമെന്ന ഗുണം.

8. അർത്ഥവ്യക്തി

സുപ്രസിദ്ധാഭിധാനാ തു
ലോകകർമ്മവ്യവസ്ഥിതാ
യാ ക്രിയാ ക്രിയതേ കാവ്യേ
സാർത്ഥവ്യക്തിഃ പ്രകീർത്ത്യതേ 101

പ്രസിദ്ധാർത്ഥങ്ങളായ ശബ്ദങ്ങളും ലോകപ്രസിദ്ധമായ അർത്ഥവും ഉൾക്കൊള്ളുന്ന കാവ്യത്തിൽ അർത്ഥവ്യക്തി എന്ന ഗുണം.

9. ഉദാരത

ദിവ്യഭാവപരീതം യ–
ച്ഛൃംഗാരാദ്ഭുതയോജിതം
അനേകഭാവസംയുക്ത–
മുദാരത്വം പ്രകീർത്തിതം. 102

ദിവ്യത്വത്തിന്റെ പരിവേഷമുള്ളതും ശൃംഗാരാദ്ഭുതരസങ്ങൾ ചേർന്നതും ശബ്ദഘടനാവൈചിത്ര്യം കലർന്നതുമായ കാവ്യത്തിൽ ഉദാരത എന്ന ഗുണം.

10. കാന്തി

യന്മനഃശ്രോത്രവിഷയ–
മാഹ്ളാദയതി ഹീന്ദുവത്
ലീലാദ്യർത്ഥോപപന്നാം വാ
താം കാന്തിം കവയോ വിദുഃ. 103

ഏതു കാവ്യം കേട്ടാൽ അതു ചന്ദ്രനെന്നപോലെ മനസ്സിനെ ആഹ്ളാദിപ്പിക്കുന്നുവോ, ലീലാവിലാസാദിവിഷയകമായ അത്തരം കാവ്യത്തിൽ കാന്തി എന്ന ഗുണം.

ഏവമേതേ ഹ്യലങ്കാരാ
ഗുണാ ദോഷാശ്ച കീർത്തിതാഃ
പ്രയോഗമേഷാം ച പുനർ–
വക്ഷ്യാമി രസസംശ്രയം. 104

ഇങ്ങനെ അലങ്കാരങ്ങളും ഗുണങ്ങളും ദോഷങ്ങളും ഇതാ വിവരിച്ചു കഴിഞ്ഞു. ഇനി രസങ്ങളെ അവലംബിച്ച് ഇവയുടെ പ്രയോഗവ്യവസ്ഥയും വിശദീകരിക്കാം.

ലഘ്വക്ഷരപ്രായകൃത–
മുപമാരൂപകാശ്രയം
കാവ്യം കാര്യം തു നാട്യജ്ഞൈർ–
വീരരൌദ്രാദ്ഭൂതാശ്രയം. 105

വീരം, രൌദ്രം, അദ്ഭുതം എന്നീ രസങ്ങൾക്ക് ലഘ്വക്ഷരങ്ങൾ അധികമായും ഉപമ, രൂപകം എന്ന അലങ്കാരങ്ങൾ ചേർന്നുമുള്ള കാവ്യമാണ് രചിക്കേണ്ടത്.

ഗുർവ്വക്ഷരപ്രായകൃതം
ബീഭത്സേ കരുണേ തഥാ
കദാചിദ്വീരരൌദ്രാഭ്യാം
യദാധർഷണജം ഭവേത്. 106

ബീഭത്സം കരുണം എന്നീ രസങ്ങളിൽ കാവ്യം ഗുരുവായ അക്ഷരങ്ങൾ അധികമുള്ളതായിരിക്കണം. ചിലപ്പോൾ വീരരൌദ്രരസങ്ങളിലും ഗർവ്വാധിക്യമുള്ള സമയങ്ങളിൽ ഗുർവ്വക്ഷരങ്ങൾ അധികമാവാം.

രൂപദീപകസംയുക്ത–
മാര്യാവൃത്തസമാശ്രിതം
ശൃങ്ഗാരേ തു രസേ കാര്യം
മൃദുവൃത്തം തഥൈവ ച. 107

ശൃങ്ഗാരരസത്തിൽ, രൂപകം ദീപകം എന്ന അലങ്കാരങ്ങൾ, ആര്യാവൃത്തം അല്ലെങ്കിൽ മാർദ്ദവമുള്ള മറ്റു വൃത്തങ്ങൾ ഇവയെല്ലാമുള്ള കാവ്യമാണുചിതം.

ഉത്തരോത്തരസംയുക്തം
വീരേ പാഠ്യം തു യത് ഭവേത്
ജഗത്യാതിജഗത്യാ വാ
സംകൃത്യാ വാപി തദ് ഭവേത്. 108

വീരരസത്തിൽ ഉത്തരപ്രത്യുത്തരങ്ങൾ കലർന്ന സംഭാഷണമുണ്ടെങ്കിൽ ജഗതി, അതിജഗതി, സംകൃതി എന്നീ മൂന്നു ഛന്ദസ്സുകളിൽ ഏതെങ്കിലും ഛന്ദസ്സു പയോഗിക്കാവുന്നതാണ്.

ജഗതീഛന്ദസ്സിൽ പാദത്തിൽ പന്ത്രണ്ടക്ഷരം, അതിജഗതിയിൽ പതിമൂന്നക്ഷരം, സംകൃതിയിലാകട്ടെ പാദത്തിൽ ഇരുപത്തിനാലക്ഷരം.

യുദ്ധസംസ്ഫോടയോസ്തജ്ഞൈ–
രുൽകൃതിഃ സംപ്രകീർത്തിതാ
കരുണേ ശക്വരീ ചൈവ
തഥാ ചാതിധൃതിർഭവേത്. 109

യുദ്ധത്തിലും സംഘർഷത്തിലും ഉൽകൃതിച്ഛന്ദസ്സാണു വേണ്ടത്. ഉൽകൃതിക്ക് പാദത്തിൽ ഇരുപത്താറക്ഷരം. കരുണത്തിൽ ശക്വരി അതിധൃതി എന്നീ രണ്ടു ഛന്ദസ്സുകളാവാം. ശക്വരിക്ക് പാദത്തിൽ പതിനാലക്ഷരം, അതിധൃതിക്ക് പത്തൊമ്പത്.

യദ്വീരേ കീർത്തിതം ഛന്ദ–
സ്തദ്രൌദ്രേപി പ്രയോജയേൻ
ശേഷാണാമർത്ഥയോഗേന
ഛന്ദഃ കാര്യം പ്രയോക്തൃഭിഃ. 110

വീരരസത്തിനു പറഞ്ഞ ഛന്ദസ്സു രൌദ്രത്തിനുമാവാം. മറ്റു രസങ്ങൾക്കും അർത്ഥസ്വഭാവമനുസരിച്ചു ഛന്ദസ്സു സ്വീകരിക്കേണ്ടതാണ്.

യച്ഛന്ദഃ പൂർവ്വമേവോക്തം
വിഷമാർദ്ധസമം സമം
ഉദാരമധുരൈഃ ശബ്ദൈ–
സ്തത് കാര്യം തു രസാനുഗം. 111

വിഷ മം, അർദ്ധസമം, സമം എന്നിങ്ങനെ മൂന്നുവിധം ഛന്ദസ്സു മുമ്പുതന്നെ പറഞ്ഞുവല്ലോ. ഛന്ദസ്സുകൾ രസങ്ങൾക്കനുസരിച്ച് ഉദാരതയും മാധുര്യവുമുള്ള ശബ്ദങ്ങളെക്കൊണ്ട് പ്രയോഗിക്കേണ്ടവയാണ്.

ശബ്ദാനുദാരമധുരാൻ പ്രമദാഭിധേയാൻ
നാട്യാശ്രയാസു കൃതിഷു പ്രയതേത കർത്തും
തൈർഭൂഷിതാ ഭുവി വിഭാന്തി ഹി കാവ്യബന്ധാഃ
പത്മാകരാ വികസിതാ ഇവ രാജഹംസൈഃ. 112

നാട്യകൃതികളിൽ സന്തോഷത്തോടുകൂടി പറയേണ്ടുന്ന ശബ്ദങ്ങളെ ഉദാരതയും മാധുര്യവുമുള്ളതാക്കിത്തീർക്കാൻ പ്രയത്നിക്കണം. അത്തരം ശബ്ദങ്ങളാൽ അലംകൃതങ്ങളായ കാവ്യങ്ങൾ, വിടർന്നുനില്ക്കുന്ന താമരപ്പൊയ്കകൾ അരയന്നങ്ങളെക്കൊണ്ടെന്നപോലെ ഏറ്റവും ശോഭിക്കുന്നു.

ത്രിവിധം ഹ്യക്ഷരം കാര്യം
കവിഭിർനാടകാശ്രിതം
ഹ്രസ്വം ദീർഘം പ്ലുതം ചൈവ
രസഭാവവിഭാവകം. 113

രസഭാവങ്ങളെ പ്രകാശിപ്പിക്കുവാൻ കവികൾ നാടകങ്ങളിൽ ഉപയോഗിക്കുന്ന അക്ഷരം ഹ്രസ്വം, ദീർഘം, പ്ലുതം എന്നിങ്ങനെ മൂന്നുവിധത്തിലാണ്.

ഏകമാത്രം ഭവേദ്ധ്രസ്വം
ദ്വിമാത്രം ദീർഘമുച്യതേ
പ്ലുതം ചൈവ ത്രിമാത്രം സ്യാ–
ദക്ഷരം സ്വരയോജനാത്. 114

സ്വരം ചേർന്ന അക്ഷരം ഒരു മാത്രയുള്ളതെങ്കിൽ ഹ്രസ്വവും, രണ്ടു മാത്രയുള്ളതെങ്കിൽ ദീർഘവും, മൂന്നു മാത്രയുള്ളതെങ്കിൽ പ്ലുതവുമാണ്.

സ്മൃതേ ചാസൂയിതേ ചൈവ
തഥൈവ പരിദേവിതേ
പഠതാം ബ്രാഹ്മണാനാം ച
പ്ലുതമക്ഷരമിഷ്യതേ. 115

സ്മൃതി, അസൂയ, വിലാപം, ബ്രാഹ്മണരുടെ വേദപാഠം ഇതിലെല്ലാം പ്ലുതാക്ഷരം ഉചിതമാണ്.

ആകാരസ്തു സ്മൃതേ കാര്യ–
മൂകാരശ്ചാഭ്യസൂയിതേ
പരിദേവിതേ ച ഹാകാര
ഓംകാരോദ്ധ്യയനേ തഥാ. 116

സ്മൃതിക്ക് ആകാരവും അസൂയയ്ക്ക് ഊകാരവും വിലാപത്തിനു ഹാകാരവും വേദപാഠത്തിൽ ഓംകാരവും വേണ്ടതാണ്.

ഹ്രസ്വദീർഘപ്ലുതാനീഹ
യഥാഭാവം യഥാരസം
കാവ്യബന്ധേഷ്വശേഷേഷു
ഹ്യക്ഷരാണി പ്രയോജയേത്. 117

ഏതു കാവ്യത്തിലും ഭാവങ്ങൾക്കും രസങ്ങൾക്കുമനുസരിച്ച് ഹ്രസ്വം, ദീർഘം, പ്ലുതം എന്ന് മൂന്നുവിധത്തിലുള്ള അക്ഷരങ്ങൾ പ്രയോഗിക്കേണ്ടതാണ്.

ചേക്രീഡിതപ്രഭൃതിഭിർവ്വികൃതൈസ്തു ശബ്ദൈ–
ര്യുക്താ ന ഭാന്തി ലളിതാ ഭരതപ്രയോഗാഃ
കൃഷ്ണാജിനാക്ഷരുരുചർമ്മധരൈർഘൃതാക്തൈർ–
വ്വേശ്യാ ദ്വിജൈരിവ കമണ്ഡലുദണ്ഡഹസ്തൈഃ 118

ചേക്രീഡിതം മുതലായ വികൃതശബ്ദങ്ങൾ പ്രയോഗിക്കുന്നത് മനോഹരമായ നാട്യപ്രയോഗത്തിന് ഭംഗികേടാണ്. കൃഷ്ണാജിനവും, ജപമാലയും, രുരുമൃഗചർമ്മവും ധരിച്ചു ദേഹത്തിലാകെ നെയ്യു തേച്ച് കമണ്ഡലുവും ദണ്ഡും കൈകളിലേന്തിയ ബ്രാഹ്മണർ വേശ്യാസ്ത്രീകൾക്ക് യോജിച്ചവരല്ലല്ലോ, അതുപോലെ.

മൃദുലളിതപദാർത്ഥം ഗൂഢശബ്ദാർത്ഥഹീനം
ജനപദസുഖഭോഗ്യം യുക്തിമന്നൃത്തയോജ്യം
ബഹുരസകൃതമാർഗ്ഗം സന്ധിസന്ധാനയുക്തം
ഭവതി ജഗതി യോഗ്യം നാടകം പ്രേക്ഷകാണാം 119

പദവും അർത്ഥവും മൃദുലളിതങ്ങളായിരിക്കണം, ഗൂഢാർത്ഥം അർത്ഥാന്തരം മുതലായ ദോഷങ്ങളുണ്ടാകരുത്. ഗ്രാമീണജനങ്ങൾക്ക് സുഖമായി ആസ്വദിക്കാവുന്ന വിഷയങ്ങളാവണം ഉള്ളടക്കം. യുക്തിക്ക് ചേർന്ന കാര്യങ്ങളേ പറയാവൂ. നൃത്തത്തിനും യോജിപ്പിക്കാവുന്നതാവണം ശബ്ദഘടന. രസപോഷണത്തിൽ പ്രത്യേകം ശ്രദ്ധിച്ചിരിക്കണം. സന്ധിസന്ധ്യംഗാദികളും വേണ്ടതുപോലെ യോജിച്ചിരിക്കണം. ഈവിധമുള്ള നാടകം ലോകത്തിൽ പ്രേക്ഷകജനങ്ങൾക്ക് ആസ്വാദ്യമായിത്തീരുന്നതാണ്.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
ലക്ഷണാലങ്കാരാദിവിവേകമെന്ന
പതിനേഴാമദ്ധ്യായം.

# അദ്ധ്യായം 18

# ഭാഷാവിധാനം

ഏവം തു സംസ്കൃതം പാഠ്യം
മയാ പ്രോക്തം ദ്വിജോത്തമാഃ
പ്രാകൃതസ്യ തു പാഠ്യസ്യ
സംപ്രവക്ഷ്യാമി ലക്ഷണം. 1

ബ്രാഹ്മണോത്തമന്മാരേ! ഇപ്രകാരം സംസ്കൃതഭാഷയിലുള്ള നടവാക്യങ്ങളെക്കുറിച്ചു വേണ്ടത് ഞാൻ പറഞ്ഞുകഴിഞ്ഞു. ഇനി പ്രാകൃത വാക്യങ്ങൾക്കുള്ള നിയമവും വിവരിക്കാം.

ഏതദേവ വിപര്യസ്തം
സംസ്കാരഗുണവർജ്ജിതം
വിജ്ഞേയം പ്രാകൃതം പാഠ്യം
നാനാവസ്ഥാന്തരാത്മകം. 2

മാറ്റം വരുത്തിയ സംസ്കൃതം തന്നെയാണ് പ്രാകൃതം. അതിൽ വരുത്തിയ സംസ്കരണം അത് ഒഴിവാക്കുന്നു. പലതരം അവസ്ഥാഭേദങ്ങളെയും അവലംബിച്ചു വാക്കുകൾക്കു സ്വാഭാവികത്വം വരുത്തുകയാണു പ്രാകൃതങ്ങളിൽ ചെയ്യുന്നത്. പ്രകൃതി = സ്വഭാവം. പ്രകൃതിയോടു തൊട്ടിരിക്കുന്നതു പ്രാകൃതം. സംസ്കൃതി = സംസ്കരണം. സ്വരങ്ങൾക്കും അക്ഷരങ്ങൾക്കും മറ്റും വ്യക്തതവരുത്തി നന്നാക്കിത്തീർത്തതു സംസ്കൃതം.

ത്രിവിധം തച്ച വിജ്ഞേയം
നാട്യയോഗേ സമാസതഃ
സമാനശബ്ദം വിഭ്രഷ്ടം
ദേശീഗതമഥാപി ച. 3

അഭിനയത്തിൽ പ്രാകൃതം മൂന്നു വിധമാണെന്നു ചുരുക്കത്തിൽ പറയാവുന്നതാണ്.
1. സമാനശബ്ദം, 2. വിഭ്രഷ്ടം, 3. ദേശീഗതം.

1. സമാനശബ്ദം

പാഠ്യമേകം തു വിജ്ഞേയം
സംസ്കൃതം പ്രാകൃതം തഥാ. 4

സംസ്കൃതത്തിലും പ്രാകൃതത്തിലും അക്ഷരമാറ്റമൊന്നും കൂടാതെ ഒരേവാക്കു തന്നെയാണു പ്രയോഗിക്കുന്നതെങ്കിൽ അതാണു സമാനശബ്ദമായ പ്രാകൃതം.

ഉദാ—
കമലാമലരേണുതര—
ങ്ഗലോല സലിലാദിവാക്യസമ്പന്നം
പ്രാകൃതബന്ധേഷ്വേവം
സംസ്കൃതമപി യോഗമുപയാതി. 5

കമലം, അമലം, രേണു, തരംഗം, ലോലം, സലിലം മുതലായ സംസ്കൃത ശബ്ദങ്ങൾതന്നെ മാറ്റമൊന്നും കൂടാതെ പ്രാകൃതത്തിലും പ്രയോഗിക്ക

പ്പെടുന്നു. ഇങ്ങനെ സംസ്കൃതസമമായ പ്രാകൃതത്തിനാണു സമാനശബ്ദ പ്രാകൃതമെന്നു പറയുന്നത്.

2. വിഭ്രഷ്ടം

യേ വർണ്ണാഃ സംയുക്താഃ
സ്വരവർണ്ണാന്യത്വമൂനതാം വാപി
ഗച്ഛന്തി പദന്യസ്താ–
സ്തേ വിഭ്രഷ്ടാ ഇതി ജ്ഞേയാഃ. 6

പദങ്ങളിലെ കൂട്ടക്ഷരങ്ങൾക്കു സ്വരമോ വ്യഞ്ജനമോ മാറുകയോ ഇല്ലാതാവുകയോ ചെയ്തിട്ടുണ്ടെങ്കിൽ അത്തരം പ്രാകൃത പദങ്ങളെ വിഭ്രഷ്ടങ്ങളെന്നു പറയുന്നു.

പ്രാകൃതത്തിൽ വരുന്ന അക്ഷരമാറ്റങ്ങളെ പ്രാകൃതപദ്യങ്ങൾകൊണ്ടു തന്നെ വിവരിക്കാൻ തുടങ്ങുന്നു—

ഏഓആരപരാണി അ
അം ആരപരം അ പാഅഏ ണത്ഥി
വസആരമജ്ഝിമാഇ അ
കചവഗ്ഗതവഗ്ഗണിഹണാംഇ. 7

സംസ്കൃതച്ഛായ

ഏഓകാരപരേ ച
അംകാരപരം ച പ്രാകൃതേ നാസ്തി
വസകാരമദ്ധ്യമേ ച
കചവർഗ്ഗതവർഗ്ഗനിധനാനി.

ഏകാരത്തിനുശേഷമുള്ള ഐകാരവും, ഓകാരത്തിനുശേഷമുള്ള ഔകാരവും അം എന്ന അനുസ്വാരത്തിന്നുശേഷമുള്ള അഃ എന്ന വിസർഗ്ഗവും വകാര സകാരങ്ങളുടെ നടുവിലുള്ള ശകാരഷകാരങ്ങളും കവർഗ്ഗം, ചവർഗ്ഗം, തവർഗ്ഗം എന്നിവയുടെ ഒടുവിലുള്ള ങ, ഞ, ന എന്ന അനുനാസികാക്ഷരങ്ങളും പ്രാകൃതത്തിലില്ല, ഐ, ഔ, അഃ, ശ, ഷ, ങ, ഞ, ന എന്നീ എട്ടക്ഷരങ്ങൾ പ്രാകൃതത്തിലില്ല. അവയ്ക്കു മാറ്റം വരും എന്നർത്ഥം. ഇവിടെ ''പാ അ ഏ'' എന്ന പ്രാകൃതത്തിന് 'പാദകാഃ' എന്ന സംസ്കൃതം സങ്കല്പിച്ച് മൃഗങ്ങൾക്കും മറ്റും പാദങ്ങൾ — കാലുകൾ — നാലാണെന്ന അടിസ്ഥാനത്തിൽ നാലക്ഷരങ്ങളെക്കുറിക്കുന്നു എന്നു കരുതി ആ അക്ഷരങ്ങൾ ഋ, ൠ, ഌ, ൡ എന്നിവയാണെന്നു വ്യാഖ്യാനിച്ച് ആ നാലക്ഷരങ്ങൾ കൂടി പ്രാകൃതത്തിലില്ലെന്ന് അഭിനവഭാരതിയിൽ പറയുന്നുണ്ട്. അതു കുറച്ച് ക്ലിഷ്ട വ്യാഖ്യാനമാണെന്നു തോന്നുന്നു.

വച്ചംതി കഗതദയവാ
ലോപം അത്ഥം ച സേ വഹന്തി സരാ
ഖഘഥധഭാ ഉണ ഹത്തം
ഉവേംതി അത്ഥം അ മുംചംതാ. 8

ഛായ

വ്രജന്തി കഗതദയവാ
ലോപമർദ്ധശ്ചൈഷാം വഹന്തി സ്വരാഃ
ഖഘഥധഭാഃ പുനർഹത്വ–
മുപയാന്ത്യർദ്ധം ച മുഞ്ചന്തഃ.

ക, ഗ, ത, ദ, യ, വ എന്ന ആറക്ഷരങ്ങളും പ്രാകൃതത്തിൽ ലോപിക്കുന്നു. അവയിലെ ചെറിയൊരംശം സ്വരങ്ങളോടു ചേർന്ന് കേൾക്കാവുന്നതാണ്. ലോകം, യോഗം തുടങ്ങിയ ശബ്ദങ്ങളിൽ കകാരവും ഗകാരവും മറ്റും ലോപിച്ച് ലോ അം, യോഅം എന്നും മറ്റുമായി മാറും. എന്നാൽ ഓകാരവും അകാരവും തമ്മിൽ ചേരാതെ അവയെ തിരിച്ചു നിറുത്തുന്നതിനു ചെറിയൊരു വ്യഞ്ജനാംശം ഒടുവിലെ സ്വരത്തോടു ചേർന്നു കേൾക്കാം. ലോയം, യോയം എന്നിങ്ങനെ നേരിയ യകാരത്തിൻെറ രൂപത്തിലാണ് ആ വ്യഞ്ജനാംശത്തിൻെറ ധ്വനി.

ഖ, ഘ, ഥ, ധ, ഭ എന്നീ ഹകാരാംശം ചേർന്നിട്ടുള്ള അഞ്ചു വ്യഞ്ജനവും ഹകാരമായി മാറും. അവയിലെ ആദ്യഭാഗങ്ങൾ ഉപേക്ഷിക്കപ്പെടുന്നു. മുഖ, മേഘ ഇത്യാദി ശബ്ദങ്ങൾ മുഹ മേഹ എന്നും മറ്റുമായി മാറുന്നു എന്നർത്ഥം.

ഉപ്പരഹത്തരആരോ
ഹേടാഹുത്തൊ അ പാഅഏ ണത്ഥി
മോത്തൂണ ഭദ്രചോദ്രഹ—
മദ്ര ഹ്രദചന്ദ്രധാത്രീസു. 9

ഛായ

ഉപര്യധസ്ഥരകാരോ
ഹേടാഹുത്തൌ ച പ്രാകൃതേ നാസ്തി
മുക്ത്വാ ഭദ്രചോദ്രഹ—
മദ്രഹ്രദചന്ദ്രധാത്രീഷു.

മീതെയും താഴെയുമുള്ള രകാരം പ്രാകൃതത്തിലില്ല. 'അർക്ക, എന്നത് 'അക്ക' എന്നായും, 'ചക്ര' എന്നത് 'ചക്ക' എന്നായും മാറുമെന്നർത്ഥം. അർക്ക ശബ്ദത്തിൽ ര മീതേയും, ചക്ര ശബ്ദത്തിൽ അതു താഴേയുമാണല്ലോ. ആ രേഫം ലോപിച്ചു പോകുന്നു. എന്നാൽ ഭദ്ര, ചോദ്രഹ, മദ്ര, ഹ്രദ, ചന്ദ്ര, ധാത്രീ എന്നീ ആറു ശബ്ദങ്ങളിൽ കീഴിലുള്ള ര ലോപിക്കയില്ല. ഇവയൊഴികെ ബാക്കി ശബ്ദങ്ങളിലേ രലോപമുള്ളു.

ഹെടാഹുത്തോ എന്ന വാക്കിൻെറ അർത്ഥം വ്യക്തമല്ല.

ഖഘഥധഭാണ ഹആരോ
മുഹമേഹകഹാവഹൂപഹൂഏസു
കഗതദയവാണ ണിച്ചം
വീയമ്മി ഠിഓ സരോ ഹോഇ. 10

ഛായ

ഖഘഥധഭാനാം ഹകാരോ
മുഖമേഘകഥാവധൂപ്രഭൂതേഷു
കഗതദയവാനാം നിത്യം
ദ്വിതീയേ സ്ഥിതഃ സ്വരോ ഭവതി.

ഖ, ഘ, ഥ, ധ, ഭ എന്നീ അഞ്ചക്ഷരങ്ങളുടെ സ്ഥാനത്തു ഹകാരം വരും.

ഉദാ—

മുഖം — മുഹം. മേഘഃ — മേഹോ. കഥാ — കഹാ. വധൂഃ — വഹൂ. പ്രഭൂതം — പഹൂയം.

ക ഗ ത ദ യ വ എന്നീ ആറക്ഷരങ്ങൾ വാക്കിൽ രണ്ടാമത്തേതായി വന്നാൽ സ്വരം മാത്രമായി ഭവിക്കും. ആ വ്യഞ്ജനങ്ങൾ ലോപിക്കുമെന്നർത്ഥം.

ഛ ഇതി ഷകാരോ നിത്യം
ബോദ്ധവ്യഃ ഷട്പദാദിയോഗേഷു
കില ശബ്ദാന്ത്യോ രേഫോ
ഭവതി തഥാ ഖുത്തി ഖലുശബ്ദഃ. 11

ഷകാരം ഛകാരമായി മാറും.

ഉദാ—

ഷട്പദഃ — ഛപ്പഓ. കില ശബ്ദത്തിൻെറ ഒടുവിലുള്ള ലകാരം രേഫമാവും.

ഉദാ—കില — കിര. ഖലു എന്നതു ഖു എന്നായി മാറും.

ഉദാ—ഖലു — ഖു.

ഡ ഇതി ച ഭവതി ടകാരോ
ഭടകടകകുടീതടാദ്യേഷു
സത്ത്വഞ്ച ഭവതി ശഷയോഃ
സർവ്വത്ര യഥാ വിസം സംകാ. 12

ടകാരം ഡകാരമായി മാറും. ഉദാ—ഭടഃ — ഭഡോ. കടകം — കഡഅം.

കുടീ — കുഡീ. തടം — തഡം.

ശകാരവും ഷകാരവും എല്ലാ ദിക്കിലും സകാരമാകും.

ഉദാ—ശങ്കാ — സങ്കാ. വിഷം — വിസം.

അസ്പഷ്ടശ്ച ദകാരോ
ഭവത്യനാദൌ തകാര ഇതരാദ്യഃ
ബഡവാതഡാഗതുല്യോ
ഭവതി ഡകാരോപി ച ളകാരഃ. 13

മറ്റൊരു വ്യഞ്ജനത്തിൻെറ ആദ്യത്തിൽ വരുന്നതും പദാദിയിലല്ലാത്തതുമായ ദകാരവും തകാരവും അസ്പഷ്ടമായി ഉച്ചരിക്കണം.
ഉദാ— ഉദ്ഭവഃ — ഉത്ഭവോ. ഉത്സാഹഃ—ഉത്സാഹോ.
മേൽക്കാണിച്ച രണ്ടു വാക്കുകളിലും ഭകാരത്തിനും, സകാരത്തിനും മുമ്പുള്ള ദകാരതകാരങ്ങൾക്ക് ലകാരച്ഛായയിലാണ് ഉച്ചാരണം. അതാണ് അവയുടെ ഉച്ഛാരണം അസ്പഷ്ടമാകുമെന്നു പറയാൻ കാരണം.

വഡവ, തഡാഗം എന്നതുപോലുള്ള വാക്കുകളിലെ ഡകാരം ളകാരമായി മാറും. വഡവാ — വളവാ. തഡാഗം — തളാഅം.

വർദ്ധനഗതേപി ഭാവേ
ധകാരവർണ്ണോപി ഢത്വമുപയാതി
സർവ്വത്ര ച പ്രയോഗേ
ഭവതി നകാരോപി ച ണകാരഃ. 14

വർദ്ധനം മുതലായ വാക്കുകളിലെ ധകാരം ഢകാരമായി മാറുന്നു. നകാരം എവിടെയുള്ളതായാലും ണകാരമായി ഭവിക്കുന്നു.

ഉദാ— വർദ്ധനം —വഡ്ഢണം. ഇതിൽ ധകാരം ഢകാരവും നകാരം ണകാരവുമായി മാറിയിട്ടുള്ളതു ശ്രദ്ധിക്കുക.

ആപാനം ആവാണം
ഭവതി പകാരേണ വത്വയുക്തേന
അയഥാതഥാദികേഷു തു
ഥകാരവർണ്ണോ വ്രജതി ധത്വം. 15

പകാരത്തിന്റെ സ്ഥാനത്തു വകാരം വന്ന് ആപാനം എന്ന വാക്ക് ആവാണമായി ത്തീരുന്നു. അയഥാതഥം മുതലായ വാക്കുകളിൽ ഥകാരം ധകാരമായിത്തീരുന്നു. അയഥാതഥം എന്നത് അയധാതധം എന്നായി മാറുമെന്നർത്ഥം.

പരുഷം ഫരുസം വിദ്യാത്
പകാരവർണ്ണോപി ഫത്വമുപയാതി
യസ്തു മൃതഃ സോപി മയോ
യശ്ച മൃഗഃ സോപി ഹി തഥൈവ. 16

പകാരം ഫകാരമായി മാറിയിട്ട് പരുഷം എന്ന വാക്ക് ഫരുസമായിത്തീരുന്നു. മൃതഃ മൃഗഃ എന്ന രണ്ട് സംസ്കൃതപദത്തിനും മഓ എന്ന് തന്നെയാണ് പ്രാകൃതം.

ഓകാരത്വം ഗച്ഛേ–
ദൌകാരശ്ചൌഷധാദിഷു നിയുക്തഃ
പ്രചലാചിരാചലാദിഷു
ഭവതി ചകാരോ$f$പി തു യകാരഃ. 17

ഔഷധാദിവാക്കുകളിലെ ഔകാരം ഓകാരമായി മാറും,
ഉദാ— ഔഷധം —ഓസഹം.
പ്രചലഃ, അചിരം, അചലഃ ഇത്യാദി വാക്കുകളിൽ ചകാരം യകാരമായിട്ടും മാറും.
ഉദാ— പ്രചലഃ— പയലോ, അചിരം അയിരം, അചലഃ —അയലോ

അപരസ്പരനിഷ്പന്നാ–
ഹ്യേവം പ്രാകൃതസമാശ്രയാ വർണ്ണാഃ
സംയുക്താനാം തു പുനർ–
വക്ഷ്യേ പരിവൃത്തിസംയോഗം. 18

കൂട്ടക്ഷരമല്ലാത്ത വർണ്ണങ്ങൾക്കു പ്രാകൃതത്തിൽ വരുന്ന മാറ്റം മുൻപറഞ്ഞ പോലെയാണ്. ഇനി കൂട്ടക്ഷരങ്ങൾക്കു വരുന്ന മാറ്റം പറയാം.

ശ്ചപ്സത്സത്ഥ്യാഃ ഛ ഇതി ത–
ഥാ ഭ്യഹ്യധ്യാ ഭവന്തി തു ഝകാരഃ
ഷ്ടഃ ട്ഠഃ, സ്തഃ ത്ഥഃ, ഷ്മോ മ്ഹഃ,
ക്ഷ്ണഃ ഷ്ണോ ണ്ഹഃ, ക്ഷഃ ഖകാരരൂപോപി. 19

ശ്ച, പ്സ, ത്സ, ത്ഥ്യ ഈ നാലു കൂട്ടക്ഷരങ്ങളും ഛകാരമായും ഭ്യ ഹ്യ, ധ്യ ഈ മൂന്നു കൂട്ടക്ഷരങ്ങളും ഝകാരമായും മാറുന്നു. ഷ്ട എന്നത് ട്ഠ എന്നും, സ്ത എന്നത് ത്ഥ എന്നും, ഷ്മ എന്നത് മ്ഹ എന്നും, ക്ഷ്ണ ഷ്ണ എന്നിവ ണ്ഹ എന്നും ക്ഷ എന്നത് ഖ എന്നുമായി മാറും.

ഉദാഹരണങ്ങൾ—

ആശ്ചര്യം അച്ഛരിയം
നിശ്ചയമിച്ഛന്തി ണിച്ഛയം ച യഥാ
വത്സം വച്ഛം ച യഥാ
അപ്സരസസ്തദ്വദച്ഛരഓ
ഉത്സാഹോ ഉച്ഛാഹോ
പത്ഥ്യം പച്ഛം ച വിജ്ഞേയം

തുഭ്യം തുജ്ഝം മഹ്യം
മജ്ഝം വിന്ധ്യശ്ച ഭവതി വിംഝോത്തി
ദഷ്ടോ ദട്ഠോത്തി തഥാ
ഹസ്തോപി ച ഭവതി ഹത്ഥോത്തി
ഗ്രീഷ്മോ ഗിമ്ഹോത്തി തഥാ
ശ്ലക്ഷ്ണം സണ്ഹം സദാ തു വിജ്ഞേയം
ഉഷ്ണം ഉണ്ഹം യക്ഷോ
ജക്ഖോ പല്ലങ്കു ഭവതി പര്യങ്കോ
വിപരീതം ഹമയോഗേ
ബ്രഹ്മാദൌ സ്യാത്ബൃഹസ്പദൌ ഫത്വം. 20

ആശ്ചര്യം — അച്ഛരിയം. നിശ്ചയഃ — ണിച്ഛയോ. വത്സ — വച്ഛോ. അപ്സഃ — അച്ഛരഓഃ. ഉത്സാഹഃ — ഉച്ഛാഹോ. പത്ഥ്യം — പച്ഛം. തുഭ്യം — തുജ്ഝം. മഹ്യം — മജ്ഝം. വിന്ധ്യഃ — വിംഝോ. ദഷ്ടഃ — ദട്ഠോ. ഹസ്തഃ — ഹത്ഥോ. ഗ്രീഷ്മഃ — ഗിമ്ഹോ. ശ്ലക്ഷ്ണം — സണ്ഹം. ഉഷ്ണം — ഉണ്ഹം. ജക്ഖോ. പര്യങ്കഃ എന്ന ശബ്ദം പല്ലങ്കു എന്നായി മാറും. ബ്രഹ്മാ മുതലായ ശബ്ദങ്ങളിലെ ഹകാരമകാരങ്ങൾ വിപരീതമായിട്ട് മ്ഹ എന്നാവും. ഉദാ— ബഹ്മാ — ബമ്ഹാ. ബൃഹസ്പതി ശബ്ദത്തിലെ സ്പ എന്നത് ഫ ആയി മാറും. ബൃഹസ്പതിഃ — ബഹപ്ഫഇ.

യജ്ഞോ ഭവതി ച ജൺഹോ
ഭീഷ്മോ ഭിമ്ഹോ ത്തി വിജ്ഞേയാഃ
ഉപരിഗതോƒധസ്താദ്വാ
ഭവേത് കകാരാദികസ്തു യേ വർണ്ണഃ. 21

യജ്ഞഃ എന്ന വാക്ക് ജണ്ഹോ എന്നായി മാറും. ഭീഷ്മഃ എന്ന് ഭിമ്ഹോ എന്നായി മാറും. കകാരാദി വർണ്ണങ്ങൾ കൂട്ടക്ഷരത്തിൽ ആദ്യത്തേതോ ഒടുക്കത്തേതോ ആയി വന്നാൽ അതിനോടു ചേർന്നുള്ള വ്യഞ്ജനാക്ഷരമുപേക്ഷിക്കണം. ശുദ്ധമായ അതേ വർണ്ണം ഇരട്ടിക്കുകയും വേണം.

അർക്ക എന്ന വാക്കിലെ കകാരം ഇരട്ടിച്ച് അക്കഃ എന്നും, അഗ്രം എന്ന വാക്കിലെ ഗകാരം ഇരട്ടിച്ച് അഗ്ഗം എന്നും ആവുമെന്നു ഭാവം.

ഏവമേതത്തു വിജ്ഞേയം
പ്രാകൃതം സംസ്കൃതം തഥാ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
ദേശഭാഷാവികല്പനം. 22

പ്രാകൃതം സംസ്കൃതം എന്ന ഭാഷകളുടെ സ്ഥിതി ഇപ്രകാരമാണ്. ഇനി ഞാൻ ദേശഭാഷാഭേദങ്ങളെക്കുറിച്ചു പറയാം.

## ദേശഭാഷാഭേദങ്ങൾ

ഭാഷാ ചതുർവ്വിധാ ജ്ഞേയാ
ദശരൂപേ പ്രയോഗതഃ
സംസ്കൃതം പ്രാകൃതം ചൈവ
യത്ര പാഠ്യം പ്രയുജ്യതേ. 23

സംസ്കൃതവും, പ്രാകൃതവും പാഠ്യമായി പ്രയോഗിക്കുന്ന ദശരൂപകങ്ങളിൽ നാലു വിധത്തിലുള്ള ഭാഷയുണ്ട്.

അതിഭാഷാര്യഭാഷാ ച
ജാതിഭാഷാ തഥൈവ ച
തഥാ യോന്യന്തരീ ചൈവ
ഭാഷാ നാട്യേ പ്രകീർത്തിതാ. 24

1. അതിഭാഷ, 2. ആര്യഭാഷ, 3. ജാതിഭാഷ, 4. യോന്യന്തരീഭാഷ. ഇവയാണു നാലു വിധം ഭാഷകൾ.

അതിഭാഷാ തു ദേവാനാ–
മാര്യഭാഷാ തു ഭൂഭുജാം
സംസ്കാരപാഠ്യസംയുക്താ
സമ്യങ്ന്യായ്യപ്രതിഷ്ഠിതാ. 25

ദേവന്മാരുടേ ഭാഷയാണ് അതിഭാഷ. വൈദിക സംസ്കൃതഭാഷയാണത്. രാജാക്കന്മാരുടെ ഭാഷ ആര്യഭാഷ. ശബ്ദസംസ്കാരങ്ങളും ശബ്ദന്യായങ്ങളും ചേർന്ന ലൗകിക സംസ്കൃത ഭാഷയാണത്.

ദ്വിവിധാ ജാതിഭാഷാ ച
പ്രയോഗേ സമുദാഹൃതാ
മ്ലേച്ഛശബ്ദോപചാരാ ച
ഭാരതം വർഷമാശ്രിതാ. 26

ജാതിഭാഷയും പ്രയോഗത്തിൽ രണ്ടുവിധമുണ്ട്. 1. മ്ലേച്ഛദേശത്തിലെ ഭാഷ. 2. ഭാരതവർഷത്തിലെ ഭാഷ. അറബിഭാഷ, ഗ്രീക്കുഭാഷ, പേർഷ്യൻഭാഷ, ഇംഗ്ലീഷ്ഭാഷ മുതലായതാണ് മ്ലേച്ഛഭാഷ. ഹിന്ദി മുതലായവ ഭാരതവർഷത്തിലെ ഭാഷകൾ.

അഥ യോന്യന്തരീ ഭാഷാ
ഗ്രാമ്യാരണ്യപശൂദ്ഭവാ
നാനാവിഹംഗജാ ചൈവ
നാട്യധർമ്മീ പ്രതിഷ്ഠിതാ. 27

നാട്ടിലും, കാട്ടിലുമുള്ള മൃഗങ്ങൾക്കും പക്ഷികൾക്കും കല്പിച്ച ഭാഷയാണ് യോന്യന്തരീഭാഷ. നാട്യധർമ്മി എന്ന നിലയ്ക്ക് കല്പിച്ചിട്ടുള്ളതാണ് ആ ഭാഷ.

ജാതിഭാഷാശ്രയം പാഠ്യം
ദ്വിവിധം സമുദാഹൃതം
പ്രാകൃതം സംസ്കൃതം ചൈവ
ചാതുർവ്വർണ്യസമാശ്രയം. 28

ജാതിഭാഷയിലുള്ള നാടകവാക്യം രണ്ടുവിധമാണ്. 1. പ്രാകൃതം. 2. സംസ്കൃതം. ഇത് ബ്രാഹ്മണാദി നാലു ജാതിക്കാർക്കുമുള്ളതാണ്.

ധീരോദ്ധതേ സലളിതേ
ധീരോദാത്തേ തഥൈവ ച
ധീരപ്രശാന്തേ ച തഥാ
പാഠ്യം യോജ്യം തു സംസ്കൃതം. 29

ധീരോദ്ധതൻ, ധീരലളിതൻ, ധീരോദാത്തൻ, ധീരശാന്തൻ എന്നീ നാലുവിധം നായകന്മാർക്കും സംസ്കൃതമാണ് വേണ്ടത്.

ഏതേഷാമപി സർവ്വേഷാം
നായകാനാം പ്രയോഗജം
കാരണവ്യപദേശേന
പ്രാകൃതം സമ്പ്രയോജയേത്. 30

ഈ എല്ലാ നായകന്മാർക്കും നാട്യപ്രയോഗത്തിൽ തക്ക കാരണമുണ്ടെങ്കിൽ പ്രാകൃതവുമാവാം.

ഐശ്വര്യേണ പ്രമത്താനാം
ദാരിദ്ര്യേണ പ്ലുതാത്മനാം
അനധീതോത്തമാനാം ച
സംസ്കൃതം ന പ്രയോജയേത്. 31

ഐശ്വര്യപ്രമത്തന്മാർക്കും, ദാരിദ്ര്യത്താൽ വലഞ്ഞവർക്കും, പഠിപ്പില്ലാത്ത ഉത്തമന്മാർക്കും സംസ്കൃതഭാഷ യുക്തമല്ല.

വ്യാജലിങ്ഗപ്രവിഷ്ടാനാം
ശ്രമണാനാം തപസ്വിനാം
ഭിക്ഷുചക്രധരാണാം ച
പ്രാകൃതം സംപ്രയോജയേത്. 32

കപടവേഷം ധരിച്ചവർക്കും, ജൈനസന്ന്യാസിമാർക്കും, ഭിക്ഷുക്കൾക്കും, ചക്രചിഹ്നം ധരിക്കുന്നവർക്കും പ്രാകൃതം പ്രയോഗിക്കണം.

ബാലേ ഗ്രഹോപസൃഷ്ടേ ച
സ്ത്രീണാം സ്ത്രീപ്രകൃതൌ തഥാ
നീചേ മത്തേ സലിങ്ഗേ ച
പ്രാകൃതം പാഠ്യമിഷ്യതേ. 33

ബാലൻ, ഗ്രഹബാധയുള്ളവൻ, സ്ത്രീ, സ്ത്രീസ്വഭാവമുള്ളവൻ, നീചൻ, മദംപൂണ്ടവൻ, വ്രതചിഹ്നം ധരിച്ചവൻ എന്നിവർക്കെല്ലാം പ്രാകൃതമാണ് വേണ്ടത്.

പരിവ്രാൺമുനിശാക്യേഷു
ചോക്ഷേഷു ശ്രോത്രിയേഷു ച
ശിഷ്ടാ യേ ചൈവ ലിങ്ഗസ്ഥാഃ
സംസ്കൃതം തേഷു യോജയേത്. 34

സന്ന്യാസിമാർ, മഹർഷിമാർ, ശാക്യന്മാർ, വിശിഷ്ട ബ്രാഹ്മണർ, ഉത്തമന്മാരായ വ്രതചിഹ്നധാരികൾ ഇവർക്കെല്ലാം സംസ്കൃതം വേണം.

രാജ്ഞാശ്ച ഗണികായാശ്ച
ശില്പകാര്യാസ്തഥൈവ ച
കാര്യാവസ്ഥാന്തരകൃതം
യോജ്യം പാഠ്യം തു സംസ്കൃതം. 35

രാജ്ഞിക്കും വേശ്യയ്ക്കും ശില്പകാരിക്കും കാര്യഭേദവും അവസ്ഥാഭേദവും അനുസരിച്ചു സംസ്കൃതം കൊടുക്കാവുന്നതാണ്.

സന്ധിവിഗ്രഹസംബന്ധം
തഥാ ച പ്രാപ്തവാഗ്ഗതിം
ഗ്രഹനക്ഷത്രചരിതം
ഖഗാനാം രുതമേവ ച

സർവ്വമേതത്തു വിജ്ഞേയം
യസ്മാദ്രാജ്ഞഃ ശുഭാശുഭം
നൃപപത്ന്യാഃ സ്മൃതം തസ്മാത്
കാലേ പാഠ്യം തു സംസ്കൃതം. 36

രാജാവിൻെറ സന്ധിവിഗ്രഹകാര്യങ്ങളെക്കുറിച്ചും അവയെ സംബന്ധിച്ചു കിട്ടിയ വാക്കുകളുടെ വകഭേദത്തെക്കുറിച്ചും ഗ്രഹഗതി, നക്ഷത്രഗതി പക്ഷികളുടെ ശബ്ദം എന്നിവയെ ആസ്പദമാക്കിയുള്ള ശുഭാശുഭങ്ങളെക്കുറിച്ചും മറ്റും രാജപത്നിക്കു മനസ്സിലാക്കേണ്ടതുണ്ട്. അതുകൊണ്ട് വേണ്ടസമയത്തു രാജ്ഞിക്കു സംസ്കൃതവുമാവാം.

ക്രീഡാർത്ഥം സർവ്വലോകസ്യ
പ്രയോഗേ ച സുഖാശ്രയം
കലാഭ്യാസാശ്രയം ചൈവ
പാഠ്യം വേശ്യാസു സംസ്കൃതം. 37

എല്ലാ ജനങ്ങളുടെയും രസത്തിനും പ്രയോഗത്തിൻെറ സുഖത്തിനും കലകളഭ്യസിക്കാനുള്ള സൗകര്യത്തിനുംവേണ്ടി വേശ്യകൾക്കു സംസ്കൃതം വേണം.

കലോപചാരജ്ഞാനാർത്ഥം
ക്രീഡാർത്ഥം പാർത്ഥിവസ്യ ച
നിർദ്ദിഷ്ടം ശില്പകാര്യാസ്തു
നാടകേ സംസ്കൃതം വചഃ. 38

കലാപ്രയോഗത്തിൻെറ അറിവിന്നും രാജാവിൻെറ രസത്തിന്നുംവേണ്ടി ശില്പിനിക്കു നാടകത്തിൽ സംസ്കൃതവാക്കാണു നിർദ്ദേശിക്കപ്പെട്ടിട്ടുള്ളത്.

ആമ്നായസിദ്ധം സർവ്വാസാം
ശുഭം ചാപ്സരസാം വചഃ
സംസർഗ്ഗാദ്ദേവതാനാം ച
തദ്ധി ലോകോƒനുവർത്തതേ. 39

അപ്സരസ്സുകളെല്ലാവർക്കും ദേവന്മാരുമായുള്ള സംസർഗ്ഗം നിമിത്തം ദേവഭാഷയായ സംസ്കൃതംതന്നെയാണുചിതം. ജനങ്ങൾ അതിനെ അനുവർത്തിക്കുന്നു.

ഛന്ദതഃ പ്രാകൃതം പാഠ്യം
സ്മൃതമപ്സരസാം ഭുവി
മാനുഷീണാം ച കർത്തവ്യം
കാരണാർത്ഥവ്യപേക്ഷയാ. 40

ഭൂമിയിൽ വന്ന് മനുഷ്യസ്ത്രീകളായിത്തീർന്നിട്ടുള്ള അപ്സരസ്സുകൾക്ക് ഇഷ്ടം പോലെ പ്രാകൃതം പറയാവുന്നതാണ്. അതിനു തക്ക കാരണമുള്ളത് വക വെയ്ക്കണമല്ലോ.

ന ബർബ്ബരകിരാതാന്ധ്ര-
ദ്രമിളാദ്യാസു ജാതിഷു
നാട്യപ്രയോഗേ കർത്തവ്യം
പാഠ്യം ഭാഷാസമാശ്രയം. 41

ബർബ്ബരന്മാർ, കിരാതന്മാർ, ആന്ധ്രദേശക്കാർ, തമിഴുനാട്ടുകാർ ഇവരുടെ ഇടയിലൊന്നും നാട്യപ്രയോഗത്തിൽ ദേശഭാഷ ഉപയോഗിക്കാവുന്നതല്ല.

സർവ്വാസ്വേവ ഹി ശുദ്ധാസു
ജാതിഷു ദ്വിജസത്തമാഃ
ശൌരസേനീം സമാശ്രിത്യ
ഭാഷാം കാവ്യേഷു യോജയേത് 42

എല്ലാ ശുദ്ധജാതിക്കാരുടെ ഇടയിലും, അല്ലയോ ബ്രാഹ്മണോത്തമന്മാരേ! ദൃശ്യകാവ്യങ്ങളിൽ, അതായതു നാടകങ്ങളിൽ ശൌരസേനി എന്ന പ്രാകൃതഭാഷ ഉപയോഗിക്കേണ്ടതാണ്.

അഥവാ ഛന്ദതഃ കാര്യാ
ദേശഭാഷാ പ്രയോക്തൃഭിഃ
നാനാദേശസമുത്ഥം ഹി
കാവ്യം ഭവതി നാടകേ. 43

അല്ലെങ്കിൽ നടന്മാർക്ക് ഇഷ്ടംപോലെ ദേശഭാഷ ഉപയോഗിക്കാവുന്നതാണ്. പല ദേശങ്ങളിലുമുണ്ടാവുന്ന കാവ്യമാണല്ലോ നാടകത്തിലുപയോഗിക്കപ്പെടുന്നത്.

### ഏഴുഭാഷകൾ

മാഗധ്യവന്തിജാ പ്രാച്യാ
ശൌരസേന്യർദ്ധമാഗധീ
ബാഹ്ലീകാ ദാക്ഷിണാത്യാ ച
സപ്ത ഭാഷാഃ പ്രകീർത്തിതാഃ. 44

മാഗധി, അവന്തിജ, പ്രാച്യ, ശൌരസേനി, അർദ്ധമാഗധി, ബാഹ്ലീക, ദാക്ഷിണാത്യ ഇങ്ങനെ ഭാഷകൾ ഏഴാണ്.

ശകാരാഭീരചണ്ഡാള–
ശബരദ്രമിളാന്ധ്രജാഃ
ഹീനാ വനേചരാണാം ച
വിഭാഷാ നാടകേ സ്മൃതാഃ. 45

ശകാരഭാഷ, ആഭീരഭാഷ, ചണ്ഡാളഭാഷ, ശബരഭാഷ, ദ്രമിഡഭാഷ, ആന്ധ്രഭാഷ, കാടന്മാരുടെ ഹീനഭാഷ ഇവയ്ക്കെല്ലാം വിഭാഷയെന്നു പേർ — വികൃതമായ ഭാഷ വിഭാഷ.

മാഗധീ തു നരേന്ദ്രാണാ–
മന്തഃ പുരസമാശ്രയാ
ചേടാനാം രാജപുത്രാണാം
ശ്രേഷ്ഠിനാം ചാർദ്ധമാഗധീ. 46

രാജാക്കന്മാരുടെ അന്തഃപുരസ്ത്രീകൾക്ക് മാഗധീഭാഷയാണ് വേണ്ടത്. ചേടന്മാർക്കും (ഭൃത്യന്മാർക്കും) രാജപുത്രന്മാർക്കും ശ്രേഷ്ഠികൾക്കും (കച്ചവടക്കാർക്കും) ഭാഷ അർദ്ധമാഗധിയാണ്.

പ്രാച്യാ വിദൂഷകാദീനാം
ധൂർത്താനാമപ്യവന്തിജാ
നായികാനാം സഖീനാം ച
ശൂരസേന്യവിരോധിനീ. 47

വിദുഷകൻ മുതലായവർക്കു പ്രാച്യഭാഷ, ധൂർത്തന്മാർക്ക് അവന്തിഭാഷ, നായികമാർക്കും സഖിമാർക്കും ശൌരസേനീഭാഷ.

യൌധനാഗരകാദീനാം
ദാക്ഷിണാത്യാഥ ദീവ്യതാം
ബാഹ്ലീകഭാഷോദീച്യാനാം
ഖസാനാം ച സ്വദേശജാ. 48

പടയാളികൾക്കും നാഗരികന്മാർക്കും തെക്കൻഭാഷ. ചൂതുകളിക്കാർക്കു ബാഹ്ലീകഭാഷ. വടക്കരായ ഖസന്മാർക്ക് അവരുടെ നാട്ടുഭാഷ.

ശകാരഘോഷകാദീനാം
തത്സ്വഭാവശ്ച യോ ഗണഃ
ശാകാരഭാഷാ യോക്തവ്യാ,
ചാണ്ഡാലീ പുല്കസാദിഷു. 49

ശകാരന്മാർ ഇടയന്മാർ അവരുടെ സ്വഭാവമുള്ള താണവർഗ്ഗക്കാർ ഇവർക്കെല്ലാം ശകാരാക്ഷരം അധികമുള്ള ഭാഷയാണു വേണ്ടത് . ചണ്ഡാലന്മാർക്കു ചാണ്ഡാലീഭാഷ.

അംഗാരകാരവ്യാധാനാം
കാഷ്ഠപത്രോപജീവിനാം
യോജ്യാ ശബരഭാഷാ തു
കാചിദ്വാ നൌകസീ തഥാ. 50

കരിപ്പണിക്കാർ, വേടന്മാർ, വിറകുപണിക്കാർ, ഇലപ്പണിക്കാർ ഇവർക്കെല്ലാം ശബരന്മാരുടേയും മറ്റു കാട്ടുവർഗ്ഗക്കാരുടേയും ഭാഷ ഉപയോഗിക്കണം

ഗജാശ്വാജാവികോഷ്ടാദി–
ഘോഷസ്ഥാനനിവാസിനാം
ആഭീരോക്തിഃ ശാബരീ വാ
ദ്രാമിഡീ ദ്രമിളാദിഷു. 51

ആന, കുതിര, കോലാട്, ചെമ്മരിയാട്, ഒട്ടകം മുതലായവയെ പോറ്റുന്ന ദിക്കിൽ പാർക്കുന്നവർക്ക് ആഭീരഭാഷയോ ശബരഭാഷയോ വേണം. ദ്രമിളാദിദേശങ്ങളിൽ തമിഴ്ഭാഷ.

സുരംഗഖനകാദീനാം
സന്ധികാരാശ്വരക്ഷിണാം
വ്യസനേ നായകാനാം ച
ആത്മരക്ഷാസു മാഗധീ. 52

തുരങ്കമുണ്ടാക്കുന്നവർ അതിർത്തിയുടേയും കാരാഗൃഹത്തിൻേറയും കുതിരകളുടേയും രക്ഷകന്മാർ ആപത്തിൽ ആത്മരക്ഷ കൊതിക്കുന്ന നായകന്മാർ ഇവർക്കെല്ലാം മാഗധീഭാഷയാണു വേണ്ടത്.

ഗംഗാസാഗരമദ്ധ്യേ തു
യേ ദേശാഃ സമ്പ്രകീർത്തിതാഃ
ഏകാരബഹുളാം ഭാഷാം
തേഷു തജ്ജ്ഞഃ പ്രയോജയേത്. 53

ഗംഗാനദിയുടേയും സമുദ്രത്തിൻേറയും മദ്ധ്യത്തിലുള്ള ദേശങ്ങളിൽ ഏകാരം അധികമായിട്ടുള്ള ഭാഷ പ്രയോഗിക്കണം.

വിന്ധ്യസാഗരമദ്ധ്യേ തു
യേ ദേശാഃ ശ്രുതിമാഗതാഃ
നകാരബഹുളാം തേഷു
ഭാഷാം തജ്ജ്ഞഃ പ്രയോജയേത്. 54

വിന്ധ്യപർവ്വതത്തിൻേറയും സമുദ്രത്തിൻേറയും ഇടയിലുള്ളതായി കേട്ടിട്ടുള്ള പ്രദേശങ്ങളിൽ നകാരം അധികമായിട്ടുള്ള ഭാഷയാണുപയോഗിക്കേണ്ടത്.

സുരാഷ്ട്രാവന്തിദേശേഷു
വേത്രവത്യുത്തരേഷു ച
യേ ദേശാസ്തേഷു കുർവ്വീത
ചകാരബഹുളാമിഹ. 55

സുരാഷ്ടം അവന്തി എന്ന രാജ്യങ്ങളിലും, വേത്രവതീ നദിയുടെ വടക്കും ഉള്ള പ്രദേശങ്ങളിൽ ചകാരം അധികമായ ഭാഷ പ്രയോഗിക്കണം.

ഹിമവത്സിന്ധുസൌവീരാൻ
യേ ജനാഃ സമുപാശ്രിതാഃ
ഉകാരബഹുളാം തജ്ജ്ഞ—
സ്തേഷു ഭാഷാം പ്രയോജയേത്. 56

ഹിമാലയപ്രദേശം സിന്ധുരാജ്യം സൌവീരരാജ്യം ഇവയിൽ പാർക്കുന്ന ജനങ്ങൾക്ക് ഉകാരം അധികമായിട്ടുള്ള ഭാഷ പ്രയോഗിക്കണം.

ചർമ്മണ്വതീനദീതീരേ
യേ ചാർബുദസമാശ്രയാഃ
ഓകാരബഹുളാം നിത്യം
തേഷു ഭാഷാം പ്രയോജയേത്. 57

ചർമ്മണ്വതീനദിയുടെ തീരത്തിലുള്ള അർബുദപ്രദേശത്തു താമസിക്കുന്നവർക്ക് ഓകാരം അധികമായിട്ടുള്ള ഭാഷ എന്നും പ്രയോഗിച്ചുകൊള്ളണം.

ഏവം ഭാഷാവിധാനം തു
കർത്തവ്യം നാടകാശ്രയം
അത്ര നോക്തം മയാ യത്തു
ലോകാത് ഗ്രാഹ്യം ബുധൈസ്തു തത്. 58

ഇപ്രകാരമാണ് നാടകങ്ങളിലെ ഭാഷാവിധി. ഇവിടെ ഞാൻ പറയാത്തതെല്ലാം അറിവുള്ളവർ ലോകത്തിൽനിന്ന് ഗ്രഹിയ്ക്കേണ്ടതാണ്.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
ഭാഷാവിധാനം എന്ന
പതിനെട്ടാമദ്ധ്യായം.

അദ്ധ്യായം 19

# വാക്യവിധാനം

ഏവം ഭാഷാവിധാനം തു
മയാ പ്രോക്തം ദ്വിജോത്തമാഃ
പുനർവ്വാക്യവിധാനം തു
ലൌകികം സന്നിബോധത. 1

അല്ലയോ ബ്രാഹ്മണശ്രേഷ്ഠരേ, ഇപ്രകാരം ഭാഷാവിധികളെല്ലാം പറഞ്ഞുകഴിഞ്ഞു. ഇനി ലോകത്തിൽ നടപ്പുള്ള വാക്യനിയമങ്ങൾ വിവരിക്കാം.

ഉത്തമൈർമ്മദ്ധ്യമൈർനീചൈ–
ര്യേ സംഭാഷ്യാ യഥാ നരാഃ
സമാനോത്കൃഷ്ടഹീനാശ്ച
നാടകേ താൻ നിബോധത. 2

നാടകത്തിൽ ഉത്തമന്മാരും മദ്ധ്യമന്മാരും അധമന്മാരുമായ കഥാപാത്രങ്ങൾ തങ്ങൾക്ക് സമാനന്മാരും ഉത്കൃഷ്ടന്മാരും ഹീനന്മാരുമായ കഥാപാത്രങ്ങളോട് എങ്ങനെ സംഭാഷണം ചെയ്യണമെന്നു നിങ്ങൾ മനസ്സിലാക്കുക.

## പുരുഷസംബോധനകൾ

ദേവാനാമപി യേ ദേവാഃ
മഹാത്മാനോ മഹർഷയഃ
ഭഗവന്നിതി തേ വാച്യാ
യാസ്തേഷാം യോഷിതസ്തഥാ. 3

ദേവന്മാർക്കുപോലും സ്തുത്യന്മാരായിട്ടുള്ള മഹാത്മാക്കളായ മഹർഷിമാരെ ഭഗവൻ! എന്നാണ് വിളിക്കേണ്ടത്. അവരുടെ പത്നിമാരെ ഭഗവതി! എന്നു വിളിക്കണം.

ദേവാശ്ച ലിങ്ഗിനശ്ചൈവ
നാനാശ്രുതധരാശ്ച യേ
ഭഗവന്നിതിതേ വാച്യാഃ
പുരുഷൈഃ സ്ത്രീഭിരേവ ച. 4

ദേവന്മാരേയും, സന്യാസിമാരേയും, നാനാശാസ്ത്രജ്ഞന്മാരേയും, പുരുഷന്മാരും സ്ത്രീകളും ഭഗവൻ! എന്നുതന്നെയാണ് വിളിക്കേണ്ടത്.

ആര്യേതി ബ്രാഹ്മണം ബ്രൂയാ–
ന്മഹാരാജേതി പാർത്ഥിവം
ഉപാദ്ധ്യായേതി ചാചാര്യം
വൃദ്ധം താതേതി ചൈവ ഹി. 5

ബ്രാഹ്മണനെ ആര്യ! എന്നും, രാജാവിനെ മഹാരാജ! എന്നും, ആചാര്യനെ ഉപാദ്ധ്യായ! എന്നും, വൃദ്ധനെ താത! എന്നും വിളിക്കണം.

നാമ്നാ രാജേതി വാ വാച്യാ
ബ്രാഹ്മണൈസ്തു നരാധിപാഃ

തത് ക്ഷാമ്യം ഹി മഹീപാലൈ—
ര്യസ്മാത് പൂജ്യാ ദ്വിജാഃ സ്മൃതാഃ. 6

ബ്രാഹ്മണർ രാജാക്കന്മാരെ പേരുകൊണ്ടോ രാജാവേ! എന്നോ വിളിക്കേണ്ടതാണ്. രാജാക്കന്മാർ അതു പൊറുക്കണം. ബ്രാഹ്മണർ പൂജ്യന്മാരാണല്ലോ.

ബ്രാഹ്മണൈഃ സചിവോ വാച്യോ
ഹ്യമാത്യ! സചിവേതി വാ
ശേഷൈരന്യൈർജ്ജനൈർവ്വാച്യോ
ഹീനൈരാര്യേ തി നിത്യശഃ. 7

ബ്രാഹ്മണർ മന്ത്രിയെ അമാത്യ എന്നോ സചിവ എന്നോ വിളിക്കണം. താഴെയുള്ള മറ്റു ജനങ്ങളെല്ലാം ആര്യ എന്നേ നിത്യവും വിളിക്കാവൂ.

സമൈഃ സംഭാഷണം കാര്യം
യേന നാമ്നാ സ സംജ്ഞിതഃ
ഹീനൈഃ സപരിചാരം തു
നാമ്നാ സംഭാഷ്യ ഉത്തമഃ. 8

സമന്മാർ തമ്മിൽ സംഭാഷണം ചെയ്യുമ്പോൾ എന്താണോ പേര് ആ പേരുതന്നെയാണ് വിളിക്കേണ്ടത്. താഴെയുള്ളവർ മീതെയുള്ള ആരെ വിളിക്കുമ്പോഴും ഉപചാരവാക്കു കൂടി പേരിനോട് ചേർക്കണം.

നിയോഗാധികൃതാ യേ തു
പുരുഷാ യോഷിതസ്തഥാ
കാരുകാഃ ശില്പിനശ്ചൈവ
സംഭാഷ്യാസ്തേ തഥൈവ ഹി. 9

ഉദ്യോഗങ്ങളിൽ നിയമിച്ചിട്ടുള്ള പുരുന്മാരേയും സ്ത്രീകളേയും കൈത്തൊഴിൽക്കാരേയും കലാകാരന്മാരേയും അങ്ങനെതന്നെ പേർ വിളിക്കാവുന്നതാണ്.

മാന്യോ ഭാവേതി വക്തവ്യഃ
കിഞ്ചിദൂനസ്തു മാരിഷഃ
സമാനോ ഹി വയസ്യേതി
ഹംഹോ ഹന്തേതി വാധമഃ. 10

അല്പം മീതെയുള്ള ആളെ ''ഭാവ!'' എന്നും, അല്പം താഴെയുള്ള ആളെ ''മാരിഷ'' എന്നും സമനിലയിലുള്ളവനെ ''വയസ്യ!'' എന്നും വിളിക്കണം. ''ഹംഹോ!'' എന്നോ ഹന്ത! എന്നോ ആണ് അധമനെ വിളിക്കുമ്പോൾ പ്രയോഗിക്കേണ്ടത്.

ആയുഷ്മന്നിതി വാച്യസ്തു
രഥീ സൂതേന സർവ്വദാ
തപസ്വീതി പ്രശാന്തസ്തു
സാധോ! ഇതി ച ശബ്ദ്യതേ. 11

സൂതൻ തേരാളിയെ എപ്പോഴും ആയുഷ്മൻ എന്നേ വിളിക്കാവൂ. പ്രശാന്തനായിട്ടുള്ളവനെ തപസ്വിൻ! എന്നോ സാധോ! എന്നോ വിളിക്കുക.

സ്വാമീതി യുവരാജസ്തു
കുമാരോ ഭർത്തൃദാരകഃ

സൌമ്യ! ഭദ്രമുഖേത്യേ വം
ഹേപൂർവ്വം ചാധമം വദേത് 12

യുവരാജാവിനെയാകട്ടെ സ്വാമിൻ! എന്നോ കുമാര! എന്നോ ഭർത്തൃദാരക! എന്നോ വിളിക്കാം. ഹേ സൌമ്യ! ഹേ ഭദ്രമുഖ! എന്നിങ്ങനെയാണ് അധമനെ വിളിക്കേണ്ടത്.

യദ്യസ്യ കർമ്മ ശില്പം വാ
വിദ്യാ വാ ജാതിരേവ വാ
സ തേന നാമ്നാ സംഭാഷ്യോ
നാടകാദൌ പ്രയോക്തൃഭിഃ. 13

ഏതെങ്കിലും തൊഴിലോ, കലയോ, വിദ്യയോ, ജാതിയോ ഉള്ള ആളെ അതാതു പേരു കൊണ്ടാണു നാടകാദിരൂപങ്ങളിൽ വിളിക്കേണ്ടത്.

വത്സ! പുത്രക! താതേതി
നാമ്നാ ഗോത്രേണ വാ പുനഃ
വാച്യഃ ശിഷ്യഃ സുതോ വാപി
പിത്രാ വാ ഗുരുണാപി വാ. 14

പിതാവു പുത്രനേയും, ഗുരു ശിഷ്യനേയും വത്സ! പുത്രക! താത! എന്നോ പേരു കൊണ്ടോ, ഗോത്രപ്പേരുകൊണ്ടോ വിളിക്കേണ്ടതാണ്.

സംഭാഷ്യാഃ ശാക്യനിർഗ്രന്ഥാ
ഭദന്തേതി പ്രയോക്തൃഭിഃ
ആമന്ത്രണൈസ്തു പാഷണ്ഡാഃ
ശേഷാഃ സ്വസമയാശ്രിതൈഃ. 15

ബുദ്ധമതക്കാരേയും, ജൈനമതക്കാരേയും ഭദന്ത! എന്നാണ് വിളിക്കേണ്ടത്. മറ്റുള്ള പാശുപതാദിമതക്കാരെ അതാതു മതത്തിലെ വ്യവസ്ഥയ്ക്കനുസരിച്ചു സംബോധന ചെയ്യണം.

ദേവേതി നൃപതർവ്വാച്യോ
ഭൃത്യൈഃ പ്രകൃതിഭിസ്തഥാ
ഭട്ടേതി സാർവ്വഭൌമസ്തു
നിത്യം പരിജനേന തു. 16

ഭൃത്യന്മാരും, പൌരജനങ്ങളും രാജാവിനെ ദേവ! എന്നു വിളിക്കണം. പരിജനങ്ങൾ ചക്രവർത്തിയെ ഭട്ട! എന്നാണു വിളിക്കുക.

രാജന്നിത്യൃഷിഭിർവ്വാച്യോ
ഹ്യപത്യപ്രത്യയേന വാ
വയസ്യ! രാജന്നിതി വാ
ഭവേദ്വാച്യോ മഹീപതിഃ
വിദൂഷകേണ രാജ്ഞീ ച
ചേടീ ച ഭവതീത്യപി
നാമ്നാ വയസ്യേത്യപി വാ
രാജ്ഞാ വാച്യോ വിദൂഷകഃ. 17

മഹർഷിമാർ രാജാവിനെ രാജൻ! എന്നോ വംശസൂചന നൽകുന്ന അപത്യ പ്രത്യയാന്ത ശബ്ദംകൊണ്ടോ വിളിക്കേണ്ടതാണ്. (ഭരതന്റെ വംശത്തിൽ ജനിച്ചവരെ 'ഭാരത' എന്നും പൂരുവിന്റെ വംശത്തിൽ ജനിച്ചവരെ 'പൌരവ' എന്നും മറ്റും വിളിക്കുന്നതുദാഹരണം.)

വിദൂഷകൻ രാജാവിനെ 'വയസ്യ' എന്നോ 'രാജൻ!' എന്നോ വിളിക്കുക. രാജ്ഞിയേയും ചേടിയേയും 'ഭവതി' എന്നും വിളിക്കുക. വിദൂഷകനെ രാജാവിന് പേരു കൊണ്ടോ 'വയസ്യ!' എന്നോ വിളിക്കാം.

സർവ്വസ്ത്രീഭിഃ പതിർവ്വാച്യ
ആര്യപുത്രേതി യൌവനേ
അന്യദാ പുനരാര്യേതി
മഹാരാജേതി ഭൂപതിഃ. 18

എല്ലാ സ്ത്രീകളും യൌവനത്തിൽ ഭർത്താവിനെ 'ആര്യപുത്ര!' എന്നാണ് വിളിക്കേണ്ടത്. മറ്റു കാലങ്ങളിൽ 'ആര്യ!' എന്നു വിളിച്ചാൽ മതി. രാജാവിനെ 'മഹാരാജ!' എന്നു വിളിക്കുക.

ആര്യേതി പൂർവ്വജോ ഭ്രാതാ
വാച്യഃ പുത്ര ഇവാനുജഃ
പുരുഷാഭാഷണം ഹ്യേവം
കാര്യം നാട്യേ പ്രയോക്തൃഭിഃ. 19

ജേഷ്ഠസഹോദരനെ 'ആര്യ!' എന്നു വിളിക്കണം. അനുജനെ പുത്രനെയെന്നപോലെ 'വത്സ!' 'താത!' എന്നും വിളിക്കുക. നാട്യത്തിൽ പുരുഷന്മാരെ വിളിക്കേണ്ടത് ഇങ്ങനെയൊക്കെയാണ്.

## സ്ത്രീസംബോധനകൾ

പുനഃ സ്ത്രീണാം പ്രവക്ഷ്യാമി
യഥാ ഭാഷ്യാസ്തു നാടകേ
തപസ്വിന്യോ ദേവതാശ്ച
വാച്യാ ഭഗവതീതി ച 20

ഇനി സ്ത്രീകളെ നാടകത്തിൽ എങ്ങനെ വിളിക്കണമെന്നു പറയാം. താപസ സ്ത്രീകളേയും, ദേവിമാരേയും 'ഭഗവതി!' എന്നാണ് വിളിക്കേണ്ടത്.

ഗുരുഭാര്യാ തു വക്തവ്യാ
സ്ഥാനീയാ ഭവതീതി ച
ഗ്രാമ്യാ ഭദ്രേതി വാച്യാ വൈ
വൃദ്ധാംബേതി ച നാടകേ. 21

നാടകത്തിൽ ഗുരുപത്നിയേയും, പൂജനീയയായ സ്ത്രീയേയും 'ഭവതി!' എന്നു സംബോധന ചെയ്യണം. ഗ്രാമ്യയായ സ്ത്രീയെ 'ഭദ്രേ!' എന്നും വൃദ്ധയായ സ്ത്രീയെ അംബ! എന്നും വിളിക്കുക.

രാജപത്ന്യസ്തു സംഭാഷ്യാഃ
സർവ്വാഃ പരിജനേന വൈ
ഭട്ടിനീ സ്വാമിനീ ദേവീ–
ത്യേവം വൈ നാടകേ ബുധൈഃ. 22

രാജപത്നിമാരെയെല്ലാം പരിജനങ്ങൾ 'ഭട്ടിനി!', 'സ്വാമിനി!', 'ദേവി!' എന്നൊക്കെയാണു നാടകത്തിൽ വിളിക്കേണ്ടത്.

ദേവീതി മഹിഷീ വാച്യാ
രാജ്ഞാ പരിജനേന ച
ഭോഗിന്യഃ പരിശിഷ്ടാസ്തു
സ്വാമിന്യ ഇതി വാ പുനഃ. 23

പട്ടമഹിഷിയെ രാജാവും പരിജനങ്ങളും 'ദേവി!' എന്നു വിളിക്കണം. മറ്റുള്ള രാജപത്നി മാരെയാകട്ടെ, 'സ്വാമിനി!' എന്നും വിളിക്കുക.

കുമാര്യശ്ചൈവ വക്തവ്യാഃ
പ്രേഷ്യാഭിർഭർത്തൃ ദാരികാ
സ്വസേതി ഭഗിനീ വാച്യാ
വത്സേതി ച യവീയസി. 24

രാജകുമാരിമാരെ ദാസികൾ 'ഭർത്തൃദാരികേ!' എന്നു വിളിക്കണം. ജ്യേഷ്ഠസഹോദരിയെ 'സ്വസാവേ!' എന്നും അനുജത്തിയെ 'വത്സേ!' എന്നും വിളിക്കുക.

ബ്രാഹ്മണ്യാര്യേതി വക്തവ്യാ
ലിങ്ഗസ്ഥാ വ്രതിനീ ച യാ
പത്നീ ചാര്യേതി സംഭാഷ്യാ
പിതുർനാമ്നാ സുതസ്യ വാ. 25

ബ്രാഹ്മണസ്ത്രീയേയും, സന്യാസിനിയേയും, തപസ്വിനിയേയും 'ആര്യേ!' എന്നു വിളിക്കണം. പത്നിയേയും 'ആര്യേ!' എന്നും വിളിക്കാം. അച്ഛന്റെയോ മകന്റെയോ പേർ ചേർത്തും വിളിക്കാം. ('ജനകപുത്രി!' എന്നോ 'കുശജനനി!' എന്നോ സീതയെ വിളിക്കുന്നത് ഉദാഹരണം.)

സമാനാഭിസ്തഥാ സഖ്യോ
ഹലാ ഭാഷ്യാഃ പരസ്പരം
പ്രേഷ്യാ ഹഞ്ജേതി വക്തവ്യാ
സ്ത്രിയാ യാതൂത്തമാ ഭവേത്. 26

സമനിലയിലുള്ള സ്ത്രീകൾ തമ്മിൽത്തമ്മിൽ 'ഹലാ!' എന്നു വിളിക്കണം. ഉത്തമയായ സ്ത്രീ ദാസിയെ 'ഹഞ്ജേ!' എന്നു വിളിക്കുക.

അജ്ജുകേതി ഭവേദ്വാച്യാ
വേശ്യാ പരിജനേന തു
അത്തേതി ഗണികാമാതാ
വാച്യാ പരിജനേന ഹി. 27

വേശ്യയെ പരിജനങ്ങൾ 'അജ്ജുകേ!' എന്നാണു വിളിക്കേണ്ടത്. വേശ്യാമാതാവിനെ പരിജനങ്ങൾ 'അത്തേ!' എന്നു വിളിക്കണം.

പ്രിയേതി ഭാര്യാ ശൃങ്ഗാരേ
വാച്യാ രാജ്ഞേതരേണ വാ
പുരോധഃസാർത്ഥവാഹാനാം
ഭാര്യാസ്ത്വാര്യേതി സർവ്വദാ. 28

രാജാവായാലും, മറ്റൊരാളായാലും ശൃങ്ഗാരാവസരത്തിൽ ഭാര്യയെ 'പ്രിയേ!' എന്നു വിളിക്കുക. പുരോഹിതന്മാരുടേയും കച്ചവടക്കാരുടേയും ഭാര്യയെ 'ആര്യേ!' എന്നുതന്നെയാണെപ്പോഴും വിളിക്കേണ്ടത്.

തല്ലിങ്ഗാർത്ഥാനി നാമാനി
കാര്യാണി കവിഭിഃ സദാ
ഔത്പത്തികാനി യാനി സ്യു–
രപ്രഖ്യാതാനി നാടകേ. 29

നാടകത്തിൽ കവികൾ പ്രസിദ്ധങ്ങളല്ലാത്ത പുതിയ പേരുകൾ കല്പിക്കുമ്പോൾ അവ അതാതു കഥാപാത്രങ്ങളുടെ പ്രത്യേകത സൂചിപ്പിക്കുന്നവയായിരിക്കണം.

ബ്രഹ്മക്ഷത്രസ്യ നാമാനി
ഗോത്രകർമ്മാനുരൂപതഃ
കാവ്യേ കാര്യാണി കവിഭിഃ
ശർമ്മവർമ്മകൃതാനി ച. 30

കാവ്യത്തിൽ ബ്രാഹ്മണർക്കും ക്ഷത്രിയർക്കും പേരുകൾ കല്പിക്കുമ്പോൾ അവ വംശത്തിനും കർമ്മത്തിനും അനുസരിച്ചുള്ളവയും ശർമ്മ, വർമ്മ എന്ന വാക്കുകൾ ചേർത്തിട്ടുള്ളവയുമായിരിക്കണം.

ദത്തപ്രായാണി നാമാനി
വണിജാം തു പ്രയോജയേത്
ശൌര്യോദാത്താനി നാമാനി
തഥാ ശൂരേഷു യോജയേത്. 31

മിക്കവാറും ദത്തപദം ചേർത്തിട്ടുള്ള പേരാണ് കച്ചവടക്കാർക്ക് നല്കേണ്ടത്. ശൌര്യം സൂചിപ്പിക്കുന്ന ഉദാത്തങ്ങളായ പേരുകൾ ശൂരന്മാർക്കും നല്കുക.

വിജയാർത്ഥാനി നാമാനി
രാജസ്ത്രീണാം തു നിത്യശഃ
ദത്താം മിത്രാം ച സേനാം ച
വേശ്യാനാമനി യോജയേത്. 32

രാജസ്ത്രീകൾക്കെപ്പോഴും വിജയസൂചകങ്ങളായ പേരുകൾ വേണം. ദത്ത എന്നോ മിത്ര എന്നോ സേന എന്നോ വേശ്യകളുടെ പേരുകളിൽ ചേർക്കുക.

നാനാകുസുമനാമാനഃ
പ്രേഷ്യാഃ കാര്യാസ്തു നാടകേ
മംഗളാർത്ഥാനി നാമാനി
ചേടാനാമപി കാരയേത്. 33

നാടകത്തിൽ ദാസിമാർക്കു പല പൂക്കളുടേയും പേർ കൊടുക്കാം. മംഗള സൂചകങ്ങളായ പേരുകളാണ് ഭൃത്യന്മാർക്കു കൊടുക്കേണ്ടത്.

ഗംഭീരാർത്ഥാനി നാമാനി
ഹ്യുത്തമാനാം പ്രയോജയേത്
യസ്മാന്നാമാനു സദൃശം
കർമ്മ തേഷാം ഭവിഷ്യതി. 34

ഉത്തമന്മാർക്ക് അർത്ഥഗാംഭീര്യമുള്ള പേരുകൾ കൊടുക്കണം. പേരിനനുസരിച്ച പ്രവർത്തിയായിരിക്കുമല്ലോ അവർ ചെയ്യുക.

ജാതിചേഷ്ടാനുരൂപാണി
ശേഷാണാമപി യോജയേത്
നാമാനി പുരുഷാണാം തു
സ്ത്രീണാം ചോക്താനി തത്ത്വതഃ. 35

മറ്റുള്ള പുരുഷന്മാർക്കും സ്ത്രീകൾക്കും മുൻപറഞ്ഞവിധം ജാതിയ്ക്കും കർമ്മത്തിനും അനുരൂപങ്ങളായ ശരിയായ പേരുകൾ നല്കുക.

ഏവം നാമവിധാനം തു
കർത്തവ്യം കവിഭിഃ സദാ. 36

കവികളെപ്പോഴും ഈ വിധത്തിലാണു പേരുകൾ കല്പിക്കേണ്ടത്.

ഏവം ഭാഷാവിധാനാദി
ജ്ഞാത്വാ സർവ്വമശേഷതഃ
തതഃ പാഠ്യം പ്രയുഞ്ജീത
ഷഡലങ്കാരസംയുതം. 37

ഇപ്രകാരം ഭാഷാവിധി മുതലായവയെല്ലാം മനസ്സിലാക്കിയതിനുശേഷം വേണം, ആറലങ്കാരങ്ങളോടുകൂടിയ പാഠ്യം [നാടകവാക്യം] പ്രയോഗിക്കുവാൻ.

## പാഠ്യഗുണങ്ങൾ

പാഠ്യഗുണാനിദാനീം വക്ഷ്യാമഃ. 38
തദ്യഥാ— സപ്ത സ്വരാഃ, ത്രീണി സ്ഥാനാനി, ചത്വാരോ വർണ്ണാഃ, ദ്വിവിധാ കാകുഃ, ഷഡലംകാരാഃ, ഷഡംഗാനി ഇതി.

ഇനി പാഠ്യഗുണങ്ങളെ വിവരിക്കാം. അവ ഏഴു സ്വരങ്ങൾ, മൂന്നു സ്ഥാനങ്ങൾ നാലു വർണ്ണങ്ങൾ, രണ്ടുവിധം കാകു, ആറ് അലങ്കാരങ്ങൾ ആറ് അംഗങ്ങൾ എന്നിവയാണ്.

ഏഷാമിദാനീം ലക്ഷണാന്യഭിവ്യാഖ്യസ്യമഃ. 39

ഇനി അവയുടെ ലക്ഷണങ്ങൾ പറയാം.

## ഏഴു സ്വരങ്ങൾ

തത്ര സപ്ത സ്വരാ നാമ ഷഡ്ജർഷഭഗാന്ധാരമദ്ധ്യമപഞ്ചമധൈവതനിഷാദാഃ. ത ഏതേ രസേഷ്ടപപാദ്യാഃ യഥാ.—

ഹാസ്യശൃങ്ഗാരയോഃ കാര്യൌ
സ്വരൌ മദ്ധ്യമപഞ്ചമൌ
ഷഡ്ജർഷഭൌ തഥാ ചൈവ
വീരരൌദ്രാദ്ഭൂതേഷ്വഥ
ഗാന്ധാരശ്ച നിർഷാദശ്ച
കർത്തവ്യൌ കരുണേ രസേ
ധൈവതശ്ചൈവ കർത്തവ്യോ
ബീഭത്സേ സഭയാനകേ. 40

അവയിൽ ഏഴു സ്വരങ്ങൾ എന്നു പറയുന്നതു ഷഡ്ജം, ഋഷഭം, ഗാന്ധാരം, മദ്ധ്യമം, പഞ്ചമം, ധൈവതം, നിഷാദം എന്നിവയാണ്. രസങ്ങളിലാണിവയുടെ ഉപയോഗം. എങ്ങനെയെന്നാൽ—

ഹാസ്യത്തിനും ശൃങ്ഗാരത്തിനും മദ്ധ്യമപഞ്ചമങ്ങൾ, വീരം രൌദ്രം അദ്ഭുതം എന്നിവയ്ക്കു ഷഡ്ജഋഷഭങ്ങൾ, കരുണരസത്തിന് ഗാന്ധാരനിഷാദങ്ങൾ, ബീഭത്സത്തിനും ഭയാനകത്തിനും ധൈവതം ഇതാണ് സ്വരവ്യവസ്ഥ.

## മൂന്നു സ്ഥാനങ്ങൾ

(ത്രീണി സ്ഥാനാനി ഉരഃ കണ്ഠഃ ശിരഃ ഇതി. ഭവതി ചാത്ര)

ശ്ലോകഃ— ശാരീര്യാമഥ വീണായാം
ത്രിഭ്യഃ സ്ഥാനേഭ്യ ഏവ തു
ഉരസഃ ശിരസഃ കണ്ഠാത്
സ്വരഃ കാകുഃ പ്രവർത്തതേ.
ആഭാഷണം ച ദൂരസ്ഥേ
ശിരസാ സംപ്രയോജയേത്
നാതിദൂരേ ച കണ്ഠേന
ഹ്യുരസാ ചൈവ പാർശ്വതഃ
ഉരസോദാഹൃതം വാക്യം
ശിരസാ ദീപയേദ് ബുധഃ
കണ്ഠേന ശമനം കുര്യാത്
പാഠ്യയോഗേഷു സർവ്വദാ. 41

ഉരസ്സ്, കണ്ഠം, ശിരസ്സ് ഇവയാണ് മൂന്നു സ്ഥാനങ്ങൾ. ഇവിടെ ഒരു ശ്ലോകവുമുണ്ട്.

ശരീരവീണയിൽ സ്ഥാനം
മൂന്നുരസ്സു ശിരസ്സുതാൻ
കണ്ഠം താനിവയിൽക്കാകു—
സ്വരം സംജാതമായിടും.

അകലെ നില്ക്കുന്ന ആളോടു സംഭാഷണം ചെയ്യുമ്പോൾ ശിരസ്സുപയോഗിക്കണം. ഏറെ അകലെയല്ലെങ്കിൽ കണ്ഠം. അടുക്കലാണെങ്കിൽ ഉരസ്സ്. ഉരസ്സിൽനിന്നു പുറപ്പെട്ട വാക്കിനെ ശിരസ്സുകൊണ്ട് ദീപ്തമാക്കണം, കണ്ഠംകൊണ്ട് ശമിപ്പിക്കണം. ഇതാണ് എപ്പോഴും പാഠ്യപ്രയോഗത്തിനുള്ള നിയമം.

## നാലു വർണ്ണങ്ങൾ

ഉദാത്തശ്ചാനുദാത്തശ്ച
സ്വരിതഃ കംപിതസ്തഥാ
വർണ്ണാശ്ചത്വാര ഏവ സ്യുഃ
പാഠ്യയോഗേ തപോധനാഃ

തത്ര ഹാസ്യശൃങ്ഗാരയോഃ സ്വരിതോദാത്തൈർവ്വർണ്ണൈഃ
പാഠ്യമുപപാദ്യം, വീരരൌദ്രാദ്ഭുതേഷൂദാത്തകംപിതൈഃ,
കരുണബീഭത്സഭയാനകേഷ്വനുദാത്തസ്വരിതകംപിതൈ
രീതി. 42

ഉദാത്തം, അനുദാത്തം, സ്വരിതം, കമ്പിതം ഇങ്ങനെ വർണ്ണങ്ങൾ നാലാണ്, പാഠ്യപ്രയോഗത്തിൽ ഉപയോഗിക്കേണ്ടത്. അവയിൽ ഹാസ്യത്തിലും ശൃങ്ഗാരത്തിലും സ്വരിതം, ഉദാത്തം എന്ന വർണ്ണങ്ങളോടുകൂടിയും, വീരം രൗദ്രം അദ്ഭുതം എന്നീ രസങ്ങളിൽ ഉദാത്തം കമ്പിതം എന്ന വർണ്ണങ്ങളോടുകൂടിയും, കരുണം ബീഭത്സം എന്നീ രസങ്ങളിൽ അനുദാത്തം സ്വരിതം എന്നീ വർണ്ണങ്ങളോടുകൂടിയും പാഠ്യം പ്രയോഗിക്കണം.

## രണ്ടുവിധം കാകു

ദ്വിവിധാ കാകുഃ, സാകാംക്ഷാ നിരാകാംക്ഷാ ചേതി. വാക്യസ്യ സാകാംക്ഷനിരാകാംക്ഷത്വാത്.

അനിയുക്താർത്ഥകം വാക്യം
സാകാംക്ഷമതി സംജ്ഞിതം
നിയുക്താർത്ഥം തു യദ്വാക്യം
നിരാകാംക്ഷം തദുച്യതേ.

തത്ര സാകാംക്ഷം നാമ താരാദിമന്ദ്രാന്തമനിയുക്താർത്ഥമ
നിര്യാതിതവർണ്ണാലങ്കാരം കണ്ഠോരഃസ്ഥാനഗതം.
നിരാകാംക്ഷം നാമ നിയുക്താർത്ഥം നിര്യാതിത
വർണ്ണാലങ്കാരം ശിരഃ സ്ഥാനഗതം മന്ദ്രാദിതാരാന്തമിതി. 43

സാംകാംക്ഷം, നിരാകാംക്ഷമെന്ന് കാകു രണ്ടുവിധം. വാക്യം സാകാംക്ഷവും നിരാകാംക്ഷവുമാണല്ലോ അർത്ഥപൂർത്തി വരാതുള്ള വാക്യം സാകാംക്ഷം. അർത്ഥപൂർത്തിവന്ന വാക്യം നിരാകാംക്ഷം. അതിൽ സാകാംക്ഷകാകു എന്നതു താരസ്ഥായിയിൽ തുടങ്ങി മന്ദ്രസ്ഥായിയിൽ അവസാനിക്കുന്നതും അർത്ഥപൂർത്തി വരാത്തതും വർണ്ണാലങ്കാരങ്ങളെ ശമിപ്പിക്കാത്തതും കണ്ഠം, ഉരസ്സ് എന്ന സ്ഥാനങ്ങളിലുള്ളതുമാണ്. നിരകാംക്ഷകാകു എന്നത് അർത്ഥപൂർത്തി വന്നതും, വർണ്ണാലങ്കാരങ്ങൾ ശമിച്ചിട്ടുള്ളതും, മന്ദ്രസ്ഥായിയിൽ തുടങ്ങി താരസ്ഥായിയിൽ അവസാനിക്കുന്നതും ശിരഃസ്ഥാനത്തിലുള്ളതുമാണ്.

## ആറലങ്കാരങ്ങൾ

ഉച്ചോ ദീപ്തശ്ച മന്ദ്രശ്ച
നിചോ ദ്രുതവിളംബിതൌ
പാഠ്യസ്യൈതേ ഹ്യലങ്കാരാ
ലക്ഷണശ്ച നിബോധത. 44

ഉച്ചം, ദീപ്തം, മന്ദ്രം, നീചം, ദ്രുതം, വിളംബിതം ഇവയാണു പാഠ്യത്തിന്റെ അലങ്കാരങ്ങൾ. ലക്ഷണവും മനസ്സിലാക്കുവിൻ.

ഉച്ചോ നാമ ശിരഃ സ്ഥാനഗതസ്താരസ്വരാഃ സ ച
ദൂരസ്ഥാഭാഷണവിസ്മയോത്തരോത്തരസംജല്പ
ദൂരാഹ്വാനത്രാസനാബാധാദ്യേഷു. 45

ഉച്ചമെന്നത് ശിരസ്സിലുളവാകുന്ന താരസ്വരമാണ്. അതു ദൂരസ്ഥനുമായി സംഭാഷണം ചെയ്യുക, അത്ഭുതപ്പെട്ടു പറയുക. തമ്മിൽത്തമ്മിൽ കയറിപ്പറയുക, ദൂരത്തേയ്ക്കു വിളിക്കുക, ഭയപ്പെടുത്തുക, നിന്ദിച്ചു പറയുക മുതലായവയ്ക്ക് ഉപയോഗപ്പെടുന്നു.

ദീപ്തോ നാമ ശിരഃസ്ഥാനഗതസ്താരതരഃ, സ
ചാക്ഷേപകലഹവിവാദാമർഷോത്കൃഷ്ടാ
ധർഷണക്രോധശൌര്യദർപ്പതീഷ്ണരൂക്ഷാഭിധാന
നിർഭത്സനാക്രന്ദിതാദിഷു. 46

ദീപ്തമെന്നത് ശിരസ്സിലുളവാകുന്ന അതിതാരസ്വരമാണ്. അത്, ആക്ഷേപം, കലഹം, വിവാദം, കോപം, അധിക്ഷേപം, നിന്ദ, ക്രോധം, ശൌര്യം, ഗർവ്വം, തീഷ്ഡ്‌വും രൂക്ഷവുമായ വാക്കു പറയൽ, താക്കീതു ചെയ്യൽ, നിലവിളി മുതലായവയ്ക്കു പയോഗപ്പെടുന്നു.

മന്ദ്രോ നാമ ഉരഃസ്ഥാനഗതോ മന്ദ്രസ്വരഃ. സ ച
നിർവ്വേദഗ്ലാനിശങ്കാചിന്തൌത്സുക്യദൈന്യവ്യാദി
ഗാഢശസ്ത്രക്ഷതമൂർച്ഛാമദഗുഹ്യാർത്ഥവചനാദിഷു. 47

മന്ദ്രമെന്നത് ഉരസ്സിലുളവാകുന്ന മുഴക്കമാണ്. അത്, നിർവ്വേദം, ഗ്ലാനി, ശങ്ക, ചിന്ത, ഔത്സുക്യം, ദൈന്യം, വ്യാധി, ആഴത്തിൽ മുറിവുപറ്റൽ, മോഹാലസ്യം, മദ്യലഹരി, രഹസ്യകാര്യം പറയൽ മുതലായതിന് ഉപയോഗപ്പടുന്നു.

നീചോ നാമ ഉരഃസ്ഥാനനസ്ഥോ മന്ദ്രതരഃ, സ ച സ്വഭാവാ
ഭാഷണവ്യാധിശമശ്രമാർത്തത്രസ്തപതിതമൂർച്ഛിതാദിഷു. 48

നീചമെന്നത് ഉരസ്സിലുളവാകുന്ന അതിമന്ദ്രസ്വരമാണ്, താണതരം മുഴക്കമാണ്. അത് സ്വാഭാവികമായ സംഭാഷണം, വ്യാധി, ശമം, ക്ഷീണം, ഭയപ്പെട്ടു വീഴ്ച, മോഹാലസ്യം മുതലായവയ്ക്ക് ഉപയോഗപ്പെടുന്നു.

ദ്രുതോ നാമ കണ്ഠഗതഃ. സ ച ത്വരിതഃ. ലല്ലനമന്മനഭയ
ശീതജ്വരത്രസ്തായസ്താത്യയികകാര്യാവേദനാദിഷു. 49

ദ്രുതമെന്നത് കണ്ഠത്തിലുളവാകുന്ന വേഗത്തിലുള്ള ഉച്ചാരണമാണ്. അത് ലാളിക്കൽ, ഓമനിക്കൽ, ഭയം, പനി, ഭയത്താലുള്ള ആവേഗം, അത്യാവശ്യകാര്യമറിയിക്കൽ മുതലായവയ്ക്ക് ഉപയോഗപ്പെടുന്നു.

വിളംബിതോ നാമ കണ്ഠസ്ഥാനഗതസ്ത്വനുമന്ദ്രഃ. സ ച ശൃങ്
ഗാരകരുണവിതർക്കിതവിചാരാമർഷാസൂയിതാവ്യ ക്താർത്ഥ
പ്രവാദലജ്ജാചിന്താതർജ്ജനവിസ്മയദോഷാനുകീർത്ത ന ദീർഘ
രോഗനിപീഡനാദിഷു. 50

വിളംബിതമെന്നത് കണ്ഠത്തിലുളവാകുന്ന ഇഴഞ്ഞ ഉച്ചാരണമാണ്. അത് ശൃങ്ഗാരം, കരുണം, സംശയം, വിചാരം, കോപം, അസൂയ, അവ്യക്താർത്ഥവചനം, ലജ്ജ, ചിന്ത, താക്കീതു ചെയ്യൽ, അത്ഭുതം, കുറ്റംപറയൽ, ദീർഘരോഗപീഡ മുതലായവയിൽ ഉപയോഗപ്പെടുന്നു.

അത്രാനുവംശ്യാഃ ശ്ലോകാ ഭവന്തി–

ഉത്തരോത്തരസംജല്പ–
പരുഷാക്ഷേപണേഷു ച
തീക്ഷ്ണരൂക്ഷാഭിനയന
ആവേഗേ ക്രന്ദിതേ തഥാ
പരോക്ഷസ്യ സമാഹ്വാനേ
തർജ്ജനേ ത്രാസനേ തഥാ
ദൂരസ്ഥാഭാഷണേ ചൈവ
തഥാ നിർഭത്സനേഷു ച
ഭാവേഷ്വേതേഷു നിത്യം ഹി
നാനാരസസമാശ്രയാ

ഉച്ചാ ദീപ്താ ദ്രുതാ ചൈവ
കാകുഃ കാര്യാ പ്രയോക്തൃഭിഃ 51

ഇവിടെ പ്രകൃതാർത്ഥത്തിൽ ചില ശ്ലോകങ്ങൾ ഉണ്ട്.

ഉത്തരോത്തരസംജല്പ—
പരുഷാക്ഷേപണങ്ങളിൽ
ആവേഗത്തിൽ ക്രന്ദിതത്തിൽ
തീക്ഷ്ണരൂക്ഷാഭിനീതിയിൽ
പരോക്ഷനെ വിളിക്കുമ്പോൾ
തർജ്ജനത്രാസനങ്ങളിൽ
ദൂരസ്ഥാഭാഷണത്തിങ്ക—
ലതുപോൽ ഭർത്സനത്തിലും
നിത്യമിച്ചൊന്നവയ്ക്കെല്ലാം
നാനാരസസമാശ്രയം
ഉച്ചം ദീപ്തം ദ്രുതം മൂന്നു
കാകുവും യോഗ്യമായ് വരും.
വ്യാധിതേ ച ജ്വരാർത്തേ ച
ശോകേ ച ക്ഷുത്പിപാസിതേ
നിയമസ്ഥേ വിതർക്കേ ച
ഗാഢശസ്ത്രക്ഷതേഷു ച
ഗുഹ്യാർത്ഥവചനേ ചൈവ
ചിന്തയാംതപസി സ്ഥിതേ
മന്ദ്രാ നീചാ ച കർത്തവ്യാ
കാകുർന്നാട്യ പ്രയോക്തൃഭിഃ 52
ജ്വരാദിവ്യാധി സങ്ക്ലേശം
ദുഃഖം, ദാഹം വിശപ്പതും
വ്രതം, വിതർക്കവും ചിന്ത,
ഗാഢശസ്ത്രപ്രഹാരവും
രഹസ്യകാര്യവചനം,
തപസ്സിവയിലൊക്കെയും
മന്ദ്രം നീചം രണ്ടു കാകു
നാട്യത്തിങ്കൽ പ്രയോജ്യമാം.
ലല്ലേ ച മന്മനേ ചൈവ
ഭയാർത്തേ ശിതവിപ്ലുതേ
മന്ദ്രാ ദ്രുതാ ച കർത്തവ്യാ
കാകുർന്നാട്യപ്രയോക്തൃഭിഃ. 53
ലാളിപ്പിൽക്കൊഞ്ചലിൽ—
ശ്ശീതബാധയിങ്കൽ ഭയത്തിലും
മന്ദ്രം, ദ്രുതം രണ്ടുവിധം
കാകു നാട്യപ്രയോജ്യമാം.

ദൃഷ്ടനഷ്ടാനുസരണ
ഇഷ്ടാനിഷ്ടശ്രുതേ തഥാ
ഇഷ്ടാർത്ഥഖ്യാപനേ ചൈവ
ചിന്താദ്ധ്യാനേ തഥൈവ ച
ഉന്മാദേ*f*സൂയിതേ ചൈവ
ഉപാലംഭേ തഥൈവ ച
അവ്യക്താർത്ഥപ്രവാദേ ച
കഥായോഗേ തഥൈവ ച
ഉത്തരോത്തരസംജല്പേ
കാര്യേ*f*തിശയസംയുതേ
പീഡിതേ വ്യാധിതേ ക്രോധേ
ദുഃഖേ ശോകേ തഥൈവ ച
വിസ്മയാമർഷയോശ്ചൈവ
പ്രഹർഷേ പരിദേവിതേ
വിളംബിതാ ച ദീപ്താ ച
കാകുർമന്ദ്രാ ച വൈ ഭവേത്. 54
ദൃഷ്ടനഷ്ടം തിരയുക–
യിഷ്ടാനിഷ്ടങ്ങൾ കേൾക്കുക
ഇഷ്ടകാര്യം പറയുക
ഗാഢചിന്തയിലാഴുക
നിന്ദിച്ചു ചൊൽകയുന്മാദ–
മസൂയയിവയേന്തുക
അവ്യക്തകാര്യം പറക
കഥയോതുകയാവിധം
ഉത്തരോത്തരസംജല്പം
വൈശിഷ്ട്യം ചേർന്നെഴും തൊഴിൽ
രോഗം വേദനയും ക്രോധം
ദുഃഖശോകങ്ങൾ വിസ്മയം
ഹർഷം വിലാപമരിശ–
മെന്നീ ഭാവത്തിലൊക്കയും
ദീപ്തം വിളംബിതം മന്ദ്ര–
മെന്നീ കാകുകൾ യോഗ്യമാം.
ലഘ്വക്ഷരപ്രായകൃതേ
ഗുർവ്വക്ഷരകൃതേ തഥാ
ഉച്ചാ ദീപ്താ ച കർത്തവ്യാ
കാകുസ്തത്ര പ്രയോക്തൃഭിഃ 55
ലഘ്വക്ഷരം കൂടിയതിൽ
ഗുർവ്വക്ഷരമെഴുന്നതിൽ

ഉച്ചം ദീപ്തം രണ്ടുവിധം
കാകുവും സമ്പ്രയോജ്യമാം.
യാനി സൌമ്യാർത്ഥയുക്താനി
സുഖഭാവകൃതാനി ച
മന്ദ്രാ വിളംബിതാ ചൈവ
തത്ര കാകുർവ്വിധീയതേ. 56
സൌമ്യാർത്ഥസഹിതത്തിങ്കൽ
സുഖഭാവകൃതത്തിലും
മന്ദ്രം വിളംബിതം രണ്ടും
പ്രയോഗിക്കുന്നു പണ്ഡിതർ.
യാനി സ്യുസ്തീക്ഷ്ണരൂക്ഷാണി
ദീപ്താ ചോച്ചാ ച തേഷ്വപി
ഏവം നാനാശ്രയോപേതം
പാഠ്യം യോജ്യം പ്രയോക്തൃഭിഃ. 57
ഉച്ചവും ദീപ്തവും കൊള്ളാം
തിക്ഷ്ണരൂക്ഷങ്ങളായതിൽ
ഈ മട്ടാശ്രയഭേദത്താൽ
പാഠ്യമംഗീകരിക്കണം.
ഹാസ്യശൃങ്ഗാരകരുണേ–
ഷ്വിഷ്ടാകാകുർവ്വിളംബിതാ
വീരരൌദ്രാത്ഭുതേഷൂച്ചാ
ദീപ്താ വാപി പ്രശസ്യതേ. 58
ഹാസ്യശൃങ്ഗാരകരുണ–
ങ്ങൾക്കു കാകു വിളംബിതം
വീരരൌദ്രാത്ഭുതങ്ങൾക്കു
കാകു ദീപ്തവുമുച്ചവും.
ഭയാനകേ സബീഭത്സേ
ദ്രുതാ നീചാ ച കീർത്തിതാ
ഏവം ഭാവരസോപേതാ
കാകുര്യോജ്യാ പ്രയോക്തൃഭിഃ. 59
ദ്രുതവും നീചവും വേണം
ബീഭത്സത്തിൽ ബ്ഭയത്തിലും
ഏവം ഭാവരസം നോക്കി–
ക്കാകുവംഗീകരിക്കണം.

## ആറംഗങ്ങൾ

അഥാംഗാനിഷട്, വിച്ഛേദോ ƒർപ്പണം വിസർഗ്ഗോƒനുബന്ധോ ദീപനം പ്രശമനമിതി. തത്ര വിച്ഛേദോ നാമ വിരാമഃ. അർപ്പ

ണം നാമ ലീലായമാനമധുരവല്ഗുനാ സ്വരേണ പൂരയതേവരംഗം യത് പഠ്യതേ. വിസർഗ്ഗോ നാമ വാക്യന്യാസഃ. അനുബന്ധോ നാമ പദാന്ത രേഷ്വവിച്ഛേദഃ, അനുച്ഛ്വസനം വാ. ദീപനം നാമ ത്രിസ്ഥാനശോഭി വർദ്ധമാനസ്വരഞ്ച. പ്രശമനം നാമ താരഗതാനാം സ്വരാണാമവൈസ്വ ര്യേണാവതാരണമിതി. 60

അംഗങ്ങൾ ആറ്. 1. വിച്ഛേദം, 2. അർപ്പണം, 3. വിസർഗ്ഗം, 4. അനുബന്ധം, 5. ദീപനം, 6. പ്രശമനം. അവയിൽ വിച്ഛേദമെന്നത് അവസാനിപ്പിക്കലാണ്. അർപ്പണമെന്നത് ഓളം വെട്ടിച്ചു കൊണ്ടിരിക്കുന്ന മധുരമനോഹരസ്വരംകൊണ്ട് രംഗം നിറക്കുന്ന വിധമുള്ള ഉച്ചാരണമാണ്. വിസർഗ്ഗമെന്നതു വാക്യസമാപ്തി വരുത്തലാണ്. അനു ബന്ധമെന്നത് പദങ്ങളുടെ ഇടയിൽ മുറിയാതിരിക്കലാണ്, അല്ലെങ്കിൽ ഇടയ്ക്ക് ശ്വാസം വിടാതിരിക്കലാണ്. ദീപനമെന്നത്, ഉരസ്സ് കണ്ഠം ശിരസ്സ് എന്നീ മൂന്നു സ്ഥാനങ്ങളിൽ ഭംഗിയായി സ്വരം ഉയർത്തിക്കൊണ്ടുപോകലാണ്. പ്രശമനമെന്നത് ഉച്ചസ്വരങ്ങളെ അപസ്വരം കൂടാതേയിറക്കിക്കൊണ്ടുവരലാണ്.

ഏഷാഞ്ച രസഗതഃ പ്രയോഗഃ. തത്ര ഹാസ്യശൃങ്ഗാരയോരർപ്പണവി ച്ഛേദദീപനപ്രശമനയുക്തം പാഠ്യം കാര്യം. ദീപനപ്രശമനയുക്തം കരുണേ. വിച്ഛേദപ്രശമനദീപനാനുബന്ധബഹുളം വീരരൌദ്രാത്ഭു തേഷു. വിസർഗ്ഗവിച്ഛേദയുക്തം ബീഭത്സഭയാനകയോരിതി. സർ വ്വേഷാമപ്യേഷാം മന്ദ്രമദ്ധ്യതാരകൃതഃ പ്രയോഗസ്ത്രിസ്ഥാനഗതഃ. ത ത്ര ദൂരസ്ഥാഭാഷണേ താരം ശിരസാ, നാതിദൂരേ മദ്ധ്യം കണ്ഠേന, പാർ ശ്വതോ മന്ദ്രമുരസാ പ്രയോജയേത് പാഠ്യമിതി. മന്ദ്രാത് താരം ന ഗച് ഛേത്, താരാദ്വാ മന്ദ്രം. 61

ഇവയുടെ രസോപയോഗം വിവരിക്കാം. ഹാസ്യശൃങ്ഗാരങ്ങളിൽ അർപ്പണം വിഛേദം ദീപനം പ്രശമനം എന്നിവയോടുകൂടി പാഠ്യമുച്ചരിക്കണം. കരുണരസത്തിൽ ദീപനവും പ്രശമനവുമാകാം. വീരം, രൌദ്രം, അത്ഭുതം എന്നിവയിൽ വിച്ഛേദം പ്രശമനം ദീപനം അനുബന്ധം എന്നിവ ധാരാളമായുണ്ടാവണം. ബീഭത്സഭയാനകങ്ങളിൽ വിസർഗ്ഗവും വിച്ഛേദവും യുക്തമാണ്. ഇവയുടെയെല്ലാം പ്രയോഗം ഉരസ്സ്, കണ്ഠം, ശിരസ്സ് എന്നീ മൂന്നു സ്ഥാനങ്ങളിൽ മന്ദ്രവും മദ്ധ്യവും താരവുമായിട്ടായിരിക്കണം. അവയിൽ ദൂരസ്ഥനോടു പറയുമ്പോൾ ശിരസ്സുകൊണ്ട് താരവും ഏറെ ദൂരമില്ലെങ്കിൽ കണ്ഠം കൊണ്ട് മദ്ധ്യവും അടുത്താണെങ്കിൽ ഉരസ്സുകൊണ്ട് മന്ദ്രവും പ്രയോഗിക്കണം. മന്ദ്രത്തിൽനിന്നു താരത്തിലേയ്ക്കോ താരത്തിൽനിന്നു മന്ദ്രത്തിലേയ്ക്കോ പോകുന്നതു ശരിയല്ല.

## മൂന്നു ലയങ്ങൾ

ഏഷാഞ്ച ദ്രുതമദ്ധ്യവിളംബിതാസ്ത്രയോ ലയാ രസേഷൂപ പാദ്യാഃ. തത്ര ഹാസ്യശൃങ്ഗാരയോർമ്മദ്ധ്യലയഃ, കരുണേ വിളംബിതോ, വീരരൌദ്രാദ്ഭുതബീഭത്സഭയാനകേഷു ദ്രുത ഇതി. 63

ഇവയ്ക്കു ദ്രുതം മദ്ധ്യം വിളംബിതം എന്നു മൂന്നു ലയങ്ങൾ രസങ്ങളിൽ സ്വീകരിക്കേണ്ടതുണ്ട്. ഹാസ്യശൃങ്ഗാരങ്ങളിൽ മദ്ധ്യലയം, കരുണത്തിൽ വിളംബിതലയം വീരരൗദ്രാത്ഭുത ബീഭത്സഭയാനകങ്ങളിൽ ദ്രുതലയം.

## വിരാമത്തിൻെറ പ്രത്യേകത

അഥ വിരാമഃ, അർത്ഥസമാപ്തൗ കാര്യവശാത്, ന ഛന്ദോവശാത് കസ്മാത്? ദൃശ്യന്തേ ഹി ഏകദ്വിത്രിചതുരക്ഷരാവിരാമാഃ. യഥാ കിം, ഗച്ഛ, മാ വിശ, സുദുർജ്ജന, വാരിതോ ƒ സി കാര്യം ത്വയാ ന മമ സർവ്വജനോപഭുക്തം, സൂചാസു ചാങ്കുരഗതേ ƒ ത്ര തഥോപചാരേ ഷ്വല്പാക്ഷരാണി ഹി പദാനി ഭവന്തി കാര്യേ.

ഏവം വിരാമേ പ്രയന്തോനുഷ്ഠേയഃ. കസ്മാത്? വിരാമോ ƒർത്ഥാനുദർശകോ ഭവതി. 63

ഇനി വിരാമം. അത് അവാന്തരവാക്യാർത്ഥം അവസാനിക്കുമ്പോൾ കാര്യമനുസരിച്ചു വരുന്നു. വൃത്തമനുസരിച്ചല്ല. ഒരക്ഷരത്തിലും രണ്ടക്ഷരത്തിലും മൂന്നക്ഷരത്തിലും നാലക്ഷരത്തിലും വിരാമം കാണാറുണ്ടല്ലോ.
ഉദാഹരണം—

ഏ, പോക, പൂകൊല, സുദുർജ്ജന, വാരിതൻ നീ,
നിന്നാലെനിക്കു ജനസൌഖ്യദമില്ല കാര്യം
സൂചാങ്കുരോപചരണോചിതമായ കാവ്യ—
ത്തിന്നക്ഷരം മൊഴികളിൽക്കുറവായ്വരേണം.

വിരാമത്തിൽ പ്രത്യേകം മനസ്സിരുത്തണം. കാരണം വിരാമമാണർത്ഥം പ്രകാശിപ്പിക്കുന്നത്.
അത്ര ശ്ലോകഃ—

വിരാമേഷു പ്രയത്നോ ഹി
നിത്യം കാര്യഃ പ്രയോക്തൃഭിഃ
കസ്മാദഭിനയോ ഹ്യസ്മി—
ന്നർത്ഥാപേക്ഷീ യതഃ സ്ഥിതഃ. 64

ഇവിടെ ഒരു ശ്ലോകം—

വിരാമങ്ങളിലെപ്പോഴും
പ്രയത്നം ചെയ്യണം നടൻ
അർത്ഥത്തിനൊത്തഭിനയം
നില്ക്കുന്നതിലല്ലയോ?
യത്ര വ്യഗ്രാവുഭൗ ഹസ്തൗ
തത്ര ദൃഷ്ടിസമന്വിതഃ
വാചികാഭിനയഃ കാര്യോ
വിരാമൈരർത്ഥദർശകൈഃ. 65

രണ്ടു കൈകൾക്കും ഒഴിവില്ലെന്നുവരുമ്പോൾ ദൃഷ്ടിയോടുകൂടി വാചികാഭിനയം ചെയ്യുക. അർത്ഥം വ്യക്തമാക്കുന്ന വിരാമങ്ങളും വേണം.

പ്രായോ വീരേ ച രൌദ്രേ ച
കരൌ പ്രഹരണാകുലൌ
ബീഭത്സേ കുത്സിതത്വാച്ച
ഭവതഃ കുഞ്ചിതൌ കരൌ
ഹാസ്യേ ചോദ്ദേശമാത്രേണ
കരുണേ ച പ്രലംബിതൌ
അത്ഭുതേ വിസ്മയാത് സ്തബ്ധൌ
ഭയാച്ചൈവ ഭയാനകേ.
ഏവമാദിഷു ചാന്യേഷു
പ്രവിചാരേഷു ഹസ്തയോഃ
അലങ്കാരവിരാമാഭ്യം
സാദ്ധ്യതേ ഹ്യർത്ഥനിശ്ചയഃ 66

വീരരസത്തിലും രൌദ്രരസത്തിലും കയ്യുകൾ മിക്കവാറും പ്രഹരിയ്ക്കുന്നതിന് വെമ്പൽപൂണ്ടിരിക്കും; ബീഭത്സരസത്തിൽ അറപ്പ് നിമിത്തം കൈകൾ കുനിഞ്ഞിരിക്കും. ഹാസ്യരസത്തിലും കരുണരസത്തിലും വെറും ഉദ്ദേശത്തോടെ തൂങ്ങിക്കിടക്കും. അത്ഭുതരസത്തിൽ ആശ്ചര്യം കൊണ്ടും ഭയാനകരസത്തിൽ ഭയം കൊണ്ടും കൈകൾ സ്തംഭിച്ചിരിക്കും. ഇതുപോലുള്ള കൈകളുടെ മറ്റു ഗതികളിലും അലങ്കാരം കൊണ്ടും വിരാമം കൊണ്ടും വേണം അർത്ഥനിർണ്ണയം വരുത്താൻ.

യേ വിരാമാഃ സ്മൃതാ വൃത്തേ
തേഷ്വലങ്കാര ഇഷ്യതേ
സമാപ്തേƒർത്ഥേ പദേ വാപി
തഥാ പ്രാണവശേന വാ
പദവർണ്ണസമാസേ ച
ദ്രുതേ ബ്വഹർത്ഥസങ്കടേ
കാര്യോ വിരാമഃ പാദാന്തേ
തഘാ പ്രാണവശേന വാ
ശേഷമർത്ഥവശേനൈവ
വിരാമം സമ്പ്രയോജയേത്. 67

വൃത്തത്തിലെ വിരാമങ്ങളിലാണ് —യതിസ്ഥാനങ്ങളിലാണ് —അലങ്കാരം പ്രയോഗിക്കേണ്ടത്. അർത്ഥപൂർത്തിവന്നാൽ ഏതെങ്കിലും പദത്തിലുമാവാം. രസഭാവഗതിക്കനുസരിച്ചും വിരാമമാവാം. പദങ്ങളും വർണ്ണങ്ങളും കൂട്ടിച്ചേർത്ത് പല അർത്ഥങ്ങളും തിക്കിത്തിരക്കി വേഗത്തിലുച്ചരിക്കേണ്ടിവരുമ്പോൾ പാദാവസാനത്തിലോ വീർപ്പു മുട്ടുമ്പോഴോ വിരാമം ചെയ്യാം. മറ്റു സന്ദർഭങ്ങളിലെല്ലാം അർത്ഥം നോക്കീട്ടുവേണം വിരാമം പ്രയോഗിക്കാൻ.

## കൃഷ്യാക്ഷരങ്ങൾ

തത്ര ച ഭാവഗതാനി രസഗതാനി ച കൃഷ്യാക്ഷരാണി ബോദ്ധവ്യാനി. തദ്യഥാ—

ഏകരൌകാരസംയുക്ത—
മൈകാരൌകാരസംയുതം

വ്യഞ്ജനം തദ് ഭവേദ്ദീർഘം
കൃഷ്യം തത്തു വിധീയതേ 68

ഇവിടെ ഭാവങ്ങൾക്കുവേണ്ടിയും രസങ്ങൾക്കുവേണ്ടിയും ചില അക്ഷരങ്ങൾ കൃഷ്യങ്ങളായിട്ട് — വലിച്ചുനീട്ടി ഉച്ചരിക്കേണ്ടവയായിട്ടു — ഉണ്ടെന്നു മനസ്സിലാക്കണം. എങ്ങനെയെന്നാൽ —

ഏകാരം, ഓകാരം, ഐകാരം, ഔകാരം ഇവ ചേർന്നിട്ടു വ്യഞ്ജനവും മറ്റു ദീർഘസ്വരം ചേർന്ന വ്യഞ്ജനവും കൃഷ്യമാണ് — നീട്ടി ഉച്ചരിക്കേണ്ടതാണ്

വിഷാദേ ച വിതർക്കേ ച
പ്രശ്നേ ƒ ഥാമർഷ ഏവ ച
കാലകാലപ്രമാണേന
പാഠ്യം കാര്യം പ്രയോക്തൃഭിഃ 69

വിഷാദം, സംശയം, ചോദ്യം, കോപം എന്നീ ഭാവങ്ങളിൽ മാത്രക്കണക്കിൽ വേണം പാഠ്യം ഉച്ചരിക്കുവാൻ

ശേഷാണാമർത്ഥയോഗേന
വിരാമേ വിരമേദിഹ
ഏകദ്വിത്രിചതുഃപഞ്ച—
ഷട്കലം ച വിളംബിതം 70

മറ്റുള്ള ഹ്രസ്വാക്ഷരങ്ങൾക്ക് അർത്ഥച്ചേർച്ചയനുസരിച്ചു വിരാമത്തിൽ നിറുത്തൽ വേണം. നീട്ടി ഉച്ചരിക്കുന്നത് ഒരു മാത്രമുതൽ ആറു മാത്രവരെയാകാം.

വിളംബിതേ വിരാമേ ഹി
സദാ ഗുർവ്വക്ഷരം ഭവേത്
ഷണ്ണാം കലാനാം പരതോ
വിളംബോ ന വിധീയതേ 71

നീട്ടി ഉച്ചരിക്കേണ്ടുന്ന വിരാമത്തിൽ അക്ഷരമെപ്പോഴും ഗുരുവായിരിക്കണം. ആറു മാത്രയിലധികം നീട്ടി ഉച്ചരിക്കാൻ വിധിയില്ല.

അഥവാ കാരണോപേതം
പ്രയോഗഃ കാര്യ ഏവ ച
സമീക്ഷ്യ വൃത്തേ കർത്തവ്യോ
വിരാമോ രസഭാവതഃ 72

അല്ലെങ്കിൽ സന്ദർഭത്തിന്നുചിതമായവിധത്തിൽ നീട്ടി ഉച്ചരിച്ചുകൊള്ളുക. വൃത്തത്തിൽ രസഭാവങ്ങൾ നോക്കീട്ടുവേണം വിരാമം കല്പിക്കുവാൻ

യേ വിരാമാഃ സ്മൃതാഃ പാഠ്യേ
വൃത്തപാദസമുദ്ഭവാഃ
ഉത്ക്രമ്യാപി ക്രമം തജ്ഞൈഃ
കാര്യാസ്തേ ƒ ർത്ഥവശാനുഗാഃ. 73

ശ്ലോകപാദത്തിന്റെ നിലയനുസരിച്ചു പാഠ്യത്തിൽ വരുന്ന വിരാമങ്ങൾ അർത്ഥഗതി നോക്കി ക്രമം മാറ്റിയും പ്രയോഗിക്കാവുന്നതാണ്.

നാപശബ്ദം പഠേത്തജ്ഞോ
ഭിന്നവൃത്തം ന ചൈവ ഹി
വിശ്രമേന്നാവിരാമേഷു
ദൈന്യേ കാകും ന ദീപയേത്. 74

വിരാമത്തിന്റെ ശരിയായ സ്വഭാവം മനസ്സിലാക്കി അപശബ്ദം ഉച്ചരിക്കാതെ കഴിക്കണം. വൃത്തഭേദവും വരാതെ നോക്കണം. വിരാമമില്ലാത്ത സ്ഥലങ്ങളിൽ വാക്യം നിറുത്തരുത്. ശോകത്തിൽ കാകുവിനു ദീപ്തി വരുത്തുകയുമരുത്.

വർജ്ജിതം കാവ്യദോഷൈസ്തു
ലക്ഷണാഢ്യം ഗുണാന്വിതം
സ്വരാലങ്കാരസംയുക്തം
പഠേത് പാഠ്യം യഥാവിധി. 75

കാവ്യദോഷങ്ങൾ കൂടാതെ ലക്ഷണങ്ങളോടും ഗുണങ്ങളോടുംകൂടി സ്വരങ്ങളുമലങ്കാരങ്ങളും ചേർന്നു വിധിപ്രകാരം പാഠ്യം ചൊല്ലേണ്ടതാണ്.

അലങ്കാരാ വിരാമാശ്ച
യേ പാഠ്യേ സംസ്കൃതേ സ്മൃതാഃ
ത ഏവ സർവ്വേ കർത്തവ്യാഃ
സ്ത്രീണാം പാഠ്യേ ത്വസംസ്കൃതേ. 76

സംസ്കൃതത്തിലുള്ള പാഠ്യത്തിൽ അലങ്കാരങ്ങളും വിരാമങ്ങളും ഏതൊക്കെയാണോ അതെല്ലാം സംസ്കൃതമല്ലാത്ത — പ്രാകൃതത്തിലുള്ള — സ്ത്രീകളുടെ പാഠ്യത്തിലും സ്വീകരിക്കേണ്ടതാണ്.

ഏവമേതത് സ്വരയുതം
കലാതാളലയാന്വിതം
ദശരൂപവിധാനേ തു
യോജ്യം പാഠ്യം പ്രയോക്തൃഭിഃ. 77

ഇപ്രകാരം സ്വരം, മാത്ര, താളം ലയം ഇവയെല്ലാം നോക്കി പത്തു രൂപകത്തിലും പാഠ്യം പ്രയോഗിക്കേണ്ടതാണ്.

ഉക്തം കാകുവിധാനം തു
യഥാ വദനു പൂർവ്വശഃ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
ദശരൂപ വികല്പനം

കാകുവിന്റെ വിധി വേണ്ടവിധത്തിൽ മുമ്പു വിവരിച്ചുവല്ലോ. ഇനി പത്തു രൂപകങ്ങളുടെയും ലക്ഷണം പറയാം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
വാക്യവിധാനമെന്ന
പത്തൊമ്പതാമദ്ധ്യായം.

# പദ്യ ഗദ്യ സൂചി

## ആ

ഊ



ഋ



ഏ

പ

ര

